# മുത്തശ്ശി

(നോവൽ)



ചെറുകാട്

പ്രസാധകർ:

കൈരളീ സഹകരണസംഘം ക്ലിപ്തം

കോഴിക്കോട്.

വില 8–00.

# MUTTHASSI

(NOVEL IN MALAYALAM)

BY

CHERUKAD




PUBLISHERS:

Kairalee Sahakarana Sangham Ltd.

No. F. 1692

KOZHIKODE.

# മുത്തശ്ശി

(നോവൽ)




ചെറുകാട്

പ്രസാധകർ:

**കൈരളി സഹകരണസംഘം ക്ലിപ്തം**

കോഴിക്കോട്.

വില 8-00.

# സമർപ്പണം



എന്റെ

അമ്മപെങ്ങന്മാർക്കു്

ചെറുകാട്

"എന്റെ മുത്തശ്ശിയെപ്പററി നിങ്ങൾക്കുള്ള അഭിപ്രായമെന്താണ്?"

ഞാൻ പലരോടും ചോദിച്ചു.

"തരക്കേടില്ല. നന്നായിരിക്കുന്നു"—

മുഖം നോക്കി കുററം പറയാനുള്ള മടികൊണ്ടായിരിക്കാം പലരും ഒരേ അഭിപ്രായമാണ് പറഞ്ഞതു്.

സുന്ദരിയാണ് എന്റെ മുത്തശ്ശി എന്നു ഞാൻ അവകാശപ്പെടുന്നില്ല. അവക്ക് കുററങ്ങളും കുറവുകളുമുണ്ടാവാം. നിങ്ങൾ കുററങ്ങളും കുറവുകളും പൊറുത്തു് അവരെ ഒരു മുത്തശ്ശിയായി അംഗീകരിക്കുമെങ്കിൽ, ഞാൻ കൃതാർത്ഥനാണ്.

വാടാനാംകുറുശ്ശി,

1 — 8 — 1957. ചെറുകാട്.

# പ്രസ്താവന

കൈരളീ സഹകരണസംഘം കേരളത്തിലെ സഹൃദയസമക്ഷം സമർപ്പിക്കുന്ന പ്രഥമോപഹാരമാണ് ഈ ഗ്രന്ഥം. ശ്രീ. ചെറുകാടിന്റെ 'മുത്തശ്ശി' മലയാളത്തിലെ അനുവാചകലോകം കാത്തുകാത്തിരിക്കുന്ന ഒരുത്തമകൃതിയാണെന്നു ഞങ്ങൾക്കു് അറിയാം. ഈ ഗ്രന്ഥത്തിന്നും കൈരളീ സഹകരണസംഘത്തിന്നും സഹൃദയരുടെ ഹൃദയംഗമമായ സ്വാഗതം ലഭിക്കുമെന്നു ഞങ്ങൾ ആശിക്കുകയാണ്.

കൈരളീ സഹകരണസംഘത്തിന്റെ പ്രവർത്തനത്തിലും ഈ ഗ്രന്ഥത്തിന്റെ പ്രസാധനത്തിലും സഹകരിക്കുകയും സദുപദേശങ്ങൾകൊണ്ടു സഹായിക്കുകയും ഈ ഉദ്യമത്തിന്നു വിജയങ്ങൾ ആശംസിക്കുകയും ചെയ്ത എല്ലാ സുഹൃൽജ്ജനങ്ങളോടും ഞങ്ങൾക്കുള്ള അകൈതവമായ കൃതജ്ഞത ഇവിടെ രേഖപ്പെടുത്തിക്കൊള്ളട്ടെ.

കോഴിക്കോട്
1959 മാർച്ച്

പ്രസാധകന്മാർ.

# മുത്തശ്ശി

ഞാൻ സുന്ദരിയല്ല. പറയത്തക്ക വൈരൂപ്യവും എനിക്കില്ല. കുറച്ചൊന്നു കറുത്തിട്ടാണ്. ചിരിച്ചാൽ പുറത്തുകാണുന്ന ഒരു കോന്ത്രമ്പല്ലെനിക്കുണ്ട്. അതുകൊണ്ടു ദുർല്ലഭമായേ ഞാൻ ചിരിക്കാറുള്ളു. ഈ വൈകല്യം പുറത്തു കാണിക്കാതിരിക്കാൻ കുട്ടിക്കാലത്തുതന്നെ എനിക്കൊരു വാസനയുണ്ടായിരുന്നു.

അന്നെനിക്കു പതിന്നാലുവയസ്സേ ആയിരുന്നുള്ളു. എന്നിട്ടും ഒരു വിവാഹാലോചന വന്നുകാണാത്തതുകൊണ്ടു മുത്തശ്ശിക്കൊരു വിഷാദം! ഒരു ഭാഗ്യക്കുറിയുടെ നറുക്കു കിട്ടാനെന്നപോലെ എനിക്കൊരു ഭർത്താവിനെ കിട്ടാൻ മുത്തശ്ശി കൊതിച്ചിരിക്കുകയാണ്. എന്തെങ്കിലും അശുഭപ്രതീക്ഷകൾകൊണ്ടു കണ്ണുനീർ വാർക്കുവാൻ അവരെപ്പോലെ സാമർത്ഥ്യമുള്ള സ്ത്രീകൾ വളരെയധികമുണ്ടാവില്ല. അതു വെറും സാമർത്ഥ്യമല്ല; അവരുടെ സ്വഭാവവുംകൂടിയായിരുന്നു.

"എന്റെ നാണിക്ക് എപ്പോഴും പഠിപ്പ്, പഠിപ്പ്, എന്ന ഒരു കൂട്ടമേയുള്ളു. അവൾക്ക് ഒരാളും വന്നാലോചിക്കുന്നില്ലല്ലോ, എന്റെ പരുത്തിക്കാട്ടെത്തേവരേ! അവളുടെ കാര്യം വിചാരിച്ചു വിചാരിച്ചു എന്റെ മനസ്സ് ഉരുകുക

യാണ്." അവർ ഇടക്കിടക്ക് അയൽപക്കക്കാരോടും ബന്ധുക്കളോടും പറഞ്ഞു കരയും. ഒരു ചുമതല നിർവ്വഹിക്കുംപോലെയാണ് ആ കരച്ചിൽ.

മുത്തശ്ശിക്കു പരിഭ്രമിക്കാനും കാരണമില്ലായ്കയില്ല. അവർ പതിനാലാമത്തെ വയസ്സിൽ അമ്മാമനെ പ്രസവിച്ചിരിക്കുന്നു. അമ്മയും പതിന്നാലാമത്തെ വയസ്സിൽ പ്രസവിച്ചിരിക്കുന്നു. ആ പരമ്പരയിലുള്ള ഞാനും പതിന്നാലാമത്തെ വയസ്സിൽ പ്രസവിക്കേണ്ടതാണ്. എന്നിട്ടും—പതിന്നാലാമത്തെ വയസ്സു കഴിഞ്ഞിട്ടും അവിവാഹിതയായിത്തന്നെ ഇരിക്കുന്നതു കാണുമ്പോൾ അവർക്കു കണ്ണു നിറഞ്ഞുപോകുകയാണ്.

മുത്തശ്ശിയുടെ കണ്ണുനീരിന്നു വേറെയും കാരണമുണ്ട്. നാലകത്തെ നളിനി എന്റെകൂടെ പഠിച്ചിരുന്നവളാണ്. ഞങ്ങൾ സമപ്രായക്കാരാണ്. അവളും ഞാനും രണ്ടാംക്ലാസ്സു മുതൽക്ക് ഒപ്പം പഠിച്ചു. അവൾ സുന്ദരിയായിരുന്നു. അവളുടെ സൌന്ദര്യംകൊണ്ടു നാലകത്തു വീട്ടുകാർക്കൊരു ഭാഗ്യം സിദ്ധിച്ചു. ആറാംക്ലാസ്സിലെത്തിയപ്പോൾ സബ്ഇൻസ്പെക്ടർ മാധവമേനോൻ ആ തറവാട്ടിൽ ചെന്നു. അവളെ കണ്ടു. കാര്യമുറച്ചു. കല്യാണം കഴിച്ചു.

അവൾക്കത്ര സൌന്ദര്യമുണ്ടായിരുന്നില്ലെങ്കിൽ ഞങ്ങൾ ഒന്നിച്ചു എട്ടാംതരംവരെ പഠിക്കുമായിരുന്നു. പക്ഷെ പനിനീർപ്പൂവിന്റേതുപോലുള്ള അവളുടെ സൌന്ദര്യം അവളുടെ പഠിപ്പിന്നു വിഘാതമായി. ഒരാപത്തായി. "സൌന്ദര്യം ഒരാപത്താണൊ"—ഞാൻ ആലോചിച്ചു:—ഏതു ചന്തയിലും നല്ല ചരക്കാണല്ലൊ ആദ്യം വിററു ചെലവാകുക. അതുപോലെതന്നെയാണ് വിവാഹച്ചന്തയിലും. ആ ഇളംപ്രായത്തിൽത്തന്നെ നളിനി വിവാഹിതയായിക്കണ്ടപ്പോൾ എനിക്കെന്റെ വൈരൂപ്യവും അനുഗ്രഹമായിത്തോന്നി.

നായരുവീട്ടിലെ നന്ദിനി പിന്നെയും പഠിച്ചു. അവൾ ഏഴാംക്ലാസ്സിലെത്തി. അപ്പൊഴേക്കും അവൾ തിരണ്ടു. തിരണ്ടതോടുകൂടി അവളുടേയും പഠിപ്പു നിർത്തി. വല്ലാത്തതാണേ നായരുവീട്ടുകാരുടെ ആഭിജാത്യം! നായരുവീട്ടിലെ സ്ത്രീകൾ പുറത്തിറങ്ങുമ്പോൾ നമ്പൂരിസ്ത്രീകളെപ്പോലെ പുതപ്പും കുടയുമെടുത്താൽ ആളുകൾ വല്ലാതെ കളിയാക്കിയെങ്കിലൊ എന്നവെച്ച് അതുമാത്രം ഇട്ടിച്ചിരിയമ്മ ചെയ്യാറില്ല. അതു വരെയൊക്കെ ചെയ്യും. ചങ്ങാതിമാരായ ഞങ്ങളിൽ, ഞാൻ മാത്രമേ എട്ടാംതരത്തിലെത്തിയുള്ളു. എന്റെ ജീവിതപ്പാതയിലെ ആ രണ്ടു സുഹൃത്തുക്കൾ പിരിഞ്ഞുപോയി. ഞാൻ മാത്രം എട്ടാംക്ലാസ്സിലേയ്ക്കു തിരിഞ്ഞു.

ഞങ്ങളുടെ നാട്ടിൽ അക്കാലത്തു് എട്ടാംതരം പരിക്ഷ പാസ്സാവുന്നതുതന്നെ വലിയ ബഹുമതിയായിരുന്നു. ഇംഗ്ലീഷിൽ മേൽവിലാസം എഴുതാൻ കഴിവുള്ളവരെ കാര്യസ്ഥന്മാർകൂടി ബഹുമാനിക്കുന്ന കാലമായിരുന്നു അതു്.

എട്ടാംതരം പരീക്ഷ പാസ്സാവുന്നതിനുമുമ്പേ എന്റെ പഠിപ്പും തടയപ്പെടുമോ എന്നു ഞാൻ പരിഭ്രമിച്ചു. സ്കൂളിലെത്താൻ മൂന്നു നാഴിക പോണം. വഴിയിൽ അര നാഴികയോളം നീളത്തിൽ ഒരു കാടുണ്ടു്. പണ്ടു മുത്തശ്ശിയുടെ കുട്ടിക്കാലത്തു് ആ കാട്ടിൽവച്ചു പകൽപ്പകൽപോലും പലപല തട്ടിപ്പറികളും നടക്കകയുണ്ടായിട്ടുണ്ടത്രെ.

"മതി പഠിച്ചതു്. ഇനി ഞാൻ നിന്നെ, തന്നെ പറഞ്ഞയക്കില്ല."—തുണക്കാരികൾ പഠിപ്പു നിർത്തിയപ്പോൾ മുത്തശ്ശിയുടെ വാത്സല്യം എന്റെ പഠിപ്പിന്മേലും പിടികൂടാതിരുന്നില്ല. ഒരു ദിവസം മുഴുവൻ—രാവും പകലും ഞാനിരുന്നു കരഞ്ഞു.

"നിനക്കറിഞ്ഞുകൂടാ"—മുത്തശ്ശി ആ പഴയ കഥ എനിക്കു പറഞ്ഞുതന്നു:—"മേലേ പകാപ്പുള്ളു കോരപ്പൻനാ

യരു കന്നിനെ വിററുകിട്ടിയ പണവുമായി ചന്തയിൽ നിന്നു മടങ്ങിവരുമ്പോൾ 'നരിമാന്തിപ്പുള'യുടെ ചുവട്ടിൽ വച്ചു ആ പണം മുഴവനും കള്ളന്മാർ തട്ടിപ്പറിച്ചു. ആ വഴിയിൽക്കൂടെ നിന്നെ ഞാൻ പറഞ്ഞയക്കില്ല.''—മുത്തശ്ശി ഉറപ്പിച്ചുപറഞ്ഞു. മുത്തശ്ശിയുടെ അനുവാദംകിട്ടാൻ ഞാൻ മൂന്നുദിവസം നിരാഹാരവ്രതമെടുത്തു കണ്ണുനീരൊഴുക്കേണ്ടി വന്നു.

''തിരണ്ടാൽ മതിയാക്കണം''—അവസാനം എന്റെ കണ്ണുനീരിലലിഞ്ഞ മുത്തശ്ശി എനിക്കു പഠിപ്പു തുടരാൻ ഒരു കരാറനുസരിച്ചു സമ്മതം തന്നു.

അവരുടെ ഹൃദയത്തിൽ ഭാവനയുടെ ഒരു സിനിമാ പ്രദർശനം നടന്നിട്ടുണ്ടാവണം. മനുഷ്യവർഗ്ഗത്തിലെ എല്ലാ ദുർഗ്ഗുണങ്ങളും തികഞ്ഞ ഒരു കാട്ടാളൻ ആ നരിമാന്തിപ്പുള യുടെ ചുവട്ടിൽവച്ചു് ഋതുമതിയായ എന്നെ ബലാൽസംഗം ചെയ്യുന്നതും അതു നാട്ടുകാരൊക്കെ അറിയുന്നതും സമുദായം ഞങ്ങളെ ബഹിഷ്കരിക്കുന്നതുമായിരിക്കണം അതിലെ ഉള്ള ടക്കം. അവർ ആ ഭാവനയിൽ ആയിരംവട്ടം ഞെട്ടിത്തെറി ച്ചിട്ടുണ്ടാവാം. ഭാഗ്യത്തിനെന്നുപറയട്ടെ, ഞാൻ എട്ടാംതരം പരീക്ഷ കഴിയുന്നതുവരെ തിരണ്ടില്ല.

ആയിരത്തിത്തൊള്ളായിരത്തിമുപ്പതിലാണു് ഞാൻ എട്ടാംതരത്തിൽ പഠിച്ചിരുന്നതു്. ഞാൻ എന്റെ ക്ലാസ്സുക ളിൽ നല്ലവണ്ണം പഠിച്ചിരുന്ന ഒരു കുട്ടിയായിരുന്നു. അദ്ധ്യാ പകന്മാർക്കെല്ലാവർക്കും എന്നെ സംബന്ധിച്ചു നല്ല അഭിപ്രാ യമായിരുന്നു. അക്കൊല്ലത്തെ അരക്കൊല്ലപ്പരീക്ഷയിൽ എ നിക്കു കിട്ടിയ മാർക്കു് മററു കുട്ടികൾക്കു് അസൂയാവഹമായി രുന്നു. ഇംഗ്ലീഷിൽ എഴുപത്തഞ്ചു്, കണക്കിൽ തൊണ്ണൂററാ റു്, മലയാളത്തിൽ എമ്പതു്, ചരിത്രം, ഭൂമിശാസ്ത്രം, സി വിക്സു്; സയൻസു്, ചിത്രം മുതലായ വിഷയങ്ങളിലും അമ്പ

തിൽ കുറയാത്ത മാക്കുകൾ എനിക്കുണ്ടായിരുന്നു. അതുകാരണം ആൺകുട്ടികളിൽ ചിലർക്കൊക്കെ എന്നോടസൂയയുണ്ടായി.

നല്ലവണ്ണം പഠിച്ചിരുന്ന ചാത്തുനായർക്ക് എന്നോടൊരു വെറുപ്പുതന്നെയുണ്ടായി.

എന്റെ പ്രശസ്തവിജയത്തിൽ ഹെഡ്മാസ്റ്റർ എന്നെ ക്ലാസ്സിൽവച്ചു പുകഴ്ത്തി. ഞാനെത്രതടഞ്ഞിട്ടും ഒരു പുഞ്ചിരി എന്റെ മുഖത്തു വിരിയുകതന്നെ ചെയ്തു. ചാത്തുനായരുടെ അസൂയാകലുഷമായ കൺമണികൾ എന്റെ മുഖത്തു പാറിപ്പറന്നിരുന്നു. അന്നുമുതൽക്ക് ആൺകുട്ടികളുടെ അസൂയ എനിക്കൊരു 'ബിരുദം' സമ്പാദിച്ചുതന്നു. ഒഴിവുസമയങ്ങളിലും ക്ലാസ്സിൽനിന്നു പുറത്തുപോകുമ്പോഴും വരുമ്പോഴും എല്ലാം ആൺകുട്ടികൾ ഞാൻ കേൾക്കണമെന്നു വിചാരിച്ചുകൊണ്ടുതന്നെ പറഞ്ഞിരുന്നു: "ഒഴിച്ചുള്ള, വമ്പത്തിയായ കൊമ്പത്തി!"—എന്നു്.

അതെന്നെക്കൊണ്ടാണെന്നറിഞ്ഞിട്ടും ഞാൻ ശ്രദ്ധിച്ചി എടുത്തില്ല. പരിതപിച്ചതുമില്ല. ആ മാക്കു കിട്ടത്തക്കവണ്ണം ഞാൻ മനസ്സിരുത്തി പഠിച്ചിരുന്നു. ആ അലസന്മാരുടെ നാവിനു നികുതി കെട്ടാൻ എന്നെക്കൊണ്ടാവില്ലല്ലോ. ആ കൊന്ത്രമ്പല്ല് എന്റെ മുഖത്ത് ഉള്ളതാണ്. പിന്നെ ഞാനെന്തിനു പരിഭവിക്കണം?

സ്കൂൾ ഡിപ്യൂട്ടിഇൻസ്പെക്ടർ ശരിക്കും പരിശോധിക്കുകയാണെങ്കിൽ അക്കൊല്ലംതന്നെ ജയിക്കാൻ സാധിക്കുമെന്ന് എനിക്കുറപ്പുണ്ടായിരുന്നു. പക്ഷെ ശ്രീനിവാസൻ ഇൻസ്പെക്ടർ ഒരു സർട്ടിഫിക്കററു കൊടുക്കുവാൻ അഞ്ചുറുപ്പികയെങ്കിലും വാങ്ങാതിരിക്കയില്ലെന്നതു പരസ്യമായ ഒരു രഹസ്യമായിരുന്നു. ഒരു സർട്ടിഫിക്കററു കിട്ടിയാൽ ട്രെയിനിങ്ങിനു പോവാം. ട്രെയിനിങ്ങ് കഴിച്ചുവന്നാൽ നല്ല മാസ്റ്ററാവാം.

മാസ്റ്ററായാൽ കൊല്ലത്തിൽ പത്തും നൂറും ഉറുപ്പിക ശമ്പളം കിട്ടും. അപ്പോൾ സർട്ടിഫിക്കററാവശ്യമുള്ളവർ അഞ്ചോ പത്തോ കൊടുക്കുന്നതിന്നു മടി വിചാരിക്കുന്നതെന്തിനാണ്? ഇതായിരുന്നു ഇൻസ്പെക്ടരുടെ വാദഗതി.

ശരിയാണ്; ഉറുപ്പികയ്ക്കു രണ്ടു പറ നെല്ലു വില്ക്കുന്ന കാലത്ത് എട്ടാംതരം സർട്ടിഫിക്കററ് ഇരുന്നൂറു പാട്ടത്തിന്റെ ജന്മഭൂമിയോളം വില പിടിച്ചതാണ്. അത് എഴുതിക്കൊടുക്കാൻ അധികാരമുള്ള ആളാണ് സ്കൂൾ ഇൻസ്പെക്ടർ. അപ്പോൾ ആ കാലത്ത് ഇൻസ്പെക്ടരെന്നു പറഞ്ഞാൽ? ആയാൾതന്നെയായിരുന്നു വിദ്യാഭ്യാസപ്രസ്ഥാനത്തിന്റെ ബ്രഹ്മാവ്: ഒരു സ്കൂൾ ഉണ്ടാക്കാനും ഇല്ലാതാക്കാനും നിലനിർത്താനും കഴിവുള്ള ഇൻസ്പെക്ടർ ബ്രിട്ടീഷുഗവൺമെണ്ടിന്റെ ഇന്ത്യൻവിദ്യാഭ്യാസലോകത്തിലെ പരബ്രഹ്മമാണെന്നുപറഞ്ഞാൽത്തന്നെ തെററില്ല. ആയാളുടെ പേനത്തുമ്പ് അത്ര കരുത്തുള്ളതായിരുന്നു.

ശ്രീനിവാസയ്യരെപ്പററി മാനേജരും മാസ്റ്റർമാരും തമ്മിൽ പറയുന്നതു പലപ്പോഴും ഞാൻ കേട്ടിട്ടുണ്ട്. പരീക്ഷയ്ക്കു ചെന്നപ്പോൾ ഏതോ ഒരു സ്കൂൾമാനേജർ ഇൻസ്പെക്ടരുടെ ഏതോ ഒരാവശ്യം നിറവേററിക്കൊടുക്കാത്തതുകൊണ്ടു സ്കൂളിന്റെ അംഗീകാരണംതന്നെ പിൻവലിപ്പിച്ച ദുർവ്വാസാവാണത്രെ അദ്ദേഹം. ചക്ക, നേന്ത്രക്കായ, വെണ്ടക്ക, വഴുതിനങ്ങ, നല്ല ചോറിയരി, നെയ്യ്, കളിയടക്ക, അങ്ങിനെ ഏതു സാധനം കൊടുത്താലും അദ്ദേഹത്തിനു സന്തോഷമാവും. കൊടുത്തതിന്റെ നന്ദി സ്കൂൾമാനേജർക്കു കൊടുപ്പിക്കുന്ന ഗ്രാൻറിൽ കാണിച്ചുകൊടുക്കുകയുംചെയ്യും. അതുകൊണ്ട് അദ്ദേഹത്തിന്റെ ജീവിതം സ്വർഗ്ഗസുന്ദരമാക്കാൻ ഓരോ മാനേജരും അത്യദ്ധ്വാനം ചെയ്തുകൊണ്ടേയിരുന്നു.

മറെറാരു കഥയും അവർ പറയുന്നതു ഞാൻ കേട്ടിട്ടുണ്ടായിരുന്നു: മുപ്പതോളം കുട്ടികൾ പഠിച്ചുകൊണ്ടിരുന്ന

ആനമല ഹയറെലിമെൻടറിസ്കൂളിലെ എട്ടാംക്ലാസ്സ് പരിശോധിച്ചിട്ട് ആദ്യം ഒരൊററക്കുട്ടിക്കും ശ്രീനിവാസയ്യർ സർട്ടിഫിക്കററു കൊടുക്കുകയുണ്ടായില്ലെന്നും, അവസാനം ഓരോ കുട്ടിയോടും അഞ്ചുറുപ്പികവീതം പിരിച്ചു നൂറുറുപ്പിക കൊണ്ടുചെന്നു കൊടുത്തിട്ടാണ് ഇരുപതു സർട്ടിഫിക്കററു മാനേജർക്കു കൊടുത്തതെന്നും.

ഒരു ദിവസം ഏതോ ഒരു സ്കൂൾമാനേജരെ വാലിന്മേൽ കെട്ടിവലിച്ചുകൊണ്ടു ശ്രീനിവാസയ്യർ ഞങ്ങളുടെ സ്കൂൾ സന്ദർശിക്കാൻ വന്നു.

"എട്ടാംക്ലാസ്സേതാ?"—ഇൻസ്പെക്ടർ കോലായിൽനിന്നുകൊണ്ടു ചോദിച്ചു. കൂടെയുണ്ടായിരുന്ന മാനേജരോടു പറഞ്ഞു:—"കള്ളറിക്കാർട്ടുണ്ടാക്കിയാൽ പോരാ—മാസ്റ്റർമാരെ വെച്ചു ശരിക്കു പഠിപ്പിക്കണം."

ഞങ്ങളുടെ ഹെഡ്മാസ്റ്റർ ഇൻസ്പെക്ടരെ ക്ലാസ്സിലേക്കു എതിരേററു കൊണ്ടു വന്നു. അപ്പോഴും ഇൻസ്പെക്ടർ കൂടെയുണ്ടായിരുന്ന മാനേജരെ ശകാരിച്ചുകൊണ്ടിരുന്നു:—"ഞാനൊരൊററ കുട്ടിക്കു സർട്ടിഫിക്കററു തരില്ല—കള്ളവക. കള്ളവക."

"സങ്കടമാണു"—ഇൻസ്പെക്ടരുടെ കൂടെ വന്ന മാനേജർ ക്ലാസ്സിൻെറ പുറത്തുനിന്നു പറഞ്ഞു.

"ഒരു സർട്ടിഫിക്കററിന്നു അഞ്ചുറുപ്പികവീതം കുട്ടികളോടു പിരിച്ചുകൊണ്ടു വാ. എന്നാൽ സട്ടിഫിക്കററു തരാം. ഒരു പച്ചനോട്ടു തരാതെ എൻെറ അടുത്തുവന്നു കരയാനും പിഴിയാനും നിൽക്കണ്ട." ലജ്ജയോ മടിയോ ഭയമോ പരിഭ്രമമോ ഇല്ലാതെ ഞങ്ങളുടെ സ്കൂളിലെ മാനേജരും അദ്ധ്യാപകന്മാരും വിദ്യാർത്ഥികളും കേൾക്കത്തന്നെ ഇൻസ്പെക്ടർ ആയാളുടെ അധികാരത്തിൻെറ വാലുകൊണ്ടു കെട്ടപ്പെട്ട

മാനേജരോട്ട പറഞ്ഞു. ആ തുറന്നപറയൽ മററുള്ളവക്കു കൂടി കാൎയ്യം മനസ്സിലാക്കിക്കൊടുക്കാനുള്ള ഒരു പരസ്യമായിട്ടുകൂടി ഇൻസ്പെക്ടർ പറഞ്ഞതായിരുന്നു.

ശ്രീനിവാസയ്യർ ഇത്തരമൊരാളായതുകൊണ്ട് എനിക്കു സർട്ടിഫിക്കററു കിട്ടിയില്ലെങ്കിലോ? അതായിരുന്നു എനിക്കുണ്ടായിരുന്ന ഭയം. പഠിച്ചവൎക്കു സർട്ടിഫിക്കററു കൊടുക്കുകയാണെങ്കിൽ എനിക്കൊരു സർട്ടിഫിക്കററു തരാതെകഴിയില്ലെന്ന് എനിക്കുറപ്പുണ്ടായിരുന്നു. പണത്തിനാണെങ്കിൽ എനിക്കു സർട്ടിഫിക്കററു കിട്ടില്ലെന്നും. ഫീസു പോലും കൊടുക്കാതെയാണ് ഞാൻ പഠിച്ചിരുന്നതു്. ആ പിശുക്കനായ മാനേജർക്കു ഫീസുവകയായി ഒരുറുപ്പിക എനിക്ക് ഒഴിവാക്കിത്തരണമെന്നു തോന്നത്തക്കവിധം ഞാൻ പഠിച്ചിരുന്നു. പണം വേണമെങ്കിൽ എനിക്കു സർട്ടിഫിക്കററു കിട്ടുകയില്ല തീൎച്ച.

എനിക്കൊരു ചങ്ങലയുണ്ടാക്കാൻവേണ്ടി മുത്തശ്ശി മുപ്പതുറുപ്പികയുടെ ഒരു കുറിയിൽ കൂടിയിട്ടുണ്ട്. വല്ലവരും വന്നാലോചിക്കുമ്പോൾ കുട്ടിയുടെ കാതിലും കഴുത്തിലും ഒന്നുമില്ലാതിരിക്കുന്നതു മോശമല്ലേ? അതായിരുന്നു അവരുടെ അഭിപ്രായം. ആ കുറി കിട്ടിയാൽത്തന്നെ അതിൽനിന്നൊരഞ്ചുറുപ്പിക എനിക്കു സർട്ടിഫിക്കററുവാങ്ങാൻ മുത്തശ്ശി തരില്ല. ഒരു സർട്ടിഫിക്കററിനെക്കാളും വില അവരുടെ കണ്ണിൽ ചങ്ങലക്കാണ്. ആ സർട്ടിഫിക്കററിനാണ് ശ്രീനിവാസയ്യർ അഞ്ചുറുപ്പിക വില പറയുന്നതു്. അദ്ധ്യാപകൻെറ പണിയായുധത്തിന്ന്!

സ്കൂൾ സന്ദർശിക്കാൻ വന്ന ഇൻസ്പെക്ടർ എല്ലാ ക്ലാസ്സുകളും നടന്നു നോക്കിക്കണ്ടശേഷം എട്ടാംക്ലാസ്സിൽ വന്ന് ഇരിപ്പുറപ്പിച്ചു. ഹെഡ്മാസ്റ്റർ ഒരു ശിപായിയെപ്പോലെ അദ്ദേഹത്തിൻെറ ഇടത്തുഭാഗത്ത് ഒതുങ്ങി നിന്നിരുന്നു.

ഞങ്ങളെ പഠിപ്പിക്കുന്ന ആ വന്ദ്യഗുരുനാഥൻ ഒരു ശിപായിയെപ്പോലെ നില്ക്കുന്ന ആ നിൽപ്പു കണ്ടപ്പോൾ എനിക്കൊരു വല്ലായ്മ തോന്നാതിരുന്നില്ല.

മാനേജരും ശിപായിയും കൂടി വരാന്തയിൽ നിന്നുകൊണ്ടു് എന്തോ സ്വകാര്യം പറഞ്ഞിരുന്നു. അവരുടെ സംഭാഷണസ്ഥലവും എന്റെ ഇരിപ്പിടവും തമ്മിൽ ഒരു ചുമരിട മാത്രമെയുണ്ടായിരുന്നുള്ളു. അവർ പറഞ്ഞതു മുഴുവനും കേൾക്കാൻ എനിക്കു സാധിച്ചില്ല. ഒരു ഭാഗംമാത്രം എനിക്കു മനസ്സിലായി. മുന്നൂറു മതി എന്ന അഭിപ്രായക്കാരനാണു് ഞങ്ങളുടെ മാനേജർ. അഞ്ഞൂറു തികച്ചും വേണമെന്ന അഭിപ്രായക്കാരനാണു് ശിപായി.

ഇൻസ്പെക്ടർ ഇംഗ്ലീഷുപാഠപുസ്തകമെടുത്തു മലർത്തി. ഞങ്ങൾ കേൾക്കാത്ത ഉച്ചാരണസമ്പ്രദായത്തിൽ പല ചോദ്യങ്ങളും ചോദിച്ചു. ആ ചോദ്യങ്ങളിൽ ഓരോന്നും 'വേട്ടക്കാരൻ പാട്ടി'ലെ വെളിച്ചപ്പാട്ടു നാളികേരമെറിയുന്ന മട്ടുണ്ടായിരുന്നു. കുട്ടികളിൽനിന്നു് ഉത്തരം കിട്ടാതിരിക്കണമെന്നാണു് ഇൻസ്പെക്ടരുടെ ആഗ്രഹമെന്നുപോലും തോന്നും. "നെക്സ്റ്റ്—നെക്സ്റ്റ്—നെക്സ്റ്റ്." ഓണ്ടനെ ഒരു പക്ഷി ചിറകടിക്കുന്ന വേഗത്തിൽ ആ ചോദ്യങ്ങൾ ഓരോ കുട്ടിയിൽനിന്നു മറ്റൊരു കുട്ടിയിലേയ്ക്കായി കുതിച്ചുനീങ്ങി. ക്ലാസ്സിൽനിന്നു രണ്ടു കുട്ടികൾ മാത്രമെ ഉത്തരം പറഞ്ഞുള്ളു: ചാത്തുനായരും ഞാനും.

ഇൻസ്പെക്ടർ ഹെഡ്മാസ്റ്ററോടു് ഇംഗ്ലീഷിൽ പലതും പറഞ്ഞു. അതു മുഴുവൻ എനിക്കു മനസ്സിലാക്കുവാൻ കഴിഞ്ഞില്ല. എങ്കിലും എനിക്കു മനസ്സിലാക്കുവാൻ സാധിച്ചേടത്തോളം ആ സംഭാഷണം സൗഹാർദ്ദപരമായ ഒന്നായിരുന്നില്ല. ഒരു നിരൂപണവുമായിരുന്നില്ല. സ്വരത്തിലും ഭാവത്തിലും ഒരു യജമാനൻ വാല്യക്കാരനെ ശകാരിക്കുന്ന

മട്ടാണ് ആ സംഭാഷണത്തിനുണ്ടായിരുന്നത്. ഹെഡ് മാസ്റ്റർ അതു കേട്ട വിവർണ്ണനായി നിന്നു. ബഹുമാന്യനായ ഞങ്ങളുടെ മാസ്റ്ററെ ശകാരിക്കുന്ന ആ ഇൻസ്പെക്ടരെ പിടിച്ചു പുറത്തുതള്ളുവാനുംകൂടി എനിക്കു തോന്നി. അതുവരെയുള്ള എൻെറ വിദ്യാലയജീവിതത്തിൽ ആറോ ഏഴൊ ഇൻസ്പെക്ടർമാരെ ഞാൻ കണ്ടിട്ടുണ്ട്. ഇത്ര ചപ്പനായ ഒരു ഇൻസ്പെക്ടരെ ഞാൻ ഓർമ്മിക്കുന്നില്ല,

ഇൻസ്പെക്ടർ ഇംഗ്ലീഷുമാത്രമേ പരിശോധിച്ചുള്ളു. ഞങ്ങൾക്കു രണ്ടു കണക്കുതരാൻ ഹെഡ്മാസ്റ്ററോടു പറഞ്ഞു. ഹെഡ്മാസ്റ്റർ കണക്കു തന്നു. ഞങ്ങൾ ചെയ്യുകയും ചെയ്തു. എന്നാൽ ഇൻസ്പെക്ടർ അതു വാങ്ങി ഒരു കണ്ണു കാണുകകൂടിയുണ്ടായില്ല, മലയാളമോ മററുവിഷയങ്ങളോ അദ്ദേഹത്തിൻെറ പരിധിയിൽ പെട്ടതല്ലെന്നപോലും തോന്നി. അദ്ദേഹം അതൊന്നും ചോദിച്ചതേയില്ല.

ഇൻസ്പെക്ടരും മാനേജരും പുറത്തിറങ്ങി, ഹെഡ്മാസ്റ്റർ ക്ലാസ്സിലെ കസാലയിൽ ഇരുന്നു, ഇൻസ്പെക്ടർ ചോദിച്ച അതേ ചോദ്യങ്ങൾതന്നെ ഞങ്ങൾക്കു മനസ്സിലാകത്തക്കവിധം ചോദിച്ചു. ഉത്തരം പറയാൻ സാധിക്കാത്ത ഒരൊററ ചോദ്യവും അതിലുണ്ടായിരുന്നില്ല. പക്ഷെ, ഇൻസ്പെക്ടരുടെ ഉച്ചരണമായിരുന്നു ഞങ്ങളെ അമ്പരപ്പിച്ചത്.

ഒരു മണിക്കൂറിനുശേഷം മാനേജർ ക്ലാസ്സിലേക്കു കടന്നുവന്നു. അദ്ദേഹത്തിൻെറ മുഖത്ത് അമർഷം ആളിക്കത്തിയിരുന്നു.

''എട്ടിലെ ഇംഗ്ലീഷ് മഹാമോശമാണെന്നാണു മൂപ്പരുടെ അഭിപ്രായം.'' മാനേജർ തുടർന്നു:– ''ഇങ്ങിനെയായാൽ മോശമല്ലേ സ്കൂളിന്ന്!''

ഹെഡ്മാസ്റ്റർ ഒന്നും പറഞ്ഞില്ല. മാനേജരുടെ മുഖത്തേയ്ക്കു നോക്കിക്കൊണ്ടുനിന്നു.

"ഗ്രാൻറ് കിട്ടണമെന്നും നോക്കാതെ മാസം ഇരുപത്തിയഞ്ചുറുപ്പിക ശമ്പളം എണ്ണിത്തരുന്നില്ലേ? മാസ്റ്ററെ."
മാനേജർ പിറുപിറുത്തുകൊണ്ടു പുറത്തുപോയി.

ഫെബ്രുവരിയിൽത്തന്നെ ഞങ്ങളുടെ സ്കൂളിന്റെ വഷാന്ത പരീക്ഷ നടത്താൻ ഇൻസ്പെക്ടർ വരുമെന്നു സംസാരമുണ്ടായിരുന്നു. ഫെബ്രുവരി, മാർച്ച്, ഏപ്രിൽ, മെയ്—അങ്ങിനെ മാസങ്ങൾ കടന്നുപോയി. ജൂലായി ഇരുപത്തഞ്ചാംതീയതി മാത്രമെ ഇൻസ്പെക്ടർ പരീക്ഷക്കു വന്നുള്ളു. അന്നൊക്കെ പരീക്ഷക്കൊരു നിശ്ചിതകാലമുണ്ടായിരുന്നില്ല. ഇൻസ്പെക്ടരും മാനേജരും തമ്മിലുള്ള കരാറുറച്ചാൽ പരീക്ഷകളുള്ള ശുഭമുഹൂർത്തമാവുകയായി.

പ്രഹസനം പോലൊരു പരീക്ഷ! ഒരു ഇംഗ്ലീഷ് ചോദ്യം. രണ്ടു കണക്കു ചോദ്യം. തമിഴോ മലയാളമോ എന്നു തിരിച്ചറിയാൻ കഴിയാത്ത വേറെ രണ്ടുചോദ്യം. ഒന്നരമണിക്കൂറിനുള്ളിൽ ഇൻസ്പെക്ടരുടെ വരവും പോക്കും പരീക്ഷയും കഴിഞ്ഞു,

ഇൻസ്പെക്ടർ പരീക്ഷക്ക് വന്നുപോയിട്ട് ഒരു മാസം കഴിഞ്ഞു. ആർ ജയിച്ചു, ആർ തോററു എന്നൊന്നുമറിഞ്ഞില്ല. ഒടുക്കം സെപ്റ്റംബറിലൊരു ദിവസം ഇൻസ്പെക്ടരുടെ ശിപായി സ്കൂളിൽ വന്നു. ഒരൊററ സർട്ടിഫിക്കററു മാത്രം മാനേജരുടെ കയ്യിൽ കൊടുത്തു മടങ്ങിപ്പോയി. സന്താനഗോപാലത്തിലെ ബ്രാഹ്മണൻ അർജ്ജുനന്റെ നേക്കെന്നപോലെ മാനേജർ ഹെഡ്മാസ്ററരെ സമീപിച്ചു. അപ്പോൾ മാനേജരുടെ മുഖത്തു കരിയില വീണാൽ കത്തി വെണ്ണീറാകുമായിരുന്നു.

"ഇതിനാണൊ മാഷെ. നിങ്ങളിതുവരെ പഠിപ്പിച്ചതു്." മാനേജർ തുടർന്നു:– "ഒരു കുട്ടിക്കു മാത്രമേ സർട്ടിഫിക്കററുള്ളു. നാണിക്ക് മാത്രം പത്തുമുപ്പതു കുട്ടികൾ പരീക്ഷക്കിരുന്നിട്ട്......"

"ആറ്യ്!" എന്റെ ഹൃദയം തണുത്തു.

"എന്താ നിങ്ങളൊന്നും മിണ്ടാത്തതു്? മുപ്പതു കുട്ടികളു ണ്ടായിട്ടു് ഒരു കുട്ടി മാത്രമേ ജയിച്ചുള്ളുവെന്നു പറഞ്ഞാൽ എന്തു പഠിപ്പിക്കലാ നിങ്ങടെ പഠിപ്പിക്കല്യ്? നിങ്ങൾക്കു പോയി തൂങ്ങിച്ചത്തുകൂടെ?"

അപ്പോഴും ഹെഡ്മാസ്റ്ററൊന്നും പറഞ്ഞില്ല. മാനേജർ അലറി:– "എന്താ നിങ്ങടെ വായിൽ കൊഴവാണൊ? ഇങ്ങനെ ഉലക്ക വിഴുങ്ങിയതുപോലെ നില്ക്കുന്നതെന്താ?"

"നിങ്ങൾ ഈ ക്ലാസ്സിൽവെച്ചു് എന്നെക്കൊണ്ടു് സം സാരിപ്പിക്കരുതു്. കുട്ടികൾ കേൾക്കയില്ലെ?" കയ്യിലുണ്ടാ യിരുന്ന പുസ്തകവും ചോക്കും തുടപ്പുശീലയും മേശപ്പുറത്തേക്കു വലിച്ചെറിഞ്ഞുകൊണ്ടു് ഹെഡ്മാസ്റ്റർ ക്ലാസിന്റെ പുറ ത്തേക്കു കടന്നു തുടന്നു:– "ഏറെക്കുത്തിയാൽ ചേരയും കടി ക്കും. എനിക്കിതിലധികം പഠിപ്പിക്കാനറിഞ്ഞുകൂടാ. ശമ്പ ളം തീൎത്തു തന്നേക്കു, അതാ കിടക്കുന്നു നിങ്ങളുടെ കസേല"

ഹെഡ്മാസ്റ്റർ വെറുപ്പും അമൎഷവും വഴിഞ്ഞൊഴുകുന്ന മുഖഭാവത്തോടെ മാനേജരുടെ മുഖത്തു തുറിച്ചുനോക്കിക്കൊ ണ്ടുനിന്നു.

"അതൊന്നും വേണ്ട" മാനേജരുടെ പടം ചുരുങ്ങിച്ചു രുങ്ങിവരുന്നതായിത്തോന്നി:– "ആരേ ഇപ്പോൾ നിങ്ങളോടു പോവാൻ പറഞ്ഞതു്? ഇതു നല്ല പുതുമ! ഇനിയെന്താ വേണ്ടതെന്നു നിശ്ചയമില്ലാത്തതുകൊണ്ടു പറഞ്ഞു."

"എന്നാൽ ഞാൻ പറയാം"–ഹെഡ്മാസ്റ്റർ തുടന്നു: "ഇതു കച്ചവടമാണു്. നൂറുറുപ്പിക എന്റെ കൈയിൽത്ത ന്നാൽ ഞാൻ ഇരുപതു സർട്ടിഫിക്കറ്റു വാങ്ങിക്കൊണ്ടുവ ന്നു തരാം. ഞാൻ പഠിപ്പിച്ചവൎക്കു് ഒന്നു കിട്ടിയില്ലേ? അ തുമതി."

"അപ്പോൾ ഇതിനൊക്കെ കൂടിയല്ലെ മാഷെ ഞാൻ മു ന്നൂറുറുപ്പിക ഇൻസ്പെക്ടൎക്കു കൊടുത്തതു്?"

"അല്ല. അതു നിങ്ങളുടെ സ്കൂളിന്റെ നിലനില്പിന്നും ഗ്രാൻറിന്നും കൂടിയാണു്. സർട്ടിഫിക്കററുകൊണ്ടുള്ള ഗുണം കുട്ടികൾക്കാണു്. അതവരുടെ പണിയായുധമാണു്. അതു വാങ്ങാൻ അവരുടെ കൈയിൽനിന്നു പണം പിരിച്ചുകൊടുക്കണം. മനസ്സിലായോ?–ഹെഡ്മാസ്റ്റർ ചോദിച്ചു.

"കേട്ടില്ലെ കുട്ടികളെ" മാനേജർ ക്ലാസ്സിലേക്കു നോക്കി.

"ഒരു സർട്ടിഫിക്കററു നാണിക്കു കിട്ടിയതുതന്നെ സ്കൂളിന്റെ പുണ്യമാണു്. അതും തരാനൊരുക്കമില്ലെങ്കിൽ ആരാ വാങ്ങാൻ?"–ഹെഡ്മാസ്റ്റർ ക്ലാസ്സിലേക്കുതന്നെ മടങ്ങി. "ആ സർട്ടിഫിക്കററു ഇങ്ങോട്ടു തന്നേക്കൂ. അവളെ ഇനിയും വെറുതെ നടത്തേണ്ടല്ലോ." എന്റെ ആഗ്രഹത്തിന്റെ പ്രതിദ്ധ്വനിപോലെ ഹെഡ്മാസ്റ്റർ പറഞ്ഞു.

"വരട്ടെ–അങ്ങിനെ കൊടുത്തുകൂടാ. അവളൊരാഴ്ച കഴിഞ്ഞശേഷം ഇങ്ങോട്ടുവരട്ടെ. അപ്പോൾ കൊടുക്കാം. അതിനുമുമ്പേ സർട്ടിഫിക്കററു് ആവശ്യമുള്ളവർ അയ്യഞ്ചുറുപ്പിക കൊണ്ടുവരട്ടെ. അതൊക്കെ പിരിച്ചു ഞാൻ ഒന്നുകൂടെ ഇൻസ്പെക്ടരെ കണ്ടു വന്നിട്ടുമതി."

മാനേജർ തിരിച്ചുപോയി. ക്ലാസ്സിലെ ഒരോ കുട്ടിയെയായി മാനേജർ ആഫീസുമുറിയിലേക്കു വിളിച്ചു മടക്കി അയച്ചു. പണിയായുധം ആവശ്യമുള്ളവരുടെ കണക്കെടുത്തു,

"ഇനി നാണി സ്കൂളിലേക്കു വരണ്ട. ഈ മാസം മുപ്പതാംതീയതി സർട്ടിഫിക്കററു വാങ്ങാൻ വന്നാൽമതി"–അന്നു വൈകുന്നേരം മാനേജർ ക്ലാസ്സിൽവന്നു പറഞ്ഞു.

അങ്ങിനെ എന്റെ പഠിപ്പവസാനിപ്പിച്ച ഒരു സർട്ടിഫിക്കററു് എനിക്കുണ്ടെന്നുറച്ചു. എന്നാൽ ആ പണിയായുധം കൈയിൽ കിട്ടാതെതന്നെ ആയിരത്തിത്തൊള്ളായിരത്തിമുപ്പത്തിയൊന്നു സെപ്റ്റമ്പർ ഇരുപതാംതീയതി ഞാൻ സ്കൂളിൽനിന്നു പോന്നു.

# മുത്തശ്ശിയുടെ സാമ്രാജ്യം

മുത്തശ്ശി, അമ്മ, ബാലൻ, ഞാൻ ഇങ്ങിനെ നാലാളേ ഞങ്ങളുടെ വീട്ടിൽ സ്ഥിരതാമസമുള്ളു. തറവാട്ടിൽ ഞങ്ങൾക്കു പുറമെ ഒരു അമ്മാമനുംകൂടിയുണ്ട്. അദ്ദേഹം വീട്ടിൽനിന്നു ആറു നാഴിക ദൂരത്തുള്ള ഭാര്യവീട്ടിലാണു താമസം. മാസത്തിലൊരിക്കലോ ചിലപ്പോൾ രണ്ടു പ്രാവശ്യമോ വീട്ടിൽവരും. ഒരു നേരം പാക്കും. അവർ വന്നാൽ മുത്തശ്ശിക്കു കലി കയറുകയായി. മുത്തശ്ശിയുടെ മുഖം കറുക്കും: ഇടിവെട്ടുപോലുള്ള ചില ശബ്ദങ്ങൾ പുറത്തു ചാടും. ആ ഇടിവെട്ടു കേട്ട അമ്മാമൻ പിറുപിറുത്തുകൊണ്ടു മടങ്ങിപ്പോവും. അടുത്ത കാലത്തു അമ്മയും മകനുമായുള്ള ബന്ധം അതാണ്. എങ്കിലും അദ്ദേഹം ഞങ്ങളുടെ കുടുംബത്തിലെ അംഗമാണ്. തറവാട്ടിലെ കാരണവരാണ്. വെറും വിരുന്നുകാരനല്ല കയ്കാര്യകത്താവല്ലെന്നുമാത്രം. ബ്രിട്ടന്റെ സവ്വാധിപത്യമുണ്ടായിരുന്ന ഇന്ത്യാഗവമ്മെണ്ടിന്റെ സ്ഥാനമാണ് മുത്തശ്ശിയുടെ ഭരണത്തിൻകീഴിലുള്ള അമ്മാമന്റെ കാരണവസ്ഥാനത്തിനുമുണ്ടായിരുന്നതു്. തറവാട്ടുഭരണം മുത്തശ്ശിയുടെ ചൊല്പടിക്കാണ്. നെല്ലോ പണമോ സ്വന്തമായെടുക്കാൻ അദ്ദേഹത്തെ മുത്തശ്ശി സമ്മതിക്കില്ല.

കൃഷിപ്പണിയുള്ളപ്പോൾ—മിഥുനത്തിലും കന്നിയിലും തുലാത്തിലും മകരത്തിലും—പത്തുപതിനഞ്ചുദിവസം അമ്മാ

മൻ ഞങ്ങളുടെ വീട്ടിൽ താമസിക്കും. കൃഷിപ്പണിക്കു സഹായിക്കും. പ്രവൃത്തിയെടുക്കാനല്ലാതെ പ്രതിഫലമെടുക്കാൻ അധികാരമില്ലാത്ത ഒരു കർമ്മയോഗിയെപ്പോലെ. കുടുംബസ്നേഹംകൊണ്ടു് അമ്മാമനതുചെയ്യും. അദ്ദേഹം കന്നുപൂട്ടും. വരമ്പു കിളക്കും തോലുവെട്ടും ഞാറേററും നടും. അങ്ങിനെയെല്ലാ പണിയും ഒരു കൂലിക്കാരനേക്കാൾ അധികം നന്നായി, ആത്മാർത്ഥതയോടെ, ചെയ്യും. അരക്കാശോ ഒരുമണി നെല്ലോ ചോദിച്ചാൽ മുത്തശ്ശി കൊടുക്കില്ല.

കുറച്ചു പണം ഭാര്യവീട്ടിലെ ചിലവിന്നു കൊണ്ടുപോകണമെന്നാണു് അമ്മാമന്റെ ആവശ്യം. അതു സമ്മതിക്കില്ലെന്നാണു് മുത്തശ്ശിയുടെ വാശി.

"എനിക്കു ചിലവിന്നു കിട്ടണം"– അമ്മാമൻ പറയും. "ആണുങ്ങൾക്കു തോന്നിയതു കാട്ടാനുള്ളതല്ല നാരകത്തെ തറവാട്ടിലെ മുതല്. പെണ്ണുങ്ങൾക്കും കുട്ടികൾക്കും കഞ്ഞികുടിച്ചുകിടക്കാനാണു്." ഉരുളക്കുപ്പേരികൊടുക്കുമ്പോലെ മുത്തശ്ശി പറയും. ആ യുദ്ധം അമ്മയും മകനുമായിത്തന്നെ കഴിയും. വിജയം എപ്പോഴും അമ്മക്കായിരിക്കും, ഒരിക്കലും മകൻ ജയിക്കില്ല.

ഒരു പടിഞ്ഞാററപ്പുരയും മൂന്നുഭാഗം താഴ്‌വരങ്ങളുമുള്ള ഒരു കൊച്ചുവീടാണു് ഞങ്ങൾക്കുള്ളതു്. പടിഞ്ഞാററപ്പുരക്കു രണ്ടു തട്ടുണ്ടു്. രണ്ടാംനില വിശാലമായ തട്ടിൻപുറമാണു് ഒന്നാംനിലയിൽ നടുവൊഴിച്ചു് തെക്കും വടക്കും ഓരോ മുറിയുണ്ടു്. അതുപോലെതന്നെ താഴത്തും. വടക്കേ താഴ്വര അടുക്കളയാണു്. വെപ്പും ഊണുമെല്ലാം അവിടെ കഴിയും. പുറമെ വല്ല വിരുന്നുകാരുമുണ്ടെങ്കിലേ കിഴക്കെത്താഴ്‌വര ഉണ്ണാനിരിക്കാൻ ഉപയോഗിക്കൂ. വടക്കും കിഴക്കുമുള്ള താഴ്‌വരകൾ അടച്ചുറപ്പുള്ളവയാണു്. തെക്കെ താഴ്‌വരയാണു പൂമുഖം. പുരുഷന്റെ മേധാവിത്വമില്ലാത്ത ഒരു

മരുമക്കത്തായ കുടുംബത്തിനുപയോഗിക്കാൻ സൌകര്യം തികച്ചും ഞങ്ങടെ വീട്ടിലുണ്ട്.

താഴത്തെ വടക്കെ അറ കലവറയാണ്. തെക്കെ അറ മുത്തശ്ശിയുടെ ആപ്പീസ്സുമുറിയും. ഇടനാഴിയുടെ വടക്കെത്തലക്കൽ ചെന്നിട്ടാണ് മുകളിലേക്ക കോണി കയറുക. മുകളിലെ തെക്കെ മുറി അമ്മയുടെ കിടപ്പറയാണ്. വടക്കെ മുറി വേണമെങ്കിൽ എനിക്കുപയോഗിക്കാം. പക്ഷെ, ആ മുറി ഞാനുപയോഗിക്കാറില്ല. കുട്ടിക്കാലത്തൊക്കെയെന്നല്ല സാമാന്യം വലുതായിട്ടും. ഞാൻ മുത്തശ്ശിയുടെക്കൂടെ കൂട്ടുകയായിരുന്നു പതിവ്.

ഒരു നല്ല പുരയുണ്ടായിരുന്നുവെങ്കിലും കൊല്ലംതോറും അതു കെട്ടിമേഞ്ഞുനിൎത്തുവാനുള്ള ചിലവു വളരെ വലുതായിരുന്നു. രണ്ടോംവിളയ്ക്കുണക്കംപറ്റിയാൽ കന്നു ചടയ്ക്കുകയും ഞങ്ങളുടെ പുര തുലാവൎഷത്തിൽ ചോരുകയും ചെയ്യുമിരുന്നു. അതിനും പുറമെ. പരുത്തിക്കാട്ടുമനക്കിലെ തിരട്ടിലുള്ള പാട്ടബാക്കിയും ചുററുപാട്ടമുള്ള കടങ്ങളും വലുതാവുകയും ചെയ്യുമിരുന്നു.

കിഴക്കെ മുററത്തിന്റെ കിഴക്കെ അതിൎത്തിയിൽ പടിഞ്ഞാററിയുടെ നീളത്തിലൊരു നീണ്ട പുരയുണ്ട്. അതിന്റെ വടക്കെത്തല അഞ്ചു കള്ളിയുള്ള തൊഴുത്താണ്. അവിടെ കാരിയും മാടയും അയവിറക്കിക്കൊണ്ടു നിൽക്കും. തെക്കെത്തല നെല്ലു കുത്താനുള്ള ഉരൽപുരയും കററമെതിക്കാനുള്ള കളപ്പുരയുമായി ഉപയോഗിച്ചുപോന്നു.

തൊഴുത്തിന്റേയും കിഴക്കുഭാഗത്ത് രണ്ടുപറ വിത്തിന്റെ സ്ഥലം മുഴുവൻ—പാടത്തിന്റെ വടക്കുവരെ—കവുങ്ങിൻതോട്ടമാണ്. ഇടക്കിടയ്ക്കു ഓരോ തെങ്ങുമുണ്ട്. കിഴക്കെ അതിൎത്തിയിലും വടക്കെ അതിൎത്തിയിലും വരിവരിയായി മാവുകൾ നില്ക്കുന്നു. വടക്കുകിഴക്കെ മൂലക്ക്—കള

ത്തിന്റെ വക്കത്തുള്ള—'ചക്കരക്കുടവൻ'മാവിന്റെ മാങ്ങ ആ ദിക്കിൽ സുപ്രസിദ്ധമാണ്. തെക്കോട്ടും വടക്കോട്ടും വളപ്പ് വളരെയധികം നീളമില്ല. തൊഴുത്തിൽനിന്നു പത്തു വാര വടക്കോട്ടുപോയാൽ വളപ്പവസാനിക്കും. പൂമുഖത്തുനിന്നു പതിനഞ്ചുവാര തെക്കോട്ടുപോയാലും തെക്കെമുററത്തുനിന്നു കിഴക്കോട്ടു പാടത്തേയ്ക്കും പടിഞ്ഞാട്ടു പറമ്പിലേയ്ക്കും ഒരു വഴിയുണ്ട്. പുരയുടെ പിന്നിലെ മുററം ഒഴിച്ചു പടിഞ്ഞാട്ടു നീങ്ങിയാൽ അവിടേയും രണ്ടുപറ വിത്തിന്റെ സ്ഥലമുണ്ട്. അതിന്റെ വടക്കെത്തല മാവും മററു പട്ടവൃക്ഷങ്ങളും കാടുംപടലുമായി കിടക്കുകയാണ്. തെക്കെത്തലങ്ങൾ വർഷക്കായ്ക്കൃഷിക്കുപയോഗിക്കുന്ന സ്ഥലമാണ്.

തൊഴുത്തിന്റെ വടക്കെപ്പടിഞ്ഞാറായി, അടുക്കളയുടെ വടക്കുകിഴക്കായി, എന്നുകാലത്തും വെള്ളംവററാത്ത കിണറുണ്ട്. അമ്മാമൻ വീട്ടിൽ സ്ഥിരതാമസമുണ്ടായിരുന്ന നല്ല കാലത്തു് ആ കിണററിൽനിന്നു തേവി വളപ്പു മുഴുവനും നനച്ചിരുന്നു. കിണററിന്റെ കുറച്ചകലെ നില്ക്കുന്ന വലിയ പൂളക്കാലിന്മേലാണ് ഏത്തോൽക്കുണ്ട.

കിഴക്കുഭാഗത്തു തെക്കുവടക്കു നീണ്ടു നൂറുവാര വീതിയിൽ കിടക്കുന്ന പാടം കടന്നാൽ പുരുത്തിക്കാട്ടുപറമ്പായി. ആ പറമ്പിന്റെ കിഴക്കെത്തലയ്ക്കൽ അമ്പലമായി, അമ്പലക്കുളമായി. പിന്നേയും തെക്കുവടക്കുനീളത്തിൽ വീതി കുറഞ്ഞ ഒരു പാടം. ആ പാടത്തിന്റെ കിഴക്കെക്കരയിലാണ് പുരുത്തിക്കാട്ടുമനയും അടിയാരായ നായന്മാരുടെ വീട്ടുകളും. വീടിന്റെ പടിഞ്ഞാറുഭാഗത്തുള്ള പറമ്പിന്റെ നടുവിൽക്കൂടെ തെക്കുവടക്കൊരു റോഡ് കിടക്കുന്നുണ്ട്. ആ റോഡിന്റെ വക്കത്താണ് അന്നാട്ടിലെ കച്ചവടപ്പീടികകൾ.

പുരുത്തിക്കാട്ടുമനക്കലെ മൂന്നുറുപാട്ടത്തിന്റെ വെറുമ്പാട്ടക്കൃഷിയും അവരുടെതന്നെ ജന്മമായ കുടിയിരിപ്പുമാണ്

നാരകത്തെ തറവാട്ടുകാർക്കു് ആകെയുള്ള സ്വത്തു്. വെള്ളക്കേടും വെയിൽക്കേടുമില്ലാതിരുന്നാൽ വയലിലെ പാട്ടം തീരും. വൈക്കോലും വൈക്കോൽനെല്ലുമായി കന്നിന്നും ഞങ്ങൾക്കും ഒരഞ്ചാറുമാസത്തെ ചിലവിനുള്ള വകയുംകിട്ടും. പക്ഷെ പലപ്പോഴും കാലക്കേടുവരും. ഞങ്ങളുടെ വയറാക്രമിക്കപ്പെടും; കന്നു ചടക്കും; പുര ചോരും. സമുദ്രംപോലെ എത്ര തൂത്താലും തൂരാത്ത ജന്മിയുടെ തിരട്ടിൽ ഞങ്ങളുടെ പാട്ടബാക്കിയുടെ കുണ്ടു് വർദ്ധിക്കും.

അമ്മാമൻ ഭാര്യവീട്ടിൽ സ്ഥിരതാമസമാക്കിയശേഷം മുത്തശ്ശി അവരെ കണക്കാക്കാറില്ല. മുത്തശ്ശിയും അയൽവക്കത്തെ സ്ഥാലനുംകൂടിയാണു് ഞങ്ങളുടെ കൃഷിപ്പണി നടത്തുക പതിവു്. അന്നു ബാലൻ വളരെ ചെറിയ കുട്ടിയാണു്. അവൻ അഞ്ചിൽ പഠിക്കുകയായിരുന്നു. പാടം കലക്കി നട്ടും, കൊയ്യും, മെതിക്കും, കുറച്ചു പാട്ടം കൊടുക്കും. ബാക്കി ഞങ്ങളെടുക്കും. അങ്ങിനെ പാട്ടബാക്കി വർദ്ധിച്ചു. മാപ്പിള കിണറുതൊട്ടാൽ അശുദ്ധമാവുമല്ലോ. കവുങ്ങിൻതോട്ടത്തിൻെറ നന നിൽത്തി. കായ കുറഞ്ഞു. അങ്ങിനെ എനിക്കൊരു പണിയായുധംകിട്ടുമെന്നുറപ്പായ ആ കാലഘട്ടം ഞങ്ങളുടെ തറവാടിൻെറ ചരിത്രത്തിലെ ഏററവും വിഷമംപിടിച്ച ഒന്നായിരുന്നു. ആ കുഴപ്പത്തിൽനിന്നു തറവാടിനെ രക്ഷിക്കാൻ മുത്തശ്ശി ഒരു കുറുക്കുവഴി കണ്ടുപിടിച്ചു. ബാലൻെറ പഠിപ്പു നിൽത്തുക അവനെക്കൊണ്ടു് കഴിയുന്ന പണിയെടുപ്പിക്കുക. പത്തുവയസ്സുമാത്രം പ്രായമുള്ള ബാലനെ അഞ്ചാംതരത്തിൽ പഠിക്കുന്ന കാലത്തു് അതു നിൽത്തി, പണിക്കാരനാക്കി മാററാൻ മുത്തശ്ശി മടിച്ചില്ല.

"അത്ര പഠിച്ചാൽ മതി. ഇവിടെ കന്നിൻെറ പിന്നാലെ നടക്കാനൊരാളുവേണം–" മുത്തശ്ശി നിയമം പാസ്സാക്കി. അല്ലെന്നുപറയാനാരാ? അത്രയ്ക്കു കടുത്തതാണു് മുത്തശ്ശിയുടെ ആജ്ഞാശക്തി.

അടിച്ചുതളിയും അടുക്കളപ്പണിയുമായിരുന്നു അമ്മയുടെ ജോലി. എട്ടാംതരം പാസ്സാവുന്നതുവരെ ഞാനൊന്നിലും പങ്കെടുക്കാതെ മുത്തശ്ശിയുടെ ഓമനയായിക്കഴിഞ്ഞുകൂടി. മാസത്തിലൊരിക്കൽ അമ്മക്കു തൊടാൻപാടില്ലാതാവുമ്പോൾ മാത്രം രണ്ടോ മൂന്നോ ദിവസം കല്പനയെടുത്തു ഞാനടുക്കളപ്പണിക്കു നില്ക്കും. മുത്തശ്ശി എന്നെ സഹായിക്കുകയും അടുക്കളപ്പണി പഠിപ്പിക്കുകയുംചെയ്യും. മരുമക്കത്തായ കുടുംബത്തിൽ ഒരേയൊരു പെൺകിടാവായി ജനിക്കുന്നതു മഹാഭാഗ്യമാണ്. ആ ഭാഗ്യം എനിക്കു സിദ്ധിച്ചിരുന്നു. പഠിപ്പു തീരുന്നതുവരെ ഞാൻ ഒരു കൊച്ചു തേനീച്ചക്കൂട്ടിലെ റാണിയായി സർവ്വോൽക്കർഷേണ വത്തിച്ചു.

ബാലൻെറയും എൻെറയും അച്ഛൻ ബാലനു മൂന്നു വയസ്സു തികയുന്നതിനുമുമ്പുതന്നെ മരിച്ചുപോയി. മാപ്പിളലഹളക്കാലത്ത് ഒരു മാപ്പിളയുടെ അടിയും ചവിട്ടുംകൊണ്ടു നാഡിപിഴച്ചു, ക്ഷയംപിടിച്ചിട്ടാണ് അദ്ദേഹം മരിച്ചുപോയതെന്നു മുത്തശ്ശി പറയാറുണ്ടായിരുന്നു. അച്ഛനെ എനിക്കു ഒരു നേരിയ ഓർമ്മയുണ്ട് അത്രമാത്രം. ഒരച്ഛനില്ലാത്ത കുട്ടിക്കുണ്ടാകാവുന്ന കഷ്ടപ്പാടുകളൊന്നുമറിയാതെ മുത്തശ്ശി എന്നെ വളർത്തി. ഞാനല്ലേ നാരകത്തെത്തറവാടിൻെറ കുമ്പ്? എനിക്കൊരു വാട്ടവുംതട്ടാതെ മുത്തശ്ശി എന്നെ വളർത്തി.

1931 സെപ്റ്റംബർ മുപ്പതാംതിയ്യതി ഞാൻ സ്കൂളിൽ പോയി എൻെറ സർട്ടിഫിക്കററു വാങ്ങിക്കൊണ്ടുവന്നു. ഒരു സർട്ടിഫിക്കററുമാത്രം കൊടുത്ത ഇൻസ്പെക്ടരെ പൂവിട്ടു പൂജിച്ചു പ്രസന്നനാക്കിയ മാനേജർ ഇരുപതു സർട്ടിഫിക്കററുകൂടി സമ്പാദിച്ചിരുന്നു. അങ്ങിനെ ഞങ്ങളുടെ സ്കൂളിലെ എട്ടാംതരത്തിലെ വിദ്യാർത്ഥികളുടെ വിജയത്തിൻെറ ശതമാനം വളരെവളരെ വലിയതായി. എഴുപതുശതമാനം! മുപ്പതിൽ ഇരുപത്തൊന്ന്! പണം കൊടുത്താലും അതില

ധികം വല്യതാക്കിക്കൂടാ. ഒരു കമ്മീഷൻ അടിസ്ഥാനത്തി ലാണ് വിജ്ഞാനപ്രചരണം. നൂറുശതമാനവും വിജയി ക്കാൻപാടില്ല. അതു് ഇൻസ്പെക്ടരുടെ നിലനില്പിനു മോശ മാണ്. അതുകൊണ്ട് ഇൻസ്പെക്ടർമാർ എത്ര പണംകൊ ടുത്താലും അവർ പിടിച്ചെടുക്കേണ്ടതായ ഇരുപത്തഞ്ചുശ തമാനം കമ്മീഷൻ പിടിച്ചെടുക്കാതിരിക്കില്ല. എങ്കിലും പാരുത്തിപ്പുറ ഹയറെലിമെൻടറി സ്കൂളിന്റെ വിജയശത മാനം അഭിമാനാർഹമായി പരിലസിച്ചു. ഞങ്ങളുടെ ക്ലാ സ്സിലെ ഏററവും മരമണ്ടനായ മുഹമ്മദുകുട്ടിക്കുകൂടി സർ ട്ടിഫിക്കററു കിട്ടിയിരുന്നു. തെക്കുംമുറിപ്പുറമ്പിലെ പ്രധാന കച്ചവടക്കാരനായ ഉത്തനാജി തന്റെ മകനു രണ്ടോ മൂന്നോ സർട്ടിഫിക്കററുകൾ ഒന്നിച്ചു വാങ്ങിക്കൊടുക്കാൻ കഴിവുള്ള പൈസക്കാരനാണ്. എനിക്കതിൽ അത്ഭുതം തോന്നിയില്ല. പക്ഷെ രണ്ടാമത്തെ സർട്ടിഫിക്കററിനു തി കച്ചും അർഹനായിരുന്ന അരങ്ങിൽ ചാത്തുനായക്കു സർട്ടി ഫിക്കററുണ്ടായിരുന്നില്ല. ആ പരമാത്ഥം എന്നെ അത്ഭുത പ്പെടുത്തി. അഞ്ചുറുപ്പിക കൊടുത്തു സർട്ടിഫിക്കററുവാ ങ്ങാൻ കഴിവില്ലാത്ത ആ ബുദ്ധിമാനെയോത്തപ്പോൾ എ ന്റെ കണ്ണു നിറഞ്ഞു. അസൂയകൊണ്ടു് എന്നെ കളിയാ ക്കുകയും എന്നോടു വെറുപ്പുപ്രകടിപ്പിക്കുകയും ചെയ്തിരുന്ന ആൺകുട്ടികളുടെ നേതാവായിരുന്നുവെങ്കിലും അയാൾക്കു സർട്ടിഫിക്കററില്ലെന്നുകേട്ടപ്പോൾ ഞാൻ വ്യസനിച്ചു. ബ്രി ട്ടീഷ്സാമ്രാജ്യത്വത്തിന്റെ വിദ്യാഭ്യാസക്കച്ചവടത്തിൽ അടക്കിയാലടങ്ങാത്ത വെറുപ്പുണ്ടായി.

എന്റെ അമൂല്യസമ്പത്തായ സർട്ടിഫിക്കററുമായി ഞാൻ വീട്ടിലെത്തുമ്പോൾ മുത്തശ്ശി പാടത്തായിരുന്നു. ആ സർട്ടിഫിക്കററു അവക്കു കാട്ടിക്കൊടുക്കാൻ എന്റെ ഹൃ ദയം തുള്ളിച്ചാടുകയായിരുന്നു. ആ ആഗ്രഹം അടക്കി, അടു ക്കളപ്പണിയിൽ മുഴുകിയിരുന്ന അമ്മക്കതു കാട്ടിക്കൊടുത്തു

കൊണ്ടു പറഞ്ഞു: "ഇതു നോക്കു അമ്മേ, എന്റെ സർട്ടി ഫിക്കെററു്."

"ഇതാ സർട്ടിഫിറക്കററു്!" അവർ സർട്ടിഫിക്കററി ന്മേൽ ദൃഷ്ടിയുറപ്പിച്ചുകൊണ്ടു തുടന്നു: "ആലിന്റെ ഇല പോലെ വെള്ളികൊണ്ടുള്ള ഒന്നാവും എന്നേ ഞാൻ വിചാ രിച്ചതു്."

"അതു മെഡലാണു്"—ഞാൻ അവക്കു വിശദീകരി ച്ചുകൊടുത്തു. "സർട്ടിഫിക്കെററു് ഇതാണു്. ഇതുണ്ടെങ്കിൽ ട്രൈനിങ്ങിനുപോവാം. ട്രൈനിങ്ങു കഴിച്ചാൽ മിസ്ട്ര സ്സാവാം. മിസ്ട്രസ്സായാൽ കൊല്ലത്തിൽ പത്തുനൂറുറുപ്പിക ശമ്പളംകിട്ടും."

"അപ്പൊ ആലിന്റെ ഇലപോലെ കണ്ടതെന്താ ?" അമ്മ ചോദിച്ചു. മുപ്പതിൽ ഞങ്ങളുടെ സ്കൂളിൽ നടത്ത പ്പെട്ട വാഷികോത്സവത്തിനു എനിക്കു കിട്ടിയ മെഡലി നെപ്പററിയായിരുന്നു അവരുടെ അന്വേഷണം. ഞാൻ പറ ഞ്ഞുകൊടുത്തു:— "അതു സാഹിത്യസമാജത്തിൽ ഏററ വും നന്നായി പ്രസംഗിച്ചതിനു എനിക്കു കിട്ടിയ സമ്മാന മാണു്."

"ഇതും അങ്ങിനെ ഒന്നാവുമെന്നു വിചാരിച്ചു ഞാൻ" —അമ്മ പറഞ്ഞവസാനിപ്പിച്ചു:—"നന്നായി" അവർക്കു സർട്ടിഫിക്കററു കണ്ടുനില്ക്കാനൊന്നും ഇടയുണ്ടായിരുന്നില്ല. മുത്തശ്ശി പാടത്തുനിന്നു ഉച്ചക്കഞ്ഞിക്കു വരാനടുത്തിരുന്നു. അപ്പോഴേയ്ക്കും പുലാവില പെറുക്കിക്കൊണ്ടുവരുവാൻ അ മ്മ വളപ്പിലേയ്ക്കുപോയി. അഭിനന്ദിക്കാനും അനുമോദി ക്കാനും ആളില്ലാത്തതുകൊണ്ടു് ആ വിജയത്തിന്റെ മാററു കുറഞ്ഞുപോകുന്നതുപോലെ എനിക്കു തോന്നി. ഞാൻ ആ സർട്ടിഫിക്കററിന്റെ ഓരോ അക്ഷരത്തിലും അലസമായി കണ്ണോടിച്ചുകൊണ്ടു നിന്നു.

"എടത്തു ആ ചെക്കൻ? കന്നിനെ കഴുകിക്കൊണ്ടു വന്ന് തൊഴുത്തിലാക്കാതെ എവിടെ പോയടക്കണു?" മുത്തശ്ശി കാര്യസ്ഥതയുമായി വടിയുംകുത്തി പിറുപിറുത്തുകൊണ്ട് അടുക്കളെയിലെത്തി.

"മാളേപാ, എട്ടത്തു മാളു? എനിക്ക് വലാത്തിട്ട വയ്യ. ഇത്തിരി വല്ലതും കഴിക്കാതെ ഈറൻ മാററാൻ തന്നെ വയ്യ" മുത്തശ്ശി പലക ഇട്ടിരുന്നു കിതച്ചു.

കടിഞ്ഞൂൽ പ്രസവിച്ച ഒരാൺകുട്ടിയെയെന്നപോലെ ഞാനെൻെറ സർട്ടിഫിക്കററു മുത്തശ്ശിയുടെ നേക്കു നീട്ടി നാവനക്കാൻ തുടങ്ങുന്നതിനുമുമ്പ് അവരലറി:—"എടീ, ഒരു കയില് കഞ്ഞിവിളമ്പിത്തരാനും വയ്യേ നിനക്ക്?" അവരെൻെറ ആ സർട്ടിഫിക്കററു തട്ടിത്തെറിപ്പിച്ചു.

ഞാൻ സർട്ടിഫിക്കെററു പെറുക്കി എടുക്കാൻ മിനക്കെടാതെ മുത്തശ്ശിക്കു കഞ്ഞി വിളമ്പിക്കൊടുത്തു. മുത്തശ്ശി ചൂടുള്ള ആ കഞ്ഞി രണ്ടുനാലിറക്ക് മോന്തിക്കുടിച്ചശേഷം പറഞ്ഞു. "ഹാവൂ"—അവർ തുടന്നുചോദിച്ചു;—"കിട്ടിയോ നിൻെറ സർട്ടിഫിക്കെററു്?"

അടുക്കളെയിൽ പാറിക്കളിച്ചിരുന്ന സർട്ടിഫിക്കെററെടുത്തു് ഞാൻ മുത്തശ്ശിക്കു കാട്ടിക്കൊടുത്തു.

"ഇനി അതിനു നടക്കണ്ടല്ലൊ?" മുത്തശ്ശിക്കതായിരുന്നു സമാധാനം.

"ഏടത്തിക്കു സർട്ടിഫിക്കെററു കിട്ടിയോ?" ബാലൻ കന്നിനെ കെട്ടിക്കൊണ്ടുതന്നെ വിളിച്ചുചോദിച്ചു. അവൻ ഉടനെ അകത്തേക്കു വന്നു. അവനും ഞാനെൻെറ സർട്ടിഫിക്കെററ് കാട്ടിക്കൊടുത്തു.

ബാലൻ സർട്ടിഫിക്കെററു വാങ്ങി. അതിലെ ഇംഗ്ലീഷ് അക്ഷരങ്ങൾ തപ്പിപ്പിടിച്ചു വായിക്കാൻ തുടങ്ങി. കയ്യു

കഴകുവാൻ പുറത്തിറങ്ങിയ മുത്തശ്ശി തൊഴുത്തിന്റെ പുല്ലു വട്ടിയിലേക്കു നോക്കിയാർത്തു:— "എടാ, കന്നിനൊരുപിടി വയ്ക്കോലുവെച്ചുകൊടുക്കാതെയാണല്ലെ നിന്റെ ചട്ടിപ്പൊട്ടു കാണല്യ്?" മുത്തശ്ശി അകത്തുകടന്നു മുണ്ടൻവടിയെടുത്തു. സർട്ടിഫിക്കററവിടെയിട്ട് ബാലൻ പറപറന്നു.

"നിനക്കതിനൊരു വിലയുമില്ലെ" ബാലനോട് ഞാൻ പറഞ്ഞപ്പോൾ മുത്തശ്ശി എന്നെ കളിയാക്കി. പെലപോവാത്ത കുട്ടിയല്ലെ. അതിനു 'ഒരം' വീഴം" മുത്തശ്ശിക്കൊരു ന്നെടുവീർപ്പുയന്നു:—"ഈ പ്രായക്കാരൊക്കെ ഒന്നും രണ്ടും പെററു. നാലകത്തെ നളിനിക്ക് കുട്ടി രണ്ടായി. നിനക്കിതുതന്നേയുണ്ടാവൂ."

അവക്ക് എന്റെ സർട്ടിഫിക്കററിനു ഒരു വിലയുമില്ല. 'ചട്ടിപ്പിട്ട്' എന്നു പുച്ഛിച്ചേ അവർ അതിനെപ്പററിപ്പറയൂ. ഞാനൊരമ്മയാവാത്തതുകൊണ്ടാണവക്കു വിഷാദം. എന്നാൽ എനിക്കെന്റെ സർട്ടിഫിക്കെററു ജീവനേക്കാൾ പ്രിയതരമായിരുന്നു.

അന്നു വൈകുന്നേരം പണിയൊക്കെക്കഴിഞ്ഞു മുത്തശ്ശി നാമംജപിക്കാനിരിക്കുകയായിരുന്നു. ഞാനും അടുത്തു പററിക്കൂടി. അവരെ പറഞ്ഞു മയക്കി, ബാലനെക്കൂടി എട്ടു വരെ പഠിപ്പിക്കാനയക്കണമെന്നു എനിക്കാഗ്രഹമുണ്ടായിരുന്നു. അവർ പ്രസന്നയായിരിക്കുമ്പോൾ കാര്യം പറഞ്ഞു മനസ്സിലാക്കിയാലേ പററൂ. മുത്തശ്ശിയുടെ നാമജപം കഴിഞ്ഞു. അവർ തൊഴുത്തിന്റെ പുല്ലുവട്ടിയിൽ ചെന്നു നോക്കി. രണ്ടു വാരൽ വൈക്കോൽക്കൂടി അതിൽ വാരിവെച്ചു മടങ്ങി. "നാളെ പൂട്ടേണ്ട കന്നാണ്. അല്ലെങ്കിലും എനിക്കു കിടന്നാൽ ഉറക്കംവെരില്യ. രാത്രി ഉറക്കംവരണമെങ്കിൽ ക്രെ–ക്രെ എന്നു കന്നു പുല്ലുകടിക്കുന്ന ശബ്ദം കേൾക്കണം—" മുത്തശ്ശി പൂമുഖത്തു കയറിക്കൊണ്ടു തുടന്നു:— "ആ ചെക്കനെ അങ്ങിനെ ഒരു കുട്ടവുമില്ല്യ."

"അവന്റെ പ്രായക്കാരൊക്കെ പഠിക്കുകയാണ്." അതൊരു നല്ല സമയമാണെന്നുകണ്ടു ഞാൻ തുടന്നു:

"അവനെയും എട്ടുവരെ പഠിപ്പിക്കണം."

"ഓ—ാ—ഒരു ശിപാശിക്കാരി! അവനെ പടിപ്പിക്കാനയച്ചാൽ ആരാ കന്നിനെ നോക്കാൻ ?"

"ഇപ്പോൾ എന്റെ പഠിപ്പൊക്കെ കഴിഞ്ഞില്ലെ; ഇനി ഞാൻ നോക്കിക്കോളാം കന്നിനെ."

"അസ്സലായി! ഒന്നിനക്കോണം പോന്ന പെണ്ണിനെ, കന്നിനെ നോക്കാൻ കാട്ടിലും പൊന്തയിലുമാക്കിയാലസ്സലായി!" മുത്തശ്ശി ഇരുന്നു കാലുഴിഞ്ഞുകൊണ്ടു തുടർന്നു:— "ഇനി എന്നെക്കൊണ്ടൊന്നിനുമാവില്ല. നാരായണാ എന്നും ജപിച്ചു ഞാനിവിടെ ഉമ്മറത്തിരിക്കും. ഇനി മാളുവും ബാലനുംകൂടി നടത്തട്ടെ കൃഷിപ്പണി. നിയ്യട്ടക്കളപ്പണിക്കും."

"ഞാൻ എന്താ വേണ്ടതെന്നുവെച്ചാൽ അതൊക്കെ ചെയ്യാം. മുത്തശ്ശി ബാലനെ പഠിപ്പിക്കാൻ സമ്മതിക്കണം. അവനൊരാൺകുട്ടിയല്ലേ ?"

"കടന്നുപോശ്ശോ പെണ്ണേ, ഹാ! നെന്റെ ഒരു ശിപാശി! ഇവിടെ ഒരാണിന്റെ തുഞ്ചമില്ല പാടത്തെക്കൊന്നിറങ്ങി നോക്കാൻ. ഉള്ളതിനെ പഠിപ്പിക്കാനും പറഞ്ഞസ്സോ; നല്ല തഞ്ചം! പണ്ടുള്ള ആളുകളൊന്നും പഠിച്ചിട്ടല്ല കഴിഞ്ഞുകൂടിയിരുന്നതു്"—അവർ കുറച്ചുനേരം ഇരുന്നാലോചിച്ചു തുടന്നു:—"ആ കൊശവന്നു, മോരിന്നു കൊടം ഇട്ടതുപോലെ എന്നും അവിടെ കിടക്കണ്ടല്ലോ" മുത്തശ്ശി പറഞ്ഞതിന്റെ അവസാനഭാഗം അമ്മാമനുള്ള ഓഹരിയായിരുന്നു.

"അ: അ: ആ—അതവടെ അഴിച്ചുവെച്ചുളാ" ഞാൻ ബ്ളെസ്സിട്ടിട്ടാണ് നില്ക്കുന്നതെന്നു അപ്പോഴേ മുത്തശ്ശിക്കു

മനസ്സിലായുള്ളു. "ദിവസേന കുപ്പായമിട്ടിരിക്കാൻ ഇവിടെ തരമാവില്ല."

"ഞാൻ കുപ്പായമിടും" ഞാനു എതിർത്തു.

"അഴിച്ചുവെക്കു്. ഉം. അഴിച്ചുവെക്കു്"— മുത്തശ്ശി മുണ്ടൻവടി ഓങ്ങിക്കൊണ്ടു തുടന്നു:— "അതെപ്പൊ നന്നായതു്. അരമറച്ചു നടത്താൻതന്നെ ബടെ കാശില്ല. അതിന്റെ പുറമെ ഇനി കുപ്പായവും. എന്നെക്കൊണ്ടാവില്ല. തകരച്ചൊവ്വക്കു പോവുമ്പോഴൊ വല്ല ആണ്ടറതിക്കൊ താലപ്പൊലിക്കൊ ഒക്കെ ആണു് എന്നുവെച്ചാൽ പിന്നെയും ആട്ടെ, ദിവസവും കുപ്പായമിടാൻ പാടില്ല."

"പത്തുപതിന്നാലു വയസ്സായിട്ടു മാറു് മറക്കാതെ നടക്കാൻ എനിക്കു വയ്യ. ഞാൻ കുപ്പായം ഇടും"—ഞാൻ പറഞ്ഞു.

"അതിനൊക്കെ സമ്മന്തക്കാരൻ വരട്ടെ. കുപ്പായം ഇടുവിക്കണം എന്നയാൾക്കു തോന്ന്യാൽ ചെയ്തോട്ടെ. എന്നാലും പരുത്തിക്കാട്ടുമനക്കലേയ്ക്കു പോവുമ്പോഴും അമ്പലത്തിൽ കടക്കുമ്പൊഴും കുപ്പായം ഇടാൻ പാടില്ല. പണ്ടുള്ള പെണ്ണുങ്ങളൊക്കെ കുപ്പായം ഇടാതെ നടന്നിട്ടൊരു നാണക്കേടും ഉണ്ടായിട്ടില്ല. ഉമ്മാച്ചികളാ കുപ്പായം ഇട്യ്."

"ആട്ടെട്ടൊ മുത്തശ്ശ്യേ"— ഞാൻ ദയാർഹമായി യാചിച്ചു.

"സമ്മന്തക്കാരാ പെണ്ണുങ്ങൾക്കു കുപ്പായം വാങ്ങിക്കൊടുക്കാൻ. അവടെ അഴിച്ചുവെച്ചൊ! വെക്കവടെ!" മുത്തശ്ശി മുണ്ടൻവടിയോങ്ങി.

ഞാൻ പിന്നെയൊന്നും പറഞ്ഞില്ല. കുപ്പായം ഊരി മുത്തശ്ശിയുടെ മുമ്പിലേയ്ക്കു് ഇട്ടുകൊടുത്തു. അവരതെടുത്തു മടക്കി മടിയിൽ വെച്ചു. ഒരു നെടുവീർപ്പോടുകൂടി അവർ

ഹൃദയത്തിൻെറ അടിത്തട്ടിലുള്ള ആഗ്രഹം പുറത്തെടുത്തിട്ട്;
"മുടി മുറിക്കാതെ. മുഖക്ഷൌരമില്ലാതെ മുറുക്കം ബീഡിവ
ലിയുമില്ലാതെ, കള്ളുകുടിക്കാതെ ഒരാളെ എൻെറ കുട്ടിക്ക
കൊണ്ടുത്തരണെ—" അവർ കണ്ണടച്ചു പ്രാത്ഥിച്ചു. മുത്തശ്ശി
എൻെറ കുപ്പായവുമായി അവരുടെ ആഫീസുമുറിയിലേയ്ക്കു
പോയി.

"ഞാൻ വല്യതായാൽ ഏട്ടത്തിക്ക കുപ്പായം വാങ്ങിത്ത
രണ്ടേടത്ത്യേ"— ഞങ്ങളുടെ സംഭാഷണമെല്ലാം കേട്ടുകൊ
ണ്ടിരുന്ന ബാലൻ എന്നെ സമാധാനിപ്പിച്ചു.

അടക്ക വിററ പണം മുത്തശ്ശിയുടെ പെട്ടിയിലുണ്ടെ
ന്നറിഞ്ഞുകൊണ്ടു—അക്കൊല്ലത്തെ ഓണച്ചിലവിനു ഒരഞ്ചു
റുപ്പിക ചോദിച്ചതു കൊടുക്കാത്തതുകൊണ്ടു് അമ്മാമൻ പി
ണങ്ങിപ്പോയതാണ്. അക്കൊല്ലത്തെ തുലാപ്പണിക്ക തിരി
ഞ്ഞുനോക്കിയതേയില്ല. മുത്തശ്ശി അമ്മാമനെ ചീത്തപ
റഞ്ഞു. ശപിച്ചു. അവസാനം അവർ ആത്മപുത്രനെ ചത്ത
തിൽ കൂട്ടിയിരിക്കുകയാണ്. അമ്മാമൻ ചെയ്യാറുള്ള പണി
യെല്ലാം ബാലനെക്കൊണ്ടു ചെയ്യിക്കാൻ മുത്തശ്ശി ഒരുങ്ങി
യിരിക്കുകയാണ്. ഒരു മൂരിക്കുട്ടിയെ പൂട്ടി പണിയിക്കും
പോലെ മുണ്ടൻവടികൊണ്ടും നാവുകൊണ്ടും അവർ ബാ
ലനെ നിയന്ത്രിക്കുകയാണ്.

അമ്മായിക്ക വലിയ സ്വത്തൊന്നുമില്ല. അവരുടെ
സ്ഥിതി ഞങ്ങളുടേതിനേക്കാളും പരുങ്ങലിലാണ്. കൃഷിക്ക
കുറച്ചു പള്ള്യാലുണ്ടു്. അമ്മാമൻ ആ കൃഷിപ്പണി നടത്തി
ക്കൊടുക്കും. അതിൽനിന്നു കിട്ടുന്ന വിളവെടുത്തു അവര
ങ്ങിനെ അരിഷ്ടിച്ചു ജീവിക്കും. മുത്തശ്ശിയുടെ പെട്ടിയിൽ
കുറച്ചു കാശൊക്കെയുണ്ടെന്നെനിക്കറിയാം. എങ്കിലും സ്വ
ന്തം മകൻ ചോദിച്ചാൽ ഒരു പൈപോലും അവർ കൊടു
ക്കില്ല. അമ്മായിയേയോ കുട്ടികളേയോ കൊല്ലത്തിലൊരു

ദിവസമെങ്കിലും അവിടെക്കൊണ്ടുവന്നു താമസിപ്പിക്കുന്നതു മുത്തശ്ശിക്കു സമ്മതമല്ല. അവരാരും വരാറുമില്ല. കിഴക്കെത്തൊടിയിലെ അഞ്ഞൂറോളം കായക്കുടിയ കവുങ്ങു മുഴവൻ നട്ടുവളർത്തിയ മനുഷ്യൻ ഓണക്കാലത്തു് അഞ്ചുറുപ്പിക കരഞ്ഞു കെഞ്ചിയിട്ടും കൊടുക്കാഞ്ഞതു കഷ്ടമായിപ്പോയി എന്നു ഞാൻ അഭിപ്രായപ്പെടുകയുണ്ടായി. പലപ്പോഴും അടിക്കാതെ, ഓങ്ങുകമാത്രം ചെയ്തു താഴാറുള്ള മുത്തശ്ശിയുടെ മുണ്ടൻവടി അന്നെന്റെ തലയിൽ വീഴുകതന്നെ ചെയ്തു.

അമ്മയും അമ്മാമനും തമ്മിൽ സംസാരിക്കാത്തവിധം അത്ര തെററലിലാണു്. ഞാനും ബാലനും തമ്മിൽ അത്തരമൊരു അസുഖമുണ്ടാവരുതേ എന്നു ഞാൻ എപ്പോഴും പ്രാർത്ഥിക്കാറുണ്ടു്. മരുമക്കത്തായത്തിലെ ദുർവ്വാസനകൾ എന്നിലേക്കടിക്കാതിരിയ്ക്കാൻ ഞാൻ ബോധപൂർവ്വം ശ്രമിച്ചു. മുത്തശ്ശി മൂരിക്കുട്ടിയാക്കാൻ ശ്രമിക്കുന്ന എന്റെ കൊച്ചുരാജനെ ഞാനെന്നും സ്നേഹിക്കുമെന്നുറപ്പിച്ചിട്ടുണ്ടായിരുന്നു.



# അച്ചാരം വാങ്ങി

ഒരു ദിവസം കാലത്തെഴുന്നേററു അടുക്കളയിലുണ്ടായിരുന്ന പാത്രങ്ങളും പലകകളും കിണററിൻകരെ കൊണ്ടുപോയിവെച്ചശേഷം ഞാൻ കോഴികളെ തുറന്നുവിട്ടു. പ്രഭാതകീർത്തനം ചൊല്ലി എഴുന്നേററുവരുന്ന മുത്തശ്ശിയെപ്പോലെ, "ക്കൊ, ക്കൊ, ക്കൊ" എന്നു ശബ്ദിച്ചുകൊണ്ട് ഒരു പിടക്കോഴി പതുക്കെ പുറത്തുകടന്നു. അതിന്റെ പിന്നാലെ 'പി. പി. പി.' എന്നു ചിലച്ചുകൊണ്ട് കോഴിക്കുഞ്ഞുങ്ങൾ തുരുതുരെ പുറത്തേക്കു ചാടി. ഒരു പിടക്കോഴിയെ കൊത്തിയാട്ടിക്കൊണ്ട് ഒരു പൂവൻകോഴി പുറത്തുചാടി പാഞ്ഞു. തള്ളപ്പെട്ട കോഴി തിരിഞ്ഞുനിന്നു കുഞ്ഞുങ്ങളുടെ കണക്കെടുക്കുന്നത് ഞാൻ കണ്ടു.

എന്നെക്കണ്ട കാരിയും ചെമ്പനും തലകുലുക്കി അമറിക്കൊണ്ട് മുന്നോട്ടാഞ്ഞു. അടുപ്പത്തിരുന്നു തിളക്കുന്ന തവിടിൻകഞ്ഞിക്ക് അവർ അപേക്ഷിക്കുകയാണെന്നെനിക്കു തോന്നി. ഞാൻ വേഗം അടുക്കളയിൽക്കടന്നു തൊട്ടിക്കഞ്ഞികൊണ്ടുവന്നു തൊട്ടിയിലൊഴിച്ചു. അപ്പോഴേക്കും ബാലൻ വന്നു കന്നിനെ കെട്ടഴിച്ചുവിട്ടിരുന്നു. ബാലൻ വന്നു കന്നിന്റെ തൊട്ടി ഇളക്കിക്കൊടുത്തുകൊണ്ടു പറഞ്ഞു:—
"നല്ലോണം കുടിച്ചോളിൻ. ഇന്നു ഉച്ചവരെ പൂട്ടും."

ധനുമാസത്തിലെ മഞ്ഞ് തികച്ചുമായിക്കഴിഞ്ഞിട്ടില്ല. ഒരു നേരിയ പുകപോലെ അതു ദിഗന്തങ്ങളിൽനിന്നു പുറപ്പെടാൻ തുടങ്ങിയിട്ടേ ഉള്ളൂ. വിരിപ്പുഞാററിനും കാശ്മൂറിക്കുമായി തറയൻകണ്ടം പൂട്ടുകയായിരുന്നു, അന്നത്തെ ജോലി. നേരത്തെ കന്നുപൂട്ടിക്കെട്ടണമെന്നകാര്യത്തിൽ മുത്തശ്ശിക്കു വാശിയുള്ളതുകൊണ്ടു സ്വാലൻ അത്രനേരത്തെ വന്നതായിരുന്നു.

"എനിക്കു തുടപ്പ്മുളച്ചു കന്നുപൂട്ടാൻ പഠിഞ്ഞല്ലൊ"— ബാലൻ എന്നോടു പറഞ്ഞു: "ഇല്ലെങ്കിൽ സ്വാലനോടു ചോദിച്ചുനോക്കു."

"ഉവ്വൊ സ്വാല?"— ഞാൻ ചോദിച്ചു. ഒരു ദിവസം ബാലൻ കന്നുപൂട്ടിയിട്ടു. ആ കണ്ടത്തിൽ തുടപ്പുമുളയുകയുണ്ടായില്ല. തുടപ്പുമുളയാൻ അയൽവക്കത്തെ കണ്ടത്തിൽക്കൂടി കുറച്ചു പൂട്ടേണ്ടിവരികയുണ്ടായി. അവനപ്പോൾ സ്വാലൻെറ വിദഗ്ദ്ധശിക്ഷണത്തിൽ കന്നുപൂട്ടാൻ അഭ്യസിക്കുകയാണ്.

"ഇന്നലെ മുതിരക്കണ്ടത്തിൽ തുടപ്പു മുളച്ചു പൂട്ടി"— സ്വാലൻ സമ്മതിച്ചു സാക്ഷിപറഞ്ഞു.

"അമ്മക്കുട്ടിയില്ലെ ഇവിടെ?"— ഒരു ചോദ്യം ഉമ്മറത്തുനിന്നുയന്നു. ഞാൻ അങ്ങോട്ടു ചെന്നു. സ്വാലനും ബാലനും പണിയായുധങ്ങളുമെടുത്തു കന്നിനെ തെളിച്ചു പാടത്തേയ്ക്കിറങ്ങി.

നെററിയിൽ തെളിഞ്ഞുകാണുന്ന നിസ്കാരത്തഴമ്പ്, നരച്ചു വളന്ന താടി, കഫ്ബട്ടനുള്ള ഫുൾഷർട്ട്, പോക്കററിൽ മഞ്ഞനിറത്തിലുള്ള കുരുക്കൾ കോത്തുണ്ടാക്കിയ ജപമാല, തലയിലൊരു വെള്ളത്തൊപ്പി, കയ്യിൽ വെള്ളശ്ശീലയിട്ട കുടയും ഒരു വളഞ്ഞ വടിയും, കാലിന്മേൽ മെതിയടി— അങ്ങിനെ വെളുത്തു മെലിഞ്ഞ ഒരു മുസ്ലിംവൃദ്ധൻ മുററത്തു

നിന്നിരുന്നു. ആയാൾക്ക് ഇന്ത്യാചരിത്രപുസ്തകത്തിൽ കാണാറുള്ള ഔറംഗസീബ്ചക്രവർത്തിയുടെ ഛായയുണ്ടായിരുന്നു. എന്നെ കണ്ട ഉടനെ മൂപ്പർ ചോദ്യമാവർത്തിച്ചു—
"അമ്മക്കുട്ടിയില്ലേ ഇവിടെ?"

"ഏതമ്മക്കുട്ടി?"— ഞാനങ്ങോട്ടും ചോദിച്ചു.

"നിങ്ങളല്ലെ നാണിയമ്മക്കുട്ടി?"

"അതെ. എന്തിനാ?"

"എനിക്ക നിങ്ങളെക്കൊണ്ടൊരു കാര്യമുണ്ട്."

"എന്തിനായാലും മുത്തശ്ശി ഇവിടെയില്ല."

"എനിക്ക നിങ്ങളെക്കൊണ്ടാണ് ആവശ്യം."

"എന്നെക്കൊണ്ടോ?"—ഞാനത്ഭുതപ്പെട്ടു.

"അതെ, നിങ്ങളെക്കൊണ്ടുതന്നെ."

"മുത്തശ്ശി വരാതെ, എന്നെ കണ്ടതുകൊണ്ട് ഇവിടെ നിന്നൊരു കാര്യവും സാധിക്കില്ല."

"മുത്തശ്ശി എങ്ങട്ടാ പോയിര്ക്ക്ണ്;"

"പാടത്താണ്."

"ആരാ അത്? ആജാരല്ലേ? ആജാരേ?" മുത്തശ്ശി പടിക്കൽ നിന്നുതന്നെ വിളിച്ചുചോദിച്ചു. ഞങ്ങളുടെ വീട്ടിലെ അടയ്ക്കയും, മുളകും, തേങ്ങയും മററും വാങ്ങി കച്ചവടംചെയ്യുന്ന ഒരാളുണ്ട്—മൊയ്തീൻകുട്ടിഹാജി. ആയാൾക്കും നരച്ച താടിയുണ്ട്. നവാതിഥിയുടെ നരച്ച താടി കണ്ടപ്പോൾ അവർ ദൂരത്തുനിന്നു ആളെ തെററിദ്ധരിച്ചു വിളിച്ചുചോദിച്ചതായിരുന്നു.

"അതാ മുത്തശ്ശിവരുന്നു" ഞാൻ പറഞ്ഞു.

"എന്റെ വരവു കുർത്തത്തിലായി" ആഗതൻ ആത്മഗതംചെയ്തു. അപ്പോഴേയ്ക്കും മുത്തശ്ശി അടുത്തെത്തിക്ക

ഴിഞ്ഞിരുന്നു. ഞാൻ കിണററിൻകരയിലേക്കുതന്നെ തിരിച്ചു. പാത്രങ്ങൾ തേച്ചുകഴുകാൻ തുടങ്ങി.

"ആരാ എന്താ?"— മുത്തശ്ശി നെററിമേൽ കൈ വെച്ച് ആഗതനെ പരിശോധിച്ചുകൊണ്ടു ചോദിച്ചു.

"ങ്ങള് അറിയില്ലെ എന്നെ? പാറക്കലെ ആലിമുസ ലിയാരെ? ഇതെപ്പോ നന്നായതു്"— ആലിമുസലിയാർ അ ത്ഭുതത്തോടെ ചോദിച്ചു. "കോന്തച്ചാരുള്ളപ്പോൾ ഞാൻ ഇവിടെ എപ്പോഴും വന്നിരുന്നു."

"ഞാനറിഞ്ഞില്ലെ, അറിഞ്ഞില്ല. അറിയെരിക്കും. ഇ പ്പൊ ഓമ്മയില്ല. പ്രായവും കുറെയായില്ലെ? ആവു പാടത്തു പോയിവന്നപ്പോഴെക്കെനിക്കു കിതച്ചുതുടങ്ങി" മുത്തശ്ശി കോലായിൽ കയറി ഇരിപ്പുറപ്പിച്ചു. തുടന്നന്വേഷിച്ചു:— "അപ്പോ എന്തെ പോന്നതു്?"

"എനിക്കു നിങ്ങാടെ കുട്ടിയെക്കൊണ്ടൊരാവശ്യമു ണ്ടു്"—മുസലിയാരു പറഞ്ഞു.

"ബാലനല്ലെ? ഓൻ പ്പൊ ബടെ ഇല്ലലൊ, കന്നിനെ യുംകൊണ്ടു് ഇപ്പൊ അങ്ങട്ടു പാടത്തേക്കു് ഇറങ്ങിയിട്ടേ ഉള്ളു. വരാൻ ഉച്ചയാവും. മാളുവും അവടെ കട്ടതല്ലാണു്. ഒരു പെൺകിടാവുമാത്രമല്ലെ ബടെ ഉള്ളു? എനിക്കു വിശ്വാ സമില്ലാഞ്ഞിട്ടു പോന്നതാ ഞാൻ. ഞാനുംകൂടി അവിടെ നിന്നു ഓര കട്ടതച്ചുടച്ചിരുന്നെങ്കിൽ പണി കഴിഞ്ഞേ ന്നതാ."

"അതല്ല. എനിക്കു നിങ്ങടെ ഈ അമ്മക്കുട്ടിയെയാണു് വേണ്ടതു്."

"നാണിയെയോ?"— മുത്തശ്ശി അത്ഭുതത്തോടെ ചോ ദിച്ചു. "നിങ്ങൾക്കെന്തിനാ അവളെ?"

മുസലിയാർ മുററത്തു കുന്തിച്ചിരുന്നു തുടന്നു:

"എനിക്കണ്ടൊരു സ്കൂള്. അവളെ അതിലാക്കാനാ."

"അതിനവളുടെ പഠിപ്പൊക്കെക്കഴിഞ്ഞതടക്കുണുലൊ."

"അവളെ പഠിപ്പിക്കാനല്ല. അതിലൊരു മിസ്റ്റ്റസ്സാക്കാനാ."

"പൊസ്ക്കോളിൻ, പൊസ്ക്കോളിൻ അതൊന്നും ഇവിടെ തരാവില്ലാ. അവളെ എങ്ങും പറഞ്ഞയക്കില്ല."

"എങ്ങും പറഞ്ഞയക്കണ്ട"– മുസലിയാർ തന്റെ മുമ്പിലുള്ള ശീലക്കടയിൽനിന്നൊരു റജിസ്റ്റർ വലിച്ചെടുത്തു കൊണ്ടു തുടന്നു:—"അവളുടെ പേർ ഈ പുസ്തകത്തിലൊന്നു ചേർത്തുവെച്ചാൽമതി."

"നിങ്ങളെന്താ പറയണത്? എനിക്കൊന്നും മനസ്സിലാവ്ല്യ" മുത്തശ്ശി പറഞ്ഞു.

"ഇതാ ഈ പുസ്തകം കണ്ടില്ലെ നിങ്ങള്"— മുസലിയാർ റജിസ്റ്റർ മലർത്തിക്കൊണ്ട് സാധനപാഠമെടുക്കാൻ തുടങ്ങി. "ഈ പുസ്തകത്തിൽ ഈ കള്ളിയിൽ ഇവിടുത്തെ അമ്മക്കുട്ടിയുടെ പേരൊന്നെഴുതിയിട്ടാൽ മതി. എന്നാലവള് മിസ്റ്റ്റസ്സായി. പിന്നെ ഇടക്കിടക്ക് വല്ല കുട്ടികളുടേയും കയ്യിൽ ഈ പുസ്തകം ഇങ്ങൊട്ടു കൊടുത്തയക്കണ്ടു്. അപ്പൊ അവള് ഇതിലൊന്ന് ഒപ്പിട്ടുകൊടുത്തയച്ചാൽ മതി."

"എനിക്കൊന്നും മനസ്സിലാവ്ണ്ല്യ—ഹാജാരെ—"—അവക്കു സംശയമായി. അവർ തുടന്നു ചോദിച്ചു:– "ആജാരല്ലെ? ഏ?"

"അല്ല മുസലിയാരാണ്."

"എനിക്കിതൊന്നും മനസ്സിലാവില്ലേ, എന്റെ മുസലിയാരെ"— അവർ തെറ്റു തിരുത്തി തുടന്നു:— ഞാനവളെ ചേക്കാനും ഒപ്പിടാനും ഒന്നും സമ്മതിക്കില്ല."

“അങ്ങനെ പറഞ്ഞാൽ പററില്ല. നിങ്ങളതിന്നു സമ്മതിക്കണം.”

“അവളെ ഈ പുസ്തകത്തിൽ ചേർത്തിട്ട നിങ്ങൾക്കെന്താ ഒരു കാര്യം? അതു പറയിൻ.”

“എനിക്കു വല്ലതും നാലുകാശു കിട്ടും. അതുതന്നെ.”

“അങ്ങനെ പറയിൻ. ലാഭമില്ലാത്ത കാര്യത്തിന്നു മാപ്പിളമാരു നടക്കില്ല. നിങ്ങൾക്കു് നാലുകാശുകിട്ടിയിട്ട നാരകത്തോരക്കെന്താകാര്യം? ഇതാപ്പൊ നന്നായതു്.”

“കിട്ടുന്നതിൻെറ ഒരോഹരി നിങ്ങൾക്കും തരാം.”

“എങ്ങനെയായാലും വേണ്ടില്ല, അതൊന്നും വേണ്ടാ. വേണെങ്കിൽത്തന്നെ ചങ്കരൻ ഇങ്ങട്ടുവരട്ടെ. നാരകത്തെ തറവാട്ടിലാണങ്ങളില്ലാതായിട്ടൊന്നുമില്ല”—ആ അമ്മ മകനെപ്പററി അഭിമാനിച്ചു. അവർ തുടന്നു:—“ഞി അവൻ വരാൻ വൈകുന്നച്ചാലു് മനക്കിലെ കാര്യസ്ഥനെ കാണുമ്പോൾ ഞാനൊന്നു ചോദിക്കാം. എന്നിട്ടു് അയാളു പറയുംപോലെ ചെയ്യാം.”

മുസലിയാർ മുത്തശ്ശിയുടെ മറുപടികേട്ടു നിരാശനായി. മുറുക്കാൻപൊതിയെടുത്തു മുമ്പിൽവെച്ചഴിച്ചു മുറുക്കാൻ ഒരുങ്ങി. അയാളൊരു കഷണം അടക്ക പെറുക്കിയെടുത്തു. വായിലേക്കിടാൻ ഉയർത്തിക്കൊണ്ടു പറഞ്ഞു:—“ഇതുകൊണ്ടു് ഒരു തകരാറുമില്ല.”

ഞാനെൻെറ പണികഴിഞ്ഞു് ഉമ്മറത്തേയ്ക്കു ചെന്നു.

“നിന്നെ പിടിക്കാൻ വന്നതാണത്രെ ഈ തന്തമാപ്പിള. വേറെ ആരും വരില്ലാ നിന്നെ പിടിക്കാൻ” മുത്തശ്ശി എഴുന്നേററു തുടന്നു:— “എന്നിട്ടൊ മുസല്യാരെ, എനിക്കു നൂറുകൂട്ടം പണിയുണ്ടു്. നിങ്ങളിപ്പോൾ പൊയ്ക്കോളിൻ. ആണങ്ങളൊടൊന്നും ചോദിക്കാതെ നാരകത്തെ പെണ്ണുങ്ങളൊന്നും ചെയ്യില്ല.”

"നിങ്ങള്ക്ക് ഞാൻ പറയണതു മുഴുവനും കേക്കിൻ. ഞാൻ നിങ്ങളെ ഒരു കുണ്ടിലും ചാടിക്കില്ല. മുസലിയാക്കു നാലുകാശു കിട്ടണതിനു നിങ്ങക്കെന്താ ഒരു വിരോധം."

"അതിനൊന്നും ഇവിടെ തരാവില്ല. പേരെഴുതാനും ഒപ്പിടാനും ഒന്നും എൻെറ കുട്ടിയെ കിട്ടില്ല. അതുതന്നെ. ഇന്നിതുവരെ മനക്കിലെ കാര്യസ്ഥൻ ഇട്ട്യാരച്ചൻനായരോടു ചോദിക്കാതെ ഞാനൊരു മഷിക്കോലിന്മേൽ തൊട്ടിട്ടില്ല. എനിക്ക് ൻെറ മകൻ ചങ്കരൻ പറഞ്ഞാൽത്തന്നെ വിശ്വാസല്ല. പല്ലുതേച്ചിട്ടു ഒരു ചീന്തു വെററില തിന്നിട്ടില്ല, നാണ്യേ. നിയ്യ്ചെന്നിട്ടു മുത്തശ്ശീടെ ചെല്ലമൊന്നെടുത്തുകൊണ്ടന്നോ" മുത്തശ്ശി എൻെറ നേക്കു തിരിഞ്ഞു പറഞ്ഞു.

"ഇതിന്നെടുത്തോളിൻ"—മുസലിയാരെഴുന്നേററു പൊതി കോലായിലേയ്ക്കു വെച്ചുകൊടുത്തു. മുത്തശ്ശിക്കും മുസലിയാക്കും അതുതന്നെയായിരുന്നു ആവശ്യം. മുത്തശ്ശിക്കു മുസലിയാരുടെ പൊതിയിൽനിന്നൊന്നു മുറുക്കാൻ കിട്ടണം. മുസലിയാർക്കു താൻ പറയുന്നതു ശ്രദ്ധിച്ചു കേൾക്കാൻ മുത്തശ്ശി അവിടെ ഇരുന്നുംകിട്ടണം.

"പിന്നെ നിങ്ങൾക്കു കേൾക്കണോ"— മുസലിയാർ മുററത്തിൻെറ തെക്കെ അതിർത്തിയിലേയ്ക്കു കാർക്കരിച്ചുകൊണ്ടു നടന്നുപോയി തുപ്പി തിരിച്ചുവന്നു.

"ഞാൻ വിചാരിച്ചു, നിങ്ങളീ മുററത്തൊക്കെ തുപ്പുമെന്ന്. ചില മാപ്പിളമാക്ക് ഒരു വ്യവസ്ഥയുമില്ല പുറത്തിരുന്ന് അകത്തേക്കു തുപ്പുന്ന കൂട്ടരാണ് മാപ്പിളമാര്"—മുത്തശ്ശി മുസലിയാരുടെ പൊതിയിൽനിന്നു മുറുക്കാനെടുത്തുകൊണ്ടു തുടന്നു: "നല്ല പുകല!"—അവർ ഒരു തുണ്ടമെടുത്ത് ഒന്നു വാസനിച്ചുനോക്കി.

"നിങ്ങൾക്കു വേണമെങ്കിൽ ഒന്നോ രണ്ടോ തുണ്ടമെടുത്തോളിൻ"—മുസലിയാർ ചിരിച്ചുകൊണ്ടു തുടന്നു: "രണ്ടു

ളുട്ടമാണ് എനിക്കുള്ള ഗുണം: ഒന്നു സത്യം; മററതു വൃത്തി. അതല്ലെ, തുപ്പാൻ ഞാൻ തൊടിയിലേക്കു പോയതു"?"

"അതു ശരിയാണ്. നിങ്ങൾക്കു വൃത്തിയുണ്ട്." മുത്തശ്ശി മുസലിയാക്കു സർട്ടിഫിക്കററു കൊടുത്തു.

"എന്നിട്ടു നിങ്ങൾ നിങ്ങളുടെ കുട്ടിയെ എനിക്കു തരണം. എനിക്കവളെ കണ്ടപ്പോഴത്തന്നെ പൂതിയായടക്കണം. എൻെറ കതീജക്കും നിങ്ങളുടെ കുട്ടിക്കും പ്രായം ഒപ്പാണ്" മുസലിയാർ കൈയ്യുലത്തി.

"എന്താ മുത്തശ്ശ്യേ?" ഞാനന്വേഷിച്ചു.

"നിന്നെ കല്യാണംകഴിക്കാൻ വന്നതാ ഈ മുസലിയാര്." രണ്ടുതുണ്ടു പുകയില എടുത്തു മടിയിൽവെച്ചുകൊണ്ടു മുത്തശ്ശി തുടന്നു:— "ഞാൻ മനക്കൽപോയി കാര്യസ്ഥനോടൊന്നു ചോദിക്കട്ടെ; എന്നിട്ടു നാളെ ഉറപ്പിച്ചുപറയാം."

"പടച്ചവനാണ് നേര്. ഇതുകൊണ്ട് നിങ്ങൾക്ക് യാതൊരപകടവും വരില്ല. എനിക്കു വല്ലതും പത്തുറുപ്പികയുടെ കാശു കിട്ടും. നിങ്ങടെ കുട്ടിക്കു തഞ്ചായാൽ തൈനിങ്ങിനും പോവാം."

"നിങ്ങൾക്കു പണംകിട്ടും എന്നുവെച്ചാൽ ഞങ്ങൾക്കും തരണം—ആ" മുത്തശ്ശി ചിരിച്ചുകൊണ്ടു പറഞ്ഞു.

"നിങ്ങൾക്കൊന്നും തരില്ലെന്നു മുസലിയാരു പറഞ്ഞില്ലല്ലൊ" മുസലിയാര് ഒപ്പുപട്ടിക മുത്തശ്ശിയുടെ മുമ്പിൽ വെച്ചുകൊടുത്തുകൊണ്ടു തുടന്നു: "കുട്ട്യേ, നിങ്ങളാ 'അകടമ്പറു" മാസത്തിലെ മേലെ കള്ളിയില്ല് നിങ്ങടെ പേരൊന്നെഴുതിയാട്ടെ."

ഞാൻ റജിസ്റ്ററെടുത്തു നോക്കി.

"അവടെ വെക്കു"—മുത്തശ്ശി ശാസിച്ചുകൊണ്ടു തുടന്നു: "മാപ്പിള പിടിക്കാൻ വന്നടക്കണു! പെണ്ണാടാനും!

ഇവള് തറവാട്ട കേട്ടവരുത്തും, ഒരു പടിപ്പുകാരത്തി! എ
ൻെറ മുസലിയാരെ, ഈ പ്രായത്തിൽ സമ്മന്താലോചന
ക്കാണ് ആള്ള വര്ണ്ടതു്. ആ നാലകത്തെ നളിനിക്കും
എൻെറ നാണിക്കും ഒപ്പാ. അവളെ പൊല്ലീസ് ഇൻസ്പെ
ക്ടർ കല്യാണംകഴിച്ചു. അവൾക്കിപ്പോൾ രണ്ടു കുട്ടിയുണ്ട്.
അയാള് വേണ്ടതൊക്കെ പിശുക്കില്ലാതെ കൊട്ടക്കുംചെ
യ്യും. തലയിലെഴുത്തു നന്നാവണം ആജാരെ......''—മുത്ത
ശ്ശിയൊന്നു നെട്ടവീർപ്പിട്ടുകൊണ്ടു തിരുത്തി:— ''ആജാരല്ല,
മുസലിയാരാണലൊ അല്ലെ? എനിക്കാജാരു് എന്നു വ
രാണ്.''

''നമ്മുടെ കുട്ടിക്കും വരെപാ. ആളുവരാതെയൊന്നും ഇ
രിക്കില്ല'' മുസലിയാർ മുത്തശ്ശിയെ സമാധാനിപ്പിച്ചുകൊണ്ടു
തുടന്നു:— ''എന്നിട്ട ഇന്നു വെള്ളിയാഴ്ചയാണ്. എനിക്ക
പള്ളിക്കപോണം. ഞാൻ നിങ്ങൾക്കും വല്ലതും തരും. അവ
ളതിലൊന്നു ഒപ്പിട്ടോട്ടെ. നിങ്ങളൊന്നു സമ്മതിക്കിൻ. ഇ
തൊന്നും ആരോടും ഒട്ട പറയുംവേണ്ട.''

''ഞങ്ങൾക്ക വല്ല തകരാറും വരെപാ ? എനിക്കൊന്നും
അറിയില്ലേ ആജാരെ.''

''പടച്ചോനാണ് നേരു്. ഇതു നോക്കിൻ എൻെറ
നെററിയിലെക്ക്. ഇതു അഞ്ചുനേരം പടച്ചവൻെറ മു
മ്പിൽ കുമ്പിട്ടിട്ടുണ്ടായ നിസ്കാരത്തഴമ്പാണ്. നിങ്ങൾ
ക്കൊന്നും വരില്ല. വല്ലതും വന്നാൽ മുസലിയാരുണ്ട്.''

''ആട്ടെ എന്നാൽ, നിങ്ങളെന്തു കൊട്ടക്കും അവൾ
ക്ക് ?''—മുത്തശ്ശി മുസലിയാരുടെ കണ്ണിലുററുനോക്കി. ആ
കച്ചടത്തിലെന്തു ഗുണമുണ്ടെന്നവക്ക് അറിഞ്ഞേ തീരൂ.

''കൊല്ലത്തിൽ അഞ്ചുറുപ്പിക. ഇവിടെ കൊണ്ടുവന്നു
നിങ്ങളുടെ കയ്യിലങ്ങട്ട തരും. എന്നാലെനിക്കും കിട്ടും അ
ഞ്ചൊ പത്തൊ.''

"എനിക്കീ കച്ചവടമൊന്നും അറിഞ്ഞുകൂടാ. വല്ല അടക്കയൊ, തേങ്ങയൊ, കുരുമുളകൊ ആണെങ്കിൽ നാട്ടുകാരോട്ട വില ചോദിച്ചു മനസ്സിലാക്കാം. ഇപ്പൊ എങ്ങനെ വിലയുണ്ട് പഴക്കണ്ണ്? നിങ്ങൾക്ക നിശ്ചണ്ടൊ?"

"ആയിരത്തിനു രണ്ടോ രണ്ടേകാലൊ ഉണ്ട്" മുസലിയാർ സ്കൂൾക്കച്ചവടത്തിലേയ്ക്കുതന്നെ കടന്നു:— "എന്നിട്ടെന്നെ നിൽത്തിക്കൂടാ."

"എന്താ ഞാൻ പറയണ്ടതു് ?" മുത്തശ്ശി കുറച്ചുനേരം ആലോചിച്ചിരുന്ന ശേഷം ഒരു ദിവ്യദശനം കൈവന്നപോലെ പറഞ്ഞു:—"പത്തുറുപ്പിക തരും എന്നുവെച്ചാൽ നിങ്ങളവളുടെ പേരു ചേർത്തോളിൻ. ഇല്ലാച്ചാലൊ—നിങ്ങളു നിങ്ങടെ പാട്ടിൽ പൊയ്ക്കോളിൻ."

"എനിക്ക ബ്ളൗസു വാങ്ങാനുള്ള കാശായിലൊ"— അവരുടെ കച്ചവടം ഉറയ്ക്കുംമുമ്പെത്തന്നെ ഞാൻ പറഞ്ഞുപോയി. കച്ചവടത്തിൽ അധികം കൊതിയുണ്ടെന്നു നടിച്ചാൽ ചരക്കിൻെറ വില കുറയുമെന്ന തത്വം ഞാൻ മറന്നുപോയി; മുത്തശ്ശി എന്നെ പരുഷമായി നോക്കി.

"ആട്ടെ, അവൾക്ക ബ്ളൗസു വാങ്ങാനുള്ള കാശു് ഒരുറുപ്പികകൂടി ഞാൻ വെച്ചുതരാം. അഞ്ചുറുപ്പിക നിങ്ങൾക്കും, ഒരുറുപ്പിക അവൾക്കും. അങ്ങനെ ആറുറുപ്പിക." വെറുംകയ്യോടെ മടങ്ങിപ്പോകേണ്ടിവരുമെന്നു വിചാരിച്ച മുസലിയാരുടെ മുഖം വികസിച്ചു.

"കിട്ടണതാവട്ടെ" മുത്തശ്ശി തുടന്നു:— "എന്നാൽ നീയെഴുതിക്കൊട്ടുത്തള."

"ഇതാ ഇവിടെ"—ഒപ്പുപട്ടികയെടുത്തു പേരെഴുതുവാനുള്ള സ്ഥലം മുസലിയാരെനിക്കു കാട്ടിത്തന്നു.

"എനിക്കു് ഈ കച്ചവടക്കാരെ ഒരു വിശ്വാസവുമില്ല"—മുത്തശ്ശി തുടന്നു:— "പററിക്കണം പററിക്കണം എന്നു

മാത്രമേ അവക്ക് വിചാരമുള്ളു. നിങ്ങളും എന്നെ ഈ കച്ച വടത്തിൽ എന്തു പററിച്ചു ആവൊ'' മുത്തശ്ശി തൊണ്ണു മുഴ വൻ പുറത്തുകാട്ടി ചിരിച്ചു.

''പടച്ചവനാണ് നേര്. ഒരൊററ കുഞ്ഞിനെ അരക്കാലു പററിച്ചിട്ടില്ല''— മുസലിയാർ മുത്തശ്ശിക്ക് ഒരു പാഠമെടു ത്തു:—''നിങ്ങടെ കുട്ടി ഇപ്പൊ എൻെറ സ്കൂളിലെ മിസ്ട്റ സ്സായിടക്കണ. ദിവസവും സ്കൂളിൽവന്നു പഠിപ്പിക്കണമെ ന്നാണ് നിയമം. പക്ഷെ അവള് വരൊന്നുംവേണ്ട. ഈ പട്ടികയിൽ ഒപ്പിട്ടുവെച്ചാൽ മതി. അതുകൊണ്ടു നിങ്ങൾ ക്കൊരു തരക്കേടും വരില്ല. ആരോടും പറയുംവേണ്ട.''

''മേൽ ദോഷം ഒന്നും വരരുതെ'' മുത്തശ്ശി മാറത്തു കൈവെച്ചു പറഞ്ഞു.

''അയ്യോ! അനങ്ങൂല''—മുസലിയാരുറപ്പുകൊടുത്തു.

ഞാൻ തെക്കുംമുറി മാപ്പിളാ എയിഡഡ് എലിമെ ൻടറി സ്കൂളിലെ ടീച്ചേഴ്സ്റജിസ്റ്ററിൽ ഹെഡ്മിസ്ട്റ സ്സിൻെറ സ്ഥാനത്തു പേരെഴുതിക്കൊടുത്തു.

''ഇനി പതിനാറാംതിയ്യതിവരെയുള്ള കള്ളികളിൽ രണ്ടുനേരവും ഒപ്പും ഇട്ടേക്കിൻ'' മുസലിയാർ പറഞ്ഞു.

''എനിക്കറിഞ്ഞുകൂടാ. ഞാൻ ഇതുവരെ ഒപ്പിട്ടിട്ടില്ല'' ഞാൻ മുസലിയാരെ അറിയിച്ചു.

''എങ്ങനെ എങ്കിലും അങ്ങൊട്ടിട്ടൊളിൻ. പക്ഷെ ഒരു കാര്യമുണ്ട്. ഇപ്പോൾ ഇടുംപോലെത്തന്നെയാവണം എ പ്പൊഴും. ഈ കള്ളിയിൽ ഒതുങ്ങുംവേണം.''

ഞാൻ നാണി എന്ന് ഇംഗ്ലീഷിലെഴുതി ചുവട്ടിൽ രണ്ട് കുത്തുമിട്ട് എൻെറ ഒപ്പു സൃഷ്ടിച്ചു. വെള്ളിയാഴ്ചയും ഞായറാഴ്ചയും ഒഴിവാക്കി ഒക്ടോബർ പതിനാറാംതിയ്യതി വരെ ഒപ്പിട്ടു മുത്തശ്ശിയുടെ കയ്യിൽ കൊടുത്തു.

"കാശുവല്ലതും ഉണ്ടെങ്കിൽ ഈവകക്ക് ഇപ്പോൾ തരിൻ ഒരുറുപ്പിക"—മുത്തശ്ശി റജിസ്റ്റർ കയ്യിൽവെച്ചുകൊണ്ടു തുടന്നു:—"കച്ചവടത്തിൽ അച്ചാരം വാങ്ങിയെന്നും കൊടുത്തു എന്നും ആയിലൊ"—മുത്തശ്ശി വിട്ടില്ല.

മാനേജർ പേഴ്സ് തുറന്നു ഒരുറുപ്പിയെടുത്തു മുത്തശ്ശിയുടെ കയ്യിലേയ്ക്കിട്ടുകൊടുത്തു. അഞ്ചാംജോർജ്ജ്ചക്രവർത്തിയുടെ തലയുള്ള ആ വെള്ളിയുറുപ്പിക മുത്തശ്ശിയുടെ കയ്യിൽക്കിടന്നു മിന്നി.

"എനിക്കും നിങ്ങടെ കുട്ടിയ്ക്കും പടച്ചവൻ ഗുണംവരുത്തട്ടെ" മുസ്ലിയാർ പ്രാർത്ഥിച്ചു.

അപ്രതീക്ഷിതമായി കിട്ടിയ ആ ഒരുറുപ്പിക മുത്തശ്ശിയെ പൊട്ടിച്ചിരിപ്പിച്ചു. സ്കൂൾമാനേജർ യാത്രപറഞ്ഞു റജിസ്റ്റർ വാങ്ങി പിരിഞ്ഞു. അങ്ങനെ, വീട്ടിലിരിക്കുകയാണെങ്കിലും ആയിരത്തിത്തൊള്ളായിരത്തി മുപ്പത്തൊന്നു് ഒക്ടോബർ ഒന്നാംതിയ്യതിമുതൽ ഞാൻ തെക്കുംമുറി എയ്ഡഡ് മാപ്പിളസ്കൂളിലെ ഹെഡ്മിസ്റ്റ്റസ്സായി.

# അടിമത്തം

“എടത്തു മുത്തശ്ശി? ഒന്നു മുറുക്കാനെടുത്തുകൊണ്ടുവന്നാ”— പരുത്തിക്കാട്ടുമനക്കിലെ കുററിപ്പിരിവുകാരൻ കുഞ്ഞൻ നായർ പൂമുഖത്തു കയറിയിരുന്നുകൊണ്ടു കല്പിച്ചു.

കഷണ്ടിത്തല, പഴുത്തു് ഇറച്ചീഞ്ഞു് പീളക്കെട്ടുമൂടിയ കണ്ണു്, മുറുക്കിച്ചോപ്പിച്ച പല്ലു്, വലത്തുകയ്യിന്റെ മോതിരവിരലിലൊരു ‘നാഗമ്പു്’മോതിരം, കാലിന്മേൽ തേഞ്ഞ ചെരിപ്പു്, രണ്ടേമുക്കാൽവീതിയുള്ള മുഷിഞ്ഞ ജഗന്നാഥൻമുണ്ടു്, അതിന്റെ മേലെ ഇടയിൽ കെട്ടിയ പൂക്കോത്തുതോർത്തു്, നടക്കുമ്പോൾ ഒരു ചളുക്കലും പൊട്ടലും. ഇതൊക്കെക്കൂടിയാൽ കുഞ്ഞൻനായരായി. മൂപ്പർ വായ തുറന്നാൽ അടയ്ക്കുന്നതിനുമുമ്പു്, മനക്കിലെ എലമുറിക്കാര്യസ്ഥന്റെ സംസ്കാരം പുറത്തു ചാടാതിരിക്കില്ല. അയാൾ പറയുന്നതു അശ്ലീലമാണു്, തെറിയാണു് എന്നു പറയുന്നവരുണ്ടു്. ആ സംസ്കാരംകൊണ്ടു് അയാൾക്കൊന്നോ രണ്ടോ തവണ അടിതന്നെ കൊണ്ടിട്ടുമുണ്ടു്. എന്നിട്ടും അതു മാറിയിട്ടില്ല. മനക്കിലെ അപ്ഫൻതമ്പുരാക്കന്മാരുടേയും കുട്ടിത്തമ്പുരാക്കന്മാരുടേയും കാര്യസ്ഥൻ ഇട്ട്യാരച്ചൻനായരുടേയും കാമക്കൂത്താട്ടങ്ങളുടെ സൂത്രധാരൻ കുഞ്ഞൻനായരാണു്. അയൽപക്കത്തുള്ള പെൺകിടാങ്ങളെ പൂട്ടിപ്പണിയിക്കേണ്ട ചുമ

തല തനിക്കാണെന്നഭാവംതന്നെ ആയാൾക്കുണ്ട്; നമ്പൂതിരി നാട്ടുവാഴിത്തം ഈ നാട്ടിൽ നിലനിർത്തിയിരുന്ന നശിച്ച സംസ്കാരത്തിന്റെ നഗ്നപ്രേതമാണ് കുഞ്ഞൻനായർ. അയാൾ പറയുന്നതു് ആ വിഷയത്തിൽ താൽപ്പര്യമുള്ളവരേ ശ്രദ്ധിക്കാറുള്ളൂ. ഇല്ലാത്തവർ കേട്ടില്ലെന്നു നടിക്കുകയാണ് പതിവ്.

"എന്താടീ, മിണ്ടീക്കൂടെ?"—കുഞ്ഞൻ നായർ കുരച്ചു ചാടി.

"മുത്തശ്ശി അകത്തുണ്ട്. മുറുക്കാനാണ്ടോ എന്നെനിക്കു റിഞ്ഞുകൂടാ. മുത്തശ്ശിയോടുതന്നെ ചോദിക്കണം" ഞാൻ പൂമുഖം തുടച്ചു നീങ്ങിക്കൊണ്ടുതന്നെ പറഞ്ഞു.

"അമ്മാളെച്ചാമ്മേ, ഇങ്ങട്ട് വരിൻ, ആ വെല്ലപ്പെട്ടീം എടുത്തോളിൻ."

ഇതാണ് കുഞ്ഞൻ നായരുടെ മട്ട്. മൂപ്പരെ ആരും സ്വീകരിക്കേണ്ട. സല്ക്കരിക്കേണ്ട. എല്ലാം സ്വയം ചെയ്തുകൊള്ളും. ആ നാട്ടുതന്നെ പരുത്തിക്കാട്ടുമനക്കിലെയായിരിക്കുമ്പോൾ—കുഞ്ഞൻ നായർ—അവിടത്തെ കുററിപ്പിരിവുകാരനായിരിക്കുമ്പോൾ എല്ലാററിനും അധികാരമുണ്ടെന്നാണ് അയാളുടെ ഉറച്ച വിശ്വാസം.

"എന്താ അണക്കൊരു നായരു വരാത്തതു്?" കുഞ്ഞൻ നായർ എന്റെ മാറത്തു നോട്ടമുറപ്പിച്ചുകൊണ്ടു ചോദിച്ചു.

ഞാൻ അയാളുടെ നേക്കു പരുഷമായി നോക്കി.

"ഇറങ്ങ്യേടീ ഊററ്യ്. എനിക്കു പെണ്ണുങ്ങളുടെ ഊററ കാണാനാ അധികം ഇഷ്ടം. അന്റെ ഈ ഊററയൊന്നു മാററണം. ഒരു ദിവസം ഞാൻ ഇങ്ങട്ടു വരണ്ട്."

"നായരേ——ഏ—" ഞാൻ വെള്ളക്കിണ്ടിയും തേപ്പുമെടുത്ത് എഴുന്നേററകത്തേക്കു നടന്നു. ആ തേപ്പുവെള്ളം അയാളുടെ മുഖത്തേക്കൊഴിയാൻ എനിക്കു തോന്നി.

"അപ്പോൾ നിങ്ങളെന്തെ, പാട്ടം വടിക്കാഞ്ഞതു്? ഈന്ന മകരം ഇരുപത്തഞ്ചായില്ലെ? ഈ വളപ്പിന്റെ നികുതിയും അടച്ചിട്ടില്ല"—മുത്തശ്ശി ചെല്ലവുമായി പൂമുഖത്തേയ്ക്കു ചെല്ലുന്നതു കണ്ടുകൊണ്ടു കുഞ്ഞൻ നായർ തുടന്നു: "ഇക്കൊല്ലം കാലക്കേടൊന്നും പറയാനില്ലല്ലൊ. പഴയ ബാക്കിയിലെക്കു ഒരു പത്തുപറ നെല്ലുംകൂടി കൊട്ടക്കണമെന്നും പറഞ്ഞിട്ടുണ്ടു് കാര്യസ്ഥൻ."

"അതിനെന്താ? നെല്ലിതാ അകത്തു കെടക്കണ." ചെല്ലം കുഞ്ഞൻ നായരുടെ മുമ്പിൽ സമർപ്പിച്ചുകൊണ്ടു മുത്തശ്ശി തുടന്നു: "ഒന്നുംകൂടി ചേറിച്ചു് മററന്നാൾ കടത്തി വടിക്കാം. വടിക്കമ്പൊ ഒന്നു മനസ്സിരുത്തണേ കുഞ്ഞൻ നായരേ" മുത്തശ്ശി മാറത്തു കൈവെച്ചപേക്ഷിച്ചു.

"ഞാൻ പ്പോ അങ്ങനെയൊന്നും അമത്തു് വടിക്കാറില്ല. പാപല്ലേ എന്നു വിചാരിച്ചിട്ടു്" കുഞ്ഞൻ നായർ തുടന്നു: "എന്നെ വെലയില്ലാതെ കാണിക്കണ കുടിയാന്മാരടെ പാട്ടാച്ചാൽ ഞാൻ വിടില്ല. കഴിഞ്ഞ ശനിയാഴ്ച മേലെപ്പാട്ടു രാഘവൻ പാട്ടം കൊണ്ടുവന്നു. ഞാൻ ഇടത്തെ കാലിലൂന്നിനിന്നു അമർത്തങ്ങട്ടു വടിച്ചു, എഴുപത്തഞ്ചു പറ നെല്ലു്. മറിച്ചളന്നാൽ ഏഴരപ്പറ പൊങ്ങിക്കാണും. ഓനോട്ടു ഞാൻ രണ്ടു കെഴഞ്ഞു ചോദിച്ചു, കഴിഞ്ഞകൊല്ലം എന്റെ പെര കെട്ടിമേയാൻ. എട്ടത്തനാവിനു പറഞ്ഞു ഇല്ലാന്നു്. എന്നോട്ടു കളിച്ചാൽ ഇങ്ങനെതന്നെയാണു്."

"ന്നോട്ടു് അങ്ങിനെയൊന്നും കാണിക്കരുതേ."

"അതൊക്കെ ഞാൻ കാണിക്കേണ്ടവരോടേ കാണിക്കൂ"—കുഞ്ഞൻ നായർ കാലിന്മേൽ കാൽകയററിയിരുന്നു് വെററില നൂറുതേച്ചുകൊണ്ടു തുടന്നു: "കാര്യസ്ഥൻ മുമ്പില്യ് നില്ക്കുന്നുണ്ടെങ്കിൽ ഒന്നോ രണ്ടോ പറ ഒന്നമത്തു എന്നു കാട്ടും. പാപാണു്—മഹാപാപാണു്. എന്നിട്ടു നെല്ലു്, ഇന്നുച്ചതിരിഞ്ഞിട്ടുതന്നെ കൊണ്ടുവന്നേക്കുണ്ടു."

“ഒക്കെ മോശായിരുന്നു. വലിയ പോക്കു്.”

“കൃഷിക്കാരെപ്പോഴും അതേ പറയൂ. നികുതിയോ?”

“വരുന്നകൊല്ലത്തെ അടക്കയിലേയ്ക്കു് ആജാരോട്ട വല്ലതും ചോദിച്ചുനോക്കട്ടെ. ഉറുപ്പികയ്ക്കു രണ്ടും രണ്ടരയും പാവെച്ചു ഉള്ള നെല്ലു കൊടുത്താൽ കഞ്ഞി കുടിക്കണ്ടേ? മിഥുനത്തിൽ കണ്ടം കഴിച്ചിടണ്ടേ?” മുത്തശ്ശി വെററിലയും അടയ്ക്കയും കയ്യിലിട്ട തിരുമ്മി പതം വരുത്തി വായിലേയ്ക്കു തള്ളി.

“കുഞ്ഞൻ നായർ മുറുക്കി; വളം തേച്ചിട്ട മുററത്തേയ്ക്കു നീട്ടിത്തുപ്പിക്കൊണ്ടു പറഞ്ഞു: “ഇന്നുച്ചതിരിഞ്ഞിട്ടതന്നെ കൊണ്ടുവന്നേക്കിൻ; തീരണംതങ്ങട്ടു തീരട്ടെ.”

“ഇന്നുണ്ടാവില്ല, കടത്തുകാരോട്ട പറഞ്ഞിട്ടില്ല നാളെ വെള്ളിയാഴ്ചയായി. മററന്നാൾ കൊണ്ടുവരണ്ടു്.”

“അമാന്തിക്കരുതേ. ഉച്ചാരല്ലു് കഴിയാനൊന്നും കാക്കണ്ട. നല്ലോണം ഒണക്കിക്കളേണ്ടു. ജീരകം ജിരകം പോലെയാവണം” കുഞ്ഞൻ നായർ നെല്ലുണക്കാൻ തേച്ചിട്ട മുററത്തേയ്ക്കു വീണ്ടും തുപ്പിക്കൊണ്ടു തുടന്നു:– “നിങ്ങളെന്താ കണ്ടടക്കണതു്? നിങ്ങടെ നാണിയെ ഇങ്ങനെ നിത്തിയാൽ മതിയോ?”

“എന്താ ചെയ്യണതു കുഞ്ഞൻ നായരേ, ഒരാളുവരണ്ടേ?”

“ചവിട്ടും കുത്തും ഉള്ള ജാതിയാണു്”— കിഴക്കെത്താഴ്വാരം തുടക്കുന്ന എന്റെ മുഖത്തു നോക്കിക്കൊണ്ടു കുഞ്ഞൻ നായർ പറഞ്ഞു:—“കുത്തും ചവിട്ടും ഒക്കെ കുഞ്ഞൻ മാററും. ഒരാളുവരട്ടെ. ഞാൻ കാട്ടിത്തരാം.”

അയാളുടെ വാക്കുകൾ എന്റെ ചോര തിളപ്പിച്ചു. “മിണ്ടാതെ കടന്നു പൊയ്ക്കോളിൻ” ഞാൻ ആ ജന്മിത്വത്തിന്റെ ക്രൂരൻകാളയെ ആട്ടി.

"ഈററയ്യെടീ ഈററയ്യ്. പെൺകുട്ടികള്ക്ക് ഈററയ്യണ് കാണാൻ എനിയ്ക്കു പൂത്യാ"—അയാൾ ഇറങ്ങി നടന്നു. മുത്തശ്ശി മുററത്തിറങ്ങി അനുയാത്രചെയ്തു.

"ഏതിന്മെലാച്ചാൽ വേഗം കയറി ഇട്ടട്ട്." ഞങ്ങളുടെ വളപ്പു പാട്ടത്തിനെടുത്ത ഹാജിയുടെ കുട്ടകച്ചവടക്കാരൻ മൊയ്തീ തേങ്ങ ഇട്ടുവിക്കാൻ വരികയായിരുന്നു. കൂടെ തെങ്ങുകയററക്കാരുമുണ്ടായിരുന്നു. അവക്ക മൊയ്തീ കല്പന കൊടുത്തു.

"ഞാൻ അന്നെക്കാണാൻ അങ്ങട്ട പോരണം എന്നു വിചാരിച്ച് ഇരിക്കയായിരുന്നു. ഒരഞ്ച്യുറുപ്പികവേണം എനിയ്ക്ക്"—മുത്തശ്ശി മടങ്ങിവന്നുകൊണ്ടു തുടന്നു:- "മനസ്സുൽ നികുതികൊടുക്കാഞ്ഞിട്ട് ഇവിടെ ഇരിക്കപ്പൊറുതിയില്ല. ഒരു ചക്ക് എള്ള് വാങ്ങി ആട്ടിച്ച് ഒന്നു നെറുകയിലിടാഞ്ഞിട്ട എന്റെ കണ്ണു പുകയുന്നു." മുത്തശ്ശി ആവലാതികൾ കെട്ടഴിച്ചു.

"ഇനി ഇനിയത്തെക്കൊല്ലത്തെ അടക്കയുണ്ടാവട്ടെ"– മൊയ്തീ തുടന്നു- "ഇക്കൊല്ലത്തെ പാട്ടം ഒക്കെ തീത്തു തന്നില്ലെ നിങ്ങൾക്ക്. അതും കൊട്ടത്തിട്ടില്ല വേറെ ചിലക്ക്. ഇങ്ങനെയൊക്കെ അങ്ങോട്ടെത്തിച്ചോട്ടെ"– മൊയ്തീ ഒരു ബീഡിയെടുത്തു കത്തിച്ചു.

"അങ്ങനെ പറഞ്ഞാൽ പററില്ല അഞ്ചുറുപ്പിക നികുതി അടയ്ക്കാൻ എനിക്ക തരണം" മുത്തശ്ശി പറഞ്ഞു.

"നിയ്യെന്താ നിക്കണെതു്?" മൊയ്തീ തെങ്ങുകയററക്കാരനോട്ട ചോദിച്ചു:–"ഇതിലെ കടന്നുപോയി പണി നോക്ക്."

"പിന്നെയല്ലേ? തിയ്യര് ഇതിലെ കടന്നുപോവല്ലേ? ഈ മുററത്തുകൂടെ കടന്നുപോവാൻ പാടില്ല. ഞങ്ങളായിത്താ

വില്ലേ? അവരാ കിഴക്കേപ്പടി കടന്നു വന്നോട്ടെ'' മുത്തശ്ശി വിലക്കി.

''നിങ്ങടെ ഒരയിത്തം'' മൊയ്തി ആവലാതിപ്പെട്ടശേഷം അപേക്ഷിച്ചു:– ''എന്നാൽ നിങ്ങളൊന്നു് അകത്തേയ്ക്കു കടന്നു നിൽക്കിൻ അവററയൊന്നു ഇതിലെ കടന്നുപൊയ്ക്കോട്ടെ.''

''അഞ്ചുറുപ്പിക കൊണ്ടോ''—മുത്തശ്ശി കൈ നീട്ടി. ''കണക്കൊക്കെ നോക്ക്'' എങ്ങനെയെങ്കിലുമാക്കാം. ഞാൻ നികുതിയടയ്ക്കട്ടെ. ഒരിററു് എണ്ണ ഈ തലയിലൊന്നു പൊത്തട്ടെ''—മുത്തശ്ശി തലയഴിച്ചൊന്നു കുടഞ്ഞുകെട്ടി.

''ആട്ടെ, ഞാൻ ചന്തകഴിഞ്ഞു വരട്ടെ.''

''നാരകത്തെ കവുങ്ങിൻെറ തലയുണ്ടെങ്കിൽ നീയെന്തിനാ പേടിക്കണതു് ?''

''ഒന്നകത്തേക്കു നിൽക്കിൻ, ചെക്കനെ മിനക്കെടുത്തേണ്ട'' മൊയ്തി അപേക്ഷിച്ചുകൊണ്ടു ചോദിച്ചു:— ''നിങ്ങളെന്താ, ഈ അമ്മുക്കുട്ടിക്കൊരു കുപ്പായം കൊടുക്കാത്തതു്. ഇങ്ങനെ മാറുംകാട്ടി നടത്ത്യാലൊ ?''

''കുപ്പായം!''— മുത്തശ്ശി അവജ്ഞയോടെ തുടന്നു:— ''ഉമ്മച്ചികളാ കുപ്പായം ഇട്വാ. നായന്മാരുപെണ്ണുങ്ങള് കുപ്പായം ഇടില്ല.'' മുത്തശ്ശി സമുദായത്തിൻെറ മേന്മകൊണ്ടു തടുത്തുനിന്നു. ഞങ്ങൾ അകത്തേയ്ക്കുനിന്നു, അയിത്തക്കാർക്കു പോവാൻ വഴിയൊഴിച്ചുകൊടുത്തു.

''ചന്തകഴിഞ്ഞു വന്ന ഉടനെ കൊണ്ടുവന്നുതരണേ''— മുത്തശ്ശി താണു് അഴിയിൽക്കൂടെ നോക്കിക്കൊണ്ടു മൊയ്തിയോടു പറഞ്ഞു. അവരുടെ ദൃഷ്ടിയിൽ ആരൊ പെട്ടു:— ''ആരാതു് ? ചങ്കരനല്ലെ ?''

അപ്പോഴേയ്ക്കും അമ്മാമനും മററൊരാളും കൂടി പടി ക

ടന്നു വന്നു ഉമ്മറത്തു കയറിക്കഴിഞ്ഞിരുന്നു. ഞാൻ അടുക്കളയിലേയ്ക്കു മാറി.

"നാണ്യേ, ആ പുല്ലുപായയും ഒരു കിണ്ടി വെള്ളവും ഇങ്ങട്ട് കൊണ്ടാ"—അമ്മാമൻ അകത്തെയ്ക്കെത്തിനോക്കിക്കൊണ്ടു പറഞ്ഞു.

ഞാൻ മുകളിൽ പോയി പുല്ലുപായയും കൊണ്ടു വരുമ്പോൾ മുത്തശ്ശിയും അമ്മാമനും കൂടി പറയുന്നതു കേട്ടു: "അവളെ ഒന്നു കണ്ടുപോവാൻ വന്നതാ"–എൻെറ ഉള്ളിലൊരു ഇടിമിന്നൽ പാഞ്ഞു.

"ഇരിക്കിൻ കുട്ടപ്പൻനായരെ"—അമ്മാമൻ ഉമ്മറത്തു വന്നു എൻെറ കയ്യിൽനിന്നു പുല്ലുപായ വാങ്ങി വിരിച്ചുകൊണ്ടു പറഞ്ഞു.

ഞാൻ വെള്ളമെടുക്കാൻ അകത്തേയ്ക്കു കടന്നപ്പോൾ അമ്മാമൻ പിന്നിൽ വന്നു നിന്നു പറഞ്ഞു: "ഉച്ചയ്ക്കു കഞ്ഞി വെക്കണ്ടാ. എടുത്തു അമ്മ?"

"മുത്തശ്ശി താഴത്തെ തെക്കെ അറയിലുണ്ട്"—ഞാൻ വെള്ളമെടുക്കാൻ നടന്നു. വെള്ളവുമായി പൂമുഖത്തു ചെന്നു. കുട്ടപ്പൻ നായരെ നല്ലവണ്ണം നോക്കിക്കണ്ടു.

കറുത്തു നീണ്ട് മെലിഞ്ഞു് കുറച്ചൊന്നകത്തേയ്ക്കു വളഞ്ഞൊരു തന്ത! പുതിയങ്ങാടിപ്പപ്പടത്തോളം വട്ടത്തിൽ മുടി വെച്ചു വെട്ടി കീഴ്ഭാഗം മുഴവനും വടിച്ചുകളഞ്ഞ തല. ഭസ്മക്കുറി, ചുകന്ന കണ്ണ്, കാതിൽ കല്ലുവെച്ച കടുക്കൻ, കൈകളിൽ മോതിരങ്ങൾ, കാലിൽ ചെരുപ്പ്, പച്ചക്കരയുള്ള കുപ്പായത്തിൻെറ മേലെ ഇടത്തുതോളിലൊരു വേഷ്ടി, ക്രൂരമായ മുഖഭാവം. അയാൾ വെള്ളമെടുക്കാൻ കുനിഞ്ഞപ്പോൾ പോക്കററിൽനിന്നു ചില നാണ്യങ്ങൾ കിണ്ടിയിലും നിലത്തുമായി ചിലമ്പൻശബ്ദത്തോടെ ചിതറിവീണപ്പോൾ, അമർഷംകൊണ്ടയാളൊന്നു മൂളി: 'ഉം—ം'

"ആരാ"—ഞാൻ അടുക്കളയിൽ ചെന്നപ്പോൾ അമ്മ അന്വേഷിച്ചു.

"അമ്മാമൻ."

"അതെനിക്കു മനസ്സിലായി. കൂടെ ആരാണെന്നാ ചോദിച്ചതു്."

"എനിക്കറിഞ്ഞുകൂടാ. ഒരു കുട്ടപ്പൻ നായരാണു്."

"കുട്ടപ്പൻ നായരു്......!"—അമ്മ കുറച്ചുനേരം ആലോചിച്ചു നിന്നശേഷം "എടുത്തു കിണ്ടി?"—എന്നുറക്കെ ചോദിച്ചുകൊണ്ടുമ്മറത്തേയ്ക്കുപോയി കിണ്ടിയുമെടുത്തു മടങ്ങിവന്നു പറഞ്ഞു:— "കൊളത്തിങ്ങലെ കുട്ടപ്പൻ നായരാ. വല്യെ ഒരു കാര്യസ്ഥനാ."

"കുട്ടപ്പൻ നായരുടെ മകനോ മരുമകനോ ആയിരിക്കും. ആരായാലും ആളെ ഒന്നു കണ്ടിട്ടേ കാര്യം തീർച്ചപ്പെടുത്താവൂ"—ഞാൻ ഈശ്വരനോടു പ്രാർത്ഥിച്ചു.

മുത്തശ്ശി പെട്ടിതുറന്നു കാശെടുത്തു മടിയിൽവെച്ചു ബദ്ധപ്പെട്ടു പടികടന്നു കഴിഞ്ഞിരിക്കുന്നു. അമ്മാമൻ തൊടിയിൽ പോയി ഒരു നാളികേരം എടുത്തുകൊണ്ടുവന്നു വടക്കെ ഉമ്മറത്തുവെച്ചു പൊളിച്ചു് എന്നോടു പറഞ്ഞു:— "ഇതുകൊണ്ടു് ഒരരച്ചുകലിയുണ്ടാക്കിക്കൊ. മുതിരകൊണ്ടൊരു പുഴക്കും."

ഞാൻ നാളികേരം വാങ്ങി.

"ഈ നാടോടുക്കൂടി മോരു കിട്ടില്ലല്ലൊ?" അമ്മാമൻ അന്വേഷിച്ചു.

"കിട്ടും"—അമ്മ തുടർന്നു:— "ബാലൻ വന്നാൽ കാശും കൊടുത്തു കിഴക്കെ കുരയ്ക്കു് പറഞ്ഞയച്ചാൽ മതി."

അമ്മാമൻ അമ്മയിൽനിന്നൊരു മറുപടിയും പ്രതീക്ഷിച്ചിരുന്നില്ല. അവർ തമ്മിൽ സംസാരിച്ചിട്ടുതന്നെ ഒരു

വ്യാഴവട്ടത്തിലധികം കാലമായിരിക്കം. തന്റെ മകൾക്കൊരു ഭർത്താവിനെ കൊണ്ടുവരാൻ ശ്രമിക്കുന്ന സഹോദരന്റെ നേരെ സഹോദരിക്കുണ്ടായിരുന്ന വൈരം ഒരു മാത്ര ഒഴിഞ്ഞു നിന്നു.

പല ദിക്കിലും പറന്നുനടന്നശേഷം മുത്തശ്ശി തിരിച്ചെത്തി. ചായപ്പൊടി, പഞ്ചസാര, പാല്, മുറുക്കാനുള്ള സാമാനങ്ങൾ, പപ്പടം, വെളിച്ചെണ്ണ അങ്ങനെ പലതും അവർ കൊണ്ടുവന്നിരുന്നു. പുതിയ ബന്ധത്തെപ്പററി ആലോചിക്കുവാൻ വരുന്നവരെ വേണ്ടതുപോലെ ആദരിക്കുകയും സൽക്കരിക്കുകയും വേണമല്ലൊ. അവരുടെ പിശുക്കതല്ക്കാലം ഒഴിഞ്ഞുനിന്നിരിക്കുകയാണ്. അവർ കണക്കുകൂട്ടുന്നതു ഞാൻ കേട്ടു. ഒരൊററ ഉറുപ്പിക മുഴവനും സാമാനം വാങ്ങാൻ ചിലവാക്കിയിരിക്കുന്നു. അവരുടെ ഹൃദയം പിടച്ചില്ല. അതൊരു ദുർവ്യയമായി കണക്കാക്കിയതുമില്ല. അവർ മുറുക്കാൻചെല്ലം നിറച്ചു എന്റെ പക്കൽ ഉമ്മറത്തേക്കു എത്തിച്ചു. ചായയുണ്ടാക്കിക്കൊടുത്തു. അടുക്കളയിൽ കിടന്നുരുണ്ടു പണിയെടുത്തു.

നേരം നട്ടുച്ചയായി. വിരുന്നുകാരനും അമ്മാമനും ഇരുന്നു ഊണുകഴിച്ചു. ആ തക്കത്തിൽ മുത്തശ്ശി പെട്ടി തുറന്നു പരിശോധിക്കുകയാണ്. അവരൊരു കുഞ്ഞിസ്സഞ്ചിയെടുത്തു നിലത്തുചൊരിഞ്ഞു. കാലുറുപ്പിക നന്നാലാക്കി ഒതുക്കി നിരത്തിവെച്ചെണ്ണി. ഒന്നു്, രണ്ടു് അങ്ങനെ പന്ത്രണ്ടുവരെ. പിന്നെ രണ്ടെണ്ണം വേറെയും. അവർ ചാരിയിരുന്ന തെക്കെ അറയുടെ വാതിൽ ഞാൻ പതുക്കെ തുറന്നു. മറെറപ്പോഴെങ്കിലുമായിരുന്നെങ്കിൽ എന്നെ ഉന്തിത്തള്ളിപ്പുറത്താക്കി മുത്തശ്ശി വാതിൽ കൊട്ടിയടക്കുമായിരുന്നു. എന്നാൽ അന്നവരെന്നെ പുറത്താക്കിയില്ല.

അവർ മടക്കിവെച്ചിരുന്ന ഒരു കോടിക്കച്ചമുറി എടുത്തു നിവർത്തി. അതിന്റെ മടക്കിൽ ഒളിപ്പിച്ചുവെച്ചിരുന്ന

കുറച്ചു നോട്ടുകൾ എടുത്തെണ്ണി. അവക്കു കണക്കാക്കാൻ കഴിയുന്നില്ല. പലവട്ടം എണ്ണി. ഒരമ്പരപ്പോടെ പറഞ്ഞു:—"ആരെ ഇപ്പൊ എന്നെ പററിച്ചതു്? മുപ്പതുറുപ്പികയാണു് ഞാൻ ഇതിൽ വെച്ചിരുന്നതു്." അവർ കുറേനേരം കണ്ണു തുറിച്ചു് ആലോചിച്ചിരുന്നശേഷം തുടൻ:— "ശരിതന്നെ. നേരത്തെ അതിൽനിന്നൊരുറുപ്പിക എടുത്തിട്ടാണല്ലൊ ഞാൻ അങ്ങാടിയ്ക്കു് പോയതു്!"

"എപ്പോഴും പറയും, മുത്തശ്ശി കാശില്ലാ, കാശില്യാ എന്നു്. ഇതൊക്കെ കാശല്ലേ, മുത്തശ്ശ്യേ?"

"ഒരു വീടായാൽ എപ്പൊഴും പത്തുറുപ്പികയുടെ കാശു സൂക്ഷിപ്പുണ്ടാവണം. അതാ ശ്രീ." മുത്തശ്ശി തുടൻ ചോദിച്ചു:— "ഇരുപത്തൊമ്പതും പന്ത്രണ്ടും എത്രയാ?"

"നാൽപ്പത്തൊന്നു്."

"ഒക്കെ നേരെയാക്കി കഴിച്ചുകൂട്ടാൻ അമ്പതുറുപ്പിക തികച്ചും വേണ്ടിവരും" അവരെൻെറ കല്യാണത്തിൻെറ ചിലവു് കണക്കാക്കി.

"എടുത്തു അമ്മേ?"—അമ്മാമൻ പുറത്തുനിന്നു അന്വേഷിയ്ക്കുന്നതു കേൾക്കേണ്ട താമസം, മുത്തശ്ശി പണമെല്ലാം പെട്ടിയിലേയ്ക്കു വാരിയിട്ടു് പെട്ടി പൂട്ടി അതിൻെറ മുകളിൽക്കയറി ഇരിപ്പുറപ്പിച്ചു.

അമ്മാമൻ തെക്കെ അറയിലേയ്ക്കു് കടന്നുവന്നു പറഞ്ഞു:—"നാണി അടുക്കളയിൽപ്പോയി ചായയും പലഹാരവും ഉണ്ടാക്കാൻ നോക്കു്, മാളുവായാലതൊന്നും നേരെയാവില്ല."

അമ്മയ്ക്കു ചായയുണ്ടാക്കാൻ വയ്യെന്നതു വാസ്തവമാണു്. അതിന്നുപുറമെ ഞാൻ സ്ഥലമൊഴിയ്ക്കേണ്ടതാണു് അവക്കു് അടിയന്തിരാവശ്യം.

അമ്മാമനും മുത്തശ്ശിയും തമ്മിൽ ഒരരമണിക്കൂറിലധികം നേരം സ്വകാര്യം പറഞ്ഞുകൊണ്ടിരുന്നു. ചായയ്ക്കു സമയമായി എന്നു പറയാൻ ഞാൻ അറയിലേയ്ക്കു ചെന്നപ്പോൾ ഇതൊക്കെ കഴിച്ചുകൂട്ടാൻ പണം എവിടെയാണെന്നാണ് മുത്തശ്ശിയുടെ ചോദ്യം, "അരക്കാശില്ലാ ഇവിടെ"—മുത്തശ്ശി ഗുരുവായൂരപ്പനെപ്പിടിച്ച് സത്യം പറഞ്ഞു.

"പണമില്ലെന്നു പറഞ്ഞാൽ മതിയൊ അമ്മേ?" അമ്മാമൻ തുടർന്നു ചോദിച്ചു:— "ഒരു പത്തമ്പതുറുപ്പികയെങ്കിലും വേണ്ടേ? വല്ലവരോടും കടം വാങ്ങ്ാ."

"ആട്ടെ, ഞാൻ മനസ്സിലെ കാര്യസ്ഥനോടൊന്നു ചോദിച്ചുനോക്കട്ടെ—ഒരാളുവരുമ്പളല്ലെ ഇതൊക്കെ നടക്കു"—മുത്തശ്ശി പണമുണ്ടാക്കാനേററു. അവർ പിരിഞ്ഞു.

അമ്മാമനും അതിഥിയും അകത്തു കടന്നു ചായ കഴിയ്ക്കാനിരുന്നു. മുത്തശ്ശി കുറച്ചകലെ ഒരിടത്തു പലകമേൽ കുന്തിച്ചിരുന്ന് തലയിലെ ഈരു വലിച്ചെടുത്തു പൊട്ടിച്ചു. ഞാൻ അവക്ക് ചായയും പലഹാരവും വിളമ്പിക്കൊടുത്തുകൊണ്ടുനിന്നു.

"എന്നാൽ മീനമാസം ആദ്യത്തിൽ കഴിയ്ക്കാം." കുട്ടപ്പൻ നായർ പറഞ്ഞു.

"എങ്ങനേയാച്ചാലങ്ങനെ. ഇവിടെ ഒരസ്വാധീനവുമില്ല" മുത്തശ്ശി തുടർന്നു:— അവളുടെ അച്ഛന്റെ വീട്ടിലെയ്ക്കൊന്നറിയിയ്ക്കുണം, അത്രമാത്രം."

"ചുരുങ്ങിയ മട്ടിലൊക്കെ മതി" കുട്ടപ്പൻ നായർ അഭിപ്രായപ്പെട്ടു.

"എന്താ നിയ്യ് പന്തം കണ്ട പെരുച്ചാഴിയെപ്പോലെ നില്ക്കണത്? അവക്ക് ഓരോ തോശയുംകൂടി വിളമ്പിക്കൊടുക്ക്" മുത്തശ്ശി എന്നെ ശാസിച്ചു.

ഞാൻ ദോശയെടുത്തു കുട്ടപ്പൻ നായരുടെ മുമ്പിൽ കുനിഞ്ഞു നിന്നു.

"വേണ്ട വേണ്ട" കുട്ടപ്പൻ നായർ ആയാളുടെ വിരലിന്മേലുള്ള മുദ്രാമോതിരം കിടന്നു മിന്നുമാറു് ഇടത്തുകൈകൊണ്ടു വിലക്കി. ഞാൻ അമ്മാമനു് ഒരു ദോശയും കൂടി കൊടുത്തു.

"ഇവിടെ ഈ ഒന്നേയുള്ളു. ഇനിയൊന്നു കഴിക്കാനുമില്ല. അടുത്തുള്ളവരെയൊക്കെ' ഒന്നറിയിക്കണം. അത്യാവശ്യം വേണ്ട ബന്ധുക്കളും വേണം" മുത്തശ്ശി വെളിവാക്കി,

"മീനം ആദ്യം തന്നെയായിക്കോട്ടെ. വളരെ വൈകിക്കൂണ്ട്"—അമ്മാമനും അഭിപ്രായപ്പെട്ടു.

"ഞങ്ങളുടെകൂടെ ഏറിയതു് പതിനഞ്ചാളുണ്ടാവും" കുട്ടപ്പൻ നായരെഴുന്നേററു പറഞ്ഞു. ഞാനൊരു കിണ്ടി വെള്ളം പുറത്തു കൊണ്ടുപോയി വെച്ചു. അവരെന്നെക്കൊണ്ടാണു് പറയുന്നതു്; എന്നോടൊന്നാലോചിക്കുകപോലും ചെയ്യാതെ. ഞാൻ ഒരു യന്ത്രംപോലെയങ്ങനെ നടന്നു.

അവർ കൈ കഴുകി മുറുക്കി. മീനം അഞ്ചാംതിയ്യതി ദിവസവും നിശ്ചയിച്ചു് മുത്തശ്ശിയോടു യാത്രയും പറഞ്ഞു നടന്നു.

"കൊശവൻ" മുത്തശ്ശി ആക്രോശിച്ചു. "ഒക്കെ നിശ്ചയിച്ചു. ഇവിടെ എങ്ങിനേയാണു് നടക്കുന്നതെന്നു് അവനൊന്നാലോചിച്ചുവോ? മുത്തശ്ശി നെടുവീർപ്പിട്ടു.

"ഒക്കെ നന്നായി. പക്ഷേ പ്രായമാണു്" അമ്മ പുറത്തു കടന്നു പറഞ്ഞു.

എൻെറ ഹൃദയം കിടന്നു പിടച്ചു. ആരാണു് വരനെന്നറിയാൻ എനിക്കാഗ്രഹമുണ്ടായി. എന്നാലതന്വേഷി

ച്ചാൽത്തന്നെ അവർ പറയുമായിരുന്നില്ല. എന്റെ ഹൃദയം അസ്വസ്ഥമായി.

"നീയതുമിതും പറയേണ്ട, അവൾ കേൾക്കച്ചെലെ" മുത്തശ്ശി തുടന്നു—"ഒരു തരക്കേടുല്യ. ഒരാളുവരണ്ടെ? ഒക്കെ ള്ളും ഈശ്വരനാണ്" അവർ അകത്തേയ്ക്കു പോയി.

കുട്ടപ്പൻ നായർ തന്നെയാണേങ്കിൽ ഇശ്വരാ, എന്റെ അച്ഛനാവാനുള്ള പ്രായമുണ്ട് അയാൾക്ക്. അങ്ങിനെയാവില്ല. ഞാൻ പിടയുന്ന ഹൃദയം ഒന്നടക്കി.



# കരളിലെ കരട്

അക്കാര്യത്തെപ്പററി അധികമൊന്നും എനിക്കു പറയാനില്ല. മീനം അഞ്ചാംതിയ്യതി എൻെറ ഭർത്താവായി തലയിലെഴുത്തിൽ അററുവീണതു് കുട്ടപ്പൻ നായർ തന്നേയായിരുന്നു. അയാളുടെ മകനുമായിരുന്നില്ല, മരുമകനുമായിരുന്നില്ല! "പക്ഷേ, പ്രായമാണു്"–എന്നമ്മ പറഞ്ഞതിൻേറയും മുത്തശ്ശി അമ്മയോടു കുരച്ചതിൻേറയും അർത്ഥം എനിയ്ക്കുന്നേ മനസ്സിലായുള്ളു.

അമ്പതിലധികം വയസ്സായ ആ മനുഷ്യൻെറ ഭാര്യയായി ജീവിതം നശിപ്പിക്കാൻ എൻെറ ഹൃദയം സമ്മതിച്ചില്ല. അന്നേദിവസം പ്രതിഷേധിക്കാൻ എനിക്കു ധൈര്യവുമുണ്ടായില്ല. എൻെറ ഹൃദയത്തിൽക്കിടന്നു്, വലയിൽപ്പെട്ട പ്രാവിനേപ്പോലെ എന്തൊ ഒന്നു പിടഞ്ഞുകൊണ്ടിരുന്നു.

ആ കല്യാണത്തിൻെറ ഫലമായി എനിക്കൊരു സ്വർണ്ണച്ചങ്ങലയും കമ്മലും കിട്ടി. മീനം നാലാം തീയതി ഉച്ചക്കു് തട്ടാൻ സുബ്രഹ്മണ്യൻ ഒരു ചങ്ങലയും കമ്മലും കൊണ്ടുവന്നു മുത്തശ്ശിയുടെ മുമ്പിൽവെച്ചു തൂക്കികൊടുത്തു. മുത്തശ്ശി മുപ്പത്തി രണ്ടുറുപ്പിക അവൻെറ കയ്യിൽ കൊടുക്കുന്നതു ഞാൻ കണ്ടു. ഒരു പൈ നഷ്ടപ്പെട്ടാൽ കരയുന്ന മുത്തശ്ശി മുപ്പത്തിരണ്ടുറുപ്പികയാണു് എനിയ്ക്കുവേണ്ടി ചിലവാക്കുന്നതു്.

അവൾക്ക് എന്നോടുള്ള സ്നേഹത്തിന്റെ പ്രത്യക്ഷപ്രകടന മാണ് ആ സ്വർണ്ണച്ചങ്ങലയും കമ്മലും.

കല്യാണം കഴിഞ്ഞു് ഒരാഴ്ചയ്ക്കു ശേഷം വീണ്ടും കുട്ടപ്പൻ നായരു് വന്നു. രണ്ടാംകുറി. ഒപ്പം ഒരിണങ്ങനും കൂടി ഉണ്ടാ യിരുന്നു. എനിയ്ക്കു് കലികയറി. ഞാൻ അടുക്കളയുടെ ഒരു മൂക്കിൽ അടങ്ങിയിരുന്നു.

''വന്നു തന്തക്കൊററൻ''—കന്നിനെകെട്ടി, അടുക്കളയി ലേയ്ക്കു് കടന്നുവന്ന ബാലൻ പറയുന്നതു ഞാൻ കേട്ടു. ''ഹാവു. എനിക്കു് ഒരു തുണയുണ്ടു്.'' ബാലന്റെ ആ അഭി പ്രായപ്രകടനം എനിക്കാശ്വാസമായി. അന്നു രാത്രി ഇണ ങ്ങനും നവവരനും അമ്മാമനും കൂടി ഉണ്ണാനിരിയ്ക്കുമ്പോൾ മു ത്തശ്ശി പറഞ്ഞു:—''കാതിലേയ്ക്കും കഴുത്തിലേയ്ക്കും ഒപ്പായത്തിൽ ഞാനൊന്നൊപ്പിച്ചിട്ടുണ്ടു്. കയ്യിന്മെലേയ്ക്കോ കാലിന്മെ ലേയ്ക്കോ വേണമെങ്കിൽ ഒക്കെ അവരവരുണ്ടാക്കിച്ചോളൂ'' —മുത്തശ്ശി പൊട്ടിച്ചിരിച്ചു.

''പണ്ടങ്ങളൊക്കെ അത്ര മതി—'' കുട്ടപ്പൻ നായർ തു ടന്നു—''നാളെ പോവുമ്പോൾ നാണിയെ കൊണ്ടുപോണം.''

അടുക്കളയുടെ മുക്കിലിരിയ്ക്കുന്ന എന്റെ കരളിൽ നി ന്നൊരു പുക പൊങ്ങി. എനിയ്ക്കു് സമുദായനീതിയോടെതി ർക്കാൻ തോന്നി. എനിയ്ക്കു് വേണ്ടപ്പെട്ടവരെല്ലാം—അമ്മ, മുത്തശ്ശി, അമ്മാമൻ എല്ലാവരും—എതിരാണ്. ഞാൻ എ തിർത്താൽ തറവാടു് കേടുവരും എന്നാണ് മുത്തശ്ശി എന്നെ പേടിപ്പിയ്ക്കുന്നതു്. കേടുവന്ന തറവാട്ടിലെങ്ങനെ ജീവിയ്ക്കും? ഞാൻ കുഴങ്ങി. ഞാൻ ഉണ്ടു എന്നു് കാട്ടിക്കൂട്ടി. മുകളി ലേയ്ക്കു് കിടക്കാൻ പോവാൻ ഞാൻ മടിച്ചു. മുത്തശ്ശി എ ന്റെ അടുത്തുവന്നു താക്കീതു തന്നു: ''മര്യാദയ്ക്കു് മുകളിൽ പോയി കിടന്നോ. ഇല്ലെങ്കിൽ ഇപ്പൊ ഞാൻ അമ്മാമനെ വിളിക്കും. തറവാടു കേടുവരുത്തണ്ടാ.'' ഞാനൊരുവിധം

മുകളിൽ പോയി. അറയിൽ കടന്നു വാതിലടച്ചു ഉടനെ വിളക്കൂതി. കട്ടിലിൻെറ ഒരുവട്ടിലേയ്ക്കു് നൂണ്ടു്. ഒരു മൂക്കിൽ ചുരുണ്ടു കിടന്നു. അടക്കിയൊതുക്കിയ ശബ്ദത്തിൽ കുട്ടപ്പൻ നായർ എന്നെ വിളിച്ചു. ഞാനൊരക്ഷരം മിണ്ടിയില്ല. അയാൾ പല ദിക്കിലും തപ്പി. നെടുവീർപ്പിട്ടു പറഞ്ഞു:— "തീപ്പെട്ടി കരുതീല—" അയാൾക്കു് ബുദ്ധിവലിയുണ്ടായിരുന്നില്ല.

ഞാനെൻെറ ശ്വാസഗതികൂടി നിയന്ത്രിച്ചു കിടന്നു.

"നാളെ അവിടെ ചെല്ലട്ടെ. ഇവിടെവെച്ചൊന്നും ചെയ്യുന്നില്ല. കുറുമ്പൊക്കെ ഞാൻ മാററിത്തരാം" കുട്ടപ്പൻ നായർ താക്കീതു തന്നു.

പിറേറന്നു കാലത്തു് ഞാൻ നേരത്തെ എഴുന്നേററു് വാതിൽ തുറന്നു പുറത്തുചാടി.

"ഞാൻ അമ്മാമനോടു പറയും."—മുത്തശ്ശി പേടിപ്പിച്ചു.

"വേഗം പോവാനൊരുങ്ങിക്കൊ. ഞാനും വരാം, അവിടുത്തെററം"—അമ്മാമൻ പറഞ്ഞു.

"വല്ലാത്തൊരാപത്തായി"—ഞാൻ പിറുപിറുത്തു. അമ്മാമനും കുട്ടപ്പൻ നായരും ഇണങ്ങനമെല്ലാം ഒരുങ്ങി നില്പായി. ഞാനും അമ്മയും പുറപ്പെട്ടു. ഞങ്ങൾ പടി കടന്നു. എനിയ്ക്കു ലജ്ജകൊണ്ടും വ്യസനംകൊണ്ടും തല പൊങ്ങിയില്ല. ഒരുവിധം കളത്തിങ്കൽ കുട്ടപ്പൻ നായരുടെ തറവാട്ടിലെത്തി.

അന്നു് അമ്മ അവിടെ താമസിച്ചു. ഞാൻ അമ്മയുടെ കൂടെയാണു് കിടന്നതു്. എനിയ്ക്കാപത്തൊന്നുമുണ്ടായില്ല. പിറേറന്നു കാലത്തു് അമ്മ പോകാനൊരുങ്ങി. ഞാൻ തേങ്ങിത്തേങ്ങിക്കരഞ്ഞു.—"ഞാനും പോരും" ഞാൻ അമ്മയോടു പറഞ്ഞു.

"അങ്ങനെ പോന്നാലോ?"—അമ്മ ചോദിച്ചു.

"ഇനിക്കാതും വേണ്ടാ"—ഞാൻ പറഞ്ഞു.

"തറവാട്ട കേട്ടവരുത്താതെ അയാള്ള പറഞ്ഞതു കൂട്ടാക്കി ഇവിടെ പാർത്തോ" അമ്മ ഉപദേശിച്ചു.

"തറവാട്ട കേട്ടവന്നാലും വേണ്ടില്ല്യമ്മേ, എനിക്കിയാളു് വേണ്ട"—ഞാൻ തുറന്നു പറഞ്ഞു.

"എന്നാൽ രണ്ടു ദിവസം ഇവിടെ താമസിച്ചങ്ങട്ട വന്നൊ. പിന്നെ വേണ്ടെങ്കിൽ വേണ്ട. അയ്യേ, വേണ്ടിയിരുന്നില്ല്യ"—അമ്മയും പറഞ്ഞു.

ഞങ്ങൾക്കു സംഭാഷണം തുടരാൻ കഴിഞ്ഞില്ല. അപ്പോഴേയ്ക്കും അമ്മയെ മടക്കിക്കൊണ്ടു പോയാക്കാൻ കുട്ടപ്പൻ നായരുടെ മരുമകൻ രാമൻകുട്ടി നായർ ഹാജരായി. കൂടെ കുട്ടപ്പൻ നായരും.

"വളരെ താമസിയ്ക്കാതെ കൊണ്ടുവന്നാക്കണെ—അവർക്കു ഞങ്ങളെ പിരിഞ്ഞു പാർത്ത ശീലല്ല്യ" അമ്മ തന്നേക്കാൾ പ്രായമുള്ള ജാമാതാവിനോടപേക്ഷിച്ചു.

"അങ്ങനെയായാൽ പററില്ല്യല്ലോ. ഇവിടെ പാർത്തിട്ടൊന്നു ശീലം വരട്ടെ" കുട്ടപ്പൻ നായർ തുടർന്നു:

"വിഷുവിന്നു വരണ്ടു്."

"വിഷുവിന്നു!" എന്റെ ഹൃദയം പിടച്ചു. "രണ്ടാഴ്ച!"

"ഞാൻ പോട്ടെ"—അമ്മ പുറത്തു കടന്നു തിരിഞ്ഞു നിന്നു പറഞ്ഞു. ഞാൻ ഒരു തൂണുപോലെ തരിച്ചുനിന്നു. എന്റെ കണ്ണു നിറഞ്ഞു. തല തിരിഞ്ഞു. കാതിലൊരു മൂളൽ. വീണുവോ, ഇരുന്നുവോ എനിയ്ക്കറിഞ്ഞുകൂട. ബോധം വന്നപ്പോൾ കുളത്തിങ്ങൽ കുട്ടപ്പൻ നായരുടെ ആപ്പീസുമുറിയിലെ കട്ടിലിലാണു്. കട്ടിലിന്റെ അടുത്തു കുട്ടപ്പൻ നായരുടെ പെങ്ങളായ പാർവ്വതി അമ്മ നിൽക്കുന്നുണ്ടു്.

"ഇടയ്ക്കൊക്കെ ദണ്ണമുക്കാം ഉണ്ടാവാറുണ്ടോ?" പാർവ്വതിയമ്മ ചോദിച്ചു.

"ഇല്ല"—ഞാൻ തുടന്നു ചോദിച്ചു:– "അമ്മ പോയോ?"

"ഉവ്വ്" അവർ പറഞ്ഞു.

കുട്ടപ്പൻ നായരെവിടെപ്പോയെന്നറിയണമെന്നെനിക്കുണ്ടായിരുന്നു. അതു ചോദിക്കാനെന്റെ നാവു പൊങ്ങിയില്ല.

"കുറെ ഭേദമായില്ലേ? വെള്ളം കുടിക്കുണോ" പാർവ്വതിയമ്മ ചോദിച്ചു.

"ഭേദമായി. വെള്ളം വേണ്ട" ഞാൻ പറഞ്ഞു.

"എന്നാൽ ഞാൻ അട്ടക്കളയിലേക്കു പോട്ടെ. കുട്ടപ്പൻ വരുമ്പോഴേക്കു എലയും, പലകയും വെയ്ക്കണം"—പാർവ്വതിയമ്മ മുറിയിൽനിന്ന് പുറത്തു പോയി

ഞാൻ പതുക്കെ കോസറിയിൽനിന്നെഴുന്നേററിരുന്നു, ജനലിൽക്കൂടെ പുറത്തേക്കു നോക്കി. നേരം ഉച്ചയാവാറായി. എനിക്കു വല്ലാതെ ക്ഷീണിച്ചിരുന്നു. വീണ്ടും ഞാനവിടെ കിടന്നു. പലതും വിചാരിച്ചു.

ഒരു കൊല്ലത്തേക്കു വേണ്ടിടത്തോളം ഉടുക്കാനുള്ള തുണി, തേയ്ക്കാനുള്ള എണ്ണ, അത്യാവശ്യച്ചിലവിനു വേണ്ട പണം ഇതൊക്കെ കുട്ടപ്പൻ നായർ തരും. അയാളുടെ ഇഷ്ടത്തിനു നിന്നാൽ എന്നെ സ്നേഹിക്കുകയും ചെയ്യും. എന്നാലും എനിക്കതു ഇഷ്ടമല്ല. നോവലുകളിൽ വിവരിച്ചു കാണാറുള്ളതുപോലെ ഞാൻ ഒരാളേയും സ്നേഹിച്ചിരുന്നില്ല. എന്തെങ്കിലും ഒരു യുവാവ് എന്നെ സ്നേഹിച്ചിരുന്നതായും എനിക്കറിഞ്ഞുകൂട. എന്നിട്ടും പരസ്യമായി എന്നെ കല്യാണം കഴിച്ചു—എനിക്കത്യാവശ്യം തരുവാനും പണ്ടങ്ങളുണ്ടാക്കിത്തരുവാൻതന്നെയും കഴിവുള്ള—കുട്ടപ്പൻ നായരെ സ്നേഹി

ച്ചാലെന്താ? എനിയ്ക്കുതോക്കാൻ കഴിഞ്ഞില്ല. ആ സ്നേഹത്തിന്ന് ആയിരം സൂചിത്തലയുള്ളതുപോലെ എനിയ്ക്കു തോന്നി. പണ്ടൊരിയ്ക്കൽ ചെങ്കണ്ണുണ്ടായപ്പോൾ എന്റെ കണ്ണിൽ കരടിറങ്ങിയിരുന്നതുപോലെ ഹൃദയത്തിലും ഒരസുഖം.

അദ്ദേഹത്തെക്കാണുമ്പോൾ പൂച്ചയെ കാണുന്ന എലിയെപ്പോലെ ഒരു ഞെട്ടൽ! ഞാൻ അവിടെ ചെന്നപ്പോൾ എന്നെ അമ്മായിയെന്നു വിളിച്ച രാമൻകുട്ടി നായർ എന്റെ ഭാവനയിൽ കടന്നു വന്നു. അയാൾ അമ്മായി എന്നു വിളിക്കുമ്പോൾ ലജ്ജകൊണ്ടു ഞാൻ അലിഞ്ഞുപോയി. എന്റെ ഭർത്താവാകാൻ അയാളാണ് പാകം. എന്നിട്ടു വന്നതോ? ഒരു തന്തക്കൊററൻ! എന്റെ ഭാവനയിൽ ഒരു ചെറുപ്പക്കാരി കയറി വരികയാണ്, തലേദിവസം എന്നെ കാണാൻ കുളത്തിങ്കൽ വന്നിരുന്ന അംബുജാക്ഷി. ചന്തമുള്ള ഒരു ജ്യേഷ്ഠത്തി! അവർ എന്റെ ഭർത്താവിന്റെ ആദ്യത്തെ ഭാര്യയിലുണ്ടായ സീമന്തപുത്രിയാണ്. അവരെന്നെ ചെറിയമ്മ എന്നു വിളിക്കുന്നു. ഈ വയസ്സനെന്തിനാ എന്നെ കല്യാണം കഴിച്ചതു്? ഇയാൾ എന്റെ അമ്മയ്ക്കായിരുന്നുവെങ്കിൽ ഒരു വിധം ചേർച്ചയുണ്ടായിരുന്നു.

"നാണിയ്ക്കു് ഭേദമായില്ലേ? ഈ ചരടൊന്ന് നൂറും മഞ്ഞളും കൂട്ടിച്ചോപ്പിച്ചു കെട്ടിച്ചളേണ്ടു" ആ പരുക്കനൊച്ച കുട്ടപ്പൻ നായരുടെയായിരുന്നു. അയാൾ മുറിയിലേയ്ക്കു കടന്നു വന്നു. കയ്യിലൊരു ചുവന്ന കടലാസുപൊതിയുമുണ്ടായിരുന്നു.

"ഭേദമായില്ലേ? കള്ളത്തരമൊന്നും കാണിയ്ക്കുണ്ടാ." അയാൾ കട്ടിലിലിരുന്നു. എന്നെയൊന്നു ചുംബിക്കാൻ തുനിഞ്ഞു. ഞാനൊരു ഉന്തുകൊടുത്തു.

"ഇതുകൊണ്ടൊന്നും ഒഴിഞ്ഞു പോവില്ല. ഞാൻ പഠിപ്പിയ്ക്കും. കയ്യിലടങ്ങിക്കിട്ടിയിട്ടുവേണം എന്നു വിചാരിച്ചി

ട്ടായിരുന്നു''—കുട്ടപ്പൻ നായർ പറഞ്ഞു തീൎന്നില്ല. ഞാനെഴുന്നേററിരുന്നു.

''ഇതാ, ചോപ്പിച്ച ചരട്''—ദൂരത്തു നിന്നുതന്നെ ശബ്ദമുണ്ടാക്കിക്കൊണ്ട് പാൎവ്വതിയമ്മ മുറിയിൽ കടന്നു വന്നു.

''കെട്ടിച്ചളേണ്ട''—കുട്ടപ്പൻ നായർ കല്പിച്ചു. പാൎവ്വതിയമ്മയെന്നെ ചരട കെട്ടിച്ചു സ്ഥലം വിട്ടു.

''കയ്യിങ്ങോട്ടു കാട്ട്''—കുട്ടപ്പൻ നായർ കല്പിച്ചു. അദ്ദേഹം പൊതിയഴിച്ചു. മിന്നിത്തിളങ്ങുന്ന രണ്ട് സ്വൎണ്ണവളകൾ! അദ്ദേഹം അതെന്റെ കൈകളിൽ ഇട്ടുവിച്ചുകൊണ്ട് സ്നേഹപൂൎവ്വം ഉപദേശിച്ചു:—''നേരെ നിന്നാൽ, ഞാൻ നല്ലോനാണ്. അല്ലെങ്കിലോ അടിച്ചു കുറുമ്പു മാററും.''

''അടിയ്ക്കാനൊന്നും തരാവില്ല''—ഞാൻ പറഞ്ഞു.

ദിവസം ഇഴഞ്ഞു നീങ്ങി. രാത്രിയാവരുതേ എന്ന് ഞാൻ പ്രാൎത്ഥിച്ചു. എന്റെ പ്രാൎത്ഥന ഫലിച്ചില്ല. രാത്രി വന്നു. ഞാൻ ഊണു് കഴിച്ചു. പാൎവ്വതിയമ്മയുടെ അറയിൽ അഭയം പ്രാപിച്ചാലോ എന്നാലോചിച്ചു. കുറേ നേരം അവരുടെ അറയിലിരുന്നു നോക്കി.

''ഇങ്ങട്ടു വരുണുണ്ടോ?''—കുട്ടപ്പൻ നായർ അയാളുടെ ആഫീസുമുറിയിൽ നിന്ന് അലറി.

''പൊയ്ക്കോളൂ; പോയിക്കിടന്നോളൂ''—പാൎവ്വതിയമ്മ ഉപദേശിച്ചു.

ഞാനൊരു നെടുവീൎപ്പോടെ എഴുന്നേററു. കുട്ടപ്പൻ നായരുടെ അന്വേഷണം വീണ്ടും വന്ന് എന്റെ കാതിൽ മുഴങ്ങി:—''ഇങ്ങോട്ടു വരുന്നുണ്ടോ?''

''ഇതാ, വരുന്നു''—ഞാൻ ധീരയായി പറഞ്ഞു. എന്റെ സിരകളിലെ ചോര ചൂടുപിടിയ്ക്കുന്നതുപോലെ തോന്നി. അമ്മയും, ബാലനും എന്റെ സമരത്തിൽ തുണാനില്ക്കു

മെററ് എനിയ്ക്കുറപ്പായിരുന്നു. ഒരു കയ്യ് നോക്കി എന്റെ മേൽ വന്നു വീണ ഈ സംബന്ധബന്ധം മുറിച്ചെറിയുകയല്ലാതെ ഗത്യന്തരമില്ലെന്ന് ഞാനുറപ്പിച്ചു. ഞാൻ പടക്കളത്തിലേയ്ക്ക് നടന്നു.

"വിളക്ക് ഊതിയാൽ അടിയ്ക്കും"—ഞാൻ അറയിൽ കടന്ന ഉടനെ കുട്ടപ്പൻ നായർ പറഞ്ഞു.

"പിന്നെയല്ലെ? എന്നെ ഒരാളും അടിയ്ക്കില്ല" ഞാൻ ധൈര്യപൂർവ്വം പറഞ്ഞു:—"വിളക്കൂതെണ്ടെങ്കിൽ വേണ്ട."

"ഇവിടെ വന്നു കിടക്കു."

"പിന്നേയ്"—ഞാൻ നിലത്തൊരിടത്തു് ഇരുന്നുകൊണ്ട് തുടന്നു:—"എനിയ്ക്ക് ചിലതൊക്കെ പറയാനുണ്ട്. അതൊക്കെ കേക്കണം."

"എന്താച്ചാൽ ഇവിടെ വന്നിരുന്നു പറഞ്ഞോ" കുട്ടപ്പൻ നായർ കിടയ്ക്കയിലിരുന്നു എന്റെ പ്രസംഗം കേൾക്കാൻ തയ്യാറായി.

"ഇഷ്ടമില്ലാത്ത അടിമത്തം വെച്ചു കെട്ടുമ്പോൾ" ഞാൻ തുടന്നു:—"കഴിവില്ലാത്തവർക്കു് ഒരൊററ ആയുധമേയുള്ളു; സത്യഗ്രഹം. അതാണു് ഗാന്ധി ഉപദേശിയ്ക്കുന്നതു്."

"കോൺഗ്രസ്സാ?" കുട്ടപ്പൻ നായർ ചോദിച്ചു.

"അതെ"—ഞാൻ തുടന്നു:—"എനിയ്ക്കു സന്തോഷത്തോടെ നിങ്ങളുടെ ഭാര്യയായിരിയ്ക്കാൻ വയ്യ; സ്നേഹിയ്ക്കാനും അടുത്തു പെരുമാറാനും സാദ്ധ്യമല്ല. അതുകൊണ്ടു് ഒന്നും കാട്ടാതെ എന്നെ എന്റെ വീട്ടിൽ കൊണ്ടുപോയാക്കിയാൽ മതി."

"പിന്നെയല്ലെ! ഇത്ര പണമൊക്കെ ചിലവാക്കി സമ്മന്തം തുടങ്ങിയിട്ടു്. ഒരു പെണ്ണിനെ പറഞ്ഞു കൊണ്ടു നടത്താനൊക്കെ എനിയ്ക്കറിയാം."

ഞാനൊന്നു ചിരിച്ചു.

"എന്താ ചിരിക്കണതു്?"

"നിങ്ങള് പെണ്ണുങ്ങളെ കണ്ടിട്ടില്ലാ" ഞാൻ പറഞ്ഞു. "എന്നെ തൊട്ടാൽ അപ്പോൾ കാണാം,"

"കോൺഗ്രസ്സൊക്കെ വേറെ വല്ല ദിക്കിലും കൊണ്ടു പോയി വെച്ചു ഇവിടെ വന്നു കിടന്നോ."

അന്നു് കോൺഗ്രസ്സിന്നർത്ഥം എല്ലാ അടിമത്തത്തിനും എതിരായി പൊരുതുന്ന സംഘടനയെന്നായിരുന്നു. ആ സംഗതി കുട്ടപ്പൻ നായർക്കുമറിയാമെന്നെനിക്കു തോന്നി. കുട്ടപ്പൻ നായർ സാമ്രാജ്യത്വവും ഞാൻ ദേശീയത്വവും. കുട്ടപ്പൻ നായരുടെ ആ ഭാവന എനിക്കു രസമായി തോന്നി.

"എനിക്കു നിങ്ങളെ സ്നേഹിക്കാൻ വയ്യ" ഞാനുറപ്പിച്ചു പറഞ്ഞു.

"സ്നേഹിക്കാൻ പഠിപ്പിക്കാനൊക്കെ എനിക്കുറിയാം. ഇവിടെ വന്നു കിടക്കാനാ പറഞ്ഞതു്" കുട്ടപ്പൻ നായർ എഴുന്നേററു എന്നെ എഴുന്നേല്പിച്ചു. ഞാനൊരുന്തുകൊടുത്തു. അവിചാരിതമായ ഉന്തുകൊണ്ടു ആ മനുഷ്യൻ ഇരിപ്പേടത്തായി വീണുപോയി. ഒരു ഒററപ്പന്നിയേപ്പോലെ അയാൾ പിടഞ്ഞെഴുന്നേററു കയ്യോങ്ങി. ഒരടി എൻെറ ചെകിടത്തു വീണു. എനിക്കുശിരു കൂടി. ഞാൻ വാതിൽ തുറന്നു ഉമ്മറത്തു പോയി ഇരുന്നു. കുട്ടപ്പൻ നായരും ഉമ്മറത്തു വന്നിരുന്നു.

"എനിക്കിഷ്ടമില്ലാതെ — എന്നോടൊരു സമ്മതവും കൂടി ചോദിക്കാതെ — സമുദായം ആ വൃദ്ധനെ എൻെറ ഭർത്താവായി തലയ്ക്കു വെച്ചു കെട്ടിയതാണു്. അതു മാത്രമാണു് എനിക്കയാളോടുള്ള ബന്ധം" എൻെറ ചിന്താഗതി നീങ്ങി:—"അയാൾക്കെൻെറ മേലുള്ള അധികാരമോ? ഉടുക്കാനെടുത്തു തരുന്നു; തേയ്ക്കാൻ എണ്ണ തരുന്നു; മററാവശ്യ

ങ്ങൾക്കു പണം ചിലവാക്കുന്നു. ഇതൊക്കെ ചെയ്യുന്നതു കൊണ്ടു ഞാനയാളുടെ അടിമയാണെന്നതാണൊ? അയാൾ ചിലവാക്കുന്ന പണത്തിനു ജന്മച്ചെറുമിയെപ്പോലെ ഞാൻ എന്നെത്തന്നെ അയാൾക്കു് വില്ക്കണമെന്നുണ്ടോ? ഞാൻ ചടക്കം കൂടാതെ എന്നെ വില്ക്കുകയാണെങ്കിൽ മര്യാദക്കാരിയാവും. ചടക്കം പിടിച്ചാൽ കോൺഗ്രസ്സുകാരിയും. ജീവിതമാകെ നശിപ്പിച്ചു് മര്യാദക്കാരിയാവുന്നതിലും ഭേദം കോൺഗ്രസ്സുകാരിയാവുകയല്ലേ? വേണമെങ്കിൽ ആ പുരുഷന്റെ മറ പിടിച്ചു്, എനിക്കിഷ്ടമുള്ള പുരുഷന്മാരെ സ്വീകരിക്കാം. നാലകത്തെ കുമ്മിണിയമ്മ അവരുടെ മുത്തച്ഛനാവാൻ പ്രായമുള്ള ഇട്ട്യാരച്ചനുണ്ണി പെരുമ്പറ നായരുടെ ഭാര്യയായിരുന്നുകൊണ്ടുതന്നെ പരുത്തിക്കാട്ടുമനക്കിലെ കാര്യസ്ഥന്റെ ആഗ്രഹങ്ങൾ സാധിപ്പിച്ചു കൊടുക്കാറുള്ള കഥ ഞങ്ങളുടെ നാട്ടിലെ ഭരണിപ്പാട്ടാണു്. അങ്ങിനെ അണിയറയിൽ എനിക്കൊരു വ്യഭിചാരിണിയാവാം. പണം സമ്പാദിക്കാം. എന്നാൽ ഞാനതിനിഷ്ടപ്പെടുന്നില്ല. കുട്ടപ്പൻ നായർ പറഞ്ഞതുപോലെ ഞാനൊരു കോൺഗ്രസ്സുകാരിയാവുകയാണു്."

"അകത്തേയ്ക്കു പോരുന്നുണ്ടോ?" എന്റെ ചിന്താഗതിയിലൊരു മുള്ളു വന്നു വീണു. "ഇവിടെ പുറത്തിരുന്നാൽ പററില്ല. വല്ല ദേവതോപദ്രവവുമുണ്ടെങ്കിൽ അതധികമാവും."

"എന്നെ തൊടില്ലെങ്കിൽ ഞാനകത്തു വന്നു കിടക്കാം"—ഞാൻ പറഞ്ഞു,

"തൊടില്ല. പോരു"—കുട്ടപ്പൻ നായർ കരാറു ചെയ്തു.

"തൊട്ടാൽ ഞാൻ കടിച്ചു പൊളിയ്ക്കും" ഞാൻ എഴുന്നേററു നടന്നു. ഞങ്ങൾ അകത്തു കടന്നു വാതിലടച്ചു.

ആ മനുഷ്യൻ കരാറു പാലിച്ചു. "ഇന്നൊന്നും കാട്ടുന്നില്ല. നാളെയും ഇങ്ങനെ കാണിച്ചാൽ കളി മാറും"— അയാൾ കിടന്നു. വളരെ താമസിക്കാതെ കൂക്കംവലിയും തുടങ്ങി. ഞാനുറങ്ങിയില്ല. എൻെറ ജീവിതപ്പാതയിൽ കൂടെ ചിന്താഗതിയലഞ്ഞു നടന്നു. ഭൂതകാലത്തിലും ഭാവികാലത്തിലും അതങ്ങനെ അലഞ്ഞലഞ്ഞു് അവശയായപ്പോൾ ഞാനൊന്നു മയങ്ങി.

"എന്നെ ഇപ്പോൾ വീട്ടിൽ കൊണ്ടുപോയാക്കണം"— കാലത്തു ചായ കഴിച്ചു കാര്യസ്ഥതയ്ക്കു പോവാനൊരുങ്ങിനില്ക്കുന്ന കുട്ടപ്പൻ നായരോടു ഞാൻ ആവശ്യപ്പെട്ടു.

"എപ്പോഴാണു് കൊണ്ടുപോയാക്കേണ്ടതെന്നു നിശ്ചയിക്കാൻ ഞാനാ." അയാൾ മുറുമുറുത്തു:— "ഏതു പച്ചക്കാമദേവനെ കാണാനാ."

"എൻെറ കാര്യം നിശ്ചയിക്കാൻ ഞാനാ" ഞാൻ തുടന്നു:— "ഒരായിരം കാമദേവന്മാർ നാട്ടിലുണ്ടാവും. അതൊന്നും നിങ്ങളന്വേഷിക്കേണ്ട. അന്വേഷിച്ചാലൊട്ടുപറയാനും വിചാരിക്കുന്നില്ല." എനിക്കുരിശം തലയ്ക്കു കയറി. എൻെറ തല തരിച്ചു. ആ മഹാപാപി എൻെറ സ്വഭാവദൂഷ്യത്തേപ്പററി ഭാവന കാണുകയാണു്.

"അടങ്ങിയിരുന്നോ"—അയാൾ കല്പിച്ചു.

"നിങ്ങളടക്കം വെച്ചാലൊന്നും ഞാനടങ്ങില്ല. ഇതു കോൺഗ്രസ്സു് ദേവതയാണു്:" ഞാൻ കളിയാക്കിക്കൊണ്ടു തുടന്നു:— "നിങ്ങൾ കൊണ്ടുപോയാക്കുന്നില്ലെങ്കിൽ ഞാൻ തനിച്ചു പോകും. പിന്നെ അതും ഇതും പറഞ്ഞിട്ടു കാര്യമൊന്നുമില്ല."

"എന്നാലെനിക്കതൊന്നു കാണണം" അയാൾ തുടന്നു: "എനിക്കറിയാം ഒരു പെണ്ണിനെയടക്കാൻ. വേണ്ടാ എന്നു വിചാരിച്ചിട്ടാ. എൻെറ ശീലം ഇളക്കിത്തീക്കരുതു്."

ആ മനുഷ്യൻ വലിയൊരു താക്കീതും തന്നു പടികടന്നു. എൻെറ വാശി വർദ്ധിച്ചു. തലേദിവസം രാത്രിതന്നെ പടി കടന്നു നടന്നാലെന്താ എന്നു ഞാനാലോചിച്ചതാണ്. ഇപ്പോൾ പകലാണ്. യാതൊന്നും പേടിക്കാനില്ല. ഞാൻ പോവാനൊരുങ്ങി. ഒരുങ്ങാനൊന്നുമുണ്ടായിരുന്നില്ല. ഒരു വേഷ്ടിയും കുടയുമെടുത്തു കുട്ടപ്പൻ നായരുടെ ജ്യേഷ്ഠത്തിയുടെ അടുത്തു ചെന്നു പറഞ്ഞു: "ഞാൻ വീട്ടിലേയ്ക്കു പോവുകയാണ്. കുട്ടപ്പൻ നായർ വന്നാൽ ഞാൻ പോയി എന്നു പറഞ്ഞേക്കിൻ" ഞാൻ തിരിഞ്ഞു നോക്കാതെ നടന്നു.

"അതൊന്നും പററില്ല" പാർവ്വതിയമ്മ പിന്നാലെ വന്നു പറഞ്ഞു: "കുട്ടപ്പൻ വന്നു കൊണ്ടുപ്പോയാക്കും. തന്നേ പോവരുതേ. ഞങ്ങടെ തറവാട്ട് കേട്ടവരുതരുത്."

"എൻെറ കാര്യം നിശ്ചയിക്കാൻ നിങ്ങളല്ല" ഞാൻ തിരിഞ്ഞു നിന്നു പറഞ്ഞു:—"എനിയ്ക്ക് പോണം. ഞാൻ ആരുടേയും തറവാട്ട് കേട്ടവരുത്തുന്നില്ല. എനിയ്ക്കിവിടെ അരയ്ക്കാൽ നാഴിക കഴിച്ചുകൂട്ടാൻ വയ്യ. തന്നേ പറഞ്ഞയയ്ക്കാൻ മടിയുണ്ടെങ്കിൽ വല്ലവരേയും വിളിച്ചു തുണയ്ക്കയച്ചോളിൽ."

"കുട്ടപ്പനോട്ട് പറഞ്ഞില്ലേ? അപ്പോൾ എന്തേ പറഞ്ഞതു്?"

"അയാൾക്കിപ്പോൾ ഒഴിവില്ലത്രേ. എനിയ്ക്കിപ്പോൾ പോണം."

"എന്നോട്ട് പറഞ്ഞു പോണ്ടാ" അവർ ഉത്തരവാദത്തിൽനിന്നൊഴിഞ്ഞു മാറി.

"എന്നാൽ ഞാൻ ഈ മുററത്തെ മാവിനോട്ട് പറഞ്ഞു പോവുകയാണ്" ഞാൻ കുതിച്ചു നടന്നു. പാർവ്വതിയമ്മ അമ്പരന്നു നോക്കി നിന്നിരുന്നതു് ഞാനൊന്നു തിരിഞ്ഞു നോക്കിയപ്പോൾ കണ്ടു.

“എങ്ങോട്ടാ”—അമ്മയെ കൊണ്ടുപോയാക്കി മടങ്ങി വരുന്ന രാമൻകുട്ടി നായർ വഴിക്കുവെച്ചു ചോദിച്ചു.

“വീട്ടിലേയ്ക്കു്.”

“അമ്മാമയില്ലേ?”

“ഇല്ല.”

“ഇനിയെന്നു വരും?”

“ഇനി വരില്ല.”

“തനേ്നാ പോവരുതു്. ഞാൻ വീട്ടിൽ പോയി അമ്മയോടൊന്നു പറഞ്ഞു വരാം.”

ഞാൻ രാമൻകുട്ടി നായരെ കാത്തു വഴിയിൽ നിന്നു. അയാൾ പറഞ്ഞതു കാര്യമാണെന്നെനിയ്ക്കു തോന്നി. പത്തുപന്ത്രണ്ടു നാഴിക ഒരു പെണ്ണു് തനിച്ചു പോകുന്നതു മര്യാദയല്ലെന്നു എന്റെ തറവാടിത്തവും എന്നെ ഉപദേശിച്ചു.

“നടക്കെടി വീട്ടിലേയ്ക്കു്”—ഒരലർച്ച എന്റെ പിന്നിൽ നിന്നു കേട്ടു. ഒരു കടുവയെപ്പോലെ അലറിക്കൊണ്ടു് കുട്ടപ്പൻ നായരടുത്തു വരികയാണു്.

“വീട്ടിലേയ്ക്കു് തന്നേയാണു്” ഞാൻ ദൃഢനിശ്ചയം കൊണ്ടു് ഹിമാചലംപോലെ ഉറച്ചു നിന്നു. കുട്ടപ്പൻ നായർ എന്നെ പിടിച്ചു തള്ളി.

“എന്നോടു കളിയ്ക്കേണ്ട” ഞാൻ ഒന്നു് കുലുങ്ങി നിന്ന ശേഷം തുടർന്നു: “ഞാൻ പറഞ്ഞേയ്ക്കാം. നാണവും മാനവും ഉണ്ടെങ്കിൽ എന്നോടു കളിയ്ക്കേണ്ട. എന്നെ അവിടെ കൊണ്ടുപോയി ആക്കിക്കോളിൻ.”

“ഞാനറയിലിട്ടടച്ചു പൂട്ടും.” കുട്ടപ്പൻ നായർ തുടർന്നു:— “ആഹാ അങ്ങനെയുണ്ടോ ഒരു കാര്യം!” ആ സാമ്രാജ്യത്വം എന്റെ കൈ കടന്നു പിടിച്ചു. ഒരു വള—അയാൾ തലേ ദിവസം അണിയിച്ച സ്വർണ്ണവള—അയാളുടെ കയ്യിൽ പെട്ടുമാറു ഞാനെന്റെ കൈ വലിച്ചെടുത്തു.

"ഒന്നും കാട്ടണ്ടാ"—ആരോ ചിലർ വിളിച്ചു കൂകി.

"പെണ്ണൊരുമ്പെട്ടാൽ ബ്രഹ്മനും തടുക്കില്ലെന്നു നിങ്ങൾ കേട്ടിട്ടുണ്ടോ? വെറുതെ എരപ്പാവേണ്ട. ഞാൻ കോൺഗ്രസ്സാണ്. കാര്യസ്ഥന്റെ ഭാര്യയല്ല. ഞാൻ പോകുന്നു"—പിന്നെ ഒരു നിമിഷം നില്ക്കാതെ ഞാൻ നടന്നു. ആരോ ചിലർ വീണ്ടും ഞങ്ങളെ കളിയാക്കി.

കുട കൂടിയെടുക്കാതെ, മുണ്ടു കൂടി മാററാതെ, കുട്ടപ്പൻ നായർ എന്നെ അനുഗമിച്ചു. പതിനൊന്നു മണിയാവുന്നതിനു മുമ്പ് ഞങ്ങൾ വീട്ടിലെത്തി. ഒരു കാട്ടാളന്റെ വലയിൽ നിന്നു രക്ഷപ്പെട്ടു സ്വന്തം ഗുഹയിലെത്തിയ സിംഹിയുടെ മനശ്ശാന്തി എനിക്കനുഭവപ്പെട്ടു. ചെന്ന ഉടനെ ഞാനകത്തു പോയി മുകളിലെ തെക്കെ മുറിയിൽ—എന്റെ സാമ്രാജ്യത്തിൽ—കടന്നു വാതിലടച്ചു് രക്ഷാവലയമുറപ്പിച്ചു.



# അദ്ധ്യാപിക

കുട്ടപ്പൻ നായർ പൂമുഖത്തുകയറി തെക്കേ തിണ്ണമേൽ കിഴക്കോട്ട തിരിഞ്ഞു കനപ്പിച്ചിരുന്നു. മുകളിലെ തെക്കെ അറയിലുള്ള എന്റെ കട്ടിലിന്മേൽ കിടന്നാൽ എനിക്കാ മനുഷ്യന്റെ നെട്ടവീർപ്പു പോലും കേൾക്കാം.

"അപ്പോൾ എന്തേ ഇന്നു വെള്ളിയാഴ്ചയായിട്ട്" സംഭവവികാസങ്ങളൊന്നുമറിയാത്ത മുത്തശ്ശി ചെല്ലവുമായി പുറത്തുചെന്നു ചോദിച്ചുകൊണ്ടു വിളിച്ചു കല്പിച്ചു;— "നാണ്യേ, ഒരു കിണ്ടി വെള്ളം ഇങ്ങട്ടു കൊണ്ടക്കൊടുക്കാൻ പറ അമ്മോട്ട്. "

"ഒക്കെ നാണിയോടു ചോദിച്ചാൽ മതി."—കുട്ടപ്പൻ നായർ പറഞ്ഞു. "ഇതാ നാണിയെ ഇവിടെ കൊണ്ടുവന്നു ഏല്പിച്ചുതന്നു. ഇനി എന്തായാലും വേണ്ടില്ല. എനിക്കൊരു ചുമതലയുമില്ല."

കുട്ടപ്പൻ നായരുടെ മുണ്ടും വേഷവും ഭാവവും കണ്ട മുത്തശ്ശി ആ സംസാരവും കൂടി കേട്ടപ്പോൾ തകന്നിട്ടുണ്ടായിരിക്കണം. "എന്താ നിങ്ങളിങ്ങനെയൊക്കെ പറയണത്ണ്.? എന്തിനാ നിങ്ങള് ശുണ്ഠി എടുക്കണെത്ണ്?" മുത്തശ്ശി അന്വേഷിച്ചു.

"എനിക്കൊരു ശുണ്ഠിയുമില്ല. നാട്ടിൽ വേറെ എത്ര പെണ്ണുങ്ങളുണ്ട്?" കുട്ടപ്പൻ നായർ പറഞ്ഞു.

"എവിടെക്കാച്ചാൽ പൊയ്ക്കോളുണ്ട. ഇനി ഈ പടി ഇങ്ങോട്ട കടന്നാൽ"—എനിക്ക സഹിച്ചില്ല. ഞാൻ മുറിയിൽനിന്നു വിളിച്ചുപറഞ്ഞു.

"അടിച്ചെല്ലോടിച്ച ഒരു മുക്കിലവിടെ ഇട്ടം നോക്കിക്കൊ, തറവാട്ട കേട്ടവരത്താൻ പുറപ്പെട്ടാൽ"—മുത്തശ്ശി എനിക്ക താക്കീതു തന്നു. ഞാൻ ഒന്നും പറയില്ലെന്നുറപ്പിച്ചു. എല്ലാം ശ്രദ്ധിച്ചിരുന്നു.

"കുട്ടിയല്ലെ? അന്തമില്ലാതെ വല്ലതും പറയേ് കാട്ടേ് ചെയ്തിട്ടുണ്ടെങ്കിൽ നിങ്ങളൊന്നും വിചാരിക്കരുതു്." മുത്തശ്ശി കിഴിഞ്ഞപേക്ഷിച്ചു.

"അന്തമധികമായിട്ടാണ്"—മൂപ്പർ വെറുപ്പോടെ തുടന്നു:—"കുട്ടി; അവളൊ? അവളൊരുമ്പെട്ടോളാണ്."

"അതെ ഞാൻ ഒരുമ്പെട്ടോളന്നെയാണ്." ഞാൻ വിളിച്ചുപറഞ്ഞു, "എനിയ്ക്കു നിങ്ങളെപ്പോലെയൊരു ഭർത്താവിനെ ആവശ്യമില്ല. എൻെറ ഭർത്താവെന്ന നിലയ്ക്കു് ഇനി ഇങ്ങോട്ട വരികയും വേണ്ട."

"എടീ"—മുത്തശ്ശി അലറി. മുത്തശ്ശിയും, കുട്ടപ്പൻ നായരും ശബ്ദം താഴ്ത്തി എന്തൊക്കെയോ സംസാരിച്ചുകൊണ്ടിരുന്നു. അതിനിടയ്ക്കു് അമ്മ ചായയുണ്ടാക്കി കൊണ്ടുചെന്നു വെച്ചുകൊടുത്തുകൊണ്ടു് "ഇതാ ചായ" എന്നു പറയുന്നതു മാത്രം ഞാൻ കേട്ടു.

"അമ്മക്കുട്ടി വന്നൊ?" താഴത്തുനിന്നു മുസലിയാരുടെ ശബ്ദം ഞാൻ കേട്ടു. എനിക്ക ധൈര്യമായി.

"എന്താ ഒരമ്മക്കുട്ടിയെ അന്വേഷിക്കല്. കടന്നുപൊയ്ക്കോളിൻ അവിടുന്നു്" മുത്തശ്ശി കുരച്ചു ചാടി.

"ഇപ്പൊ വരാം മുസലിയാരെ" ഞാനകത്തുനിന്നു വിളിച്ചുപറഞ്ഞു. കുട്ടപ്പൻ നായർ അതുവരെ എൻെറ ജീവിതത്തിൽ അങ്ങിനെ ഒരു രഹസ്യമുണ്ടെന്നറിഞ്ഞിരിക്കാനിടയില്ല. വിവാഹത്തിനുശേഷം ആ ഒപ്പുവയ്ക്കൽപ്രസ്ഥാനം മാററണമെന്നു മുത്തശ്ശിയും മാററില്ലെന്നു ഞാനും തക്കിച്ചുകൊണ്ടിരിക്കുമ്പോഴാണ് വിരുന്നു പോക്കുണ്ടായതു്. വളരെയധികം ദിവസം പട്ടികയിൽ ഒപ്പിടാതെ ഒഴിഞ്ഞുകിടക്കുന്നതു് മുസലിയാക്ക് ആപത്താണ്. വല്ല ഇൻസ്പെക്ടർമാരും വന്നുചാടിയാൽ കള്ളി പൊളിയില്ലെ? അയാൾ പരിഭ്രമിച്ചുവന്നിരിക്കുകയാണ്, ഞാൻ ഒരദ്ധ്യാപികയാണെന്നു് പരസ്യപ്പെടുത്തി. കുട്ടപ്പൻ നായരുടെ ഒരു ചുംബനം ചുമ്മാന്യം എനിക്കാവശ്യമില്ലെന്നു് ബോധപ്പെടുത്താൻ ആ അവസരം ഉപയോഗപ്പെടുത്തണമെന്നു ഞാൻ തീർച്ചപ്പെടുത്തി.

"അപ്പോൾ നിങ്ങളോടല്ലെ ഞാൻ പറഞ്ഞതു് ഇപ്പോൾ നിക്കണ്ടാന്നു്, പൊയ്ക്കോളിൻ." ഇനി ആ രഹസ്യം കൂടി പുറത്തു ചാടിയാൽ കുട്ടപ്പൻ നായരുടെ കലിയടക്കാൻ ഏതു സാന്ത്വനങ്ങൾക്കും സാധിക്കുകയില്ലെന്നു മുത്തശ്ശി ഭയപ്പെട്ടുകയായിരുന്നു. അങ്ങിനെ മുസലിയാർ പരിഭ്രമിച്ചു നില്ക്കുമ്പോൾ ഞാൻ പുറത്തു വന്നു. ഒപ്പുപട്ടിക വാങ്ങി മലത്തി അവിടെയിരുന്നു പരസ്യമായി ഒപ്പിട്ടു.

"ഇതെന്താ, കച്ചവടം?" — കുട്ടപ്പൻ നായർ അന്വേഷിച്ചു.

"എന്തോ ഒരു സ്കൂൾ കച്ചവടമാണ്. എനിക്കുത്രക്കൊന്നെ അറിഞ്ഞൂട. ഇതൊന്നും വേണ്ടാ എന്നു ഞാൻ ശ്ശി പറഞ്ഞു"—മുത്തശ്ശി മുസലിയാരുടെ നേർക്കു തിരിഞ്ഞു:— "ഇതവളുടെ നായരാ" മുത്തശ്ശി മുസലിയാക്കു പരിചയപ്പെടുത്തിക്കൊടുത്തു.

"അ: ആ"—മുസലിയാർ ആ രഹസ്യം അറിയുന്നതു് അപ്പോഴാണു്—"ഞാൻ വിചാരിച്ചു സാമൂരിപണ്ടാരം കു റെറിപ്പിരിവിനു നടക്കണ കോൽക്കാരനാണെന്നു്."

"ഞമി ഇതൊന്നും ഇബടത്തെരാവില്ല. ഇനി നിങ്ങൾ ഈ പുസ്തകവും കൊണ്ടു് ഇങ്ങട്ടു വരരുതു്"—മുത്തശ്ശി മുസ ലിയാർക്കൊരു നിരോധനാജ്ഞ കൊടുത്തു.

"എന്നാൽ ഞാൻ അങ്ങട്ടു വന്നു് ഒപ്പിട്ടു തരണ്ടു്." ഞാൻ മുസലിയാരെ സമാധാനിപ്പിച്ചുകൊണ്ടു തുടന്നു:— "നിങ്ങളേയ് നാളെ ഇത്രത്തോളമൊന്നു വരണം. എനി ക്കൊരു സ്വകാര്യം പറയാനുണ്ടു്."

"ഞാനന്തി മയങ്ങിയിട്ടേ വരൂ. എനിക്കുവറാനാജി യുടെ കുഴിക്കപ്പെരക്കൽ ഓതാനുണ്ടു്. അതു കഴിയാനൊമ്പതു മണിയാവും. ഒരു പത്തു നാഴിക മയങ്ങുംപോഴേക്കു വര ണ്ടു്"—മുസലിയാർ കുട്ടപ്പൻ നായരോടു പറഞ്ഞു:— "എ ന്നാൻ ഞാൻ പോട്ടെ."

ആരും ഒന്നും പറഞ്ഞില്ല. നല്ല പന്തിയല്ലെന്നു മുസ ലിയാർക്കു തോന്നി. അതു മനസ്സിലായ മുസലിയാർ റജിസ്റ്റർ മടക്കി കക്ഷത്തു വെച്ചു നടന്നു. പുകഞ്ഞെരിഞ്ഞു പൊട്ടി ത്തെറിക്കുന്ന ഒരഗ്നിപവ്വതം പോലെ കുട്ടപ്പൻ നായർ ചാ ടി എഴുന്നേററു് എന്റെ മുടി പിടിച്ചു വലിച്ചുകൊണ്ടു ചോ ദിച്ചു: "ഒതുങ്ങില്ലേ? എന്തേർപ്പാടാ എടീ ഇതു്? പറഞ്ഞോ നേരു പറഞ്ഞോ" അയാളെന്നെ അടിച്ചു. മുത്തശ്ശി ഞെട്ടി ത്തെറിച്ചെഴുന്നേററു. അവരും അതു പ്രതീക്ഷിച്ചിരുന്നില്ല.

"ഞാനൊന്നിനൊരുമ്പെട്ടവളാണു്. ഇനിയൊന്നു തൊ ട്ടുനോക്കു്" ഒരു സിംഹിയെപ്പോലെ ഞാൻ മുരണ്ടു നിന്നു.

"ആഹാ അങ്ങനെ ഒരുമ്പെട്ടവളുണ്ടെങ്കിൽ എനിക്കൊ ന്നു കാണണം"—മുത്തശ്ശിയും എന്നെ അടിക്കാൻ മുണ്ടൻവ ടിയോങ്ങി. ഞാൻ വീണ്ടും മുകളിൽ കയറി അടച്ചിരുന്നു.

മുത്തശ്ശി ഭീഷണിപ്പെടുത്തി. അമ്മ ആവലാതി പറഞ്ഞു. ബാലൻ സ്നേഹമസൃണമായി അപേക്ഷിച്ചു. എന്നിട്ടും അന്നു ഞാനാ വാതിൽ തുറന്നില്ല. ഉണ്ടില്ല. ഉറങ്ങിയില്ല.

പിറേറന്നു കാലത്തു് മുത്തശ്ശിയും കുട്ടപ്പൻ നായരും കൂടി മുകളിൽ കയറി വന്നു. "എന്നാൽ ഞാൻ പോകുന്നു"— കുട്ടപ്പൻ നായർ യാത്ര പറഞ്ഞു.

"നല്ലതു്." ഞാൻ തുടന്നു:— "എന്നാൽ ഇതും കൂടി കൊണ്ടു പോവാം." വളയതാ മുററത്തു്. എന്നെ മയക്കുവാൻ ഉണ്ടാക്കി കയ്യിൽ ഇട്ടുവിച്ചതിൽ ബാക്കിയുണ്ടായിരുന്ന വളയും ഞാൻ അഴിയിൽക്കൂടെ മുററത്തേയ്ക്കു വലിച്ചെറിഞ്ഞു.

"ഇനി ഇങ്ങോട്ടു വരണ്ടല്ലോ?"—കുട്ടപ്പൻ നായർ തുടന്നു:—"അന്തല്യായകൊണ്ടാണെങ്കിൽ ഇപ്പളത്തെ ഞാൻ ക്ഷമിക്കാം."

"വരേണ്ട"—ഞാൻ തുടന്നു:—"എനിയ്ക്കിവിടെ ഒരു രഹസ്യക്കാരനുണ്ടു്."

"നിങ്ങൾ വരുന്ന ഞായറാഴ്ച ഒന്നുംകൂടി വരണം. അപ്പോഴേയ്ക്കു ഞാൻ ചങ്കരനേയും വരുത്താം" മുത്തശ്ശി പറയുന്നതു ഞാൻ കേട്ടു.

* * * *

തലയിലെഴുത്തു മായ്ച്ചാൽ മായില്ല എന്നു പലരും പറയുന്നതു് ഞാൻ കേട്ടിട്ടുണ്ടു്. ഞാനതു മായ്ക്കാൻ ശ്രമിക്കുകയാണു് ചെയ്തതു്. എന്തായാലും ശരി, എനിയ്ക്കു് കുളത്തിങ്ങൽ കുട്ടപ്പൻ നായർ വേണ്ട. അതെൻെറ തലയിലെഴുത്താണെങ്കിൽ മായ്ച്ചേ തീരൂ. ഞാനുറപ്പിച്ചു.

ഞാനെൻെറ ഭാവിയെ ആസൂത്രണം ചെയ്തു. വെറുക്കപ്പെട്ടതും ശപിയ്ക്കപ്പെട്ടതുമായ ഒരു സമുദായത്തിൻെറ സാഹചര്യത്തിൽ ജീവിയ്ക്കാൻ സാദ്ധ്യമല്ലെന്നു് ഞാനുറച്ചു

ഴിഞ്ഞു. കുട്ടപ്പൻ നായർ പറഞ്ഞ കോൺഗ്രസ്സുകാരി എന്ന വാക്ക് എന്റെ തലയോട്ടിൽ കിടന്നു മുഴങ്ങി. അടിമത്തത്തിന്റെ കൂരിരുട്ടിൽ നിന്നു് സ്വാതന്ത്ര്യത്തിന്റെ പുലരൊളിയിലേയ്ക്കു മാർഗ്ഗനിർദ്ദേശം ചെയ്യുന്ന ശുക്രനക്ഷത്രം പോലെയുള്ള ആ വാക്ക് എന്നിൽ പ്രവൃത്തിയുടേയും നിവൃത്തിയുടേയും സന്ദേശമെത്തിച്ചു.

ഞാൻ കോൺഗ്രസ്സുകാരിയാണ് പോലും! ഞാനൊരക്രമവും ചെയ്തിട്ടില്ല. എന്റെ ജീവിതം നിയന്ത്രിയ്ക്കുവാനുള്ള അധികാരം എനിയ്ക്കാണ്. അതിൽ മററൊരാൾ എനിയ്ക്കിഷ്ടമില്ലാത്തവിധം കൈ വെയ്ക്കുമ്പോൾ തട്ടി നീക്കാൻ എനിയ്ക്കു് അധികാരമുണ്ടു്. അതു ചെയ്യുന്നതുകൊണ്ടു് ഞാൻ കോൺഗ്രസ്സുകാരിയാണെങ്കിൽ അതെ, ഞാനൊരു കോൺഗ്രസ്സുകാരിയാവുകയാണ്.

"എനിയ്ക്കു് ഈ ഭർത്താവു വേണ്ട" ഞാൻ പറയുന്നു.

"വേണം. ഞാൻ നിന്റെ ഭർത്താവാണ്"—സമുദായനീതി. കുട്ടപ്പൻ നായരുടെ വേഷം കെട്ടി വന്നു നിന്നു പറയുകയാണ്. ആ വേഷം എന്റെ മുടിയ്ക്കു് പിടിച്ചു വലിയ്ക്കുകയാണ്. മുതുകത്തിടിയ്ക്കുകയാണ്. അതിനാവശ്യം ഞാൻ കീഴടങ്ങുകയാണ്. അടിമയാവുകയാണ്. ഞാൻ കുതറി. തിരിഞ്ഞുനിന്നെതിർത്തു. അപ്പോൾ കുട്ടപ്പൻ നായർ പറയുന്നു, ഞാൻ കോൺഗ്രസ്സുകാരിയാണെന്നു്.

ഞാൻ കോൺഗ്രസ്സെന്നു കേട്ടിട്ടുണ്ടു്. അക്കാലത്തു് അതെന്താണെന്നു വ്യക്തമായെനിയ്ക്കറിഞ്ഞുകൂടായിരുന്നു. ബ്രിട്ടീഷ് സാമ്രാജ്യത്വം വെച്ചു കെട്ടുന്ന അധികാരത്തെ തട്ടി മാററാൻ ശ്രമിയ്ക്കുന്ന ഇന്ത്യൻ സംഘടനയാണെന്നു ഞാൻ ധരിച്ചിട്ടുണ്ടു്. സാമ്രാജ്യത്വഗവമ്മേണ്ടും, പോലീസ്സും, പട്ടാളവും, ലാത്തിയും, തോക്കുമെല്ലാം അതിന്നെതിരായി അണിനിരന്നിട്ടുണ്ടെന്നു കേട്ടിട്ടുണ്ടു്. ആ വലിയ സാമ്രാ

ജ്യത്തോടുള്ള എതിർപ്പു രേഖപ്പെടുത്താൻ—ആർക്കു മേതുമൊരുപദ്രവമില്ലാതെ — പയ്യന്നൂർ കടപ്പുറത്തുവച്ചു ഉപ്പു കുറുക്കാറുണ്ടെന്നും, വിദേശവസ്തുഷാപ്പു് പിക്കററു് ചെയ്യാറുണ്ടെന്നും മററും ഞാൻ കേട്ടിട്ടുണ്ടു്. ഖദറുടുത്താൽ അടി, കള്ളു കുടിക്കരുതെന്നു പറഞ്ഞാൽ അടി, മല്ലുമുണ്ടു വാങ്ങരുതെന്നു പറഞ്ഞാൽ അടി, സക്കാർ ജനങ്ങളെ പിടിച്ചടിക്കുമെന്നും, ലോക്കപ്പിലിട്ടു് ഇടിയ്ക്കുമെന്നും, ജയിലിലിട്ടു തകക്കുമെന്നും ഞാൻ കേട്ടിട്ടുണ്ടു്. ഇതൊക്കെത്തന്നെയാണു് എന്റെ മേൽ പരമാധികാരമുണ്ടെന്നു പറഞ്ഞ കുട്ടപ്പൻ നായരുടേയും വരായുധങ്ങൾ. അയാളും എന്റെ നേക്കു കണ്ണുരുട്ടി. അടിച്ചു. അറയിലിട്ടു പൂട്ടുമെന്നു ഭീഷണിപ്പെടുത്തി. എന്നാൽ എന്റെ വീട്ടിൽ വന്നു ഞാൻതന്നെ അറയിൽ കടന്നു വാതിലടച്ചപ്പോൾ അയാൾ പരാജയപ്പെട്ടു പിൻവാങ്ങിപ്പോയി.

കോൺഗ്രസ്സിനെപ്പററി ഗാന്ധി എന്നൊരാളുണ്ടെന്നു ഞാൻ കേട്ടിട്ടുണ്ടു്. ഏറനാട്ടു് കലാപമെന്ന ഒരോട്ടൻ തുള്ളൽ പുസ്തകം ഞാൻ വായിച്ചിട്ടുണ്ടു്. ആ പുസ്തകത്തിലെ,

"ഗാന്ധിമഹാത്മാവാകുന്നിവനൊരു-
ഭ്രാന്തുപിടിച്ചൊരു മാനുഷനത്രേ"

ഈ വരികൾ എനിയ്ക്കോർമ്മയുണ്ടു്. കേളപ്പൻ, അബ്ദുൾറഹിമാൻ, നമ്പൂതിരിപ്പാട്ടു് എന്നൊക്കെ കേട്ടിട്ടുണ്ടു്. അല്ലാതെ എന്റെ അടുത്തൊരു കോൺഗ്രസ്സുകാരനും ഉണ്ടായിരുന്നില്ല. ഒരു കോൺഗ്രസ്സുകാരനെ കാണാൻ ഞാൻ ആഗ്രഹിച്ചു; ഒരു കോൺഗ്രസ്സുകാരിയാവണമെന്നു ഞാൻ ആത്മാത്ഥമായി മോഹിച്ചു.

"ഒരു സ്ത്രീക്കു ഭത്താവെന്തിനാണു്?" ഞാൻ ആലോചിച്ചു. ഒരു വീട്ടിൽ അവിവാഹിതയായ ഒരു പെൺകിടാവുണ്ടെങ്കിൽ അവൾക്കൊരു ഭത്താവിനെ സമ്പാദിക്കാൻ

അമ്മയും, അച്ഛനും, മുത്തശ്ശിയും, മുത്തച്ഛനും, ആങ്ങളമാരും, അമ്മാമന്മാരും മററു ബന്ധുക്കളും അവർക്കു കഴിവുള്ളതിൻെറ അങ്ങേത്തലവരെ പരിശ്രമിക്കുന്നു. അതുകൊണ്ടു് അവളുടെ അത്യാവശ്യച്ചിലവുകൾ നടത്തപ്പെട്ടുന്നുവെന്നതാണു് മരുമക്കത്തായത്തറവാട്ടിലേയ്ക്കുള്ള ലാഭം. ഭർത്താവു് പിശുക്കില്ലാത്ത ഒരു മുതലാളിയാണെങ്കിൽ അവളെ പണ്ടങ്ങൾകൊണ്ടലങ്കരിക്കും. ഒരുപക്ഷേ സ്വർണ്ണം കൊണ്ടൊരു ഗോളകതന്നെ ഇറക്കിയേക്കും. ഈ ആവശ്യങ്ങൾ നിർവ്വഹിക്കാൻ സ്ത്രീയും പുരുഷനെപ്പോലെ ജോലിയെടുത്തു പണം സമ്പാദിച്ചാൽ പോരെ?

"കായികമായ ആവശ്യമാണോ അതിൻെറ പിന്നിലുള്ളതു്?" അങ്ങനെയാണെങ്കിൽ എനിക്കു് അങ്ങനെയൊരാവശ്യം തന്നെ തോന്നിയിരുന്നില്ല.

"മാനസികപ്രവത്തനമാണെങ്കിൽ?" എനിക്കാ മനുഷ്യനെ സ്നേഹിക്കാൻ സാദ്ധ്യമല്ല.

ഞാൻ പ്രവൃത്തിയെടുത്തു് എനിക്കാവശ്യമുള്ള പണം സമ്പാദിച്ചുകൊള്ളാം. എനിക്കു് അതിനൊരു പണിയായുധം ഉണ്ടെന്നതിൽ ഞാനഭിമാനിച്ചു.

"നിങ്ങളെന്തിനേ ഇന്നലെ എന്നെക്കാണണമെന്നു പറഞ്ഞതു്?" മുസലിയാർ വന്നു ചോദിച്ചതുകൊണ്ടു് അലഞ്ഞുതിരിയുന്ന എൻെറ ചിന്താതന്തു മുറിഞ്ഞു.

"അതോ. ഇരിക്കിൻ. ഞാൻ പറയാം" ഞാൻ തുടന്നു: "ഈ നിലക്കു് കള്ളൊപ്പിട്ടു തരുവാൻ എനിക്കു് വയ്യ. ഞാൻ കൃത്യമായും സ്കൂളിൽ വന്നു പണിയെടുക്കാം. എനിയ്ക്കെന്തു ശമ്പളം തരും?"

"എനിക്കും അതുതന്നെയാണാവശ്യം"—മുസലിയാർ തുടന്നു:—"നിങ്ങളൊരമ്മക്കുട്ടിയാണെന്നു വിചാരിച്ചു് ഞാനതങ്ങോട്ടു പറഞ്ഞില്ല. ഇപ്പോൾ നമ്മുടെ സ്കൂളിലൊരു

ലോവർ ടൈൻറുണ്ട്: കോയ. അവൻ പോവാൻ നിക്കുക യാണ്. പിന്നെ ശങ്കരൻകുട്ടി നായരാണുണ്ടായിരുന്നത്. അയാൾ സവ്വെ്ട്ടൈനിങ്ങിനു പോയി. മേനോനാവാനാണ ത്രേ. ഞാൻ അയാളെ പട്ടികയിൽ നിന്നു വിട്ടു. അയാൾ പഠിക്കുന്ന ദിക്കിലും ഒരു ഹാജരു് പട്ടികയുണ്ടത്രേ. അ പ്പോൾ രണ്ടു ദിക്കിലും കൂടി ഒപ്പം പേരു കാണാൻ പാടില്ല. പിന്നെയൊരു ചുണ്ടെലിയോളം പോന്ന എഴുത്തച്ഛൻകു ട്ടിയും, ഞാനും മാത്രമാണ് ഇപ്പോൾ സ്കൂളിലുള്ളതു്. പത്തു നൂറു കുട്ടികളും. നിങ്ങളും കൂടി വന്നാൽ എനിക്കതു് പെരു ത്തു സന്തോഷമാണ്.''

''ആട്ടെ. ഞാൻ ദിവസവും സ്കൂളിൽ വന്നു പണിയെടു ക്കുകയാണെങ്കിൽ എന്തു ശമ്പളം തരും?''

''കൊല്ലത്തിൽ പതിനൊന്നു മാസം സ്കൂളിലേയ്ക്കു് വ ന്നാൽ മതി''—മുസലിയാർ ശമ്പളം കുറയ്ക്കാനുള്ള എല്ലാ സൂത്രങ്ങളും കണ്ടുവെച്ചിട്ടുള്ളതു് എടുത്തു തൊടുത്തു. ''ഒരു മാസത്തിലധികം കാലം റംസാനും പെരുന്നാളുമായി പോ വും. പിന്നെ വെള്ളിയും ഞായറും ഒഴിവാണ്. കൊല്ല ത്തിൽ ഇരുന്നൂറു ദിവസം പണിയെടുത്താൽ മതി. കഷ്ടിച്ചു് ഏഴ മാസം! അതൊന്നും കൂട്ടണ്ടാ. ഞാൻറാളക്കു് മുപ്പത്തി മൂന്നുറുപ്പിക തരാം. എങ്ങനെ കൂട്ടിയാലും വേണ്ടില്ല. പി ന്നെൻറാളു് ഒരു കാര്യം ചെയ്യണം. മുപ്പത്തിമൂന്നുറുപ്പിക യാണ് തരുന്നതെന്നു് ആരോടും പറയരുതു്. എഴുത്തച്ഛൻ കുട്ടിക്കത്ര കൊടുക്കുന്നില്ല. അപ്പോ ആ കുട്ടിക്കതു കേട്ടാൽ വല്ലതും തോന്നും. ഇൻസ്പെക്ടരോടു് ൻറാളക്ക പത്തുറുപ്പിക ശമ്പളമാണെന്നാ ഞാൻ പറയ്വാ. അപ്പോ ഒക്കെ ഒരു മാ യിലാവണം.''

ഞാൻ കുറച്ചുനേരം ഇരുന്നാലോചിച്ചു. ഈ സ്കൂൾ ക ച്ചവടം കൃത്രിമങ്ങളുടെ ഒരു കൂടാണ്. എന്നാലും എന്റെ

സാമ്പത്തികാവശ്യങ്ങൾ പരാശ്രയം കൂടാതെ നിർവ്വഹി ക്കാൻ ഈ കച്ചവടം എന്നെ സഹായിക്കും. രണ്ടേമുക്കാലോ മൂന്നോ ഉറുപ്പിക കൊടുത്താൽ ഒരു കുത്തു ജഗന്നാഥൻ തുണി കിട്ടും. ഒരു കുത്തു മല്ലിനു നാലുറുപ്പികയിലധികം കൊട്ട ക്കേണ്ട. എട്ടു ബ്ളൌസിന്റെ തുണിക്കു രണ്ടുറുപ്പികയാ യാൽ ധാരാളമായി. തുന്നാൻ ഞാൻ പഠിച്ചിട്ടുണ്ടു്. ഒരുറുപ്പി കകൊടുത്താൽ ഒന്നാന്തരമൊരു വേഷ്ടിയായി. പത്തുറുപ്പിക യുണ്ടായാൽ ഒരു ഭർത്താവെടുത്തു തരുന്നതിലും നല്ല തുണി മാനമായി വാങ്ങിയെടുത്തുപയോഗിക്കാം. എന്നെക്കൊണ്ടു തറവാട്ടിലേയ്ക്കു് ഒരു നഷ്ടവും ഉണ്ടാകേണ്ടതില്ല. മററാവ ശ്യങ്ങൾക്കെല്ലാം കൂടി ഒരു മൂന്നുറുപ്പിക എടുത്താലും ബാ ക്കി ഇരുപതുറുപ്പിക വക്കും മുനയും പൊട്ടാതെ മുത്തശ്ശിക്കു കൊടുക്കാം. ഭർത്താവിനെ ആട്ടിയകററിയതുകൊണ്ടു് അവ ക്കെന്നോടുണ്ടായിട്ടുള്ള വിദ്വേഷം അതുകൊണ്ടു തീരും. ഞാൻ നിത്യജോലിക്കാരിയാവാനുറച്ചു. എങ്കിലും മുസലി യാരൊരു കച്ചവടക്കാരനാണു്. ഞാനും മുത്തശ്ശിയെപ്പോലെ ഒന്നു പിശകി:— "കൊല്ലത്തിൽ അമ്പതുറുപ്പിക തരാമെ ങ്കിൽ ഞാൻ വരാം. ഇല്ലെങ്കിൽ എന്റെ പേർ വെട്ടിക്കോ ളിൻ."

"ഓ, എന്റെ മുസലിയാരെ" മുത്തശ്ശി ചെല്ലപ്പെട്ടിയു മായി ഉമ്മറത്തേയ്ക്കു വന്നു. പറഞ്ഞു:— "നിങ്ങളിന്നലെ വന്നിട്ടു് ഇവിടെയുണ്ടാക്കിയ ഒരു ഭൂകമ്പം! നിങ്ങൾക്കിത്ര അന്തല്ലലൊ അല്ലെ? ഹാവൂ വല്ലാത്തൊരു ലഹള! ഞാൻ പറഞ്ഞില്ലേ, നിങ്ങളോടു് അതപ്പോ വേണ്ടാ എന്നു്? എ ന്തിനാ നിങ്ങളെ പറയണതല്ലേ? ഈ ഒരുമ്പെട്ടോള്! എനി യ്ക്കുങ്ങനങ്ങനെ......" എന്നെ ദഹിപ്പിക്കുമാറു് മുത്തശ്ശി തുറിച്ചു നോക്കി.

"അക്കള്ളിയൊന്നും ഞാനറിഞ്ഞില്ല. എന്തേ?"

"നിങ്ങളാണ് അവളുടെ രഹസ്യക്കാരൻ എന്നാണ് അവളുടെ നായരുടെ വിചാരം. പോരെ മാരണം? എന്തു പറഞ്ഞാലും അയാൾക്ക് വിശ്വാസാവില്ല."

മുസലിയാരുടെ മുഖം ലജ്ജാരുണമായി. മൂപ്പരുടെ മുഖത്തൊരു പുഞ്ചിരിയും സ്ഥലം പിടിച്ചു. മുത്തശ്ശി തുടന്നു:— "അയാള് ഇന്നലെവരെ ഇബടെ ഇങ്ങനെ ഒരു കച്ചവടം ഉണ്ടെന്നറിഞ്ഞിരുന്നില്ല. ഇന്നലെ രണ്ടാളും കൂടി തമ്മിൽ തെററി വന്നതാണ്. അപ്പളാണ് നിങ്ങളുടെ കുന്തം. ഒക്കെപ്പാടെ കുനിന്മേൽ കുരുവായി."

"ഞാനതൊന്നും അറിഞ്ഞിരുന്നില്ലല്ലോ വല്ല്യമ്മേ" മുസലിയാർ നിരപരാധിത്വം തെളിയിക്കാൻ കൈ മലത്തി.

"ഏതായാലും ഒക്കെ നന്നായി!" മുത്തശ്ശി നെടുവീർപ്പിട്ടുകൊണ്ടു തുടന്നു:—"അയാളിനി വരുന്ന കാര്യം പ്രയാസമാണ്. ഈ ധൂമകേതു അയാളെ ആട്ടിപ്പായിച്ചു. തച്ചുപുറം പൊളിക്കണം" മുത്തശ്ശി ഒരു തേററപ്പന്നിയെപ്പോലെ എന്റെ നേക്ക തിരിഞ്ഞു. ഞാൻ ഒഴിഞ്ഞു മാറി.

"ഒക്കെ നേരെ ആയിക്കോളേ—ാ—കുട്ടികളല്ലേ?"— മുസലിയാർ മുത്തശ്ശിയെ ആശ്വസിപ്പിച്ചു.

"ഇതു നോക്കിൻ മുസലിയാരെ" മുത്തശ്ശി, കുട്ടപ്പൻ നായരുടെ മാഹാത്മ്യം വണ്ണിച്ചു: "അയാളേയ് വല്യെ മൊതൽക്കാരനാ. ആത്രശ്ശേരി മനക്കിലെ കാര്യസ്ഥനാ. കണ്ടാലും തരക്കേടില്ല. പക്ഷേ ഒന്നാണ്, പ്രായം ഇത്തിരി കടന്നൂന്ന് തോന്നും. എല്ലാം കൂടി ഒക്കൊ മുസലിയാരെ; ഉവ്വൊ? ഏതായാലും അവളയാളെ പറഞ്ഞയച്ചു. ഒരുമ്പെട്ടോള്! ഇനി ഏതു രാജകുമാരനാ വരിന്ന് കാണാലൊ..." മുത്തശ്ശി ഇരിപ്പുറപ്പിച്ചു.

"അപ്പോ എന്തിനാ അമ്മക്കുട്ട്യേ, നിങ്ങളീ വേണ്ടാത്തതിനൊക്കെ പോണതു്?" മുസലിയാരും എന്റെ നേർക്കു തിരിഞ്ഞു.

"അങ്ങനെ ചോയ്ക്കിൻ മുസല്യാരെ." മുത്തശ്ശിക്ക് ഒരുന്നവടി കിട്ടി. അവരാ അഭിപ്രായത്തിന്മേൽ പിടിച്ചു നിന്നു: "കല്യാണാലോചന ഉറച്ചപ്പോ തുടങ്ങിയതാണ് പെണ്ണിൻെറ മുഷ്ക്. കല്യാണം കഴിഞ്ഞപ്പോൾ തുടങ്ങി യതാ കുരയും കടിയും. വല്ലാത്തൊരു മുഷ്കാണേ പെണ്ണിൻെറ മുഷ്ക്! ഞാനെൻെറ ശുദ്ധതകൊണ്ടു് ഒട്ടി നില്ക്കേരിക്കും എന്നു വിചാരിച്ചു നടത്തി. ഇന്നലേണ്ടു് തമ്മിൽ തെററി വന്നടക്കണം. അയാൾക്ക മാററി പോവാൻ നല്ല മടിയുണ്ടു്. ഈ കല്യാണത്തിനും കാപ്പുണ്ടാക്കാനും ഒക്കെക്കൂടി പത്ത ന്പതുറുപ്പിക അയാള് ഈ രണ്ടാഴ്ചകൊണ്ടു ചിലവാക്കി. വല്ല്യേ പിശുക്കൊന്നും ഇല്ല. പറഞ്ഞിട്ടെന്താ അനുഭവി ക്കാനുള്ളവൾക്ക ഭാഗ്യം വേണ്ടേ?" മുത്തശ്ശി കണ്ണു തുടച്ചു മൂക്ക പിഴിഞ്ഞു.

"ഒക്കെ നേരെ ആയ്ക്കൊള്ളും" മുസലിയാർ തുടന്നു:— "ആണങ്ങൾക്ക വല്ല കുററവും കുറവും ഉണ്ടെങ്കിൽ പെണ്ണു ങ്ങൾ സഹിക്കണം."

"നിങ്ങള് നിങ്ങടെ മകളെ ഇത്ര വയസ്സായ ഒരാൾക്ക കെട്ടിക്കൊടുക്കോ?"—ഞാൻ മുസലിയാരോടു ചോദിച്ചു.

"ഇതൊക്കെ പറഞ്ഞിട്ടെന്താ മുസലിയാരെ, ഇതുവരെ വല്ലവരും വന്നാലോചിച്ചോ? ഒരു പെണ്ണിന് ഒരാള് വന്ന് ആലോചിക്കലൈളുപ്പല്ല ഈ കാലത്തു്. ഒരാള് വന്ന പ്പൊ അവളതാ തുനുണു! പടിപ്പിച്ചതിൻെറ ഫലം ഇതൊ ക്കെ. അയാളുടെ പാകവും നോക്കി ഇഷ്ടത്തിനു നിന്നാൽ ഒരു തരക്കേടും ഉണ്ടായിരുന്നില്ല. കുട്ടാക്കണ്ടേ ചോട്ട! ഒരാഴ്ച യാവുന്നതിൻെറ മുമ്പേ അയാളൊരു പവൻ കൊണ്ടൊരു കുട്ടകാപ്പുണ്ടാക്കിക്കൊടുത്തു. ഒന്നെവിടെപ്പോയി ആവോ. ഒന്നുണ്ടായിരുന്ന അവള് മിററത്തേയ്ക്കു് വലിച്ചെറിഞ്ഞിട്ട് ഞാനുണ്ടു് എടുത്തു വെച്ചിട്ടു്. വലിച്ചെറിയടീ വലി

ച്ചെറിയ്! നിനക്കീ ജമ്മത്തു് ഒരു പണ്ടം കെട്ടണ്ടിവരില്ല. അല്ലെങ്കിൽ മുസലിയാരേ, കണ്ണിൽ വന്ന കനകം വല്ലോരും വലിച്ചെറിയോ?''

''എനിയ്ക്കയാളുടെ അരക്കാശും വേണ്ടാ''—എനിയ്ക്കു് സഹിച്ചില്ല. ആ കാര്യത്തെപ്പററി ഒന്നും പറയില്ലെന്നു വിചാരിക്കും. എന്നിട്ടും ഒതുക്കാൻ കഴിയാതെ ഇടയ്ക്കിടയ്ക്കു് എന്തെങ്കിലും പുറത്തു ചാടും. അപ്പൊഴും അങ്ങനെ ഹൃദയത്തിൽ നിന്നു ഒരു കൊടുങ്കാററുയന്നു.

''അതൊക്കെ പതുക്കെക്കണ്ടു നന്നായ്ക്കൊള്ളും''—മുസലിയാർ ആവത്തിച്ചു.

''ഒക്കെ തലയിലെഴുത്തുപോലെ വരും'' മുത്തശ്ശി മുസലിയാരെ ഉപദേശിച്ചു:—''നിങ്ങളൊരു കാര്യം മനസ്സിരുത്തണം. അയാളിവിടെയുള്ളപ്പോൾ നിങ്ങൾ കടലാസ്സും കൊണ്ടു വന്നു അവളെക്കൊണ്ടു ഒപ്പിടുവിക്കരുതു്. അയാളെനി വരേപാന്നു് തന്നെ നിശ്ചില്ല. വല്യ ഈഷലാ അയാൾക്കു്. വല്ലതും വിചാരിയ്ക്ക്യാച്ചാൽ അതിനും ഒരു 'ചെതം' വേണ്ടെ. നിങ്ങളേയാണു് അയാൾക്കു സംശയം. വല്ല നായന്മാരും ആണച്ചാൽ പിന്നേം ആട്ടെ.''

''ആയായി ചേപ്പ്''—മുസലിയാർ തടഞ്ഞുകൊണ്ടു തുടന്നു:— ''എന്നെക്കൊണ്ടു് നിങ്ങൾക്കൊരു എടങ്ങറുമുണ്ടാവില്ല. എന്നാൽ പോരെ?''

''മതി''—മുത്തശ്ശി തുടന്നു:—''ഞീ വര്ണ്ടാവില്ല. വരുന്ന ഞായറാഴ്ചയും കൂടി ഒന്നു് ഇറങ്ങാൻ ഞാൻ അയാളോടു പറഞ്ഞിട്ടുണ്ടു്.''

''എന്നാൽ ഞാൻ പറയട്ടേ''—മുസലിയാർ എന്നോടു ചോദിച്ചു:–''നാല്പത്തിനാലുറുപ്പിക ഞാൻ ൻറാളക്കു് തരാം. പിന്നെ ഇൻസ്പെക്ടരൊക്കെ വന്നു പോയിട്ടു മൂപ്പതു് ൻറാളെ

പ്പററി എന്താ പറയണതെന്നറിയട്ടെ. മോശല്ലാന്നാ പറയണതെന്നുവച്ചാൽ അഞ്ചുറുപ്പികയും കൂടി കൂട്ടിത്തരണ്ട്."

"എന്താ അതു്?"—മുത്തശ്ശി അന്വേഷിച്ചു.

"ഒന്നുല്ല്യ"—ഞാൻ മുസലിയാർക്കു ഉറപ്പുകൊടുത്തു:—"എന്നാലങ്ങനെ നാളെ മുതൽക്കു് സ്കൂളിലേയ്ക്കു വരും."

അങ്ങിനെ ഞാൻ ആർ തടഞ്ഞാലും പ്രവൃത്തിയെടുത്തു ജീവിക്കാൻ ഒരുങ്ങിയ ഒരദ്ധ്യാപികയായി.



# എന്റെ ശിഷ്യൻ

ആയിരത്തിത്തൊള്ളായിരത്തി മുപ്പത്തിരണ്ടു ഏപ്രിൽ ഒന്നാംതീയതി ഞാൻ ഒരദ്ധ്യാപികയായി തെക്കുമ്മുറി മാപ്പിളസ്കൂൾ ഗയിററു കടന്നു. മുത്തശ്ശി തടഞ്ഞുവെങ്കിലും ഞാൻ സ്വാതന്ത്ര്യയായി തീരുമാനിച്ചതു നടപ്പാക്കി.

സ്കൂൾ ഗെയിററ് ഒരില്ലിപ്പടിയാണ്. ഒരാറടി വീതിയിലുള്ള—രണ്ടുഭാഗത്തും പൂച്ചെടി വെച്ചുപിടിച്ച—വഴിയിൽക്കൂടെ ഞാൻ സ്കൂൾ വരാന്തയിൽ കയറി. ഞാൻ ചുററുപാടും ഒന്നു കണ്ണോടിച്ചു. സ്കൂൾവളപ്പിന്റെ ഭൂരിഭാഗവും വാഴത്തോപ്പാണ്. വരിവരിയായി കവുങ്ങിൻ തൈകളുണ്ട്, ഇടയ്ക്കു തെങ്ങിൻ തൈകളും, പരുത്തിച്ചെടി, നാരകത്തയ്യ്, മധുരക്കരിമ്പ്, കരിനെച്ചി. മെയ്ലാഞ്ചി, അങ്ങനെ പലതും. വച്ചു പിടിച്ച സ്കൂൾ വളപ്പിൽ ഞാൻ കുളിർമ കണ്ടു. കട്ടംചൂടുള്ള മീനമാസത്തിലും ആ ചെടികളിൽ പച്ചനിറം നിലനിർത്തുന്ന മുസലിയാരിൽ ഉണർന്നുകണ്ട കൃഷിക്കാരന്റെ ജീവിതത്തെ ഞാൻ ബഹുമാനിച്ചു. സ്കൂളിന്റെ പടിക്കൽ ഇരുഭാഗത്തുമായി ഓരോ ഒട്ടുമാവിൻതൈയ് വെച്ചുപിടിപ്പിച്ചിട്ടുണ്ട്. വേലിയോടടുപ്പിച്ചു ചുററുപാടും പുലാതൈയ്യകൾ നില്ക്കുന്നു. അവ പരമ്പുക്കൂട്ടകളിൽനിന്ന് തലയുയർത്തി നോക്കാൻ തുടങ്ങിയിരിക്കുന്നു. സ്കൂൾവളപ്പിന്റെ

തെക്കുപടിഞ്ഞാറെ മൂലയ്ക്കൽ ഒരു കിണറും തഴച്ചുവളർന്ന ഏറുതകാലുകളുമുണ്ട്. സ്കൂളിന്റെ പിൻപുറം ഒരു നാല്പതു ചതുരശ്രവാര കളിസ്ഥലമാണ്. തെക്കുകിഴക്കെ മൂലയ്ക്കൽ നിലത്തു പടർന്നുപിടിച്ചു കിടക്കുന്ന കൊമ്പുകളോടുകൂടിയ ഒരു പുലാവിന്മേൽ എക്കും പൊക്കമുള്ള ചക്കകൾ നിന്നു മൂക്കാൻ തുടങ്ങുകയാണ്. വടക്കുകിഴക്കെ മൂലയ്ക്കൽ പത്തിരുപത്തഞ്ച് കരിമ്പനകളും ഒരേക്കർ വിസ്താരത്തിലുള്ള വളപ്പും എന്നെ ആകർഷിച്ചുവെങ്കിലും കെട്ടിടത്തിന്റെ അകം എന്നെ വെറുപ്പിച്ചു.

വരാന്ത വൃത്തികേടായി കിടന്നിരുന്നു. ചൂലിന്റെ ഈർക്കിലികൾ, കരിക്കട്ടകൾ, ചിരട്ടകൾ, കുട്ടികൾ ഓത്തുപലക കഴുകി വെളുപ്പിക്കാനുപയോഗിക്കുന്ന 'ചെകിടി'. മൺകട്ടകൾ, കടലാസ്സുതുണ്ടുകൾ, അങ്ങിനെ പലതും അവിടെയുണ്ട്. പല ദിക്കിലും ചിതൽപ്പുററാണ്. തുലാവർഷം ഒഴിഞ്ഞുപോകുമ്പോൾ ഉണ്ടാക്കിയ ചോർച്ചക്കുഴികളിൽ കുഴിയാനകൾ താമസമാക്കിയിരിക്കുന്നു. എട്ടുകാലിവലകൾ വരണ്ടുണങ്ങി നിൽക്കുന്നു. വെയിലുകൊണ്ടുണങ്ങി ദ്രവിച്ചുപോയ കരിമ്പനപ്പട്ടകൊണ്ടു മേഞ്ഞിട്ടുണ്ടെങ്കിലും വരാന്തയിൽനിന്നു മേൽപ്പോട്ടു നോക്കിയാൽ അവിടവിടെ ആകാശം കാണാം.

വരാന്തയുടെ നടുക്ക് 'തെണ്ടിക'മേൽ ഇരുതലയും വളച്ചു ശീലക്കുടക്കമ്പിയിൽ ഒരു മഴവുണ്ടാക്കാൻ വാങ്ങിയ ഇരുമ്പുതുളച്ചു ബെല്ലാക്കി തൂക്കിയിട്ടുണ്ട്:

സ്കൂളിന്റെ ഉള്ളിൽനിന്നു് കാക്കക്കൂട്ടത്തിൽ കല്ലിട്ടപോലെ പത്തറുപതു കുട്ടികൾ മുസലിയാരുടെ മയ്‌ലാഞ്ചിക്കോലിൽ ഒളികണ്ണിട്ടു നോക്കിക്കൊണ്ട് അറബുപാഠങ്ങളുരുക്കഴിക്കുകയാണ്. അവിടെ ഒച്ചയുണ്ടാക്കുന്നതിൽ ഒരു മത്സരപരീക്ഷ നടത്തുകയാണോ എന്നു തോന്നും. "അൽഫിനും

പുള്ളില്ലാ, ബാക്കൊരു പുള്ളിതായെ''—അങ്ങനെ ഒരു ഭാഗത്തുനിന്നു്. ''ബിസ്മില്ലാ–ഹിറഹിമാനിർറഹി''—എന്നു മറെറാരു ഭാഗത്തു്.

''ഇത്രയൊക്കെ മതി. ഞ്ഞി എരുതക്കഞ്ഞിക്കു് പൊയ്ക്കോളിൻ''—മാനേജർ എന്നെക്കണ്ട ഉടനെ കുട്ടികളെ വിട്ടയച്ചു. കൂട്ടിൽനിന്നു വിട്ടയയ്ക്കപ്പെട്ട എലിക്കുട്ടികളെപ്പോലെ ആൺകുട്ടികളും പെൺകുട്ടികളും പറപറന്നു പടി കടന്നു. എല്ലസ്സുകോത്ത കറുപ്പുചരടിന്മേൽ ചുകന്ന കൊച്ചുതുണി ചുററിക്കൊണ്ടു്, ഒലിച്ചുവരുന്ന മൂക്കീരു് നാവിൻ തുമ്പുകൊണ്ടു നക്കുന്ന ഒരു വയറൻ കുട്ടി എന്നെ തുറിച്ചുനോക്കിക്കൊണ്ടു പതുക്കെ നീങ്ങി. മക്കനെ വലിച്ചു ശരിയാക്കി. തളയും വളയും കിലുക്കിക്കൊണ്ടു പോകുന്ന പെൺകുട്ടികളും, കവിണകളും കളിക്കോപ്പുകളുമായി പോകുന്ന ആൺകുട്ടികളും എന്നെ ആനന്ദിപ്പിച്ചു. മയിലാഞ്ചിക്കാട്ടിൽ ഒളിച്ചുവെച്ച ഒരു 'കരിമ്പനത്തൊണ്ടു'വണ്ടിയും അതുന്തിനീക്കുവാനുപയോഗിക്കുന്ന കവിളിയുള്ള കൊച്ചുവടിയുമായി ഒരുവൻ ഗെയ്ററുകടന്നു. ഒരു വലിയ വീരൻ. അവൻ എൻെറ ശിഷ്യനാവുമെന്നോർത്തപ്പോൾ ഞാൻ ഞെട്ടിത്തെറിച്ചു. അവനു എന്നെക്കാൾ ഉയരമുണ്ടെന്നെനിക്കു തോന്നി. ഒരു ഹെഡ്മിസ്റ്റ്റസ്സായി ആ വികൃതിക്കുട്ടികളെ അടക്കിയൊതുക്കി പഠിപ്പിക്കാനാണു് ഒരുങ്ങുന്നതെന്നോർത്തപ്പോൾഞാൻ വിറച്ചു.

''ഇങ്ങോട്ടു കടന്നോളിൻ''—മാനേജർ എന്നെ അകത്തേക്കു ക്ഷണിച്ചുകൊണ്ടു തുടന്നു:— ''ഇതുവരെ ഞാനും എഴുത്തച്ഛൻകുട്ടിയും കൂടി വല്ലാതെ കഷ്ടപ്പെട്ടു. ക്ലാസ്സുകൾ എല്ലാം പാടെ ഒന്നാക്കിയിട്ടിരിക്കയായിരുന്നു. ഇനിൻറാളും കൂടിയുള്ള സ്ഥിതിക്ക്ഒക്കെ ഒന്നു മാററണം. മൂന്നും നാലും അഞ്ചും കൂടി തെക്കെ തലയ്ക്കലിടാം. ഒന്നും രണ്ടും വടക്കെ തലയ്ക്കലും. നട്ടു അവിടെ ഒഴിഞ്ഞു കിടന്നോട്ടെ. അബൂബ

ററും ഉണ്ണ്യേൻകുട്ടിയും മുഹമ്മദുമൊക്കെ ഇങ്ങട്ടുവരട്ടെ; അവർ വന്നാൽ ഒക്കെ പിടിച്ച് ഇടീക്കണം.''

മുസലിയാർ സ്കൂളിൻെറ തെക്കെതെലസ്സൽ കിടക്കുന്ന മേശയുടെ അടുത്തേയ്ക്കു എന്നെ ക്ഷണിച്ചുകൊണ്ടു് പോയി. മൂപ്പർ കസേലമേലിരുന്നു മേശ തുറന്നുകൊണ്ടു പറഞ്ഞു:— ''ഒക്കെൻെറാളെ ഏല്പിക്കുകയായി.'' മേശയിൽനിന്നു റിക്കാർഡുകൾ വലിച്ചെടുത്തുകൊണ്ടു തുടന്നു:— 'ഇതു മൂന്നും നാലും അഞ്ചും കൂടിയ റജിസ്റ്റരാണു്, ഇതു രണ്ടിൻെറ, ഇതു ഒന്നിൻെറ, ഇതു മാസ്റ്റർമാരുടെ ഒപ്പു പട്ടികയാണു്, ഇതു് കുട്ടികളെ ചേർക്കുന്ന പട്ടിക, ഇതു് വിസിററു് ബുക്കു്.''

അഞ്ചു പട്ടികകളും ഒരു നോട്ടുപുസ്തകവും എന്നെ ഏല്പിച്ചശേഷം നല്ല ചട്ടയുള്ള ഒരു നോട്ടുപുസ്തകം എൻെറനേക്കു് നീട്ടിക്കൊണ്ടു മാനേജർ തുടന്നു:—''ഇതാണു് നമ്മുടെ മുതലു്. ഇൻസ്ട്രക്ഷൻ പുസ്തകം.'' അയാൾ ആ നിധിയും എന്നെ ഏല്പിച്ചു.

ഞാൻ ആ റിക്കാർഡുകളൊക്കെ വാങ്ങി അടക്കിയൊതുക്കിവെച്ചു.

ചുവന്നതും കറുത്തതുമായ മഷി നിറച്ചിരുന്ന രണ്ടു കുപ്പികൾ, ഒന്നുരണ്ടു സ്റ്റീൽപേനകൾ, ഒരു തുണ്ടംകടലാസു പെൻസിൽ, കൂക്ക തൊലികളഞ്ഞിട്ടതുപോലുള്ള ചോക്കുകഷണങ്ങൾ, ഉരുണ്ടുകളിക്കുന്ന ഒരു ചോക്കുപെട്ടി. സ്യമന്തകമണിപോലുള്ള ഒരു ബിടൈംപീസ്, അങ്ങിനെ എല്ലാ്ർപ്പെട്ടതുംഎടുത്തുകാട്ടി ബോധ്യപ്പെടുത്തിയശേഷം മാനേജർ മേശയും താക്കോലും എന്നെ ഏല്പിച്ചു. കസേല ഒഴിഞ്ഞു തന്നുകൊണ്ടു പറഞ്ഞു: ''ഇവിടെ കുത്തിരുന്നോളി. ചെക്കന്മാരുവന്നിട്ടു ബെഞ്ചൊക്കെ പിടിച്ചിടുവിക്കാം.''

ഞാനവിടെ ഇരിപ്പുറപ്പിച്ചു. ബ്രിട്ടീഷ് രാജകുടുംബത്തിലെ ഒരു റാണിയെ സിംഹാസനത്തിൽ ഇരുത്തിയ പ്

രോഹിതപ്രമുഖന്റെ മുഖഭാവത്തോടെ ഹെഡ്മിസ്റ്റ്റസ്സിന്റെ കസാലയിലിരുത്തിയ എന്നെ മുസലിയാർമാനേജർ നോക്കിക്കണ്ടു.

"എനിക്ക് യാതൊരു പരിചയവുമില്ല."—ഞാൻ എന്റെ പരിഭ്രമം പുറത്തിട്ടു.

"പള്ളിയിൽനിന്നു തന്നെ പഠിപ്പിച്ചിട്ടല്ലല്ലൊ ആരും പിറക്കണത്." മാനേജരെന്നെ സമാധാനിപ്പിച്ചു. 'എഴുത്തച്ഛൻകുട്ടിക്കൊക്കെ അറിയാം. നല്ല വിരുതനാ ആള്. പക്ഷെ പറഞ്ഞിട്ട് കാര്യമില്ല. കുട്ടികൾക്ക അയാളെ കണ്ണിൽ പിടുത്തം പോരാ. ഞാൻ ഒരു ദിവസം കോയയെ വിളിച്ചു വരുത്തി ൻറാളെയൊക്കെ പഠിപ്പിച്ചു തരണ്ട്."

"ഇവിടെയുള്ള ഈ വലിയ വലിയ മാപ്പിളക്കുട്ടികൾ ഞാൻ പറഞ്ഞാൽ ഒതുങ്ങിയിരിക്കുമൊ?"

"ഈ മെയ്‌ലാഞ്ചിയൊക്കെ നട്ടുണ്ടാക്കിടക്കണത് എന്തിനാണെന്നറിയൊ ൻറാളക്ക്? അതിന്റെ ഒരു 'വാല്' വെട്ടിക്കൊണ്ടുവന്നാൽ ഒതുങ്ങാത്ത കുറുമ്പൻ ഈ ദുനിയാവിലില്ല. ഇവററിനെയൊക്കെ ഞാനൊതുക്കിത്തരണ്ട്. ൻറാള് പേടിക്കണ്ടന്നാൽ പോരെ?"

"എന്നാൽ മതി. അതു മാത്രമാണ് എനിക്കുണ്ടായിരുന്ന പേടി. പഠിപ്പിക്കാനെനിക്കു കഴിയും."

"അക്കാര്യത്തിൽ ൻറാള് പേടിക്കണ്ട. ഞാനൊന്നു നോക്കിയാൽ ഈ കുട്ടികളൊക്കെ ഉടുത്തതിൽ പാത്തും. ഈ നാട്ടിലെ തന്താരും തള്ളാരും പറഞ്ഞാൽ കുട്ടികളൊന്നും കൂട്ടാക്കില്ല. കുട്ടികളുടെ വികൃതികൊണ്ടു ഇരിക്കപ്പൊറുതിയില്ലാതാവുമ്പോൾ 'മൊല്ല്യാരു വരുണൊ" എന്നാ തള്ളാര് പറയാ. അപ്പോ അടങ്ങി. അത്ര പേടിയാണ് കുട്ടികൾക്കെന്നെ."

ഞാൻ താക്കോലും മേശയും ഏററുവാങ്ങി.

"ൻറാള്ക്ക് ഇതുതന്നെയാണ് നല്ലത്. സമ്മന്തമല്ല"— മുസലിയാർ ചിരിച്ചുകൊണ്ടു തുടന്നു;—ഞാനും കുടിയിൽ പോയി കഞ്ഞി കുടിച്ചു വരട്ടെ." മാനേജരും കഞ്ഞി ക്കുപോയി.

ഞാൻ റിക്കാർഡുകളെല്ലാം മേശയ്ക്കുള്ളിൽ ഒതുക്കിവച്ചു കുട്ടികൾ വരുന്നതും കാത്ത് ഇരിപ്പായി. എന്റെ ഹൃദയ ത്തുടിപ്പിനോടൊപ്പം ആ കൊച്ചു 'ബി' ടൈംപീസ്സ് മിടി ച്ചുകൊണ്ടിരുന്നു.

കുട്ടികൾ ഓരോരുത്തരായി വന്നുതുടങ്ങി. നരിമടയി ലൊരു കുറുക്കനെക്കണ്ടതുപോലെ ആൺകുട്ടികൾ ഞെട്ടി ത്തെറിച്ചു നിന്നു.

"മാസ്റ്ററച്ചി—മാസ്റ്ററച്ചി" അവർ തമ്മിൽ സ്വകാ ര്യം പറഞ്ഞു. മുതിന്ന പെൺകുട്ടികൾ എന്റെ ചുററും വന്നു വട്ടമിട്ടുകൂടി. ഞാനവരോടു പലതും ചോദിച്ചു പഠിച്ചു.

മാനേജർ കഞ്ഞികുടിച്ചു വന്നു. എഴുത്തച്ഛൻകുട്ടിയും ഹാജരായി. ആ മാസ്റ്റക്ക അബൂബക്കറോളം തന്നെ പൊ ക്കമുണ്ടായിരുന്നില്ല. കെട്ടിവെച്ച മുടി, കാതിലൊരു പററു കടുക്കൻ, രണ്ടേമുക്കാൽ വീതിയുള്ള ജഗന്നാഥൻമുണ്ട്, ഒരു കാക്കിക്കുപ്പായം, ഉത്സാഹത്തള്ളലുള്ള മുഖഭാവം ഇങ്ങിനെ യാണയാൾ. ആ കൊച്ചുമാസ്റ്റർ ഭസ്മവും ചന്ദനവും കുറിയി ട്ടിരുന്നു. ചുരുൾമുടികൾക്കിടയിൽ തെച്ചിപ്പൂവും തുളസിയില യും ചൂടിയിരുന്നു. അയാളും എന്നെക്കണ്ടു പരുങ്ങി. ഞങ്ങളു ടെ നാട്ടിൽ ഒരു സ്ത്രീ അദ്ധ്യാപനജോലിക്ക് ഒരുമ്പെട്ടിറങ്ങു ന്നതു് ആദ്യമാണ്. അവക്കൊക്കെ ഞാനൊരു പുതുമയാ യിരുന്നു.

ക്ലാസ്സുകളെല്ലാം ശരിക്ക പിടിച്ചിട്ടുവിച്ചു. പക്ഷേ മാ നേജർ പറഞ്ഞതിൽനിന്നും അല്പമൊരു വ്യത്യാസം വരു

ത്തിയിരുന്നു. വടക്കേത്തലയ്ക്കൽ ഒന്നും രണ്ടും ക്ലാസ്സുകൾ ശരിപ്പെടുത്തിയിട്ടു. അദ്ധ്യാപകന്റെ ഇരിപ്പിടത്തിന്റെ ഇടത്തും വലത്തും ഓരോ ബോർഡുമിട്ടു. നടുക്കു മൂന്നു ബെഞ്ചുകൾ ഇട്ടു മൂന്നാംക്ലാസ്സുണ്ടാക്കി. പക്ഷേ, അതിലിടാൻ കസേലയുണ്ടായിരുന്നില്ല. വീട്ടിൽനിന്നൊരു കസേല കൊണ്ടുവന്നു തരാമെന്നു മാനേജർ വാഗ്ദാനം ചെയ്തു. തെക്കേത്തലയ്ക്കൽ എന്റെ സാമ്രാജ്യം സ്ഥാപിച്ചു. നാലും അഞ്ചും ക്ലാസ്സുകളായിരുന്നു എനിക്കു്. ആ രണ്ടു ക്ലാസ്സുകളിലേക്കും കൂടി ഒരൊററ ബോർഡു് മാത്രമേ ഉണ്ടായിരുന്നുള്ളു. അതിന്റെ നടുക്കൊരു വര വരഞ്ഞു. ഇടത്തുഭാഗം അഞ്ചാംക്ലാസ്സിനും വലത്തുഭാഗം നാലാംക്ലാസ്സിനുമാണെന്നു എഴുതിയിട്ടുറപ്പിച്ചു. തെക്കേത്തലയ്ക്കൽ വടക്കോട്ടു തിരിഞ്ഞു ഞാനും, വടക്കേത്തലയ്ക്കൽ തെക്കോട്ടു തിരിഞ്ഞു എഴുത്തച്ഛൻകുട്ടിയും ഇരുന്നു. നടുവിൽ പടിഞ്ഞാട്ടു തിരിഞ്ഞു മുസലിയാരിരിക്കുമെന്നു വെച്ചു. അന്നും തുടന്നു നാലു ദിവസവും മുസലിയാക്കു കഴിക്കപ്പുരയിൽ ഓതാനുണ്ടായിരുന്നതുകൊണ്ടു് മൂന്നാംക്ലാസ്സുകൂടി എന്റെ ഭാഗത്തു വന്നു. മാനേജർ കുട്ടികളെ തരംതിരിച്ചിരുത്തിത്തന്നു.

പതിവില്ലാത്തവിധം അന്നു കുട്ടികളുടെ ഹാജർ അടയാളപ്പെടുത്തി. അഞ്ചിൽ മൂന്നു്, നാലിൽ ഒമ്പതു്, മൂന്നിൽ രണ്ടു്, രണ്ടിൽ പതിനാലു്, ഒന്നിൽ ഇരുപത്തിമൂന്നു് അങ്ങനെ അമ്പത്തൊന്നു കുട്ടികൾ അന്നു ഹാജരുണ്ടായിരുന്നു. റജിസ്റ്റർകളിലെല്ലാം കൂടി ഒരു നൂററിപ്പത്തുണ്ടാകണം.

"വൈകുന്നേരം സ്കൂൾ വിട്ടു പോകുമ്പോൾ കൂട്ടിയിട്ടാൽ മതി." മാനേജർ തുടർന്നുപദേശിച്ചു. "റിക്കാർട്ടുകൊണ്ടു് തൊണ്ണൂറു് തൊണ്ണൂററഞ്ചു കുട്ടികൾ ദിവസവും വരാറുണ്ടെന്നു കാണണം."

"അതു കള്ളത്തരമാവില്ലേ?" ഞാനെന്റെ ശുദ്ധത കൊണ്ടു ചോദിച്ചു.

"ൻറാള്ക്ക് ഇതൊന്നും അറിഞ്ഞുകൂട. ഇതൊക്കെ ഒരു മറയാണ്. ഗവമ്മേണ്ടിൽനിന്നു കാശു വാങ്ങാൻ കുറച്ചൊക്കെ കള്ളത്തരം ചെയ്യണം. കള്ളത്തരം ചെയ്യാതെ നടത്തണ സ്കൂളില്ല മോളെ. അതിലൊന്നും പാപല്ല്യ." മുസലിയാർ ഉപദേശിച്ചു. ആ ഉപദേശത്തിൻെറ വെളിച്ചത്തിൽ അഞ്ചുറുപ്പികയ്ക്കു സർട്ടിഫിക്കറ്റു വില്ക്കുന്ന ശ്രീനിവാസയ്യർ ഇൻസ്പെക്ടരെ ഞാൻ കണ്ടു.

"അബൂബക്കറേ ൻറാൻ, വല്ല വികൃതിയും കാട്ടിയാൽ ചന്തിക്ക് തോലുണ്ടാവില്ല കേട്ടോ" മുസലിയാർ താക്കീതു കൊടുത്തു. "അണക്കു മനസ്സിലായോ?"

"ആ" അബൂബക്കർ സമ്മതിച്ചു.

"എന്തെ മനസ്സിലായെ്?" മുസലിയാർ ചോദിച്ചു.

"വികൃതിത്തരം കാട്ടിയാൽ ചന്തിക്കു തോലുണ്ടാവില്ലാന്ന്" അബൂബക്കർ പഠിച്ചതു പറഞ്ഞു കൊടുത്തു.

"അതുതന്നേ" മുസലിയാർ വീണ്ടുമുപദേശിച്ചു. "മിസ്ത്രസ്സ് നിങ്ങളെ പഠിപ്പിക്കും. നല്ലോം ചെല്ലിപ്പടിക്കണംട്ടൊ."

"ആ" എല്ലാവരും ഒന്നിച്ചനുസരിച്ചു.

മുസലിയാർ പുറത്തു പോയി.

ഞാനെൻെറ അധീനത്തിൽ കിട്ടിയ കുട്ടികളെ പരിശോധിച്ചുനോക്കി. അഞ്ചിലെ കുട്ടികൾ ന്തുറുവരെ എണ്ണാനും കൂടി അറിഞ്ഞിരുന്നില്ല. മൂന്നിലെ ഒരു കുട്ടി അഞ്ചിൽ നല്ല വണ്ണം പഠിക്കുന്ന കുട്ടിയേക്കാൾ മെച്ചപ്പെട്ടവനായിരുന്നു. എന്നാൽ അവനു പത്തുവയസ്സുതന്നെ തികഞ്ഞിരുന്നില്ല.

റജിസ്റ്ററിൽ പേരുള്ളവരും അന്നു വരാത്തവരുമായ കുട്ടികളെപ്പററി ഞാനൊരന്വേഷണം നടത്തി. "ഉണ്ണിയ

വററ അത്താണിക്കൽ''—എന്ന കുട്ടി അവന്റെ വാപ്പയുടെ കൂടെ ചന്തയ്ക്കു സാമാനം കെട്ടുകയാണത്രേ. 'ഇയ്യാത്തുക്കുട്ടി' യെ കല്യാണം കഴിച്ചു കൂട്ടിക്കൊണ്ടു പോയിരിക്കുന്നു. മമ്മതു കുട്ടി നാടുവിട്ടു പോയിരിക്കുന്നു. അവൻ അവന്റെ വാപ്പയുടെ കൂടെ സുൽത്താൻബത്തേരിയാണത്രേ. അങ്ങിനെ പലരും ഇനി വരാത്തവിധം സ്കൂളിൽനിന്നു വിട്ടുപോയിരിക്കുന്നു. എന്നിട്ടും അവരെല്ലാം റിക്കാർട്ടുപ്രകാരം സ്കൂളിൽ നിത്യം ഹാജരുണ്ടു,

''വികൃതി കാട്ടിയവററിനെയൊക്കെ ഞാൻ കോലിന്മേൽ കളിപ്പിക്കും കേട്ടോടാ''—വളപ്പിലെല്ലാം നടന്നശേഷം വീണ്ടും സ്കൂളിൽ കടന്നു വന്ന മാനേജർ താക്കീതു് കൊടുത്തു.

''ആ''—ഒരു തേനീച്ചക്കൂട്ട മൂളിയപോലെ കുട്ടികൾ ഒന്നിച്ചനുസരിച്ചു.

''എനിയ്ക്കു കുഴിക്കപ്പുരക്കലോതാൻ പോണം'' മാനേജർ വിടവാങ്ങിക്കൊണ്ടു പറഞ്ഞു:—''ഞാൻ രണ്ടു മണിക്കു മടങ്ങി വരണ്ടു്. ഒരു മണിയായാൽ കുട്ടികളെ വിട്ടോളേണ്ടു'' മാനേജർ സ്ഥലം വിട്ടു.

മാനേജർ സ്ഥലം വിട്ടു പോകുന്നതു് ആഹ്ലാദത്തിന്റെ വേലിയേററത്തോടെയാണു് കുട്ടികൾ നോക്കിക്കണ്ടതു്.

മൂന്നിലേയും, നാലിലേയും, അഞ്ചിലേയും കുട്ടികൾക്കു ഞാൻ ജോലി കൊടുത്തു. അവർ അനുസരണത്തോടു കൂടി അതെല്ലാം ഏറെറടുത്തു, ഞാൻ പരിഭ്രമിച്ചതുപോലെ അവരാരും അത്ര വികൃതികളായിരുന്നില്ല.

അക്കാലത്തു് മലബാറിലെ വിദ്യാഭ്യാസഡിപ്പാർട്ടുമെണ്ടിന്റെ പ്രവൎത്തനം അങ്ങിനെയായിരുന്നു. ഒരു താലൂക്കിൽ ഒരു ഹൈസ്കൂൾ. എട്ടും പത്തും നാഴിക വിസ്തീൎണ്ണമുള്ള നാലും അഞ്ചും അംശങ്ങൾ കൂടിച്ചേൎന്ന ഭൂഭാഗത്തൊരു

ഹയറെലിമെണ്ടറി സ്കൂൾ; രണ്ടും മൂന്നും ദേശങ്ങൾക്കു കൂടി ഒരു ലോവറെലിമെണ്ടറി സ്കൂൾ എന്ന തോതിലേ സ്കൂളുകൾ ഉണ്ടായിരുന്നുള്ളു. ഉള്ള സ്കൂളുകളിലേയ്ക്കു തന്നെ വേണ്ടതു പോലെ വിദ്യാഭ്യാസം സിദ്ധിച്ച അദ്ധ്യാപകർ മതിയാവോളമുണ്ടായിരുന്നില്ല. കഷ്ടിച്ച് എഴുതുവാനും വായിക്കുവാനുമറിയുമായിരുന്ന ആരേയും അദ്ധ്യാപകരായി നിയമിച്ചിരുന്നു. ട്രെയിനിങ്ങ് കഴിച്ച അദ്ധ്യാപകന്മാർ വളരെ കുറച്ചേ ഉണ്ടായിരുന്നുള്ളു. ഗ്രാമംതോറും സ്കൂളുകൾ തുറക്കുവാൻ വിദ്യാഭ്യാസവകുപ്പുതന്നെ ജനങ്ങളെ പ്രോത്സാഹിപ്പിച്ചുമിരുന്നു.

മുതലാളിത്തധനശാസ്ത്രതത്വത്തിന്റെ അടിസ്ഥാനത്തിൽ, മാർക്കററിൽ ചരക്കു വളരെ കുറവാകുകയും ഉള്ള ചരക്കിനു ആവശ്യക്കാർ അധികരിക്കുകയും ചെയ്യുമ്പോൾ വില കൂടുന്നു. അഞ്ചാംതരം വരെ പഠിച്ചു പാസ്സായി മലപ്പുറത്തോ, പാലക്കാട്ടോ, കോഴിക്കോട്ടോ പോയി ട്രെയിനിങ്ങു കഴിച്ചു വന്നവർ വളരെ കുറച്ചുപേരേ ഉണ്ടായിരുന്നുള്ളു. അത്തരക്കാർക്കു കൊല്ലത്തിൽ നൂറും നൂററിരുപതും ഉറുപ്പിക വീതം കൊടുക്കാൻ മാനേജർമാർ ഒരുക്കമായിരുന്നു. അതിനും കിട്ടുകയില്ലെങ്കിൽ മൂന്നു നേരത്തെ ചെലവും ചായയും കൊടുത്തു വശീകരിക്കുവാനും മാനേജർമാർ ശ്രമം നടത്തിക്കൊണ്ടിരുന്നു. ഒരു മൊത്തക്കണക്കിൽ—ഇൻസ്പെക്ടരുടെ പേനത്തുമ്പിന്റെ ഇളക്കമനുസരിച്ചു കുറച്ചു സംഖ്യ മാനേജർമാർക്കു് അനുവദിച്ചു കൊടുക്കുകയെന്നല്ലാതെ ഗ്രാൻറനുവദിച്ചിരുന്നതു യാതൊരടിസ്ഥാനതത്വത്തിലുമായിരുന്നില്ല.

കൊല്ലത്തിൽ ഒരു നൂററിരുപതുറുപ്പികയും ചെലവും കൊടുക്കാമെന്നു മാനേജർ കോയ മാസ്റ്ററോടു പറഞ്ഞുവെങ്കിലും അതിലുമധികം മറെറാരു മാനേജർ കൊടുക്കാമെന്നു

കരാറു പറഞ്ഞതുകൊണ്ടു ആ് വിലപ്പിടിച്ച ലോവർ ടെയ്ൻറദ്ധ്യാപകൻ നഷ്ടപ്പെട്ടു.

ഞാനും എഴുത്തച്ഛൻകുട്ടിയും മാനേജരും കൂടി രണ്ടു മൂന്നു മാസം സ്കൂൾ നടത്തിപ്പോന്നു. കൃത്യസമയത്തു സ്കൂളിൽ ബെല്ലടിക്കുകയോ ക്ലാസ്സു നടത്തുകയോ ഒന്നും ചെയ്തിരുന്നില്ല. ഞാൻ വീട്ടിലെ പണികളെല്ലാം കഴിച്ചു പതിനൊന്നു പതിനൊന്നര മണിക്കു് സ്കൂളിൽ ചെല്ലും. അപ്പോൾ അവിടെക്കണ്ട കുട്ടികളെ മലയാളവും, കണക്കും പഠിപ്പിക്കും. ഒരു മൂന്നു മൂന്നര മണിക്കു മടങ്ങിപ്പോരികയും ചെയ്യും. അതായിരുന്നു പതിവ്. അതുവരെ അത്രയുമുണ്ടായിരുന്നില്ല. കൃത്യമായി രണ്ടും മൂന്നും മണിക്കൂർ വീതം ദിവസവും ജോലി ചെയ്തിരുന്നതുകൊണ്ടുതന്നെ സ്കൂളിനു് അടിക്കടി അഭിവൃദ്ധിയുണ്ടായി. ഞാനും എഴുത്തച്ഛൻകുട്ടിയും കൂടി വന്ന കുട്ടികളെ ആത്മാർത്ഥമായി പഠിപ്പിച്ചു.

ടെയിനിങ്ങ് കഴിച്ച കോയ മാസ്റ്ററെ വരുത്തി എനിക്കുപദേശം തരുവിക്കാമെന്നേററിരുന്നുവെങ്കിലും ആ ഉപദേശത്തിനു കോയ മാസ്റ്റർ പതിനഞ്ചുറുപ്പിക ഫീസ് ആവശ്യപ്പെട്ടതുകൊണ്ടു മാനേജർ അതു വേണ്ടെന്നു വച്ചു. കുററവും കുറവുമില്ലാതെ, കോയ മാസ്റ്റർ നടത്തിയിരുന്നതിലും നന്നായി ഞാൻ സ്കൂൾ നടത്തുന്നുണ്ടെന്നു മാനേജർ അഭിപ്രായപ്പെട്ടു:—"ൻറാളു് ഈ ചെയ്യുന്നതുപോലെ ഒക്കെ അങ്ങട്ടു ചെയ്താൽ മതി. ൻറാളു്ക്കു് ഒരു കോയയുടേയും ഉപദേശം ആവശ്യമില്ല."

മണ്ടനും വികൃതിയും പോക്കിരിയുമാണെന്ന പേരിൽ കോയ മാസ്റ്റർ ഉപേക്ഷിച്ചിരുന്ന അബൂബക്കർക്കു രണ്ടു മൂന്നു മാസം കൊണ്ടു് ഒരു ഹൈസ്കൂളിലെ ഫസ്റ്റ് ഫോറത്തിൽ ചേർക്കത്തക്ക അറിവുണ്ടായി.

ഒരു ദിവസം അബൂബക്കർ പാത്തുമ്മക്കുട്ടിയുടെ മക്കനെ വലിച്ചു കീറി. മക്കനെയോടൊട്ടിപ്പിടിച്ചു കിടന്നിരുന്ന

പൊൻചിററ് മേക്കാതിൻെറ ഒരു തുണ്ടവുമായി നിലത്തു വീണു. പാത്തുമ്മക്കുട്ടിയുടെ കവിളത്തുകൂടെ ഒലിച്ചിറങ്ങിയ ചോര കുപ്പായത്തിൽ വീഴാൻ തുടങ്ങി. പാത്തുമ്മക്കുട്ടി അന്യായക്കാരിയായി എൻെറ മുമ്പിലെത്തി. ആ സമയത്തു മാനേജരവിടെയുണ്ടായിരുന്നില്ല. വളരെ നേരം ആലോചിച്ചശേഷം ഞാൻ ആ തലമൂത്ത വിദ്യാർത്ഥിയെ വിളിച്ചു വിസ്തരിക്കാൻ തീരുമാനിച്ചു.

"ഓ—ാ—ാ നീയൊരു മാസ്റ്ററ്ച്ചി! ഞാൻ മുസലിയാരു വന്നു ചോദിക്കുമ്പോൾ പറഞ്ഞോളാം." ഉടനെ എന്നെ പുല്ലാക്കിക്കൊണ്ട് അബൂബക്കർ പറഞ്ഞു. ആ മറുപടി എൻെറ അഭിമാനത്തെ ക്ഷതപ്പെടുത്തി; കരളിൽ ഒരു തേൾ കുത്തിയ വേദന എനിക്കനുഭവപ്പെട്ടു.

"ഉച്ചയ്ക്കു പോയാൽ ഓൻ ചാടും ടീച്ചർ. പിന്നെ വരുലാ. പണ്ടു മോല്യാരു വാങ്ങി വെച്ച സ്കൂൾ സ്ലെയിററ് പൊട്ടിച്ചതിനു കോയ മാഷ് തല്ലാൻ നോക്കി. അബൂബക്കറെ മഷിയിട്ടു തിരഞ്ഞിട്ടു കണ്ടില്ല" അപ്പോഴേയ്ക്കാണ് ഉണ്ണിയൻകുട്ടി ആ ഏഷണി പുറത്തിട്ടതു്. ഉണ്ണിയൻകുട്ടി ആ വീരചരിതം തുടന്നു:—"ഒരു ദിവസം കോയമാഷ് സ്കൂളിക്കു വരുമ്പൊ കക്കാട്ട് കുന്നിമ്മില്വ്വെച്ച് ഓനെ കണ്ടു. മാഷ് ഓനെ പിടിച്ചു. ഓൻ മാഷരുടെ കയ്യ് കടിച്ചു മുറിച്ചു ചാടി. ചാടി ഇത്തിരി അങ്ങട്ടു പോയിട്ടു ഓൻ മാഷക്ക് തുണി മാടിക്കാട്ടി മണ്ടി. ന്ന്ട്ട് പിന്നെ മോല്യാര് ഒരു വെള്ളിയാഴ്ച ഓൻെറ കുടിയിൽ ചെന്നിട്ട് കോഴിക്കൂട്ടീന്നു വലിച്ചെടുത്തിട്ടാ ഓനെ കൊണ്ടുവന്നതു്."

ഞാൻ ആ ആക്ഷേപം കേട്ടെന്നു നടിച്ചില്ല. പാത്തുമ്മക്കുട്ടിയെ സമാധാനിപ്പിച്ചശേഷം ക്ലാസ്സിലെ ജോലി മുറയ്ക്കു ചെയ്തുകൊണ്ടിരുന്നു. കുറച്ചു കഴിഞ്ഞു കുട്ടികൾക്കെല്ലാം ജോലി കൊടുത്തു ഒതുക്കിയിരുത്തിയശേഷം, വളരെയധികം

മര്യാദയും അനുസരണവും നടിച്ചിരുന്ന അബൂബക്കറെ വിളിച്ചു വരാന്തയിലേയ്ക്കു കൊണ്ടുപോയി. വരുന്നതു കാണാമെന്ന ധൈര്യത്തോടെ ഞാൻ അവനെ വിസ്തരിച്ചു.

"നീയെന്തിനെ പാത്തുമ്മക്കുട്ടിയുടെ ചിററു പൊട്ടിച്ചതു്?" ഞാൻ ചോദിച്ചു.

"എപ്പളുണ്ടു് ഓളക്ക്ന്നെ ഒരു കല്യാക്കല്യെ്! ഞാൻ മത്തിക്കാരനാച്ചാൽ ഓക്കു് നട്ടണ്ടോ? ഓളടെ മേക്കാതിന്റെ പതിനൊന്നു തൊളയും ഞാനറക്കും."

"എന്തേ അവളു് നിന്നെ കാണിച്ചതു്?"

"ഓളു്ന്നു് എരിതകത്തെയിക്ക പോകുമ്പൊ പള്ളിക്കൊളത്തിന്റെ വക്കത്തുവെച്ചു് എന്ന മത്തിക്കാരൻ എന്നു വിളിച്ചു മണ്ടി." അവൻ തുടർന്നു:—"അപ്പൊ വിചാരിച്ചിട്ടുണ്ടു് ഓളെ ഒന്നു പഠിപ്പിക്കണന്നു്."

"അവളങ്ങനെ വല്ല തെററും ചെയ്താൽ അതിനു് അവളെ ശിക്ഷിക്കാൻ നീയാണോ? ഞങ്ങളോടു വന്നു പറഞ്ഞാൽ ഞാനോ മുസലിയാരോ അവളെ ശിക്ഷിക്കുമായിരുന്നില്ലേ?"

അബൂബക്കർ മറുപടി പറഞ്ഞില്ല. ഞാൻ വീണ്ടും ചോദിച്ചു:—"ആരാ ശിക്ഷിക്കാൻ, നിയ്യോ ഞാനോ?"

"അതു ടീച്ചറാണു്."

"ഞങ്ങളോടു പറയാതെ അവളുടെ മക്കനെ വലിച്ചു് ചിററും കാതും മുറിച്ചതു തെററല്ലേ?"

"അതെ."

"അപ്പോൾ നീയൊരു കുററം ചെയ്തിരിക്കുന്നു, ഇല്ലെ?"

"ഉവ്വ്."

"കുററം ചെയ്തതിനു ശിക്ഷ വേണം. അതു മുസലിയാരു വന്നിട്ടു മതിയോ അതോ ഇപ്പോ ഞാൻതന്നെ തരണോ?"

"ടീച്ചറു തന്നാൽ മതി." അവൻ കണ്ണു നിറച്ചുകൊണ്ടു തുടന്നു:—"മോല്യാരു വന്നാൽ ഓല് ന്നെ കൊല്ലും ടീച്ചർ." അവൻെറ കണ്ണുനീർ കവിളിലേയ്ക്കൊഴുകി.

"എന്നാൽ ഞാൻതന്നെ തരാം."

"ന്നെത്തന്നെ തല്ലാൻ പാടില്ല. ടീച്ചറവളേയും തല്ലണം."

"അവൾ കുററം ചെയ്തിട്ടുണ്ടെങ്കിൽ അവളേയും തല്ലും."

"എന്നാൽ മതി"—അബൂബക്കർ തുടന്നു:—"എന്നാൽ വേം തച്ചൂടി മൊല്യാരു വരണൻെറ മുമ്പെ."

"ആട്ടെ, എത്ര അടി അടിക്കണം?"

"ടീച്ചറ് നിശ്ചയിച്ചാൽ മതി." അവൻെറ കണ്ണും ഇടറിയിരുന്നു.

"അല്ല, അബൂബക്കർ നിശ്ചയിച്ചാൽ മതി." ഞാൻ വിധി പറയാനുള്ള അവകാശവും അവനുതന്നെ വിട്ടുകൊടുത്തു.

"എന്നാൽ മൂന്നടി",—അവനുള്ള ശിക്ഷ അവൻതന്നെ വിധിച്ചു.

"മൂന്നടിതന്നെ" ഞാനും സമ്മതിച്ചു. ഞങ്ങൾ ക്ലാസ്സിലേയ്ക്കു കയറി.

അന്നേവരെ ഞാനൊരൊററക്കുട്ടിയേയും അടിച്ചിട്ടില്ല. അന്നും—അതുവരേയും—അടിക്കണമെന്നു വിചാരിച്ചിരുന്നില്ല. പക്ഷേ, എൻെറ അഭിമാനത്തിനു തട്ടിയ കോട്ടം തീക്കാൻ ഞാനവനെ അടിക്കാനൊരുങ്ങി. ആട്ടുമാട്ടുകളെപ്പോലുള്ള ആ കുട്ടികളെ അടക്കിയിരുത്തേണ്ട ഭാരം എനിക്കുണ്ടെന്ന ചുമതലബോധം എന്നെ അടിക്കാൻ പ്രേരിപ്പിച്ചു. ഞാൻ മുസലിയാരുടെ മയ്‌ലാഞ്ചിക്കോലെടുത്തു. അപ്പോൾ എൻെറ ഹൃദയം പിടച്ചിരുന്നു.

അബൂബക്കർ അവൻെറ വലത്തെ കൈ നീട്ടി, കണ്ണും ചിമ്മി നിന്നു. ഞാൻ ആ കയ്യിൽ രണ്ടടി അടിച്ചു നിർത്തി. അവൻ കൈ വലിച്ചില്ല. കൺമിഴിച്ചില്ല. ആ കൈ മൂന്നാമത്തെ അടിയും കാത്തു മലൎന്നു നിന്നു.

"രണ്ടടി മതി എന്നു നിശ്ചയിച്ചു. പോയി സ്ഥലത്തിരുന്നോ" ഞാൻ കല്പിച്ചു.

ഞാൻ പാത്തുമ്മക്കുട്ടിയേയും വിളിച്ചു വിസ്തരിച്ചു. അവളും കുററം സമ്മതിച്ചു. അവൾക്കും ഒരടി പാസ്സാക്കി.

മററു കുട്ടികൾ പേടിച്ചു വിറച്ചു. പിന്നെ ഞാൻ അടിച്ചില്ലെങ്കിലും കുട്ടികൾക്കെന്നെ വലിയ ഭയമായിത്തീൎന്നു. അങ്ങനെയാണു് ഞാൻ അബൂബക്കറെ കീഴടക്കിയതു്. അതിനുശേഷം പലപ്പോഴും ഉപദേശിച്ചും പ്രോത്സാഹനം കൊടുത്തും അവനെ വളൎത്താൻ ഞാൻ ശ്രമിച്ചു. ഒരു നായക്കുട്ടി അതിൻെറ യജമാനത്തിയെയെന്നപോലെ അവനെന്നെ സ്നേഹിച്ചു. അവൻെറ കഴിവു മുഴുവനും മനസ്സിലാക്കാൻ എനിക്കു സാധിച്ചു. അവൻ എൻെറ സഹപാഠിയായ മുഹമ്മദുകുട്ടിയുടെ അനുജനായിരുന്നു. മുഹമ്മദുകുട്ടിയുടെ വാപ്പയായ ഹാജിക്ക പണമുണ്ടു്. അബൂബക്കറെ ഹൈസ്കൂളിൽ ചേൎത്തു പഠിപ്പിക്കണമെന്നു ഞാനുപദേശിച്ചു. ഹാജി അതിനു സമ്മതിച്ചു. അങ്ങനെ ആ ശിക്ഷ അവൻേറയും എൻേറയും പാത്തുമ്മക്കുട്ടിയുടേയും ജീവിതത്തിലെ ഒരു വഴിത്തിരിവിനു കാരണമായി. പാത്തുമ്മക്കുട്ടി പിന്നൊരാളെ മത്തിക്കാരനെന്നു വിളിച്ചിട്ടില്ല. അവൾ മുതലാളിയായ പോക്കരാജിയുടെ മകളാണെന്നു നടിച്ചിട്ടില്ല. ആ മുതലാളിയുടെ മകളെ മുസലിയാരടിച്ചിരുന്നില്ല; ഞാനതും ചെയ്തു.

## സ്കൂളിന്റെ ചരിത്രം

ആറു നാഴിക അകലെ കാടാമ്പുഴ ബോർഡ്സ് മാപ്പിള സ്കൂളിലാണ് ഞങ്ങൾ ഗുരുജനസമാജത്തിനു പങ്കെടുക്കേതു്. ആദ്യകാലത്തെല്ലാം ഞാനതിൽനിന്നു ഒഴിഞ്ഞുമാറി. ഞാൻ ഒഴിഞ്ഞുമാറിയിരുന്നെങ്കിലും എല്ലാ മാസവും ഞാനതിൽ പങ്കെടുത്തതായി മാനേജർ റിക്കാർട്ട സമ്പാദിച്ചിരുന്നു. ഗുരുജനസമാജം സിക്രട്ടറിയായ ബാപ്പുമാസ്റ്റർക്കു നാലണ കൈമടക്കു കൊടുത്താൽ മതി. ചെല്ലാതെ വീട്ടിലിരുന്നാലും അദ്ധ്യാപകരുടെ ഹാജർ ശരിപ്പെട്ടുകൊള്ളും. റിക്കാർട്ടുകൾ ശരിയായി ഇൻസ്പെക്ടർ പരീക്ഷയ്ക്കു വരുമ്പോൾ കാട്ടിക്കൊടുത്തു ഗ്രാന്റു വാങ്ങേണ്ട മാനേജർ സൂത്രത്തിൽ അതൊക്കെ ശരിപ്പെടുത്തി വെച്ചിരുന്നു.

"ഇനി നിവൃത്തിയില്ല, മോളേ. നാളെ ൻറാള് കാടാമ്പുഴക്കു പോരാതെ നിവൃത്തിയില്ല"—ഒരു വെള്ളിയാഴ്ച മുസലിയാർ വീട്ടിൽ വന്നു പറഞ്ഞു: "ആ വലാല്യ് ആള്ള വരാതെ ഒപ്പുവെച്ചു തരണമെങ്കിൽ ഒരു ഉറുപ്പിക തരണമെന്നാണ് പറയണതു്."

"ഏതായാലും പോത്തായി. ഇനി എന്തിനാണ് നുകത്തോടണയാൻ മടിക്കുന്നതു്?" ഞാൻ തുടന്നു: "ഞാൻ കാരണമായി നിങ്ങളൊരുറുപ്പിക നഷ്ടപ്പെടേണ്ട."

മാനേജക്ക സന്തോഷമായി. അയാൾ തുടന്നു:—"സിക്രട്ടറി പറയണതും ശരിയാണ്, ഇത്ര കാലമായിട്ടും ഒരു മിസ്ട്രസ്സ് മീററിങ്ങ് സെൻറർ കണ്ടിട്ടില്ലെങ്കിൽ അതു കഷ്ടമല്ലേ? പിന്നെ അതിൽനിന്നും പഠിക്കാനുണ്ട്. ട്രെയിനിങ്ങ് കഴിക്കാത്ത മാസ്റ്റർമാക്ക പഠിക്കാനാണ് മീററിങ്ങ് എന്നാണ് ഉണ്ണീസായ്വ് ഇൻസ്പെക്ടർ പറയാറു്."

"ഞാൻ വരാം. പക്ഷേ നിങ്ങൾ പോകുമ്പോൾ ഇതിലേ വരണം. ഞാൻ ബാലനേയും തുണക്കു കൂട്ടി വരാം." ഞാൻ മാനേജക്ക് ഉറപ്പു കൊടുത്തു.

"നിറാളുക്കു തുണിയും കുപ്പായവുമൊക്കെയില്ലേ?" മാനേജരുടെ ചോദ്യത്തിനു ഞാനൊരു മറുപടിയും പറഞ്ഞില്ല. അദ്ദേഹം പോയി.

കുട്ടപ്പൻ നായർ വിവാഹമോചനം നടത്തി എൻെറ വളയുമായി ഒഴിഞ്ഞു പോയപ്പോൾ ഞാനൊരു പ്രതിജ്ഞ ചെയ്തിരുന്നു. അയാൾ എടുത്തു തന്ന വസ്ത്രങ്ങൾ കൂടി ഉപയോഗിക്കുകയില്ലെന്നു്. അതു മുഴവനും, ഒരു വളയും മുത്തശ്ശിയുടെ പെട്ടിയിൽ അനാമത്തായി ഇരിക്കുകയാണ്. ഞാൻ മുസലിയാരോട്ട് അഞ്ചുറുപ്പിക വാങ്ങി. എഴുത്തച്ഛൻകുട്ടിയെക്കൊണ്ട് വാങ്ങിച്ചു കൊണ്ടുവരുവിച്ച എൻെറ സ്വന്തം തുണിയാണ് ഉപയോഗിച്ചിരുന്നതു്. നാലൊന്നരയും, നാലു മുണ്ടും, നാലു ബ്ളൗസും, ഒരു വേഷ്ടിയും. സ്വയം പണിയെടുത്തു സമ്പാദിച്ച പണംകൊണ്ടു നേടിയതണിയുമ്പോൾ ഞാൻ അഭിമാനം കൊണ്ടിരുന്നു.

രണ്ടു മുണ്ടും ഒന്നരയും അലക്കാൻ കൊണ്ടുപോയിരുന്നു. കയ്യിലുള്ളതു് സാമാന്യം മുഷിഞ്ഞുമിരുന്നു. അതാണ് മുസലിയാർ ചോദിച്ചപ്പോൾ ഞാൻ യാതൊരു സമാധാനവും പറയാതിരുന്നതു്.

പിറേറന്നു കാലത്തു് ഒരൊമ്പതു മണിയായപ്പോഴേയ്ക്കും മാനേജർ ഹാജരായി. ഞാൻ പുറത്തു വന്നപ്പോൾ ഒരു പൊതി അദ്ദേഹം എനിയ്ക്കു തന്നു. ഒരു മല്ലുമുണ്ടു്, ബ്ളൗസ്സ്, വേഷ്ടി ഇതൊക്കെ അതിലുണ്ടായിരുന്നു. എനിയ്ക്കു് എന്തെന്നില്ലാത്ത സന്തോഷം തോന്നി.

ഞാനും ബാലനും കഞ്ഞി കുടിച്ചു് ഒരുങ്ങി പുറപ്പെട്ടു.

"തെണ്ടി നടന്നോ—തറവാട്ടു കേടുവരുത്തിക്കോ" മുത്തശ്ശി പറഞ്ഞു. അവരെന്തു പറഞ്ഞാലും കേട്ടില്ലെന്നു നടിക്കുകയായിരുന്നു എൻെറ പതിവ്. ആ വിവാഹമോചനത്തിൽ ഞാനെടുത്ത ഉറച്ച നില അവർക്കെന്നിൽ ഒരുതരം അമർഷവും വെറുപ്പും ഭയവും ഉണ്ടാക്കിയിരുന്നു. അതിനെ വളർത്തുവാൻ സ്വതന്ത്രമായ എൻെറ അദ്ധ്യാപികാവൃത്തിയും സഹായിച്ചു. അവരവസാനിപ്പിച്ചു:—"ഇരുട്ടാവുന്നതിനു മുമ്പെ ഇങ്ങോട്ടു വരികയാണു് നല്ലതു്. നാട്ടുകാരെക്കൊണ്ടു പറയിപ്പിക്കാനിടവരുത്താതെ. ഞാൻ പറഞ്ഞാൽ ആക്കാ വില അല്ലേ?"

"പതിററടിയാവുമ്പോഴേയ്ക്കു വരും" മാനേജർ സമാധാനം പറഞ്ഞു. ഞങ്ങൾ മൂന്നാപേരും കൂടി പടി കടന്നു. ആ നീണ്ട വഴിയുടെ പകുതി വരെ ഞങ്ങളാരും ഒന്നും സംസാരിക്കാതെ നടന്നു.

"മീററിങ്ങിൽ പ്രസംഗിക്കുകയൊ മററൊ വേണ്ടിവരുമോ?" ഞാൻ കുറച്ചൊരു പരിഭ്രമത്തോടുകൂടി ചോദിച്ചു.

"ൻറാളു് പേടിക്കേണ്ട" മാനേജർ എന്നെ സമാധാനിപ്പിച്ചുകൊണ്ടു തുടൻു:— "പ്രസംഗിച്ചുവെന്നുവെച്ചാൽ നന്നായി. നമ്മുടെ സ്കൂളിനു് അതൊരു മാനമാണു്. ഇല്ലെങ്കിലും വിരോധമില്ല. പക്ഷേ, അടുത്ത മീററിങ്ങിനു പാഠവും പ്രബന്ധവും നമ്മുടെ സ്കൂളിനാണു്. അതാണു് ഞാൻ ഇന്നു് ൻറാളെക്കൂടി കൊണ്ടുപോകുന്നതു്." മാനേജർ കാര്യം തുറന്നു പറഞ്ഞു.

"പാഠവും പ്രബന്ധവും നമ്മുടെ സ്കൂളിലാണെന്നു പറഞ്ഞാൽ നമ്മളെന്തു ചെയ്യണം?" ഞാനന്വേഷിച്ചു.

"ൻറാള പേടിക്കേണ്ട" മാനേജർ ഈ മുഖവുരയോടുകൂടിയേ തുടങ്ങു—"പ്രബന്ധം ഞാൻ ഗോപാലനെക്കൊണ്ടു് എഴുതിപ്പിച്ചു കൊണ്ടുവന്നു തരാം. ൻറാള് അതു വീട്ടിലിരുന്നു നല്ലവണ്ണം വായിച്ചു പഠിച്ചിട്ടു മീററിങ്ങിനു ചെന്നു നന്നായി വായിച്ചാൽ മതി. വായിക്കുമ്പോൾ തപ്പിത്തടയരുതെന്നു മാത്രം. തപ്പിത്തടഞ്ഞാൽ അതു നമ്മുടെ സ്കൂളിനു മോശമാവും."

"എനിക്കു് പേടിയൊന്നുമില്ല." ഞാൻ മാനേജരെ ബോദ്ധ്യപ്പെടുത്തി:— "ഒരു മാസ്റ്ററോ മിസ്ട്രസ്സോ സ്കൂൾ സംബന്ധമായി ചെയ്യേണ്ടതൊക്കെ എന്നെക്കൊണ്ടു കഴിയുംപോലെ ഞാനും ചെയ്യും. ഞാനതിനു് ഉറച്ചിറങ്ങിയതാണു്. ട്രെയിനിംഗ് കൂടി കഴിച്ചു നല്ലൊരു മിസ്ട്രസ്സായി ആരുടേയും ഉപദ്രവമില്ലാതെ പ്രവൃത്തിയെടുത്തു ജീവിക്കണമെന്നാണു് എനിക്കു മോഹം. അതിനു വേണ്ടതെന്തായാലും ഞാൻ ചെയ്യും."

"അങ്ങനെ പറ, മോളേ, അങ്ങനത്തവരെത്തന്നെയാണെനിക്കും വേണ്ടതു്. ഞാൻ പറഞ്ഞയക്കണ്ടു് ൻറാളെ ട്രെയിനിങ്ങിന്നു്. ഞാനൊന്നു പറഞ്ഞാൽ ഇൻസ്പെക്ടരതു അടങ്ങരെ തള്ളല."

"എന്നാൽ മതി."

"ഏതായാലും നമുക്കു് അവിടെ എത്തുന്നതുവരെ ഇടയുണ്ടല്ലൊ. ഞാനെൻെറ സ്കൂളുണ്ടാക്കിയ കഥ ൻറാളക്കു് പറഞ്ഞു തരാം." മാനേജർ പറഞ്ഞു.

"കേൾക്കട്ടെ."

"പാണക്കാട്ടുതങ്ങളുടെ ഒരനുഗ്രഹംകൊണ്ടാണു് നമ്മുടെ സ്കൂളൊരു സ്കൂളായതു്."—മാനേജരാ കഥ തുടർന്നു:—

"അതിപ്പോൾ കഴിഞ്ഞിട്ട നാലഞ്ച്യെ കൊല്ലമായി. എനിക്കൊരു കുട്ടിയുണ്ടായ്രുന്നു; സെയ്തു്. അവൻെറ പേരിൽ തങ്ങളുടെ 'യാറ'ത്തിങ്കൽ വെച്ച് ഒരു നേർച്ച കഴിക്കാൻ നെയ്യത്താക്കിയിരുന്നു. അക്കൊല്ലത്തെ കുരുമുളക കച്ചവടത്തിൽ തെല്ലും മൊനയും പൊട്ടാത്ത നൂററയമ്പതുറുപ്പിക എനിക്കു ലാഫം കിട്ടി. അമ്പതുറുപ്പിക കൊട്ടത്തിട്ട ആ പറമ്പ്. അഞ്ച്യെ പറ വിത്തിൻെറ സ്ഥലം, മനക്കൽ നിന്ന മുമ്പാട്ടത്തിനേററു വാങ്ങി. മോടൻ വിതയ്ക്കാനാണ് വാങ്ങിയതു്. കാടൊക്കെ വെട്ടിച്ചുട്ട് വേലിപ്പണിയും കഴിച്ചിട്ടാണ് ഞാൻ പോയതു്.

പതിനഞ്ചുറുപ്പിക എടുത്തു ഞാൻ പാണക്കാട്ടേയ്ക്കു പുറപ്പെട്ട. അന്ന് ഇപ്പോഴുള്ള മുത്തുക്കോയത്തങ്ങളുടെ വാപ്പയുണ്ടായിരുന്നു. പൂവം പഴംപോലൊരു മനുഷ്യൻ. മൂപ്പർക്ക വലിയ ശക്തിയായിരുന്നു. 'ഹൊ—ാ—' എന്ന നാവിന്മേൽ നിന്നൊന്ന വീണാൽ മതി, പിന്നെ ആ നാട്ടിൽ കുരുപ്പും തലമത്തിട്ടിയുമില്ല. പൈകുത്താന്മാക്ക മൂപ്പരെ അത്ര പേടിയാണ്. അത്ര ശക്തിയുള്ളാളായിരുന്ന സെയ്തു് പൂക്കോയത്തങ്ങൾ!

മൂപ്പരെ പള്ളിക്കൽ വെച്ചാണ് ഞാൻ കണ്ടതു്. വെളച്ചെ 'സുബിയാ'നിസ്കരിച്ചു മൂപ്പര കുടിയിലേയ്ക്കു മടങ്ങാൻ തുടങ്ങുകയാണ്. ഞാനും പിന്നാലെ കൂടി. നടക്കുന്നതിനിടയ്ക്കു്, മൂപ്പരുടെ കോട്ടിൻെറ പുറത്തിട്ടിരുന്ന പട്ടുറുമാൽ വഴിയ്ക്കു് വീണു. മൂപ്പരതറിഞ്ഞില്ല. വല്ലാത്ത കരളുറപ്പുള്ള ആളാണ്. അപ്പോൾ മൂപ്പര ജപിക്കുകയായിരുന്നു. ഞാനാ പട്ടുറുമാല്യ് കുമ്പിട്ടെടുത്തു കയ്യിൽ പിടിച്ചു. അതിൻെറ തലപ്പത്തുണ്ടായിരുന്ന ഒരു കെട്ട്, നമ്മുടെ അര ഉറുപ്പികയേക്കാളധികം വട്ടമുണ്ടു്. ഒരു ഉറുപ്പികയോളമൊട്ടില്ലതാനും. ഉറുമാലിൽ പററിയിരുന്ന പൊടി തട്ടിക്കളഞ്ഞു് ഞാനതു വലത്തുകയ്യിൽ ചുരുട്ടിപ്പിടിച്ചു. നന്നനന്നക്കനെ

-യുള്ള ആ പട്ടുറുമാല്ച് പുതുട്ടിപ്പിടിച്ചപ്പോൾ ഒരു പുണ്ടങ്ങ യൊളംതന്നെയുണ്ടായിരുന്നില്ല. അത്രച്ചു നല്ല പട്ട്!

മൂപ്പരു കുടിയിൽ ചെന്നു കാല്ച കഴുകി കസേരയിൽ ചെന്നിരുന്നു. ഉറുമാല്ച തപ്പുണ്ടു, കാണാനില്ല. മൂപ്പർക്കൊരു പരിഭ്രമവുമുണ്ടായില്ല. മൂപ്പരു പറഞ്ഞു:—"അതു പോയി ക്കിട്ടി" എന്നു്.

ഇല്ല, ഇവിടെയുണ്ടു് എന്നു പറഞ്ഞു ഞാനാ ഉറുമാല്ച് മൂപ്പരുടെ കയ്യിൽ വെച്ചു കൊടുത്തു. പട്ടുപോലെയുള്ള ആ കൈ പിടിച്ചൊന്നു മുത്തി, അപ്പോഴേ മൂപ്പരെന്നെ കണ്ടുള്ളൂ.

"നിങ്ങളാണു് ഇസ്ലാമ്ച്."

അപ്പൊ പറഞ്ഞതാ മൂപ്പരു്. മൂപ്പരു ചിരിച്ചുകൊണ്ടു് ഉറുമാലിൻെറ കോന്തല കെട്ടഴിച്ചു കാട്ടിത്തന്നു: "പളുപളാ" എന്നു മിന്നുന്ന ഒരു പവൻ!

റോട്ടിൽക്കൂടെ എത്ര ആളുകൾ പോവും? അവർക്കാർക്കെ ങ്കിലുമാണു് കിട്ടിയിരുന്നതെങ്കിൽ പോയതല്ലെ മുതല്ച്! മൂപ്പ രപ്പൊത്തന്നെ പൊന്നുപോലത്തെ കയ്യ് എൻെറ നെറുക യിൽ വെച്ചു പറഞ്ഞു: "മുസലിയാരെ നിങ്ങൾക്കു് ആയിരം ആമാട കിട്ടാനുള്ള യോഗമുണ്ടു്."

അപ്പോൾ ആ പറഞ്ഞതു കല്ലിന്മേൽ കൊത്തിയപോ ലെ കിടക്കുകയാണു്. അന്നു തുടങ്ങിയതാണു് മുസലിയാർക്കു നല്ല കാലം.

ആ അനുഗ്രഹം തന്നിട്ടു് ഒരു മണിക്കൂർ കഴിഞ്ഞില്ല, നമ്മുടെ ഇൻസ്പെക്ടർ അവിടെ വന്നു, മൂപ്പരെ കാണാൻ. അന്നു നമ്മുടെ ഇൻസ്പെക്ടർ കുഞ്ഞാലൻ ഹാജിയായിരുന്നു. തങ്ങളെന്നെ മൂപ്പർക്കു പരിചയപ്പെടുത്തിക്കൊടുത്തു. ആ ക ഥയും പറഞ്ഞുകൊടുത്തു.

ഇൻസ്പെക്ടർ അപ്പോൾത്തന്നെ എന്നോടു നമ്മുടെ നാട്ടി ലൊരു സ്കൂൾ തുറക്കാൻ പറഞ്ഞു. വേണ്ട ഒത്താശയൊക്കെ

മൂപ്പരും ചെയ്യന്തരാമെന്നു പറഞ്ഞു. തങ്ങള്ക്കുപ്പാപ്പയും പറഞ്ഞു "അതു നിങ്ങൾക്കു കൃതജ്ഞമാവും" എന്നു്.

പാണക്കാട്ടു്നിന്നു വന്ന അന്നു്, എൻെറ അളിയൻ അയമ്മുമൊല്ലാക്കയോടു്, അവനോതിക്കുന്ന ഓത്തുപള്ളി ഏററുവാങ്ങി. മോടൻ വിതക്കാൻ കാച്ചിച്ചുട്ട പറമ്പിൽ് ഒരു ഓത്തുപള്ളി വെച്ചുകെട്ടി. പിറേറന്നുതന്നെ നമ്മുടെ ഗോപാലനെ വിളിച്ചു് ഒരു മാസ്റ്ററാക്കി. അങ്ങിനെ തുടങ്ങിയതാണു് നമ്മുടെ സ്കൂള്. ഇൻസ്പെക്ടർ വരവും വിസിററും പരീക്ഷയും ഒക്കെ ഇതാ എന്നു പറഞ്ഞപ്പോഴേയ്ക്കും കഴിഞ്ഞു, അക്കൊല്ലം കിട്ടി മുന്നൂറുറുപ്പിക ഗ്രാൻറു്. നൂറുറുപ്പിക ഇൻസ്പെക്ടർക്കു കൊടുത്തു. കരാറു പറഞ്ഞിട്ടാ മൂപ്പരതൊക്കെ ചെയ്തതു്, ഇരുപത്തിയഞ്ചുറുപ്പിക മൊല്ലാക്കയ്ക്കും. ഓനൊരു തൊഴിലായി. ഇരുന്നിടത്തു തട്ടിപ്പറിച്ചപ്രാക്കു വേണ്ടാ. ഒരു പവൻ വാങ്ങി പാണക്കാട്ടുപോയി. അതു തങ്ങൾപ്പാപ്പാക്കും കൊടുത്തു. ബാക്കിയുള്ളതുകൊണ്ടു സ്കൂൾ ഈ മട്ടിലാക്കി."

ഈശ്വരാധീനവും സേവയും കൈക്കൂലിയും എല്ലാംകൂടി ഒരു കാമധേനുവായി ഉടലെടുത്തുനില്ക്കുന്ന സ്കൂളിനെപ്പററി ആ മാനേജരുടെ മുഖത്തൊരു അഭിമാനത്തിൻെറ പ്രഭ വീശി. എന്നാൽ അതിൻെറ പിന്നിലും വിഷാദത്തിൻെറ കരിനിഴലുണ്ടായിരുന്നു:—"സെയതിനെ എട്ടാംതരംവരെ പഠിപ്പിച്ചു് ട്രെയിനിങ്ങ് കഴിപ്പിച്ചു് സ്കൂളവനെ ഏല്പിച്ചിട്ടുവേണം മരിക്കാനെന്നായിരുന്നു എൻെറ പൂതി. പക്ഷേ അവൻ അവൻെറ പാട്ടിനു പോയി." കുറച്ചിട മാനേജരൊന്നും പറഞ്ഞില്ല. ഒന്നു രണ്ടു തുള്ളി കണ്ണുനീർ അയാളുടെ കണ്ണിൽ ഉറവെട്ടുന്നതു വേഷ്ടികൊണ്ടൊപ്പി.

"നിങ്ങൾ ആരെക്കൊണ്ടാണു് ഉപന്യാസമെഴുതിക്കാമെന്നു് പറഞ്ഞതു്?" ഞാനന്വേഷിച്ചു.

"നമ്മുടെ ഗോപാലനെക്കൊണ്ടു്. നിറാളറിയില്ലേ ഗോപാലനെ." മാനേജർ വിശദീകരിക്കാനൊരുങ്ങി: "ഇന്നു് റിക്കാർട്ടിന്മേൽ പണിയെടുക്കാൻ അവനോടു് ചോദിക്കണം. അക്കാര്യത്തിൽ ഇൻസ്പെക്ടരെക്കാൾ കേമനാണു് ഗോപാലൻ. ഒന്നാംതരം ഇംഗ്ലീഷ്. അവൻ ഒരു ഹരജി എഴുതി, തപാലിലിട്ടാൽ ഹിച്ചിക്കോക്ക്സായവു് ഒററപ്പന്നിക്കു് വെടിവെച്ചപോലെയാണു്. കുറിക്കു കൊള്ളും. ഇൻസ്പെക്ടരാഫീസിലേക്കയച്ച ഒരൊററ ഹരജി മടങ്ങിയിട്ടില്ല. ഓൻണ്ടായതുകൊണ്ടാണു് സ്കൂളു് ഇത്രവേഗം അനുവദിച്ചു് ഗ്രാൻറു് കിട്ടിയതു്. അതൊക്കെപ്പറഞ്ഞിട്ടെന്താ അവൻ ചൊവ്വില്ലെന്നാണു് ഇൻസ്പെക്ടർ പറഞ്ഞതു്."

"അതെന്താ?" ഞാൻ ചോദിച്ചു.

"ഇൻസ്പെക്ടർക്കവനെ അത്ര പിടിച്ചില്ല. അവൻ ഗാന്ധിയുടെ കോൺഗ്രസ്സാണെന്നു ഇൻസ്പെക്ടർ പറഞ്ഞു. അതുകൊണ്ടു് അക്കുട്ടിയെ ഒഴിവാക്കി. ഓനും ഇരുപത്തഞ്ചുറുപ്പിക കൊടുക്കണമെന്നു ഞാൻ വിചാരിച്ചിരുന്നു. പക്ഷേ കയ്യിലൊക്കാത്തതുകൊണ്ടു് പത്തേ കൊടുത്തുള്ളു. അവനതും വാങ്ങിപ്പോയി. ഓൻ കാശിനും പണത്തിനും വലിയ ഒരു കൊതിയുള്ള കൂട്ടത്തിലല്ല."

"അപ്പോൾ മൂന്നുനാലു കൊല്ലമായിട്ടു നിങ്ങൾ പതിനഞ്ചുകൂടി കൊടുക്കാത്തതെന്തേ? ഒരു പണിയുമെടുക്കാതെ തങ്ങൾക്കു് ഒരു പവൻ കൊടുത്തു. ഇൻസ്പെക്ടർക്കു നൂറും. ഗോപാലനു കൊടുക്കാൻമാത്രം പണമുണ്ടായില്ലാ അല്ലേ?"

"നിറാളങ്ങനെ പറയരുതു്. ഗ്രാൻറു കിട്ടിയാൽ നൂറുറുപ്പിക മൂപ്പർക്കു കൊടുക്കണമെന്നു കരാറു പറഞ്ഞിട്ടാണു് അത്രവേഗം സ്കൂളംഗീകരിച്ചു കിട്ടിയതു്. എൻെറ ഒപ്പം സ്കൂളു വെച്ചതല്ലേ നാരായണൻനായരു്? മൂപ്പർക്കു മൂന്നു കൊല്ലം കഴിഞ്ഞിട്ടല്ലേ കാശിൻെറ കുട്ടിയൊന്നു കാണാൻ സാധിച്ചുള്ളു."

"അതൊക്കെ എന്തായാലും ശരി, പണിയെടുത്ത മാസ്റ്റ്ക്ക പണം കൊടുത്തില്ല,"

"വേണ്ടെന്ന വെച്ചിട്ടല്ല. ഒരു ദിവസം ഇൻസ്പെക്ടർ വിസിററുവന്നപ്പോഴാണ് പറഞ്ഞതു്, അവനെ ഇപ്പോൾ പിരിക്കണമെന്ന്. ഇൻസ്പെക്ടരെ ഒന്ന സൽക്കരിക്കാനും കരാറുപറഞ്ഞപ്രകാരം ഗ്രാൻറു കിട്ടിയ പണം കൊടുക്കാനും ഞാൻ പാലക്കാട്ടപോയി കൂട്ടിക്കൊണ്ടുവന്നതായിരുന്നു. മൂപ്പര് സ്കൂളിൽ വന്ന കണ്ടപ്പോൾ ഗോപാലൻ ചാക്കുപോലുള്ള ഖദർമുണ്ടും കുപ്പായവുമായിരുന്നു ധരിച്ചിരുന്നതു്: മൂപ്പക്ക കോൺഗ്രസ്സ് എന്നവെച്ചാൽ വലിയ വെറുപ്പാണ്. അവനെ കണ്ടപ്പോൾ മൂപ്പര് തട്ടിക്കയറി. ഈ ഖദറൊന്നും ചുററരുതെന്ന പറഞ്ഞു. ഗോപാലന വലിയ കുറുമ്പാണ്. അവൻ എടുത്ത നാവിന പറഞ്ഞു, അതു 'ഞാനാ നിശ്ചയിക്കാൻ' എന്ന്. അപ്പോൾത്തന്നെ ഇൻസ്പെക്ടർ മാസ്റ്റർമാരുടെ ഒപ്പുപട്ടികയെടുത്തു മൂപ്പരുടെ കൈകൊണ്ടുതന്നെ അവൻെറ പേരുവെട്ടി. അങ്ങിനെയാണ് അവനെ സ്കൂളിൽ നിന്നു വിടുത്തിയതു്. ഇനി എപ്പോഴെങ്കിലും ഗ്രാൻറു കിട്ടുമ്പോൾ അവനെയൊന്ന വിളിച്ചുവരുത്തി ഒരാപ്പും കടിയും വാങ്ങിക്കൊടുക്കണം. പത്തുറുപ്പികയും കൊടുക്കണം, ഞാൻ കൊടുക്കേണ്ടാ എന്ന വെച്ചിട്ടല്ല. ഒരിക്കൽ പതിനഞ്ചുറുപ്പിക കയ്യിൽ പിടിച്ചുകൊണ്ടു ഞാനവൻെറ വീട്ടിൽ പോയി. അപ്പോൾ അവൻ ജയിലിലായിരുന്ന. പയ്യന്നൂക്കുപോയി ഉപ്പുണ്ടാക്കിയതിന് അവനെ പോലീസുകാർ പിടിച്ചു ഒരു പാടു അടിച്ചു ചതച്ചുവത്രേ. ഇപ്പോൾ അവൻ നാട്ടിൽ വന്നിട്ടുണ്ടു്. ഞാൻ ഇന്നാളൊരു ദിവസം കണ്ടു. എനിക്കു് അവനെ സ്കൂളിലേക്കു വിളിച്ചുവരുത്തുവാനൊരു പേടിയാണ്, വല്ല ഇൻസ്പെക്ടരും അറിഞ്ഞാൽ പോയില്ലേ മുതല്. ഇൻസ്പെക്ടരുടെ പെന്നിൻെറ തുമ്പത്താ

സ്കൂളിന്റെ തറ"—മാനേജർ കയ്യ് ചൂണ്ടിക്കൊണ്ടു പറഞ്ഞു: "ആ കാണുന്നതാണ് നമ്മുടെ മീററിങ്ങ്സെൻററ്."

ആ സ്കൂൾ ചരിത്രമുണ്ടായതുകൊണ്ട് ആറു നാഴിക വഴി നീണ്ടിയതറിഞ്ഞില്ല.

ഞങ്ങൾ സ്കൂളിലെത്തിയപ്പോൾത്തന്നെ നേരം പന്ത്രണ്ടുമണിയായിരുന്നു. മീററിങ്ങ് തുടങ്ങിയിരുന്നു. ഈശ്വരാധീനംകൊണ്ട് ഇൻസ്പെക്ടർമാരാരുമുണ്ടായിരുന്നില്ല. ഒരു വയസ്സനായ അദ്ധ്യാപകൻ മൂന്നാംക്ലാസ്സിലേയ്ക്കു മലയാളപാഠം എടുത്തുകൊണ്ടിരുന്നു. ഒരുപോലെ രണ്ടാളുകൾ മേശയ്ക്കു പിന്നിൽ കസാലകളിൽ ഇരുന്നിരുന്നു. ഒരാൾ അന്നത്തെ യോഗത്തിനു തിരഞ്ഞെടുക്കപ്പെട്ട അദ്ധ്യക്ഷൻ; ഗുരുജനസമാജം സിക്രട്ടറി. ബാപ്പുമാസ്റ്ററും, താടിവെച്ച മുല്ലാക്കാമാരും മുടി കെട്ടിവെച്ച എഴുത്തച്ഛന്മാരും മററുമായി ഒരമ്പതോളം അദ്ധ്യാപകന്മാർ ആ യോഗത്തിൽ സന്നിഹിതരായിരുന്നു. ഒരദ്ധ്യാപികയായി ഞാൻ മാത്രം.

ഇൻസ്പെക്ടർമാരെക്കുറിച്ച്, മാനേജർമാരെക്കുറിച്ച്, ചായക്കാശിനെക്കുറിച്ച്, വീട്ടുവഴക്കുകളെക്കുറിച്ച്, വ്യവഹാരങ്ങളെക്കുറിച്ച്, വിവാഹാലോചനകളെക്കുറിച്ച് അങ്ങിനെ ലോകത്തിലുള്ള എല്ലാ വിഷയങ്ങളെക്കുറിച്ചും അവർ പരസ്പരം പലതും പ്രസംഗിച്ചുകൊണ്ടിരുന്നു. പാഠമെടുത്തിരുന്ന മനുഷ്യൻ ഒരു വഴിവാടുപോലെ ആ പ്രവൃത്തിയും നിർവ്വഹിച്ചുകൊണ്ടിരുന്നു. ഇടയ്ക്കിടയ്ക്ക് എഴുന്നേററുനിന്നു മേശപ്പുറത്തു ഇടിച്ചു ശബ്ദമുണ്ടാക്കിക്കൊണ്ടു് സിക്രട്ടറി കല്പിച്ചിരുന്നു; യോഗത്തിന്റെ ഇടയിൽ യോഗം പാടില്ല എന്ന്. എന്നാൽ ആ കല്പന ഒരാളും അത്ര കാര്യമായി കണക്കാക്കിയതായിക്കണ്ടില്ല. കെട്ടിടത്തിന്റെ മോന്തായത്തിൽ ഇരുന്നു ശൃംഗാരിക്കുന്ന ഇണപ്രാവുകളിൽ ദത്തദൃഷ്ടിയായി അദ്ധ്യക്ഷൻ കസേലയിൽ തല മലർത്തി ചായ്ച്ചുകൊണ്ടിരുന്നിരുന്നു.

പാഠം കഴിഞ്ഞു, ഒരു ചെറുപ്പക്കാരനായ അദ്ധ്യാപകൻ ശുചീകരണമെന്ന വിഷയത്തെപ്പററി ഒരു ഉപന്യാസം വായിച്ചു.

ട്രെയിനിങ്ങ് കഴിഞ്ഞുവന്ന ഇടത്തരക്കാരായ ചെറുപ്പക്കാർ ആ വൃദ്ധനായ അദ്ധ്യാപകൻ എടുത്തുതീർത്ത പാഠത്തെപ്പററി നൂറായിരം തെററുകളും കുററങ്ങളും കുറവുകളും പറഞ്ഞു. ഒരാൾക്കും ആവശ്യമില്ലെങ്കിലും ഒരു ലോവർ ട്രെയിൻറു് അദ്ധ്യാപകൻ വിഷയത്തെപ്പററി വനരോദനം പോലെ അര മണിക്കൂർ പ്രസംഗിച്ചു.

"മീററിങ്ങ് കഴിഞ്ഞു് ചെന്നിട്ടുവേണം കാട്ടിൽ കയറി മയിലൻ മുരിയെ തിരയാൻ, ആ അസത്തു് സമയം കളയുന്നു." ആ പ്രസംഗത്തെപ്പററി ഒരു ടീച്ചർമാനേജർ തനിക്കുള്ള അഭിപ്രായം രേഖപ്പെടുത്തുകയുണ്ടായി. ആ സമയം കൊല്ലിയെപ്പോലെതന്നെ പതിവുകാരായ മററു പലരും പ്രസംഗിച്ചു.

പ്രസംഗങ്ങളെല്ലാം കഴിഞ്ഞു സിക്രട്ടറി എഴുന്നേററു നിന്നു പറഞ്ഞു: "അടുത്ത മാസത്തിലേയ്ക്കുള്ള വിഷയങ്ങളെല്ലാം തിരഞ്ഞെടുക്കൽ."

അദ്ധ്യക്ഷൻെറ തലയ്ക്കുമുകളിൽ ചവിട്ടിനിന്നു് സാമാജികന്മാരുടെ ചക്രവത്തിയെപ്പോലെ അഭിനയിച്ചുകൊണ്ടു് സിക്രട്ടറി തുടന്നു:—"തെക്കംമുറിസ്കൂൾ,എടുത്തുമുസലിയാരു്"

മുണ്ടിടയിൽ കെട്ടിക്കൊണ്ടു മുസലിയാർ എഴുന്നേററു നിന്നു് ആളെക്കാട്ടി,

"പറഞ്ഞില്ലെന്നു് വരണ്ട. പത്തുമണിക്കുതന്നെ വരണം. പാഠവും, ഉപന്യാസവും ശരിക്കു നടത്തണം. ഇൻസ്പെക്ടർ അന്നു വരാതിരിക്കില്ല. ആളില്ലായെന്നു് പറഞ്ഞു പന്ത്രണ്ടുമണിക്കു് ഉഴന്നുകൊണ്ടുവന്നാൽ സ്കൂളിന്നു ഗ്രാൻറുണ്ടാ

വില്ല. അതുതന്നെ'' സിക്രട്ടറി തുടന്നു;—''പകത്തെടുത്തോളിൻ. പാഠം രണ്ടാം തരത്തിലേക്കു്. ഗുണകോഷ്ഠം. ഉപന്യാസം, നമ്മുടെ വിദ്യാഭ്യാസം.'' തുടൎന്നു് മേലധികാരത്തിൽ നിന്നു വന്ന കുറെ കല്പനകൾ വായിച്ചു. അദ്ധ്യക്ഷന്റെ ഉപസംഹാരത്തോടുകൂടി യോഗം പിരിഞ്ഞു. ഒരു തുണ്ടു കടലാസും മഷിക്കുപ്പിയും സ്റ്റീൽപ്പേനും മിനുട്ട്സ് പുസ്തകവുമായി മാനേജർ എന്റെ അടുത്തു വന്നു പറഞ്ഞു:—''ൻറാള് ഇതൊക്കെ ഒന്നു കുറിച്ചെടുത്താട്ടെ. തെററുതു് പേടിക്കേണ്ട. നമ്മുടെ ഗോപാലനെക്കൊണ്ടെഴുതിക്കാം.''

ഞാനതു കുറിച്ചെടുത്തു. യോഗം കഴിഞ്ഞു പുറത്തിറങ്ങിയ ശേഷം മാനേജർ ഒരു ചായപ്പീടികയുടെ ഉമ്മറത്തു് ചെന്നു നിന്നു ചോദിച്ചു; ''ൻറാളക്ക ചായ കുടിക്കേണ്ടേ?''

''വേണ്ടാ''

'അല്ല. ഒരൊപ്പു് കുടിച്ചോളിൻ''

''ഞാൻ മാപ്പിളയുടെ ചായ കുടിക്കില്ല.''

''എന്നാൽ കുട്ടി കുടിച്ചോട്ടെ.''

''അവനും കുടിക്കില്ല.''

ഞങ്ങളവിടെ കാത്തിരുന്നു. മാനേജർ ചായ കുടിച്ചു വന്നു. ഞങ്ങൾ വീട്ടിലേക്കു മടങ്ങി. ഇതാണു് ടീച്ചേഴ്സ് മീററിങ്ങ് മാനേജർ പറഞ്ഞു.

''തരക്കേടില്ല'' ഞാനഭിപ്രായപ്പെട്ടു.

# ബാല്യകാലസഖി

ഒരു വെള്ളിയാഴ്ച ഉച്ചയ്ക്കു്, നാലകത്തു നളിനി അവളുടെ വീട്ടിലുണ്ടെന്നറിഞ്ഞു് ഞാൻ അവളെ കാണാൻപോവാൻ ഒരുങ്ങി നില്ക്കുകയായിരുന്നു. ഞങ്ങൾ ഒന്നിച്ചു കളിച്ചു പഠിച്ചു വളൎന്നവരാണു്. എന്നാൽ അന്നേക്കു് തമ്മിലൊന്നു കണ്ടിട്ടു് അഞ്ചുകൊല്ലം തികച്ചും കഴിഞ്ഞിരുന്നു. സബ് ഇൻസ്പെക്ടർ മാധവമേനോൻ അവളെ കല്യാണം കഴിച്ചശേഷം അവൾ അദ്ദേഹത്തിന്റെ വീട്ടുസാമാനങ്ങളോടൊപ്പം ഉദ്യോഗസ്ഥലങ്ങളിൽ മാറി മാറി നടക്കുകയാണു്. ഒരുകൊല്ലത്തെ ഓണത്തിനൊ മറ്റൊ അവൾ വീട്ടിൽ വരുകയുണ്ടായി. അന്നെനിക്കവളെ കാണാൻ സാധിച്ചില്ല; വന്നുവെന്നു ഞാനറിഞ്ഞപ്പോഴേയ്ക്കും അവൾ പോയിക്കഴിഞ്ഞിരുന്നു.

ഞാൻ സ്കൂളിലേക്കു പോകുമ്പോൾ ഉപയോഗിക്കാറുള്ള വേഷ്ടിയെടുത്തു ചുമലിലിട്ടു മുറ്റത്തേക്കിറങ്ങി. നളിനിയെ കാണുന്നതുപോലെത്തന്നെ അവളുടെ രണ്ടു കുട്ടികളെ കാണാനും ഞാനുത്സുകയായിരുന്നു. ഞാൻ കിഴക്കേപ്പടിക്കലേക്കു നടന്നു.

“ൻറാളു് അവിടെയൊന്നു നിന്നാ” ഓടിക്കിതച്ചുവന്നിരുന്ന മാനേജർ വിളിച്ചുപറഞ്ഞു. ഞാൻ തിരിഞ്ഞുനി

ന്നു. മാനേജർ എന്റെ അട്ടത്തെത്തി. അദ്ദേഹം തുടന്നു:—"ൻറാള്ള ഇപ്പൊ പോരണം. ഇൻസ്പെക്ടർ വന്നിരിക്കുന്നു. ഇന്നാണത്രേ നമ്മുടെ സ്കൂളിന്റെ പരീക്ഷ. എഴുത്തച്ഛൻകുട്ടിയെ വിളിക്കാൻ അബൂബക്കറെ അയച്ചിട്ടുണ്ട്. കുട്ടികളെ വിളിച്ചുകൂട്ടാൻ നാലഞ്ചാളുകളെ വിട്ടിട്ടുണ്ട്. വേഗം പോരണം."

"അപ്പോൾ ഇന്നു വെള്ളിയാഴ്ചയല്ല്യെ, മാനേജരേ?"—ഞാൻ തുടന്നു: "ഞാൻ നാലകത്തെററം പോവാനൊരുങ്ങി പുറപ്പെട്ടതാ."

"ഇൻസ്പെക്ടർ പറയുമ്പോൾ പരീക്ഷ കഴിച്ചുകൊടുക്കുകയാണ് നമ്മുടെ കാശിന്റെ കാര്യത്തിൽ ഗുണം. എന്നാൽ ഇഷ്ടംപോലെ കുട്ടികളെ വിളിച്ചുകൂട്ടാം. കുട്ടികൾക്കു കുറച്ചു കഴിഞ്ഞാലും വിരോധം ഉണ്ടാവില്ല. ഇപ്പോൾ കഴിച്ചില്ലെങ്കിൽ മൂപ്പരു കുട്ടികളില്ലാത്തപ്പോൾ ചാടി വീഴും. മൂപ്പര് ഇപ്പോ പള്ളിക്കലേയ്ക്കു പോയിക്കണ."

"ഞാൻ നാലകത്തുപോയി വളരെ വേഗം സ്കൂളിലേയ്ക്ക് വരാം. നളിനിയുണ്ടവിടെ വന്നിട്ട്. അവളെയൊന്നുകണ്ടിട്ട് അതിലെത്തന്നെ അങ്ങട്ട് വരാം. അവൾ വന്നപ്പോൾ തുടങ്ങിയതാണ് എനിക്കു ആളെ അയയ്ക്കാൻ. നാളെ കാലത്തു് അവൾ പോവുകയും ചെയ്യും."

"പ്പൊ കാണണ്ട, ൻറാളവളെ" മാനേജർ തടഞ്ഞു. വളരെ കാലായി കാണാതെ കണ്ട പെണ്ണുങ്ങള്ള് ഞായത്തില്ല് മുറുകും."

"ഒന്നും ഇല്ല. ഞാൻ വേഗം വരാം."

"ചതിക്കല്ലേ—" മുസലിയാർ മനസ്സില്ലാമനസ്സോടെ സമ്മതിച്ചു തിരിഞ്ഞു നടന്നു.

ഞാൻ വളരെ വേഗം നാലകത്തെത്തി, ഒരാതിഥ്യത്തി

നം കാത്തുനില്ക്കാതെ നേരെ അകത്തേക്കു കടന്നു. ലക്ഷ്മിക്കുട്ടിയമ്മയോടു നളിനിയെപ്പററി അന്വേഷിച്ചു. നളിനി മുകളിലാണെന്നു പറയേണ്ടതാമസം ഞാൻ അങ്ങോട്ടു കുതിച്ചു.

"ഇപ്പൊ അങ്ങോട്ടു പോണ്ട"—ലക്ഷ്മിക്കുട്ടിയമ്മ തുടന്നു:—"അവിടെ ഇൻസ്പെക്ടരുണ്ട്. അയാള് ഉറങ്ങാവും. നീയെന്താ പായണതു്? പൊട്ടൻ കടിച്ചിട്ടുണ്ടോ? കാലുകഴുകി കൊറച്ചവിടെ ഇരിക്കു, അവളിങ്ങട്ട് ഇറങ്ങി വരട്ടെ."

"എനിക്കു നില്ക്കാനിടയില്ലല്ലൊ" ഞാൻ തിരിഞ്ഞുനിന്നശേഷം തുടന്നുപറഞ്ഞു:—"ഒന്നു വിളിക്കിൻ. അവള് നാളെ പോവായി എന്നല്ലെ പറഞ്ഞതു്? ഞാനച്ചുകൊല്ലായി അവളെ കണ്ടിട്ടു്."

"ഇൻസ്പെക്ടുക്കു് ഇഷ്ടാവില്ല വിളിക്കണതു്. മൂപ്പരൊരു ശുണ്ഠിക്കാരനാണ്." ലക്ഷ്മിക്കുട്ടിയമ്മ തുടന്നു:— "ഒരു നാലുമണിയാവുമ്പോഴേയ്ക്കുണരും. നീയവിടെ ഇരിക്കു്. അവക്കു ചായയുണ്ടാക്കുമ്പോൾ നിണക്കും ഇത്തിരി തരാം. അതു കുടിച്ചു പോയാൽ മതി. എന്താ ഇത്രയ്ക്കൊരു ബദ്ധപ്പാട്!"

"ബദ്ധപ്പാടുണ്ട്"

"ഓ—നെൻെറ ഒരു ബദ്ധപ്പാട്!" അവർ തുടന്നു:— "പിന്നെ ഞാൻ ചോദിച്ചില്ലല്ലൊ—എന്നേ കുട്ടപ്പൻനായരു് വന്നേന്നതു്?"

കുട്ടപ്പൻനായരെ പറഞ്ഞയച്ചതും ഞാൻ താന്തോന്നിത്തക്കാരിയായി സ്കൂളിൽ പോകുന്നതുമെല്ലാം അവക്കറിയാം. ഒരു രസത്തിനു് അവരതും ചോദിച്ചുവെന്നു മാത്രം. ഞാൻ ആ ചോദ്യത്തിനുത്തരമൊന്നും പറഞ്ഞില്ല.

"എനിക്കു നില്ക്കാൻ ഇടയില്ലല്ലൊ ലക്ഷ്മിക്കുട്ടിയമ്മേ, ഇന്നെൻെറ സ്കൂളിൽ പരീക്ഷയാണ്. ഇൻസ്പെക്ടർ വന്നി

ട്ടുണ്ടു്. ഞാൻ വേഗം ചെല്ലാഞ്ഞാൽ ആ ഇൻസ്പെക്ടർ എന്നോട്ടും ശുണ്ഠിയെടുക്കും."

"ഓ—ാ—ാ എനിക്കു കേൾക്കണ്ട! നെൻെറ ഒരിസ്കൂളു്! എന്നാൽ നീയങ്ങട്ടു് ചെല്ലു്. അല്ലാതെ ഞാനെന്താ പറയണതു്. ഇത്ര എടയില്ലാത്തവരെന്തിനേ വന്നതു്?"

അവക്കു്എൻെറ ഇൻസ്പെക്ടരും ഏർപ്പാട്ടും എല്ലാം പുല്ലാണു്. അവരുടെ മകളും ഇൻസ്പെക്ടരും പൊന്നും. പോകേണ്ടിയിരുന്നില്ലെന്നെനിക്കു തോന്നി. ചെന്നു പെട്ടില്ലെ എന്നായി പശ്ചാത്താപം.

"ടീച്ചർ, ടീച്ചർ"—അഴിയുടെ ഇടയിൽക്കൂടെ കഴുത്തിട്ടുമാടി വിളിച്ചുകൊണ്ടു അബൂബക്കർ തുടങ്ങി: "എഴുത്തച്ഛൻമാസ്റ്ററു വന്നക്കണു. ങ്ങളോട്ടു് മണ്ടിച്ചെല്ലാൻ പറഞ്ഞു മോല്യാരു്!"

"എന്താടാ, മാപ്പളച്ചെക്കൻ അകത്തേയ്ക്കെത്തിനോക്കണതു്?" ലക്ഷ്മിക്കുട്ടിയമ്മ കുരച്ചുചാടി. അബൂബക്കർ പേടിച്ചൊഴിഞ്ഞുമാറി.

"ഓൻെറ നാണ്യേ"—ലക്ഷ്മിക്കുട്ടിയമ്മ എന്നെ ശാസിച്ചു: 'ഇതൊന്നും നമ്മൾക്കു ചേർന്നതല്ലാ ട്ടൊ.ാ. ഈ മാപ്പിളമാരുടെ സ്കൂളിൽ പോവലും പഠിപ്പിക്കലും ഒക്കെ നന്നോ?നാട്ടുകാരു്പറയണതു കേട്ടാൽ മതി."

ലക്ഷ്മിക്കുട്ടിയമ്മ തൻെറ അഭിപ്രായം നാട്ടുകാരുടേതാക്കി മാററി. ആദ്യംതന്നെ മുത്തശ്ശി പറഞ്ഞ അഭിപ്രായം.

ഒരാൾ മുകളിൽനിന്നു് ഇറങ്ങിവരുന്ന ശബ്ദം ഞാൻ കേട്ടു. എൻെറ ശബ്ദംകേട്ടു നളിനി ഇറങ്ങിവരികയായിരിക്കുമെന്നു ഞാൻ വിചാരിച്ചു. ഞാൻ ഇടനാഴിയിലേക്കു് ഉററുനോക്കി. മാധവമേനോൻ! കറുത്തു തടിച്ച ഒരുക്കുററൻ.

സബ്ഇൻസ്പെക്ടരാവാൻ പററിയ ആകൃതിതന്നെയായിരുന്നു അദ്ദേഹത്തിന്ന്. അദ്ദേഹം പൂമുഖത്തുപോയി കസേരയിൽ ഇരിപ്പുറപ്പിച്ചു.

ലക്ഷ്മിക്കുട്ടിയമ്മ തടഞ്ഞിരുന്നുവെങ്കിലും ഞാൻ മുകളിലേയ്ക്കു കുതിച്ചുകയറി, ആ ബാല്യകാലസഖിയെ കാണാൻ അവളുടെ മുറിയിലേയ്ക്കു കടന്നു. അവൾ മെത്തയിൽ കമിഴ്ന്നു കിടക്കുകയായിരുന്നു.

"നളിനി"

ഞാൻ വിളിച്ചു, അവൾ മുഖമുയർത്തിനോക്കി. അവളുടെ കണ്ണുകൾ കലങ്ങിയിരുന്നു. ആ കവിൾത്തടങ്ങളിൽ കണ്ണുനീർപ്പാടുകളുണ്ടായിരുന്നു.

"എന്തിനാ കരയണതു്"? ഞാൻ ചോദിച്ചു.

അവൾ പിടഞ്ഞെഴുന്നേററു. മുഖം തുടച്ചു വളരെ പണിപ്പെട്ടു ഒരു പുഞ്ചിരി വരുത്തിക്കൊണ്ടു പറഞ്ഞു:—

"ഊ–ം–ഉ–ം"

ഏതോ പ്രണയകലഹത്തിൽനിന്നോ, പുരുഷന്റെ സർവ്വാധിപത്യത്തിൽനിന്നോ ഉറവെടുത്ത കണ്ണുനീർ അഞ്ചുകൊല്ലത്തിനുശേഷം ആദ്യമായി അവിചാരിതമായി ഉണ്ടായ എന്റെ സന്ദർശനത്തിൽ പെട്ടെന്നു വററിപ്പോയി.

"എന്നാൽ ഞാൻ ചോദിച്ചില്ല" ഞാൻ പറഞ്ഞു.

"ഇക്കുറിയും കാണാതെ പോകേണ്ടിവരുമെന്നു വിചാരിച്ചു."

"ഞാനും."

"നാണിയുടേയും കല്യാണം കഴിഞ്ഞുവെന്നമ്മ പറഞ്ഞു."

"അതും ഉണ്ടായി"—ഞാൻ തുടൻ: "അതങ്ങനെയൊരബന്ധം പററി. കുറച്ചുകാലത്തേയ്ക്കു ഞാനും തടവറയിൽ പെട്ടു" എനിക്കു ആ വിവാഹബന്ധത്തെപ്പററി പറയുന്നതും കേൾക്കുന്നതും ഓക്കുന്നതും വെറുപ്പായിരുന്നു. അവളെത്തന്നെ പിടികൂടിക്കൊണ്ടു ഞാൻ ചോദിച്ചു. "എന്തിനേ, കരഞ്ഞിരുന്നതു്?"

"എന്നും ഒരു സൈ്വരം തരില്ല,"

അപ്പോഴേയ്ക്കും അവളുടെ മൂത്ത കുട്ടി ഉണൎന്നു നിലവിളിച്ചു. അവൾ അവനെ എടുത്തു നിലവിളി മാററാൻ ശ്രമിച്ചു.

"ഇവനെന്താ പേരു്? ഞാൻ ചോദിച്ചു."

"വിജയരാഘവൻ" നളിനി കുട്ടിയെ സമാധാനിപ്പിക്കുന്നതിനിടയ്ക്കു പറഞ്ഞൊപ്പിച്ചു. അവളുടെ രണ്ടാമത്തെ കുട്ടിയും ഉണൎന്നു കരയാൻ തുടങ്ങി: "അമ്മേ–േ–േ"—നളിനി ദയനീയമായി അമ്മയെ സഹായത്തിന്നു വിളിച്ചു.

"മകൾക്കെന്താ പേരു്?" ഞാനന്വേഷിച്ചു. എങ്കിലും ആ ബഹളത്തിന്നിടയിൽ അവൾ കേട്ടില്ല. അവളിൽനിന്നു മറുപടി കിട്ടിയില്ല. ലക്ഷ്മിക്കുട്ടിയമ്മ വന്നു് വിജയരാഘവനെ താഴത്തേയ്ക്കു കൊണ്ടുപോയി.

നളിനി മുലക്കപ്പി എടുത്തു രണ്ടാമത്തെ കുട്ടിയുടെ പിളൎന്ന വായിലേയ്ക്കു തള്ളിക്കൊടുത്തു. എന്നിട്ടും അവളുടെ നിലവിളി മാറിയില്ല.

"കരയേണ്ടാ അസത്തേ" നളിനി പല്ലിറുമ്മിക്കൊണ്ടു കുട്ടിയെ ആശ്വസിപ്പിച്ചു:—"ഊ–ം–ം–ം–ഊം"

"കുട്ടിക്കു മുലകൊടുക്കാറില്ലെ?"

"മുലയിൽ പാലില്ല" നളിനി തുടൻ:– "ഇനി ഇപ്പോൾ

തുടങ്ങും ശകാരിക്കാൻ. ഈ വാശിക്കുടുക്ക കരച്ചിലൊട്ടു മാററുകയുമില്ല.''

അപ്പോഴും വിജയരാഘവൻ താഴത്തുനിന്നു ചിറിയിരുന്നു.

''ഇപ്പോഴും വയററില്ലുണ്ടോ?''

നളിനി ലജ്ജ നടിച്ചു തലതാഴ്ത്തിയതല്ലാതെ മറുപടി പറഞ്ഞില്ല.

''ആരുടെ പേരാ മുത്തകുട്ടിക്ക്?''

''ഒരു മേലുദ്യോഗസ്ഥന്റെയാണത്രേ''— നളിനിയുടെ ചിന്താഗതി പാറുകയായിരുന്നു:—''അലർച്ച മാററില്ല. വലഞ്ഞു.''

''എനിക്കു കുറച്ചു ബദ്ധപ്പാടുണ്ട്. ഞാൻ ഇപ്പോൾ പോകട്ടെ. വന്ന സമയം പററിയില്ല'' ഞാൻ പറഞ്ഞു.

''ഇന്നലെ ഒന്നു വരാമായിരുന്നോ? ഇന്നലെ ഇവിടെ ഉണ്ടായിരുന്നില്ല.''

നളിനി ആ പോലീസുസബ്ഇൻസ്പെക്ടരെ സ്നേഹിക്കുകയല്ലെന്നും, പേടിക്കുകയും വെറുക്കുകയുമാണു ചെയ്യുന്നതെന്നും എനിക്കു തോന്നി. ചിറകിളക്കിയാൽ കൂട്ടിന്റെ അഴികളിൽ തടഞ്ഞു ഭഗ്നാശമാവുന്ന ഒന്നായിരുന്നു അവളുടെ ഗാർഹികജീവിതം. എനിക്കു കഷ്ടംതോന്നി.

എന്നെ ഒരിൻസ്പെക്ടർ കാത്തിരിക്കുകയാണ്. താമസിച്ചുകൂടാ. ആ വിഷമഘട്ടത്തിൽ പണ്ടത്തെ ബാല്യകാലസൌഹൃദം പുലർത്താൻ സാധിക്കുകയില്ലെന്നെനിക്കു ബോധ്യപ്പെട്ടു.

''ഞാൻ ഇറങ്ങട്ടെ. ഇനിവരുമ്പോൾ കാണാം''ഞാൻ മുറിയിൽനിന്നു പുറത്തേയ്ക്കു കടന്നു.

"എത്ര വർത്തമാനം പറയാനുണ്ടായിരുന്നു!" നളിനി ഒരു നെട്ടവീർപ്പിട്ടു കുട്ടിയെ ഒക്കത്തുവെച്ചുകൊണ്ടു എന്നെ അനുഗമിച്ചു.

ഒരു കനത്ത കാലൊച്ച! ഇൻസ്പെക്ടർ മുകളിലേയ്ക്കു തന്നെ വരികയാണ്.

"ആ കുട്ടിയുടെ കരച്ചിൽ മാററാൻ വയ്യ, അല്ലേ?". ഇൻസ്പെക്ടർ കണ്ണും ചുവപ്പിച്ചുകൊണ്ടു കയറിവന്നു തുടർന്നു: "പഞ്ചായത്ത്! നാളെ അവിടെ എത്തട്ടെ" ഞാൻ കാണിച്ചു തരാം" ആയാൾ ആ കണ്ണുകൊണ്ടുതന്നെ എന്നേയും നോക്കി.

ഞാൻ ചൂളിപ്പോയി. ഇൻസ്പെക്ടർക്കു വഴിമാറിക്കൊടുത്തു കോണിയിറങ്ങി രക്ഷപ്പെട്ടു പുറത്തിറങ്ങി. അബൂബക്കർ എന്നേയും കാത്ത് പടിക്കൽ നിന്നിരുന്നു. ഞങ്ങൾ നേരെ സ്കൂളിലേക്കു നടന്നു.

"ഭർത്താവൊരു ചെന്നായയും ഭാര്യ പെണ്ണാടുമാണോ?" സ്കൂളിലെത്തുന്നതുവരെ എൻെറ ചിന്താഗതി ഇതായിരുന്നു

# ഇൻസ്പെക്ഷൻ

അബൂബക്കറോടൊപ്പം ഞാൻ സ്കൂളിന്റെ വരാന്തയിൽ ചെന്നു കയറി. തലേദിവസം ഞാൻ അടച്ചു പൂട്ടിപ്പോയ സ്കൂളായിരുന്നു അതെന്നു പറഞ്ഞാൽ വിശ്വസിക്കാനാവാത്ത വിധം അതത്ര മാറിയിരുന്നു.

മുററത്തോ വരാന്തയിലോ ഒരൊററ ചപ്പു ചവറുമുണ്ടായിരുന്നില്ല. കോലായപോലും കരിയിട്ടു മെഴുകിയിരിക്കുന്നു. വരാന്തയിൽ കുരുത്തോലകൊണ്ട് തോരണം തൂക്കിയിരിക്കുന്നു. പടിക്കലെ ഗെയിററ് ഈന്തിൻപട്ടകൊണ്ട് പൊതിഞ്ഞിരിക്കുന്നു. അതിന്റെ മേലെ ഒരു ബഞ്ചിന്റെ പലകയിൽ പതിച്ച വെള്ളക്കടലാസ്സിൽ 'സ്വാഗതം' എന്നെഴുതി വെച്ചിരിക്കുന്നു. ഉദ്യോഗസ്ഥമേധാവിത്വത്തിന് മാനേജരുടെ സ്വാഗതം!

ഒരുപാട്ടു കുട്ടികൾ—ഞാൻ ജനിച്ചതിന്നുശേഷം അതുവരെ കാണാത്ത കുട്ടികൾ! അവർ, നേർച്ചയ്ക്കോ പൂരത്തിന്നോ ഉത്സവത്തിന്നോ പെരുന്നാൾക്കോ ഒരുങ്ങി പുറപ്പെട്ടതുപോലെ നല്ല ഉടുപ്പുകളും പണ്ടങ്ങളും അണിഞ്ഞാണ് വന്നിരുന്നതു്. അവർ ആ സ്കൂളിന്റെ പരിസരത്തിൽ പൂമ്പാററകളെപ്പോലെ പാറിക്കളിച്ചുകൊണ്ടിരുന്നു.

കോട്ടും കോട്ടിന്റെ മുകളിൽ പട്ടയും തലേക്കെട്ടുമായി കുറച്ചൊരു കോങ്കണ്ണുള്ള മനുഷ്യൻ വരാന്തയിൽ നിന്നിരുന്നു. ആ ഇൻസ്പെക്ടരുടെ ശിപായിക്ക് ഇൻസ്പെക്ടരെക്കാളധികം പ്രതാപവായ്പുണ്ടായിരുന്നു.

"അമ്മായി വിരുന്നുവന്നു നില്ക്കുംപോലെ നിൽക്കണതെന്താ?" ആ കോങ്കണ്ണൻ തുടന്നു: "കാലുകഴുകി അകത്തേയ്ക്കു കടക്കോ"

ഞാൻ ഒന്നും മറുപടി പറയാതെ അകത്തേയ്ക്കു കടന്നു.

"മൂപ്പർക്കു നാലുമണിക്കു പോണം. അപ്പോഴേയ്ക്കു റിക്കാർട്ടുകളൊക്കെ ശരിപ്പെടുത്തി വെയ്ക്കണം" അയാൾ കല്പിച്ചു. ഞാനൊന്നു മൂളി.

"മാർഗ്ഗഭ്രമംകൊണ്ടിഹ വന്നിതോ ഞാൻ
സ്വർഗ്ഗത്തിനൊക്കും ഗൃഹമാരുടേവാൻ"

എന്ന്, കുട്ടിക്കാലത്തു പഠിച്ച, മണിപ്രവാളശ്ലോകം എന്റെ മനസ്സിൽ വന്നുയന്നു; നാവിൽ നൃത്തം വെച്ചു.

എന്റെ കസാലയുടെ പിന്നിൽ ചുവരിന്മേൽ അഞ്ചാം ജോർജ്ജ് ചക്രവർത്തിയുടേയും മേരിരാജ്ഞിയുടേയും ചിത്രങ്ങൾ. അതിന്റെ വലത്തു വശത്തു വിക്ടോറിയാ ചക്രവർത്തിനിയുടെ; ഇടത്തു വശത്തു ഏഴാമെഡ്വേഡിന്റെ. തെക്കെ ചുവരിന്റെ ബാക്കി ഭാഗം ഇന്ത്യയുടേയും മദിരാശി സംസ്ഥാനത്തിന്റേയും മലബാർ ജില്ലയുടേയും മേപ്പുകൾകൊണ്ടു മറയ്ക്കപ്പെട്ടിരുന്നു.

ആന, മയിൽ, ഒട്ടകം, കുതിര, കണ്ടാമൃഗം, ആട്, കോഴി, മുറിച്ചു വെച്ച ചക്ക, കുലച്ച വാഴ അങ്ങിനെ പല പല വർണ്ണചിത്രങ്ങൾ ചുവരിന്മേൽ എല്ലായിടത്തും തൂക്കപ്പെട്ടിരുന്നു. ചെത്തിത്തേയ്ക്കാതെ, വെള്ള വലിയ്ക്കാതെയുള്ള സ്കൂൾ ചുവരിന്മേൽ അവ തൂങ്ങിക്കിടക്കുന്നതു കണ്ടപ്പോൾ, തേച്ചുകു

ളിക്കാത്ത ഒരു പുലയിപ്പെണ്ണു്, പട്ടുസാരിയുടുത്തു നില്ക്കുന്ന തോന്നലാണെനിക്കുണ്ടായതു്.

സ്കൂളിന്റെ വിട്ടത്തിന്മേൽ ഉരുണ്ട മുളവടിയിൽ ബ്രിട്ടീഷ്സാമ്രാജ്യത്വത്തിന്റെ അടയാളമായ 'യൂനിയൻ ജാക്ക്' കെട്ടിത്തൂക്കിയിരുന്നു.

സ്കൂളിന്റെ നടുക്കു് രണ്ടു ബെഞ്ചുകൾ അണച്ചിട്ടിരുന്നു. അതിന്മേൽ വിരിച്ച ബെഡ്ഷീററിൽ വർണ്ണശബളമായ തുണികൊണ്ടു് തുന്നിച്ച ഒരു കോസറി പകുതി മടക്കിയ പാട്ടിൽ കിടന്നിരുന്നു.

"ഒന്നു വേഗം ശരിപ്പെടുത്തിയാട്ടെ" ആ ശിപായി ഉൽബോധിപ്പിച്ചു. അധികനേരം അങ്ങനെ അമ്പരന്നു നില്ക്കാൻ അയാൾ സമ്മതിച്ചില്ല; സംഗതികൾ ശരിപ്പെടുത്തിക്കുന്നതിലുമധികം ആ കോങ്കണ്ണനു എന്നോടു സൊല്ലുകയാണാവശ്യമെന്നെനിക്കു തോന്നി. അയാൾ തുടന്നു:—"നേരം മൂന്നാവാറായി, നാലിനുമുമ്പു് മൂപ്പക്കു പോണം."

"ന്നാൽ പിന്നെ മൂപ്പരും മൂപ്പത്തിയാരും കൂടി എന്തിനേ ഇങ്ങോട്ടെഴുന്നള്ളിയതു്?" ഞാൻ ഒരുക്കൂട്ടിവെച്ചിരുന്ന വെറുപ്പു് ഒന്നാകെ അയാളുടെ മുഖത്തൊഴിച്ചു. എന്റെ ആ ഭാവവും നിൽപ്പും അയാൾക്കത്ര പിടിച്ചില്ല.

"ഒരു കോൺഗ്രസ്സിന്റെ ഛായയുണ്ടല്ലൊ മിസ്ട്രസ്സിന്നു്" ശിപായി ഒന്നു താണ ശേഷം തുടന്നു: "വേഗം റിക്കാർട്ടൊക്കെ ഒതുക്കി മേശപ്പുറത്തു വെച്ചേക്കിൻ. മൂപ്പരിപ്പോൾ വരും. അരമണിക്കൂറുകൊണ്ടു് പരീക്ഷ കഴിക്കും. ഇതു കഴിഞ്ഞിട്ടു വേണം വടക്കുമുറി സ്കൂൾ പരീക്ഷക്കു പോവാൻ. മൂപ്പക്കു മാററമാണു്, മാററത്തിനു മുമ്പുതന്നെ ഇതൊക്കെ കഴിക്കാൻ പുറപ്പെട്ടതാ."

"വേഗം ശരിപ്പെടുത്താം" ഞാൻ കസാലയുടെ മുമ്പിൽ

നിന്നു മേശ തുറന്നുകൊണ്ടു് പറഞ്ഞു. എഴുത്തച്ഛൻ കുട്ടി എന്റെ മേശയ്ക്കടുത്തുവന്നു സഹായിക്കാൻ തയ്യാറായി.

"എടാ, ഒരുകെട്ടു ബീഡി വാങ്ങിക്കൊണ്ടു വന്നാട്ടെ" ശിപായി പോക്കററിൽനിന്നു ഒരണ എടുത്തു നീട്ടിക്കൊണ്ടു എഴുത്തച്ഛൻ കുട്ടിയോടു പറഞ്ഞു. അയാളെന്നോടു ചോദിച്ചു;—"എന്തിനാ ഇത്ര വലിയവരെ പട്ടികയിൽ വെച്ചുംകൊണ്ടിരിക്കുന്നതു്?"

"ഇയാൾ അവിടത്തെ ഒരു മാസ്റ്ററാണു്" ഞാൻ ചിരിയടക്കിക്കൊണ്ടു് ശിപായിയെ ബോധ്യപ്പെടുത്തി.

"ആ: ആ! എന്നിട്ടാ? ഒരു കെട്ടു് ബീഡിയും തീപ്പെട്ടിയും വാങ്ങിക്കൊണ്ടു വന്നാട്ടെ"—ശിപായി അണ പോക്കററിൽത്തന്നെ നിക്ഷേപിച്ചു കല്പിച്ചു.

എഴുത്തച്ഛൻ കുട്ടി ബീഡി വാങ്ങാൻ പോയി. ഞാൻ റിക്കാർട്ടുകളൊക്കെ മേശപ്പുറത്തു ഒതുക്കിവെച്ചു. ഒരു ചോക്കെടുത്തു എല്ലാ ബോർഡുകളും മായ്ച്ചു ക്ലാസ്സുകളുടെ നമ്പർ അടയാളപ്പെടുത്തി.

"ശിപായിമാർ, ചായ കുടിക്കില്ല, ബീഡി വലിക്കില്ല, മുറുക്കില്ല. കഞ്ഞി കുടിക്കില്ല. ഇതൊക്കെയാണു് മാനേജർമാരുടെ വിചാരം." തന്നെ മാനേജർ വേണ്ടവിധം ആദരിക്കാത്തതിലുള്ള പരാതി ശിപായിയുടെ നാവിൻതുമ്പത്തു നിന്നു് കൊഴിഞ്ഞു വീണു.

ഒരാട്ടിടയൻ ചെമ്മരിയാട്ടിൻകൂട്ടത്തെ എന്നപോലെ, മാനേജരുടെ അളിയൻ അയമ്മുമൊല്ല പിന്നേയും കുറെ കുട്ടികളെ ആട്ടിത്തെളിച്ചു് സ്കൂളിന്റെ വളപ്പിൽ കടത്തി മുളച്ചു.

"മൊല്ലാക്കാ, ഓളെ വേഗം പറഞ്ഞയക്കണേ—േ. ഓളുടെ വാപ്പ വന്നാൽ ന്നെ നാണം കെടുത്തും" ഒരു ഉമ്മ വഴിയിൽക്കൂടെ പോകുമ്പോൾ വിളിച്ചു പറഞ്ഞുകൊണ്ടു് തുട

ന്നു:—"ഞാൻ ഓലോട്ട ചോദിച്ചിട്ടില്ല ഓളെ പറഞ്ഞയക്കണതു്. മോല്യാരാക്ക് നാലുകായ് കിട്ട്ാച്ചാൽ കിട്ടിക്കോട്ടെ എന്നു വിചാരിച്ചു് പറഞ്ഞയച്ചതാ; എന്റെ പാത്തുമ്മക്കുട്ടിയെ പറഞ്ഞയക്കാഞ്ഞിട്ട് ഓല്ക്കതു കിട്ടാതിരിക്കണ്ടാ."

"ആരും മിണ്ടണ്ടില്ലാ അന്റെ കുട്ടീനെ" മൊല്ലാക്ക കയർത്തു: "നിയ്യൊന്നു മിണ്ടാതെ പൊയ്ക്കോ. ആ പെന്തക്കാരന്റെ ശിപായിണ്ട്ബടെ. അതു കേക്കണ്ടാ."

"വന്നടങ്ങി—വന്നടങ്ങി" മാനേജരൊരു ബാണംപോലെ വരാന്തയിൽ കയറി തുടന്നു: "എടുത്തു എഴുത്തച്ഛൻ കുട്ടി? മൂപ്പരു വന്നടങ്ങി. മണിയടിച്ചാട്ടെ."

എഴുത്തച്ഛൻ കുട്ടി ബീഡി വാങ്ങാൻ പോയിട്ട് മടങ്ങി വന്നിട്ടില്ല, ഞാൻ തന്നെ ബല്ലിൻമുട്ടി എടുത്തു. അപ്പോഴേയ്ക്കും അബൂബക്കർ വന്നു് അതു വാങ്ങി. ഒരു വലിയ തായമ്പകക്കാരൻ ചെണ്ടമേലെന്നപോലെ, അബൂബക്കർ ആ ഇരിമ്പുകട്ടി കൊണ്ടു് ബല്ലിന്മേൽ ആഞ്ഞടിച്ചു. കാക്കകളെ കൈ കൊട്ടി വരുത്തുംപോലെ ആ ബല്ലിന്റെ ശബ്ദം ദിഗന്തങ്ങളിൽ മാറ്റൊലിക്കൊണ്ടു. ആ അംശത്തിലുള്ള എല്ലാ കുട്ടികളേയും അവിടെയ്ക്കാകർഷിക്കണമെന്നു് അവൻ വിചാരിച്ച പോലെ തോന്നി.

"റിക്കാർട്ടുകളൊക്കെ എടുത്തു മേശപ്പുറത്തു വെച്ചിട്ടുണ്ടു്" ഞാൻ മാനേജരോടു തുടന്നു ചോദിച്ചു:—"ഈ കുട്ടികളെയൊക്കെ എവിടെ ഇരിത്തും?"

"ൻറാള് പേടിക്കണ്ട. അതൊക്കെ ഞാൻ ചൊവ്വാക്കിക്കോണ്ടു്" മാനേജർ എന്നെ സമാധാനിപ്പിച്ചു: മററുള്ള സ്കൂളുകളിൽ ചെന്നു കാട്ടുംപോലെയൊന്നും മൂപ്പരിബടെ കാട്ടൂലാ."

"ശിപായി കോയെയ്യറച്ചി തിന്നൂലാ"—ശിപായി മാനേജരോടു പറഞ്ഞു.

"നേരു തന്നെ" മാനേജർ ഉറക്കെ വിളിച്ചു: "അബക്കറേ—ഏ ൻറാൻ ഇജ്ജാളക്കു് മോല്യാരടെ കുടീലിക്കു് ഒന്നു വഴി കാട്ടിക്കൊട്ടുത്താ"

അബൂബക്കർ ഒരുങ്ങി നിന്നു.

"അല്ലെങ്കിൽ വേണ്ട"—മാനേജർ അളിയനെ വിളിച്ചു—"അയമ്മോ—ാ—ം"

അയമ്മുമൊല്ല ഹാജരായി. അവരെന്തോ സ്വകാര്യം പറഞ്ഞു; മൊല്ല ശിപായിയേയും കൂട്ടി നടന്നു.

ശിപായിയെക്കൂടി പ്രസാദിപ്പിക്കാതെ, ഇൻസ്പെക്ടരെ മാത്രം പൂജിച്ചാൽ പോരാ എന്നു മാനേജർക്കറിയാം. ശിപായിയെ പ്രസാദിപ്പിക്കാനുള്ള മന്ത്രമായിരുന്നു മാനേജർ അളിയൻെറ ചെവിയിൽ ഉപദേശിച്ചതു്.

കുട്ടികൾ ഒരു കൊടുങ്കാററുപോലെ അകത്തേയ്ക്കു് അലച്ചു കയറി. അസൂയയുള്ള ഒരാൺകുട്ടി ഒരു പെൺകുട്ടിയുടെ പട്ടുതട്ടം വലിച്ചു നിലത്തിട്ടു ചവിട്ടി മെതിച്ചു. അവൾ അവിടെ നിന്നലറി. മുസലിയാർ ഇടയിൽ കടന്നു ചാടി അവരെ സമാധാനിപ്പിച്ചു. കരുതലുള്ള ആ പെൺകുട്ടി തട്ടം വാരിയെടുത്തു കുടഞ്ഞു തലയിലിട്ടു മൂക്കുവലിച്ചു കാത്തിരുന്നു. അവളുടെ മുറംപോലെയുള്ള നഖംകൊണ്ടു് ആ കുസൃതിക്കാരൻെറ നട്ടുമുതുകത്തു് തഞ്ചം നോക്കി ഒരു മാന്തൽ മാന്തി. മറെറാരു കുട്ടി മേശപ്പുറത്തു് അട്ടിയിട്ടിരുന്നതിൽ നിന്നു് ഒരു സ്ലേറെറടുത്തു സ്വന്തമാക്കി മാറോടണച്ചു പിടിച്ചു. ഉന്തിയും, തള്ളിയും, അടിച്ചും, പിടിച്ചും, നിലവിളിച്ചും, ക്രുക്കിയാർത്തും ആ ബാലസമുദ്രം വേലിയേററംകൊണ്ടു.

"അയമ്മതവിടെ ഇരിക്കു്. ബാപ്പുട്ടി ഇവിടെ. പാത്തുട്ടി ആ ബഞ്ചിലിരുന്നോ. ചക്കനും, ചങ്ങനും, കോരനും, ചെറുമച്ചെക്കന്മാരൊക്കെ ആ മൂക്കിലെ ബഞ്ചിന്മേൽ ഇരു

ന്നോളിൻ. എട്ടത്തു പാട്ടിക്കാളിയുടെ ഇട്ടിച്ചിരി?'' അങ്ങ നെ മാനേജർ കുട്ടികളെ അടക്കിയൊതുക്കിയിരുത്താൻ പാടു പെട്ടു. അപ്പോഴേയ്ക്കും എഴുത്തച്ഛൻ കുട്ടി ബീഡി വാങ്ങി മ ടങ്ങിയെത്തി.

ഷർട്ടും കോട്ടും ടയ്യും ഹാററുമെല്ലാമണിഞ്ഞു് കണ്ണടവെ ച്ചു് ചക്രവത്തിയുടെ പ്രതിരൂപംപോലെ ആടിയാടി നടക്കു ന്ന ഇൻസ്പെക്ടർ സ്കൂൾ ഗെയിററു കടന്നു. അദ്ദേഹത്തെ എ തിരേല്ക്കാൻ മാനേജർ പടിക്കലേയ്ക്കു പറന്നു. ചുകന്ന തുണി യും കാക്കി ഷർട്ടുമുള്ള ഏതൊ ഒരു മാനേജർ ഒരു തോത്തുമു ണ്ടു് ഇടയിൽ കെട്ടി തന്റെ സ്കൂളിനോടനുബന്ധിച്ച എല്ലാ റിക്കാട്ടുകളും കക്ഷത്തിലിറുക്കിപ്പിടിച്ചുകൊണ്ടു് ഇൻസ്പെക്ട രുടെ ഒപ്പമെന്ന പരാതിയുണ്ടാവാത്ത വിധം ഒരടി പിന്നാ ലെ പററിക്കൂടിയിരുന്നു. വെള്ള മുണ്ടും വെളുത്ത ഫുൾഷർട്ടും വേഷ്ടിയുമുള്ള മറെറാരു മാനേജർ തന്റെ വെൺകൊററക്കു ട നിവത്തി ഇൻസ്പെക്ടർക്കും തനിക്കുമായി പിടിച്ചുകൊണ്ടു് ഒപ്പം വലത്തു ഭാഗത്തുമുണ്ടായിരുന്നു. മുണ്ടും ഷർട്ടും തുർക്കി ത്തൊപ്പിയുമുള്ള ഗുരുജനസമാജം സിക്രട്ടറി ഇൻസ്പെക്ടരുടെ ഇടത്തും വലത്തും മുന്നിലും പിന്നിലുമായി മഹാരാജാവി ന്റെ അംഗരക്ഷകനെപ്പോലെ പരിലസിച്ചു. അക്കാലത്തു മാനേജർമാരുടെ തഞ്ചവും തരവും പറഞ്ഞുപദേശിച്ചു് ഇൻ സ്പെക്ടർമാരെ സഹായിച്ചിരുന്ന പ്രൈവററു് സിക്രട്ടറിമാ രായിരുന്നു ഗുരുജനസമാജം സിക്രട്ടറിമാർ; സൂര്യനെ ഉപ ഗ്രഹങ്ങളെന്നപോലെ വേറെയും രണ്ടു നാലു മാനേജർമാർ ഇൻസ്പെക്ടരെ ചുററിക്കറങ്ങിക്കൊണ്ടിരുന്നു.

ഇൻസ്പെക്ടരകത്തു കടന്നു കസാലയിൽ ഇരിപ്പുറപ്പിച്ചു ചുററുപാടും നോക്കി. പാവപ്പെട്ട എഴുത്തച്ഛൻകുട്ടി കുട്ടിക ളെ ഒതുക്കിയിരുത്താൻ പാടുപെടുകയാണു്. സ്കൂൾ മാനേജ രും ഗുരുജനസമാജം സിക്രട്ടറി ബാപ്പു മാസ്റ്ററും ഇൻസ്പെക്ട രുടെ ഇടവും വലവും കിങ്കരന്മാരെപ്പോലെ നിലകൊണ്ടിരു

ന്നു. മററു മാനേജർമാർ വരാന്തയിലുള്ള ബഞ്ചുകളിലും ക
സാലകളിലും ചടഞ്ഞുകൂടി. എന്തു വേണമെന്നറിയാതെ
ഞാൻ ചുവരും ചാരി നിന്നു.

"എട്ടത്തു ഹെഡ്മിസ്റ്റ്റസ്സ്?" ഇൻസ്പെക്ടർ അന്വേ
ഷിച്ചുകൊണ്ടു തുടന്നു: "കുട്ടികളൊക്കെ പുറത്തുപോയി ആ
തണലിൽ നിന്നുകൊള്ളട്ടെ. അഞ്ചാം ക്ലാസ്സിലെ കുട്ടികൾ
മാത്രം ഈ ക്ലാസ്സിൽ വന്നിരുന്നാൽ മതി. അങ്ങനെ ഓ
രോ ക്ലാസ്സായി പരിശോധിച്ചു് വിട്ടയയ്ക്കാം."

"അയമ്മോ—ാ—ാ എട്ടത്തു അയമ്മു?" മാനേജർ അ
ളിയനെ അന്വേഷിച്ചു കാണാതെ വിഷണ്ണനായി. അവ
സാനം എഴുത്തച്ഛൻകുട്ടിയോടു പറഞ്ഞു:– "കുട്ട്യേ, നിങ്ങളു
കുട്ടികളെ ഒക്കെ ആ പ്ലാവിന്റെ തണപ്പിൽ കൊണ്ടുപോ
യി നിർത്തിൻ. ഒന്നും ചാടിപ്പോകരുതു്" മാനേജർ കുട്ടിക
ളെ പിടിച്ചു പുറത്തു തള്ളിത്തുടങ്ങി.

ഒരു തെങ്ങിൻതോപ്പുടമ തയ്യ പാകാനുള്ള വിളഞ്ഞ
തേങ്ങ തിരഞ്ഞു മാററിയിടുംപോലെ അഞ്ചാം തരത്തിലേയ്ക്കു്
പററുന്ന ഇരുപതു് കുട്ടികളെ മാത്രം അകത്തു നിർത്തിക്കൊ
ണ്ടു് മാനേജരന്വേഷിച്ചു: "അഞ്ചാം തരത്തിലെ പട്ടികയി
ലെത്ര കുട്ടികളുണ്ടു്?"

"പതിനാറു്"—ഞാൻ പറഞ്ഞുകൊടുത്തു.

"നാലെണ്ണംകൂടി പുറത്തു്"— മാനേജർ എണ്ണിക്കണ
ക്കാക്കി കല്പിച്ചു.

"ഞാനും അഞ്ചിലാണു്. ഞാനും അഞ്ചിലാണു്." ഒ
രാളും പുറത്തു പോകാനുണ്ടായിരുന്നില്ല. മുസലിയാർ കണ്ണു
രുട്ടി. കുട്ടികളടങ്ങി. താൻ തന്നെ നാലാളെ പുറത്താക്കി.
ബാക്കി വന്ന പതിനാറു കുട്ടികളെ ഞാനൊരു ക്ലാസ്സാക്കി
യിരുത്തി.

"മുസലിയാരുടെ സ്കൂളിൽ കുട്ടികൾ ചേമ്പുവിത്തുപോലെയാണ്. ഇനി നാലിലേയ്ക്കുള്ളതും എണ്ണിക്കണക്കാക്കിക്കോളിൻ" ബാപ്പു മാസ്റ്റർ അർത്ഥഗർഭമായി എന്നെ നോക്കി കളിയാക്കി.

ഇൻസ്പെക്ടർ നാലോ അഞ്ചോ ചോദ്യം ചോദിച്ചുകൊണ്ടു കുട്ടികളെ പരിശോധിച്ചു. "കരിക്കലത്തിൽ എഴുതിവെച്ചതു മുഴുവനും പഠിപ്പിക്കാൻ ആരെക്കൊണ്ടും സാധിക്കില്ല. മലയാളം നന്നായെഴുതാനും വായിക്കാനും പഠിപ്പിക്കണം; കണക്കും. എന്നാൽത്തന്നെ ഉൾനാട്ടിലെ മാപ്പിള സ്കൂളുകൾ നന്നായി" ഇൻസ്പെക്ടർ എന്നെ ഉപദേശിച്ചു.

കുട്ടികളുടെ പേർ വിളിച്ചപ്പോൾ പലരും ഹാജർ പറയുകയുണ്ടായില്ല. അതടയാളപ്പെടുത്തുമ്പോൾ എന്റെ കയ്യും കരളും പിടച്ചിരുന്നു. ആ ബെഞ്ചുകളിൽ പലരും റജിസ്റ്റ്റിൽ ഇല്ലാത്തതുപോലെതന്നെ റജിസ്റ്റ്രിലുള്ള പലരും ആ ബഞ്ചുകളിലുമുണ്ടായിരുന്നില്ല. ഇൻസ്പെക്ടർ റജിസ്റ്റ്രിലുള്ള പേരുകളേയും കുട്ടികളേയും തട്ടിച്ചു പരിശോധിച്ചു നോക്കിയാൽ എല്ലാം തകരും. എന്നാൽ ഇൻസ്പെക്ടരതു ചെയ്തില്ല.

നാല്, മൂന്ന്, രണ്ട്. അങ്ങനെ ഓരോ ക്ലാസ്സും പ്രദർശിപ്പിക്കപ്പെട്ടു. ഒന്നാം ക്ലാസ്സ് പരിശോധിക്കുമ്പോൾ എഴുത്തച്ഛൻ കുട്ടിയോടാണ് ഇൻസ്പെക്ടരൊരു കണ്ണ് നോക്കിയത്. റജിസ്റ്റ്രിലെ കണക്കു പ്രകാരം മുപ്പത്തിനാലു കുട്ടികൾ മാത്രം വേണ്ട ആ ക്ലാസ്സിൽ പത്തമ്പതു കുട്ടികൾ വലിഞ്ഞുകയറിയിരുന്നു.

"നൂറുവരെ എണ്ണാൻ കഴിവുള്ള കുട്ടികളുണ്ടോ ഈ ക്ലാസ്സിൽ!" ഇൻസ്പെക്ടർ ചോദിച്ചു. എട്ടു പത്തു വീരന്മാർ എഴുന്നേററു നിന്നു, രണ്ടു നാലു പെൺകുട്ടികളും. ഇൻസ്പെക്ടർ അവരെക്കൊണ്ടു ഭാഗികമായി നൂറുവരെ എണ്ണിച്ച് തൃപ്തി

പ്പെട്ടു. ഒരു സ്ലെയ്റ്റും പെൻസിലും മേശപ്പുറത്തു വച്ച് ഓരോ കുട്ടിയെ മേശയ്ക്കരികിലേയ്ക്കു വിളിച്ചുവരുത്തി ഒന്നും രണ്ടും അക്ഷരം വീതം എഴുതിച്ചു ശരിവെച്ചു.

"ആ കുട്ടിയ്ക്ക് എന്താ മാഷെ പേര്?" അവസാനം ഒരു കുട്ടിയുടെ നേർക്ക് ചൂണ്ടിക്കൊണ്ട് ഇൻസ്പെക്ടർ എഴുത്തച്ഛൻ കുട്ടിയോടു ചോദിച്ചു.

എഴുത്തച്ഛൻകുട്ടി അമ്പരന്നുപോയി. അങ്ങനെയൊരു കുട്ടിയെ അയാൾ ആ ജീവിതത്തിൽ കണ്ടിട്ടേ ഇല്ല. കുറെ നേരം ആലോചിച്ച ശേഷം ഒത്താലൊക്കട്ടെ എന്ന കണക്കിൽ പറഞ്ഞുവിട്ടു: "പാത്തുമ്മക്കുട്ടി."

"എന്താ മോളെ പേര്?" ഇൻസ്പെക്ടർ കുട്ടിയെ അടുത്തു വിളിച്ചു ചോദിച്ചു.

"ഇച്ചോ? ഇച്ച്, ഇച്ച്, പിന്നെ നഫീസുന്ന്" അവൾ പേടിച്ചും നാണിച്ചും ഒരുവിധം പറഞ്ഞൊപ്പിച്ചു.

"എന്താ മാഷെ, ഇങ്ങിനെയൊക്കെയായാൽ മോശമല്ലെ? ക്ലാസ്സിലെ കുട്ടികളുടെ പേരുംകൂടെ നിശ്ചയമില്ലാണ്ടിരുന്നാലോ?" ഇൻസ്പെക്ടർ ചിരിച്ചുകൊണ്ടു ചോദിച്ചു.

എന്തോ പറയാൻ എഴുത്തച്ഛൻകുട്ടിയുടെ ചുണ്ടനക്കിയില്ല: അപ്പോഴേയ്ക്കും ഒന്നും പറയേണ്ടെന്ന് അടയാളം കാട്ടിക്കൊണ്ട് മാനേജർ ഇടയ്ക്കു കടന്നു പറഞ്ഞു; "അവളെ ചേർത്തിട്ടില്ല. ഇന്നു പരീക്ഷയ്ക്കു വന്നതാണ്."

"ഏതായാലും നിങ്ങളിന്നു കുറുക്കനെ കണികണ്ട ദിവസമാണ്" ബാപ്പുമാസ്റ്റർ തുടർന്നു:– "മൂപ്പർ നല്ലപോലെ പരിശോധിച്ചാൽ നിങ്ങളെ സ്കൂള് തോട്ടിലാണ്."

"അതൊക്കെ അങ്ങനെയാണു മാഷെ. പടച്ചവൻ എന്നെ എടങ്ങേറിലാക്കിയിട്ടില്ല" മാനേജർ പടച്ചവൻെറ പിറകിൽ മാറി നിന്നു രക്ഷപ്പെട്ടു.

അങ്ങിനെ കുഴപ്പമൊന്നുംകൂടാതെ പരീക്ഷ കഴിഞ്ഞു: ഇൻസ്പെക്ടർ ഒന്നു രണ്ടു ഫോറങ്ങളെടുത്തു് എന്റെ നേക്കു നീട്ടിക്കൊണ്ടു പറഞ്ഞു:– "ഇതു രണ്ടും തെററിക്കാതെ ഫില്ലപ്പു ചെയ്തു മീററിങ്ങ്സെററിൽ എത്തിക്കണം. നാളെ എന്റെ ക്യാമ്പിവിടെയാണു്."

"ഇതൊക്കെ ഫില്ലപ്പ്ചെയ്തു മാനേജരുടെ പക്കൽ കൊടുക്കാം. പക്ഷേ, കാടാമ്പുഴയ്ക്കു വരാൻ വളരെയധികം ബുദ്ധിമുട്ടുണ്ടു്."

"ഇവിടെനിന്നെത്ര നാഴികയുണ്ടു്?" ഇൻസ്പെക്ടർ അന്വേഷിച്ചു.

"അഞ്ച്യ നാഴിക" ബാപ്പുമാസ്റ്റർ ബോദ്ധ്യപ്പെടുത്തി.

"എന്നാൽ നിങ്ങൾ വരണ്ട, നിങ്ങളൊരു പെണ്ണല്ലേ?" ഇൻസ്പെക്ടർ മാനേജരുടെനേക്കു തിരിഞ്ഞു തുടന്നു:—"എന്നാൽ ഇതൊക്കെ ശരിപ്പെടുത്തിച്ചു് നിങ്ങൾ വാങ്ങിക്കൊണ്ടു വന്നാൽ മതി."

"ആ സാർ." മുസലിയാർ സമ്മതിച്ചു.

പരീക്ഷ കഴിഞ്ഞപ്പോഴേയ്ക്കു്, ഇറച്ചിയും പത്തിരിയും ചായയും പേറിക്കൊണ്ടു് അയമ്മുമൊല്ല ഹാജരായി.

"ഞതി, ചായ കുടിക്കാം." മാനേജർ ക്ഷണിച്ചു.

"എനിക്കൊരു ഗ്ലാസ് ചായ മാത്രം മതി." ഇൻസ്പെക്ടർ തുടന്നു: "മാഷ്, വേണമെങ്കിൽ കഴിച്ചോളിൻ. ഈ മാനേജർ തരുന്നതൊക്കെ തിന്നാനൊരാളും വേണമല്ലോ. ശിപായിക്കും കൊടുക്കവിൻ."

വൃത്തിയായി കഴുകിയ പിഞ്ഞാണത്തിൽ, സ്വന്തം കൈകൊണ്ടുതന്നെ മാനേജർ ഇൻസ്പെക്ടക്കു ചായ പകന്നു കൊടുത്തു. ഇൻസ്പെക്ടർ അതു വാങ്ങി കുടിച്ചുകൊണ്ടു പറഞ്ഞു:

"നിങ്ങളുടെ പെണ്ണുങ്ങൾക്ക നല്ല വൃത്തിയുണ്ട്. മുസലിയാരെ. എല്ലാം ശരിയായിരിക്കുന്നു."

"ഓളോ? ഓള് കാതര് മുസല്യാരുടെ മകളാ. ഇദ്ദുനിയാവിലില്ല മൂപ്പരെപ്പോലൊരു പടപ്പ്. കാതര് മുസല്യാക്ക് ഒരു തങ്ങളുടെ വക്കത്തുണ്ട്" മാനേജർ തൻെറ വീടരുടെ തറവാടിൻെറ മഹിമ വാഴ്ത്തി.

"ഞാനതല്ല പറഞ്ഞെതു്." ഇൻസ്പെക്ടർ തിരുത്തിക്കൊടുത്തു: "നിങ്ങളുടെ ഈ ഹെഡ്മിസ്ട്രസ്സ് നല്ല കുട്ടിയാണു്. നല്ല കയ്യക്ഷരം. റിക്കാർഡുകളൊക്കെ വൃത്തിയായി തെററില്ലാതെ സൂക്ഷിച്ചിട്ടുണ്ട്. ഓരോ സ്കൂളിൽ ചെന്നു കാണണം. കുത്തീട്ടും, വരച്ചിട്ടും, മായ്ചിട്ടും, ചുരണ്ടിയിട്ടും, മഷി തുത്തിട്ടും, വലിച്ചു ചീന്തിയിട്ടും ഒന്നും പറയണ്ട."

"ഓളോ? ഓള് ഇമ്മാതിരി പത്തു സ്കൂളുണ്ടെങ്കിൽ തനിച്ചു കൊണ്ടുനടത്താൻ പോന്നവളാ." മാനേജർ തുടന്നു:– "ഓളക്കൊരു സമ്മന്തക്കാരനുണ്ടായി. അതൊന്നും വേണ്ടാ എന്നു വെച്ചിരിക്കയാണു്. അവളക്ക സ്കൂൾ പണി നല്ല ഇഷ്ടാ. അവൾക്ക ട്രെയിനിങ്ങിനു് പോണം എന്നാ പൂതി."

ആ അസംബന്ധം പറഞ്ഞപ്പോൾ മാനേജരുടെ നേക്കേൻെറ പുരികം ചുളിഞ്ഞു. ഇൻസ്പെക്ടർ എന്നോടു ചോദിച്ചു: "സംബന്ധവും സ്കൂളും കൂടി ഒക്കില്ലെ?"

ഞാനൊന്നും പറഞ്ഞില്ല. ഇൻസ്പെക്ടർ തുടന്നു:–"ഇക്കൊല്ലംതന്നെ ട്രെയിനിങ്ങിനു ശിപാശി ചെയ്യുകയാമായിരുന്നു. പക്ഷേ, ഇക്കൊല്ലം ഞാൻ വിചാരിച്ചാൽ നിവൃത്തിയില്ല. ഞാൻ പോവുകയാണു്. വരുംകൊല്ലം ഇങ്ങോട്ടുതന്നെ വരും. അപ്പോൾ ശരിപ്പെടുത്താം."

"ഒരു കൊല്ലംകൂടി ൻറാള് ബടെത്തന്നെ നിന്നോളിൻ, പടച്ചവൻെറ വേണ്ടുകയുണ്ടായി മൂപ്പര് ബടത്തന്നെ വരട്ടെ

ൻറാളക്കൊക്കെ നേരെയാവും.'' മാനേജർ എന്നെ സമാധാനിപ്പിച്ചു.

''എട്ടത്തു ബാപ്പുമാസ്റ്റർ?'' ചായ കഴിച്ചശേഷം ഇൻസ്പെക്ടർ അന്വേഷിച്ചു.

''ഞാൻ ബന്നടങ്ങി. നമുക്ക പോകാം. മണി അഞ്ചായി:'' ഇറച്ചിയും പത്തിരിയും ചെലുത്തുന്നതിന്നിടയിൽ ബാപ്പുമാസ്റ്റർ വിളിച്ചുപറഞ്ഞു.

''തിന്നൂടി തിന്നൂടി. പള്ള പൊട്ടുന്നതുവരെ തിന്നൂടി.'' ഇൻസ്പെക്ടർ തുടന്നു: ''ഇതാണ് നമ്മുടെ മുസലിയാക്കുള്ള ഗുണം. മൂപ്പര് ഇറച്ചിയും പത്തിരിയും മോശാക്കൂല.''

റിക്കാർട്ടുകൾ ശരിപ്പെടുത്തി ഫോറങ്ങൾ ഫില്ലപ്പുചെയ്യാനുള്ളതൊക്കെ ഒന്നുകൂടി ഉപദേശിച്ചശേഷം ഇൻസ്പെക്ടർ പുറത്തുകടന്നു. ശിപായി റിക്കാർട്ടുകളെല്ലാമെടുത്തു പിന്നാലെയെത്തി. രണ്ടു ബെഞ്ചുകളിൽ വിരിച്ചിട്ടിരുന്ന ബഡ്ഷീറ്റ് മടക്കിക്കെട്ടിയശേഷം മാനേജർ അബൂബക്കറെ വിളിച്ചു. അതവൻെറ തലയിൽ വെച്ചുകൊടുത്തുകൊണ്ടു പറഞ്ഞു; ''വെക്കംചെല്ല്. ൻറാൻ ഇതുംകൊണ്ട് ഇൻസ്പെക്ടരുടെ ഒപ്പം ചെല്ല്. ബടെ ഒക്കെ ഒന്നു ശരിപ്പെടുത്ത്യാൽ മോല്യാരും ഒപ്പം വരണ്ട്.''

പരിവാരമായി കൂടിയ മാനേജർമാരോടൊപ്പം ഇൻസ്പെക്ടർ പടി കടന്നു.

''ഒരു സിക്രട്ടിങ്ങോട്ടു തന്നാട്ടെ മുസലിയാരെ'' ബാപ്പുമാസ്റ്റർ കൈ കഴുകി മുഖം തുടച്ചു കൈ നീട്ടി. ഇറച്ചിയുടെ എരിവു കൊണ്ടു വായിൽ ഊറുന്ന വെള്ളം മേല്പോട്ടു വലിച്ചിറക്കിക്കൊണ്ടു ബാപ്പുമാസ്റ്റർ തുടന്നു:- ''വേഗം തരിൻ, ഒപ്പുമെത്തണം. എന്തു കൊടുത്തു മൂപ്പക്ക്?''

''ഉ–ം–ം'' മുസലിയാർ ബാപ്പുമാസ്റ്റക്ക സിഗററുകൊടു

ത്തുകൊണ്ടു തുടന്നു; "ഞങ്ങൾ തമ്മിലൊന്നും പറഞ്ഞിട്ടില്ല. നാളെ കാടാമ്പുഴവെച്ച് കാണാലൊ."

സിഗററു കത്തിച്ചുകൊണ്ടു മാസ്റ്റർ ഒരോട്ടം കൊട്ടത്തു. ഞാൻ സ്കൂളിൽതന്നെ ഇരുന്ന് ആറുമണിക്കുമുമ്പു ഫോറങ്ങൾ ഫില്ലപ്പുചെയ്തു മാനേജരെ ഏല്പിച്ചു.

"തെററുണ്ടാവരുതേ—ട. പക്ഷേ ൻറാള് നാളെ തന്നാൽ മതി." മാനേജർ തുടന്നു:– "ഇപ്പോ മൂപ്പുക്ക ൻറാളെ പ്പററി നല്ല അഭിപ്രായമാണ്. അതുൻറാള് കളഞ്ഞു കുളിക്കരുത്.

"ഇതിലൊരു തെററും ഉണ്ടാവാൻ വഴിയില്ല." ഞാൻ മാനേജരെ സമാധാനപ്പെടുത്തി:–"നാളെ നിങ്ങൾ പോവുമ്പോൾ എഴുത്തച്ഛൻകുട്ടിയേയും കൊണ്ടുപോയാൽ മതി. വല്ലതും തിരുത്താനുണ്ടെങ്കിൽ അയാൾ ശരിപ്പെടുത്തിത്തരും."

"ഇതാണൊരു തൊന്തരവ്." മാനേജർ തുടന്നു:– "ഈ പരീക്ഷയ്ക്കു മൂന്നു കോഴിയെ അറത്തു ഒരു കണ്ടം കയിച്ചിട്ടാ മത്രിച്ചിട്ടാന്നു മോല്യാര് നോക്കീട്ടില്ല. ഒരു പരീക്ഷണ്ടെന്ന് കേട്ടാൽ കാക്കകള് വരുംപോലെ വരും മാനേജർമാരും മാസ്റ്റർമാരും. വല്ലാത്തൊരു ജന്തുക്കള്!"

"കൊല്ലത്തിലൊരേ ദിവസമല്ലെ?" ഞാൻ ചോദിച്ചു.

"ഏതായാലും അതു കഴിഞ്ഞുകിട്ടി."–മാനേജർ നെടുവീർപ്പിട്ടു:—"ൻറാളോടായിട്ടു പറയാണ്. നാളെയ്ക്ക് ഉറുപ്പിക നൂറുവേണം മൂപ്പുക്ക കൊടുക്കാൻ."

# ഗുരുജനസഭ

അടുത്ത മാസം മൂന്നാമത്തെ ശനിയാഴ്ച കാലത്ത് ഏഴുമണിക്കുതന്നെ മാനേജർ എൻെറ വീട്ടിൽ ഹാജരായി. അന്നു വീട്ടിൽനിന്നു വിട്ടുപോരാൻ നിവൃത്തിയില്ലാത്തവിധം ബാലന് എന്തോ പണിയുണ്ടായിരുന്നു. മീററിങ്ങിനു കൃത്യസമയത്തെത്താതിരിക്കുന്നത് ആപത്താവുമല്ലൊ. അന്നു ഞങ്ങളുടെ സ്കൂളാണ് അടിയന്തിരം നടത്തേണ്ടതു്. എഴുത്തച്ഛൻകുട്ടിയുടെ കാലിന്മേലൊരു മുള്ളു തറച്ചതു കുത്തിപ്പഴുത്തതുകൊണ്ട് മൂപ്പർ കിടപ്പിലാണ്, "നമ്മുടെ വിദ്യാഭ്യാസം" എന്ന വിഷയത്തെപ്പററി മാനേജർ ഗോപാലനെക്കൊണ്ട് ഒരുപന്യാസം എഴുതിച്ചുകൊണ്ടുവന്നിട്ടുണ്ട്. അതു സെൻററിൽ ചെന്നു വായിക്കണം. അതിന്നുപുറമെ രണ്ടാംക്ലാസ്സിലേയ്ക്കു് 'ഗുണകോഷ്ഠം' മാതൃകാപാഠവും എടുക്കണം.

"എഴുത്തച്ഛൻകുട്ടിയെക്കൊണ്ട് ഈ എഴുതിക്കൊണ്ടുവന്നതു വായിപ്പിക്കാം. ൻറാളെക്കൊണ്ടു പാഠവുമെടുപ്പിക്കാം. എന്നാണ് ഞാൻ വിചാരിച്ചിരുന്നതു്. അപ്പൊക്ക് അതിൻെറ കാല്യ് കുത്തിപ്പഴുത്തു." മാനേജർ പരിഭ്രമത്തോടെ ചോദിച്ചു; "രണ്ടും കൂടി ൻറാളക്ക്തന്നെ ചെയ്ത്വൂടെ? ഞമ്മടെ സ്കൂള് മോശാവരുതേ—േ—"

"നിങ്ങളൊന്നിനും പേടിക്കേണ്ട. ഒക്കെ ഞാൻ ചെയ്തോളാം."

എനിയ്ക്ക് എന്റെ കഴിവിനേപ്പററി പണ്ടുതന്നെ നല്ല മതിപ്പുണ്ടായിരുന്നു. വഷാന്തപരിശോധനകൂടി കഴിഞ്ഞപ്പോൾ, ഇൻസ്പെക്ടർ പറഞ്ഞപ്രകാരം ആ ഫോറങ്ങൾ തെററാതെ ഫില്ലറപ്പുചെയ്തപ്പോൾ, ആ മതിപ്പിലൊരുറപ്പുകൂടിയുണ്ടായി. റിക്കാർട്ടുകളൊക്കെ ശരിയാണെന്നും അവളെ നിങ്ങൾ വിടാതിരുന്നാൽ സ്കൂൾ അഭിവൃദ്ധിപ്പെട്ടുമെന്നും ഇൻസ്പെക്ടർ മാനേജരോടഭിപ്രായപ്പെട്ടതോടുകൂടി മാനേജക്കും എന്റെ കഴിവിൽ വിശ്വാസം വന്നിരിക്കയാണു്. അതുകൊണ്ടു പണ്ടു മാനേജർ എന്നോടു പറഞ്ഞിരുന്നതുപോലെ ഇപ്പോൾ ഞാൻ മാനേജരോടു പറയാൻ തുടങ്ങിയിരിക്കുകയാണു്: "നിങ്ങൾ പേടിക്കേണ്ട. ഒക്കെ ഞാൻ ശരിപ്പെടുത്തിക്കോളാം."

"സ്റാളക്ക തനിച്ചു വയ്യെങ്കിൽ പാഠം ഞാൻ എടുത്തു നോക്കാം." മാനേജർ മനമില്ലാമനസ്സോടെ പറഞ്ഞു.

"ഒന്നും വേണ്ട. രണ്ടും ഞാൻതന്നെ ചെയ്തുകൊള്ളാം." ഞാൻ അതു പറയണമെന്നായിരുന്നു മാനേജരുടെ ആഗ്രഹം. മാനേജക്ക സന്തോഷമായെന്നു മുഖഭാവം വ്യക്തമാക്കി.

"എന്നാൽ സ്റാളു് വേഗം ഒരുങ്ങി പുറപ്പെടണം. നേരം വൈകാൻ പാടില്ല. കഴിഞ്ഞ മീററിങ്ങിനുതന്നെ നമ്മൾ വൈകിയിട്ടാണു് ചെന്നതു്."

"ഞാൻ കുറച്ചു കഞ്ഞി കുടിയ്ക്കട്ടെ; ഇപ്പോൾ പോരാം."

മാനേജക്ക സമാധാനമായി. ഞാൻ വളരെ വേഗം കഞ്ഞി കുടിച്ചൊരുങ്ങി. അപ്പോഴേയ്ക്കും മുത്തശ്ശി വന്നു തടഞ്ഞു.

"ആഹാ—ാ—! കടക്കൊ ഒരുത്തി പടിപ്പുറത്തു്? മാപ്പിളടെ കൂടെ തന്നന്നെ പോവാൻ പാടില്ല. ഞാൻതന്നെയാണു്

പറയാൻ''—മുത്തശ്ശി നൂററിനാല്പത്തിനാല്പ് പാസ്സാക്കി തുടന്നു:—''ഇന്നവളെ കൊണ്ടുപോവാൻ പാടില്ല. ബാലനെ പറഞ്ഞയക്കാൻ ബടെ തരല്ല. നിങ്ങളെൻെറ കുട്ടിയെ കേട്ട വരുത്തണ്ട.''

''ഒരു രോമത്തിനു കേട്ടുകൂടാതെ ഞാൻ അവളെ ഇവിടെ കൊണ്ടാക്കിത്തരും.'' മാനേജർ കിഴിഞ്ഞപേക്ഷിച്ചു:—''നിങ്ങളങ്ങനെ പറയരുതു്. ഇന്നത്തെ ദിവസം അങ്ങനത്തതാണു്.''

''മുത്തശ്ശി എന്തെങ്കിലും പറഞ്ഞോട്ടെ മുസലിയാരെ, ഞാൻ പോരു്ായി.''

''പോവ്വേ്ാ? ആഹാ എന്നാലെനിക്കതൊന്നു കാണണം.''—മുത്തശ്ശി വടിയെടുത്തു ലാത്തിച്ചാജ്ജിനു തയാറായിക്കൊണ്ടു തുടന്നു:—''നിങ്ങൾക്കറിഞ്ഞുകൂട മുസലിയാരെ, നാട്ടുകാരു കൈ കൊട്ടി കളിയാക്കുകയാണു്. ഈയുള്ളോക്കു് അമ്പലക്കുളത്തിലൊന്നു പോയി കുളിക്കാൻ നിവൃത്തിയില്ല. ഇവളുടെ ഒരുമ്പെട്ട നടത്തംകൊണ്ടു്.''

''എന്നാൽ മുത്തശ്ശി ബാലനേയും കൂടി പറഞ്ഞയച്ചേയ്ക്കു''—ഞാൻ തുടർന്നു:—''നാട്ടുകാരുടെ നാവിനു നികുതി കെട്ടാൻ ആരെക്കൊണ്ടും ആവില്ല. പറയുന്നതൊക്കെ പറഞ്ഞോട്ടെ. ഞാനൊരു പണി ഏററിട്ടുണ്ടു്. അതിനു വേണ്ടതൊക്കെ ഞാൻ ചെയ്യണം. ആരെന്തു പറഞ്ഞാലും ചെയ്യുകയും ചെയ്യും.''

ഞാൻ മുററത്തിറങ്ങി. മുത്തശ്ശി തട്ടത്തുകൊണ്ടു പറഞ്ഞു:—''ഞാനടിച്ചു കാലൊടിച്ചു് അകത്തൊരു മുക്കിൽ കൊണ്ടുപോയിട്ടും. വേണ്ടാ വേണ്ടാ എന്നു വിചാരിച്ചാൽ പെണ്ണതിനക്കോണം തോന്ന്യാസത്തിനൊരുമ്പെട്ടന്നു! ഒന്നിനക്കോണം പോന്ന പെണ്ണുങ്ങൾ മാപ്പിളാരുടെ കൂടെ നട

'ക്കമ്പൊ ആളുകൾ പറയണതാ കുററം അല്ലേ? അകത്തു പോയി ഇരുന്നോ."

"എന്നാൽ മുത്തശ്ശി ബാലനെ തുണയ്ക്കയച്ചേക്കൂ."

"എന്താടീ പറയണതു്? ബാലനെ പറഞ്ഞയച്ചാൽ നന്നായി! വിളഞ്ഞു കിടക്കണ നെല്ലിൻെറ അടുത്തു പൈക്കളെ തെളിയ്ക്കാനാരാ?"

മറുപടി പറഞ്ഞിട്ട കാര്യമില്ലെന്നതുകൊണ്ട ഞാൻ മുന്നോട്ട നീങ്ങി. പടിക്കലെത്തി.

"എന്നാൽ പോടീ പോ. മാപ്പിളടെ കൂടെ. നിന്നേയും ഞാൻ ചത്തതിൽ കൂട്ടി." മുത്തശ്ശി മുണ്ടൻവടി വലിച്ചെറിഞ്ഞു് രണ്ടു കൈകൊണ്ടും തലയ്ക്കടിച്ചുകൊണ്ടു മുററത്തിരുന്നു കരഞ്ഞു:—"എൻെറ പരദേവതകോട്ടെത്തേവരെ—ദേ—ദേ— ഈ ഒരുമ്പെട്ടവൾക്കു കാട്ടികൊടുക്കണേ—ദേ—"

അറുപതോളം വയസ്സായ മുസലിയാർ എനിയ്ക്കു മരുന്നു തന്നു് എന്നെ മയക്കി അയാളുടെ അടിമയാക്കി കൊണ്ടുനടക്കുകയാണെന്നും അതുകൊണ്ടാണു് ഞാൻ അയാൾ പറഞ്ഞതും കേട്ടു് അയാളുടെ കൂടെ നടക്കുന്നതെന്നും വളരെ താമസിക്കാതെ അയാളെന്നെ മാർഗ്ഗം കൂട്ടി ഉമ്മച്ചിയാക്കുമെന്നും മററുമായി രസമുള്ളൊരു കെട്ടുകഥ ആ നാട്ടിൽ പ്രചരിച്ചു തുടങ്ങിയിട്ടുണ്ടു്. ആ കഥ പ്രചരിപ്പിക്കുന്നതിൽ നാലുകെട്ടത്തെ ലക്ഷ്മിക്കുട്ടിയമ്മയ്ക്കു മുന്നും കയ്യുമുണ്ടു്. പണ്ടത്തെ പതിവിന്നെതിരായി—ഒരു ഭർത്താവില്ലാതെ—നല്ല ഒന്നരയും മുണ്ടും വേഷ്ടിയുമായി ഞാൻ നടന്നുകാണുന്നതിൽ അവരുടെ കണ്ണിനൊരു ചൊറിച്ചിലുണ്ടു്. ആ ചൊറിച്ചിലാണു് അവരുടെ നാവിൻതുമ്പത്തു മുളച്ചു് നഞ്ചം വെയ്ക്കുന്നതു്. ഒരു സ്ത്രീക്കും പ്രവൃത്തിയെടുത്തു മാനമായി ജീവിക്കാമെന്ന വാസ്തവം അവർക്കു വിശ്വസിക്കാനാവുന്നില്ല.

തന്റെ സ്കൂൾക്കച്ചവടം ശരിയ്ക്കു നടത്തുവാനുള്ള ഒരുപ: കരണമായിട്ടുമാത്രമേ മാനേജരെന്നെ കണക്കാക്കിയിട്ടുള്ളു വെങ്കിലും അതിനുവേണ്ടി ഒരു കൊല്ലത്തിൽ അമ്പതുറുപ്പിക വരെ തരാൻ ആ കച്ചവടക്കാരൻ ഒരുക്കമാണ്. ചില്ലറയായി ഞാൻ അമ്പതുറുപ്പിക പററണമെന്നാണ് മുസലിയാരുടെ ആവശ്യം. അങ്ങനെ പററിക്കഴിഞ്ഞാൽ കിട്ടുന്ന ഗ്രാൻറ് ഒന്നിച്ചൊരു മുതലായിക്കാണുമല്ലൊ.

അധികമൊന്നും ഞാൻ ചില്ലറയായി പററാറില്ല. ആവശ്യത്തിനു രണ്ടോ നാലോ വാങ്ങും. അതുകൊണ്ടു നല്ല മുണ്ടും സോപ്പും വാങ്ങിയുപയോഗിക്കും. ആരുടേയും മുഖം നോക്കാതെ—ആരുടേയും മുമ്പിൽ തല കുനിക്കാതെ—സ്വന്തം ആവശ്യങ്ങൾ നിറവേററുന്നതു കാണുമ്പോൾ അമ്പലക്കുളത്തിന്റെ കടവിൽ നിന്നു ആ കഥ പൊട്ടിപ്പുറപ്പെട്ടതിൽ എനിയ്ക്കൊരത്ഭുതവുമുണ്ടായില്ല. ഞാൻ അതു കേട്ടുവെന്നു നടിച്ചില്ല.

പത്തറുപതു വയസ്സായ ആ വൃദ്ധന്റെ കൂടെ നടന്നതുകൊണ്ട് ഒരാപത്തും എനിയ്ക്കു വരാനില്ലെന്നു ഞാനുറപ്പിച്ചു. ആ മനുഷ്യൻ ഒരു മകളോടെന്നപോലെയാണ് എന്നോടു പെരുമാറുന്നതു്: ഞാൻ അയാളോട് ഒരച്ഛനെപ്പോലെയും. നാട്ടുകാർ പറയുന്നതു പറയട്ടെ. അതായിരുന്നു എന്റെ സമാധാനം.

സമയം പത്തു മണിയാവുന്നതിനു മുമ്പുതന്നെ ഞങ്ങൾ കാടാമ്പുഴ സ്കൂളിലെത്തി. സ്കൂളിന്റെ ഒരു മൂലയിലുണ്ടായിരുന്ന ബെഞ്ചിൽ ഞാനിരിപ്പുറപ്പിച്ചു. മുത്തശ്ശിയുടെ അന്നത്തെ പെരുമാററവും, സമുദായത്തിന്റെ പ്രചാരവേലയും എന്റെ തലയോട്ടിൽ കിടന്നു പുകഞ്ഞു.

"സമുദായം എന്റെ പേരിൽ ഒരു കുററപത്രം തയ്യാറാക്കിയിരിക്കുകയാണ്." എന്റെ തലയോട്ടിൽ ഒരു തി

പ്പൊരി വീണു. അതു പുകഞ്ഞു കത്താൻ തുടങ്ങി. ആരും അടുത്തില്ലാതെ, ഒരു ജോലിയുമില്ലാതെ, ഒഴിഞ്ഞിരിക്കുന്ന ആ സമയത്ത് എന്റെ ചിന്താഗതി മുന്നോട്ടു നീങ്ങി. സമുദായനീതിയെ കൂട്ടിൽ കയററി വിചാരണ ചെയ്യാൻ ഞാനും ഒരുങ്ങി,

"മര്യാദക്ക്, തറവാടിത്തത്തിന്റെ കുതിരപ്പുറത്തു കയറി വന്ന ഭർത്താവിനെ ചവിട്ടിപ്പുറത്താക്കിയവളാണ് നീ." ഇതാണ് ഒന്നാമതായി സമുദായം എന്റെ പേരിൽ ആരോപിച്ച കുററം. കുററത്തിനുത്തരവാദി ആരാണ്?

ഞാനല്ല കുററക്കാരി. എനിക്കു പതിനഞ്ചു പതിനാറു വയസ്സു പ്രായമേ ആയിട്ടുള്ളു. എന്റെ ഭർത്താവായി അരിയിട്ടുവാഴ്ച കഴിച്ച് അവരോധിക്കപ്പെട്ട മനുഷ്യന് അറുപതു വയസ്സു കഴിഞ്ഞിരിക്കുന്നു. എനിക്കു അയാളുടെ ഭാര്യയായിരിക്കാൻ ഇഷ്ടമില്ല. ഞാൻ അദ്ദേഹത്തെ ഒഴിവാക്കി. കേരളത്തിലെ നായർത്തറവാട്ടുകളിലെ സ്ത്രീകൾക്കു ചെയ്യാനധികാരപ്പെട്ടതു മാത്രമേ ഞാൻ ചെയ്തിട്ടുള്ളു. ഞാൻ കുററക്കാരിയാണോ?

അന്നൊരു വളയുമായി പോയശേഷം മുത്തശ്ശിയുടെ ക്ഷണമനുസരിച്ച് അടുത്ത ഞായറാഴ്ച അദ്ദേഹം വീണ്ടും വന്നു. അമ്മയേയും, മുത്തശ്ശിയേയും, അമ്മാമനേയും എല്ലാം വിളിച്ചുകൂട്ടി അവരുടെ സമക്ഷത്തിൽ വച്ച് എന്നെ അടിമയാക്കാൻ ശ്രമിച്ചു. ഞാൻ പതറാതെ ധൈര്യമായി ഉറച്ചു നിന്നു. അമ്മാമൻ എന്റെ ഭാഗത്തായിരുന്നു. അതുകൊണ്ട് ആ അടിമത്തത്തിൽനിന്നു ഞാൻ രക്ഷപ്പെട്ടു. എന്റെ ജീവിതത്തെപ്പററി ഈ സ്വാതന്ത്ര്യമെടുത്തതിൽ ആർക്കെന്തു പറയാനുണ്ട്? എന്നിട്ടും അപരാധം ആരോപിക്കുകയാണെങ്കിൽ—എന്നെ ഒരു കോൺഗ്രസ്സുകാരിയാക്കുകയാണെങ്കിൽ—ഞാനൊരു കോൺഗ്രസ്സുകാരിയാണ്. ഈ സമുദായം

വിധിയ്ക്കുന്ന ശിക്ഷ—നാവുകൊണ്ടുള്ള ലാത്തിച്ചാർജ്ജ്—ഏല്ക്കാൻ ഞാൻ ഒരുക്കമാണ്. ഒരു പരാതിയുമില്ലാതെ അതൊക്കെ അനുഭവിക്കുന്നുമുണ്ട്.

രണ്ടാമത്തെ കുററപത്രം വരികയാണ്. ഈ ഉൾനാട്ടുകളിലെ ഒരു സ്ത്രീയും ചെയ്യാത്തവിധം, സ്വതന്ത്രമായി നടന്നുകൊണ്ടു ഞാൻ സ്കൂൾജോലി നടത്തുന്നു! അക്രമം!

സ്ത്രീസ്വാതന്ത്ര്യം അനുവദിച്ചുകൂട. അതാണ് ഈ അഭിപ്രായത്തിൻെറ പിന്നിൽ. എൻെറ സ്വച്ഛന്ദസഞ്ചാരത്തിന്നിടയിൽ എനിയ്ക്ക് ഏതു പുരുഷനേയും ഇഷ്ടംപോലെ സ്വീകരിക്കാം. ഏതു പുരുഷനും എന്നേയും. ഇതാണു സമുദായത്തിനു പറയാനുള്ളതു്. ഞാനും ഈ ലോകത്തിലുള്ള മററു ചെറുപ്പക്കാരും മേച്ചിൽപ്പുറത്തെ മൃഗങ്ങളെപ്പോലെയാണെന്നാണ് ഈ സമുദായം വിശ്വസിക്കുന്നതു്. കഷ്ടം!

എനിയ്ക്കു മറുപടി പറയാനുണ്ട്. ഞാൻ അബലയല്ല. സമുദായമൊന്നിച്ച് എൻെറ തലയ്ക്കു വച്ചു കെട്ടിയ വൃദ്ധഭർത്താവിനെ മനക്കരുത്തുകൊണ്ട് ഞാൻ കുതറിത്തെറിപ്പിച്ചിരിക്കുന്നു. എത്ര നിസ്സാരമാണെങ്കിലും എനിയ്ക്കു സിദ്ധിച്ച വിദ്യാഭ്യാസത്തിൽനിന്നും ഞാൻ ലോകത്തേയും എന്നേയും പഠിച്ചിരിക്കുന്നു. ലോകം വിശാലമാണെന്നും ദേശങ്ങൾ കൂടിച്ചേർന്നു വൻകരകളും, വൻകരകളെല്ലാം കൂടിച്ചേർന്നു രാജ്യങ്ങളും, രാജ്യങ്ങൾ കൂടിച്ചേർന്നു ഭൂഗോളവുമുണ്ടെന്നെനിക്കറിയാം. ഈ ഭൂമുഖത്തു പരിഷ്കരണം നടക്കുന്നുണ്ടെന്നും എനിയ്ക്കറിയാം. വിദ്യാഭ്യാസത്തിൻെറ വെളിച്ചത്തിൽ ഞാനൊരു കൂപമണ്ഡൂകമല്ലാതായിത്തീർന്നിരിക്കുന്നു. കൂപമണ്ഡൂകങ്ങളെപ്പോലെ കഴിഞ്ഞുകൂട്ടുന്ന അയൽപക്കത്തെ സ്ത്രീകളിൽനിന്നു, അതുകൊണ്ടുതന്നെ ഞാനൊററപ്പെട്ടുകയാണ്.

അടക്കിയാലടങ്ങാത്ത കാമവികാരമൊന്നും എനിയ്ക്കില്ല. ഞാനാരുടേയും കൈ കടന്നു പിടിക്കില്ല. അഥവാ പിടി

ക്കാൻ തോന്നിപ്പോയാൽ എങ്ങനെ പിടിക്കണമെന്നും എനിയ്ക്കറിയാം. പിന്നെ വല്ലവരും എന്നെ കടന്നു പിടിക്കു മെന്നല്ലെ? അതിൽ കുററക്കാരി ഞാനല്ല. ഈ നാട്ടിൽ കുററം ചെയ്യുവരെ ശിക്ഷിയ്ക്കാൻ നിയമങ്ങളും കോടതികളു മുണ്ട്. കുററക്കാരനെ കോടതിയിൽ കയററാനും ശിക്ഷിപ്പി ക്കാനും എനിയ്ക്കറിയാം.

എന്നെപ്പററി പറയുന്നവരുടെ മുഖാവരണമൊന്നെടു ക്കുകയാണ്.

പരസ്യമായി ഒന്നും ചെയ്യാതെ രഹസ്യമായി എന്തും ചെയ്തു മാന്യത നടിച്ചാൽ മതിയെന്നാണ് സമുദായനീതി യുടെ നില! ഈ സമുദായനീതി വാലാട്ടി പൃഷ്ഠമിളക്കി കുരച്ചു ചാടുന്ന ഒരു ചൊക്ലിപ്പട്ടിയാണ്. പട്ടുകുപ്പായത്തിൽ മൂടിനില്ക്കുന്ന ഒരു കുഷ്ഠരോഗിയാണ് ഈ സമുദായനീതി.

ഹാവൂ! മുത്തശ്ശിയുടെ തറവാടിത്തം! അതു വല്ലാത്തൊരു ലളിതശ്ശൂർപ്പണഖയാണ്. ആ വൻവേഷം ഒരു ദിവസം രാത്രി എന്റെ മുമ്പിൽ ചൊല്ലിയാട്ടുകയുണ്ടായി.

മുത്തശ്ശി ഒരു ദിവസം രാത്രി പാട്ടബാക്കി തീർത്തുകൊ ടുക്കാൻ മനക്കലെ കാര്യസ്ഥനെ ക്ഷണിച്ചുവരുത്തി. ഞാൻ കിടക്കുന്ന അറയിൽ എന്റെ കട്ടിലിൽ കാര്യസ്ഥനെ കയററിയിരുത്തി പൂജിച്ചു. കാഴ്ചബംഗ്ലാവിലെ മൂക്കൻപാ മ്പിന്റെ പളുങ്കുകൂട്ടിലേയ്ക്കു് പോക്കാച്ചിത്തവളയെ പിടി ച്ചിട്ടുകൊടുക്കുംപോലെ എന്നേയും ആ മുറിയിലേയ്ക്ക് തള്ളി വിടാൻ മുത്തശ്ശി ശ്രമിച്ചു. സാമദാനഭേദദണ്ഡങ്ങളൊക്കെ അന്നെന്റെ നേക്കെടുത്തു പ്രയോഗിക്കപ്പെട്ടു.

ഒരു നഷ്ടവുമില്ലാതെ—കുട്ടപ്പൻ നായരുടെ കണക്കിൽ—കാര്യസ്ഥന്റെ വകയായി എനിയ്ക്കൊരു കുട്ടിയുണ്ടാകുന്ന തിൽ—ആ അണിയറബന്ധത്തിന്റെ പേരിൽ ദയവുണ്ടാ യി പാട്ടബാക്കി തീരുകയാണെങ്കിൽ—മുത്തശ്ശിക്ക് അതിൽ

ഒരാക്ഷേപവുമില്ല. ഇതാണ് സമുദായനീതിയുടെ പിന്നി ലുള്ള കരാളരൂപം!

"ൻറാളക്കു ചായ വേണോ?" എൻെറ ചിന്താഗതിയെ തടഞ്ഞുകൊണ്ടു മാനേജരന്വേഷിച്ചു.

"ഇപ്പോൾ വേണ്ട" ഞാൻ തുടന്നു:—"മുപ്പത്തിരണ്ടു് ബിസ്കറേറാ മിഠായിയോ വാങ്ങിത്തന്നാൽ ഞാൻ പാഠം വളരെയധികം നന്നാക്കിത്തരാം."

"എന്തിനാ ബിസ്കറു്?"

"കണക്കു പഠിപ്പിക്കാൻ."

"മുപ്പത്തിരണ്ടു ബിസ്കററിനു പകരം കല്ലു പെറുക്കി യാൽ പോരേ?" മാനേജരുടെ പിശുക്കു ചോദിച്ചു.

"കുട്ടികളല്ലേ? തിന്നാനുള്ള സാധനം കൊടുത്താൽ അ വക്കു രസമാവും; തിന്നാൻ കൊടുത്തുകൊണ്ടു പഠിപ്പിച്ചാൽ കുട്ടികൾ എത്ര വേഗം പഠിക്കുമെന്നോ?"

"ആയ്ക്കോട്ടെ"—മാനേജർ തുടന്നു:

"ൻറാളു് ഒരാപ്പു് കുടിച്ചോളിൻ." മാനേജർ എന്നോടു സംസാരിക്കുന്നതിൽ ഒരു മകളോടുള്ള വാത്സല്യവും നായർ സ്ത്രീയോടുള്ള ബഹുമാനവും ഇടകലത്തിയിരുന്നു.

"വേണ്ട"—ഞാൻ പറഞ്ഞു.

"ഇവിടെ മാപ്പിളമാരുടെ ചായ മാത്രമേ കിട്ടു. അതു കുടിച്ചാലൊന്നുമില്ല. ൻറാളു് വെറുതേ പട്ടിണി കിട ക്കേണ്ട."

"ഏതായാലും ഇപ്പോൾ വേണ്ട." ഞാൻ തുടർന്നു:— "നിങ്ങൾ പോയി ആ കാശിനു മിഠായിയോ ബിസ്കറേറാ വാങ്ങിക്കൊണ്ടുവരിൻ. ഒരണയല്ലേ. അതു ഇന്നത്തെ വഴിപാടാവട്ടെ."

മാനേജർ പോയി. ഞാൻ ഗോപാലനെഴുതിയ ഉപന്യാസം ഒരിക്കൽക്കൂടി വായിച്ചുനോക്കി. ആ ഉപന്യാസത്തിൽ സാമ്രാജ്യത്വത്തിൻെറ കൊതിയേയും സാമർത്ഥ്യത്തേയും അഹങ്കാരത്തേയും അപലപിച്ചിരുന്നു. ഈ നാട്ടിൽ ബ്രിട്ടൻ നടപ്പാക്കിയിട്ടുള്ള വിദ്യാഭ്യാസപദ്ധതിയുടെ കുററങ്ങളേയും കുറവുകളേയും കൊള്ളരുതായ്മകളേയും വിശദീകരിച്ചിരുന്നു. ഉദ്യോഗസ്ഥന്മാരുടെ അഴിമതികളെ തുറന്നു കാണിച്ചിരുന്നു. ഈ നാട്ടിലൊരു നല്ല വിദ്യാഭ്യാസസമ്പ്രദായം നടപ്പാക്കാൻ ഈ വെള്ളക്കാരുടെ ഭരണം അവസാനിപ്പിച്ചേ തീരൂ എന്നു കൂടി പറഞ്ഞുകൊണ്ടാണ് അതുപസംഹരിച്ചിരിക്കുന്നതു്.

നിർഭയനായ ഒരു ദേശാഭിമാനിയുടെ കരളിലെ കല്ലോലമാലകളുടെ ഗർജ്ജനം ആ ഉപന്യാസത്തിലുണ്ടായിരുന്നു.

"പററിച്ചു മോളെ." മാനേജർ പരിഭ്രമിച്ചു മാറത്തു കൈ വെച്ചുകൊണ്ടു് എൻെറ അടുത്തു വന്നു പറഞ്ഞു:—"ഇതാ ബിസ്കററു്. മിഠായി ഇല്ല, അവിടെ."

"എന്തു പററി?"—ഞാൻ ബിസ്കററു വാങ്ങിക്കൊണ്ടന്വേഷിച്ചു. മാനേജർ ഒരു പുലിയുടെ പിടിയിൽ നിന്നു ചാടി രക്ഷപെട്ട മാനിനെപ്പോലെ കിതച്ചിരുന്നു.

"ഗോപലനെക്കൊണ്ടെഴുതിക്കേണ്ടിയിരുന്നില്ല. നന്നായിക്കോട്ടെ എന്നു വെച്ചിട്ടേ" മാനേജർ ഉറക്കെ ആത്മഗതം ചെയ്തു.

"എന്തേ?"

"മൂപ്പരു വരും എന്നും പറഞ്ഞു് പെട്ടിയും ബഡ്ഡിംഗും കൊടുത്തയച്ചിട്ടുണ്ടു്. ശിപായി വന്നടുക്കണു. പുലി, പുലിയാണു് മൂപ്പരു്. അന്നത്തെ ആളല്ല. പോക്കരു് സായ്‌വല്ല," കുറച്ചുനേരം നിന്നു നെടുവീർപ്പിട്ടശേഷം മാനേജർ തുടർന്നു:—"ഞാനൊരുപായ കടലാസ്സും പെൻസിലും വാങ്ങി

ക്കൊണ്ടുവന്നു തരാം. ൻറാള്ക്ക് വേഗം വേറെ ഒന്നെഴുതണം. ഗോപാലനെഴുതിയതിൽ കോൺഗ്രസ്സുണ്ടാവും. ആ വലാല്ക് നമ്മളെ പററിച്ചു."

മാനേജർ പറഞ്ഞതു ശരിയായിരുന്നു. ഒരു ഇൻസ്പെക്ടറുള്ള യോഗത്തിൽ ആ ഉപന്യാസം വായിച്ചാൽ ആ ഉദ്യോഗസ്ഥന് അതത്ര രസിക്കുമായിരുന്നില്ല.

"ഞാൻ ശ്രമിക്കാം. പക്ഷേ, എഴുതിത്തീന്നില്ലെങ്കിൽ പ്രസംഗിച്ചാലും പോരെ?" ഞാൻ ചോദിച്ചു.

"ൻറാളക്ക് പ്രസംഗിക്കാൻ വെയ്യ്യോ?" മാനേജർ അത്ഭുതത്തോടെ ചോദിച്ചു തീന്നില്ല. അതിന്നുമുമ്പെ ബാപ്പു മാസ്റ്റർ മാനേജരുടെ അടുത്തുവന്നു ചോദിച്ചു:—"മീററിങ്ങിനൊക്കെ ഒരുങ്ങിയിട്ടില്ലെ? ഇൻസ്പെക്ടർ വരുന്നുണ്ട്."

"ഉപന്യാസമെഴുതിയിട്ടില്ലെങ്കിൽ പ്രസംഗിച്ചാൽ മതിയൊ എന്നാണ് അമ്മക്കുട്ടി ചോദിക്കുന്നതു"—മാനേജർ സംശയം ചോദിച്ചു.

"തേങ്ങാക്കൊല"— സിക്രട്ടറി ശുണ്ഠി എടുത്തുകൊണ്ടു തുടന്നു:—"ഓ—ഒരു പ്രസംഗക്കാരി! ഇതു് ഓളടെ ഇൻസ്പെക്ടരല്ല; ഒരു മാസം തികച്ചും ഇടയുണ്ടായിട്ട് ഒരുപന്യാസം എഴുതിക്കാൻ നിങ്ങളെക്കൊണ്ടു കഴിഞ്ഞില്ലല്ലൊ. എനിക്കെന്തായാലും വേണ്ടില്ല. ഗുണമായാലും ദോഷമായാലും നിങ്ങളുടെ സ്കൂളിന്നുതന്നെയാണ്. പ്രസംഗിക്കുന്നു! പ്രസംഗിക്കാൻ നാവു പൊങ്ങണ ഒരു പെണ്ണ്!" അയാൾ അയാളുടെ പാട്ടിൽ പോയി.

"റബ്ബേ"—മാനേജർ നെഞ്ഞത്തു കൈ വെച്ചു.

"ഒക്കെ ഞാൻ ശരിപ്പെടുത്തിക്കോണ്ടു്, നിങ്ങൾ പേടിക്കേണ്ട പോയി കടലാസും പെൻസിലും വാങ്ങിക്കൊണ്ട് വന്നോളിൻ." ഞാൻ മാനേജരെ സമാധാനിപ്പിച്ചു.

"കുറച്ചു മോശമായാലും വേണ്ടില്ല. ൻറാളു് ഒന്നെഴുതിക്കളയുണ്ടു്." മാനേജർ കടലാസു വാങ്ങുവാൻ ഓടുകതന്നെ ചെയ്തു. ഒരു വിളവിൻെറ നടുക്കു വന്നു ചാടിയ കുററൻ മൂരിയെ ആട്ടി പുറത്തു ചാടിക്കാൻ ഒരുങ്ങുന്ന കൃഷിക്കാരൻെറ വെമ്പലുണ്ടായിരുന്നു ആ പോക്കിൽ.

എനിക്കൊരു വാശി കയറി. എനിക്കു പ്രസംഗിക്കാനറിയില്ലെന്നു പരസ്യമായി അവഹേളിച്ച ബാപ്പുമാസ്റ്റർക്കു് എൻെറ പ്രസംഗമൊന്നു കേൾപ്പിച്ചുകൊടുക്കുകതന്നെ വേണമെന്നു് ഞാനുറച്ചു. സമയമുണ്ടെങ്കിലും ഉപന്യാസമെഴുതി വായിക്കുകയില്ലെന്നു ഞാനുറപ്പിച്ചു. നമ്മുടെ വിദ്യാഭ്യാസം എന്ന വിഷയത്തെപ്പററി പ്രസംഗിക്കാനുള്ള വാചകങ്ങൾ ഞാനെൻെറ മനസ്സിൽ ആസൂത്രണം ചെയ്തുവെച്ചു.

മാനേജർ കടലാസു വാങ്ങിക്കൊണ്ടു വന്നപ്പോഴേയ്ക്കും മീററിങ്ങു് തുടങ്ങുവാനുള്ള മണിയടിച്ചു. ഒടുക്കത്തെ ശ്വാസവും വലിച്ചുതീർത്ത രോഗിയുടെ അടുത്തേയ്ക്കു മരുന്നുമായി വന്ന ഉടമയെപ്പോലെ മാനേജർ കടലാസും പെൻസിലും എൻെറ കയ്യിൽ തന്നു പറഞ്ഞു: "ൻറാളടെ കുററല്ല. ഇനി കുത്തിക്കുറിച്ചുണ്ടാക്കാൻ ഇടയില്ല. വേയ്ക്കുംപോലെ ഒക്കെ കാട്ടിക്കൂട്ടടി."

കഴിഞ്ഞ യോഗത്തിൽ മുറുക്കുകയും സൊള്ളുകയും ചെയ്തു കുഴപ്പമുണ്ടാക്കിയിരുന്ന ഒരു മൊല്ലാക്ക, ശരവേഗത്തിൽ ഓടി സ്കൂൾഗയ്ററു കടക്കുമ്പോൾ മുപ്പരുടെ വേഷ്ടി അഴികളിൽ കുടുങ്ങി കീറിപ്പൊളിഞ്ഞതു കണക്കാക്കാതെയാണു് സ്കൂൾഹാളിൽ എത്തിയതു്. കഴിഞ്ഞ യോഗം ആനയില്ലാത്ത ശിവേലിയായിരുന്നു ഇന്നത്തേതങ്ങനെയല്ല. ഇൻസ്പെക്ടരുണ്ടു്.

സർവ്വത്ര നിശ്ശബ്ദം. സിക്രട്ടറി ചില കസേലകൾ അങ്ങോട്ടും ഇങ്ങോട്ടും മാററിയിടുമ്പോൾ ഉയരുന്ന ശബ്ദവും

വരാന്തയിൽ നിൽക്കുന്ന ഇൻസ്പെക്ടരുടെ ശിപായി ഒരു തീപ്പെട്ടിക്കൊള്ളി ഉരസുന്ന ശബ്ദവും മാത്രമാണ് ആ നിശ്ശബ്ദതയെ ഭഞ്ജിച്ചതു്.

"മൂപ്പർ വരാൻ കാക്കണ്ട. സമയമായാൽ തുടങ്ങിക്കൊള്ളാൻ പറഞ്ഞിട്ടുണ്ടു്" ശിപായി സിക്രട്ടറിയോടു പറഞ്ഞതനുസരിച്ചു് കൃത്യം പതിനൊന്നുമണിക്കു യോഗം ചേൎന്നു.

സഭാനടപടികൾ തുടങ്ങി. ഒരു ബോർഡ്സ്കൂൾ ഹെഡ്മാസ്റ്ററായ ഇട്ടീരി നായരെ അദ്ധ്യക്ഷനായി തിരഞ്ഞെടുത്തു; ബാപ്പുമാസ്റ്റർതന്നെ പ്രാൎത്ഥന ചൊല്ലി.

"ഗുരു ബ്രഹ്മ ഗുരു വിഷ്ണു

ഗുരു ദേവോ മഹേശ്വര

ഗുരുരേവ ജഗത്സൎവ്വം

തസ്മൈ ശ്രീ ഗുരവേ നമ"—എന്നൊരു ശ്ലോകം വിസർഗ്ഗങ്ങളില്ലാതെ — കണ്ണടച്ചു തൊഴുതുകൊണ്ടു ചൊല്ലി തീൎത്തു.

ബാപ്പുമാസ്റ്ററുടെ പ്രാൎത്ഥനയ്ക്കിടയിൽ, വേഷ്ടി ഗെയ്റ്റിന്റെ അഴിയിൽ കൊണ്ടു് വലിഞ്ഞു കീറിയതു് എത്ര കണ്ടുണ്ടെന്നു ആ മൊല്ലാക്ക സൂക്ഷ്മത്തിൽ പരിശോധിക്കുന്നതു് ഞാൻ കണ്ടു.

"കോലായിൽ ശിപായി നിൽക്കുന്നതു കണ്ടപ്പോൾ മൂപ്പരു് വന്നുകാണുമെന്നു് വിചാരിച്ചു. ബദ്ധപ്പെട്ടു് ഓടി ഗെയിററു് കടന്നപ്പോൾ തുണികീറി—" ആ മൊല്ലാക്ക അടുത്തിരിക്കുന്ന താച്ചു എഴുത്തച്ഛനെ ബോദ്ധ്യപ്പെടുത്തുന്നതും ഞാൻ കേട്ടു.

അദ്ധ്യക്ഷൻ തന്റെ ഉപക്രമപ്രസംഗത്തിൽ എല്ലാവരും ശ്രദ്ധയോടും ജാഗ്രതയോടുംകൂടി യോഗനടപടികൾ ഭംഗിയായി നടത്താൻ തന്നെ സഹായിക്കണമെന്നഭ്യൎത്ഥിച്ചു.

സിക്രട്ടറി റൊജർ വിളിച്ചു. എല്ലാ അദ്ധ്യാപകന്മാരും വണക്കമുള്ള സ്കൂൾകുട്ടികളെപ്പോലെ എഴുന്നേററുനിന്നു ഹാജർ പറഞ്ഞു. ആ ചടങ്ങിന്റെ അവസാനത്തിൽ സിക്രട്ടറി സാമാജികന്മാർക്കൊരു താക്കീതു കൊടുത്തു.

ഓരോ അദ്ധ്യാപകനും ലഹളകൂടാതെ യോഗത്തിൽ ശ്രദ്ധിക്കണമെന്നും അങ്ങിനെ ചെയ്യാത്തവരുടെ പേർ താൻ കുറിച്ചുവെയ്ക്കുമെന്നും ഇൻസ്പെക്ടർ വരുമ്പോൾ റിപ്പോർട്ട ചെയ്യുമെന്നുമായിരുന്നു താക്കീതു്.

ബല്ലിന്റെ ശബ്ദം കേട്ടതോടുകൂടി അയൽവക്കത്തുനിന്നു് അഞ്ചാറുകുട്ടികൾ വരാന്തയിൽ വന്നു വികൃതി കാട്ടാൻ തുടങ്ങി. അവർ അന്നത്തെ പാഠത്തിന്നു വന്നവരാണു്. സിക്രട്ടറി അവരെ സ്കൂളിന്റെ ഒരു മൂക്കിലൊതുക്കിയിരുത്തി.

റോട്ടിലൊരു ബസ്സു് വന്നു നിന്നു. സിക്രട്ടറി അങ്ങോട്ടു പറന്നു. ഇൻസ്പെക്ടർ പ്രത്യക്ഷനായി. അടുത്തുചെന്നെത്തിയ സിക്രട്ടറിയുടെ കയ്യിൽ ഫയൽ കൊടുത്തേല്പിച്ചു പതുക്കെ സ്കൂളിലേയ്ക്കു കടന്നു വന്നു.

യോഗത്തിലെ അദ്ധ്യക്ഷനടക്കം എല്ലാവരും എഴുന്നേററു നിന്നു. ആ ദേവാംശസംഭൃതനെ ബഹുമാനിച്ചു. ഗുരുജനസമാജങ്ങളുടെ സ്ഥിരാദ്ധ്യക്ഷൻ വന്നാൽ തിരഞ്ഞെടുക്കപ്പെട്ട അദ്ധ്യക്ഷൻ കസേല ഒഴിഞ്ഞു കൊടുക്കണം. ഇൻസ്പെക്ടർവന്നുചേർന്നപ്പോൾ പതിവനുസരിച്ചു് ഇട്ടീരി നായർ മാസ്റ്റർ കസേല ഒഴിച്ചു കൊടുത്തു് ബഞ്ചിൽ വന്നിരുന്നു. ഇൻസ്പെക്ടർ അദ്ധ്യക്ഷനായി, ഇരിപ്പുറപ്പിച്ചു. മേശപ്പുറത്തു കിടന്നിരുന്ന റജിസ്റ്ററുകൾ വീശാൻ തുടങ്ങി. അതിലുണ്ടായിരുന്ന കല്പനകത്തുകൾ പാറി നിലത്തുവീണു.

"യോഗനടപടികൾ തുടങ്ങാം." ഇൻസ്പെക്ടർ കല്പിച്ചു.

"ചായ കൊണ്ടുവരുവാൻ പറഞ്ഞിട്ടുണ്ടു്. അതു കൊണ്ടുവന്നിട്ടു്.........." സിക്രട്ടറി ബോധിപ്പിച്ചു.

ഇൻസ്പെക്ടർ കാററിൽ പാറപ്പിച്ച കടലാസു തുണ്ടുകൾ പെറുക്കി മേശപ്പുറത്തുവെച്ചശേഷം സിക്രട്ടറി ടൈംപീസ്സെടുത്തു കനംവെച്ചു. അപ്പോഴേക്ക് ക്ലബ്ബിംടമ ചായ കൊണ്ടുവന്നുകഴിഞ്ഞിരുന്നു. ഇൻസ്പെക്ടർ അവിടെത്തന്നെ ഇരുന്ന് അതു കുടിച്ചു. പോക്കററിൽനിന്നൊരു പാക്ക് സിഗരററെടുത്തു സാവധാനം അതു തുറന്ന് ഒരെണ്ണമെടുത്തു കത്തിച്ച് പുകവിട്ടു.

"എന്തൊക്കെ കഴിഞ്ഞു?"— ഇൻസ്പെക്ടരന്വേഷിച്ചു.

"അദ്ധ്യക്ഷ സ്വീകരണം, പ്രാർത്ഥന, ഉപക്രമപ്രസംഗം ഹാജരുവിളി ഇതൊക്കെ കഴിഞ്ഞു."—സിക്രട്ടറി ബോധിപ്പിച്ചു.

ഇൻസ്പെക്ടർ ഹാജർപട്ടികയെടുത്തു മലത്തിനോക്കി കണക്ക കൂട്ടിയശേഷം എഴുന്നേററു. വലിയ മുണ്ടും ഷട്ടും, കോട്ടും, ടൈയ്യും ഒരു തുക്കിത്തൊപ്പിയും അണിഞ്ഞു നിൽക്കുന്ന ആദ്ദേഹത്തിന് ഒരു പരിഷ്ക്കരിച്ച മുസലിയാരുടെ മട്ടേ ഉണ്ടായിരുന്നുള്ളു. അമ്പതോളം വയസ്സായ അദ്ദേഹം ഒന്നു കുരച്ച് മുക്കി മൂളി പ്രസംഗിക്കാൻ തുടങ്ങി. അദ്ദേഹത്തിനുണ്ടായിരുന്ന കാസശ്വാസത്തിന്റെ ഉപദ്രവം ആ പ്രസംഗത്തെ ഇടയ്ക്കിടയ്ക്കു തടഞ്ഞുകൊണ്ടിരുന്നു.

"മാന്യരെ, ഇന്നത്തെ" അദ്ദേഹം എന്റെ ബഞ്ചിന്മേലേക്കു കൂടി നോക്കിക്കൊണ്ട് ആവർത്തിച്ചു:—"മാന്യരെ, മഹതികളെ, നിങ്ങളുടെ ഇന്നത്തെ ഗുരുജനസമാജയോഗത്തിൽ ഹാജരാകുവാൻ സാധിച്ചതിൽ എനിക്കു സന്തോഷമുണ്ട്. യോഗത്തിലെ ഹാജർ തൃപ്തികരമല്ല. എഴുപതിലധികം ആളുകൾ പങ്കെടുക്കേണ്ട ഈ കേന്ദ്രത്തിൽ വെറും മുപ്പത്തിയൊമ്പതാളുകൾ മാത്രമേ ഇന്നു പങ്കെടുത്തിട്ടുള്ളു. ഇതു കഷ്ടാൽകഷ്ടതരമാകുന്നു. ഈ നില ഭേദപ്പെടുത്താൻ എല്ലാവരും ആത്മാർത്ഥമായി പരിശ്രമിക്കണം"— അദ്ദേഹം

ഒന്നു ചുമച്ചു തുടന്നു: "നമ്മുടെ സഭാനടപടികളിലെ കാൎയ്യ
പരിപാടികളിൽ ഒരിനംകൂടി ചേൎക്കണമെന്നു് എനിക്കഭി
പ്രായമുണ്ടു്. അതെന്തെന്നാൽ"—രണ്ടു കയ്യും മലൎത്തി പകു
തി ഇടത്തോട്ടു പിൻതിരിഞ്ഞു് ഭക്തിശ്രദ്ധാ ബഹുമാനവിന
യങ്ങളോടെ, ചുവരിൽ തൂങ്ങിക്കിടക്കുന്ന അഞ്ചാം ജോൎജ്ജ്
ചക്രവൎത്തിയെ ആവാഹിച്ചുകൊണ്ടു് തുടന്നു: "ജനങ്ങൾക്കു
കണ്ണിൽ കാണാവുന്ന ഒരൊററ ദൈവമേയുള്ളൂ! അതായതു്
രാജാവു്. ഏതു നടപടികൾ തുടങ്ങുമ്പോഴും—ഹിന്ദുക്കൾ
ക്കു് ഹരിശ്രീപോലെ—മുസ്ലീമങ്ങളായ നമുക്കു് "ബിസ്മി"
പോലെ ഭൂപാലമംഗളം പാടേണ്ടതാണു്. അദ്ദേഹത്തി
ൻെറ കാരുണ്യം കൊണ്ടും വാത്സല്യം കൊണ്ടുമാണു് നമുക്കു
നന്മയും സൌഖ്യവും ഉണ്ടാവുന്നതു്. ഇന്നത്തെ യോഗനട
പടിയിൽത്തന്നെ അതുകൂടി ചേൎത്തു കാണുവാൻ ഞാനാഗ്ര
ഹിക്കുന്നു."

ഇൻസ്പെക്ടർ ഇതു പറഞ്ഞു തീരുന്നതിനു മുമ്പുതന്നെ
സിക്രട്ടറി പേനയെടുത്തു കുടഞ്ഞു വിരൽകൊണ്ടു മുന തൊട്ടു
ഴിഞ്ഞു്, കുട്ടി ചത്ത എരുമയെ ചുരത്തിക്കുംപോലെ മഷി
വരുത്തി, കാൎയ്യപരിപാടിയിൽ ഭൂപാലമംഗളവും കൂടി ചെ
ലുത്തിക്കഴിഞ്ഞിരുന്നു.

ഇൻസ്പെക്ടർ തുടന്നു:—"ഇപ്പോൾ എനിക്കു് ഇത്രമാത്ര
മെ പറയാനുള്ളു. ഇനി പറയുവാനുള്ളതെല്ലാം സന്ദൎഭത്തി
നനുസരിച്ചു പറഞ്ഞുകൊള്ളാം" അദ്ദേഹം ഇരുന്നു.

സിക്രട്ടറി ഭൂപാലമംഗളം എന്നുത്തരവിട്ടു; എന്നാൽ ആ
ചടങ്ങു നിൎവ്വഹിക്കാൻ ആരുംതന്നെ മുന്നോട്ടു വന്നില്ല. അ
തിഥിയായ തങ്ങൾ ഒട്ടകത്തിൻെറ ഇറച്ചി ആവശ്യപ്പെട്ട
പ്പോൾ സല്ക്കാരപ്രിയനായ ആതിഥേയനു് പററിയ അമളി
യാണു് സിക്രട്ടറിക്കു പററിയതു്. അയാൾ ആ സദസ്സിൽ
ഓടിനടന്നു ഒന്നുരണ്ടു പേരുടെ ചെവി കടിച്ചുനോക്കി, ഒരു

ഫലവുമുണ്ടായില്ല. അവസാനം എൻെറ അടുത്തുവന്നന്വേഷിച്ചു: "മിസ്ടസ്സിന്നു് ഭൂപാലമംഗളം പാടാനറിയില്ലെ?"

"എനിയ്ക്കറിഞ്ഞുകൂടാ"—ഞാനും മറുപടി കൊടുത്തു.

അവസാനം സിക്രട്ടറി മേശ തുറന്നു, ഒരു മനഃപ്പാഠം പുസ്തകമെടുത്തു മലത്തി ആമുഖമായി പറഞ്ഞു:— "സമക്ഷത്തിലെ കല്പനയനുസരിച്ച ഈ യോഗം മുതൽക്കു് എല്ലാ യോഗത്തിലും ഭൂപാലമംഗളം പാടേണ്ടതാണു്. പാഠവും ഉപന്യാസവും ഏറെറടുക്കുന്ന സ്കൂളുകൾ തന്നെ അതും ഭംഗിയായി നടത്തേണ്ടതാണു്. ചക്രവർത്തി തിരുമനസ്സിനെ വാഴ്ത്തിപ്പാടുന്ന ഭൂപാലമംഗളം നമുക്കു് ബൈഹാർട്ടായി തോന്നുകില്ല എന്നതു് കൃതഘ്നതയും ലജ്ജാകരവും ആണു്. കാര്യപരിപാടിയിൽ ഒരു ഇനമായി ചേർത്തതനുസരിച്ചു് ഇന്നു ഞാൻ തന്നെ ആ ശുഭകർമ്മം നടത്തുന്നതും സഭ മംഗളകരമാക്കിത്തീർക്കുന്നതുമാണു്." ഇത്രയും പറഞ്ഞ ശേഷം കണ്ഠം ശരിപ്പെടുത്തിക്കൊണ്ടു് സിക്രട്ടറി പാടി:—

"ദൈവമേ, ജഗദീശ ഞങ്ങടെ ഭൂമിപാലനു മംഗളം
ക്ഷേമമോടെയടക്കിയിന്ത്യയെ വാണിടാൻ ബഹുമംഗളം"

അങ്ങിനെ ദ്വിതീയാക്ഷര പ്രാസവും അന്ത്യാക്ഷര പ്രാസവും മററും മററുമുള്ള ഭൂപാലമംഗളവും പാടി അവസാനിപ്പിച്ചു.

"എല്ലാ യോഗങ്ങളിലും ഭൂപാലമംഗളഗാനംകൊണ്ടു് ആകാശം മുഖരിതമാകണം" ഇൻസ്പെക്ടർ എഴുന്നേററു നിന്നു തുടൻു:—"കാര്യപരിപാടിയിലെ അടുത്ത ഇനം പാഠം, രണ്ടാം ക്ലാസ്സിലേയ്ക്കു ഗുണകോഷ്ഠം" ഇൻസ്പെക്ടർ ഇരുന്നു.

സാമാജികന്മാരുടെ മുമ്പിൽ ഒഴിവാക്കിയിട്ട മൂന്നു ബഞ്ചുകളിൽ സിക്രട്ടറി, കൂട്ടിലിട്ട ആ ആറു കുട്ടികളെ വിളിച്ചുകൊണ്ടുവന്നു് ഇരുത്തി. ഞാൻ പാഠമെടുക്കാനൊരുങ്ങി,

അവരിൽ ഒരാളുടെ കയ്യിൽ ഒരു സ്ലേററു മാത്രമേ ഉപകരണമായുണ്ടായിരുന്നുള്ളൂ. ഒരു തുടപ്പുശീലയും ചോക്കും മേശപ്പുറത്തുവെച്ചു തന്ന ശേഷം സിക്രട്ടറി പുറത്തു പോയി. ഞാൻ തുടപ്പു ശീലയെടുത്തു ബോർഡ് മായ്ച്ചു എൻെറ പേരും സ്കൂളിൻെറ പേരും ക്ലാസ്സും തിയ്യതിയും പാഠവും പാഠമെടുക്കുന്നതിൻെറ ഉദ്ദേശവും ആ പാഠമെടുക്കാനുപയോഗിക്കുന്ന സമയവും എല്ലാം ബോർഡിൽ എഴുതിയിട്ടു. മുസലിയാർ എൻെറ ഓരോ ചലനവും സൂക്ഷിച്ചു വീക്ഷിച്ചുകൊണ്ടിരുന്നു.

"സ്റ്റാൻഡ്, സിററ്"— ഒരു മന്ത്രം കൊണ്ടെന്നപോലെ ഞാൻ ആ കുട്ടികളെ എഴുന്നേല്പിക്കുകയും ഇരുത്തുകയും ചെയ്തു. അഞ്ചു് ആൺകുട്ടികളും ഒരു പെൺകുട്ടിയും മാത്രമുള്ള ആ ഗുരുജനസമാജക്ലാസ്സിൽ എന്തു ചെയ്യണമെന്നാലോചിച്ചു് ഞാൻ കുറച്ചിട നിന്നു.

"എന്താ നില്ക്കുന്നതു്? വേഗം പാഠമെടുക്കണം"—ഇൻസ്പെക്ടർ കല്പിച്ചു.

ആ കുട്ടികൾക്കു് എന്തെല്ലാം അറിയുമെന്നു് ഞാൻ പരിശോധിച്ചു നോക്കി. കുട്ടികൾ പറഞ്ഞതനുസരിച്ചു് രണ്ടാംക്ലാസ്സിൽ പഠിക്കുന്നവർ മൂന്നേ ഉണ്ടായിരുന്നുള്ളൂ. ഒരു കുട്ടി അഞ്ചിൽ പഠിക്കുന്നവനാണു്. മററു രണ്ടുപേർ സ്കൂൾ കാണാത്തവരും.

ഇൻസ്പെക്ടരുടെ അനുവാദപ്രകാരം ആ മൂന്നു കുട്ടികളെ ഒഴിവാക്കി, അവസാനം അവറാനും മുഹമ്മദും കതീജയും മാത്രമുള്ള ക്ലാസ്സായിത്തീർന്നു. പത്തുപതിനഞ്ചു കുട്ടികളെങ്കിലുമുണ്ടാവുമെന്ന എൻെറ പ്രതീക്ഷക്കെതിരായി ആ മൂന്നു കുട്ടികൾ മാത്രമുള്ള കൊച്ചു ക്ലാസ്സിൽ ഞാനൊരു മാതൃകാപാഠമെടുത്തു. ബിസ്കററുപൊതി കെട്ടഴിച്ചു. പ്രായോഗി

കമായി ഗുണകോഷ്ഠം പഠിപ്പിച്ചു. ആ പാഠം ഫലവത്താ യിരുന്നുവെന്നെനിക്കു ബോദ്ധ്യപ്പെട്ടു.

"അയ്യഞ്ചുകുട്ടി ഒരു കയ്യായിട്ടാണു ന്റെ വാപ്പ മത്തി എണ്ണ്ന്ന്" എന്നു് അവരാൻ പറഞ്ഞതുകൊണ്ടു ഞാൻ രക്ഷപ്പെട്ടു. ആ മൂന്നു കുട്ടികൾ മുപ്പതു ബിസ്കറ്റുകൊണ്ടു കളിച്ചു പഠിച്ചു, അവസാനം അവരതു ഓഹരിവെച്ചെടുത്തു് ക്ലാസ്സിൽ നിന്നു പുറത്തു പോയി. ഞാൻ ഇൻസ്പെക്ടരുടേയും സദസ്യരുടേയും മുഖത്തു് ഉററുനോക്കി. അവക്കും ആ പാഠത്തെപ്പററി വളരെയധികം മീത്ത അഭിപ്രായമില്ലെന്നു് അവരുടെ മുഖഭാവം വെളിവാക്കിയിരുന്നു.

"ഒരദ്ധ്യാപിക, രണ്ടാംക്ലാസ്സിലേക്കു് മാതൃകാ പാഠമെടുത്തതു നിങ്ങൾ കണ്ടു. ഇനി ഉപന്യാസം. തെക്കുംമുറി മാപ്പിള സ്കൂൾതന്നെ"–ഇൻസ്പെക്ടർ എഴുന്നേററുനിന്നു പറഞ്ഞ ശേഷം ഇരുന്നു.

ഞാനെന്റെ മാനേജരുടെ മുഖത്തു നോക്കി. ആ മുഖം പ്രസന്നമായിരുന്നു.

"ഉപന്യാസം എഴുതി വായിക്കാനേററിരുന്ന ഞങ്ങളുടെ സ്കൂളിലെ എഴുത്തച്ഛൻമാസ്റ്റർ സുഖക്കേടിലായതുകൊണ്ടു് എഴുതിക്കൊണ്ടുവരാൻ സാധിച്ചിട്ടില്ല. വിഷയത്തെപ്പററി പ്രസംഗിക്കാനനുവാദം തരണം"—ഞാൻ ഇൻസ്പെക്ടരോടും സഭയോടും അപേക്ഷിച്ചു.

"ഗുരുജനസമാജയോഗങ്ങളിൽ ഉപന്യാസം എഴുതി വായിക്കുകയാണു് പതിവു്"— പുറത്തു പോയി ബീഡി വലിച്ചു മടങ്ങിവന്ന സിക്രട്ടറി അഭിപ്രായപ്പെട്ടു.

"പ്രസംഗിച്ചാലും മതി"— ഇൻസ്പെക്ടരുടെ അഭിപ്രായം എനിക്കനുകൂലമായിരുന്നു.

പതറാതെ, പരിഭ്രമിക്കാതെ 'നമ്മുടെ വിദ്യാഭ്യാസം' എന്ന വിഷയത്തെപ്പററി ഞാൻ അരമണിക്കൂറിലധികം പ്ര

സംഗിച്ചു. എന്റെ പ്രസംഗം അവസാനിച്ചപ്പോൾ ഇൻസ്പെക്ടർ തന്നെ കയ്യടിച്ചു. എന്റെ മാനേജരുടെ കയ്യടി നിർത്താൻ “മതി മതി” എന്നു ഇൻസ്പെക്ടർ വിലക്കുക തന്നെ വേണ്ടിവന്നു.

“സമാജാംഗങ്ങളുടെ അഭിപ്രായം” ഇൻസ്പെക്ടർ നേതൃത്വം കൊടുത്തു.

പതിവില്ലാത്ത വിധം പലരും അന്ന് അഭിപ്രായം പറഞ്ഞു, ആ ഇൻസ്പെക്ടരുടെ മുമ്പിൽ നല്ലവരാകുവാൻ അവർക്കുള്ള ആഗ്രഹത്തിന്റെ പ്രകടനമായിരുന്നു അത്. ഒരു ലോവർ ട്രെയിൻഡധ്യാപകൻ മാത്രം എന്റെ പാഠത്തെപ്പറ്റി കുറ്റം പറഞ്ഞു. ഞാൻ ഒരു അൺട്രെയിൻഡായതുകൊണ്ടാണ് അത്തരം കുറ്റങ്ങളും കുറവുകളും സംഭവിച്ചതെന്നു കൂടി ആ പുതിയ ട്രെയിൻഡധ്യാപകൻ രേഖപ്പെടുത്തി.

തുടർന്ന് അഭിപ്രായം പറയാൻ ആരുമില്ലെന്നുറപ്പായപ്പോൾ “മേലധികാരത്തിലെ കല്പന” വായിയ്ക്കാൻ ഇൻസ്പെക്ടർ സിക്രട്ടറിയെ ക്ഷണിച്ചു.

ബാപ്പുമാസ്റ്റർ കുറെ കല്പനകൾ വായിച്ചു തീർത്തു. അടുത്ത സഭയ്ക്കുള്ള പാഠവും ഉപന്യാസവും വടക്കുംമുറി സ്കൂളുകാർ ഏറ്റെടുത്തു. അവസാനം ഇൻസ്പെക്ടർ ഉപസംഹാരപ്രസംഗവും നടത്തി.

ആ പ്രസംഗത്തിൽ പാഠമെടുക്കാൻ ബിസ്കറ്റുപകരണമാക്കിക്കൊണ്ടു ചെന്നതിനെപ്പറ്റി വാഴ്ത്തിപ്പറഞ്ഞു. ഒരു പെൺകുട്ടി അത്തരത്തിൽ പ്രസംഗിച്ചുവെന്നതുകൊണ്ട് അവൾക്ക് നല്ലൊരു ഭാവിയുണ്ടെന്നുകൂടി അദ്ദേഹം അഭിപ്രായപ്പെട്ടു. ഇൻസ്പെക്ടർ പ്രസംഗമവസാനിപ്പിച്ചപ്പോൾ സിക്രട്ടറി കൃതജ്ഞത രേഖപ്പെടുത്തി, ആ കൃതജ്ഞതയിൽ കൃത്യാന്തരബാഹുല്യമുള്ള ഇൻസ്പെക്ടർ കാടാമ്പുഴ ഗുരുജന സമാജത്തിൽ പങ്കെടുത്തതിലുള്ള നന്ദിയും സന്തോഷവും പ്രകടമായിരുന്നു.

അങ്ങനെ ഗുരുജനസമാജം കഴിഞ്ഞു. ഒരു കൊല്ലത്തിലധികം കാലത്തേയ്ക്കു പാഠമോ ഉപന്യാസമോ ഞങ്ങളുടെ സ്കൂളിലേയ്ക്കു വരാത്തവിധം ആ വഴിവാടവസാനിച്ചു. മാനേജർ മീററിങ്ങ് റജിസ്റ്ററിൽ സിക്രട്ടറിയുടെ ഒപ്പു വാങ്ങി. ഒരു മൂന്നു മണിക്കു മാനേജരും ഞാനും സ്കൂളിൽനിന്നു പുറത്തു കടന്നു.

"ൻറാളെപ്പററി ഈ മൂപ്പർക്കും നല്ല അഭിപ്രായമാണ്" —മാനേജർ തുടന്നു; "ൻറാള് ബിസ്കററ് വേണം എന്നു പറഞ്ഞപ്പോൾ എനിക്കൊരെത്തും പിടിയും കിട്ടിയില്ല. ഇപ്പൊ പാഠവും ഉപന്യാസവും ഒക്കെ നന്നായി."

"കുട്ടികളെ വശീകരിക്കാൻ അങ്ങനെ ചിലതൊക്കെ ചെയ്യണം"— ഞാൻ പറഞ്ഞു.

"ഒക്കെ നന്നായി"—മാനേജർ പ്രസന്നവദനനായി തുടന്നു: "ൻറാളക്ക് ചായ കുടിക്കണ്ടെ?"

"ചായ വേണ്ട" ഞാൻ തുടന്നു:—"ഒരണക്കു് പഴം വാങ്ങിത്തന്നാൽ മതി."

കാടാമ്പുഴ ഒരു മാപ്പിള മുക്കാണ്. അവിടെ മാപ്പിളമാരുടെ ചായയല്ലാതെ കിട്ടുകയില്ല. ഒരു നായർസ്ത്രീ മാപ്പിളപ്പീടികയിൽ നിന്നു ചായ കുടിച്ചാൽ പാപമാണെന്നായിരുന്നു എൻെറ വിശ്വാസം. പിന്നെ അക്കാലത്തു് ഇടത്തരം നായർ വീട്ടുകളിൽ ചായ സർവ്വസാധാരണവുമായിരുന്നില്ല.

മാനേജർ ഒരണയ്ക്കു പഴം വാങ്ങി പൊതിഞ്ഞു കൊണ്ടുവന്നു തന്നു. ഞാനതു വാങ്ങി. ഒരു മരത്തണലിലിരുന്നു തിന്നു. ഞാൻ അഞ്ചുമണിയ്ക്കു മുമ്പു വീട്ടിലെത്തി. മാനേജർ എന്നെ മുത്തശ്ശിക്കു ഏല്പിച്ചുകൊടുത്തു. പക്ഷേ മുത്തശ്ശിയുടെ മുഖം തള്ളക്കലത്തിൻെറ മൂടുപോലെ കറുത്തിരുന്നു.

# ആദ്യത്തെ ശമ്പളം

ഒരു ദിവസം ഉച്ചയ്ക്കു് കുട്ടികളെയെല്ലാം വിട്ട ശേഷം ഞാൻ കഞ്ഞിയ്ക്കു പോവാൻ മടിച്ചു് സ്കൂളിൽത്തന്നെ ഇരിയ്ക്കുകയായിരുന്നു. എനിയ്ക്കൊരു നേരിയ തലവേദനയുമുണ്ടായിരുന്നു. ഒരു ബെഞ്ചിന്മേൽ കിടന്നു, ഞാനൊന്നു മയങ്ങി.

"മാനേജരെവിടെ? ഏയ് മാനേജരെ" ഒരാൾ പടിക്കൽ നിന്നു വിളിച്ചു ചോദിക്കുന്നതു ഞാൻ കേട്ടുവെങ്കിലും, എഴുന്നേല്ക്കാതെ ഞാനവിടെത്തന്നെ കിടന്നു.

"ചടപട" എന്നു ഷൂസിട്ടു ചവിട്ടുന്ന ഒരു ശബ്ദം! കുപ്പായവും കാലുറയും ഷൂസും ഹാററും എല്ലാമുള്ള ഒരു യുവാവു് സ്കൂളിലേയ്ക്കു് കടന്നുവന്നു. ഞാനൊന്നമ്പരന്നു. പിടഞ്ഞെഴുന്നേററു പരുങ്ങിക്കൊണ്ടു നിന്നു.

"ഇൻസ്പെക്ടരാണെന്നു വിചാരിച്ചു പേടിച്ചുവോ?" ആഗതനന്വേഷിച്ചു.

"ഇൻസ്പെക്ടർ തന്നെയാണെങ്കിലും പേടിയൊന്നുമില്ല" ഞാൻ മറുപടി കൊടുത്തു.

"എട്ടുത്തു മുസലിയാർ, നിങ്ങളുടെ മാനേജർ?"

"ഉച്ചക്കഞ്ഞിയ്ക്കു വീട്ടിലേയ്ക്കു പോയതാണു്"

"പേടിക്കേണ്ട. ഞാൻ ഇൻസ്പെക്ടരൊന്നുമല്ല."

"ഇരിക്കൂ." ഞാൻ ക്ഷണിച്ചു. വെളിച്ചത്തിന്റെ മുന്നിലുള്ള പുലരിത്തുടുപ്പുപോലെ ആ യുവാവിന്റെ മുഖത്തുള്ള ധീരതയിൽ തിളങ്ങുന്ന പുഞ്ചിരി എന്നെ ആകർഷിച്ചു.

"ഗോപാലൻ മാഷ്" എന്നു പറഞ്ഞുകൊണ്ടു അബൂബക്കർ അപ്പോഴേയ്ക്കും ഓടിയെത്തി. അതുകൊണ്ടു് എനിയ്ക്കു് ആളെ ചോദിച്ചു മനസ്സിലാക്കേണ്ടി വന്നില്ല. മാനേജർ പറഞ്ഞു കേട്ടിട്ടും, അന്നു് മിററിങ്ങിന്നെഴുതിത്തന്ന ഉപന്യാസം വായിച്ചിട്ടും എനിയ്ക്കു് ഗോപാലനോടൊരു സ്നേഹവും ബഹുമാനവും ഉണ്ടായിക്കഴിഞ്ഞിരുന്നു: സ്വാർത്ഥതാല്പര്യങ്ങളില്ലാതെ പൊതുജനത്തിനുവേണ്ടി പ്രവർത്തിയ്ക്കുന്ന ത്യാഗിയോടുള്ള സ്നേഹബഹുമാനങ്ങൾ.

"മാനേജർ വല്ല കുഴിക്കപ്പുരയിലേയ്ക്കും പോകുമോ? ഇപ്പോൾ വരില്ലേ?" ഗോപാലനന്വേഷിച്ചു. മാനേജർക്കു് അയൽപക്കത്തുള്ള പ്രമാണികൾ മരിച്ചാൽ അവരുടെ ശവം മറവു ചെയ്ത സ്ഥലത്തു കെട്ടിയുണ്ടാക്കിയ പുരയിൽ ഊഴമിട്ടിരുന്നു് ഓതുവാൻ പോകേണ്ടതുണ്ടാവും, അതിൽ നിന്നുള്ള വരുമാനവും നേടാൻ അദ്ദേഹം മടിക്കാറില്ല.

"ഇപ്പോൾ പള്ളിക്കൽ കുഴിക്കപ്പുരയില്ല" അബൂബക്കർ പറഞ്ഞു.

"വേഗം വരാതിരിക്കില്ല; ഇരിക്കൂ." ഞാൻ കസാലയിലേക്കു് ചൂണ്ടിക്കാട്ടി.

"ആ കസാലയിൽ ഞാൻ ഇരിക്കാൻ പാടില്ലെന്നാണു് ഇൻസ്പെക്ടർ കുഞ്ഞാലൻ ഹാജിയുടെ വിധി" ഗോപാലൻ ബെഞ്ചിന്മേൽത്തന്നെ ഇരുന്നു, ഉച്ചക്കഞ്ഞി കഴിഞ്ഞു വന്ന പല കുട്ടികളും അയാളുടെ ചുററും കൂടി.

"അബൂബക്കറെ, ഒരു ചായ വാങ്ങിക്കൊണ്ടുവന്നു ത

ന്നാട്ടെ, എന്തെങ്കിലുമൊരു കടിയും.'' ഗോപാലൻ പോക്കററിൽ നിന്നൊരണയെടുത്തു കൊടുത്തു. അബൂബക്കർ ശരം വിട്ടപോലെ പാഞ്ഞു.

''അവനൊ?— അവൻ വല്ലാത്തൊരു വീരനാണ്.'' ഗോപാലൻ അബൂബക്കറെപ്പററി അയാൾക്കുള്ള അഭിപ്രായം രേഖപ്പെടുത്തി.

മററു പലരുടേയും കണ്ണിൽ അബൂബക്കർ വികൃതിയും അനുസരണമില്ലാത്തവനും ആയിരുന്നു. എന്നാൽ ഗോപാലൻ പറഞ്ഞതുപോലെ എനിയ്ക്കും അബൂബക്കറെപ്പററി നല്ല അഭിപ്രായമായിരുന്നു.

എന്തു പണി പറഞ്ഞാലും അവൻ വയ്യെന്നു പറയില്ല. നല്ലപോലെ പഠിക്കും, സദാ പ്രസന്നവദനനാണ്. പക്ഷെ വികൃതി കാട്ടും. ഒരാളോടും അനാവശ്യമായി താഴുകയില്ല; അതായിരുന്നു അവൻെറ സ്വഭാവം.

''ഞാൻ മറെറാരാവശ്യത്തിന്നു തെക്കെക്കുളത്തിൽ വന്നതാണ്. മാനേജർ എന്നെക്കാണുമ്പോഴൊക്കെ ക്ഷണിക്കാറുണ്ട്. എന്നാൽ മൂപ്പരെക്കൂടി ഒന്നു കണ്ടു പൊയ്ക്കളയാമെന്നു വിചാരിച്ചു വന്നതാണ്.'' ഗോപാലൻ തുടർന്നു ചോദിച്ചു:

''നിങ്ങൾ ഏതുവരെ പഠിച്ചിട്ടുണ്ട്?''

''എട്ടാം തരം പാസ്സായിട്ടുണ്ട്''—ഞാൻ പറഞ്ഞു.

''നിങ്ങൾ ട്രെയിനിങ്ങ് കഴിക്കണം. സ്ത്രീകളാണ് എലിമെൻററി ക്ലാസ്സുകളിൽപഠിപ്പിക്കാൻ കൂടുതൽ നല്ലതു്.''

''ട്രെയിനിങ്ങിന്നു പോകണമെന്നു് എനിയ്ക്കും മോഹമുണ്ട്''

''എനിയ്ക്കു നിങ്ങളുടെ പേരിൽ സന്തോഷമുണ്ട്. ഇത്തരം ഉൾനാട്ടുകളിൽ സ്ത്രീകൾ സ്വതന്ത്രകളായി മുന്നോട്ടു വരു

ന്നതു വളരെ അപൂർവ്വമാണ്. ആയിരമായിരം സ്ത്രീകൾ മു ന്നോട്ടു വരണം. ഇവിടെ സരോജിനീനായിഡുമാരെ ആ വശ്യമുണ്ട്. നിങ്ങളെങ്ങനെ ചാട്ടത്തിൽ നിന്നു പിഴച്ചു?"

"അതങ്ങനെ പററി"

"ഏതായാലും ട്രെയിനിങ്ങ് കഴിക്കുന്നതു് നന്ന്. സ്ത്രീയായതുകൊണ്ട് ട്രെയിനിങ്ങിനെടുക്കാൻ എളുപ്പമുണ്ട്. സർവ്വത്ര സേവയും ശിപാർശിയും കൈക്കൂലിയുമാണ്. ഏതാ യാലും ശ്രമിക്കണം. ട്രെയിനിങ്ങ് കഴിഞ്ഞാൽ കൊല്ല ത്തിൽ നൂറുറുപ്പികയിൽ കുറയാതെ ശമ്പളം കിട്ടും."

"ഇൻസ്പെക്ടർ ട്രെയിനിങ്ങിനു് ശിപാർശിചെയ്യാമെ ന്നേററിട്ടുണ്ട്."

"അതൊക്കെ അവർ ഭംഗി പറയും."

"ശ്രമിയ്ക്കണം."

"നിങ്ങൾ വല്ല പത്രവും വായിക്കാറുണ്ടോ?"

"ഇല്ല"—ഞാൻ തുടന്നു ചോദിച്ചു:– "ഈ ഉൾനാട്ടിൽ എവിടെ നിന്നാണ് പത്രം?"

"അതാണ് മോശം, മനുഷ്യർ മരിക്കുന്നതുവരെ പഠി ക്കണം. സ്കൂൾപഠിപ്പു കഴിഞ്ഞാൽ സർവ്വജ്ഞപീഠം കയറി യെന്നു വിചാരിക്കുന്നവരാണ് മാസ്റ്റർമാരിൽ അധികവും. മാസ്റ്റർമാർ മാത്രമല്ല; ഇൻസ്പെക്ടർമാരും മററുദ്യോഗസ്ഥ ന്മാരുമൊക്കെ ഒരുപോലെയാണ്,"

"പത്രങ്ങളും പുസ്തകങ്ങളുമൊക്കെ വായിക്കേണ്ടതാ ണ്. പക്ഷേ, സൌകര്യം വേണ്ടെ?"

"ഈ നാട്ടിലെ ചെറുപ്പക്കാരെ ഉശിരു പിടിപ്പിച്ചു്, തെക്കുംമുറി പറമ്പങ്ങാടിയിൽ ഒരു വലിയ വായനശാലയു ണ്ടാക്കിക്കുവാനാണു് ഞാൻ വന്നിരിക്കുന്നതു്. നിങ്ങൾക്കു

പത്രങ്ങളും പുസ്തകങ്ങളുമൊക്കെ, അതു സ്ഥാപിച്ചാൽ, സൌകര്യംപോലെ വായിക്കാൻ കിട്ടും''

ഒരു കാര്യത്തിനു തെക്കെക്കുളത്തിൽ വന്നതാണെന്നു പറഞ്ഞപ്പോൾ വല്ല ഇടപാടു കാര്യവുമായിരിക്കുമെന്നാണ് വിചാരിച്ചതു്. ഈയാളുടെ കാര്യം തെക്കുംമുറി പറമ്പങ്ങാടിയിൽ ഒരു വായനശാലയുണ്ടാക്കലാണ്.

''അതു് തരക്കേടില്ല''—ഞാൻ തുടൻു:– ''അതിനും പണം കൊടുക്കേണ്ടിവരില്ലേ?''

''മാസത്തിലൊരണയോ, രണ്ടണയോ കൊടുക്കേണ്ടിവരും. അതു കൊടുക്കണം. ഒരണയ്ക്കും രണ്ടണയ്ക്കും വേണ്ടി മനുഷ്യർ മരിച്ചാലോ? നിങ്ങളൊരു മെമ്പറായി ചേൎന്നു് വായിച്ചു പഠിക്കണം''

''ഞാനൊരു മെമ്പറാവാം. എനിയ്ക്കു് ഈ ജോലിയുണ്ടെങ്കിൽ''

''നിങ്ങൾ നിത്യമിസ്റ്റ്റസ്സല്ലേ?ഒപ്പമിസ്റ്റ്റസ്സല്ലല്ലോ?''

''ഞാൻ നിത്യമിസ്റ്റ്റസ്സായി ഇരിയ്ക്കുകയാണ്.'' ചിരിച്ചുകൊണ്ടു് തുടൻു: ''ആദ്യകാലത്തൊരു ഒപ്പമിസ്റ്റ്റസ്സായിരുന്നു. എന്നും നിത്യമിസ്റ്റ്റസ്സാവണമെന്നു തന്നെയാണ് ആഗ്രഹം.''

''മാനേജർ എന്തെങ്കിലും ശമ്പളം തരില്ലേ? ശമ്പളം കിട്ടുമ്പോൾ ഒന്നോ രണ്ടോ ഉറുപ്പിക കൊല്ലത്തിൽ വായനശാലയ്ക്കു കൊടുക്കണം. വയറിനു വിശപ്പുപോലെത്തന്നെ ബുദ്ധിയ്ക്കും ഒരു വിശപ്പുണ്ടു്. അതു മാററാൻ വിജ്ഞാനപ്രദങ്ങളായ പുസ്തകങ്ങളും പത്രങ്ങളും വായിക്കണം. അതിനുവേണ്ടി വായനശാലയിൽ മാസംതോറും ഒന്നോ രണ്ടോ അണ കൊടുത്തു് മെമ്പറായിച്ചേരുന്നതു നഷ്ടമല്ല''

"ചേരണം"

"മാനേജർ നിങ്ങൾക്കെന്തു ശമ്പളം തരും?"

ഞാനൊന്നും പറഞ്ഞില്ല. എന്റെ ശമ്പളമെന്താണെന്നു ഗോപാലനോടു തുറന്നു പറയണമെന്നെനിക്കു തോന്നി. ഏതുള്ളറകളും തുറന്നു കാട്ടത്തക്കവിധം വിശ്വസ്തനാണ് അയാളെന്ന് എന്റെ അന്തരംഗം ശിപാർശിചെയ്തു. എന്നാലും ഞാൻ ധർമ്മസങ്കടത്തിലായിരുന്നു. ശമ്പളമെന്തെന്ന് ഒരാളോടും പറയരുതെന്നായിരുന്നു മാനേജരോടുള്ള കരാറ്. ഞാനൊന്നു ചിരിക്കുക മാത്രം ചെയ്തു.

"പറഞ്ഞേ കഴിയൂ എന്നു നിർബ്ബന്ധമില്ല." ഗോപാലൻ തുടർന്നു: "അതങ്ങനെയാണ് എല്ലാ ദിക്കിലും പതിവ്. മാനേജർ മാസ്റ്ററെ നിയമിക്കുമ്പോൾത്തന്നെ പറഞ്ഞുറപ്പിച്ചിട്ടുണ്ടാവും, ശമ്പളമെത്രയാണെന്നു മറ്റൊരാളോടും പറയരുതെന്ന്. എന്നിട്ടു കോഴിക്കുഞ്ഞിനു തവിട്ടുരുട്ടിക്കൊടുക്കുംപോലെ കൊല്ലത്തിലഞ്ചുറുപ്പിക കൊടുക്കുന്ന മാനേജർമാരാണധികവും."

"അഞ്ചുറുപ്പികയോ?" ഞാൻ അത്ഭുതത്തോടെ ചോദിച്ചു.

"എന്താണിത്ര അത്ഭുതം? എ. ചാത്തുവിന് അമ്പലപ്പുറമ്പ് സ്കൂൾ മാനേജർ, കൊല്ലത്തിൽ പന്ത്രണ്ടുറുപ്പികയാണ് കൊടുക്കുന്നത്. അവനും ഒരൊപ്പുമാസ്റ്ററല്ല. നിത്യമാസ്റ്റർതന്നെയാണ്; ഇക്കൊല്ലമാണ് ജയിച്ചത്."

"പാവം! അയാളൊരു നിർഭാഗ്യവാനാണ്. അയാളെന്റെ ക്ലാസ്സ്മെയ്റ്റായിരുന്നു. നല്ലവണ്ണം പഠിക്കുകയും ചെയ്തിരുന്നു. പക്ഷേ, പണം കൊടുത്തു സർട്ടിഫിക്കറ്റു വാങ്ങാൻ കഴിയാത്തതുകൊണ്ട് അയാൾ തോററു. അതൊക്കെ വിചാരിക്കുമ്പോൾ ഈ ഗവർമ്മേണ്ടിനെ കുഴിച്ചുമൂടാൻ

തോന്നും. അമ്പലപ്പറമ്പ് സ്കൂൾ മാനേജരോട്ട് താരതമ്യ പ്പെടുത്തുമ്പോൾ നമ്മുടെ മാനേജർ നൂറു മാററു മീതെയാ ണ്'''—ഞാനെൻെറ അഭിപ്രായം രേഖപ്പെടുത്തി.

''ഇതൊക്കെത്തന്നെയാണ് ചത്താലും വേണ്ടില്ലെന്നു വിചാരിച്ചു കോൺഗ്രസ്സിൽ ചേർന്നിരിക്കുന്നത്. ഇതൊ ക്കെ ബ്രിട്ടീഷ് വാഴ്ചയുടെ തകരാറാണ്. ബ്രിട്ടനെ തക ർക്കണം. നാട്ടുകാരുണർന്നു മുന്നോട്ടു വന്നാൽ ബ്രിട്ടൻ അറബി ക്കടലിലാണ്. എല്ലാ നാട്ടും ഉണരണം. ഗ്രാമങ്ങളിലാ ണ് ഇന്ത്യയുടെ ജീവനെന്നാണ് ഗാന്ധിജി പറയാറുള്ളത്. ഈ ഗ്രാമവും ഉണരണം. ഇവിടെ ഒരു വായനശാല തുറ ക്കാൻ ഏർപ്പാടു ചെയ്തിട്ടുണ്ട്. തെക്കെക്കുളത്തിൽ നാരാ യണമേനോനെന്നൊരു ചെറുപ്പക്കാരനുണ്ട്. അയാൾ ഇതു വരെ ഇവിടെയുണ്ടായിരുന്നില്ല. ഇപ്പോൾ വന്നിട്ടുണ്ട്. അ യാൾ പ്രവർത്തിക്കും. അയാളെ അറിയില്ലേ?''

''ഇല്ല.''

''തെക്കെക്കുളത്തിലെ നാണുവിനെ?'' ഗോപാലനത്ഭു തത്തോടെ ചോദിച്ചു:—''പിന്നെ എന്തു മിസ്ട്രസ്സാ. അറി യാതിരിക്കാൻ കാരണമുണ്ട്. അയാൾ ഇവിടെയല്ല പഠി ച്ചിരുന്നത്. കോഴിക്കോട്ടായിരുന്നു. കുറച്ചുകാലം ഞാനും അയാളും ഒന്നിച്ചു പഠിച്ചിട്ടുണ്ട്. ഒരു നല്ല കുട്ടിയാണ്. ആ വീരനെ പറഞ്ഞിളക്കി തെക്കംമുറി പറമ്പിലൊരു വാ യനശാല തുറപ്പിച്ചേ ഞാനവിടെനിന്നു പോറു. ജനങ്ങളു ണരണമെങ്കിൽ അവർക്കു വിദ്യാഭ്യാസം വേണം. വിദ്യാഭ്യാ സം മെക്കാളയുടെ റ. ര. ത. മാത്രമല്ല; നല്ല വായനശാലക ളും വിദ്യാലയങ്ങളാണ്.'' നിങ്ങളുമൊക്കെ കഴിയുന്ന സ ഹായം ചെയ്യണം.

''ഞാനെന്നെക്കൊണ്ടു കഴിയുന്ന സഹായങ്ങളൊക്കെ ചെയ്യാം.''

അബൂബക്കർ ഒരു ഗ്ലാസ്സിൽ ചായയും ഒരിലപ്പൊതിയിൽ പലഹാരവുമായി ഗെയിററു് കടന്നു.

"ആക്കാടാ ചായ?"—മാനേജർ വിളിച്ചു ചോദിക്കുന്നതു കേട്ടു. അബൂബക്കറുടെ പിന്നാലെ മാനേജരുമെത്തി. മാനേജരുടെ കക്ഷത്തു തോർത്തുമുണ്ടിൽ കെട്ടിയ ഒരു പൊതിയും കൂടിയുണ്ടായിരുന്നു.

"എന്താ പൊതി?" ഗോപാലൻ ചായ വാങ്ങിക്കുടിച്ചുകൊണ്ടു് അന്വേഷിച്ചു.

"ഇൻസ്പെക്ഷൻ പുസ്തകമാണു്" മാനേജർ തുടർന്നു:— "കുരുത്തംപോലെ അന്നെ കണ്ടതു നന്നായി' ഇതു് ഇംഗ്ലീഷിലാ. എന്തിനാ ഇതൊക്കെ ഇംഗ്ലീഷിലെഴുതണതു്? നമ്മുടെ നല്ല മലയാളത്തിലെഴുതിയാലെന്താ ഒരു ചേതം?"

"അതുതന്നെയാണു് വെള്ളക്കാരന്റെ ഭരണം. ഇപ്പോൾ ഇതു വായിക്കാൻ നിങ്ങൾക്കെന്നെ ആശ്രയിക്കേണ്ടിവന്നില്ലെ? ഇതുപോലെ നിങ്ങൾക്കെന്തെങ്കിലും ഒരു കാര്യം നടക്കണമെങ്കിൽ ഈ ഗവർമ്മേണ്ടിന്റെ നാട്ടനുറുവട്ടം നുഴണം" ഗോപാലൻ പുട്ടിന്റെ ഒരു കഷണം വായിലിട്ടു ചവച്ചുകൊണ്ടുതന്നെ പ്രസംഗിച്ചു.

"അതു നേരാ. മീററിങ്ങ് സെൻടറിൽപോയി, ആഫീസിൽ പോയി, മൂപ്പരു് പരീക്ഷക്കുപോയ ദിക്കിൽ പോയി, അങ്ങിനെ നടന്നു നടന്നു് കാല്തേഞ്ഞിട്ടു് ഒടുക്കം ഇന്നലെയാണു് സെൻടറിൽ വന്നിട്ടുണ്ടെന്നു കേട്ടു പോയി ബാപ്പുമാസ്റ്ററോടു് പുസ്തകം വാങ്ങിയതു്. ഇതെടുത്തു തരാനും ആ വലാലിനു ചായ വാങ്ങിക്കൊടുക്കേണ്ടിവന്നു. പരീക്ഷ കഴിഞ്ഞിട്ടു് ഇന്നേക്കു രണ്ടു മാസം ആവാറായി. എന്നിട്ടു കയ്യിൽ കിട്ടുമ്പൊ വായിക്കാനും വയ്യ! ൻറാൻ ചായ കുടിച്ചു കഴിഞ്ഞിട്ടു് ഇതൊന്നു നേരേ വായിച്ചുതരണം."

ഗോപാലൻ ചായ കഴിച്ചു. അപ്പോഴേയ്ക്കും അബൂബക്കർ ആരും ആവശ്യപ്പെടാതെ തന്നെ ഒരു കുട്ടിപ്പാനിയിൽ വെള്ളം കൊണ്ടുവന്നു് ഗോപാലനു കൊടുത്തു. ഗോപാലൻ വെള്ളമെടുത്തു കൈ കഴുകി കാലുറയുടെ പോക്കററിൽനിന്നു ടവലെടുത്തു് മുഖം തുടച്ചു് ബെഞ്ചിന്മേൽത്തന്നെ ഇരുന്നു.

''ഈ കസാലയിലിരിക്ക്'' മാനേജർ ക്ഷണിച്ചു.

''ഞാനിതിന്മേലിരുന്നാൽ നിങ്ങടെ സ്കൂൾ പൊട്ടിച്ചാട്ടും'' ഗോപാലൻ ചിരിച്ചുകൊണ്ടു കസാലയിൽ ചെന്നിരുന്നു.

''അപ്പൊ ഞാൻ മററൊന്നു് കയററിയേരാണ്ട്.''

ഗോപാലൻ ഇൻസ്പെക്ഷൻ പുസ്തകം വാങ്ങി വായിച്ചു് ഉള്ളടക്കം മനസ്സിലാക്കി മാനേജർക്കു വിവരിച്ചു കൊടുത്തു. ''കുട്ടികളുടെ ഹാജർ, ക്ലാസ്സുകളിലെ അറിവു്, റിക്കാർട്ടുകൾ, മററുപകരണങ്ങൾ, എല്ലാം തൃപ്തികരമാണു്. ഹെഡ്മിസ്ട്രസ്സ് പ്രാപ്തിയുള്ളവളാണു്.''

''അവളോ, അവള്ു് വല്ലാത്ത ഒരു കേമത്തിയാണു്'' മാനേജർ ഇടയിൽ കടന്നു തുടന്നു: ''ൻറാൻ അന്ന്ക്കു് എഴുതിത്തന്ന ഉപന്യാസം മീററിങ്ങിനു വായിച്ചില്ല, നിയ്യെന്നെ വല്ലാതെ പററിച്ചു. അതു നിറച്ചു കോൺഗ്രസ്സായിരുന്നു; മീററിങ്ങിനു് ഇൻസ്പെക്ടരും ചാടിവീണു. അതുകൊണ്ടു് അതു് വേണ്ടെന്നുവെച്ചു. വേറെയൊന്നെഴുതാന്നച്ചാൽ നേരവും കിട്ടിയില്ല. എന്നിട്ടൊടുക്കം ഇവള്ു് നിന്നങ്ങട്ടു് പ്രസംഗിച്ചു. ഒരൊററ മണിക്കൂറു്! കിളി പറയുംപോലെ ആയിരുന്നില്ലേ പ്രസംഗം, മൂപ്പരങ്ങനെ ഇരുന്നു തലകുലുക്കി ചിരിക്ക്വാ. ഏതു മൂപ്പര്? ഈ പരീക്ഷയ്ക്കു വന്ന മൂപ്പരല്ല. പരീക്ഷയ്ക്കു വന്ന ആള്ു് മാററംപോയി. ഇപ്പൊ വന്ന ആള്. മൂപ്പർക്കു് ഇവളെ നല്ലോണം പിടിച്ചടക്കണം. അന്റെ കോൺഗ്രസ്സ് വല്ലാണ്ടെ എടങ്ങേറിലാക്കി.''

ഗോപാലനൊന്നു കുണുങ്ങിച്ചിരിച്ചു.

"എന്നെ എടങ്ങേറിലാക്കിയിട്ട് ഇപ്പൊ ഇരുന്നു ചിരിക്കാണു്"—മാനേജർ തുടന്നു:–"വായിച്ചു,ട്ട്"

"പിന്നെ—" ഗോപാലൻ തുടന്നു:– "ഇതിൽ എഴുതിയിട്ടുണ്ടു്. മാസ്റ്റർമാക്കു ശമ്പളം കൊടുന്നതിനു രശീതി വാങ്ങി വെയ്ക്കണമെന്നു്. എല്ലാ കുട്ടികൾക്കും സ്ലെയിററും പുസ്തകവും വേണ്ടതാണെന്നു്. ഒന്നു രണ്ടു ജനല്വകൾ കൂടി വെട്ടിവെച്ചു കാററും വെളിച്ചവും ഉണ്ടാക്കണമെന്നു്. ഭംഗിയുള്ള പൂന്തോട്ടം വെച്ചു പിടിപ്പിക്കണം എന്നു്."

"നേരുതന്നെ. ൻറാനു ഞാൻ പത്തുറുപ്പികകൂടി തരണ്ടു്." മടിയിൻനിന്നു് ഒരഞ്ചുറുപ്പിക നോട്ടെടുത്തു് ഗോപാലൻെറ നേക്കു നീട്ടിക്കൊണ്ടു തുടന്നു: "ൻറാനും ശമ്പളബാക്കി കിട്ടിബോധിച്ചതിനു് ഒന്നൊപ്പിട്ടു തരണം. അഞ്ചുറുപ്പികകൂടി ഞാൻ ണ്ടാവുമ്പൊത്തരണ്ടു്. മൂപ്പരെന്നോട്ടു വാക്കാൽ പറഞ്ഞടക്കണെ. നല്ലൊരു പുസ്തകം വാങ്ങി ഇതുവരെ നിത്തിയിട്ടുള്ള മാസ്റ്റർമാരെക്കൊണ്ടൊക്കെ അതിൽ ഒപ്പിട്ടുവിച്ചു് സൂക്ഷിക്കണമെന്നു്."

"ഞാനിതൊക്കെ ഉപേക്ഷിച്ചിരിയ്ക്കുന്നു. എങ്കില്വം കിട്ടുന്നതു് വേണ്ടെന്നു വെയ്ക്കുന്നില്ല" ഗോപാലൻ ആ അഞ്ചുറുപ്പിക കൈ നീട്ടി വാങ്ങി പോക്കററിലിട്ടു.

"ഇക്കൊല്ലത്തെ ഗ്രാൻറു കിട്ടിയിട്ടു വേണം, ഇതിൻെറ കൂട്ടം കഴിക്കോലും ഒക്കെ ഒന്നു മാററി ഓട്ടു കൊളുത്താൻ. വയ്ക്കോല്വ വാങ്ങി കെട്ടിപ്പുതപ്പിച്ചു നിത്താൻ വല്ലാത്തൊരു മല്ലു്! ചെത്തിത്തേച്ചു് ഇത്തിരി കുമ്മായാ വാങ്ങി ഒന്നു വെള്ളവലിക്കം വേണം"—മാനേജർ ഇൻസ്പെക്ഷൻ റിപ്പോട്ടിലേയ്ക്കുതന്നെ കടന്നു ചോദിച്ചു:—"നമ്മുടെ എഴുത്തച്ഛൻകുട്ടിയെപ്പററി വല്ലതും പറഞ്ഞിട്ടുണ്ടോ?"

"ഒന്നും പറഞ്ഞിട്ടില്ല." ഗോപാലൻ തുടൎന്നു:—"രണ്ടാം മാസ്റ്റർ കുറച്ചുകൂടി ഉത്സാഹിച്ചു പണിയെടുത്താൽ നന്നാവു മെന്നുമാത്രം."

"ഇതൊക്കെത്തന്നെ."—മാനേജർ തുടൎന്നു:– "ഞാൻ ഇതൊക്കെ ഒരാളെക്കൊണ്ടു വായിപ്പിച്ച് കേട്ടടക്കണം."

"അപ്പോൾ എന്നെക്കൊണ്ടു വെറുതെ വായിപ്പിച്ചതാണല്ലെ?" ഗോപാലൻ ചോദിച്ചു.

"ഇംഗ്ലീഷല്ലെ? ആ കുട്ടി വായിച്ചുപറഞ്ഞതില് വല്ല തെററു പററിയിട്ടുണ്ടെങ്കിലൊ! നിയ്യ് വായിച്ചാൽ തെററു ല എന്നെനിയ്ക്കു കുററിണ്ട്," ഒരു നെട്ടവീൎപ്പോടെ മാനേജർ തുടൎന്നു.—"അപ്പൊ അണായ്, ഈ കോൺഗ്രസ്സൊക്കെ വേണ്ടെന്നുവെച്ചിട്ടു നല്ലൊരു മാഷായിക്കൂടെ? നിയ്യ് മാഷായി വന്നാൽ ഞാൻ ഈ സ്കൂള് എട്ടാംതരംവരെയുള്ളതാക്കാം, വെറുതെ പത്താംതരംവരെ പഠിച്ച ഒരു നായരുകുട്ടി! കുരുത്തംകെട്ടതേയ്! പൊല്ലീസിന്റെ തല്ലും കുത്തും കൊണ്ടു ജയിലിൽ പോയി കിടക്കാൻ മെനക്കെട്ടണതലൊ."

അതുവരെയും ഗോപാലനൊരു ഈഴവനായിരിക്കുമെന്നായിരുന്നു എന്റെ വിചാരം. അപ്പോഴേ അയാളൊരു നായരാണെന്നു മനസ്സിലാക്കാൻ എനിയ്ക്കു് സാധിച്ചുള്ളു.

"അതൊക്കെ അങ്ങിനെയാണു മുസലിയാരെ. എതായാലും കോൺഗ്രസ്സായില്ലെ; ഇനി കോൺഗ്രസ്സായിട്ടുതന്നെ കഴിയട്ടെ. ഈ വെള്ളക്കാർ തനി കൊള്ളക്കാരാണ്. അവരെ പറഞ്ഞയക്കാതെ, നമ്മുടെ നാട്ടിന്നൊരു രക്ഷയുമില്ല." ഗോപാലൻ പറഞ്ഞു.

"എലി എത്ര കരഞ്ഞിട്ടെന്താ? പൂച്ച കടി വിടണ്ടെ?" മാനേജർ വിശദീകരിച്ചു!—"സ്റാൻ എത്ര തല്ലു കൊണ്ടിട്ടും ജയിലിൽപോയിട്ടും ഒരു കാൎയ്യവും ഇല്ല. വെട്ടിപ്പിടിച്ചെ

ടുത്ത നാട്ട് ഇതാ കിടക്കണു എന്നു പറഞ്ഞു കപ്പല്യ്കയറാൻ ഈ വെള്ളക്കാർ 'അമ്പാഴപ്പൊണ്ണ'ന്മാരല്ലല്ലോ. തല്ല് കൊള്ളാൻ വേറെ വല്ലവരും പോയ്ക്കോട്ടെ. ൻറാൻ പോയി ട്രെയിനിങ്ങ് കഴിച്ചു വന്നാട്ടെ. എന്നിട്ടുവേണം നമ്മുടെ സ്കൂളൊന്നു വല്യതാക്കാൻ.

"അതൊക്കെ നിങ്ങൾക്കങ്ങനെ തോന്നും. സ്വാതന്ത്ര്യം സമ്പാദിക്കാൻ എത്ര ആളുകൾ തല്ല് കൊള്ളുന്നു; ജയിലിൽ പോവുന്നു; വെടികൊണ്ടു മരിക്കുന്നു; മാപ്പിള ലഹളക്കാലത്തു് എത്ര പേർ വെടികൊണ്ടു മരിച്ചു. ഇതൊക്കെ നമ്മുടെ ഒരു നല്ല കാര്യത്തിനുള്ള യുദ്ധമാണ്."

"വാളും തോക്കുമൊന്നുമില്ലാതെ തല്ല് കൊള്ളാനും, ജയിലിൽ പോയി കിടക്കാനുമുള്ളൊരു യുദ്ധം! അതൊക്കെ പോട്ടെ"—മുസലിയാർ കാര്യത്തിലേക്കു പ്രവേശിച്ചു:— "ൻറാൻ വരുന്ന ഞായറാഴ്ച ഇത്രത്തോളം ഒന്നു വരണം. അപ്പോ അഞ്ചുറുപ്പികയും കൂടി മുസല്യാര് തരണ്ട്. ശമ്പളം മുഴുവനും കിട്ടി ബോധിച്ചു എന്നെഴുതി ഒപ്പിട്ടുതരേം ചെയ്യണം."

"അങ്ങനെയാവട്ടെ. നിങ്ങൾക്കു സമയമായില്ലേ? ഞാൻ പോകുന്നു." ഗോപാലൻ എഴുന്നേററു എന്നെ നോക്കിക്കൊണ്ടു ചോദിച്ചു: "അപ്പോൾ മിസ്ട്രസ്സിൻെറ പേര്?"

"ഓളുടെ പേര് നാണിന്നു"— ഞാനൊന്നു പരുങ്ങിയതുകൊണ്ടാവാം, മുസലിയാർ പറഞ്ഞുകൊടുത്തു.

"നാണി കടലാസ്സു വായിക്കണം. അന്നന്നത്തെ വർത്തമാനമൊക്കെ പഠിക്കണം. ഇരുപതാംനൂററാണ്ടിലെ മിസ്ട്രസ്സാവണം. ഇടയ്ക്കിടയ്ക്കു കാണാം" ഗോപാലൻ വരാന്തയിലേക്കിറങ്ങി,

"നിയ്യവളേയും കോൺഗ്രസ്സാക്കി ഇവിടെനിന്നു ചാടി ച്ചുകൊണ്ടുപോവരുതേ–ട്ടേ" മാനേജർ ചിരിച്ചുകൊണ്ടപേ ക്ഷിച്ചു.

"ഞാനങ്ങിനെ ചാടിപ്പോവുകയൊന്നുമില്ല." ഞാൻ ചിരിച്ചുകൊണ്ടു പറഞ്ഞു. എല്ലാവരും ചിരിച്ചു.

ഗോപാലൻ സ്കൂളിൽനിന്നും പുറത്തുപോയി. എന്നിട്ടും അയാളുടെ രൂപം എന്റെ ഹൃദയത്തിൽനിന്നു വിട്ടുപോയില്ല! അയാളുടെ ഉപദേശങ്ങൾ എന്റെ തലച്ചോറിൽ ഒരു നീരാവിപോലെ ചുററിക്കറങ്ങി.

"സ്കൂൾ കുറേക്കൂടി നല്ല നിലയ്ക്കു് നടത്തണം." ഒരു ദിവസം ഞാനും എഴുത്തച്ഛൻകുട്ടിയും മാനേജരും കൂടിയാലോചിച്ചുറപ്പിച്ചു. "ഇന്നു സ്കൂളിനെപ്പററി ഇൻസ്പെക്ഷൻ പുസ്തകത്തിൽ രേഖപ്പെടുത്തിയ നല്ല അഭിപ്രായം കൈക്കൂലികൊണ്ടുണ്ടായതാണു്" ഞാൻ പറഞ്ഞു.

"സ്രാള്ള് പതുക്കെപ്പറയണം." മാനേജർ തുടന്നു:"വേറെ വല്ലവരും ഉള്ളപ്പോൾ ഇതൊന്നും നാവിന്മേൽ നിന്നു വീഴരുതു്! വീണാൽ ഇൻസ്പെക്ടർക്കും നിങ്ങൾക്കും മോശമാണു്."

"നിങ്ങളതൊന്നും പേടിക്കേണ്ട" ഞാൻ തുടന്നു.— "മറെറാരു ഇൻസ്പെക്ടർ വന്നാൽ കൈക്കൂലി കൊടുക്കാതിരുന്നാൽ ഇതിന്റെ തിരിച്ചടിയുണ്ടാവും; നമുക്കുള്ള കഴിവു വെച്ചു കൂടുതൽ നന്നായി നടത്തണം. എന്നാൽ ഇൻസ്പെക്ടർമാർ വരുമ്പോൾ ഹൃദയം പിടക്കാതെ നേരെ നില്ക്കാം."

"പരീക്ഷാദിവസം പണ്ടു കാണുകയും കേൾക്കുകയും ചെയ്യാത്ത കുട്ടികളെ ക്ലാസ്സിലേയ്ക്കു കടത്തിവിട്ടാൽ വലിയ മുട്ടാണു്." എഴുത്തച്ഛൻകുട്ടി ആവലാതിപ്പെട്ടു.

"എങ്ങിനെയാണെന്നുവെച്ചാൽ അങ്ങിനെ നിങ്ങൾ രണ്ടാളുംകൂടി നടത്തിക്കോളിൻ. എന്റെ പക്കൽ അതി

നൊന്നും ഒരു വൈഷമ്യവുമില്ല. എങ്ങനെ നടത്തിയാലും ഞാൻ വല്ലതും ഇൻസ്പെക്ടർക്ക് കൊടുക്കേണ്ടിവരും''–മാനേജർ ചുമതല ഞങ്ങൾക്കു വിട്ടു തന്നു.

''വരുന്ന കുട്ടികളെ നല്ലവണ്ണം പഠിപ്പിക്കണം. അവരുടെ സമയം നഷ്ടപ്പെടുത്തിക്കൂട.'' ഞാൻ തുടന്നു: ''നല്ല നിലക്കു നടത്തിയാൽ കൈക്കൂലി കൊടുക്കേണ്ടിവരില്ല.''

''ഒരു കാര്യുണ്ട്''–മാനേജർ താക്കീതുചെയ്തു: ''ദ്റാള് ഈ കൈക്കൂലി കൈക്കൂലി എന്നിങ്ങനെ ഉറക്കെ പറയരുത്. അതു കൊടുക്കുന്നവനും വാങ്ങുന്നവനും ഒരുപോലെ ശിക്ഷയുണ്ടെന്ന് എന്നോടു കുഞ്ഞൊാൻകുട്ടിഹാജിഇൻസ്പെക്ടരു പറഞ്ഞാടക്കണു.''

''ഇനി പറയുന്നില്ല.''–ഞാൻ തുടന്നു: ''നമുക്ക് സ്കൂള് നേരെ നടത്തണം.''

''അപ്പറഞ്ഞതു് നേരാണ്'' മാനേജർ സമ്മതിച്ചു,

''സ്ലെയ്റ്ററില്ല, പുസ്തകമില്ല, ചോക്കില്ല, ബോർഡില്ല, കടലാസ്സില്ല, മഷിയില്ല, ഒന്നുമില്ല. ഒന്നുമില്ലാതെ എങ്ങനെ പഠിപ്പിക്കും?'' ഞാൻ ചോദിച്ചു.

''കുന്നിക്കുരു പോലെയുള്ള ചോക്കു പിടിച്ചെഴുതിയിട്ടു ഈ രണ്ടു വിരലും ഉളുക്കിയിരിക്കുന്നു.'' എഴുത്തച്ഛൻകുട്ടി പറഞ്ഞു.

''എല്ലാ സ്കൂളുകളും ഇങ്ങനെയൊക്കെത്തന്നെയാണ്.' നാലും നിങ്ങളു പറഞ്ഞതു ഞാൻ സമ്മതിച്ചു.'' മാനേജർ തുടന്നു ചോദിച്ചു:– ''ആട്ടെ, സ്കൂള് നേരെ നടത്താൻ നിങ്ങക്ക് എന്തൊക്കെ വേണം?''

''ഇപ്പോൾ പതിവായി എഴുപതോളം കുട്ടികൾ വരുന്നുണ്ട്. എല്ലാവക്കുംകൂടി ഇരുപതിലധികം സ്ലെയ്റ്ററുകൾ നമ്മുടെ സ്കൂളിലില്ല. കഴിവുള്ള കുട്ടികളെക്കൊണ്ടൊക്കെ

സ്ലേയിററു വാങ്ങിക്കണം. കഴിവില്ലാത്ത കുട്ടികൾക്കുവേണ്ടി മാനേജർ രണ്ടോ മൂന്നോ ഡസൻ സ്ലേയിററു വാങ്ങണം, മുതിൎന്ന ക്ലാസ്സിലെ കുട്ടികൾക്കൊക്കെ പാഠപുസ്തകങ്ങളും വേണം, അത്യാവശ്യത്തിന്ന ചോക്കും." ഞാൻ അടിയന്തിരാവശ്യങ്ങളുടെ പട്ടിക സമർപ്പിച്ചു.

"ഒരു പതിനഞ്ചുറുപ്പിക ഞാൻ തരാം." മാനേജർ കരാർചെയ്തുകൊണ്ടു തുടൎന്നു:–"നിങ്ങളും കുട്ടികളോടു സ്ലേയിററും പുസ്തകവും വാങ്ങാൻ കാശു കൊണ്ടുവരണമെന്നു് പറയണം, കൊണ്ടുവരുവിക്കണം. കുട്ടികളുടെ കയ്യിൽനിന്ന കിട്ടുന്നിടത്തോളം ഇങ്ങോട്ടു പോരട്ടെ. സ്ലേയിററു മുസലിയാരു തരും എന്നു പറഞ്ഞാൽ പിന്നെ ഒരൊററക്കുട്ടി കാശു കൊണ്ടുവരില്ല. എന്നുതന്നെയല്ല, ഇന്നു കയ്യിലുള്ള സ്ലേയിററുകളും കൂടി കുത്തിപ്പൊട്ടിക്കും. ഉത്തനാജ്ജിയുടെ നഫീസായും അബ്ബുബക്കർക്കും കൂടി നമ്മള് സ്ലേയിററു വാങ്ങിക്കൊടുക്കേണ്ടി വരും."

"അപ്പോൾ പതിനഞ്ചുറുപ്പിക മാനേജർ തരും."–ഞാൻ പറഞ്ഞുറപ്പിച്ചു.

"തരും. വരുന്ന ഈയാഴ്ച തരും. നമ്മുടെ സ്കൂൾ നന്നാവട്ടെ." മാനേജർ ഉറപ്പിച്ചു സമ്മതിച്ചു.

"പിന്നെ സ്കൂളിൽ പഠിപ്പിക്കാൻ ഇപ്പോൾ കിട്ടുന്ന സമയം പോര. പത്തുമണിക്കുതന്നെ ബെല്ലടിച്ചു സ്കൂൾ തുടങ്ങണം. അതിന്നുവേണ്ടി ഓത്തു് ഒമ്പതുമണിക്കു നിൎത്തി എരിതക്കഞ്ഞിക്കു വിടണം" ഞാൻ പറഞ്ഞു.

"ഉച്ച തിരിഞ്ഞാൽ പിന്നെ കുട്ടികളാരും വരില്ല. രാവിലെ വല്ലതും പറഞ്ഞുകൊടുക്കുന്നതേ അവർ പഠിക്കൂ." എഴുത്തച്ഛൻകുട്ടിയും എന്റെ അഭിപ്രായം പിൻതാങ്ങി.

"അതു പററില്ല"–മുസലിയാർ എതിൎത്തു:–"അങ്ങനെയായാൽ ഓത്തു മോശാവും, നാട്ടുകാൎക്കു മലയാളം പഠിപ്പു്

ആവശ്യമില്ല. അവക്ക് ഓത്തേ വേണ്ടു. അക്കൂട്ടത്തിൽ എനിയ്ക്കു നാലുകാശു കിട്ടണതു കിട്ടിക്കോട്ടെ എന്നേ അവക്കുള്ളു.''

''എന്നാൽ ഒമ്പതരയ്ക്കു വിടണം. പത്തരയ്ക്കെങ്കിലും സ്കൂൾ തുടങ്ങണം.'' ഞാൻ വാശി പിടിച്ചുകൊണ്ടു തുടൎന്നു: ''അര മണിക്കൂറുകൂടി നിങ്ങൾക്കു വിട്ടുതന്നു. ഉച്ചക്കഞ്ഞിയ്ക്കു വിടാൻ ഒരരമണിക്കൂറുകൂടി വൈകിക്കാം.''

മാനേജർ അതു സമ്മതിച്ചു. മലയാളവും മററും പഠിക്കുന്നതിൽ നാട്ടുകാൎക്കു മാത്രമല്ല മാനേജരായ മുസലിയാൎക്കു പോലും ശ്രദ്ധക്കുറവുണ്ടായിരുന്നു. എന്നാൽ ആ സ്കൂൾകൊച്ചുവടംകൊണ്ടു ലാഭമുണ്ടാവുകയാൽമാത്രം അതു തുടരുകയാണ്.

''പിന്നെ സ്കൂളിലേയ്ക്കു പതിവായി വരുന്ന ഒരു മാസ്റ്ററും കൂടിയാണ് വേണ്ടതു്. ഇപ്പോൾ വരുന്ന പത്തെഴുപതു കുട്ടികളെ പഠിപ്പിക്കാൻ ഈ രണ്ടാൾ പോരാ.'' എഴുത്തച്ഛൻ കുട്ടി അഭിപ്രായപ്പെട്ടു.

''അതിനൊന്നും ഇക്കൊല്ലം ചാടീയാൽ പൊങ്ങില്ല. നമ്മുടെ ഗ്രാൻറ് ഇങ്ങോട്ടു വരട്ടെ. ഇനിയത്തെ കൊല്ലത്തേയ്ക്കു നോക്കാം. ഇക്കൊല്ലം നമ്മക്കൊക്കെക്കൂടി അങ്ങട്ടു കഴിക്കണം.'' മാനേജരവസാനിപ്പിച്ചു: ''ഒരു ക്ലാസ്സിൽ ഞാനും കുത്തിരിക്കാം.''

''നിങ്ങൾക്കു നൂറുകൂട്ടം തിരക്കാവും. അതു ശരിയാവില്ല.'' ഞാൻ പറഞ്ഞു.

''ഒന്നും രണ്ടും ക്ലാസ്സുകൾ ഒന്നിച്ചു നോക്കാൻ എനിയ്ക്കു വയ്യ. ചെറിയ കുട്ടികളെ ഒതുക്കിയിരുത്താനും പഠിപ്പിക്കാനുമാണ് അധികം പണി. വീട്ടുകാർ അവരുടെ ഉപദ്രവം കുറയ്ക്കാനാണ് ചെറിയ കുട്ടികളെ സ്കൂളിലേക്കയയ്ക്കുന്നതു്.''

എഴുത്തച്ഛൻകുട്ടി പറഞ്ഞതു വാസ്തവമായിരുന്നു.

"അഞ്ചും നാലും രണ്ടും കൂടി ഞാൻ എടുത്തുകൊള്ളാം. ഒന്നും മൂന്നും എഴുത്തച്ഛൻകുട്ടിയും" ഞാനഭിപ്രായപ്പെട്ടു: "എല്ലാററിനും പുറമെ വരുന്ന കൊല്ലം മുതൽക്കു് ഓരോ ക്ലാസ്സിനും വേറെ വേറെ റജിസ്റ്റു് വെക്കണം."

അതുവരെ ഒരു റജിസ്റ്ററിൽത്തന്നെ രണ്ടു ക്ലാസ്സിലെ കുട്ടികളുടെ പേരെഴുതിയിട്ടായിരുന്നു ഹാജർ അടയാളപ്പെടുത്തിയിരുന്നതു്.

"ഒക്കെ നിങ്ങളുടെ ഇഷ്ടംപോലെ നടത്തിക്കോളിൻ. നമ്മുടെ സ്കൂൾ നന്നാവണം. എനിക്കതേ പറയാനറിയൂ." മാനേജർ തുടർന്നുപറഞ്ഞു.

ഞങ്ങൾ മൂന്നാളുംകൂടി സ്കൂൾ പരിഷ്കരിക്കാനുറച്ചു. അതിനുവേണ്ടി പ്രവർത്തിച്ചു.

പുതിയ സ്കൂൾ വർഷാരംഭത്തിൽ, മുപ്പത്തിമൂന്ന മേടമാസം ഒന്നാം തീയതിക്ക ഈ പുതിയ ഭരണപരിഷ്കാരം നടപ്പിൽ വരുത്തി. തീരെ വരില്ലെന്നുറപ്പുള്ള കുട്ടികളുടെ പേർ പട്ടികയിൽനിന്നു നീക്കി. പുതിയതായി പത്തിരുപത്തിയഞ്ചു കുട്ടികളെ ചേർത്തു. ഓരോ ക്ലാസ്സിന്നുംവേണ്ടി വേറെ വേറെ റജിസ്റ്റു്വെച്ചു് ആ റജിസ്റ്ററുകളിൽ കുട്ടികളുടെ പേരെഴുതിയശേഷം ഒഴിവായികിടക്കുന്ന സ്ഥലം കാണുമ്പോൾ മാനേജൎക്ക സുഖമുണ്ടായിരുന്നില്ല. "എത്ര കടലാസ്സാ വെറുതെ പോണതു്?" മാനേജർ ആ തരിശുപ്രദേശം നോക്കി ചിലപ്പോഴൊക്കെ ആത്മരോദനം ചെയ്തു.

ഞങ്ങൾ കുട്ടികളിൽനിന്നു പത്തുപന്ത്രണ്ടുറുപ്പികപിരിച്ചെടുത്തു കരാറുപ്രകാരം മാനേജർ തരാമെന്നേററിരുന്ന പതിനഞ്ചുറുപ്പികയും വാങ്ങി. ആകെയുള്ള ഇരുപത്തിയേഴുറുപ്പികയുമായി എഴുത്തച്ഛൻകുട്ടിയെ കച്ചേരിപ്പടിക്കലേക്കയച്ചു.

അഞ്ചു് ഡസൻ സ്ലേററു്; മൂന്നു്, നാലു്, അഞ്ചു ക്ലാസ്സുകളിലേയ്ക്കു ഓരോ ഡജൻ പുസ്തകങ്ങൾ, രണ്ടു പെട്ടി ചോക്കു്, കുറച്ചു കടലാസ്സു്, മഷി, തുടങ്ങി സ്കൂളിലേയ്ക്കു അത്യാവശ്യം വേണ്ട എല്ലാവിധ സാധനങ്ങളും വാങ്ങിച്ചു. മേയ് ഒന്നാംതിയ്യതി രാവിലെ കൃത്യം പതിനൊന്നു മണിക്കു ബെല്ലടിച്ചു. സ്കൂൾ പ്രവൃത്തി തുടങ്ങി. അതുവരെ സ്കൂളിൽ ബെല്ലടിച്ചിരുന്നില്ല.

പള്ളിയിലെ മുക്രി 'വാങ്കു'കൊടുക്കുംപോലെ കൃത്യസമയത്തുള്ള ആ ബെല്ലടി കുട്ടികളെ ആനന്ദിപ്പിക്കുകയും ആവേശം കൊള്ളിക്കുകയും ചെയ്തു. ആ ബെല്ലിൻെറ ശബ്ദം അയൽപക്കക്കാർക്ക സമയനിഷ്ഠയുണ്ടാക്കിക്കൊടുത്തു. രാവിലേയും ഉച്ചയ്ക്കുമല്ലാതെ വൈകുന്നേരം ബെല്ലടിച്ചു സ്കൂൾ വിടുന്ന പതിവു് ഞങ്ങളും തുടങ്ങിയില്ല.

പട്ടികയിൽ നൂറോളം കുട്ടികളുണ്ടായിരുന്നതിൽ അറുപതുശതമാനവും നിത്യഹാജരുണ്ടായിരുന്നു. ആ പുതിയ സ്ലെയിററും പെൻസിലും പുസ്തകവും എല്ലാം കുട്ടികളെ ആവേശം കൊള്ളിച്ചു. പണം കൊണ്ടുവന്ന കുട്ടികൾക്കു സ്ലെയിററും പുസ്തകവും കൊടുത്ത ശേഷം ബാക്കിയുള്ളതു മുഴുവനും ക്ലാസ്സിൽ വിതരണം ചെയ്തിരുന്നു. എല്ലാ കുട്ടികൾക്കും സ്ലെയിററായി. അറുപതു ശതമാനം കുട്ടികൾക്കു പുസ്തകവുമായി. മാനേജർ ഒരു ബോർഡുകൂടി ഉണ്ടാക്കിച്ചു തന്നു. അപ്പോൾ അഞ്ചു് ക്ലാസ്സുകളിലേയ്ക്കും ബോർഡുമായി. ആലവട്ടംപിടിച്ചതുപോലെ ഇടത്തും വലത്തുമായി ഓരോ ബോർഡു വെച്ചുകൊണ്ടു ഞാനും എഴുത്തച്ഛൻകുട്ടിയും ആത്മാർത്ഥമായി പണിയെടുത്തു. സ്ലെയ്ററുകളിലും പുസ്തകങ്ങളിലുമായി ആ പിഞ്ചുകുട്ടികളുടെ മുമ്പിൽ വിജ്ഞാനം വിളമ്പിയപ്പോൾ അവരതു വാരി വാരി കഴിച്ചു. ഞങ്ങളുടെ ഒന്നു രണ്ടു മാസത്തെ പ്രവൃത്തികൊണ്ടു് അതൊരു സ്കൂളാണെന്നു തോന്നി.

ജൂലായിമാസത്തിലൊരു ദിവസം ഉച്ച തിരിഞ്ഞപ്പോൾ ഒരു കെട്ട തുണിയും മുണ്ടും ചോക്കപ്പെട്ടിയും വളകളും മററു പലതും ഭാണ്ഡംകെട്ടി തലയിലേററിക്കൊണ്ട വരാന്തയിൽ മുട്ടാതെ കുന്നുകടന്നുകൊണ്ട് മാനേജർ സ്കൂളിൽ പ്രവേശിച്ചു. മിഥുനം പണിക്കാലമായിരുന്നതുകൊണ്ട് അന്ന കുട്ടികൾ വളരെ കുറവായിരുന്നു. മാനേജർ എൻെറ ക്ലാസ്സിൽ വന്ന് ഒഴിഞ്ഞു കിടക്കുന്ന ഒരു ബെഞ്ചിന്മേൽ ചുമടിറക്കി ഇരിപ്പുറപ്പിച്ചു.

"നിറാളൊരു കാര്യം ചെയ്യണം" മാനേജർ തുടന്നു:— "നമ്മടെ സ്കൂൾ തുടങ്ങിയിട്ട ഇതുവരെയായി എത്ര മാസ്റ്റർമാരെ ചോത്തിട്ടുണ്ടെന്നു രജിസ്റ്റർ നോക്കി പറഞ്ഞു തരണം. നിറാള് ഇൻസ്പെക്റ്റർ പുസ്തകത്തിൽ പറഞ്ഞതുപോലെ അവരെക്കൊണ്ടൊക്കെ കൊടുത്ത ശമ്പളത്തിനു് ഒപ്പു വാങ്ങിക്കണം."

"ഗ്രാൻറു കിട്ടിയോ?" മാനേജർ എൻെറ ചോദ്യത്തിനു മറുപടിയായി കുറിപ്പല്ലുകാട്ടി ചിരിക്കുകമാത്രമേ ചെയ്തുള്ളു.

"എത്രയുണ്ട്?"—ഞാൻ ചോദിച്ചു.

"മോശമില്ല."

"എന്നാലും."

"അതൊന്നും പറഞ്ഞൂടാ മോളെ, നിറാള് അതു് ചോദിക്കരുതു്. അതൊക്കെ ഒരു മറയിലാവണം."

"എന്നാൽ വേണ്ട."

"അതൊക്കെ ഒരു മറയാണ്" മാനേജർ തുടന്നു:— "ചിലപ്പൊ ചിലരോട്ട കിട്ടിയതു മുഴുവനും പറഞ്ഞുകൂടാ. വേറെ ചിലപ്പോൾ കിട്ടിയതിൻെറ ഇരട്ടി പറയേണ്ടിവരും. നിറാള് ചോദിച്ചിട്ട മുസല്യാര് നേരു പറഞ്ഞില്ലെന്നു തോന്നരുതു്. ആകെ കിട്ടിയതു പറഞ്ഞാൽ ഒരുപാടുണ്ടെന്നു

തോന്നും. അതിലെത്ര കാണാച്ചെലവുണ്ടെന്നാ ൻറാളടെ പൂതി? കച്ചേരിയിൽനിന്നു് ബില്ല മാററിക്കിട്ടാൻതന്നെ അഞ്ചുറപ്പിക ചിലവാക്കിയിടക്കണം.''

''വേണ്ട. പറയേണ്ട, ഞാനൊന്നും ചോദിച്ചില്ല.''

''ൻറാളു് ഒപ്പിട്ടിരുന്ന കാലത്തും സ്കൂളിൽ വരാൻ തുടങ്ങിയിട്ടും കൂടി മുസലിയാരോട്ട ആകെ എത്ര കാശു വാങ്ങിയിട്ടുണ്ട്?''

''ഒരു പതിനഞ്ചുറുപ്പികവരെ വാങ്ങിയിട്ടുണ്ടാവണം. അതാണെൻെറ ഓമ്മ. എനിയ്ക്കു ശരിയായ കണക്കില്ല.''

''കട്ടക്കു് കീറി കാശ്യം പറയണം. ആനെക്കൊണ്ടു് ഓചാരം ചെയ്യണം.''—മുസലിയാർ വ്യാഖ്യാനിച്ചു:—''ഇതാ പ്രമാണം. ഇപ്പോഴുള്ള ചെറുപ്പക്കാക്കൊക്കെ ഒരു തകരാറുണ്ടു്. അവർ കാശ്ശും പണവും വാങ്ങി ചിലവു ചെയ്യുന്നതിനു ഒരു കയ്യും കണക്കുമില്ല. ഞാൻ ൻറാളെ ഇപ്പോൾ ഒന്നു പഠിപ്പിക്കാൻ തീച്ച്യയാക്കിയിരിക്കുന്നു. ഇതു മനസ്സിൽ പാട്ടം കൊടുത്ത മട്ടായാൽ പററില്ല. ഞാനാക്കാശു തന്നാൽ ൻറാളതു കണക്കു വെയ്ക്കണം. മുസലിയാരു് കട്ടക്കു കീറി കാര്യംപറയണ ആളു്; ആനയെക്കൊണ്ടു ഓചാരം ചെയ്‌വാനും എനിക്കു മടിയില്ല.''

''നിങ്ങൾ പറഞ്ഞതു ശരിയാണു്.'' ഞാൻ കുററം സമ്മതിച്ചു തുടന്നു:''ഇനിമേലിൽ കണക്കുവെച്ചു കൊള്ളാം. നിങ്ങളുടെ കയ്യിൽ കണക്കുണ്ടാവുമെന്നു വിചാരിച്ചു്ഇതുവരെ അങ്ങനെ ചെയ്തില്ല. എനിക്കു നിങ്ങളെ വിശ്വാസമാണു്. വിശ്വാസവും അടയാളക്കെട്ടുംകൂടി ആവശ്യമില്ലല്ലൊ. നിങ്ങളുടെ കയ്യിൽ കണക്കില്ലേ?''

''എനിക്കാപോഴത്തം പററുല്ല്യ''—മുസലിയാർ തുടന്നു: ''ഞാൻ ശരിക്കു കണക്കുവെച്ചിട്ടുണ്ടു്. ൻറാളുടെ കയ്യിൽ

കണക്കില്ലെന്നുറപ്പായാൽ കള്ളക്കണക്കുപറഞ്ഞു് ൻറാളെ എനിക്കു പററിച്ചൂടെ?"

"നിങ്ങളങ്ങനെ ചെയ്യില്ലെന്നെനിയ്ക്കുറപ്പുണ്ടു്. ഒരിക്കൽ പററിച്ചാൽ ഞാൻ കാക്കും. പററിയതു ഞാൻ സഹിക്കും."

"അതുതന്നെയാണു് ഞാൻ പറയണതു്. ഒറക്കത്തിൽ കാല്യതിരുമ്മീട്ടു കാര്യമില്ല. ആററിൽ തൂകിലും അളന്നു തൂകണമെന്നാണു് പ്രമാണം. പഴഞ്ചൊല്ലിൽ പതിരുണ്ടെങ്കിൽ പശുവിൻപാലും കയ്ക്കും." മാനേജർ പോക്കററിൽനിന്നൊരു നോട്ടുപുസ്തകം വലിച്ചെടുത്തുകൊണ്ടുതുടർന്നു: "എൻെറ കയ്യിൽ നിന്നു പതിമൂന്നുറുപ്പിക ആറണ ൻറാളുക്കു് ചെലവായിട്ടുണ്ടു്. അയ്യഞ്ചായി രണ്ടുകുറി റൊക്കംതന്ന പത്തുറുപ്പിക. മീററിങ്ങിനുപോകാൻ തുണിയും മുണ്ടും മഫ്ളറും വാങ്ങിത്തന്ന വകയും തുന്നക്കൂലിയുംകൂടി മൂന്നുറുപ്പിക നാലണ. ഒരണയ്ക്കു പഴം. ഒരണയ്ക്കുബിസ്ക്കററു്. അങ്ങിനെ പതിമൂന്നുറുപ്പിക ആറണ." മാനേജർ എൻെറ മുഖത്തേയ്ക്കുററുനോക്കി.

"ശരിയാണു്" മാനേജർ ബോദ്ധ്യപ്പെടുത്തിത്തന്ന കണക്കു ഞാൻ ശരിവെച്ചു.

"എന്നാലിനി ൻറാളു് ഇതൊന്നു എണ്ണിനോക്കിയാട്ടെ" —മുസലിയാർ ഒരു പൊതി എൻെറ മേശപ്പുറത്തേക്കു വെച്ചുതന്നു.

ഞാൻ എണ്ണിക്കണക്കാക്കി. അഞ്ചുറുപ്പികയുടെ എട്ടു നോട്ടു്, അഞ്ചുറുപ്പികയുടെ ചില്ലറനാണ്യങ്ങളും. അങ്ങനെ നാല്പത്തിയഞ്ചുറുപ്പിക!

"എത്രയുണ്ടു്?"

"നാല്പത്തിയഞ്ചുറുപ്പിക"

"പതുക്കെപ്പറയിൻ. എഴുത്തച്ഛൻകുട്ടി കേൾക്കണ്ട"—മുസലിയാർ ഉപദേശിച്ചു.

"നാല്പത്തഞ്ചു്"—ഞാൻ ചുണ്ടനക്കിക്കൊണ്ടു ആവർത്തിച്ചു കൊടുത്തു.

പാവം ആ എഴുത്തച്ഛൻകുട്ടി വടക്കെത്തലക്കിലിരുന്നു കുട്ടികൾക്കു് എന്തൊക്കെയോ പറഞ്ഞുകൊടുക്കുകയാണു്. അയാൾ മാനേജരുടെ ഭാണ്ഡത്തേയോ അയാളേയോ ശ്രദ്ധിച്ചിട്ടേയില്ല. മല വന്നു വീണാലും സ്വന്തം ജോലി ശരിക്കും നോക്കുന്ന ഒരു സ്വഭാവക്കാരനായിരുന്നു അയാൾ.

"നാല്പത്തിയഞ്ചു്, ബോധിച്ചില്ലേ"—മാനേജർ സ്വരം താഴ്ത്തിക്കൊണ്ടു ചോദിച്ചു.

"ബോധിച്ചു"—ഞാനും അതേ സ്വരത്തിൽ സമ്മതിച്ചു

"ആ പതിമൂന്നുറുപ്പിക ആറണയെപ്പററി, ൻറാളൊന്നും പറയണ്ട. ഞാനും ഒന്നും പറയുന്നില്ല, അതു ആ ഒപ്പിൻെറ വകസ്ഥായിക്കോട്ടെ. മേല്യാത്തപറഞ്ഞാ ആ ഒരു കൊല്ലത്തെ കാശാണു് ഇതു്. തെല്ലും മൊനയും പൊട്ടാത്ത നാല്പത്തിയഞ്ചുറുപ്പിക! ബോധിച്ചില്ലെ?"

"ബോധിച്ചു."

"മാർച്ചു് മുപ്പത്തൊന്നാം തീയ്യതിക്കു ഒരു കൊല്ലം തികഞ്ഞു. ഏപ്രിൽ ഒന്നാംതിയ്യതി മുതൽക്കു് ൻറാളു പറഞ്ഞ പ്രകാരം ഒരു കൊല്ലത്തേക്കു് അമ്പതുറുപ്പിക തികച്ചും തരണ്ടു്" മാനേജർ പ്രസ്താവിച്ചു.

എനിക്കു സന്തോഷമായി. ഒരു കൊല്ലത്തെ ശമ്പളം നാല്പത്തഞ്ചുറുപ്പിക ഒന്നിച്ചു കയ്യിൽ കിട്ടിയപ്പോൾ ഞാനൊന്നമ്പരന്നു. അതുവരെ എൻേറതായിട്ടെന്നല്ല—മററൊരാളു

ട്ടേതായിട്ടുകൂടി നാല്പത്തഞ്ചുറുപ്പിക ഒന്നിച്ചു ഞാൻ കണ്ടിട്ടില്ല. ആ സംഖ്യ വളരെയധികം വിലപിടിച്ചതായി എനിക്കു തോന്നി. അതോ, എൻെറ ഇഷ്ടംപോലെ വിനിയോഗിക്കാൻ പൂർണ്ണസ്വാതന്ത്ര്യമുള്ള എൻെറ ശമ്പളവും!

"ൻറാളടെതന്നേ ആസ്സോട്ടെ ആദ്യം"–മാനേജർ ഭാണ്ഡത്തിൽനിന്നു നല്ല ചുവന്നമുള്ള ചട്ടയോട്ടുകൂടിയ ഒരു പുസ്തകമെടുത്തു് എൻെറ നേക്കു നീട്ടിക്കൊണ്ടു പറഞ്ഞു: "ഒന്നാമത്തെ ഏടിൽ മുപ്പത്തൊന്നു ഒക്ടോബർമാസം മുതൽക്കു് മുപ്പത്തിമൂന്നു് മാർച്ച് മുപ്പത്തൊന്നാം തീയ്യതികൂടി ശമ്പളം മുഴുവനും കിട്ടി ബോധിച്ചു എന്നു് എഴുതി ഒപ്പിട്ടള്. പണം കാണിക്കണ്ട"

ഞാൻ മാനേജർ പറഞ്ഞതുപ്രകാരം എഴുതി ഒപ്പുവെച്ചു കൊടുത്തു.

മാനേജർ എഴുത്തച്ഛൻകുട്ടിയുടെ അടുത്തേക്കു നീങ്ങി. അയാൾക്കു് എന്തോ ഒരു സംഖ്യകൊടുത്തു് ഒപ്പുവെപ്പിച്ചു. എത്രയാണു് അയാൾക്കു കൊടുത്തതെന്നു മനസ്സിലാക്കാൻ എനിക്കു കഴിഞ്ഞില്ല; ഞാനതിനൊട്ടു തുനിഞ്ഞതുമില്ല. ശമ്പളമെടുത്തു മടിയിൽ വെച്ചപ്പോൾ എൻെറ തല അഭിമാനം കൊണ്ടുയൎന്നു.

# രണ്ടു ചേരി

അന്നു്—ശമ്പളം കിട്ടിയദിവസം ഒരരമണിക്കൂർ മുമ്പു് സ്കൂൾ വിടേണ്ടിവന്നു. വല്ലാത്ത ഒരു മഴ വരാൻ ഭാവമുണ്ടെന്നു കണ്ടതോടുകൂടി കുട്ടികളെ വിട്ടയച്ചു. മഴകൊള്ളാത്തവിധം വീട്ടിലെത്താൻ ഞാൻ ബദ്ധപ്പെട്ടു നടക്കേണ്ടിവന്നു. എനിക്കു് സ്വന്തമായി ഒരു ശീലക്കുടയില്ലാതിരുന്നതുകൊണ്ടു മഴയില്ലാത്ത തഞ്ചം നോക്കിയായിരുന്നു ഞാൻ സ്കൂളിൽ പോയിരുന്നതു്. അതുപോലെത്തന്നെ മടങ്ങിപ്പോരുന്നതും.

ഞാൻ വീട്ടിൽ ചെന്നപ്പോൾ മുത്തശ്ശിയിരുന്നു കരയുകയായിരുന്നു. കുററിപ്പിരിവുകാരൻ കുഞ്ഞൻ നായരും ബാലനും തമ്മിൽ ഉന്തുകയും തള്ളുകയും ചെയ്തിരുന്നു. കരച്ചിൽ മുത്തശ്ശിയുടെ സ്വഭാവമായിരുന്നതുകൊണ്ടു് അതിലെനിക്കൊരു പുതുമയും തോന്നിയില്ല. കുഞ്ഞൻ നായരും ബാലനും തമ്മിലുള്ള ഗുസ്തി ഒരു തമാശയാണെന്നാണു് ആദ്യം ഞാൻ വിചാരിച്ചതു്.

''കടക്കെടാ പടിപ്പുറത്തു്.''—കയറൂരിവിട്ടനായ്ക്കുട്ടി പന്നിയുടെ നേക്കെന്നപോലെ ബാലൻ ചീറി.

''എന്താ ബാലാ?''—ഞാൻ അന്വേഷിച്ചുകൊണ്ടു അകത്തു കടന്നു. എന്റെ തലയിൽവീണ ആദ്യത്തെ മഴത്തു

ള്ളി തോർത്തി പുറത്തുവന്നു ഞാൻ വീണ്ടും ചോദിച്ചു:— "എന്താ ഇവിടെ?"

ഒരു മറുപടിയും കിട്ടിയില്ല. ബാലൻ കുഞ്ഞൻ നായരുടെ നെറുകയിൽ ഒരു ഇടിവെച്ചുകൊടുത്തു. കുഞ്ഞൻ നായർ ഒഴിഞ്ഞുമാറി തല തുടച്ചു. ബാലൻ വീണ്ടും അടുത്തു. അവൻെറ കണ്ണിൽനിന്നു തീപ്പൊരി പാറിയിരുന്നു. എൻെറ ജീവിതത്തിൽ അതുവരെ ബാലനെ അത്ര ക്ഷോഭിച്ച നിലയിൽ ഞാൻ കണ്ടിട്ടില്ല.

"എന്താ?"—ഞാൻ വീണ്ടും ചോദിച്ചു.

"ഓൻെറ പാട്ടബാക്കി—ഞാൻ തീർത്തുകൊടുക്കാം"—ബാലൻ വീണ്ടും അയാളെ ഇടിച്ചു.

"ഇങ്ങോട്ടുപോ"—ഞാൻ ബാലനെ പിടിച്ചുമാററിക്കൊണ്ടു ചോദിച്ചു:– "നിങ്ങൾക്ക് ഇത്ര പ്രായമായില്ലെ കുഞ്ഞൻ നായരേ, ഈ കുട്ടികളോടു ഇങ്ങനെ കളിച്ചാലോ"

"ഉശിരുണ്ടെങ്കിൽ തീർക്കടി, മനസ്സിലെ പാട്ടബാക്കി." കാര്യസ്ഥൻെറകാര്യസ്ഥനായ കുററിപ്പിരിവുകാരൻ എന്നോടു കുരച്ചുചാടി: "കെട്ടിച്ചിററി ശീലാവതിയായി നടന്നാൽ പോരാ"

"ചെലയ്ക്കുണ്ട"—ബാലൻ മുരണ്ടു.

"പാട്ടബാക്കി തരേണ്ട ദിക്കിൽ തന്നോളാം, നിങ്ങളിപ്പോൾ പൊയ്ക്കോളിൻ. കുറച്ചു കുടിച്ചിട്ടാണ് വന്നിരിക്കുന്നതല്ലെ?"—എനിയ്ക്കും സാമാന്യത്തിലധികം ദേഷ്യം വന്നു. ഞാൻ തുടന്നു: "ആരും പാട്ടബാക്കി തച്ചുപിരിപ്പിക്കാറില്ല."

"ആങ്ങളയും പെങ്ങളും കൂടി ഈ നാട്ടിൽനിന്നു പെര പൊളിച്ചു പോവാറാക്കി"—മുത്തശ്ശി തുടന്നു:—"നിങ്ങളേയ് എൻെറ കുഞ്ഞൻ നായരെ, ഈ കുട്ടികൾ പറഞ്ഞതും കാട്ടിയതും ഒന്നും മനക്കൽ പോയി പറയരുതേ—ട്ടോ"

കുററിപ്പിരിവുകാരൻ ഗുസ്തിയുദ്ധം മാററി പൂമുഖത്തിണ്ണയിൽ കയറി ഇരിപ്പുറപ്പിച്ചു. മഴ കോരിച്ചൊരിയുവാൻ തുടങ്ങിയിരുന്നു. കോലായിലേക്ക് ഇരുട്ട കയറിയപോലെയുണ്ടായിരുന്നു.

"എട്ടത്തു അമ്മ?"—ഞാനന്വേഷിച്ചു.

"അമ്മ ഞാറു പറിക്കുകയാണ്" ബാലൻ പറഞ്ഞു.

"എന്നിട്ടെന്താ അമ്മാളെപ്പാമ്മേ വേണ്ടതു്? നാളെ സന്ധ്യടെമുമ്പേ നിങ്ങള് പാട്ടബാക്കി തീർക്ക്വോ? അതോ മററന്നാൾ കാര്യസ്ഥൻ കോടതിക്ക പോകുമ്പോൾ കേസ്സ് കൊടുത്തു പോരണോ?"

കുഞ്ഞൻ നായർ കൈത്തണ്ട ഉഴിഞ്ഞുകൊണ്ടിരുന്നു. ഗുസ്തിയുദ്ധത്തിൽ അയാളുടെ കൈത്തണ്ടയിലെന്തോ പരുക്ക പററിയിട്ടുണ്ടെന്നു് എനിക്ക തോന്നി.

"എന്തെങ്കിലും വഴിയാക്കാം എന്നൊന്നു പറയിൻ. ഏതായാലും നാളെ ഞാനങ്ങട്ടുവരട്ടെ" മുത്തശ്ശി തുടന്നു:—"കാര്യസ്ഥനോട്ട വേണ്ടാത്തതൊന്നും പറഞ്ഞിട്ട തീയ്യിൽ നെയ്യൊഴിക്കരുതേ— േ"

"മനസ്സുൽക്കാരുടെ ഒരാശ്രയമായിട്ടാണ് കഴിയുന്നതെന്ന വിചാരമുണ്ടായിരുന്നുവെങ്കിൽ മൂപ്പർ ഇപ്പോൾ ഇത്ര ഉഗ്രത കാട്ടിയിരുന്നില്ല. ഈ ചെള്ളോളം പോന്ന പെണ്ണ് അയാളെ ശിവരാത്രിഉറക്കമൊഴിപ്പിച്ചിട്ടല്ലെ?"

"ധൂമകേതു"—മുത്തശ്ശി എൻെറനേരെ രൂക്ഷമായി നോക്കി. അവർ തുടന്നു: "പാടം കുഴിച്ചിട്ടിട്ടില്ല. കഞ്ഞിക്കൊരുമണി അരിയില്ല. അടയ്ക്കൊക്കെ മാഹാളിയാണ്. ഈ ദുർഘടത്തിൽത്തന്നെ പാട്ടബാക്കി ചോദിച്ചു് ബുദ്ധിമുട്ടിക്കാൻ ഞാനൊരു തെററും ചെയ്തിട്ടില്ല."

"മീശമുളക്കാത്ത ഒരു ചെറുക്കനല്ലെ, പാട്ടം ചോദി ക്കാൻ വന്നപ്പോൾ ചാടികടിച്ചതു്? ഞാൻ പറയാച്ചാൽ നോക്കിൻ" കുഞ്ഞൻ നായരുടെ കൈത്തണ്ട മുത്തശ്ശിക്ക കാ ട്ടിക്കൊടുത്തുകൊണ്ടു പറഞ്ഞു;— "നായ"

അയാളുടെ കൈത്തണ്ടയിൽ രണ്ടു പല്ലുകൾ താണിരു ന്നു. ആ മുറിയിൽ നിന്നു ചോരയും ഒലിച്ചിരുന്നു. അയാൾ പൂമുഖത്തിണ്ണയിൽത്തന്നെ ഇരിപ്പുറപ്പിച്ചുകൊണ്ടു പറഞ്ഞു; "ഏറെക്കാലത്തേക്കൊന്നും ചുമലിലിരുന്നു ചെവി തിന്നാൻ ഇട്ട്യാരച്ചൻ നായരു സമ്മതിക്കില്ല. അതൊന്നും നിങ്ങളു് കരുതണ്ട."

"പാട്ടം ചോദിക്കാൻ വന്നിട്ടല്ല കടിച്ചതു്, എന്റെ ഏട്ടത്തിയെക്കൊണ്ടു വേണ്ടാത്ത തോന്ന്യാസം പറഞ്ഞിട്ടേ" ബാലൻ ഇടയിൽ കടന്നു പറഞ്ഞു

"അന്റെ ഏട്ടത്തിയും നീയും! പെരുവഴിയാധാരമാ ക്കിക്കളയണ്ടു്. എന്തു ചിലവു വന്നാലും വേണ്ടില്ല. മൂപ്പക്ക മനസ്സുലെ പെട്ടിയോടൊന്നു ചോദിച്ചാൽ മതി. കണ്ടോള്ളു ണ്ടു്"— കുഞ്ഞൻ നായർ താക്കീതു തന്നു.

"മതിയെടാ, നെന്റെ കാര്യസ്ഥത" മുത്തശ്ശി അലറി:— "പള്ള്യാലിൽനിക്കണ കന്നിനെക്കൊണ്ടുവന്നു തൊഴുത്തിലാ ക്കി കെട്ടിക്കോ,"

മുത്തശ്ശി ബാലനെ പറഞ്ഞയയ്ക്കാൻ പണി പറഞ്ഞു. കന്നിനെ കൊണ്ടുവന്നു മുളയ്ക്കേണ്ടതു് അടിയന്തിരാവശ്യമാ ണു്. പക്ഷേ ബാലൻ ആ കുററിപ്പിരിവുകാരനെ പറഞ്ഞയ ക്കാതെ പോവില്ലെന്നുറപ്പിച്ചു പറഞ്ഞു: "ഈ കുററിപ്പിരി വുകാരനെ പറഞ്ഞയക്കാതെ ഇന്നു കന്നിനെ മൊളക്ക ലില്ല."

"എന്നാൽ കൊണ്ടടാ പാട്ടം തീർത്തുകൊണ്ടാ." •കു

ഞ്ഞൻ നായർ തുടന്നു:—"മുതല്വം പലിശയുംക്കൂടി അഞ്ഞൂറു പ
റ നെല്ലു് ബാക്കിയുണ്ടു്. അതു തീർത്തു വടിക്കു്."

"എത്ര പറ നെല്ലു് ബാക്കിയുണ്ടു മുത്തശ്ശ്യേ"—ഞാ
നന്വേഷിച്ചു:— "അഞ്ഞൂറുണ്ടോ?"

"അത്രയ്യൊന്നും ഇല്ല. എന്റെ കണക്കുപ്രകാരം അറു
പതു പറ നെല്ലേ ബാക്കിയുള്ളൂ. കഴിഞ്ഞ കൊല്ലത്തെ ഇരു
പത്തഞ്ചു്. ഇക്കൊല്ലത്തെ മുപ്പത്തഞ്ചും. കഴിഞ്ഞ കൊല്ല
ത്തെ പലിശയുംകൂടി കൂട്ടിച്ചാൽ അറുപതു പറ നെല്ലുണ്ടാ
വും. ദേഷ്യംകൊണ്ടു പറയണതാ അഞ്ഞൂറുണ്ടു്. ആയിരം
ണ്ടു് എന്നൊക്കെ"

"കണക്കുംകൂട്ടി ഇവിടെ ഇരുന്നോളിൻ. കോടതിയിൽ
ചെല്ലുമ്പോൾ കാണാം." കുഞ്ഞൻ നായർ പതുക്കെ പിറു
പിറുത്തു. ഈ കുരുത്തംകെട്ട മഴയൊന്നു തുള്ളി മുറിഞ്ഞു
കിട്ടിയാൽ പോവാമായിരുന്നു."

"നല്ല വ്യത്യാസമാണു്. ഒരാളുടെ കണക്കില്ലു് അ
ഞ്ഞൂറു്. ഒരാളുടെ കണക്കിൽ അറുപതു്! കൊടുക്കുന്ന നെ
ല്ലിനു് രശീതി വാങ്ങി വെക്കാലോ മുത്തശ്ശിക്കു്"— ഞാൻ പറ
ഞ്ഞു. നാലു മണിക്കൂറു മുമ്പെ മാനേജർ പറഞ്ഞതു് ഞാ
നോർമ്മിച്ചു.

"ഏതായാലും നിങ്ങളിപ്പോൾ പൊയ്ക്കോളിൻ. ഞാൻ
ഇവിടെ എല്ലാവരോടും ഒന്നാലോചിച്ചു് നാളെ മനക്കൽവ
ന്നു പറയാം. ഇബടെ മനക്കിലെ വെറുമ്പാട്ടകൃഷി നടക്ക
ണോ വേണ്ടയോ എന്നു ഇന്നു ഞാൻ തീർച്ചയാക്കിക്കോളാം"
—മുത്തശ്ശി തുടന്നു എന്നോടു കല്പിച്ചു: "നീയാ അട്ടത്തിരിക്കു
ന്ന തൊപ്പിക്കുട ഒന്നെടുത്തു കൊണ്ടുവന്നു കൊടുക്കു് കു
ഞ്ഞൻ നായർക്കു്"

"ഇവിടെനിന്നൊന്നും കൊടുക്കാൻ പാടില്ല." ബാലൻ
തടഞ്ഞു പറഞ്ഞു.

ഞാൻ ബാലന്റെ വാക്ക വിലവെക്കാതെ തൊപ്പിക്കുടയെടുത്തുകൊണ്ടുവന്നു കുഞ്ഞൻ നായക്ക കൊടുത്തു. അയാൾ കുടയുമായി മുററത്തിറങ്ങിക്കൊണ്ടു പറഞ്ഞു: "നിന്നേയും നിന്റെ പെങ്ങളേയും ഈ നാട്ടിൽ നിന്നു പറപ്പിച്ചില്ലെങ്കിൽ ഇങ്ങനെ വിളിച്ചോ" അയാൾ കൈ ഞൊടിച്ചു നായിനെ വിളിക്കുമ്പോലെ കാട്ടിക്കൊണ്ടു നടന്നു. ബാലൻ മററൊരു തൊപ്പിക്കുടയെടുത്തു കന്നിനെ തിരഞ്ഞുപോയി.

ഞാൻ കുളിച്ചു വന്ന് ഈറൻ മാററി അടുക്കളപ്പണിക്കൊരുങ്ങി. മുത്തശ്ശിയും അടുക്കളയിൽ വന്ന് ഇരുപ്പുറപ്പിച്ചു. ഞാൻ കലം മോറി അരിക്കുള്ള വെള്ളം കൊണ്ടുവന്നു അടുപ്പത്തുവെച്ചു. മുത്തശ്ശി എഴുന്നേററു കുടത്തിൽ സൂക്ഷിച്ചുവെച്ചിട്ടുണ്ടായിരുന്ന ചക്കക്കുരു എടുത്തു കൊണ്ടുവന്നു നുറുക്കാൻ തുടങ്ങി. ഞാൻ അടുപ്പിൽ തീ കത്തിച്ചു ശേഷം മുത്തശ്ശി നുറുക്കിക്കൊണ്ടിരുന്ന ചക്കക്കുരുവിന്റെ തോൽകളയാൻ അവരുടെ അടുത്തു ചെന്നിരുന്നു.

"നീയെന്താ കണ്ടടക്കണെത്?" മുത്തശ്ശി ചോദിച്ചു.

"എന്താ മുത്തശ്ശി ചോദിക്കണെത്?"

"നിനക്കൊന്നും മനസ്സിലാവില്ല"— മുത്തശ്ശി തുടന്നു: "മുന്നൂറു പാട്ടത്തിന്റെ കൃഷിയും ഈ കുടിയിരുപ്പും ഉണ്ടായിട്ടാണ് ഈ നാട്ടിലിരുന്നു കഴിഞ്ഞുകൂടുന്നത്. അതു നീയ് നല്ലോണം ആലോചിച്ചോ. അയാള് കേസുകൊടുത്ത് കണ്ടം ഒഴിപ്പിച്ച് നാട്ടിൽനിന്ന് പറഞ്ഞയക്കും എന്നുതന്നെയാണ് പറയണത്."

"അതിന് ഞാനെന്താ ചെയ്യേണ്ടത്?"

"നീയൊ?"

"ആ" മുത്തശ്ശി തുടന്നു:— "അന്നു കാര്യസ്ഥനെ അങ്ങിനെ അപമാനിച്ചു പറഞ്ഞയച്ചിട്ടാണ് അയാൾക്ക് നമ്മളോട് ഇത്ര വൈരാഗ്യം"

"എനിയ്ക്കു വയ്യ മുത്തശ്ശിയുടേയും കായ്യസ്ഥൻേറയും ഇഷ്ടത്തിനു കളിക്കാൻ."

"നീയൊന്നു സമ്മതിക്ക്. കായ്യസ്സൻ ഒരു ദിവസം ഒന്നു വന്നോട്ടെ."

ഞാൻ മുത്തശ്ശിയുടെ മുഖത്തേക്കൊന്നു നോക്കി. മനുഷ്യത്വം ആ ശരീരത്തിലുണ്ടെങ്കിൽ അതുണരേണ്ട ഒരു നോട്ടം. പക്ഷേ അതു മാത്രമായിരുന്നു അവരിലില്ലാതിരുന്നതു്. അവരിൽ പാരമ്പയ്യം അടിമത്തത്തിൻെറ ആൽത്തയ്യാണു് വെച്ചുപിടിപ്പിച്ചിട്ടുള്ളതു്.

"ഒരബദ്ധവും വരില്ല" മുത്തശ്ശി തുടന്നു: "അയാള്ക്ക് നിന്നെ വിഴുങ്ങില്ല. ഒന്നു വന്നോട്ടെ. വന്നിട്ടു വല്ല അബദ്ധവും വന്നാൽ കുഞ്ഞൻനായർ തീത്തു തരും. നമ്മുടെ തറവാട്ടിലേക്ക് അതുകൊണ്ടു ഒരപമാനവും ഇല്ല. കുഞ്ഞൻനായർ നല്ല സ്വജനക്കാരനാണ്. ഒരു കുട്ടിയുണ്ടായാൽ ഇവിടേക്കു ഒട്ടം ഏറില്ല. നാരകത്തു് കുമ്പടഞ്ഞു എന്നു പറഞ്ഞു നാട്ടുകാരൊക്കെ കൈകൊട്ടിച്ചിരിക്കുകയാണു്."

മുത്തശ്ശി മഹാഭാരതത്തിൻെറ സംസ്കാരം കെട്ടഴിച്ചു. വേദവ്യാസനെ വരുത്തി വംശാഭിവൃദ്ധിക്കുള്ള വഴി ഉപദേശിച്ചു തന്നു. എനിയ്ക്കു തല തരിച്ചുവെങ്കിലും ഞാനൊന്നും പറഞ്ഞില്ല. ഞാനെൻെറ ഭാവനയിലൂടെ മുത്തശ്ശി പറഞ്ഞ കുണ്ടനിടവഴിയിലൂടെ യാത്ര ചെയ്തുനോക്കി. അവസാനം ചെന്നെത്തിയതു് കുഞ്ഞൻനായരുടെ ഭാൎയ്യാപദത്തിലായിരുന്നു.

"ഇതുകൊണ്ടൊന്നും ആരും കളിയാക്കില്ല. ഇതൊക്കെ പണ്ടും പതിവുണ്ട്. നിനക്കറിയോ നാലകത്തെ നളിനിയുടെ അച്ഛൻ പരുത്തിക്കാട്ടു മനക്കലെ ഈ അച്ഛൻ തമ്പ്രാനാ. എന്നിട്ടു ലക്ഷ്മിക്കുട്ടിയമ്മയ്ക്കു വയററിലുണ്ടായി. അ

ന്നേക്ക കമ്മിണിക്കുട്ടിയുടെ അച്ഛൻ മരിച്ചിരിക്കുന്നു. എന്നിട്ട തമ്പ്രാൻ അയമ്പതു ഉറുപ്പിക കൊടുത്തു് കിട്ടനെമ്പ്രാന്തിരിയെ ഏല്പിച്ചതാണു്."

ചരിത്രത്തിന്റെ ഏടുകൾ നിവരുന്നു. ചന്തമുള്ള നളിനിയുടെ അച്ഛൻ തമ്പുരാനാണുപോൽ. ശരിയാവാം. കുറെ ഏടുകൾ കൂടി മറിക്കട്ടെ എന്നു വിചാരിച്ചു ഞാൻ മൌനമവലംബിച്ചു.

"നായരുവീട്ടിലെ ശങ്കരൻകുട്ടിയുടെ അച്ഛനാരാ എന്നാ നീ വിചാരിച്ചടക്കണതു്?" മുത്തശ്ശി ചോദിച്ചുകൊണ്ടു് തുടന്നു:– "അപ്പുക്കുട്ടപ്പെരുമ്പറ നായരാണെന്നൊക്കെയാണു് പറയ്വാ. ചക്കേരി വടക്കനൊരു നമ്പ്യാരാ. അന്ന ഗോപാലൻ നായരായിരുന്നു മേനോൻ. അന്ന ഒരു റവന്യു ഇൻസ്പെക്ടരായി വന്ന നമ്പ്യാർ രണ്ടാഴ്ച നായരുവീട്ടിൽ താമസിച്ചു. രണ്ടു മൂന്നു മാസം കഴിഞ്ഞപ്പോഴക്കു് ഇട്ടിച്ചിരിഅമ്മക്കു് മൂടിവെക്കാൻ വയ്യാതായി. വലിയ ലഹളയായി. ഗോപാലൻ നായർ മടവാളെടുത്തു പെണ്ണുങ്ങളെ വെട്ടിക്കൊല്ലാൻ ചെല്ലുക കൂടിയുണ്ടായി. ഒടുക്കം ഇട്ടിച്ചിരിയമ്മയുടെ അമ്മ വടക്കുമുറിയിലുള്ള അവരുടെ അച്ഛന്റെ വീട്ടിൽചെന്നു് കരഞ്ഞു പിഴിഞ്ഞു രണ്ടുതുളു് സ്വണ്ണമോതിരവും നൂറുറുപ്പികയും കൊടുത്തിട്ടാണു് അപ്പുക്കുട്ടപ്പെരുമ്പറനായരു് വന്നതു്."

മുത്തശ്ശി എന്റെ മുഖത്തേക്കു് ഉററുനോക്കി. ഞാൻ എഴുന്നേററു തീ നീക്കിക്കൂട്ടി വീണ്ടും മുത്തശ്ശിയുടെ അടുത്തു ചെന്നിരുന്നു.

"തറവാട്ടിന്റെ രക്ഷയ്ക്കാണു്; ഞാൻ കാര്യസ്ഥനോടു വരാൻ പറയും. നീ സമ്മതിക്കണം! വല്ല അബദ്ധവും പററിയാൽ കുഞ്ഞൻ നായരുണ്ടാവും."

"കുഞ്ഞൻ നായരേക്കാൾ ഭേദം കുട്ടപ്പൻ നായരായിരുന്നു;" ഞാൻ പറഞ്ഞു.

"ഇപ്പോ തോന്നീലെ നിനക്ക്?" ഒരു പിടി വള്ളികിട്ടിയതുപോലെ മുത്തശ്ശി അതിന്മേൽ തൂങ്ങിക്കൊണ്ടു തുടന്നു:– "ഞാനന്നും പറഞ്ഞു, അടങ്ങിയിരുന്നോ എന്ന്. അന്നു തുപ്പിയിട്ടും കുരച്ചിട്ടും കുത്തിയിട്ടും ചവിട്ടിയിട്ടും അയാളെ പറഞ്ഞയച്ചു"

"പിന്നെയ് മുത്തശ്ശ്യേ, മുത്തശ്ശി എന്നോട്ട് വേണ്ടാത്തതൊന്നും പറയരുതു്" ഞാൻ പറഞ്ഞു.

"ഇതു വേണ്ടാത്തതാ?". മുത്തശ്ശി തുടന്നു: "തറവാട്ട നിലനിത്താനല്ലേ?"

"അങ്ങനെ തറവാട്ട് നിലനിത്തണ്ടാ; അസ്സല് നിലനിത്ത്യല്ല്!"

"ഇപ്പൊ നീ കാണിക്കണതൊക്കെ അസ്സലാണല്ലെ?" —മുത്തശ്ശി ചൊടിച്ചുകൊണ്ട് തുടന്നു: "നാട്ടുകാര് പറഞ്ഞു് കളിയാക്കിയിട്ട് എനിക്കൊന്നു കുളിച്ചു തൊഴാൻ പോവാനുംകൂടി നിവൃത്തിയില്ലാതായിരിക്കുന്നു. നീയതൊന്നും കേക്കില്ല. കേട്ടാലും കേട്ടന്ന് നടിക്കില്ല. നാരകത്തെ അകത്തു് മാപ്പിളമാരാണെന്നാണ് നാട്ടുകാര് പറയണതു്."

"ഞാനൊരു തോന്നിവാസവും കാണിക്കാറില്ലെന്നു മുത്തശ്ശിക്കു നല്ല നിശ്ചയമില്ലെ? പറയണവരു പറഞ്ഞോട്ടെ"

"എനിക്കു നാളെ കാര്യസ്ഥനെ കാണാൻ പോണം. ഞാൻ അയാളോട്ട വന്നോളാൻ പറയും" മുത്തശ്ശി ഉറപ്പിച്ചു പറഞ്ഞു തുടന്നു: "നീയിനിയും അയാളെ അപമാനിച്ചു പറഞ്ഞയച്ചാൽ ഞാൻ ഒലക്കയെടുത്തു് നിൻ്റെ കാല്യ് തച്ചൊടിച്ചിട്ടുണ്ടാവും. എന്നിട്ട വല്ല കാശിക്കോ രാമേശ്വരത്തേക്കോ അങ്ങട്ട നടക്കും. ആഹാ! അങ്ങനെണ്ടൊ ഒരു കുറുമ്പ്!

"ഇനിയും അയാളെ ക്ഷണിച്ചു വരുത്തി അപമാനിക്കണ്ട. അയാളെന്താച്ചാൽ കാട്ടിക്കോട്ടെ. കുടിയൊഴിപ്പിക്കു

മ്പോൾ നമുക്കൊന്നിച്ച് കാശിക്കു പോകാം. ഞാനും പോരാം."

"എന്തേയെടി പറഞ്ഞതു്?" മുത്തശ്ശി കയ്യിലുണ്ടായിരുന്ന കറിക്കത്തികൊണ്ടു് എന്റെ തലക്കു് ഒരൊററക്കൊത്തു്! അതുകൊണ്ടും അരിശം തീരാതെ ചക്കക്കുരു വാരി എന്റെ തലയിൽക്കൂടെ അഭിഷേകം ചെയ്തു. മുട്ടും തട്ടി ഒരു നട!

എന്റെ മുമ്പിൽ ചോരത്തുള്ളികൾ ഇററിററു വീണു. എന്റെ തല തരിച്ചിരുന്നു. ഞാനവിടെ കിടന്നു. ആ ചക്കക്കുരുവിന്റെ നടുക്കു്. അപ്പോഴേക്കും ബാലൻ കന്നിനെ കൊണ്ടുവന്നിരുന്നു.

"ബാലാ"—ഞാൻ അവന്റെ ശബ്ദം കേട്ടപ്പോൾ വിളിച്ചു.

ബാലൻ കന്നിനെ കെട്ടി വന്നു.

"എന്താ ഏടത്തി കിടക്കണെതു്?" അവൻ ഉൽക്കണ്ഠയോടെ ചോദിച്ചു:—"എന്താ ഏടത്തീടെ കുപ്പായത്തില്യ്?"

"സാരല്യ"—ഞാൻ അവനെ സമാധാനിപ്പിച്ചു:— "ഒരു മുറിയാണു്. നീയരിയെടുത്തു് കഴുകി അടുപ്പത്തിട്ടു്. അമ്മ വരുമ്പോഴേക്കു് അതു വെന്തുകൊള്ളട്ടെ"

"എങ്ങനെ മുറിയായതു്?" ബാലൻ അന്വേഷിച്ചു. ഞാനൊന്നും പറഞ്ഞില്ല. ബാലൻ വിളക്കു കത്തിച്ചു് എന്റെ തലയിലുള്ള മുറി പരിശോധിച്ചുകൊണ്ടു ചോദിച്ചു: "എന്താ ഏടത്തി മിണ്ടാത്തതു്?"

മുത്തശ്ശിക്കു ദേഷ്യം വന്നിട്ടു കൊത്തിയതാ" ഞാൻ പറഞ്ഞു:—"ഒരു കണ്ണലും കുറച്ചു ഉപ്പുംകൂടി പൊടിച്ചു മുറിയിലിട്ടു ഒന്നമത്തിയാൽ മതി" ഞാൻ പതുക്കെ എഴുന്നേററിരുന്നു. എനിക്കു തല തിരിയുന്നതായിത്തോന്നി. ഞാൻ കയ്യുകുത്തി വീഴാതെ കഴിച്ചു.

ബാലൻ വളരെ വേഗം കണലും ഉപ്പുംകൂടി പൊടിച്ച് മരുന്നാക്കി കൊണ്ടുവന്നു, എന്റെ നിറുകയിലെ മുറിയിലിട്ടമർത്തി. എനിക്കു നീറുന്നുണ്ടായിരുന്നു. എന്റെ കണ്ണിൽ നിന്നു വെള്ളം ഇററിററു വീണു.

"വലിയ മുറിയാണ്. ഒരു നെല്ലിൻമണിടെ കുണ്ടുമുണ്ട്"—ബാലൻ എന്റെ നെററിയിലുള്ള ചോര തുടച്ചുകൊണ്ടു സഹതപിച്ചു.

"സാരമില്ല"—ഞാൻ ചുവരും ചാരി ഇരുന്നു. എന്റെ ബ്ളൗസിൽ ചോര വീണു പപ്പടത്തോളം വട്ടം പരന്നിരുന്നു.

"മുത്തിത്തള്ളയ്ക്കു പ്രാന്തായാൽ അതിനെ അറയിലിട്ടടയ്ക്കണം" ബാലൻ തുടർന്നു:— "ഒരൊററ ചവിട്ടങ്ങു ചവിട്ടിയാൽ......"

ബാലൻ അരിയെടുത്തു കഴുകി അടുപ്പത്തിട്ടു. ഞാൻ പതുക്കെ എഴുന്നേററു കുറച്ചെണ്ണ എടുത്തുകൊണ്ടു വന്നു.

"ഈ എണ്ണ തേച്ചു കുളിച്ചോ. മേലൊക്കെ തേച്ചു കുറച്ചു കഴിഞ്ഞിട്ടു കുളിച്ചാൽ മതി. ആ അടിയുടെ പാടുകളൊക്കെ ഒന്നു മായട്ടെ. വേണമെങ്കിൽ കുറച്ചു വെള്ളം ചൂടാക്കിക്കൊ."

അടുക്കളയിൽ കത്തിക്കൊണ്ടിരുന്ന ചിമ്മിനിവിളക്കിന്റെ പ്രഭയിൽ ഞാൻ ബാലനെ സൂക്ഷിച്ചു നോക്കി. അവന്റെ മേനിയിൽ അടികൾ കനത്തു കിടന്നിരുന്നു. കുററിപ്പിരിവുകാരനും അവനും തമ്മിൽ നടത്തിയ യുദ്ധത്തിന്റെ ഭയാനകത അപ്പോഴാണ് എനിക്കു തികച്ചും ബോദ്ധ്യം വന്നതു്.

"എന്തേ കുഞ്ഞൻ നായർ പറഞ്ഞതു്?" ഞാനന്വേഷിച്ചു.

"അല്ലാന്നു്, തോന്ന്യാസം പറയ്ാ" ബാലനൊഴിഞ്ഞു മാറി. "ആ മുറി പഴക്കം എന്നാണു് തോന്നണതു്. മുത്തിത്തള്ളയെ വേണ്ടതുണ്ടു്!"

ബാലൻ എണ്ണയെടുത്തു തേച്ചു. ഞാൻ ബാലൻെറ മുതുകത്തു കനത്തു കിടന്നിരുന്നിടത്തു് എണ്ണ പുരട്ടി ഉഴിഞ്ഞുകൊടുത്തു. ബാലൻ കുളിക്കാൻ പോയി. അമ്മ വരുന്നതുവരെ ഞാൻ അടുക്കളയിൽ തീ നീക്കിക്കൊണ്ടിരുന്നു.

മുത്തശ്ശി മുക്കം വലിച്ചു് പൂമുഖത്തിരുന്നു്, നാമം ചെല്ലാൻ തുടങ്ങി. നാമങ്ങളുടെ ഇടയിൽ എന്നെപ്പററിയുള്ള ശകാരങ്ങളുമുണ്ടായിരുന്നു. "മിട്ടറസ്സു്—ശീലാവതി, അവസ്ഥക്കാരി, ഒരുമ്പെട്ടോള്, ധൂമകേതു, ചോട്ട" അങ്ങനെ പലതും.

ഞാൻ അവരെ ധിക്കരിച്ചു നടക്കാൻ തുടങ്ങിയതു മുതൽക്കു് അവരുടെ തലയോട്ടിൽ ഇങ്ങിനെയുള്ള ഒരായിരം പര്യായങ്ങൾ കൂടു കൂട്ടിയിരുന്നു.

മനക്കിലെ കാര്യസ്ഥൻ ഇട്ട്യാരച്ചൻ നായർ എൻെറ അറയിൽ വന്നിരുന്നു് ശിവരാത്രിഉറക്കമൊഴിച്ചു പോയ ശേഷം അന്നേവരെ മുത്തശ്ശി എന്നോടു് അധികമൊന്നും സംസാരിച്ചിട്ടില്ല. അവരുടെ കണ്ണിൽ ഞാനൊരതരച്ചുത്ഥിയായിത്തീർന്നിരുന്നു. അതിനുശേഷം കാര്യസ്ഥൻ പല തവണ പാട്ടബാക്കി തീർത്തുകൊടുക്കാൻ ആവശ്യപ്പെട്ടു. പക്ഷേ, ആ തിട്ടക്കൽ അന്നത്തെപ്പോലെ കരാളരൂപം കൈക്കൊള്ളുകയുണ്ടായിട്ടില്ല. അന്നാണു് ജന്മിത്വത്തിൻെറ ആ ഉഗ്രരൂപം ഊതിയതും പടം വിടർത്തിയതും ആടിയതും കൊത്തിയതുമൊക്കെ. അതിന്നാവശ്യം എൻെറ ചാരിത്രമാണു്. ഞാനതു കൊടുക്കാനൊട്ടു തയ്യാറുമില്ല. എൻെറ വീട്ടിലെ പൂമുഖത്തു 'കൊച്ചുസീത'യിലെ മുത്തശ്ശിയിരിക്കുന്നതു് ഞാൻ കണ്ടു.

അമ്മ വന്നപ്പോഴേയ്ക്കു് നല്ലവണ്ണം ഇരുട്ടായിരുന്നു. അവർ പ്രവൃത്തിയെടുത്തു ക്ഷീണിച്ചിട്ടാണു് വന്നിരുന്നതു്. അവരെ കൂടുതൽ വിഷമിപ്പിക്കേണ്ടെന്നു വിചാരിച്ചു ഞാൻ അടുക്കളയിൽത്തന്നെ നിന്നു. അപ്പോഴും എനിയ്ക്കു് തല ചുററുന്നുണ്ടായിരുന്നു. ഞാൻ അരി വാർത്തു. ഉപ്പേരി വച്ചു. പുളി കലക്കി തിളപ്പിച്ചു വറുത്തിട്ടു. ഒരെട്ടു മണിയായപ്പോൾ പൂമുഖത്തു ചെന്നു മുത്തശ്ശിയോടു പറഞ്ഞു:

"മുത്തശ്ശ്യേ, അത്താഴം കാലായിരിക്കുന്നു."

"എനിക്കു നെന്നെ കാണണ്ട"—മുത്തശ്ശി മൂക്കു പിഴിഞ്ഞെറിഞ്ഞുകൊണ്ടു തുടർന്നു:— "എനിയ്ക്കൊട്ടുണ്ണും വേണ്ട."

"എന്നെക്കൊണ്ടാണു് ആപത്തെങ്കിൽ ഞാൻ ഇവിടെ നിന്നു പൊയ്ക്കോളാം. മുത്തശ്ശി ഇവിടെ സുഖമായിരുന്നോളൂ." എനിയ്ക്കെല്ലാം കൂടി ദേഷ്യവും വ്യസനവും വന്നു. ഞാനവിടെയിരുന്നു കരഞ്ഞു.

"ചാവുണതല്ല്യലൊ"—മുത്തശ്ശിയും തലയ്ക്കു തച്ചു കരഞ്ഞു. ബാലനും, അമ്മയും കൂടി വിളക്കുമായി പൂമുഖത്തേയ്ക്കു് വന്നു.

"ഒരു പെങ്കിടാവുണ്ടല്ലൊ എന്നു വിചാരിച്ചിട്ടാണു് ഞാനിത്രയൊക്കെ ബുദ്ധിമുട്ടിയതു്. അതു് ഇങ്ങനെയൊരു ഒരുമ്പെട്ടവളായാലോ! ഒരു സമ്മന്തക്കാരൻ വന്നതിനെ ആട്ടിപ്പായിച്ചു, നാട്ടുകാരെയൊക്കെ വെറുപ്പിക്കുകയും ചെയ്തു."

എൻെറ കരച്ചിൽ പറ പറന്നു.

"മുത്തശ്ശിയുടേയും, കാര്യസ്ഥൻേറയും താളത്തിനു് തുള്ളാൻ എന്നെ കിട്ടില്ല. അതിനു് ആളെ വേറെ നോക്കിക്കോളൂ, പാട്ടബാക്കിയായാലും ശരി കുടിയൊഴിപ്പിക്കലായാലും ശരി. മുത്തശ്ശിയുടെ നാണവും മാനവും മര്യാദയും ഒക്കെ അങ്ങിനെയാണെങ്കിൽ എൻെറ നാണവും മാനവും മര്യാദയും ഒക്കെ ഇങ്ങിനെയാണു്. എനിയ്ക്കുവേണ്ടി ഒരാളും

കഷ്ടപ്പെടേണ്ട. ഒന്നൊന്നരക്കൊല്ലമായി മുത്തശ്ശി എന്നെ ഇങ്ങിനെയിട്ട കുത്താൻ തുടങ്ങിയിട്ട്. ഇങ്ങനെയാണെങ്കിൽ എനിയ്ക്കിവിടെ കഴിഞ്ഞുകൂടാൻ വയ്യ; ഞാൻ വല്ല വഴിക്കും കടന്നു പോവും. ഇതുവരേയും ആരേയും അറിയിക്കാൻ കഴിയില്ലെന്നു വിചാരിച്ച് മിണ്ടാതിരുന്നു.'' ഞാനമ്മയോട്ട പറഞ്ഞു:—''ഇതു നോക്കൂ അമ്മേ, എന്റെ തലയിലൊന്നു നോക്കൂ. ഈ മുത്തശ്ശി കറിക്കത്തികൊണ്ടു കുത്തിയതാണ്. ഒരു നെന്മണിയിലധികം കുണ്ടുണ്ടെന്നാണ് ബാലൻ പറഞ്ഞത്.''

അപ്പോൾ മാത്രമേ അമ്മ എന്റെ ബ്ളൌസിലെ ചോര കണ്ടുള്ളൂ.

''നാരായണ''—അമ്മയും നാമം ജപിച്ചുകൊണ്ടു തുടന്നു: ''മതി മതിയമ്മേ, അമ്മേടെ കാര്യസ്ഥത, ചേരയെ മടയിലിട്ട് കുത്തുംപോലെ നിങ്ങളവളെ കുത്താൻ തുടങ്ങിയിട്ട കാലം കുറച്ചായി. അവളിങ്ങനെ ചന്നനത്തേയംപോലെയാവുന്നത് ഈ ആധികൊണ്ടാണ്. ഒരു മിനുട്ട് സൈ്വരം കൊടുക്കില്ല പെണ്ണിനെന്നുവെച്ചാൽ വല്ല്യെ ബുദ്ധിമുട്ടല്ലേ? അല്ലേ?''

''ചവിട്ടിയങ്ങട്ട് മറിക്കാ വേണ്ടതു മുത്തിത്തള്ളയെ'' ബാലൻ തുടന്നു:—''ഇന്ന് ആ കുഞ്ഞൻ നായരോട്ട പറഞ്ഞതു കേട്ടപ്പോൾ ഒരൊററ വെട്ടിനു കൊല്ലാൻ തോന്നി. ഇങ്ങട്ട കൊണ്ടുവരിൻ നിങ്ങടെ കാര്യസ്ഥനെ.''

''പാട്ടബാക്കി വരാച്ചാൽ ഇങ്ങട്ട വരട്ടെ.'' അമ്മ തുടന്നു:—''മാനം പൊട്ടി വീഴും എന്നു വിചാരിച്ചിട്ട് ആരും മുട്ട കൊടുക്കാറില്ലല്ലൊ. ഞങ്ങളെ ഇട്ട് കളിപ്പിച്ചിരുന്ന മാതിരി ഇപ്പൊളുള്ള പെങ്കിടാങ്ങളെ കളിപ്പിയ്ക്കാൻ പററില്ല. ഞതി അവളെ ആ കാര്യത്തിനു നിർബ്ബന്ധിച്ചാൽ അപ്പളേ ള്ളൂ, ആ.''

അമ്മ അവരുടെ വിശ്വരൂപം കാട്ടി. ഞാൻ എന്റെ അമ്മയെക്കണ്ടു. അതുവരെ അടുക്കളപ്പണിയും അടുത്തകാലത്തായി പാടത്തുപണിയും മാത്രമായി, ഒരാളോടും അനാവശ്യമായി ഒന്നും സംസാരിക്കാതിരുന്ന ആ മിണ്ടാപ്രാണിയിൽ മാതൃത്വവും മനുഷ്യത്വവും ഉറങ്ങിക്കിടപ്പുണ്ടെന്ന് അപ്പോഴേ എനിക്കു മനസ്സിലാക്കാൻ കഴിഞ്ഞുള്ളു.

"എന്നാലൊടക്കണ്ട" വലിയൊരു ചുമടു തലയിൽനിന്നൊഴിക്കുമ്പോലെ മുത്തശ്ശി എഴുന്നേററു തുടന്നു:—"ഞാൻ തറവാട്ടേയ്ക്കുവേണ്ടിയാണ് ഇതൊക്കെച്ചെയ്തതു്. ഒരാൾക്കും അതിനൊരു നന്ദിയും കൂറും ഇല്ലാച്ചാൽ പിന്നെ ഞാനെന്തിനാ ഇത്ര കഷ്ടപ്പെടണതു്ന്നു്? ഇതു നല്ല പുതുമ!"

"കഷ്ടപ്പെടണ്ട. ഞങ്ങൾക്കുവേണ്ടി കഷ്ടപ്പെടേണ്ട. ഞങ്ങൾക്കുവേണ്ടീട്ടാണ് ഈ കാട്ടിക്കൂട്ടുന്നതൊക്കെയെങ്കിൽ മതിയാക്കാം"—ഞാൻ പറഞ്ഞു.

"ഇങ്ങട്ടു കൊണ്ടുവരുണ്ടു, ഏട്ടത്തിക്കു സമ്മന്തം തെടങ്ങിക്കാൻ, ഇട്ട്യാരച്ചൻ നായരേയും കുഞ്ഞൻ നായരേയും കൂടി. അപ്പോത്തന്നെയാണ് മടാളിനു മൂച്ച്യുണ്ടോ എന്നു നോക്കല്യ്"—ബാലൻ പറഞ്ഞു.

"നിങ്ങളെല്ലാവരും ഒന്നാണ്. ഞാൻ മാത്രം വേറെ. വലഞ്ഞൂലൊ എന്റെ തൃപ്രങ്ങോട്ടപ്പാ." മുത്തശ്ശി വടിയും കുത്തി അവരുടെ ആഫീസുമുറിയിലേയ്ക്കു കുതിച്ചു.

പിന്നെയാരും മുത്തശ്ശിയോടൊന്നും പറയാൻ പോയില്ല. മുത്തശ്ശി അന്നുണ്ടില്ല. ഞങ്ങൾ ഊണ് കഴിച്ചു പോയി കിടന്നു.

തലയിലെ മുറി വേദനിച്ചിരുന്നു. ഒരു നേരിയ പനിയും തലവേദനയും കൂടിയുണ്ടായിരുന്നു. എനിക്കുറക്കം വന്നില്ല. എന്റെ തലയോട്ടിലൊരു കോളിളക്കമുണ്ടായി.

ഇതിന്നാണൊ മുത്തശ്ശി എന്നെ വളൎത്തിയതു്? അമ്മയാണെന്നെ പ്രസവിച്ചതെങ്കിലും മുത്തശ്ശിയാണെന്നെ പോററി വളൎത്തിയതു്. എൻെറ അച്ഛൻ വളരെ കുട്ടിക്കാലത്തു തന്നെ മരിച്ചു. ഒരച്ഛനില്ലാത്ത കുട്ടി അനുഭവിക്കാനിടയുള്ള കഷ്ടപ്പാടുകളൊന്നും ഞാനനുഭവിക്കുകയുണ്ടായിട്ടില്ല. മുത്തശ്ശി എനിക്കു പട്ടുകോണകം വാങ്ങിത്തന്നു. പാവാട തുന്നിച്ചുതന്നു. സ്കൂളിലേക്കയച്ചു് സ്ലെയിററും പുസ്തകങ്ങളും വാങ്ങിത്തന്നു, പഠിപ്പിച്ചു.

കണ്ണിലെ കൃഷ്ണമണിയെപ്പോലെ അവരെന്നെ കാത്തു സൂക്ഷിച്ചു. അവരുടെ ഹൃദയം എന്നെക്കുറിച്ചു് ഒരായിരം വേദനയനുഭവിച്ചു. സ്കൂളിലേക്കു് പോകുമ്പോഴും വരുമ്പോഴും ഒരു പെൺകിടാവായിത്തീൎന്ന എന്നെ നരിമാന്തിപ്പുളയുടെ ചുവട്ടിൽ വച്ചു് വല്ലവരും ബലാൽസംഗം ചെയ്തുവെങ്കിലൊ എന്നവർ പേടിച്ചു. വല്ല വനദേവതകളും ബാധിച്ചു് എനിക്കു വല്ല സുഖക്കേടുകളും പിടിപെട്ടാലൊ എന്നവർ ഭയപ്പെട്ടു. എനിക്കൊരു തുമ്മലുണ്ടായാൽ മതി, അവർ തന്നെ വടികുത്തിപ്പോയി മണ്ണാൻ ഗോവിന്ദനെക്കണ്ടു ചരടും ഗുളികയും പൊടിയും വാങ്ങിക്കൊണ്ടുവന്നു് എന്നെ ശുശ്രൂഷിച്ചു.

അവർ സ്വന്തം മകനായ അമ്മാമനെക്കാളും മകളായ അമ്മയെക്കാളുമധികം എന്നെ സ്നേഹിച്ചു. ഈ തറവാട്ടിലുള്ള സ്വത്തു നശിപ്പിക്കാതിരിക്കുവാൻ മകനെ ചവുട്ടിപ്പുറത്താക്കി. അദ്ദേഹം ഭാൎയ്യക്കോ മക്കൾക്കോ വല്ലതും കൊടുത്തു്, ഞാനും എന്നിലുണ്ടാകാവുന്ന സന്താനങ്ങളും അനുഭവിക്കേണ്ട സ്വത്തു നശിപ്പിച്ചെങ്കിലോ അതായിരുന്നു അവരുടെ ഭയം. വയലിലെ നെൽച്ചെടികൾക്കുള്ള വളം തട്ടിത്തിന്നുന്ന കളയെ പിഴുതെറിയുന്ന ഒരു കൃഷിക്കാരൻെറ മനോഭാവമാണു് മുത്തശ്ശി അമ്മാമനെ പുറത്താക്കുന്ന കാൎയ്യത്തിൽ കാണിച്ചതു്.

മുത്തശ്ശിയുടേയും അമ്മയുടേയും പഴയകാലത്തെ പണ്ടങ്ങൾ ഉരുക്കിത്തുക്കി കാലത്തിനു യോജിച്ച മട്ടിൽ ചങ്ങലയാക്കി അവരെന്നെ അണിയിച്ചു.

അവർ ബാലനെ ഒരു മൂരിക്കുട്ടിയെക്കാളധികം സ്നേഹിച്ചിരുന്നില്ല. അവനെക്കൊണ്ടു കൃഷിപ്പണിയുടെ ഭാരം മുഴുവനും കഴിപ്പിച്ചു. എന്നേയും സന്താനങ്ങളേയും പോററിവളർത്തി കാവൽ കഴിക്കാൻ ഒരാള് എന്നതിലധികം ബാലനു തറവാടിനോടൊരു ബന്ധമുണ്ടെന്നവർക്കു തോന്നിയിരുന്നില്ല. അവരുടെ ഹൃദയാന്തരീക്ഷത്തിൽ മുഴങ്ങിയിരുന്ന മുദ്രാവാക്യം ഇതായിരുന്നു—'എല്ലാം എല്ലാം നാണിക്ക്.'

എന്നാൽ ഒരു കോഴിക്കുഞ്ഞിനെ വളർത്തി, അതിനെ ഭദ്രകാളിയുടെ നടക്കല്ലിൽ ബലിയർപ്പിച്ച് ചാരിതാർത്ഥ്യമടയുന്ന ഭക്തയെപ്പോലെ, അവർ എന്നെ വളർത്തി പഴമയുടെ മുമ്പിൽ 'കുരുതി' കൊടുക്കുന്നു!

വടിയും കുത്തി വന്ന ഒരു പണക്കാരനെ, അവരെൻെറ ഭർത്താവാക്കിക്കൊണ്ടുവന്നു തന്നു. അവർക്കാശ്വാസമായി. അവരുടെ ഹൃദയത്തിൽ മറെറാരാഗ്രഹം മൊട്ടിട്ടു—എനിക്കൊരു കുട്ടിയുണ്ടായി അതിനെക്കൂടി എടുത്തു ലാളിച്ചു വളർത്തി ആനന്ദിക്കണമെന്ന്. അവരുടെ പ്രതീക്ഷയ്ക്കെതിരായി ഞാൻ ആ ഭർത്താവിനെ വലിച്ചെറിഞ്ഞു. അവരെന്നെ വെറുക്കാൻ തുടങ്ങി.

നാട്ടിലെ പെൺകിടാങ്ങളുടെ നാണവും മാനവും ചാരിത്രവും തട്ടിയെടുക്കുന്ന ജന്മിദുഷ്ടഭൂതത്തിൻെറ തേർവാഴ്ചയെ സന്തോഷിപ്പിക്കാൻ അവരെൻെറ ചാരിത്രവും കാഴ്ചവെയ്ക്കണമെന്ന് ഉപദേശിച്ചു. ഇരിയ്ക്കുന്ന പുരയിടവും കുടിയ്ക്കുന്ന കഞ്ഞിയും നഷ്ടപ്പെടാതിരിക്കണമെന്ന ഒരൊററ ആഗ്രഹംകൊണ്ടാണ് അവർ ഇതിന്നു തുനിഞ്ഞത്. ആ വ്യഭിചാരത്തിൽനിന്നു കിട്ടുന്ന തുച്ഛമായ ചെമ്പുതുട്ടുകൾ കൂടി തറ

വാട്ട സ്വത്തിനെ പോഷിപ്പിക്കാൻ ഉതകുമെന്നു അവരാശിച്ചിരിക്കും. എന്തിനു്? എൻ്റേയും സന്താനങ്ങളുടേയും നന്മക്കുവേണ്ടിത്തന്നെ. മുത്തശ്ശി എന്നെ സ്നേഹിക്കുന്നു, മററാരെക്കാളുമധികം സ്നേഹിക്കുന്നു.

അവരുടെ ഹൃദയം തണുപ്പിക്കുവാൻ—അവരെ പുഞ്ചിരി തൂകിക്കുവാൻ—അവരുടെ കാഴ്ചപ്പാടിൽ ഒരു നല്ല കുട്ടിയാകുവാൻ—ഞാൻ കുട്ടപ്പൻ നായരെ ഭർത്താവായി നിലനിർത്തേണ്ടിയിരുന്നു. അയാളുടെ മറ പിടിച്ചുകൊണ്ടു് കാര്യസ്ഥനെ എൻ്റെ ചൊല്പടിക്കു തുള്ളിച്ചു പണം സമ്പാദിക്കേണ്ടിയിരുന്നു. ഈ രാജ്യരാസമുചൃത്തിൻ്റെ ഫലമായി ഞാൻ രണ്ടു മൂന്നു കുട്ടികളുടെ അമ്മയാവേണ്ടിയിരുന്നു, അങ്ങനെ തറവാടു പുഷ്ടിപ്പെടുത്തേണ്ടിയിരുന്നു.

"താനൊട്ടു പൊങ്ങിച്ച തൻ തറവാടിനെ
വാനത്തുയർത്തിക്കുമാത്മജാ വൈഭവം
കണ്ടാശ്വസിക്കട്ടെ, മുന്നമെ നമ്മെവി-
ട്ടണ്ടർനാട്ടൾപ്പൂക്ക നിന്നമ്മയോമനെ."

എന്ന 'കൊച്ചുസീത'യിലെ വരികൾ എൻ്റെ കരളിൻ്റെ കരളിൽനിന്നു് അനുരണനം ചെയ്തു.

അവരുടെ ആശയാഭിലാഷങ്ങൾക്കെതിരായി ഞാൻ കുട്ടപ്പൻ നായരെ ഉപേക്ഷിച്ചു. കാര്യസ്ഥനെ നിരസിച്ചു. അയാളുടെ വൈരം സമ്പാദിച്ചു. അതുകൊണ്ടു് പാട്ടബാക്കിയുടെ പേരിൽ ഇരിക്കുന്ന പുരയിടവും കഞ്ഞിക്കു വക തരുന്ന കണ്ടവും ആക്രമിക്കപ്പെട്ടു്, നഷ്ടപ്പെട്ടുവാനാണു് പോകുന്നതു്. സ്വർഗ്ഗത്തിലേക്കു് പുറപ്പെട്ട നരകത്തിൻ്റെ ഗോപുരം കണ്ടപോലെ അവർ ഞെട്ടിത്തെറിച്ചു നിൽക്കുകയാണു്. അവരുടെ അഭിപ്രായത്തിൽ എല്ലാം തകരുകയാണു്. തകർക്കുന്നതു ഞാനാണു്. അതുകൊണ്ടു് അത്രയും സ്നേഹിച്ചിരുന്ന അവരെന്നെ അതിലിരട്ടി വെറുത്തു. അവ

തുടെ വദ്ധിച്ച രാഗം ദ്വേഷമായി മാറി. ആ കറിക്കത്തയുടെ വായ്ത്തലയിൽക്കൂടെ എന്റെ മൂദ്ധാവിൽ കൊത്തി.

ജന്മിത്തമാകുന്ന കാളസർപ്പത്തിന്റെ ചീഞ്ഞളിഞ്ഞു നാറിയ ശവം അവരെടുത്തു് ഒരു മുല്ലപ്പൂമാലപോലെ എന്നെ ചൂടിക്കുകയാണു്. ഞാനതു കുടഞ്ഞു കളയുകയാണു്.

പഴമയും പുതുമയും തമ്മിൽ, കാട്ടാളത്തവും സംസ്കാരവും തമ്മിൽ, മുത്തശ്ശിയും ഞാനും തമ്മിൽ ഒരു സമരം നടക്കുകയാണു്. ഈ സമരത്തിൽ പഴമയും പാരമ്പയ്യവും കായ്യസ്ഥനും കുററിപ്പിരിവുകാരനും മുത്തശ്ശിയും ഒരു ചേരിയിലാണു്. പുതുമയും സംസ്കാരവും അമ്മാമനും അമ്മയും ബാലനും ഞാനും മറുചേരിയിലാണു്.

ഒററ നോട്ടത്തിൽ, ഞാനും മുത്തശ്ശിയും തമ്മിലാണു് സമരമെന്നു തോന്നാം. വാസ്തവം അതാണോ? അല്ല. മുത്തശ്ശിയെ സമരത്തിനു പ്രേരിപ്പിക്കുന്ന ഇട്ട്യാരച്ചൻ നായരും ഞാനും തമ്മിലാണോ? അതുമല്ല. ഈ രാജ്യത്തു ഒരായിരം പുരുഷന്മാരുണ്ടു്. അവക്കാക്കുമില്ലാത്ത ഈ ദുരഹങ്കാരം ഇട്ട്യാരച്ചൻ നായക്കെവിടുന്നു കിട്ടി? അയാളുടേയും പിന്നിൽ നിൽക്കുന്ന ഒരു ശക്തിയുണ്ടു്, ജന്മിത്തം. ആ ശക്തിയാണു് അയാൾക്കു് ഈ കരുത്തുണ്ടാക്കിക്കൊടുത്തതു്. ഒരു സാധാരണ മനുഷ്യനാണു് എന്നെ വ്യഭിചരിക്കാൻ വരുന്നതെങ്കിൽ ഞാനൊരു ഊത്തുതിയാൽ പറന്ന വഴി കാണില്ല. പക്ഷേ, ഇതതല്ല. ജന്മിത്തത്തിനു ഞാൻ അടിമപ്പെടാത്തപക്ഷം, എന്റെ ചാരിത്രം അതിനു് കാഴ്ചവെക്കാത്ത പക്ഷം, അതു സകലവും തട്ടിത്തകക്കും. അതു കൃഷിഭൂമി തട്ടിയെടുക്കും. ഇരിക്കുന്ന പുര ചുട്ടു പൊടിക്കും. പെരുവഴിയാധാരമാക്കും.

ജന്മിത്തം അതിനു് പിടിച്ചെടുക്കാൻ കഴിവുള്ളതൊക്കെ പിടിച്ചെടുക്കട്ടെ. എന്നാലും എന്റെ മനുഷ്യത്വം അതിനു കാണിക്കവെയ്ക്കാൻ ഞാൻ തയ്യാറില്ല.

ഞാൻ പിന്നേയും പലതും ചിന്തിച്ചു. എന്റെ ചിന്താഗതി, അനന്തമായ ആകാശനീലിമയിൽ ചിറകടിച്ചു തളന്ന പരുന്തു് ആ ചിറകടിയുടെ വേഗത്തിൽ പരത്തിപ്പിടിച്ച ചിറകുകളോടെ തന്നെ നീങ്ങി മറയുന്നതുപോലെ നിദ്രയിലേയ്ക്കു കടന്നു. അങ്ങനെ പ്രഭാതമായി. എനിയ്ക്കു കിടക്കയിൽ നിന്നെഴുന്നേല്ക്കാൻ സാധിക്കാത്ത വിധം പനിയും ക്ഷീണവുമുണ്ടായിരുന്നു.

തലേ ദിവസം പട്ടിണി കിടന്ന മുത്തശ്ശി കാലത്തെഴുന്നേററു് ഒരു ഭ്രാന്തത്തിയെപ്പോലെ കുത്തി നടക്കുന്ന വടി തപ്പിപ്പിടിച്ചെടുത്തു് പടിക്കലേയ്ക്കിറങ്ങി.

"അമ്മ എങ്ങട്ടാ?" എന്റെ അമ്മ മുത്തശ്ശിയോടു ചോദിച്ചു.

"എന്നെക്കൊണ്ടല്ലെ, നിങ്ങൾക്കൊക്കെ ബുദ്ധിമുട്ടും കഷ്ടപ്പാടും. ഞാൻ വല്ല വഴിക്കും കടന്നു പോവാണ്. ഇനി ഈ തറവാട്ടിൽ അമ്മയും മകളും മതി, അവരവരുടെ കാര്യം നോക്കാൻ" മുത്തശ്ശി പറഞ്ഞു

"എന്നാലൊന്നു പോയി വരട്ടെ" ബാലൻ പറഞ്ഞു.

അവരുടെ സംഭാഷണം എന്റെ ചെവിയിൽ വന്നലച്ചിരുന്നുവെങ്കിലും ഞാനതൊന്നും അത്ര ശ്രദ്ധിച്ചിരുന്നില്ല. കാലത്തെഴുന്നേററു കാണാത്തതുകൊണ്ടു അമ്മ എന്റെ മുറിയിൽ വന്നു. എന്റെ കിടപ്പു കണ്ടു് അവർ എന്നെ പരിശോധിച്ചു. എനിയ്ക്കു് പനിയാണെന്നറിഞ്ഞപ്പോൾ അവർ പറഞ്ഞു:—"അമ്മ കാര്യസ്ഥതക്കുപോയി. മകൾക്കു ചുട്ടുപൊള്ളുന്ന പനി. കണ്ടത്തിൽ തുടക്കുത്തിവെച്ച ഞാറെടുത്തു കയററാതെ ഇസ്മാലനു് പൂട്ടാൻ നിവൃത്തിയില്ല. ഇനി ഞാനെന്താ വേണ്ടതു്?"

"എനിയ്ക്കെണീയ്ക്കാൻ വയ്യ" ഞാൻ തുടർന്നു:

"ബാലൻ പോയി ഞാറു കയററി വച്ചോട്ടെ."

അങ്ങനെ കൃഷിപ്പണിയിലും കുഴപ്പമായി. ഞാൻ അമ്മയെ ഉപദേശിച്ചു:—"അമ്മയ്ക്കു പകരം ബാലനെക്കൊണ്ടു കാളിയെ വിളിപ്പിച്ചോളൂ"

അമ്മ പോയി അടുക്കളപ്പണി തുടങ്ങി. നേരം ഒരൊമ്പതു മണിയായിരിക്കും. അപ്പോൾ ഇസ്മാലൻ ഓടിവന്ന് അമ്മയോടു പറയുന്നതു ഞാൻ കേട്ടു:

"ഓടിച്ചെല്ലിൻ. വല്യമ്മയുണ്ട് അററക്കഴായയിൽ വീണു കിടക്കുന്നു. ബാലൻകുട്ടിയുണ്ട് പിടിച്ചുകൊണ്ടിരിക്കുന്നു. ഞാൻ ചെന്നു പിടിയ്ക്കാൻ തുടങ്ങിയപ്പോൾ എന്നെ അയിത്താക്കണ്ടാ എന്നു പറഞ്ഞു."

"കാലു കുറച്ചു ഉളുക്കിയിട്ടുണ്ടെന്നാ തോന്നണത്."

അമ്മ വാതിലുകളെല്ലാം തട്ടിയടച്ചു പുറത്തേയ്ക്കു് പോയി. തീരെ വയ്യെങ്കിലും ഞാൻ വേഗം എഴുന്നേററു, ഒരു പുതപ്പിട്ടു പതുക്കെ പതുക്കെ താഴത്തേയ്ക്കിറങ്ങി ഉമ്മറത്തു ചെന്നിരുന്നു.

അമ്മയുടേയും ബാലൻേറയും സഹായത്തോടെ ചതുക്കി ചതുക്കിക്കൊണ്ട് മുത്തശ്ശി പൂമുഖത്തു വന്നു കയറി. അവരുടെ കാലിന് സാരമായ പതുക്ക് പററിയിരുന്നു. മററുള്ളവരുടെ സഹായത്തോടുകൂടി അവർ ഈറൻ മാറിയശേഷം അവരുടെ മുറിയിൽ കടന്ന് കട്ടിലിന്മേൽ കയറി കിടപ്പുറപ്പിച്ചു; ഞാൻ മുകളിൽ കയറി എൻെറ കട്ടിലിലും.

# വായനശാല

തെക്കുംമുറി ഒരു ദേശമാണ്; മുന്നൂറോളം വീടുകളും ആയിരത്തിയഞ്ഞൂറോളം ആളുകളുമുള്ള കൊച്ചു ദേശം.

തെക്കുംമുറി ദേശത്തിന്റെ മദ്ധ്യത്തിൽ തെക്കുവടക്കായി ഒരു നിരത്തുണ്ട്. ദേശത്തിന്റെ വടക്കെ അതിർത്തിയായിക്കിടക്കുന്ന ഇല്ലിക്കുന്നിന്റെ തെക്കെ ചെരുവിൽക്കൂടെ പടിഞ്ഞാട്ടു തിരിഞ്ഞു വീണ്ടും വടക്കോട്ടു നീങ്ങുന്ന ആ നിരത്ത് വടക്കുംമുറി ദേശത്തേയ്ക്കു കടക്കുന്നു. അന്ന് അതിൽക്കൂടെ ബസ്സ് സർവ്വീസുണ്ടായിരുന്നില്ല. കാളവണ്ടികളേ പോകാറുണ്ടായിരുന്നുള്ളു.

ഞങ്ങളുടെ സ്കൂളിന്റെ അടുത്തുനിന്നു കഷ്ടി ഒരു ഫർല്ലോങ്ങ് പടിഞ്ഞാട്ടു പോയാൽ ആ റോട്ടിലെത്തും.

നിരത്തിന്റെ കിഴക്കുഭാഗം ഹിന്തുക്കൾക്കും പടിഞ്ഞാറുഭാഗം മുസ്ലീമങ്ങൾക്കുമായി ഭാഗിച്ചതാണോ എന്നു തോന്നും. തെക്കുംമുറിപ്പള്ളിയും ഭൂരിഭാഗം മുസ്ലീമങ്ങളും നിരത്തിന്റെ പടിഞ്ഞാറു ഭാഗത്താണ് താമസിക്കുന്നതു്. പരുത്തിക്കാട്ട് തൃക്കോവിലമ്പലവും ഭൂരിഭാഗം ഹിന്തുക്കളും കിഴക്കുഭാഗത്തും. പണ്ടുള്ള തമ്പുരാക്കന്മാർ റോഡിന്റെ കിഴക്കുഭാഗത്തു മാപ്പിളമാർക്ക് സ്ഥലം കൊടുത്തിരുന്നില്ല. മാപ്പിള

മാരുടെ ഓത്തു കേട്ടിട്ടു് പരുത്തിക്കാട്ടേത്തേവക്കു് കോപം വ
ന്നാലോ! ഈ ഇട്ട്യാരിച്ചൻ നായരു് കാര്യസ്ഥനാണു് ആദ്യ
മായി മുസലിയാക്കു് സ്കൂൾപറമ്പു കൊടുത്തതു്

നിരത്തിന്റെ കിഴക്കേഭാഗം പറമ്പാണു്. അവിടം അ
വർണ്ണഹിന്ദുക്കളുടെ കുടിലുകളാൽ നിബിഡമാണു്. പറ
മ്പിന്റെ കിഴക്കെച്ചെരിവിലുള്ള പാടത്തിന്റെ അററത്തു് അ
മ്പലവും സവർണ്ണ ഹിന്ദുക്കളുടെ വീടുകളും അമ്പലത്തിന്റെ
കിഴക്കേ ഭാഗത്തു പാടത്തേയ്ക്കു തള്ളി നില്ക്കുന്ന ഒരു തുരുത്തു
ണ്ടു്. ആ തുരുത്തിന്മേൽ ഊവലുകൾ തൂങ്ങി നിൽക്കുന്ന ഒരു
പടുകൂററൻ ആലും ആൽത്തറയുമുണ്ടു്. ആ തുരുത്തിന്റെ
തെക്കേഭാഗത്താണു് വിശാലമായ അമ്പലക്കുളം. നാലുഭാഗ
ത്തുനിന്നും ഇറങ്ങിക്കുളിക്കുവാൻ തക്കവണ്ണം, ഇടയ്ക്കിടയ്ക്കു തൂ
ണുകളാൽ വിഭജിക്കപ്പെട്ട കടവുകളോടുകൂടിയ ആ കുളത്തി
ന്റെ തെക്കേഭാഗം സ്ത്രീകൾക്കും വടക്കേഭാഗം പുരുഷന്മാർക്കും
ഉപയോഗിക്കാമെന്നാണു് വെപ്പു്. പടിഞ്ഞാറു ഭാഗ
ത്തു് കുളപ്പുരമാളികയുണ്ടു്. അവിടെയുള്ള കടവു് ബ്രാഹ്മ
ണരുടേതാണു്. ആ കടവു് നിർബാധമാക്കുവാനായിരിക്കാം
ഇങ്ങനെയൊരു വിഭജനം നടപ്പാക്കിയതു്.

കുളത്തിന്റെ തെക്കേക്കരയിൽ ഒരു ഇലഞ്ഞിത്തറയു
ണ്ടു്. കടവുകളിൽ തിരക്കധികമുള്ളപ്പോൾ കാത്തുനിൽക്കു
ന്ന പെൺകിടാങ്ങൾ അതിന്മേൽ കയറിക്കൂടും. ആൽത്തറ
യിൽ കൂട്ടംകൂടി നില്ക്കുന്ന ചെറുപ്പക്കാർക്കും ഇലഞ്ഞിത്തറയിൽ
കയറിക്കൂടുന്ന പെൺകിടാങ്ങൾക്കും കടക്കണ്ണുകൊണ്ടു സം
ഭാഷണം നടത്താനൊരു തടസ്സവുമില്ല.

അമ്പലത്തിൽനിന്നു കിഴക്കോട്ടു, നേരേ പാടത്തിലൂടെ,
പത്തുവാര വീതിയിൽ ഒന്നൊന്നര ഫർല്ലോങ്ങു് നീളത്തിൽ
ഇരുപുറവും വെട്ടുകല്ലുകൊണ്ടു പടുത്തതും ഇടയിൽ ഒന്നുരണ്ടു
കരിങ്കൽപ്പാലങ്ങളുള്ളതുമായ ഒരു കൂററൻ വരമ്പുണ്ടു്. അതു

പരുത്തിക്കാട്ടുമനക്കിലെ പടിഞ്ഞാറെ പടിപ്പുരയിൽ ചെന്നവസാനിക്കുന്നു. മനക്കിലെ പടിക്കലും ഒരാലുണ്ടു്. മനക്കിലെ പൂമുഖത്തിരുന്നു നോക്കിയാൽ അമ്പലത്തിലെ വിളക്കു കാണാം. അത്രയ്ക്കു ചൊവ്വുള്ളതാണു് ആ വഴി.

മനയുടെ ചുററുമായി പത്തു മുപ്പതു വീട്ടുകളുണ്ടു്. അതൊക്കെ നായന്മാരുടേതാണു്. കിരിയത്തിൽ, ശൂദ്രർ, അത്തിക്കുറുശ്ശി, വെട്ടെക്കാടൻ, പള്ളിച്ചാൻ അങ്ങനെ പല അവാന്തരവിഭാഗങ്ങളും അവർക്കിടയിലുണ്ടു്. ആ വീട്ടുകാർ മുഴുവനും ഒരു തരത്തിലല്ലെങ്കിൽ മറെറാരു തരത്തിൽ മനക്കാരെ ആശ്രയിച്ചു ജീവിക്കുന്നവരാണു്. വിദ്യാഭ്യാസമോ സംസ്കാരമോ ആ ഭാഗത്തേയ്ക്കു തിരിഞ്ഞു നോക്കിയിട്ടില്ല.

പാടത്തിൻെറ പടിഞ്ഞാറെക്കരയിൽ തെക്കേത്തലയ്ക്കൽ കുറച്ചു മേനോന്മാരുടെ വീട്ടുകളുണ്ടു്. തെക്കേക്കുളം, വടക്കേക്കുളം, പൂന്തോട്ടം, മാമ്പററ മുതലായ വീട്ടുകാർ സ്വയം അഭിജാതരെന്നു നടിക്കുന്ന മേനോന്മാരാണു്. ജന്മഭൂമിയിൽനിന്നും കാണഭൂമിയിൽ നിന്നുമായി കിട്ടുന്ന പാട്ടംകൊണ്ടു് അവർക്കു കഷ്ടിച്ചു കഴിഞ്ഞുകൂടാം. ഒരു പണിയും ചെയ്യാതെ വലിയ മുണ്ടും തോർത്തുമായി തെക്കുവടക്കു നടക്കുന്ന ചെറുപ്പക്കാരും അകത്തടച്ചിരിക്കുന്ന പെണ്ണുങ്ങളും ആഭിജാത്യം നടിച്ചു കഴിഞ്ഞുകൂട്ടുന്നു.

ബ്രഹ്മസ്വവും ദേവസ്വവുംകൂടി പാട്ടവും മിച്ചവാരവുമായി പതിനയ്യായിരത്തോളം പറ നെല്ലു വരുമാനമുള്ള പരുത്തിക്കാട്ടുമന കഴിഞ്ഞാൽ സാമ്പത്തികസ്ഥിതികൊണ്ടു് മെച്ചപ്പെട്ട ഒന്നാമത്തെ വീട്ടു് തെക്കേക്കുളമാണു്. മൂന്നു നാലു തലമുറയായി 'സന്നദായി' ആ വീട്ടുകാരാണു് അധികാരിപ്പണി നടത്തി വന്നിരുന്നതു്. അവരുടെ കുടുംബക്കാരും ബന്ധുക്കളുമാണു് മററു വീട്ടുകാർ.

തെക്കേക്കുളത്തിലെ ചിന്നൻ മേനോൻ. വടക്കേക്കുളത്തിലെ രാമൻകുട്ടിമേനോൻ, പൂന്തോട്ടത്തിലെ അപ്പുക്കുട്ടപ്പണിക്കർ തുടങ്ങിയ ചെറുപ്പക്കാരാണ് ആൽത്തറ പ്രസംഗനാടകത്തിലെ സൂത്രധാരന്മാർ. ഒരു പ്രവൃത്തിയും ഇല്ലാത്ത അവരുടെ നേതൃത്വത്തിൽ ഒഴിവുള്ള ചെറുപ്പക്കാരുടെ സംഘം വെയിലിന്റെ ചൂട കുറഞ്ഞാൽ ആ ആൽത്തറയ്ക്കൽ സ്ഥലം പിടിക്കും. പെൺകിടാങ്ങളുടെ കുളിയും മേളുഴകലും കണ്ടുകൊണ്ട് നുണയും പറഞ്ഞ് രാത്രി ഏഴെട്ടുമണിയാവുമ്പോൾ സുഖമായി കുളിക്കും; എന്നിട്ടേ അവർ സ്ഥലം വിട്ടു. അച്ഛൻതമ്പുരാനും വാലിയക്കാരൻ കൃഷ്ണൻ നായരും കൂടി തൊഴാൻ വരുമ്പോൾ കുറച്ചു സമയം അവരവിടം വിട്ടൊഴിഞ്ഞു പാടത്തേയ്ക്കു മാറും. തമ്പുരാന്റെ ആ ദിനസരിയാണ് അവരുടെ 'ഇൻറർവെൽ.'

അമ്പലത്തിന്റെ വടക്കുഭാഗത്ത് പടിഞ്ഞാറെ കരയിലാണ് എന്റേയും നളിനിയുടെ നായരുവീട്ടുകാരുടേയും വീടുകൾ.

അക്കൊല്ലം ഓണം ഉത്രാടത്തിന്നാൾ വൈകുന്നേരം അഞ്ചുമണിയോടടുത്തപ്പോൾ വീട്ടുപണിയെല്ലാം കഴിച്ച് ഞാൻ കുളക്കടവിലെത്തി. ഞാൻ തെക്കേക്കരയിലെ നടുവിലെ കടവിലിറങ്ങി കുളി തുടങ്ങി. പതിവുള്ള ആൽത്തറ പ്രസംഗക്കാർക്ക് പുറമെ ഒരു യുവാവുകൂടി അന്നവിടെയുണ്ടായിരുന്നു. വെളുത്തു മെലിഞ്ഞു് മീശയുള്ള ഒരു ചെറുപ്പക്കാരൻ. അയാൾ കണ്ണട വെച്ചിട്ടുണ്ട്. വെളുത്ത മുണ്ടും വയലററുനിറത്തിലുള്ള കാളർബനിയനുമാണ് അയാൾ ധരിച്ചിരുന്നതു്. കയ്യിന്മേൽ ഒരു വാച്ചുമുണ്ടായിരുന്നു. ആ വായാടിക്കൂട്ടത്തിൽ, കാക്കകളുടെ ഇടയിലെ അരയന്നത്തെപ്പോലെ അദ്ദേഹം വ്യത്യസ്തനായിരുന്നു.

"അതാണ് മിസ്ട്രസ്സ്"—ഒരാൾ ആ പുതിയ മനുഷ്യന് എന്നെ പരിചയപ്പെടുത്തിക്കൊടുക്കുന്നതു ഞാൻ കേട്ടു.

മററുള്ളവരെപ്പററി എന്തെങ്കിലും നുണ പറഞ്ഞു ചിരിക്കുകയും കളിയാക്കുകയുമാണ് ആ ചെറുപ്പക്കാരുടെ കലാവിരുത്. അവരുടെ ഇടയിൽ പാട്ടുകാരുണ്ട്, കവിതക്കാരുണ്ട്, ചിത്രകാരന്മാരുണ്ട്, അഭിനയവിശാരദന്മാരുണ്ട്, വിദൂഷകന്മാരുണ്ട്, രാജാപാട്ടുകാരുണ്ട്. അങ്ങനെ അപരിഷ്കൃതവും വികൃതവുമായ ഒരു കുളക്കടവു നാടകസ്സെററാണത്. അവരെന്തുതന്നെ വിളിച്ചുകൂക്കിയാലും ആരും അതത്ര കണക്കാക്കാറില്ല. അവരുടെ താളത്തിന്നു തുള്ളുന്ന ചില പെൺകിടാങ്ങൾ മാത്രം അതിനോടനുബന്ധിച്ചിട്ടല്ലെന്നു തോന്നിക്കുമാറു് ചിരിക്കുകയും ആടുകയും ചെയ്യും. ആലിന്റെ കൊമ്പുകളിൽ തല കുത്തിനിന്നു തപസ്സു ചെയ്യുകയും ജപിക്കുകയും ചെയ്യുന്ന വാവലുകളെപ്പോലെ—പതിവുകാരായ ഈ ചെറുപ്പക്കാർ അഗണ്യകോടിയിൽ തള്ളപ്പെട്ടുകയാണ് പതിവു്. അന്നു് ആ പുതിയ മനുഷ്യനാണ് എന്റെ ശ്രദ്ധയെ ആകർഷിച്ചതു്.

അവരുടെ ചിത്രകലാപ്രകടനം അമ്പലച്ചുവരിന്മേലാണ്. നാലുഭാഗത്തെ ചുമരും ഇടവിടാത്ത പ്രചാരണകല കൊണ്ടു നിബിഡമായിരിക്കുന്നു, ഒന്നിനു മേൽ മറെറാന്നായി ഒരായിരം ചിത്രങ്ങളും കവിതകളും പരസ്യങ്ങളും അവിടെ സ്ഥലം പിടിച്ചിട്ടുണ്ട്. എപ്പോഴാണ് അതൊക്കെ എഴുതിക്കൂട്ടുന്നതെന്നു് ഈശ്വരനു് മാത്രമേ അറിഞ്ഞുകൂടൂ. തെക്കേക്കുളത്തിൽ ചിന്നൻ മേനോനും വാഴയിൽ ജാനകിയും കൂടി പാമ്പിൻകാവിലേക്കു നുഴഞ്ഞു കടക്കുന്ന ചിത്രമാണ് അവയിൽ മാസ്റ്റർപീസ്. മുണ്ടഴിച്ചു ചുമലിലിട്ടു മൂത്രമൊഴിച്ചു് ശൌചിക്കാൻ കുളത്തിലേക്കിറങ്ങുന്ന ഗണപ്പു എമ്പ്രാന്തിരിയും കുളി കഴിഞ്ഞു് മുടി വേർപെടുത്തിക്കൊണ്ടു മേലോട്ടു കയറുന്ന അമ്മിണി വാരസ്യാരും തമ്മിൽ നടത്തുന്ന ശൃംഗാര പ്രകടനമാണ് മറെറാന്നു്. പിന്നെയുമുണ്ടു് പലതും.

തെക്കംമുറി ദേശത്തുള്ള ചെറുപ്പക്കാരിപ്പെണ്ണുങ്ങൾക്കെല്ലാം ആ നാടകക്കമ്പനിക്കാർ കല്പിച്ചനുവദിച്ച ഓമനപ്പേരുകളുണ്ട്. പരിഭ്രമത്തോടെ എപ്പോഴും ഓടിപ്പാഞ്ഞു നടക്കുന്ന വാഴയിൽ ജാനകിയ്ക്കു് കൽക്കുന്നനെന്നാണ് പേർ. ഓണക്കാലത്തും തിരുവാതിരക്കാലത്തും ഒരു പരുക്കനൊച്ചയിൽ മനക്കിലെ കെട്ടിൽവെച്ച് "കളമൊഴി" പാടുന്ന കിഴക്കേതിലെ അമ്മുക്കുട്ടി വണ്ടാണ്. ഇടവിടാതെ എന്തെങ്കിലുമായി സംസാരിച്ചുകൊണ്ടിരിക്കുന്ന മാധവിക്കുട്ടി ഗ്രാമ്ഫോണാണ്. തുമ്പി, ഹാർമ്മോണിയം, ഉർവ്വശി, ചെണ്ട, മിറായ്, ചീനമുളക്, അങ്ങനെ പലതും. അവരുടെ ഇടയിൽ എനിയ്ക്കുള്ള പേർ സാരി എന്നാണെന്നു തോന്നുന്നു. ഞാൻ കുളത്തിലേക്കു കുളിക്കാൻ ചെല്ലുമ്പോൾ ഇടയ്ക്കിടയ്ക്കു ഈ പാട്ടു കേൾക്കാം.

"സാരി സാരി വരുന്നു വരുന്നു
സാരി സാരി പതുക്കെ വരുന്നു"

പല കൂലിപ്പണികളും ചെയ്തു ജീവിക്കുന്ന പാലപ്പടിക്കൽ കല്യാണി കുറച്ചു ദിവസം അമ്പലം പണിക്ക് കല്ലുകടത്തുന്ന ജോലി ചെയ്തു. അതിൽപ്പിന്നെ അവളെക്കണ്ടാൽ ആ സെററിലെ ആളുകൾ പാടും:

"തൃപ്രങ്ങോട്ടപ്പനൊരമ്പലം കേററാൻ
തുമ്പി തുമ്പി, കല്ലേററ്"

വെണ്മണിക്കവിതകൾ അവർക്കു നാവിൻതുമ്പിലായിരുന്നു. പൂരപ്രബന്ധത്തിൽ നിന്നും അംബോപദേശത്തിൽ നിന്നും സന്ദർഭത്തിന്നു പററുന്ന വരികൾ പെറുക്കിയെടുത്ത് അവർ നീട്ടിപ്പാടും. അവർക്ക് നാണവും മാനവും ഇല്ലെന്നു പറഞ്ഞാൽ പാപമില്ല.

"നാരായണാ, സമയമെന്തായി?" പൂന്തോട്ടത്തിൽ അച്ഛച്ഛക്കുട്ടപ്പണിക്കർ ചോദിക്കുന്നതു് ഞാൻ കേട്ടു.

ഞാൻ പ്രതീക്ഷിച്ചിരുന്നതുപോലെ ആ പുതിയ മനുഷ്യൻ തെക്കേക്കളത്തിലെ നാരായണമേനോനായിരുന്നു. ഗോപാലൻ എനിക്കു് പരിചയപ്പെടുത്തിത്തന്നതു് അദ്ദേഹത്തെയായിരുന്നു. ഇൻറർമീഡിയററു പാസ്സായി പഠിപ്പു തുടരാൻ സൌകര്യപ്പെടാതെ നാട്ടിൽ മടങ്ങിവന്നിരിക്കുന്ന ഒരു ചെറുപ്പക്കാരൻ!

—"ഇന്നത്തെ ദിനപത്രത്തിൽ"—ആൽത്തറയുടെ മുകളിൽ പ്രതിഷ്ഠിച്ച കരിങ്കൽ വിളക്കിന്മേൽ കയറിനിന്നുകൊണ്ടു് രാഘവപ്പൊതുവാൾ പ്രസംഗിച്ചു:— "വടക്കേതിലെ മാതു വടക്കേ വാതിൽ തുറന്നു വടക്കോട്ടു തിരിഞ്ഞുനിന്നു വയറുഴിഞ്ഞു. അവൾക്കു് വയററിൽ വേദനയല്ല; കുട്ടപ്പയെ അന്വേഷിക്കേണ്ട സുഖക്കേടാണു്."

ആ പ്രസംഗം കഴിയും മുമ്പെത്തന്നെ നാലകത്തെ ലക്ഷ്മിക്കുട്ടിയമ്മ വന്നു കുളത്തിൽ എൻെറ അടുത്തു് ഇറങ്ങിക്കഴിഞ്ഞിരുന്നു. നാട്ടിലെ ഏതു് വർത്തമാനങ്ങളുടേയും ഭണ്ഡാരമായ നാലകത്തെ ലക്ഷ്മിക്കുട്ടിയമ്മയ്ക്കു് അവർ കൊടുത്ത പേർ "ദിനപത്രം" എന്നായിരുന്നു.

"നാണ്യേ, വേലൻ കുട്ടപ്പ അവിടെ ഇപ്പോഴും വരാറുണ്ടോ?" ലക്ഷ്മിക്കുട്ടിയമ്മ വന്ന ഉടനെ അന്വേഷിച്ചു.

മിഥുനമാസത്തിൽ കാര്യസ്ഥനെ കാണാൻ പോയി മടങ്ങിവരുമ്പോൾ വഴിക്കു് വഴുക്കി വീണ മുത്തശ്ശിയുടെ കാൽ ഉഴിഞ്ഞു ശരിപ്പെടുത്താൻ വേലൻ കുട്ടപ്പ ഇരുപത്തൊന്നു ദിവസം ഞങ്ങളുടെ വീട്ടിൽ വന്നിരുന്നു. അവരുടെ നല്ലരിഷ്ടുക്കാലത്തു പിന്നേയും ഒന്നുരണ്ടു തവണ വരികയുണ്ടായി. ലക്ഷ്മിയമ്മ ചോദിച്ചപ്പോൾ യാതൊരു മടിയും കൂടാതെ ഞാൻ മറുപടി പറഞ്ഞു:

"ഇപ്പോൾ ഉഴിച്ചിലൊക്കെ മാററി. നല്ലരിഷ്ടുയും കഴിഞ്ഞു. നല്ലവണ്ണം ശരിപ്പെടാൻ പ്രയാസമാണെന്നേ കുട്ട

ച്ഛ പറഞ്ഞത്". ഇപ്പോഴുണ്ട്" മുത്തശ്ശിയുടെ കാലിനൊരു ച തുക്കല്".''

കുളക്കടവിലുണ്ടായിരുന്ന പെൺകിടാങ്ങളൊക്കെ ചിരിച്ചു.

''എന്തിനാ, നിങ്ങളൊക്കെ ഇളിക്കണെത്"?'' ലക്ഷ്മിക്കുട്ടിയമ്മ അവരെ ശകാരിച്ചു! ''വല്ല അബദ്ധവും പററിയാൽ എല്ലാവക്കും കുട്ടപ്പയെ വിളിക്കേണ്ടിവരും. അതിനിപ്പോൾ ഇത്ര ഇളിക്കാനുണ്ടോ?''

കുളക്കടവിലുണ്ടായിരുന്നവർ വീണ്ടും ചിരിച്ചു.

''എന്തിനാ, നിങ്ങളൊക്കെ ചിരിക്കണെത്"?'' ഞാനും അന്വേഷിച്ചു. അവരാരും മറുപടി പറഞ്ഞില്ല. അവരുടെ ചിരി വദ്ധിച്ചതേയുള്ളു.

''ആ കുട്ടപ്പൻ നായരുണ്ടായിരുന്നുവെങ്കിൽ ഇപ്പോൾ ഇത്രയൊന്നും ബുദ്ധിമുട്ടേണ്ടിയിരുന്നില്ല.'' ലക്ഷ്മിക്കുട്ടിയമ്മ തുടന്നു:—''പെററു ഒരു പെൺകുട്ടിയാണുണ്ടായതെങ്കിൽ നാരകത്തെ തറവാട്" നിലനിന്നിരുന്നു.''

''അമ്മ മിണ്ടാതിരുന്നോളൂ.'' നാലകത്തെ കുമ്മിണിയമ്മ ലക്ഷ്മിക്കുട്ടിയമ്മയെ തടഞ്ഞു നോക്കി.

''എന്താ, കുമ്മിണിയമ്മേ, ലക്ഷ്മിക്കുട്ടിയമ്മ പറയണത്"?'' ഞാനന്വേഷിച്ചു.

''ഒന്നുല്ല നാണ്യേ, അമ്മയ്ക്കു പ്രാന്താന്ന്" വിചാരിച്ചാൽ മതി'' കുമ്മിണിയമ്മ എന്നെ സമാധാനിപ്പിച്ചു.

ലക്ഷ്മിക്കുട്ടിയമ്മ മുഖം കറുപ്പിച്ചു. അവർ മുഖം തിരിച്ചു കാക്കിച്ചു തുപ്പിക്കൊണ്ടു പറഞ്ഞു:—''വഷള്"! എനിയ്ക്ക്" ഈ അമ്പലക്കുളത്തിൽ വന്നു കുളിച്ചാൽ ശുദ്ധായീന്ന്" തോന്നാറില്ല, മാപ്പിളമാരുടേയും ചെറുമക്കളുടേയും പിന്നാലെ നടക്കുന്ന ഓരോ ജന്തുക്കള്" വന്നു കുളിക്കും!''

"എന്നാൽ അമ്മ നാലകത്തെ വളപ്പിലൊരു കുളം കുഴിപ്പിച്ചേയ്ക്കു ശുദ്ധമായി കുളിക്കാൻ" കുഞ്ഞിണ്ണിയമ്മ ലക്ഷ്മിക്കുട്ടിയമ്മയെ ശാസിച്ചു.

"അതൊന്നും വേണ്ടാ. മനക്കിലെ കാര്യസ്ഥന്ന് ഉശിരില്ലാഞ്ഞിട്ടാ. ഉണ്ടെങ്കിൽ ഉമ്മച്ചികളൊന്നും അമ്പലക്കുളത്തിലിറങ്ങി കുളിക്കില്ല." ലക്ഷ്മിക്കുട്ടിയമ്മ തുടന്നു:— "പെണ്ണുങ്ങള് ഒരുമ്പെട്ടു നടക്കാറുണ്ടെങ്കിലും ഇങ്ങിനെയൊന്നും കാട്ടാറില്ല."

"അമ്മേ"—കുഞ്ഞിണ്ണിയമ്മ അവരുടെ അമ്മയെ പരുഷമായി നോക്കിക്കൊണ്ടു് ശാസിച്ചു: "അന്തസ്സില്ലാതെ ഓരോരുത്തരെക്കൊണ്ടു തോന്നിയതു പറഞ്ഞാൽ ഒരു കാര്യമുണ്ടാവും. വായിലെ നാവവിടെ അടക്കിക്കിടന്നോട്ടെ."

"എനിക്കൊരാളേയും പേടിയില്ല. ദേവേന്ദ്രൻെറ അച്ഛൻ മുത്തുപ്പട്ടര് വന്നാലും ഞാൻ എനിയ്ക്കു പറയാനുള്ളതു പറയാതിരിയ്ക്കില്ല"— ലക്ഷ്മിക്കുട്ടിയമ്മ പരസ്യമായിത്തന്നെ പറഞ്ഞു:—"നാണി മുസലിയാരുടെ കൂടെ നടക്കണതു നാട്ടിലൊക്കെ പാട്ടാ. അതു ഞാൻ പറഞ്ഞാൽ എല്ലാക്കും ആക്ഷേപമായി."

അവർ പറയുന്നതൊക്കെ എന്നെക്കൊണ്ടാണെന്നു എനിയ്ക്കു മനസ്സിലായി. ഞാനൊരക്ഷരവും മിണ്ടാതെ കുളി കഴിഞ്ഞു നടന്നു; വാഴയിൽ കല്യാണിയും എൻെറ കൂടെ വന്നു. ഇടവഴിയിലെത്തിയപ്പോൾ ഞാൻ കല്യാണിയോടു ചോദിച്ചു:— "കുട്ടപ്പ ഉഴിച്ചിൽക്കാരനല്ലേ? അവൻ ഉഴിയാൻ വന്നാൽ എന്താ ഇത്ര പറയാനുള്ളതു്?"

"അവരങ്ങനെത്തന്നെയാണു്"— കല്യാണി തുടന്നു: "ആരെങ്കിലും 'ച്' എന്നു പറഞ്ഞാൽ 'ചുണ്ടങ്ങ'യാക്കും."

"എന്താ കുട്ടപ്പ ഉഴിഞ്ഞാൽ? അതു പറ?" ഞാൻ നിബ്ബന്ധിച്ചു.

"നിങ്ങളെന്നെ കളിപ്പിക്കാനല്ലെ ചോദിക്കണതു്? നിങ്ങളിത്ര പൊട്ട്യാ? നേരായിട്ടും നിങ്ങൾക്കു മനസ്സിലായില്ലേ?!" കല്യാണി ചോദിച്ചു.

"നേരാണ്. എനിക്കൊന്നും മനസ്സിലായില്ല" ഞാനുത്തമ വിശ്വാസപ്പെടുത്തി.

"പെണ്ണുങ്ങൾക്കു ആരുമില്ലാതെ വയററിലുണ്ടായാൽ കുട്ടപ്പയ്ക്കു് അതില്ലാതാക്കാൻ കഴിയും" അവൾ അതു വിവരിച്ചു തന്നു.

ഞാൻ പൊട്ടിച്ചിരിച്ചു.

"അവരങ്ങനെത്തന്നെയാണ്. ഓരോന്നു പറഞ്ഞുകൊണ്ടിരിക്കും" ലക്ഷ്മിക്കുട്ടിയമ്മയെപ്പററി ഒരഭിപ്രായവും പാസ്സാക്കി കല്യാണി പിരിഞ്ഞുപോയി.

തെക്കുംമുറി ദേശത്തു് എന്നെപ്പററി പ്രചരിക്കുന്ന അവാസ്തവ പ്രസ്താവനകളുടെ ഭയങ്കരത അപ്പോൾ മാത്രമേ എനിയ്ക്കു മനസ്സിലാക്കാൻ കഴിഞ്ഞുള്ളൂ. ഞാൻ ഞെട്ടിപ്പോയി!

ഓണം കഴിഞ്ഞു. ഒരു ദിവസം നാരായണമേനോൻ സ്കൂളിൽ വന്നു. തെക്കുംമുറിയിൽ ഒരു വായനശാല തുറക്കുന്നുണ്ടെന്നും അതേ ദിവസം 'സ്ത്രീകളും വായനശാലയും' എന്ന വിഷയത്തെപ്പററി ഞാനൊരു പ്രസംഗം ചെയ്യണമെന്നും പറഞ്ഞു. ഞാനതിന്നു സമ്മതിച്ചു.

പതിനാറാം മകരത്തിന്നാളായിരുന്നു വായനശാലയുടെ ഉൽഘാടനം. അബൂബക്കറുടെ വാപ്പയും തെക്കുംമുറി പറമ്പിലെ കച്ചവടക്കാരനുമായ ഉത്തനാജിയായിരുന്നു സമ്മേളനാദ്ധ്യക്ഷൻ. പ്രസംഗിക്കാൻ ഞാനും ഗോപാലനും മാത്രമേ ഉണ്ടായിരുന്നുള്ളൂ. ആ കുളക്കടവുനാടകക്കാരെയൊക്കെ കൂട്ടിച്ചേർത്തു് സംഗീതനൈഷധം നാടകം കളിക്കാനും ഏർപ്പാടു ചെയ്തിരുന്നു. നാടകത്തിൻെറ സകല ഉത്തരവാദ

വും കുട്ടപ്പപ്പണിക്കരക്കായിരുന്നു. അദ്ദേഹം പാട്ടുകാരനാണ്. പണ്ടുതന്നെ ഒരു നാടകക്കച്ചവടക്കാരനുമാണ്. പണ്ടുകാലത്തു സംഗീതനൈഷധത്തിൽ പുഷ്കരൻെറ ഭാഗം അദ്ദേഹം അഭിനയിച്ചിട്ടുണ്ടത്രേ.

നാരായണമേനോനും മററു ചില ചെറുപ്പക്കാരും കൂടി സമ്മേളനത്തിൻെറ നോട്ടീസ് അച്ചടിപ്പിച്ചു; നാട്ടിൽ മുഴുവൻ നടന്നു പ്രചാരവേല ചെയ്തു. പണം പിരിച്ചു ഒരു ഹാർമോണിസ്റ്റിനെ വരുത്തി മുറയ്ക്കു നാടകത്തിൻെറ റിഹേഴ്സൽ നടത്തി. ആ ചെറുപ്പക്കാരുടെ പ്രചാരവേലകൊണ്ടു് നാടാകെ ഉണർന്നപോലെ തോന്നി. എങ്ങും വായനശാലാസമ്മേളനം ഒരു സംസാരവിഷയമായിത്തീർന്നു.

തെക്കംമുറി അങ്ങാടിയുടെ വടക്കുഭാഗം റോഡരികിൽ കിഴക്കുഭാഗത്തു് തെക്കേക്കുളത്തിൽക്കാരുടെ വകയായി ഒഴിഞ്ഞു കിടക്കുന്ന പറമ്പു് ചെത്തിക്കോരി പന്തലും സ്റ്റേജും ശരിപ്പെടുത്തി, അങ്ങനെ ആ സമ്മേളനത്തിൻെറ പ്രവർത്തനം ഊർജ്ജിതമായി നടത്തി.

മകരത്തിൻനാൾ ഉച്ചയ്ക്കുതന്നെ സ്റ്റേജിന്മേൽ ഭംഗിയുള്ള തിരശ്ശീലകൾ തൂക്കിയിട്ടു. ആ ഉൾനാട്ടുകാർക്കു് അതൊക്കെ പുതുമയായിരുന്നു. അപൂർവ്വമായ ആ കലാപരിപാടി കാണാൻ ആ നാട്ടുകാരും അയൽനാട്ടുകാരും തിങ്ങിക്കൂടി. ഒരു പത്തായിരം ആളുകൾ!

സമ്മേളനം തുടങ്ങി. ഉത്തമനാജി പേരിനു മാത്രം അദ്ധ്യക്ഷനായി ഇരിപ്പുറപ്പിച്ചു. അദ്ദേഹം അധികമൊന്നും പ്രസംഗിച്ചില്ല. ഒരു വായനശാല നാട്ടിലത്യാവശ്യമാണെന്നു് ഊന്നിപ്പറഞ്ഞു.

ഗോപാലൻെറ പ്രസംഗമാണു് യുവജനങ്ങളെയാകെ ആവേശം കൊള്ളിച്ചതു്. അമ്പലത്തിലെ ഉത്സവക്കാലത്തു് ആറാംവിളക്കുനാൾ കൊട്ടാറുള്ള തായമ്പകപോലെ ആ പ്രസംഗം യുവജനങ്ങളുടെ കാതിലും കരളിലും മുഴങ്ങി.

പൊതുയോഗത്തിൽവച്ച് പലരും വായനശാലയ്ക്കു പല സംഭാവനകളും വാഗ്ദാനം ചെയ്തു. റോഡുവക്കത്തുള്ള ആ പറമ്പിൽ ഒരു പറ വിത്തിന്റെ സ്ഥലം, വായനശാലയ്ക്കൊരു കെട്ടിടം പണിയാൻ തരാമെന്ന് അധികാരി സമ്മതിച്ചു. ഒരു കരിമ്പന കൂടി തരാമെന്നു പറഞ്ഞപ്പോൾ സദസ്യർ അദ്ദേഹത്തെ കയ്യടിച്ച് അഭിനന്ദിച്ചു. ഒരു കരിമ്പനയും ഒരു തേക്കും അഞ്ചുറുപ്പികയും സംഭാവന തരാമെന്ന് ഉത്തനാജി പറഞ്ഞു.

നാടകത്തിന്റെ ഇടയിലായിരുന്നു എനിക്കു പ്രസംഗിക്കുവാനുള്ള സമയം അനുവദിച്ചിരുന്നത്. സ്ത്രീകൾക്ക വിദ്യാഭ്യാസമുണ്ടാവേണ്ട ആവശ്യകതയും. അല്പമായി സിദ്ധിച്ച വിദ്യാഭ്യാസം വളർത്താൻ വായനശാലകൾക്കുള്ള കഴിവും ഞാനെന്റെ പ്രസംഗത്തിൽ വ്യക്തമാക്കി. അത്ര്യധികം ആളുകൾ പങ്കെടുത്ത ആ പൊതുസമ്മേളനത്തിൽ എഴുന്നേററു നിന്നു പ്രസംഗിക്കുന്ന ഞാൻ—ഒരു ചെറുപ്പക്കാരി—തന്നെ കാണികൾക്കൊരു പ്രദർശനമായിരുന്നു.

ഒരു ജോലിയുമില്ലാതെ, ഊണും കഴിച്ചു തെണ്ടിത്തിരിഞ്ഞിരുന്ന ആ ചെറുപ്പക്കാരുടെ വഴിപിഴച്ച പോക്കിന് കടിഞ്ഞാണിട്ടു തിരിച്ചു പിടിച്ചപ്പോൾ അവരുടെ കഴിവുകൾ ആ നാടകവേദിയിൽ പ്രത്യക്ഷപ്പെട്ടു. കാണികളെ മുഴുവനും ആനന്ദഭരിതരാക്കിത്തീർക്കുവാൻ ആ നാടകത്തിന്നു കഴിഞ്ഞു.

പൊതുസമ്മേളനത്തിൽവച്ചു തന്നെ ഒരു പ്രവർത്തകക്കമ്മിററി തിരഞ്ഞെടുക്കപ്പെട്ടു. നാരായണമേനോൻ പ്രസിഡണ്ട്, ഞാൻ വൈസ് പ്രസിഡണ്ട്, ശങ്കരൻകുട്ടി സിക്രട്ടറി; അപ്പക്കുട്ടപ്പണിക്കർ, ഉത്തനാജിയുടെ മുഹമ്മദ്, തെക്കേക്കളത്തിൽ ചിന്നൻ മേനോൻ, വടക്കേക്കളത്തിലെ രാമൻകുട്ടി മേനോൻ ഇവരൊക്കെ മെമ്പർമാർ. അങ്ങിനെ

ഏഴാളടങ്ങിയ ഒരു പ്രവത്തകക്കമ്മിററിയായിരുന്നു അതു്. ആ പൊതുയോഗം എനിക്കനുവദിച്ചു തന്ന മാന്യസ്ഥാനത്തിൽ ഞാനഭിമാനം കൊണ്ടു.

സമ്മേളനം കഴിഞ്ഞു. വളരെ താമസിക്കാതെ പ്രവത്തകക്കമ്മിററി യോഗം ചേന്നു. കണക്കു നോക്കിയതിൽ ഇരുപത്തഞ്ചു സെൻറു പറമ്പും എഴുപത്തഞ്ചുറുപ്പികയും ആറു കരിമ്പനയും ഒരു തേക്കും യുവജനസംഘത്തിനു സംഭാവന കിട്ടിയതായി കണ്ടു.

ആ എഴുപത്തഞ്ചുറുപ്പികയ്ക്കും ഒന്നിച്ചു പുസ്തകം വാങ്ങണമെന്നായിരുന്നു നാരായണമേനോൻെറ അഭിപ്രായം. ആ അഭിപ്രായത്തെ ഞാനെതിത്തു. അത്യയധികം ജനങ്ങൾ സഹകരിച്ചു് കരിമ്പനയും തേക്കും സ്ഥലവും കൈവശം കിട്ടിയ സ്ഥിതിക്കു് ഉടനെയൊരു കെട്ടിടമുണ്ടാക്കുകയാണടിയന്തിരാവശ്യമെന്നായിരുന്നു എൻെറ അഭിപ്രായം. ശങ്കരൻകുട്ടി നായർ എൻെറ അഭിപ്രായത്തോടു യോജിച്ചു. നാരായണമേനോൻ അദ്ദേഹത്തിൻെറ അഭിപ്രായം പിൻവലിച്ചു.

''ഒരു സ്ഥാപനമുണ്ടാവട്ടെ''—എല്ലാവരും സമ്മതിച്ചു.

ശങ്കരൻകുട്ടി കൺവീനറായി നാരായണമേനോനും മുഹമ്മദുമടങ്ങുന്ന ഒരു മരാമത്തു കമ്മററി രൂപീകരിച്ചു. തെക്കുംമുറി പറമ്പിൽ ഒരു മുറി സൌജന്യമായോ വാടകയ്ക്കോ സമ്പാദിച്ചു് വായനശാലയുടെ ആഫീസു തുറക്കാനും മാതൃഭൂമി ദിനപ്പത്രവും ആഴ്ചപ്പതിപ്പും പതിവായി വരുത്തി വായനക്കാക്കു സൌകയ്യം ചെയ്തു കൊടുക്കാനും മുഹമ്മദിനെത്തന്നെ ഏല്പിച്ചു.

മുഹമ്മദിനു ആ പ്രവൃത്തികൂടി ഏറെറടുക്കാൻ വിഷമമുണ്ടായിരുന്നില്ല. അയാൾ ഉത്തനാജ്ജിയുടെ പീടികയിൽ

ത്തന്നെയായിരുന്നതുകൊണ്ടു് വായനശാലാ പ്രവത്തനത്തിന്റെ മേൽനോട്ടം വഹിക്കുക മാത്രമേ വേണ്ടിയിരുന്നുള്ളു.

ഒരു മാസംകൊണ്ടു് വായനശാലയിൽ നൂറോളം മെമ്പർമാരുണ്ടായി. മെമ്പർഷിപ്പു് ഒരണ മാത്രമായിരുന്നു. എല്ലാവരും ഉത്സാഹിച്ചു പണിയെടുത്തതുകൊണ്ടു് തെക്കുംമുറിയിൽ സജീവമായൊരു വായനശാല തലപൊക്കി നിന്നു. ആകെയുള്ള നൂറു മെമ്പർമാരിൽ നാല്പതോളം പെൺകിടാങ്ങൾ തന്നെയായിരുന്നു. ഞാൻ സ്ത്രീകളുടെ ഇടയിൽ എന്നെക്കൊണ്ടു കഴിയുംപോലെ പ്രവത്തിച്ചതുകൊണ്ടാണു് അത്ര മെമ്പർമാരുണ്ടായിരുന്നതു്.

മരാമത്തു കമ്മററി സ്ഥലം കൈവശപ്പെടുത്തി വളച്ചു കെട്ടി. ആയിരം കല്ലു മുറിപ്പിച്ചു. തെക്കു വടക്കു നീണ്ട ഒരു ഹാളും പടിഞ്ഞാട്ടൊരു പൂമുഖവുമായി 'T' എന്ന ഇംഗ്ലീഷക്ഷരത്തിന്റെ ആകൃതിയിൽ ഒരു കെട്ടിടത്തിനുള്ള തറ പണിചെയ്തുയത്തി. തേക്കു വെട്ടി. പന മുറിച്ചു. ചുമർ വെച്ചു. അങ്ങനെ മരാമത്തു് ഉഷാറായി നടന്നു. ചെറുപ്പക്കാരുടെ ഇടയിൽ ഒരഭൂതപൂവ്വമായുണ്ടായ ഉത്സാഹത്തള്ളലാൽ ആറു മാസംകൊണ്ടു് അന്തസ്സുള്ള ഒരു വായനശാലാകെട്ടിടം തലയുയത്തി നിന്നു. അടുത്ത വിഷുവിൻനാൾ വായനശാലാകെട്ടിടത്തിന്റെ ഉൽഘാടനവും രണ്ടാം വാഷികസമ്മേളനവും നടത്തണമെന്നായിരുന്നു ആഗ്രഹം. അതിനുവേണ്ടി നാരായണ മേനോനും ശങ്കരൻകുട്ടിയും മുഹമ്മദും ഇടതടവില്ലാതെ പ്രവത്തിച്ചു. ആ പൊതുപ്രവത്തനത്തിൽ ഗോപാലന്റെ ഉപദേശങ്ങളും സഹായസഹകരണങ്ങളും ഉണ്ടായിരുന്നു.

മറെറാരു ജോലിയും ലക്ഷ്യവുമില്ലാതെ അലസജീവിതം നയിക്കുന്നതുകൊണ്ടാണു് നാട്ടിലക്രമങ്ങൾ മുളച്ചുപൊങ്ങുന്നതു്. ആ വായനശാല ഉടലെടുത്തതോടുകൂടി ആൽത്ത

റ പ്രസംഗക്കാരുടെ ശല്യം വളരെയധികം കുറഞ്ഞു. അവർ കടലാസ്സു വായിക്കാനും മെമ്പർഷിപ്പു പിരിക്കാനും പൊതുയോഗങ്ങൾ കൂടാനും വാദപ്രതിവാദം നടത്താനും അവരുടെ വിലപിടിച്ച സമയം ഉപയോഗിച്ചു. പെൺകിടാങ്ങളുടെ ഒരു വിഭാഗം എന്റെ നേതൃത്വത്തിൽ മുന്നോട്ടു വന്നു. അവരുടെ കുളക്കടവുയോഗങ്ങളിൽ ചില പുസ്തകങ്ങളും കഥകളും കഥാപാത്രങ്ങളും സ്ഥലം പിടിച്ചു. ഇന്ദുലേഖയിലെ സൂരിനമ്പൂതിരിപ്പാട്ട്, ശാരദയിലെ കൊളമ്പ്, മാർത്താണ്ഡവർമ്മയിലെ അനന്തപത്മനാഭൻ, സുഭദ്ര, മാധവി, പാറുക്കുട്ടി അങ്ങനെ പല കഥാപാത്രങ്ങളും അവരുടെ നിരൂപണത്തിന്നു വിധേയരായി. കോൺഗ്രസ്സ്, ഗാന്ധി, നെഹ്റു, കേളപ്പൻ അങ്ങനെ ദേശീയ പ്രസ്ഥാനത്തോടും അവർക്കു നേരിയ ബന്ധം സിദ്ധിച്ചു.

ഈ പുതിയ പ്രസ്ഥാനം നാട്ടിലെ നുണക്കൂട്ടങ്ങളുടെ നാമ്പുകൾ നുള്ളിക്കളഞ്ഞു. ലക്ഷ്മിക്കുട്ടിയമ്മയുടെ നുണകൾ വായും പൊളിച്ചു കേട്ടു നില്ക്കാൻ കുളക്കടവിലാളെക്കിട്ടാതായി. ചക്രവർത്തിയുടെ മുമ്പിൽത്തന്നെ കുനിയാത്ത തല ഇന്ത്യയിലുണ്ടെന്ന ബോധം കാര്യസ്ഥകുപ്രഭുത്വത്തിന്റെ അടിത്തറയ്ക്കൊരോട്ടയുണ്ടാക്കി. യാഥാസ്ഥിതികത്വം പന്തം കണ്ട പെരിച്ചാഴിയെപ്പോലെ പകച്ചു നിന്നുപോയി.

വായനശാലാപ്രസ്ഥാനത്തെപ്പറ്റി രണ്ടുപേർ തെറി പറഞ്ഞുകൊണ്ടിരുന്നു; ഒന്നു ലക്ഷ്മിക്കുട്ടിയമ്മ, മറ്റേതു കാര്യസ്ഥൻ ഇട്ട്യാരച്ചൻ നായരു്.

വായനശാല കോൺഗ്രസ്സാണു് എന്നായിരുന്നു ഇട്ട്യാരച്ചൻ നായരുടെ പ്രധാനമായ ആക്ഷേപം. ഗോപാലൻ അവിടെ വരികയും ഇരിക്കുകയും സംസാരിക്കുകയും എല്ലാം ചെയ്യുന്നതു് അയാൾ ആ പ്രചാരവേലയ്ക്കൊരു ഉദാഹരണമായി ചൂണ്ടിക്കാണിച്ചു. പക്ഷേ, അധികാരി കോമുമേനോൻ അ

തിൽ പരോക്ഷമായി സഹകരിച്ചിരുന്നതുകൊണ്ട് ആ പ്രചാരവേല വിലപ്പോയില്ല. നാരായണമേനോൻ പൊതുജനസമ്മതനായ ഒരു ചെറുപ്പക്കാരനായിരുന്നതുകൊണ്ട് അയാളുടെ മേൽ ചളി വാരിയെറിയാനും കാര്യസ്ഥനു സാധിച്ചില്ല.

ലക്ഷ്മിക്കുട്ടി അമ്മയ്ക്കുണ്ടായിരുന്ന ആക്ഷേപം അതായിരുന്നില്ല. കണ്ണിൽക്കണ്ട ചീത്ത പുസ്തകങ്ങൾ വായിച്ച് പെൺകിടാങ്ങൾ കേട്ടുവരികയാണ് എന്നതായിരുന്നു.

വായനശാലാ വർക്കിംഗ് കമ്മിററിയിലൊരംഗമാവുകയും ഇടയ്ക്കിടയ്ക്ക് അതിൽ പങ്കെടുക്കുകയും ചെയ്യുതോടുകൂടി കാര്യസ്ഥൻ എനിക്കൊരു പുതിയ പേർ കല്പിച്ചനുവദിച്ചു. പാഞ്ചാലി എന്നായിരുന്നു ആ പുതിയ പേർ. കാര്യസ്ഥന്റെ ചൊറിയുള്ള നാവിൽ ആ പേർ കിടന്നുരുണ്ടു.

ഒന്നു രണ്ടു കൊച്ചു കച്ചവടപ്പീടികകളും ഒരു തുണിപ്പീടികയും ഒരു ബാർബർഷാപ്പും ഒരു സ്റ്റേഷനറി പീടികയും രണ്ടു നാലു ചായപ്പീടികകളും കൂടിയാൽ തെക്കംമുറി 'ബജാറാ'യി. പഴയ കാരണവന്മാരെല്ലാം ആ ബജാറിനെപ്പററി 'പറമ്പ്' എന്നാണ് പറഞ്ഞുവന്നിരുന്നത്.

തെക്കംമുറി പറമ്പിലെ ഏററവും വലിയ കച്ചവടപ്പീടിക ഉത്തനാജിയുടേതാണ്. ആ നാട്ടുകാർക്കു വേണ്ട എല്ലാ പലചരക്കുകളും അവിടെ നിന്നാണ് വാങ്ങുക പതിവ്. "വിലയിൽ കുറച്ചധികമായാലും സാധനങ്ങൾ നന്നാകും" ഉത്തനാജിയുടെ കച്ചവടത്തെപ്പററി നാട്ടുകാർക്കുള്ള അഭിപ്രായം ഇതാണ്.

ആ നാട്ടിൽ ഉത്തനാജി മാന്യനാണ്. അദ്ദേഹത്തിന് അത്യാവശ്യം എഴുതുവാനും കണക്കു കൂട്ടുവാനും അറിയാം. മാപ്പിളലഹളയുടെ പേരിൽ അദ്ദേഹം ആറു കൊല്ലം സേലം ജയിലിൽ കിടന്നിട്ടുണ്ട്. പല അനുഭവങ്ങളുമുള്ളതു

കൊണ്ടു് മൂപ്പരൊരു പരിഷ്കാരിയായിരുന്നു. അദ്ദേഹത്തിന്റെ മകൻ മുഹമ്മദ് എന്റെ കൂടെ എട്ടാം തരം വരെ പാസ്സായ ശേഷം കച്ചവടത്തിലേർപ്പെട്ടുകയാണു് ചെയ്തതു്.

കിഴക്കേ വരിയിലുള്ള ഹാജിയുടെ പലചരക്ക പീടിക്കയുടെ അഭിമുഖമായി പടിഞ്ഞാറു വരിയിലാണു് അമ്പിപ്പട്ടരുടെ തുണിപ്പീടിക. ആ തുണിപ്പീടികയുടെ മുമ്പിലെ കോലായിൽ ടൈലർ ശങ്കരനും അയാളുടെ തുന്നൽ യന്ത്രവുമുണ്ടു്. അമ്പിപ്പട്ടരുടെ പീടികയുടെ വടക്ക ഭാഗത്തുള്ള മുറിയാണു് ബാർബർ ശങ്കുവിന്റെ ക്ഷൌരക്കട. ഗുരുവായൂരപ്പന്റേയും പഴനി സുബ്രഹ്മണ്യന്റേയും ഉഴിഞ്ഞാലാടുന്ന ഒരു മോഹിനിയുടേയും ചിത്രമാണു് അതിലെ അലങ്കാര വസ്തുക്കൾ. ഒരു മണ്ടമേശയും കസാലയും സോപ്പും ചീർപ്പും ബ്രഷും വലിയൊരു നിലക്കണ്ണാടിയും അതിലുണ്ടു്. അതിന്റെ വടക്കഭാഗത്തുള്ള കൊച്ചു കെട്ടിടമാണു് കേളുനായരുടെ ചായപ്പീടിക. ചായ കഴിക്കാൻ ചെല്ലുന്നവക്കു് കൊടുക്കുന്ന കാശിനു് നഷ്ടമില്ലാത്ത വിധം ചായയും പലഹാരങ്ങളും കൊടുക്കുമെന്നു് ഒരു സർട്ടിഫിക്കററു് കേളുനായക്കു് നാട്ടുകാരിൽനിന്നു സിദ്ധിച്ചിട്ടുണ്ടു്. വേറെ രണ്ടു മൂന്നു ചായക്കടകളും കൂടി ആ നിരത്തു വക്കത്തുണ്ടു്. കുഞ്ഞുമ്മയും മക്കാരും കൂടി വെച്ചു കെട്ടിയുണ്ടാക്കിയ പച്ചക്കറിപ്പീടികയിൽ മത്തങ്ങ, വഴുതിനങ്ങ, വെണ്ടക്ക, ചിരങ്ങ, വെള്ളരിക്ക, മാങ്ങ അങ്ങിനെ ആ രാജ്യത്തുണ്ടാകുന്ന എല്ലാ പച്ചക്കറിസ്സാമാനങ്ങളും ഉണക്കമത്സ്യവും കിട്ടും. കുട്ടികൾ പെറുക്കിക്കൊണ്ടുവരുന്നതും ആരും കാണാതെ പറിച്ചു കൊണ്ടുവരുന്നതുമായ അടയ്ക്കയുടേയും തേങ്ങയുടേയും അണ്ടിയുടേയും മാക്കറവും അതു തന്നെയാണു്.

ഹാജിയുടെ പീടികയുടെ തൊട്ടു വടക്കേതു് ബാപ്പുട്ടിയുടെ സ്റ്റേഷനറിപ്പീടികയാണു്. അതും ഹാജിയുടെ പക്കൽ

നിന്നു വാടകയ്ക്കെടുത്തതാണ്. അതിൻെറ മുകളിലാണ് താൽക്കാലികമായ വായനശാലാ ആഫീസ്സ്.

ഒരു ഞായറാഴ്ച പകൽ മൂന്നു മണിയ്ക്ക് വായനശാലാ പ്രവർത്തകക്കമ്മിററി യോഗം ചേരാൻ തീരുമാനിച്ചിരുന്നു. ഞാൻ കൃത്യ സമയത്തിനു മുമ്പു തന്നെ വായനശാലയിലെത്തി മററുള്ളവരെ കാത്തിരിപ്പായി.

ഗോപാലനും നാരായണമേനോനും താഴത്തു ഹാജിയുടെ പീടികയിൽ ഇരുന്നു മുഹമ്മദുമായി സംസാരിച്ചുകൊണ്ടിരുന്നു. ബ്രിട്ടീഷ്ഭരണത്തിൻെറ അക്രമങ്ങളെപ്പററി. കോൺഗ്രസ്സിനെപ്പററി. ഗാന്ധിജിയെപ്പററി, അങ്ങിനെ പലതിനെപ്പററിയും ഗോപാലൻെറ സരസമായ സംഭാഷണം 'ബജാറി'ലുള്ളവരെയെല്ലാം അങ്ങോട്ടാകർഷിച്ചു. കടയിൽ ജോലിയില്ലാതിരുന്നതുകൊണ്ട് ബാർബർ ശങ്കുവും അതു് കേൾക്കാൻ ഹാജിയുടെ പീടികക്കോലായിൽ പററിക്കൂടിയിരുന്നു.

ആ സമയത്തു പത്തു മാസവും തികഞ്ഞു ഗർഭിണിയായ സ്ത്രീ ഒരു കുടം വെള്ളവുമായി, നടക്കാൻ തികച്ചും പ്രായമാവാത്ത കുട്ടിയുടെ കൈ പിടിച്ചു വലിച്ചു കരയിച്ചുകൊണ്ട് അതിലെ കടന്നുപോയി. ആ സ്ത്രീയുടെ കഷ്ടപ്പാട് അവിടെയുണ്ടായിരുന്ന പൊതുപ്രവർത്തകരുടെ കണ്ണിൽപ്പെട്ടു. ആ ബജാറിനോടൊട്ടിപ്പിടിച്ചുകൊണ്ട് റോഡിൻെറ കിഴക്കും പടിഞ്ഞാറുമായി കഴിഞ്ഞു കൂടുന്ന നൂറോളം വീട്ടുകാർക്ക് വേനൽക്കാലത്തുള്ള ഏററവും വലിയ ജലക്ഷാമത്തിൻെറ സാക്ഷാൽക്കാരമായിരുന്നു ആ ഗർഭിണി. അവർക്ക് വെള്ളത്തിനു് ഒന്നുകിൽ ഒരു ഫർലോങ്ങിലധികം ദൂരത്തുള്ള പള്ളിക്കിണററിലൊ അല്ലെങ്കിൽ ഞങ്ങളുടെ സ്കൂളിലൊ പോകണം.

''ഇതിനാണ് ഒരു പ്രതിവിധിയുണ്ടാക്കിത്തരേണ്ടതു്'' ശങ്കു അഭിപ്രായപ്പെട്ടു.

"വായനശാലാവൎക്കിംഗ് കമ്മിററിയിൽ ഇതിനെപ്പ ററിയും ആലോചിക്കാം" നാരായണ മേനോൻ പറഞ്ഞു. അ വർ വീണ്ടും കോൺഗ്രസ്സ് കൂട്ടത്തിൽ മുഴുകി.

അപ്പോഴാണ് പരുത്തിക്കാട്ട് മനക്കിലെ കാൎയ്യസ്ഥനാ യതുകൊണ്ട് അന്നാട്ടിലെ മുടിചൂടാമന്നനായ ഇട്ട്യാരച്ചൻ നായരുടെ അരങ്ങേററമുണ്ടായതു്. അയാളുടെ ആഗമനം ഒരാളും അത്ര ശ്രദ്ധിക്കുകയുണ്ടായില്ല.

അന്നു് ഇട്ട്യാരച്ചൻനായൎക്ക് നാല്പത്തഞ്ചോളം വയസ്സു ണ്ടായിട്ടുണ്ടാവണം. കറുത്തു തടിച്ച ഒരു കുററ്യാനാണ് ഇട്ട്യാരച്ചൻ നായർ. തലയിലും താടിയിലും മാറത്തുമുള്ള രോമങ്ങളിൽ ചിലതു നരയ്ക്കാൻ തുടങ്ങിയിരിക്കുന്നു. ഒരു പപ്പടത്തിന്റെ വട്ടത്തിൽ അരയിഞ്ചുനീളത്തിൽ തൊപ്പിമ ദ്ദളംപോലുള്ള മുടിയാണ് നിറുകയിലുള്ളതു്. ക്ഷൌരം ചെയ്യിക്കാൻ വൈകിയിരുന്നതുകൊണ്ട് താടിയിലും തല യിലുമുള്ള മററു രോമങ്ങളും മുടിയോളംതന്നെ വളൎന്നു വരാൻ തുടങ്ങിയിരിക്കുന്നു. ഒരു വലിയ ജഗന്നാഥൻ മുണ്ടു ചുററി യിട്ടുണ്ട്. തോൎത്തുമുണ്ട് ഇടത്തെ ചുമലിൽ ഇട്ടിരിക്കുക യാണ്. കണ്ണിൽപ്പെട്ടുന്നവരൊക്കെയും നിസ്സാരന്മാരാണെ ന്ന നിലയ്ക്കുള്ള നോട്ടത്തിൽ വെറുപ്പും പുച്ഛവും ഇടകലൎന്നി രിക്കും. വലത്തു കയ്യിന്റെ മോതിരവിരലിന്മേൽ രണ്ടുരു ളൻ മോതിരമുണ്ട്. ഇടത്തെ കയ്യിന്റെ ചെറുവിരലിന്മേ ലൊരു മിന്നിത്തിളങ്ങുന്ന മുദ്രമോതിരവും കാതിൽ ചുവന്ന കല്ലുവെച്ച കട്ടക്കനുമുണ്ട്; പക്ഷേ, അതിന്റെ കല്ല് എ പ്പോഴും മുഖത്തെ അലങ്കരിച്ചുവെന്നു വരില്ല. കാതിന്റെ തുള വലുതായതുകൊണ്ട് കട്ടക്കന്റെ പിൻഭാഗത്തുള്ള ആ ണിയായിരിക്കും മുഖത്തെ അലങ്കരിക്കാൻ മുന്നോട്ടു കടന്നുവ ന്നിട്ടുണ്ടാവുക. ആരോഗ്യക്കുറവുകൊണ്ടല്ലെങ്കിലും ആഡം ബരത്തിനു വേണ്ടി വക്കീൽ അനന്തരാമയ്യരുപയോഗിക്കുന്ന

തുപോലുള്ള ഒരു വളഞ്ഞ 'വാക്കിങ്ങ്സ്റ്റിക്ക്' എടുത്തുകൊണ്ടാണ് മൂപ്പരുടെ നടത്തം.

ഇട്ട്യാരച്ചൻ നായർ ബജാറിൽവന്നു നേരെ ബാർബർ ശങ്കുവിന്റെ കടയിലേയ്ക്കു കയറി കസാലയിലിരിപ്പുറപ്പിച്ചു. വായനശാലയിലിരുന്നു നോക്കിയാൽ കാര്യസ്ഥനെ എനിയ്ക്കു നല്ലവണ്ണം കാണാമായിരുന്നു. മൂപ്പർ കണ്ണാടിയിൽ നോക്കി വായ് പൊളിച്ചു പല്ലും തൊണ്ണും പരിശോധിച്ചു. മുടിയുടെ ഇടയിലുള്ള ചില നരച്ച രോമങ്ങൾ വലിച്ചു പറിച്ചു. ആ വലിയ കണ്ണാടിയിൽ നോക്കി സൌന്ദര്യനിരീക്ഷണം നടത്തുന്നതിൽ അയാൾക്കു വളരെ രസം തോന്നിയിരുന്നു. അയാൾ പല ഗോഷ്ടികളും കാട്ടിക്കൊണ്ടിരുന്നു.

എന്റെ ചാരിത്രം തട്ടിയെടുക്കാൻ പതിയിരുന്ന ആ മാന്യനെ, അയാൾ ഇങ്ങോട്ടു കാണാത്തവിധം നോക്കിക്കൊണ്ടവാൻ സിദ്ധിച്ച ആ അവസരം ഞാൻ തികച്ചും ഉപയോഗിച്ചു. മൂപ്പർ ഭംഗിയായി ഒന്നു ചിരിച്ചുനോക്കി; രൌദ്രരസം അഭിനയിച്ചുനോക്കി; വായ് മലക്കെ തുറന്നു് ഒന്നു രണ്ടു പല്ലുകൾ ഇളക്കിനോക്കി. ഒരഞ്ചു മിനിട്ടിലധികം അങ്ങനെ ചിലവാക്കി.

"എവിടെയാ ശങ്കു? എടാ നായെ—" അവസാനം ക്ഷമ നശിച്ച ആ ഉൾനാടൻ പുലി എഴുന്നേററു പുറത്തേയ്ക്കു നോക്കി അലറി. അയാൾ ശങ്കുവിന്റെ പീടികക്കോലായിലേയ്ക്കു കടന്നു തുടന്നു:– എന്താടാ അവിടെ? "നിന്റെ തന്തേടെ പിണ്ണം വെക്കലാ?"

എനിയ്ക്കു ചിരി വന്നു. ഞാൻ പൊട്ടിച്ചിരിച്ചു. അപ്പോഴാണ് മൂപ്പരുടെ കണ്ണ് എന്റെ മുഖത്തു പതിഞ്ഞതു്. വെറുപ്പും അമർഷവും വഴിയുന്ന ഒരു നോട്ടം എന്റെ നേക്ക് വലിച്ചെറിഞ്ഞുകൊണ്ടു ആ മുഖം തിരിച്ചു.

"വായിലടങ്ങിക്കിടക്കാത്ത ആ നാവ് ആരുടേതാണു?"

ഉത്തനാജിയുടെ പീടികയിൽനിന്നു ഗോപാലൻ വിളിച്ചു ചോദിച്ചു.

"എന്റെയാണെടാ, എന്റെ." ഇട്ട്യാരച്ചൻ നായർ ഹാജിയുടെ പീടികയിലേയ്ക്കു കയറാൻ റോഡിന്റെ നടുക്കലേയ്ക്കു ഇറങ്ങിക്കൊണ്ടു തുടർന്നു: "നിണക്കു കുറച്ചു് മൂത്തടക്കണം. നിന്റെ കോൺഗ്രസ്സൊന്നും ഈ തെക്കുംമുറിയിൽ ചിലവാവില്ല. കുറച്ചു കാലമായി തോന്ന്യാസം കാട്ടി തെക്കുംമുറിയിൽക്കൂടി നടക്കണു. ഇനി ഇവിടെ കണ്ടാൽ കാല്; തച്ചൊടിക്കും; ചെലക്ക" മൂപ്പർക്കു പുളിച്ചുതേട്ടിയിരുന്നതൊക്കെ ഒന്നായി ഛർദ്ദിച്ചു.

"നീയാരാ?" —ഗോപാലനും റോട്ടിലേയ്ക്കു ചാടി.

ഒരു ഉശിരില്ലാത്ത പട്ടി പിൻതിരിഞ്ഞു കുരക്കുന്നതുപോലെ കാര്യസ്ഥൻ ചിലച്ചു: "ആരാ അവടെ മമ്മതേ, അയമ്മതെ, ഹും——ഹും" മൂപ്പർ ശങ്കുവിന്റെ മാളത്തിൽ കടന്നൊളിച്ചു.

"വലിയ പ്രതാപം കാണിച്ചാൽ പല്ലു തച്ചുകൊഴിക്കും നോക്കിയൊ." ഗോപാലനൊരു താക്കീതും കൊടുത്തു.

ആ ഉൾനാട്ടിലെ ജന്മിത്തമാകുന്ന മൂർഖൻപാമ്പിന്റെ പടത്തിന്നു കിട്ടിയ ഒന്നാമത്തെ അടിയായിരുന്നു അതു്. അതുവരെ പറമ്പിലേയ്ക്കു കയറിയാൽ കസേലയും ചായയും പലഹാരവും മുറുക്കാനും മററും സംഭാവന ചെയ്തു ജനങ്ങളാകമാനം പഞ്ചപുച്ഛമടക്കി ബഹുമാനിച്ചിരുന്ന പതിവു് പെട്ടെന്നു മാറിക്കണ്ടപ്പോൾ ആ കാര്യസ്ഥൻ അമ്പരന്നു പോയി. ആ സർവ്വജനമാന്യന്റെ വീര്യശൌര്യപരാക്രമങ്ങൾ കണ്ടും കേട്ടും നിന്നിരുന്നവർ വായ പൊത്തി ചിരിച്ചു പോയി. ആ ചിരിയാണു് കാര്യസ്ഥനെ കൂടുതൽ അലമ്പാക്കിയതു്.

വർക്കിങ്ങ് കമ്മിററിയാംഗങ്ങളെല്ലാം ഹാജരായി. ഞങ്ങൾ യോഗം ചേർന്നു. വിഷുവിനു വായനശാലാകെട്ടിടത്തിൻെറ ഉൽഘാടനവും രണ്ടാംവാർഷികസമ്മേളനവും കഴിക്കണമെന്നു തീരുമാനിച്ചു.

"ഇരുപത്തഞ്ചുറുപ്പികകൂടിയുണ്ടായാൽ കെട്ടിടം ഓടുമേഞ്ഞു് വെള്ളവലിക്കാം. അതുണ്ടായില്ലെങ്കിൽ വർഷ്ഷോൽ മേയേണ്ടിവരും." മരാമത്തു കമ്മിററിയിലെ ഒരംഗമായ ശങ്കരൻകുട്ടി നായർ പറഞ്ഞു.

"എൻെറ ഈ മോതിരം ഉരുക്കിത്തൂക്കിവിററു കിട്ടുന്ന പണം അതിനെടുക്കാം." നാരായണ മേനോൻ മോതിരം ഊരിക്കൊടുത്തുകൊണ്ടു പറഞ്ഞു: "പതിനെട്ടുപണത്തൂക്കമായിരുന്നു. കുറച്ചു വല്ല തേമാനവും വന്നിട്ടുണ്ടാവാം."

നാരായണമേനോൻെറ ത്യാഗം മററുള്ളവരിൽ ആവേശമുണ്ടാക്കി. ഞാൻ പറഞ്ഞു: "ഗ്രാൻറു കിട്ടിയാൽ ഞാൻ അഞ്ചുറുപ്പിക തരാം."

"ഞാനും അഞ്ചുറുപ്പിക തരാം." മുഹമ്മദു പറഞ്ഞു.

"ഇനിയും പോരാതെ വരുന്നതു ഞാൻ പിരിച്ചെടുത്തോളാം." ശങ്കരൻകുട്ടി നായർ പറഞ്ഞു.

തെക്കുംമുറി പറമ്പിലൊരു കിണറു കുഴിപ്പിക്കാൻ ഡിസ്ത്രിക്ട്ബോർഡിനോടു് അപേക്ഷിക്കുന്ന ഒരു പ്രമേയം പാസ്സാക്കി അയച്ചുകൊടുക്കാനും ഏർപ്പാടുചെയ്തു.

ശങ്കരൻകുട്ടിനായരും മുഹമ്മദും കുട്ടപ്പണിക്കരും വർക്കിങ്ങ്കമ്മിററി കഴിഞ്ഞ ഉടനെ ചിരി തുടങ്ങി. അവർ ആ കാര്യസ്ഥൻെറ പിന്തിരിഞ്ഞോട്ടം അഭിനയിക്കും; ചിരിക്കും. അവരുടെ അഭിനയം മററുള്ളവരേയും ചിരിപ്പിച്ചു.

ഞങ്ങൾ വർക്കിങ്ങ്കമ്മിററി കഴിഞ്ഞു പുറത്തിറങ്ങിയ

പ്ലോഴേയ്ക്ക് ഇട്ട്യാരച്ചൻ നായരും ക്ഷൌരംകഴിഞ്ഞു പുറത്തി റങ്ങിയിരുന്നു.

"ഹും" ശങ്കൻകുട്ടി നായർ പറഞ്ഞു. എല്ലാവരും കൂടി വീണ്ടും ചിരിച്ചു.

"ഹും" ആ കൂട്ടച്ചിരി കേട്ട ക്രോധതാമ്രാക്ഷനായ ഇട്ട്യാ രച്ചൻ നായരും ശബ്ദമുണ്ടാക്കി. റോട്ടിൽനിന്നു മനക്കലേയ്ക്കു തെററാനുള്ള ഇടവഴിയിലേയ്ക്കു തിരിഞ്ഞപ്പോൾ മൂപ്പർ പിൻ തിരിഞ്ഞുനിന്നു ശപഥം ചെയ്തുവത്രേ:

"വാതനശാല! കണ്ണിൽക്കണ്ട പെണ്ണുങ്ങളെ വിളിച്ച് —ഹും ഞാൻ ചുട്ടുപൊട്ടിക്കും."



# കോൺഗ്രസ്സ്

കററിപ്പിരിവുകാരൻ കുഞ്ഞൻ നായരും ബാലനും തമ്മി ലുണ്ടായ ഗുസ്തിയുദ്ധത്തിൻെറ പിറേറ ദിവസം മുത്തശ്ശി പോയതു കാര്യസ്ഥനെ കാണാനായിരുന്നു. മുത്തശ്ശി കാര്യ സ്ഥൻെറ അടിയും കാലും പിടിച്ചു കെഞ്ചി നോക്കി. എ ങ്കിലും ഒരു ഫലവുമുണ്ടായില്ല. പാട്ടബാക്കിയോടുകൂടി ഭൂമി യൊഴിഞ്ഞുകൊടുക്കണമെന്നും അല്ലാത്തപക്ഷം വ്യവഹാരം കൊടുത്തു് ഒഴിപ്പിച്ചെടുക്കുമെന്നും ഉറപ്പിച്ചു പറഞ്ഞു. പറ യുക മാത്രമല്ല, ഞങ്ങൾക്കു റജിസ്റ്റു് നോട്ടീസും അയച്ചു.

കാര്യസ്ഥൻെറ വീട്ടിൽനിന്നു മടങ്ങി വരുമ്പോഴാണു് മുത്തശ്ശി വീണതു്. വീണതുകൊണ്ടുണ്ടായ സുഖക്കേടു കഷ്ടിച്ചു മാറിയപ്പോൾ അവർ കൊക്കിച്ചാടിക്കൊണ്ടു വീണ്ടും പുറ പ്പെട്ടു. അച്ഛൻതമ്പുരാനെക്കണ്ടു സങ്കടമുണത്തിച്ചാൽ എന്തെ ങ്കിലും കുറച്ചൊരാനുകൂല്യമുണ്ടാകുമെന്ന ഒടുക്കത്തെ വ്യാമോ ഹവും കൊണ്ടാണു് അവർ പോയതു്. പട്ടിണിയായി ഒരു ദിവസം മുഴുവനും പാടു നിന്ന അവർക്കു വൈകുന്നേരം നാലു മണിക്കു മാത്രമേ തമ്പുരാനെ കാണാൻ സാധിച്ചുള്ളു. തമ്പുരാനോടു സങ്കടം ബോധിപ്പിച്ചിട്ടും ഫലമൊന്നുമുണ്ടാ യില്ല.

"ഞാൻ ഇട്ട്യാരച്ചന് സർവ്വാധികാരമുക്ത്യാർ കൊടുത്തിരിക്കുന്നു. ഇല്ലത്തെ കാര്യങ്ങളെന്തായാലും അവൻ പറയുന്നതാ ശരി."

അങ്ങനെ തമ്പുരാൻ ഒഴിഞ്ഞുമാറിയതോടെ അവർ തമ്പുരാട്ടിയേയും ചെന്നു കണ്ടു കരഞ്ഞു കാര്യം പറഞ്ഞു. ഒരു ഫലവുമുണ്ടായില്ല. അവസാനം വരുന്നതു സഹിക്കാനുറച്ചുകൊണ്ടാണ് മുത്തശ്ശി മടങ്ങിയെത്തിയത്.

നോട്ടീസ് കിട്ടിയപ്പോൾ ഞാൻ മുത്തശ്ശിയുടെ പെട്ടി മുഴുവനും പരിശോധിച്ചു. മനയ്ക്കൽ പാട്ടം കൊടുത്തതിന്റെ വകയായി ഒരൊറ്റത്തുണ്ട് രശീതിപോലും അതിലുണ്ടായിരുന്നില്ല.

"നെന്റെ തോന്ന്യാസം കൊണ്ടാണ് ഇതൊക്കെ വന്നത്. ഇനി എന്താച്ചാൽ കാട്ടിക്കോ" മുത്തശ്ശി മനക്കിൽ നിന്നു വന്ന ഉടനെ എന്റെ നേർക്കു കുരച്ചു ചാടി. കൈകാര്യകർത്തൃത്വം രാജി വെച്ചു ഒഴിഞ്ഞു പോയതാണ്. അതിൽ പിന്നെ ഭക്ഷണം കഴിക്കും, നാമം ചൊല്ലും അങ്ങനെ ഒരു ഭക്തയായി കൂടിയിരിക്കുകയാണ്. എന്തു ചോദിച്ചാലും ഒന്നും മിണ്ടുകയില്ല. അങ്ങനെയൊരു മട്ടായി.

ഞാൻ ബാലനെ പറഞ്ഞയച്ച് അമ്മാമനെ വരുത്തി. കാര്യങ്ങളൊക്കെ പറഞ്ഞു മനസ്സിലാക്കിക്കൊടുത്തു. കേസ്സു വാദിക്കണമെന്നാവശ്യപ്പെട്ടു.

"മലയോട് കലമെറിഞ്ഞിട്ട് ഒരു കാര്യവുമില്ല." അമ്മാമൻ എന്നെ ഉപദേശിച്ചു: "ഇന്നേവരെ ഒരു കൃഷിക്കാരൻ ജന്മിയോടു കൂട്ടം കൂടി ജയിച്ചിട്ടില്ല. ഭൂമിയൊഴിഞ്ഞു കൊടുത്തു കൈ മലർത്തി ആശ്രയിച്ചു പറഞ്ഞാൽ കുടിയിരിപ്പെങ്കിലും ശുദ്ധമായി കിട്ടും. കേസ്സു കൂടി കോടതി കയറി നടന്നാൽ ഒടുക്കം പെരുവഴിയിലാകും."

"ഇപ്പോൾ വീട്ടിലാണെങ്കിലും പെരുവഴിയുടെ ഫല മാണ്. ഇതിലും ഭേദം പെരുവഴിയിലാവലാണ്"—ഞാൻ പറഞ്ഞു.

അമ്മാമൻ ഒന്നും പറഞ്ഞില്ല. അവക്ക് എഴുതാനും വായിക്കാനും അറിഞ്ഞുകൂട. കോടതി കണ്ടിട്ടില്ല. അവക്കു കോടതിയെന്നു കേട്ടാൽ പേടിയാണ്. എല്ലാററിനും പുറമേ അവർ വിചാരിച്ചാൽ അരക്കാശുണ്ടാക്കുവാനൊട്ടു വഴിയുമില്ല.

അമ്മാമൻെറ ചോര ചൂടു പിടിപ്പിക്കുകയല്ലാതെ മററാരു വഴിയും എനിയ്ക്കില്ലാതായി. അവസാനം അവിടെ നടന്ന അക്രമങ്ങളെല്ലാം സ്വാലൻ വഴി അമ്മാമനെ അറിയിച്ചു.

"ഇവിടെ ഇത്ര വലിയ ഉപദ്രവമാണെങ്കിൽ ഉള്ള തൊക്കെക്കൂടി കിട്ടിയ കാശിനു വിററു പിരിച്ചു വേറെ വല്ല ദിക്കിലും പോയി താമസിക്ക്യാണ് നല്ലത്." എന്നു പറഞ്ഞിട്ട് അമ്മാമൻ ഒഴിഞ്ഞു മാറി.

ഞാൻ പറഞ്ഞു ധൈര്യപ്പെടുത്തിയതനുസരിച്ചു മന മില്ലാ മനസ്സോടെയാണെങ്കിലും അമ്മാമൻ വക്കീലിനെ കാണാൻ പോവാമെന്നു സമ്മതിച്ചു.

ഒരു ദിവസം വായനശാലയിൽ വെച്ചു ഞാൻ നാരായണമേനോനോട് റജിസ്റ്റ് നോട്ടീസ്സിൻെറ വർത്തമാനം പറഞ്ഞിരുന്നു. അയാളുടെ ബന്ധത്തിൽപ്പെട്ട ഗോപാല കൃഷ്ണമേനോൻ എന്ന ഒരു വക്കീലിന് അയാളൊരു കത്തു തന്നു. ആ കത്തും റജിസ്റ്റ് നോട്ടീസും എൻെറ ശമ്പളമായി സൂക്ഷിപ്പുണ്ടായിരുന്ന നാല്പത്തിയഞ്ചുറുപ്പികയും ഞാൻ അമ്മാമൻെറ കയ്യിൽ കൊടുത്ത് അദ്ദേഹത്തെ കോടതിക്കു പറഞ്ഞയച്ചു. വക്കീൽ വേണ്ടതെല്ലാം ചെയ്യാമെന്നേററു് റജിസ്റ്റ് നോട്ടീസിനു മറുപടിയും അയച്ചു. എനിയ്ക്കു് ആ ജന്മി

മേധാവിത്വത്തോട് അതിരററ വെറുപ്പുണ്ടായിരുന്നു. അതു കൊണ്ട് എന്റെ സർവ്വസ്വവും ഞാനതിനെ എതിർക്കാൻ ഉഴിഞ്ഞു വെച്ചു.

മരണത്തെ കാത്തിരിക്കും പോലെ ഞങ്ങൾ കേസ്സ് കാത്തിരുന്നു. മാസങ്ങൾ രണ്ടു മൂന്നു കഴിഞ്ഞുവെങ്കിലും കേസു വരികയുണ്ടായില്ല. ഞാൻ അമ്മാമനെ വീണ്ടും വക്കീലിന്റെ അടുത്തേയ്ക്കയച്ചു. കാര്യസ്ഥൻ ഞങ്ങൾക്കയച്ച നോട്ടീസും നാല്പത്തിനാലുറുപ്പികയും വക്കീൽ അമ്മാമന്റെ പക്കൽ മടക്കി അയച്ചു.

ആ റജിസ്ത്ര് നോട്ടീസു ഞങ്ങളെ ഭീഷണിപ്പെടുത്താൻ അയച്ചതായിരുന്നുവെന്നും ഞങ്ങൾ കേസു വാദിക്കാൻ ഒരുങ്ങിയപ്പോൾ കാര്യസ്ഥൻ ഒരു പുലിവാലു പിടിച്ചിരിക്കുന്നുവെന്നും വക്കീൽ അമ്മാമനോടു പറഞ്ഞയച്ചിരുന്നു. മനക്കിലെ തിരട്ടിൽ നോട്ടീസിൽ പറഞ്ഞേടത്തോളമൊന്നും പാട്ടബാക്കിയില്ലെന്നും തിരട്ടു മാററി എഴുതി കള്ളറിക്കാട്ടുണ്ടാക്കാൻ സാധിക്കാത്തവിധം അതു് അതേ കോടതിയിൽ മറെറാരു കേസ്സിനുവേണ്ടി ഫയലാക്കിയിട്ടുണ്ടെന്നും അതു കൊണ്ട് ആ നോട്ടീസുപ്രകാരം കേസ്സ് കൊടുത്താൽ കാര്യസ്ഥനു രക്ഷയില്ലെന്നുമായിരുന്നു ആ പുലിവാലിന്റെ രൂപം. ഇനി മേലിൽ പാട്ടം കൊടുക്കുമ്പോൾ മുറി വാങ്ങിയാൽ യാതൊരാപത്തും വരാനില്ലെന്നുകൂടി വക്കീൽ പറഞ്ഞയച്ചിരുന്നു.

കന്നി കഴിഞ്ഞു. മകരവും കഴിഞ്ഞു. കാര്യസ്ഥനോ കുററിപ്പിരിവുകാരനോ അക്കൊല്ലത്തെ പാട്ടം ചോദിയ്ക്കാൻ വന്നില്ല. കുംഭമാസം അവസാനത്തിൽ ഒരു ദിവസം കുററിപ്പിരിവുകാരൻ കുഞ്ഞൻ നായർ വന്നു ചോദിച്ചു; “അത്തിക്കുഴി നാരകത്തോരുടെ ജന്മമാണെന്നു വിചാരിച്ചിട്ടുണ്ടോ? എന്താ പാട്ടം വടിക്കാത്തതു്?”

"എനിക്കൊന്നും നിശ്ചല്യേ കുഞ്ഞൻ നായരേ. ഞാൻ കാര്യം ഒഴിഞ്ഞതടക്കണം. എന്താച്ചാൽ നാണിയോടു ചോദിച്ചാൽ മതി." മുത്തശ്ശി ഒഴിഞ്ഞു പറഞ്ഞു.

"എന്താ പാട്ടം വടിക്കാതിരിക്കാൻ" ഞാൻ തുടർന്നു ചോദിച്ചു:—"മര്യാദയ്ക്കു കണക്കുപ്രകാരമുള്ള ഞങ്ങളുടെ പാട്ടബാക്കിയും, ഇക്കൊല്ലത്തെ പാട്ടവും മനക്കൽ കടത്തി വടിക്കാനൊരുക്കമുണ്ട്. പക്ഷേ, ഇതുവരെ തീർത്ത പാട്ടത്തിൻെറ മുറി കിട്ടണം. അല്ലെങ്കിൽ പിന്നെ അഞ്ഞൂറുണ്ട് ആയിരണ്ട് എന്നും പറഞ്ഞു നോട്ടീസയച്ചാൽ ഇബഡെ തരാൻ ഉണ്ടാവില്ല."

"പോടീ പോ" കുഞ്ഞൻ നായർ തുടന്നു:— "സാധുക്കളല്ലെ, നാട്ടിലിരുന്നു പൊറുത്തോട്ടെ എന്നു വിചാരിച്ചു കേസു കൊടുക്കാതെയിരുന്നപ്പോൾ പെണ്ണിനു കൊമ്പു മുളയ്ക്കുകയാണ്. ഇതിൽ കീഴിലൊരാള് കാര്യസ്ഥനോട് ഇങ്ങനെ പറഞ്ഞിട്ടില്ല. മനക്കൽ ദേവസ്വവും ബ്രഹ്മസ്വവും കൂടി പത്തഞ്ഞൂറു കുടിയാന്മാരുണ്ട്."

"അവരെപ്പോലെയല്ല ഞാൻ" ഞാൻ ഒട്ടും കുറയ്ക്കാതെ മറുപടി കൊടുത്തു.

"കുറല്ല കോൺഗ്രസ്സാണെന്നു കാര്യസ്ഥൻ പറയണതു"" കുഞ്ഞൻ നായർ തുടന്നു:— "അൻെറ വെളവൊന്നും കാര്യസ്ഥനോടു കൂട്ടിയാൽ കൂടില്ലെടീ. രശീതി കൊടുത്തു പാട്ടം വാങ്ങണ ഏർപ്പാടു മനക്കിൽ തൊടങ്ങീട്ടില്ല."

"പാട്ടം വടിച്ച് രശീതി ചോദിക്കണ ഏർപ്പാട് നാണി തുടങ്ങിടക്കണ എന്നു കാര്യസ്ഥനോടു പോയി പറഞ്ഞേക്കിൻ. നിങ്ങളൊക്കെക്കൂടി കൂടിയാൽ ഈ നാട്ടിൽ നിന്നു പുര പൊളിച്ചു പറഞ്ഞയയ്ക്കേരിക്കും. അതിനു ഞാനൊരുക്കമാണെന്നും പറഞ്ഞേക്കിൻ."

അങ്ങനെ കുഞ്ഞൻ നായർ പോയി.

തെക്കംമുറിപ്പറമ്പിൽ വെച്ച് ഗോപാലനുമായുണ്ടായ വാക്കേററത്തെ തുടന്നു ഇട്ട്യാരച്ചൻ നായർ ഒരാഴ്ചവരെ പുറത്തിറങ്ങുകയുണ്ടായില്ല. അംഗരക്ഷകനായി ഒരാളെ അന്വേഷിച്ചു പിടിയ്ക്കാനായിരുന്നു മൂപ്പരുടെ ശ്രമം. 'പിടിച്ചോ' എന്നു പറഞ്ഞാൽ അപ്പോൾ പിടിക്കാൻ ഒരുക്കമുള്ള ഒരാളാവണം. എന്തു കൊടുത്താലും വേണ്ടില്ല. അത്ര അനുസരണമുള്ള ഒരാളെ തിരയുകയായിരുന്നു മൂപ്പർ. അവസാനം മൂപ്പർക്ക് അങ്ങനെ ഒരാളെ കിട്ടി.

നാരകത്തവരെ കുടിയിറക്കി അയയ്ക്കുക, തെക്കംമുറിയിൽ കോൺഗ്രസ്സ് പരക്കാതിരിയ്ക്കുവാൻ ഗോപാലന്റെ കാല് തച്ചൊടിക്കുക. ഇതു രണ്ടും കഴിച്ചല്ലാതെ താൻ മരിക്കുകയില്ലെന്ന് ഇട്ട്യാരച്ചൻ നായർ എല്ലാവരും കേൾക്കെ അമ്പിപ്പട്ടരുടെ പീടികയിൽ വെച്ചു പറയുകയുണ്ടായി.

കാട്ടിപ്പുരിത്തി അയമ്മുവിനെ അംഗരക്ഷകനായി കിട്ടിയതിന്റെ പിറേറ ദിവസം അയമ്മുവിനേയും കുഞ്ഞൻ നായരേയും കൂട്ടി ഇട്ട്യാരച്ചൻ നായർ ഞങ്ങളുടെ വീട്ടിൽ വന്നു. പതിവുപ്രകാരം പൂമുഖത്തു കയറാതെ വാക്കിങ്ങ് സ്റ്റിക്ക് നിലത്തൂന്നി മുററത്തുതന്നെ നിന്നു. കുഞ്ഞൻ നായർ പൂമുഖത്തു കയറി അകത്തേയ്ക്കെത്തിനോക്കിക്കൊണ്ടു ചോദിച്ചു:— "എട്ടത്തു അമ്മാളെപ്പാമ്മ; കാര്യസ്ഥനൊന്നു കാണണത്രേ."

മുത്തശ്ശി പുറത്തു ചെന്നു നിന്നു. അവർ ഒരാതിഥ്യമര്യാദയും മുതിർന്നില്ല. അവക്ക് ആ മനുഷ്യനെ അത്രയധികം കച്ചിരുന്നു.

"ഇന്നു മീനം പതിനഞ്ചായി. നിങ്ങളെന്താ പാട്ടം വടിക്കാത്തതു്? ദയ വിചാരിക്കുന്നേടത്തോളം മുളെളടുക്കുകയാണല്ലേ?"—കാര്യസ്ഥൻ ഗൗരവത്തോടെ ചോദിച്ചു.

"അതിനെന്താ നെല്ലു് ഇവിടെ അകത്തു കിടക്കു്ണു ണ്ടല്ലോ"—മുത്തശ്ശി തുടന്നു:— "ഇതുവരെ വടിച്ച നെല്ലി ന്റെ രശീതി തരാതെ ഇനിയും വടിക്കേണ്ട എന്നാ കുട്ടിക ളൊക്കെ പറയണതു്."

"നിങ്ങടെ അകത്തു നെല്ലുണക്കിക്കൂട്ടിയാൽ മനക്കിലെ ചിലവിന്റെ ബുദ്ധിമുട്ടു തീരില്ല"—കുഞ്ഞൻ നായർ നിന്നു ചാടിക്കൊണ്ടു പറഞ്ഞു:—"അല്ലാന്നു്!"

"നിങ്ങളെന്തെ വിചാരിച്ചതു്?" അരയിൽ തിരുകിയ കട്ടാരക്കത്തി വലിച്ചൂരി അങ്ങനെ ഒരു സാധനം തന്റെ പക്കലുണ്ടെന്നു പ്രദശിപ്പിച്ചുകൊണ്ടു് അയമ്മു തുടർന്നു:— "അത്തിക്കുഴി നിങ്ങടെ ജന്മഭൂമിയൊന്നുമല്ല."

"എന്നിട്ടു നിങ്ങൾ പാട്ടം വടിക്കില്ല ഉവ്വൊ?" കാര്യ സ്ഥൻ വീണ്ടും ചോദിച്ചു.

"പാട്ടം വടിക്കും"—ഞാനും പുറത്തു കടന്നു പറഞ്ഞു: "ഇതുവരെ വടിച്ച പാട്ടത്തിന്റെ രശീതിയിങ്ങോട്ടു കൊടു ത്തയച്ചാൽ പാട്ടം മനക്കിൽ കടത്തി വടിക്കും. ഇനി വടി ക്കുന്ന പാട്ടത്തിന്നു വടിച്ചു പോരുമ്പോൾത്തന്നെ രശീതി യും തരേണ്ടിവരും."

"പോടീ പോ" കുഞ്ഞൻ നായർ തുടന്നു:—"നീയാരു്? നെന്നോടൊന്നും ചോദിക്കാനില്ല. അമ്മാളുവമ്മയും കോന്ത ശ്ശാരും കൂടിയാണു് മനക്കിൽ പാട്ടശ്ശീട്ടു്. കോന്തശ്ശാരു മ രിച്ചു. ഇനി ഞങ്ങൾക്കു് അമ്മാളുവമ്മയോടെ ചോദിക്കാ നുള്ളു. എന്താ അമ്മാളുവമ്മേ, നിങ്ങൾക്കു വല്ലതും പറയാ നുണ്ടോ?"

"ഞങ്ങൾ കോൺഗ്രസ്സു പ്രസംഗം കേൾക്കാൻ വന്ന തല്ല"—കാര്യസ്ഥൻ തുടന്നു:— "എന്താ അമ്മാളുവമ്മ പറയ യണതു്?"

"അവളു പറഞ്ഞതുതന്നെയാണ് എനിയ്ക്കും പറയാനുള്ളതു്"—മുത്തശ്ശി തുടന്നു:—"ഇതുവരെ നിങ്ങളേയൊക്കെ ഈശ്വരനെപ്പോലെ വിചാരിച്ചിട്ട നിങ്ങളൊക്കെ ഇങ്ങനെയല്ലെ കാട്ടിയതു്. അറുപതു പറ നെല്ലു ബാക്കിയുള്ളപ്പോൾ അഞ്ഞൂറുണ്ടെന്ന പറഞ്ഞിട്ടല്ലെ നോട്ടീസയച്ചതു്? എനിയ്ക്കു് എന്റെ ഈ കുട്ടികളെ പേടിക്കണം."

"ശരി. അതു തരക്കേടില്ല. ഇനി അത്തിക്കഴിക്കണ്ടം പൂട്ടണ്ട. പാട്ടം കിട്ടുമ്പൊ ഞാൻ പിരിച്ചോളാം. ഇല്ലെങ്കിൽ ഉപേക്ഷിച്ചോളാം." കാര്യസ്ഥൻ അയമ്മുവിന്റെ നേർക്ക തിരിഞ്ഞു പറഞ്ഞു:—"ട്രാ അയമ്മോ, അത്തിക്കഴി നടക്കാൻ നിണക്ക ധൈര്യണ്ടോ. നിന്നക്ക വയ്യേ നടക്കാൻ?"

"ബഡ്‌വർ തന്നാൽ അയമ്മു നടക്കും." അയമ്മു പറഞ്ഞു.

"എനിയ്ക്കാ പേടിയില്ല"—ഞാൻ പറഞ്ഞു:— "പത്തുനാല്പതു കൊല്ലമായി പാട്ടശ്ശീട്ടുപ്രകാരം ഏററു കൃഷി നടക്കുന്ന ഭൂമിയിൽ മറെറാരാള് വന്നു പൂട്ടു്ല്ലെ?"

"എന്താടീ പൂട്ട്യാൽ കാട്ടു്വാ"—അയമ്മു ഒരു പുലിയെപ്പോലെ അലറിച്ചാടി.

"അതപ്പൊ കാട്ടിത്തരാം"—ഞാൻ തുടന്നു:—"നാട്ടിൽ ചില നാട്ടുകാരും നിയമങ്ങളും ഒക്കെയുണ്ടു്. ഞങ്ങളൊഴിമുറി വെയ്ക്കാത്ത കണ്ടത്തിൽ വന്ന ഒന്ന പൂട്ടിനോക്കണ്ടു അപ്പോ കാണാം."

"ഈ തെക്കംമുറിത്തെ നിയമം കാര്യസ്ഥൻ പറയണതാ. വെറുതെ എന്റെ ഈ കത്തിയിമ്മൽ ചോരയാക്കരുതു്." അയമ്മു താക്കീതു തന്നു.

"അതിന്മേൽ ചോരയാക്കാൻ എട്ടണ കൊട്ടത്തു് ഒരു ചേവക്കോഴിയെ വാങ്ങിക്കോ, അതാ നല്ലതു്" പടി കടന്നു വന്ന ബാലൻ പറഞ്ഞു.

"അങ്ങട്ട വരിൻ, അത്തിക്കുഴിയിലേയ്ക്കു്"—ആ ജന്മി മേധാവിത്വവും അകമ്പടിക്കാരും ഇറങ്ങി പടി കടന്നു.

മുററത്തുതന്നെ അന്തംവിട്ടു പകച്ചു നിന്ന മുത്തശ്ശി ഒരഞ്ചു മിനിട്ടു് നേരം അങ്ങനതന്നെ നിന്നു. ഒടുക്കം നെട്ട വീർപ്പിട്ടു കോലായിൽ കയറിക്കൊണ്ടു പറഞ്ഞു:—"മതി. ആരാച്ചാൽ പൂട്ടിക്കോട്ടെ. പത്തുനാല്പതു കൊല്ലം മനക്കിലെ വയ്ക്കോലു് തിന്നു. അതിനുള്ള വിധി അവസാനിച്ചു എന്നു വിചാരിച്ചാൽ മതി."

ഞാൻ വിവരം കാണിച്ചു് അന്നുതന്നെ വക്കീലിനൊ രു കത്തെഴുതി ബാലൻെറ പക്കൽ കൊടുത്തയച്ചു. അദ്ദേ ഹം ഒരു ഹരിജിയെഴുതി കൊടുത്തയച്ചു. അതിൽ മുത്തശ്ശി യെക്കൊണ്ടു് ഒപ്പിടുവിച്ചു തുക്കിസായ്‌വിനു അയച്ചുകൊടു ക്കാൻ പറഞ്ഞു. ഞങ്ങളതു ചെയ്യുകയും ചെയ്തു.

തുക്കിസായ്‌വിനു ഹരജി അയച്ചിട്ടുണ്ടെങ്കിലും നാട്ടുകാ രുടെ സഹായമാണു് കൂടുതൽ ആവശ്യമെന്നു് എനിയ്ക്കു തോന്നി. ഉച്ചയ്ക്കു് സ്കൂൾ വിട്ട ഒഴിവിൽ ഞാൻ തെക്കുംമുറി പറമ്പിൽ പോയി ഉത്തനാജിയെ കണ്ടു വിവരമൊക്കെ പറഞ്ഞു.

"നിങ്ങൾ പേടിക്കേണ്ട. ഒരുത്തൻ അങ്ങനെ കണ്ട ത്തിലിറങ്ങി പൂട്ടില്ല. അങ്ങനെയൊരു കട്ടാരക്കാരൻ വന്നു പൂട്ടുകയാണെങ്കിൽ അപ്പോൾ കുട്ടിയെ ഒന്നിത്രത്തോളം പറ ഞ്ഞയച്ചാൽ മതി." ഹാജി എന്നെ സമാധാനിപ്പിച്ചു.

ഒരാഴ്ച കഴിഞ്ഞു. മഴ പെയ്യാതെ പൂട്ടാൻ പൂതില്ലാതി രുന്നതുകൊണ്ടു് അത്തിക്കുഴി ഒരാളും പൂട്ടിയില്ല. ബീററിനു വന്നിരുന്ന ഒരു കോൺസ്റ്റബിൾ അയമ്മുവിനെ അന്വേഷി ച്ചുവെന്നും അക്രമത്തിനു പോകരുതെന്നുപദേശിച്ചുവെന്നും ഉത്തനാജിവഴിയ്ക്കു് അറിഞ്ഞു.

ഇങ്ങനെയായിരിക്കുമ്പോഴാണ് മറ്റൊരു സംഭവമുണ്ടായതു്. ഒരു ദിവസം സന്ധ്യക്കു് ഇട്ട്യാരച്ചൻ നായരും അയമ്മുവും അമ്പിപ്പട്ടരുടെ പീടികയിലുണ്ടായിരുന്നു. ഗോപാലനും നാരായണമേനോനും നിരത്തിൽ നിന്നു എന്തോ പറഞ്ഞു ചിരിച്ചുപോലും. യാതൊരു മുന്നറിയിപ്പുമില്ലാതെ അയമ്മു പതുങ്ങിച്ചെന്നു ഗോപാലന്റെ പിരടിക്കു വല്ലൊരടി കൊടുത്തു. ഗോപാലൻ വീണുപോയി. നാരായണമേനോൻ അയമ്മുവിനെ പിടികൂടി. അയമ്മു കട്ടാരം ഊരി ഒരു കുത്തു കൊടുത്തു. കുത്തു കൊണ്ടതു് നാരായണമേനോന്റെ ഇടത്തെ ചുമലിലായിരുന്നു. ആ സംഭവം അപ്രതീക്ഷിതമായിരുന്നു.

"ഇതു തെക്കേമുറിയാണു്. കോൺഗ്രസ്സുംകൊണ്ടു് ഇവിടെ കളിച്ചാൽ ഇങ്ങനെയാണു്." അയമ്മു അമ്പിപ്പട്ടരുടെ കോലായിൽ കയറിനിന്നാർത്തു.

നാരായണമേനോന്റെ ബനിയൻ ചോരകൊണ്ടു നനഞ്ഞു. ആളുകൾ തിങ്ങിക്കൂടി. അവരുടെ അമർഷം അയമ്മുവിന്റെ നേക്കു തിരിഞ്ഞു. ഈ ബഹളത്തിന്നിടയിൽ എപ്പോഴെന്നറിഞ്ഞില്ല, അയമ്മുവും കാര്യസ്ഥനും ചോർന്നു കഴിഞ്ഞിരുന്നു.

നാരായണമേനോന്റെ മുറി സാരമുണ്ടായിരുന്നില്ല. എങ്കിലും ആ അക്രമം അടക്കിയൊതുക്കുവാൻ അവരെയൊന്നു പഠിപ്പിക്കണമെന്നു തെക്കേമുറിപ്പറമ്പിലുള്ളവരാകെ തീർച്ചപ്പെടുത്തി. അപ്പോൾത്തന്നെ ഗോപാലനും ഉത്തനാജിയും നാരായണ മേനോനും കൂടി തെക്കെക്കളത്തിൽ പോയി. അധികാരിയെക്കൊണ്ടു യാദാസ്തയപ്പിച്ചു. ആ രാത്രി തന്നെ നാരായണമേനോനെ ആസ്പത്രിയിൽ ചേർത്തു.

കൊററിക്കു വെച്ചതു കുളക്കോഴിക്കായി. അടിക്കാൻ പുറപ്പെട്ടതു കത്തിക്കുത്തിലാണവസാനിച്ചതു്. കാര്യ

സ്ഥന്റെ നായ്ക്കുട്ടികൾ നല്ല ഉശിരുണ്ടെന്നു ബോദ്ധ്യപ്പെടുകയും ചെയ്തു.

പിറേറന്നു പ്രഭാതത്തിനു മുമ്പുതന്നെ ഹെഡ്കോൺസ്റ്റബിളും രണ്ടു കോൺസ്റ്റബിൾമാരും കൂടി അയമ്മുവിനെ അറസ്റ്റ് ചെയ്തു. ആമംവെച്ചുകൊണ്ടുതന്നെ കാര്യസ്ഥന്റെ വീട്ടിലേയ്ക്കു കൊണ്ടുചെന്നു. കാര്യസ്ഥൻ കാലത്തു കണികണ്ടതു ചുകന്ന തലേക്കെട്ടുകാരേയും ബന്ധനസ്ഥനായ അയമ്മുവിനെയുമായിരുന്നു.

കാര്യം കുറച്ചപകടത്തിലായെന്ന് ആ തെക്കുംമുറിയുടെ സർവ്വാധിപതിയായ കാര്യസ്ഥന് അപ്പോഴേ മനസ്സിലായുള്ളു. മുപ്പർ ഹെഡ്കോൺസ്റ്റബിളിനെ വിളിച്ചു മുകളിൽ പോയി രണ്ടുമൂന്നു മണിക്കൂർനേരം സ്വകാര്യം പറഞ്ഞു രക്ഷപ്പെട്ടു.

"നടക്കെടാ കത്തിക്കള്ളത്തെ"— പോലീസുപാട്ടി അയമ്മുവിനെ തള്ളിയുന്തി പുറപ്പെട്ടപ്പോൾ അവൻ പറഞ്ഞു: "പിന്നേയ് കാര്യസ്ഥനോടൊരു കാര്യം. അയമ്മു പോണതു് ബ്'ഡ്'ത്തക്ക് വേണ്ടിയാണ്. കുടിക്കാരത്തി വരും. ഓളക്കെന്താവേണ്ടത്ച്ചാൽ കൊടുത്തേളേണ്ട. അഞ്ചാറു കുട്ടികളാ. അവററക്ക് തെണ്ടിക്കാറായിട്ടില്ല:" യാതൊരു പരിഭ്രമവുമില്ലാതെ അയമ്മു അവരുടെകൂടെ നടന്നു.

നാരായണമേനോന്റെ മുറി ഉണങ്ങാൻ പതിനഞ്ചു ദിവസം വേണ്ടിവന്നു. അതു കുത്തുമുറിക്കേസിൽ അന്യായഭാഗത്തിന്റെ തെളിവിനു ഗുണമായിരുന്നു. സാക്ഷികൾ ധാരാളമുണ്ടായിരുന്നു. അതുകൊണ്ട് ആ കേസിൽ അയമ്മുവിനെ ആറു മാസം കഠിനതടവിനു ശിക്ഷിച്ചു.

അയമ്മു ഈ കഥയിൽ ഇനിയും രംഗപ്രവേശം ചെയ്യും. അതുകൊണ്ട് ആ മനുഷ്യനെപ്പററി ഒരു ചെറിയ വിവരണം ഇവിടെത്തന്നെ കൊടുക്കുകയാണ്.

അയമ്മു ചെറുപ്പക്കാരനാണ്, ഉശിരനാണ്. ചിന്താശക്തി തീരെയില്ലാത്ത ആ മനുഷ്യനിൽ ഒരു നായയുടേയും അട്ടയുടേയും അംശങ്ങൾകൂടി കലന്നിട്ടുണ്ടോ എന്നു തോന്നും. തിന്നാൻ കൊടുക്കുന്നവൻ പിടിച്ചോ എന്നു പറഞ്ഞാൽ പിടിക്കും. തിന്നാൻ കൊടുക്കുന്നവനെ ഒരു തലകൊണ്ടല്ലെങ്കിൽ മറെറാരു തലകൊണ്ടു പററിപ്പിടിച്ചുനില്ക്കുകയും ചെയ്യും. അടിപിടിയും കത്തിക്കുത്തുമായി അവൻ രണ്ടുമൂന്നു പ്രാവശ്യം സബ്ബ്ജയിൽ കണ്ടിട്ടുണ്ട്. സെൻട്രൽജയിൽ കാണാനുള്ള പുറപ്പാട് അതാദ്യത്തേതായിരുന്നു. അതും അവനൊരു രസമായിട്ടാണ് തോന്നിയതു്.

അയമ്മുവിനെ അറസ്റ്റ്ചെയ്തുകൊണ്ടുപോയ ഉടനെ അവൻെറ ഭാര്യയായ കുഞ്ഞാമിനയും നാലു മക്കളും കൂടി ഒരു കൊട്ടയെടുത്തു പുറപ്പെട്ടു. കാര്യസ്ഥൻെറ മുററത്തുചെന്നിരുന്നു. ഒരാൾ പണിക്കുപോയാൽ അയാളുടെ ഭാര്യ കൂലിക്കു ചെന്നിരിക്കുന്നതുപോലെയല്ലാതെ, കുഞ്ഞാമിനയുമ്മയ്ക്കു യാതൊരു ഭാവഭേദവും ഉണ്ടായിരുന്നില്ല. അവരുടെ മക്കൾ ആ മുററത്തിരുന്നു മണ്ണുമാന്തിക്കളിച്ചു. കാര്യസ്ഥൻ ആദ്യം ഒഴിഞ്ഞുമാറാൻ ശ്രമിച്ചുവെങ്കിലും അവരൊഴിച്ചുപോന്നില്ല. അവരുടെ സത്യാഗ്രഹം വിജയിക്കുകതന്നെ ചെയ്തു. അയമ്മു വരുന്നതുവരെ ഒരു ദിവസത്തേയ്ക്കു അഞ്ചു നാഴിയം നെല്ലു വീതം കാര്യസ്ഥൻ കൊടുക്കേണ്ടിവന്നു.

"പക്കെ ങ്ങള് ന്നെം കുട്ട്യോളെം കൊല്ലണം, അല്ലെങ്കിൽ കുട്ട്യോളക്ക് കഞ്ഞിക്കുള്ള വക തരണം. ൻെറ മാപ്പിള നിങ്ങൾക്കുവേണ്ടി കോൺഗ്രസ്സിനെ കുത്തീട്ടാ ജയിലിൽ പോയടക്കണത്." കുഞ്ഞാമിനയുമ്മയുടെ അവകാശവാദം ഇതായിരുന്നു.

അയമ്മുവിനെ അറസ്റ്റ്ചെയ്തു കൊണ്ടുപോകുമ്പോൾ പോലീസ്സുകാർ അപ്പനെപ്പററി തെക്കുംമുറി അങ്ങാടിയിൽ

വെച്ച് "കത്തിക്കത്തയമ്മു" എന്നു പറയുകയുണ്ടായി. ഹെഡ്കോൺസ്റ്റബിൾ കല്പിച്ചനുവദിച്ച ഓമനപ്പേർ അന്നു മുതൽക്ക് അയമ്മുവിനെ വിട്ടുപിരിഞ്ഞില്ല. അവൻ കത്തിക്കത്തയമ്മു എന്ന പേരിൽ കുപ്രസിദ്ധനായി. അയമ്മു കറുത്തു തടിച്ച ഒരു കുററനാണ്. വൃത്താകൃതിയിലുള്ള മുഖവും കൊമ്പൻമീശയും ചുകന്ന കണ്ണും അവൻെറ ഭാവം ക്രൂരമാക്കിയിരുന്നു. ചുകന്ന കാച്ചിത്തുണിയും കാക്കിക്കുപ്പായവും പച്ച ബെൽട്ടും കട്ടാരക്കത്തിയും ആ ഭാവത്തെ പരിപോഷിപ്പിച്ചിരുന്നു.

ആ യാദൃച്ഛികസംഭവംകൊണ്ട് ഞങ്ങളുടെ വിളഭൂമി ഒരാളും കയ്യേറി പൂട്ടുകയുണ്ടായില്ല. കാര്യസ്ഥൻ ഒരു രാശി വെപ്പിച്ചു നോക്കിയതിൽ അല്പമൊരു ഗ്രഹപ്പിഴക്കാലമാണതെന്നു പണിക്കരഭിപ്രായപ്പെട്ടുകയാൽ അടങ്ങിയിരുന്നു.

"പാട്ടബാക്കിയങ്ങനെ കൂടിക്കൂടി നാരകത്തെ കുടിയിരിപ്പിലെ ചമയ വിലക്കു പാകമാവട്ടെ" എന്നു മൂപ്പർ പലരോടും പറഞ്ഞുകൊണ്ടു നടന്നു.

"നിൻെറ കാര്യസ്ഥതകൊണ്ടു തിരിഞ്ഞു. ഈ നെല്ലുകൊണ്ടിനി എന്താ ചെയ്യ്വാ." അതായി മുത്തശ്ശിക്കു പരിഭ്രമം. "ഒരു പാവപ്പെട്ട കൃഷകകുടുംബത്തിനു് അത്രയധികം നെല്ലു കാണുന്നതു് പരിഭ്രമജനകംതന്നെയാവാം.

"മുത്തശ്ശി പരിഭ്രമിക്കാതിരിക്കണം." ഞാൻ സമാധാനിപ്പിച്ചു:—"എന്തായാലും ഇനി മേലിൽ ഈ വീട്ടുകാർ കാര്യസ്ഥൻേറയും ജന്മിയുടേയും കണ്ണിൽ നല്ലവരാവില്ല. നമുക്കു കഴിയുന്നേടത്തോളം തടുത്തു നിൽക്കാം."

"എനിക്കെന്തായാലും വേണ്ടില്ല. ഉള്ള നെല്ലൊക്കെ എലിയും പെരുച്ചാഴിയും തിന്നുകഴിഞ്ഞു തുടങ്ങി. ഇന്നല്ലെങ്കിൽ നാളെ ഒന്നരക്കു രണ്ടായി നമ്മൾ ഇതൊക്കെ കണക്കു പറഞ്ഞുകൊടുക്കേണ്ടിവരില്ലേ?" മുത്തശ്ശി ചോദിച്ചു.

"എന്തായാലും ശരി. മുത്തശ്ശിയെ കഷ്ടപ്പെടുത്താതെ ഞാൻ നോക്കിക്കൊള്ളാം." ഞാൻ ഉറപ്പുകൊടുത്തുകൊണ്ടു തുടൻ്: "മനക്കിലെ വെറുമ്പാട്ടക്കൃഷി നടത്തിയാൽ നമുക്കു നൂറുപറ നെല്ലിലധികം കിട്ടില്ല . ഞാൻ കൊല്ലത്തിൽ അമ്പതുറുപ്പികയ്ക്കു പണിയെടുക്കുന്നുണ്ടു്. ഈ കൃഷി ഒഴിപ്പിച്ചാലും എൻെറ ശമ്പളത്തിനു നൂറു പറയിലധികം നെല്ലു കിട്ടും."

"സത്യത്തിനെന്നും പതിനാറാണു്."—നിഷ്കളങ്കയായ ഒരിളം പൈതലിനെപ്പോലെ മുത്തശ്ശി തൊണ്ണുകാട്ടി ചിരിച്ചുകൊണ്ടു തുടൻ്:— "ഇതു നിൻെറ സാമത്ഥ്യംകൊണ്ടൊന്നുമല്ല; നാരകത്തെ തറവാട്ടിൻെറ പുണ്യംകൊണ്ടും ഈശ്വരന്മാരുടെ അനുഗ്രഹംകൊണ്ടും ആണു്. കേസ്സും കൂട്ടവും എന്നു കേട്ടപ്പോൾ ഞാനൊരു വഴിപാടു നേൻ്നിട്ടുണ്ടു്. അമ്പലത്തിലേക്കൊരു വാരം. അതു് ഈ വൈശാഖത്തിൽത്തന്നെ കഴിക്കണം."

* * * *

മേടം ഇരുപതാം തിയ്യതി വായനശാലയുടെ രണ്ടാം സമ്മേളനവും കെട്ടിടത്തിൻെറ ഉൽഘാടനവും സ്ഥിരംപ്രസിദ്ധണ്ടായ നാരായണമേനോൻെറ അദ്ധ്യക്ഷതയിൽത്തന്നെ കഴിഞ്ഞു.

ഒന്നാംസമ്മേളനത്തെക്കാൾ ആഘോഷത്തോടെയാണു് രണ്ടാംസമ്മേളനം കഴിച്ചതു്. പുറമേനിന്നു വന്ന രണ്ടു മാന്യന്മാരുടെ പ്രസംഗവും ഹരിശ്ചന്ദ്രചരിതം നാടകവും ഉണ്ടായി. പ്രാസംഗികന്മാരിലൊരു മാന്യൻ സംസ്കാരസമ്പന്നനായ ഒരു മൌലവിയായിരുന്നു.

സമ്മേളനത്തിൽ കാൎയ്യസ്ഥൻെറ പ്രേരണയോടുകൂടി കോൺഗ്രസ്സുപ്രസ്ഥാനത്തെ നശിപ്പിക്കുവാൻ നടന്ന കത്തിക്കുത്തിനെ പ്രതിഷേധിച്ചുകൊണ്ടൊരു പ്രമേയം പാസ്സാക്കപ്പെട്ടു. ആ പ്രമേയത്തെ വിശദീകരിച്ചുകൊണ്ടു് ഗോപാലൻ ശപഥം ചെയ്തു:

"മഹാത്മാ ഗാന്ധിയുടെ നേതൃത്വത്തിൽ ആസേതുഹിമാചലം പരന്നുകിടന്നലയടിക്കുന്ന കോൺഗ്രസ്സ് പ്രസ്ഥാനത്തെ ചവിട്ടിയരച്ചു കളയാമെന്നു വിചാരിക്കുന്നതു ഗവമ്മെണ്ടിൻേറയും ജന്മികളുടേയും മുതലാളികളുടേയും വ്യാമോഹം മാത്രമാണ്. ജനങ്ങൾ സ്വാതന്ത്ര്യം പിടിച്ചുപററുകതന്നെ ചെയ്യും. സ്വാതന്ത്ര്യമെന്നതു് ജോലിയെടുക്കാനും അതിനു കിട്ടുന്ന ന്യായമായ പ്രതിഫലംകൊണ്ടു മാനമായി മററാരുടേയും മുമ്പിൽ കുമ്പിടാതെ ജീവിക്കുവാനുമുള്ള മനുഷ്യൻെറ ജന്മാവകാശമാകുന്നു. കുററൻമൂരികളെപ്പോലെ വിറളിയെടുത്തു കുത്താൻ വരുന്ന ജന്മിനാടുവാഴി വർഗ്ഗത്തിൻെറ കുപ്രഭുത്വത്തെ ഞങ്ങൾ തകർക്കുകതന്നെ ചെയ്യും." കയ്യടികൾക്കിടയിൽ ആ പ്രമേയം പാസ്സായി.

അക്കൊല്ലവും പൊതുജനങ്ങളിൽനിന്നു വായനശാലാ പ്രവൎത്തനത്തിനുവേണ്ടി നല്ലൊരു തുക സംഭാവന കിട്ടിയിരുന്നു. ചിലവെല്ലാം കഴിച്ചു മിച്ചമുണ്ടായിരുന്ന അമ്പതിലധികം ഉറുപ്പികകൊണ്ടു് നാലഞ്ചു ബെഞ്ചുകളും ഒരു മേശയും കസേലയും അലമാരിയും പണികഴിപ്പിച്ചതിനു പുറമെ നാല്പതോളം ഉറുപ്പികക്കുള്ള പുത്തൻപുസ്തകങ്ങളും വാങ്ങുകയുണ്ടായി.

വായനശാലക്കുവേണ്ടി വാടകക്കെടുത്തിരുന്ന ആദ്യത്തെ കെട്ടിടത്തിന്മേൽ ഒരു ത്രിവൎണ്ണപതാക നാട്ടി. അതു് ആ നാട്ടിലെ ജനതയുടെ ഹൃദയത്തുടിപ്പുപോലെ നൃത്തംവെച്ചു. വായനശാലാപ്രവൎത്തനത്തിൽ സജീവമായി പങ്കെടുത്തിരുന്ന പലരും ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിലെ അംഗങ്ങളായി. ഒരൊററ അടികൊണ്ടു് തെക്കുംമുറിയിൽനിന്നു കോൺഗ്രസ്സിനെ തുരത്താമെന്നാഗ്രഹിച്ചിരുന്ന കാൎയ്യസ്ഥൻെറ കണ്ണിൽ ആ കൊടി ഒരു പേടിസ്വപ്നമായി നിലകൊണ്ടു.

# ട്രെയിനിങ്ങ് സ്കൂൾ

എല്ലാ കൊല്ലത്തിലും ഫെബ്രുവരി അവസാനത്തിലോ മാർച്ച് ആദ്യത്തിലോ ആയി എന്നെ ട്രെയിനിങ്ങിന്നെടുക്കണമെന്നപേക്ഷിച്ചുകൊണ്ട് ഞാൻ ഹരജികളയച്ചിരുന്നു. ഓരോ കൊല്ലവും ഒരു വഴിപാടെന്നപോലെ അതു ചെയ്യും. സ്കൂൾ ഡിപ്യൂട്ടി ഇൻസ്പെക്ടർ മുഖാന്തിരം സിക്സ്ത് സർക്കിൾ ഇൻസ്പെക്ട്രസ്സിന്നു കൊടുക്കുന്ന ആ ഹരജികൾ അഗണ്യകോടിയിൽ തള്ളപ്പെട്ടു. മുപ്പത്തിരണ്ടിലും മുപ്പത്തിമൂന്നിലും മുപ്പത്തിനാലിലും എല്ലാം ആ ഒരണയുടെ വഴിപാട് ഞാൻ മുടക്കം കൂടാതെ കഴിച്ചു. പറയത്തക്ക സംഭവങ്ങളൊന്നുമില്ലാതെ കാലമങ്ങനെ നീങ്ങിപ്പോയി.

ഞങ്ങളുടെ പുരയും വളപ്പും മറ്റു സ്വത്തുക്കളും എല്ലാം പാട്ടബാക്കിയുടെ പേരിൽ ഒന്നിച്ചു വിഴുങ്ങാൻ ജന്മിത്വത്തിന്റെ ഭൂതമായ കാര്യസ്ഥൻ വായും പിളർന്നു കാവലിരുന്നു. അയാൾ ഞങ്ങളോട് ചോദിച്ചില്ല; രശീതി തരാൻ തയ്യാറില്ലാത്തതുകൊണ്ട്, ഞങ്ങളതു മനക്കിൽ കൊണ്ടുചെന്നു കൊടുത്തതുമില്ല. പാട്ടബാക്കിയും പലിശയും പലിശക്കു പലിശയുമായി മനക്കിലെ തിരട്ടിൽ ആ പെരുംകടം വളർന്നു വരുന്നുണ്ടെന്നു ഞാൻ നല്ലപോലെ മനസ്സിലാക്കിയിരുന്നു.

വളന്നു വളന്നു പിടിച്ചു തിന്നാൻ വാപിളന്നു വരുന്ന കടത്തിനെ തടുക്കാൻ ഞാൻ ഒരുങ്ങിയിരുന്നു. മനക്കൽ കൊടുക്കാനുള്ള പാട്ടനെല്ലിൽ നിന്നു് ഒരു മണിപോലും എടുക്കാതെ ഞാൻ സൂക്ഷിച്ചു. കക്കിടകത്തിൽ നെല്ലിനു് ഏററവും അധികം വില കിട്ടുമ്പോൾ ഞാൻ നെല്ലു വിററു പണമാക്കി. കന്നി—മകരം കാലങ്ങളിൽ അതാതു കൊല്ലത്തെ പാട്ടനെല്ലു സൂക്ഷിക്കുന്നതിനു പുറമെ പാട്ടനെല്ലു് വിററു സൂക്ഷിച്ച പണത്തിനു കൂടി നെല്ലു വാങ്ങിക്കൂട്ടി; കക്കിടകത്തിൽ വീണ്ടും വിററു പണമാക്കി. പാട്ടബാക്കി പലിശയും ഉറുപ്പ്യ് പലിശയുമായി വദ്ധിക്കുന്നതിനോടെതിരിടാൻ ആ നെൽക്കച്ചവടമല്ലാതെ മറെറാരു ഗതിയുമില്ലാത്തതിനാൽ ബാലൻെറ സഹായത്തോടുകൂടി വളരെ വിഷമിച്ചും ഞാനതു നടത്തിപ്പോന്നു. ആ കച്ചവടത്തിൽ അമ്പതു ശതമാനത്തോളം ലാഭം കിട്ടിക്കൊണ്ടിരുന്നു.

ഉവ്വശീശാപം ഉപകാരം എന്നു പറയാറുള്ളതുപോലെ, ആ നെൽക്കച്ചവടം ബാലൻെറ നിലയും വിലയും വളത്തി. നെല്ലും പണവുമായി കൊണ്ടും കൊടുത്തും നാട്ടുകാരോടിടപെടാനും നാട്ടുകാരിൽനിന്നു് നല്ലൊരു പേരു നേടാനും ആ നെൽക്കച്ചവടം ബാലനെ സഹായിച്ചു.

മുപ്പത്തിനാലു മുതൽക്കു് ഞങ്ങളുടെ സ്കൂളിൽ രണ്ടു മാസ്റ്റർമാർ കൂടി നിയമിക്കപ്പെട്ടു. അങ്ങനെ അഞ്ചു ക്ലാസ്സുകളിലേക്കു് നാലു് ടീച്ചർമാരുണ്ടായിരുന്നതുകൊണ്ടു് സ്കൂളിലെ പ്രവൃത്തികൾ സാമാന്യം നല്ല നിലയ്ക്കു തന്നെ നടന്നുവന്നിരുന്നു. അവരുടെ ശമ്പളക്കരാറു് നിഗ്ഗൂഢതരമായിരുന്നു. എങ്കിലും പരസ്പരം അറിഞ്ഞോ അറിയാതേയോ അതു പുറത്തു വന്നു. മാനേജർ ഒരു കൊല്ലത്തിൽ ഞങ്ങൾക്കു് നാലുപേക്കും കൂടി ശമ്പളം വകയിൽ ഒരുന്നൂററി ഇരുപത്തെട്ടു ഉറുപ്പികയാണു് ചിലവാക്കിയിരുന്നതു്; എനിയ്ക്കു് അമ്പ

തു്, എഴുത്തച്ഛൻകുട്ടിക്കു് മുപ്പതു്, സീതക്കുട്ടിക്കും പരമേശ്വരനും ഇരുപത്തിനാലു് വീതം നാല്പത്തി എട്ടും. ആദ്യകാലത്തു് എഴുത്തച്ഛൻകുട്ടിക്കു് പതിനഞ്ചുറുപ്പികയാണത്രേ കൊടുത്തിരുന്നതു്. അതു വർദ്ധിച്ചു മുപ്പതായതാണു്.

മുപ്പത്തിനാലിലെ ഗ്രാൻറു കിട്ടിയപ്പോൾ മാനേജർ സ്കൂൾ ഓടിട്ടു വെള്ളവലിച്ചു വൃത്തിയാക്കിയിരുന്നതുകൊണ്ടു് കൊല്ലംതോറുമുള്ള മേച്ചിൽചിലവു് ഉണ്ടായിരുന്നില്ല. ചോക്കു്, മഷി, റജിസ്റ്റു് മുതലായ അത്യാവശ്യസാധനങ്ങൾക്കും പരീക്ഷസ്സദ്യക്കുമായി ഇരുപതുറുപ്പിക വേറെയും ചിലവുണ്ടാകും. അങ്ങനെ ഒരു നൂററമ്പതു ഉറുപ്പികയോളം മാനേജർ സ്കൂളിനു വേണ്ടി ചിലവഴിച്ചു.

ടീച്ചർമാരെ വെച്ചു നന്നായി പഠിപ്പിക്കുവാൻ തുടങ്ങിയെങ്കിലും ഇൻസ്പെക്ടർമാർ അതു് കണ്ടറിഞ്ഞു് കൂടുതൽ ഗ്രാൻറനുവദിച്ചില്ല. എന്നു മാത്രമല്ല, ഒരു കൊല്ലത്തിൽ അതു് ഇരുന്നൂറുവരെ താണു. ഒരു ഇൻസ്പെക്ടരെ വേണ്ടതുപോലെ സംപ്രീതനാക്കാൻ മാനേജർക്കു കഴിഞ്ഞില്ല. നല്ല നിലക്കു് പഠിപ്പിച്ചിട്ടുണ്ടെന്ന ഒരാത്മവിശ്വാസവും കൂടിയുണ്ടായിരുന്നതുകൊണ്ടാണു് മാനേജർ അക്കാര്യത്തിൽ അശ്രദ്ധനായതു്. കൈമടക്കു കിട്ടാഞ്ഞപ്പോൾ ഇൻസ്പെക്ടർ നേരേ എഴുതിയില്ല.

"മാസ്റ്റർമാരെ വെച്ചിട്ടും പഠിപ്പിച്ചിട്ടും സ്കൂൾ ഓടിട്ടിട്ടും വെള്ളവലിച്ചിട്ടും ഒന്നും ഒരു കാര്യവുമില്ല" മാനേജർ തുടന്നു:–"ഇൻസ്പെക്ടർക്കു നല്ലൊരു സംഖ്യ കൊടുത്താൽ മതി. എന്നാലതു ഗ്രാൻറിൽ കാണും. ഇക്കൊല്ലം ഒന്നും കൊടുത്തില്ല. അതും ഗ്രാൻറിൽ കണ്ടു."

മാനേജർ പറഞ്ഞതു വാസ്തവമായിരുന്നു. ഞാൻ സ്കൂളിൽ ചേന്ന കൊല്ലം, വെറും ഒരു ഓത്തുപള്ളിയായിരുന്നപ്പോൾ നാനൂറോളം ഉറുപ്പിക ഗ്രാൻറു കിട്ടി. ആത്മാർത്ഥത

യോടെ മാസ്റ്റർമാരെവെച്ചു പഠിപ്പിച്ചിരുന്ന മുപ്പത്തിനാലു മുപ്പത്തഞ്ചിൽ ഗ്രാൻറായി കിട്ടിയതു വെറും ഇരുന്നൂററിപ്പത്തുറുപ്പിക മാത്രമായിരുന്നു.

"മതി"—ആ ഗ്രാൻറു മാററി വന്നു കയറിയപ്പോൾ മാനേജർ പറഞ്ഞു:—"ഈ കച്ചോടം ചൊവ്വില്ല. ആളുണ്ടെങ്കിൽ ഈ സ്കൂളു കൊടുക്കണം" മാനേജർ ഒരുറച്ച തീരുമാനത്തിലെത്തിയപോലെ കാണപ്പെട്ടു.

കററുകാലത്തു വാങ്ങിയ പശുവിനെ കറവു കഴിഞ്ഞശേഷം മച്ചിയായിക്കണ്ട കച്ചവടക്കാരൻ വെറുപ്പോടെ അറക്കാൻ കൊടുക്കാനാലോചിക്കുന്ന ഒരു മട്ടുണ്ടായിരുന്നു മാനേജരുടെ ആ തീരുമാനത്തിന്ന്.

മാനേജർ സ്കൂൾ വിററാൽ, ഒരു പുതിയ മാനേജർ വന്നാൽ, എനിക്കു് ആ സ്കൂളിലുള്ള ഉദ്യോഗത്തിൻെറ നില എന്താവുമെന്നു ഞാനാലോചിച്ചു. ഞാൻ അധികമൊന്നും ആലോചിച്ചു വിഷമിക്കേണ്ടി വന്നില്ല. മുപ്പത്തിയഞ്ച്യ ജൂൺ നാലാം തീയതി തപാൽ ശിപായി സ്കൂളിൽ വന്നു എനിക്കൊരു കവറു തന്നു.

ഇരുപതോളം വയസ്സായിരുന്നുവെങ്കിലും അന്നേവരേ തപാൽ വഴിക്കു് എനിക്കൊരു കത്തു കിട്ടുകയുണ്ടായിട്ടില്ല. ഞാൻ ബസ്സിൽ കയറിയിട്ടില്ല. തീവണ്ടി കണ്ടിട്ടുപോലുമില്ല. ഈ പരിഷ്കൃത ലോകത്തിലെ പരിഷ്കാരവും ശാസ്ത്രസമ്പത്തും ഒരുൾനാട്ടിലെ മനുഷ്യന്ന് എത്ര കണ്ടു ഉപകാരമാവുമെന്നതിൻെറ നിദർശനമായിരുന്നു ഞാൻ. ബ്രിട്ടീഷു് ഭരണംകൊണ്ടു ഇന്ത്യക്കുണ്ടായ ഗുണങ്ങൾ ഞാൻ ചരിത്രത്തിൽ പഠിച്ചിട്ടുണ്ടായിരുന്നു. ഒരു ഗുണം—ഒരു കത്തു്—എൻെറ കയ്യിൽ വന്നു വീണിരിക്കുന്നു!

ഞാൻ ആ കവർ വാങ്ങി പൊളിച്ചു വായിച്ചു. എന്നെ ട്രെയിനിങ്ങിന്നു തെരഞ്ഞെടുത്തിരിക്കുന്നു. സേവ പി

ടിയ്ക്കാനോ ശിപാശ്ശിക്കത്തു വാങ്ങിക്കൊണ്ടുചെന്നു കൊടു ക്കാനോ കൈ മടക്കാനോ ശ്രമിക്കാത്ത എനിയ്ക്കു ഗവമ്മേണ്ടു നടത്തുന്ന ആ ഭാഗ്യക്കുറിയുടെ നറുക്കു കിട്ടിയിരിയ്ക്കുന്നു. എ നിയ്ക്കു കിട്ടിയെന്നതിന്റെ അത്ഥം, സേവക്കാക്കും, ശിപാശ്ശി ക്കാക്കും കൈക്കൂലിക്കാക്കും കൊടുത്തിട്ടു പിന്നേയും തീരാത്ത സീററുണ്ടായിരുന്നു എന്നു മാത്രമാണ്.

അത്യാവശ്യമുള്ള സർട്ടിഫിക്കററുകളടക്കം ആ കല്പന യോടുകൂടി ജൂൺ 10-ാംനു- പാലക്കാട്ട് സ്ത്രീകൾക്കുള്ള ട്രെ യിനിങ്ങ് സ്കൂളിൽ ഹാജരാവണമെന്നായിരുന്നു അതിലെ ഉള്ളടക്കം. ഒരു ശുഭമുഹൂർത്തത്തിലാണ് എനിയ്ക്ക് ആ കല്പ ന കിട്ടിയതു്. അഞ്ചെട്ടുംഗ്രാൻറു കിട്ടിയ അമ്പതുറുപ്പിക എന്റേതായിട്ടു തന്നെ കയ്യിലുണ്ടായിരുന്നു. പാട്ടബാക്കി പ്പണം വേറേയും. അത്യാവശ്യമായി വന്നാൽ അതിൽ നി ന്നെടുക്കാം. ഞാൻ ട്രെയിനിങ്ങിനു പോകാനുറച്ചു.

ഞാൻ വീട്ടിൽ ചെന്നു എല്ലാവരോടും വിവരം പറഞ്ഞു.

"ട്രെയിനിങ്ങൊന്നും ഇല്ലാതെ ഇപ്പൊ ഈ കിട്ടണ കാ ശു കിട്ടിയാൽ മതി. പാലക്കാട്ടേക്കൊന്നും പോണ്ടാ" മു ത്തശ്ശി എടുത്ത നാവിനു തടഞ്ഞു. അതാണ് പഴമയുടെ സ്വഭാവം. ഒരടി മുന്നോട്ടു വെയ്ക്കാൻ അതു സമ്മതിയ്ക്കില്ല. അതിനോടെതിരിടാതെ ആക്കും ഒരടി മുന്നോട്ടു വെയ്ക്കാൻ സാദ്ധ്യവുമല്ല.

ബാലനെ കൂടുതൽ വീട്ടുകാൎയ്യങ്ങളിലേർപ്പെടുത്തണമെ ന്നു ഞാനുറച്ചു. കൃഷിയിലും മററു കാൎയ്യങ്ങളിലും ചെ യ്യേണ്ടതൊക്കെ ഞാനുപദേശിച്ചു. അവനെ അമ്മാമന്റെ അടുത്തേയ്ക്ക് പറഞ്ഞയച്ചു. ഒമ്പതാം തിയ്യതിയ്ക്കു തക്കവ ണ്ണം വീട്ടിലേയ്ക്കു വരാൻ അമ്മാമനെ ഏല്പിച്ചു.

എനിയ്ക്ക് ട്രെയിനിങ്ങിനുള്ള കല്പന കിട്ടിയതിൽ മാനേ ജൎക്കു സന്തോഷവും സന്താപവും ഉണ്ടായിരുന്നു. സ്കൂൾ നല്ല

നിലയ്ക്കു കൊണ്ടു നടത്താനുള്ള കഴിവു എനിയ്ക്കുണ്ടെന്നും ഞാൻ പോകുന്നതു സ്കൂളിനു കോട്ടമാവുമെന്നുമുള്ള വിചാരം അയാളെ വ്യസനിപ്പിച്ചു. അതേ സമയത്തു് എനിയ്ക്കു് ഒരു നല്ല ഭാവിയുണ്ടാവുന്നതിലും അതിനു കാരണക്കാരൻ അയാളായിത്തീന്നതിലും സന്തോഷവുമുണ്ടായിരുന്നു. എല്ലാററിലുമധികം തന്റെ സ്കൂളിൽ നിന്നൊരാൾ ട്രെയിനിങ്ങിന്നു പോകുന്നുവെന്നതിൽ മാനേജർ അഭിമാനം കൊണ്ടു. കൊല്ലംതോറും വഷാന്തപരിശോധനയിൽ ട്രെയിനിങ്ങ് കഴിഞ്ഞ അദ്ധ്യാപകനെ സ്കൂളിൽ നിയമിക്കണമെന്നെഴുതാറുള്ളതോത്തപ്പോൾ—ഞാൻ ട്രെയിനിങ്ങു കഴിഞ്ഞു വന്നാലെങ്കിലും— ആ മേലധികാരത്തിലെ കല്പന നിറവേററാമെന്നദ്ദേഹം ആശിച്ചു. പക്ഷേ ഒന്നാണു്. ആ സ്കൂൾ വിററു തുലച്ചാൽ എന്താ എന്നു്.

പത്താം തിയ്യതി കാലത്തു നാലുമണിയ്ക്കു തന്നെ അമ്മാമനും ഞാനും കൂടി പാലക്കാട്ടേയ്ക്കു പുറപ്പെട്ടു. ഞങ്ങൾ ഒമ്പതു മണിയ്ക്കു പാലക്കാട്ടെത്തി. എനിയ്ക്കത്യാവശ്യമായി വേണ്ട തുണിസ്സാമാനങ്ങൾ, പെട്ടി, കിണ്ണം, വെള്ളം കൊണ്ടുവരുവാനുള്ള തമല, കിടപ്പു സാമാനങ്ങൾ, അങ്ങനെ എല്ലാം വാങ്ങി. പെട്ടിയിൽ കൊള്ളുന്നതെല്ലാം അതിൽ നിറച്ചു. ബാക്കിയുള്ളതു ഭാണ്ഡംകെട്ടി, ഒരു കുതിരവണ്ടി പിടിച്ചു അതിൽ കയറി ട്രെയിനിങ്ങ് സ്കൂളിന്റെ പടിക്കലെത്തി. ഞാനും അമ്മാമനുംകൂടി അകത്തേയ്ക്കു കടക്കാൻ ഭാവിച്ചു.

"എങ്ങട്ടാ?"—ഗെയിററിൽ നില്ക്കുന്ന ശിപായി അമ്മാമനോട്ട് ചോദിച്ചു. "കുതിരസ്സാട്ടിൽ വന്നാലൊന്നും എനിയ്ക്കു പേടിയില്ല." അയാൾ ഔദ്ധത്യം പ്രകടിപ്പിച്ചു.

"നിങ്ങൾ പേടിക്കണമെന്നാരു പറഞ്ഞു?" ഞാൻ ചോദിച്ചു.

"ആണങ്ങൾക്ക് ഇങ്ങോട്ടകത്തേയ്ക്കു കടക്കാൻ പാടില്ല" ശിപായി പറഞ്ഞു.

ഞാൻ എന്റെ സാമാനങ്ങൾ അമ്മാമനെ ഏല്പിച്ചു. അദ്ദേഹത്തെ റോഡു വക്കിലുള്ള മതിലിന്മേൽ ഇരുത്തി. അകത്തു കടന്നു് "ആഫീസ് റൂം" എന്നെഴുതിയ മുറിയിൽ കടന്നു ചെന്നു. അവിടെ ഇരുന്നു ജോലി ചെയ്തിരുന്ന ഒരാൺ ക്ലാർക്കിനു് എന്റെ പ്രവേശനം ഒട്ടും രസിച്ചില്ല എന്നു് അയാളുടെ മുഖഭാവം വെളിവാക്കി.

"ഹെഡ്മിസ്ട്രസ്സെവിടെയാണു്?" ഞാൻ ചോദിച്ചു.

"ആവൊ, എനിക്കു് ഹെഡ്മിസ്ട്രസ്സിനെ അന്വേഷിക്കലല്ലാ ഇവിടെ പണി" ക്ലാർക്ക് മുരണ്ടുകൊണ്ടു് തുടന്നു:—"ചേരാൻ വന്നതാണെങ്കിൽ പുറത്തു നിന്നാൽ മതി. സമയമായാൽ വിളിക്കും. ചന്തയിലേയ്ക്കു കടന്നു വരുമ്പോലെ വരുന്നു"!

ഇതും ഒരുതരം ചന്തയാണെന്നു പറയണമെന്നെനിക്കു് തോന്നി. പക്ഷേ പറഞ്ഞില്ല. ഗവമ്മേണ്ടു് സ്വന്തം സ്ഥാപനങ്ങളിൽ ചെന്നായ്ക്കളെ നിയമിച്ചിട്ടോ അതോ നിയമനത്തിനു ശേഷം അവർ ചെന്നായ്ക്കളായിത്തീന്നിട്ടോ ഇത്തരം പെരുമാററം? ഇതായിരുന്നു എന്റെ ആലോചന. ഞാൻ ആ വരാന്തയിൽ ഹെഡ്മിസ്ട്രസ്സു് വരുന്നതും കാത്തു് തപസ്സു ചെയ്തു.

സമയം പത്തു മണിയായി. കറുത്തുമെലിഞ്ഞു, മുന്നോട്ടു വളഞ്ഞു, തിളങ്ങുന്ന പല്ലുകളുള്ള ഒരു സ്ത്രീ ബക്കററു നിറയെ വെള്ളവും ഒരു കൊച്ചു പാട്ടയും 'ഹെഡ്മിസ്ട്രസ്സ്' എന്നെഴുതിയ ഒരു മുറിയുടെ മുമ്പിൽ കൊണ്ടുചെന്നു വെച്ചു. പല നാട്ടുകാരികളായ പെൺകിടാങ്ങൾ കുതിരവണ്ടികളിലും റിക്ഷകളിലുമായി ഗെയിററിന്റെ പുറത്തു വന്നിറങ്ങി. ചിലർ കാൽനടയായും വന്നുചേന്നു. അവരെല്ലാവരും ഗെയിററിൽ നില്ക്കുന്ന പൂമരത്തിന്റെ ചുവട്ടിൽ സമ്മേളിച്ചു.

പട്ടയിട്ട് പെട്ടി തൂക്കിപ്പിടിച്ച് അകമ്പടി സേവിക്കുന്ന ഒരു ശിപായിയോടുകൂടി ഹെഡ്മിസ്ട്രസ്സ് വന്നു. അവർ വന്നപ്പോഴേയ്ക്കും കറുത്തു മെലിഞ്ഞ കണ്ടക്ട്രസ്സ് പാട്ടയിൽ വെള്ളം മുക്കിക്കൊടുത്തു. ഹെഡ്മിസ്ട്രസ്സ് കാലു കഴുകി ടവലെടുത്തു കൈയും മുഖവും തുടച്ചു. ആഫീസുമുറി തുറന്നു. കണ്ടക്ട്രസ്സ് ഹെഡ്മിസ്ട്രസ്സിന്റെ ചെരുപ്പെടുത്തു സൂക്ഷിച്ചുവെച്ചു. ആഫീസ്സു മുറിയിൽ കടന്നു മേശയും കസാലയും തുടച്ചു. മേശപ്പുറത്തുള്ള ഫ്ളവർപോട്ടിൽ പൂക്കളും തളിരുകളും നിറച്ചു വെച്ച് അടങ്ങിയൊതുങ്ങി നില്പായി.

ഹെഡ്മിസ്ട്രസ്സ് കസാലയിൽ ഇരിപ്പുറപ്പിച്ചുകൊണ്ടു പറഞ്ഞു: "കരുണാകരൻ നായരേ! ചേരാൻ വന്നു പുറത്തു നില്ക്കുന്ന കുട്ടികളെ വിളിക്കിൻ."

"ഹെഡ്മിസ്ട്രസ്സ് വിളിക്കുന്നു" കരുണാകരൻ നായർ പുറത്തു കടന്നു എന്നോടു പറഞ്ഞു. അയാൾ പൂമരത്തിന്റെ ചുവട്ടിൽ പോയി അവിടെയുണ്ടായിരുന്നവരോടും പറഞ്ഞു.

ഞാൻ ഹെഡ്മിസ്ട്രസ്സിന്റെ മുമ്പാകെ ഹാജരായി.

ഹെഡ്മിസ്ട്രസ്സ് വെളുത്തു തടിച്ചിട്ടാണ്. അവക്കു ഒരമ്പതോളം വയസ്സായിക്കാണും. സീമന്തത്തിലുള്ള ചില രോമങ്ങൾ നരച്ചുതുടങ്ങിയിരുന്നു. അന്ന് അവർ ഒന്നരയും മേൽമുണ്ടും വേഷ്ടിയുമാണ് ഉപയോഗിച്ചിരുന്നത്. അവരുടെ വിശാലമായ നെററിയിൽ ചന്ദനം ഉരുട്ടി അമത്തു പതിച്ചിരുന്നു. കാതിൽ ചുവന്ന കല്ലുവെച്ച കമ്മലും കഴുത്തിൽ ഒരിഴച്ചങ്ങലയും കൈകളിൽ ഓരോ സ്വർണ്ണവളയും മാത്രമായിരുന്നു അണിഞ്ഞിരുന്ന പണ്ടങ്ങൾ. അന്തസ്സും കാര്യശേഷിയും കാണിക്കുന്ന അവരുടെ മുഖം കനപ്പിച്ച മട്ടിലുള്ളതാണ്.

"ചേരാൻ വന്നതല്ലേ?" മേശപ്പുറത്തുള്ള കാളിങ്ങ്ബെല്ല് അമർത്തിക്കൊണ്ട് ഹെഡ്മിസ്ട്രസ്സ് ചോദിച്ചു.

"അതേ"

അവർ ഒന്നുകൂടി ബട്ടനമർത്തി. മറുപടി കിട്ടിയില്ല. വീണ്ടും അമർത്തിക്കൊണ്ട് അലറി:—"കരുണാകരൻ നായരേ!"

ശിപായി ഹാജരായി.

"ക്ലാർക്കിനെ വിളിക്കൂ. എന്താ അയാളുടെ ചെവി പൊട്ടിയിരിക്കുന്നുവോ?"— ഹെഡ്മിസ്ട്രസ്സ് എന്നോടു പറഞ്ഞു:—"സർട്ടിഫിക്കറ്റുകളും ഓർഡറും ഇവിടെ വെയ്ക്കൂ."

ഞാൻ എന്റെ പക്കലുണ്ടായിരുന്ന സർട്ടിഫിക്കറ്റുകളും ഓർഡറും മേശപ്പുറത്തു വെച്ചു. പുറത്തുണ്ടായിരുന്ന കുട്ടികൾ വരാന്തയിലെത്തി. ശബ്ദം ഒതുക്കി നടന്നിരുന്നുവെങ്കിലും വളകിലുക്കം അവരുടെ സാന്നിദ്ധ്യം ഹെഡ്മിസ്ട്രസ്സിനെ അറിയിച്ചുകൊണ്ടിരുന്നു. അവർ അകത്തേയ്ക്കു എത്തി നോക്കി.

"ഓരോരുത്തരായി വന്നാൽ മതി." ഹെഡ്മിസ്ട്രസ്സ് കല്പിച്ചു: അവർ ഞാൻ കൊടുത്ത കടലാസ്സുകൾ പരിശോധിച്ചു തൃപ്തിപ്പെട്ടപോലെ ഇരിപ്പായി.

ഇടത്തുകൈ കൊണ്ടു തല ചൊറിഞ്ഞും പേന പിടിച്ച വലതു കൈകൊണ്ട് ഹെഡ്മിസ്ട്രസ്സിന്നു സലാം കൊടുത്തും പതുങ്ങിക്കൊണ്ടു ക്ലാർക്ക് ഹാജരായി.

"ഇവർ കൊണ്ടുവന്ന റിക്കാർഡുകൾ പരിശോധിച്ച് അഡ്മിററു ചെയ്യൂ. ഞാൻ ഓരോരുത്തരെയായി അങ്ങോട്ടയയ്ക്കാം" ഹെഡ്മിസ്ട്രസ്സ് എന്നെ ക്ലാർക്കിന്റെ കൂടെ അയച്ചു.

പേരു്, വീട്ടപേരു്, നാട്ട്, വയസ്സ്, വിവാഹബന്ധം അങ്ങനെ ഓരോന്നായി അവക്കാവശ്യമാണെന്ന തോന്നിയതെല്ലാം ചോദിച്ച് മനസ്സിലാക്കിക്കൊണ്ടു ഹെഡ്മിസ്ട്രസ്സ് ഓരോ കുട്ടിയെയായി ക്ലാക്കിൻെറ ആഫീസ്സുമുറിയിലേക്കയച്ചു.

അന്നുതന്നെ ഹയറെലിമെൻററി ട്രെയിനിങ്ങിൻെറ ഒന്നാം കൊല്ല ക്ലാസ്സിൽ ഞങ്ങളെ മുപ്പത്തിയഞ്ചു പേരെ ചേത്തു. കണ്ടക്ട്റസ്സ് ഞങ്ങളെ ഒന്നാം കൊല്ല ക്ലാസ്സിൽ കൊണ്ടുചെന്നാക്കി. ഞങ്ങളുടെ ക്ലാസ്സ് ടീച്ചറും ഞങ്ങളിൽ ഓരോരുത്തരെയായി പരിചയപ്പെട്ടു. ഞാൻ ക്ലാസ്സ് ടീച്ചറുടെ സമ്മതം വാങ്ങി അമ്മാമൻെറ കയ്യിൽനിന്ന സാമാനങ്ങൾ വാങ്ങുവാനും അവരെ പറഞ്ഞയയ്ക്കുവാനുമായി പുറത്തു പോന്നു.

ഞാൻ പുറത്തുവന്നു് അമ്മാമൻെറ പക്കൽ നിന്നു സാമാനങ്ങളൊക്കെ വാങ്ങി സ്കൂൾ വരാന്തയിൽ കൊണ്ടുപോയി വെച്ചു. അവക്ക വഴിച്ചിലവിനു് അഞ്ചുറുപ്പിക കൊടുത്തുകൊണ്ടു പറഞ്ഞു: "ഇനി നിങ്ങളു് പോയ്ക്കോളിൻ. അവിടെച്ചെന്നാൽ കൃഷിപ്പണിയിലും വീട്ടകാര്യങ്ങളിലും ബാലനെ സഹായിക്കണം."

"നിൻെറ മുത്തശ്ശി ഉള്ളേടത്തോളം കാലം എന്നെക്കൊണ്ടാവില്ല" അമ്മാമൻ പറഞ്ഞു.

"അങ്ങിനെ പറയരുതു്"—ഞാൻ തുടന്നു:—"ഇപ്പോൾ മുത്തശ്ശി പാകം വന്നിരിക്കുന്നു; അവർ വീട്ടകാര്യങ്ങളിലൊന്നും ഇടപെടാറില്ല"

"പാകം വരുണ്ത്! നായ്ക്കുരണ മൂക്കുമ്പോഴാണു് ചൊറിയാ"—അമ്മാമൻ തുടന്നു:—"നിയ്യങ്ങനെ പറയ്ാണെങ്കിൽ ഞാൻ എന്നെക്കൊണ്ടു് കഴിയുന്നതൊക്കെ ചെയ്യാം. എനിക്കുവരുടെ നാറിപ്പുളിയ്ക്കുന്ന ചീത്ത കേൾക്കാൻ വയ്യ."

"കന്നുപൂട്ടുംപണിക്കാലത്തും, കൊയ്ത്തുകാലത്തും ഓരോന്നു ചെന്നു സഹായിച്ചാൽ മതി. അവർ മുട്ടറിഞ്ഞു വല്ലതും തരാതിരിക്കില്ല."

"ഞാൻ പൊയ്ക്കോണ്ടു്."—അമ്മാമൻ സമ്മതിച്ചു.

"എന്നാൽ താമസിക്കണ്ട, ഇനി പൊയ്ക്കോളിൻ."

"നിനക്കൊക്കെ പരിചയമായില്ലെ? ഇനി ബുദ്ധിമുട്ടൊന്നും ഉണ്ടാവില്ലല്ലോ?"

"ഒക്കെ ശരിയായിരിക്കുന്നു. ഇനി ബുദ്ധിമുട്ടൊന്നും ഉണ്ടാവില്ല."

"വല്ല ആവശ്യവും ഉണ്ടെങ്കിൽ അറിയിച്ചാലുണ്ടു. ഞാൻ വരണ്ടു്."

"അറിയിച്ചോളാം."

"കാര്യസ്ഥൻ പാട്ടബാക്കി ചോദിച്ചാലോ?"

"അതൊക്കെ ഞാൻ ബാലനെ പറഞ്ഞേല്പിച്ചിട്ടുണ്ടു്. വണ്ടു കൊടുത്തതിന്റെ രശീതി തന്നാൽ പാട്ടം തീർത്തു കൊടുക്കാം."

"ഞാൻ നെന്നെ വിചാരിച്ചിട്ടു നാരകത്തേയ്ക്കു പോവാം" അമ്മാമൻ തുടന്നു: "ഞാൻ കുടുംബത്തിലെ ഒരാളല്ലെന്നല്ലെ അവരൊക്കെ വിചാരിക്കണതു്? അത്രയധികം കുട്ടക്കിലായി അരക്കാശ് ചോദിച്ചാൽ......നെന്റെ അമ്മയും മുത്തശ്ശിയും ഒന്നുമില്ലെങ്കിലും ഞാനാണ് ആ കവുങ്ങൊക്കെ കുഴിച്ചിട്ടതെന്നെങ്കിലും വിചാരിച്ച് വല്ലതും തന്നൂടെ അവക്ക്?" അവരുടെ കണ്ണുകൾ നിറഞ്ഞു.

"അതൊക്കെ ഞാൻ ഓണത്തിനു വരുമ്പോൾ ശരിപ്പെടുത്താം. കഴിഞ്ഞതൊക്കെ കഴിഞ്ഞില്ലെ? നിങ്ങൾക്കു വല്ല അടിയന്തിരാവശ്യവും വന്നാൽ ഉള്ളതനുസരിച്ച് സഹാ

യിക്കണമെന്നു ഞാൻ ബാലനോടു പറഞ്ഞിട്ടുണ്ടു്'' ഞാൻ അമ്മാമനെ സമാധാനിപ്പിച്ചു.

''നീയൊരുത്തിയേ അവിടെ നല്ലവളുള്ളൂ. നീ പറഞ്ഞയച്ചാൽ വരില്ലെന്നു പറയാൻ വയ്യാഞ്ഞിട്ടാണു് ഞാൻ വരഞ്ഞതു്'' –അവർ അവസാനിപ്പിച്ചു:–''എന്നാൽ ഞാൻ പോട്ടെ.''

അവർ നടന്നു. ഞാൻ അവർ നടന്നുമറയുന്നതു് നോക്കിനിന്നു. വിദ്യാഭ്യാസമില്ലാതെ—സംസ്കാരമില്ലാതെ—മരുമക്കത്തായ സമ്പ്രദായത്താൽ പുറംതള്ളപ്പെട്ട എൻെറ അമ്മാമനോടു് എനിക്കു കൂടുതൽ സ്നേഹം തോന്നി. അവർ കുന്നിൽനിന്നു മറഞ്ഞപ്പോൾ ഞാൻ ക്ലാസ്സിലേക്കു മടങ്ങി.

പറയത്തക്ക ജോലിയൊന്നുമില്ലാതെ സമയം നീങ്ങിക്കൊണ്ടിരുന്നു. ഒരു മണിക്കു ബെല്ലടിച്ചു. കണ്ടക്ടറസ്സു ഞങ്ങളെ ഹോസ്റ്റലിലേക്കു നയിച്ചു.

എന്നെപ്പോലെത്തന്നെ ഒരിടുങ്ങിയ വീട്ടിൽനിന്നു പുറപ്പെട്ടു് പരന്ന നാട്ടിൽക്കൂടെ വീണ്ടും ഒരിടിങ്ങിയ അന്തരീക്ഷത്തിൽ ബന്ധിക്കപ്പെട്ട മുപ്പത്തിനാലു പേരോടൊപ്പം കണ്ടക്ടറസ്സിൻെറ അകമ്പടിയോടുകൂടി ഞങ്ങൾ ഹോസ്റ്റലിലെത്തി. അവരവരുടെ ഭാണ്ഡങ്ങളും പേറി കുപ്പിവളക്കച്ചവടക്കാരികളെപ്പോലെ ആ ഇടുങ്ങിയ ഗ്രാമവീഥിയിലൂടെയുള്ള യാത്രയുടെ ചിത്രം ഇപ്പോഴും എൻെറ ഹൃദയത്തിലുണ്ടു്. ശിക്ഷിക്കപ്പെട്ട തടവുപുള്ളികളെ പൊല്ലീസ്സുകാരൻ കൈമാറുന്നതുപോലെ കണ്ടക്ടറസ്സു് ഞങ്ങളെ ഹോസ്റ്റലിലെ മെയ്ട്രനെ ഏല്പിച്ചു മടങ്ങിപ്പോയി.

മെയ്ട്രൻ ഞങ്ങളെ വിളിച്ചു് അവരുടെ ആഫീസ്സുമുറിയിലേക്കു കൊണ്ടുപോയി. പതിപ്പത്തുറുപ്പിക ഡപ്പോസിററു വാങ്ങി കണക്കിൽ ചേർത്ത ശേഷം ഒരിടത്തേക്കു

ച്ചുണ്ടിക്കൊണ്ടു പറഞ്ഞു:– "കയ്യിലുള്ള സാമാനങ്ങളൊക്കെ അവിടെ അടക്കിയൊതുക്കിവെച്ച് കൈ കാലുകൾ കഴുകി കിണ്ണമെടുത്തു ചോറു വാങ്ങി ഊണു കഴിച്ചോളിൻ."

ഞങ്ങൾ സാമാനങ്ങൾ ഹോസ്റ്റലിന്റെ പൂമുഖത്തു വെച്ചു കിണ്ണമെടുത്തു കിണററിൻകരെ പോയി കാലും മുഖവും കഴുകി ഉണ്ണാനൊരുങ്ങി വരി വരിയായി ഇരിപ്പായി. വെപ്പുകാർ ചോറു വിളമ്പാൻ തുടങ്ങി. ഒന്നു രണ്ടു കുട്ടികൾക്കു കിണ്ണമുണ്ടായിരുന്നില്ല. അവർ നിന്നു പരുങ്ങി.

രണ്ടാംകൊല്ലക്കാരികൾ ഊണു കഴിച്ചു കിണ്ണം കഴുകി വന്നിരുന്നു. കിണ്ണമില്ലാതെ പരുങ്ങുന്ന ഒരു കുട്ടി അവരിലൊരാളോടു കിണ്ണമിരന്നു നോക്കി

"എനിക്കു് എന്റെ കിണ്ണത്തിൽ മറെറാരാളുണ്ണുന്നതു് ഇഷ്ടമല്ല,"–വെറുപ്പും പുച്ഛവും കലന്ന ഭാവത്തോടെ ആ രണ്ടാംകൊല്ലക്കാരി തുടന്നു:– "ഇങ്ങോട്ടു വരുമ്പോൾ വിരുന്നു വരികയാണെന്നു വിചാരിച്ചു, അല്ലെ?" —അവരെല്ലാവരും കൂടി പൊട്ടിച്ചിരിച്ചു കളിയാക്കി.

"ആ രണ്ടെണ്ണത്തിനെന്താ പാത്രമില്ലെ? പാത്രമില്ലാത്തവക്കു ചോറും വേണ്ട. അതുതന്നെ" —ഒരു വെപ്പുകാരി തുടന്നു: "ഞങ്ങൾക്കോ, ഞങ്ങൾക്കു നിങ്ങടെ കളിക്കു നിന്നാൽ പോരാ."

"പാത്രമുള്ളവർ വേഗം ഊണുകഴിച്ചു് ഇല്ലാത്തവക്കു കൊടുക്കിൻ. അങ്ങനെ കാര്യങ്ങൾ നടക്കട്ടെ"—മറെറ വെപ്പുകാരി പറഞ്ഞു.

അവർ ചോറും കറികളും വിളമ്പി. ഞാൻ വേഗം ഊണു കഴിച്ചു കിണ്ണംമോറി ഒരു കുട്ടിക്കു കൊടുത്തു. ഞാൻ എന്റെ പെട്ടി തുറന്നു. അതിൽക്കൊള്ളാവുന്ന സാമാനങ്ങളെല്ലാം ഒതുക്കിവെച്ചു് കിടപ്പുസാമാനങ്ങൾ നേരേ വിരി

ച്ച് മടക്കി പെട്ടിപ്പുറത്തുവെച്ചു. വെള്ളമെടുക്കാനുള്ള തമല പെട്ടിയുടെ അടുത്തു കമിഴ്ത്തിവെച്ചു പോവാനൊരുങ്ങി നിന്നു.

എല്ലാവരുടേയും ഊണു കഴിഞ്ഞു. ഞങ്ങൾ സ്കൂളിലെത്തി. അവിടെ ചെന്നപ്പോഴേയ്ക്കു ഫസ്റ്റ്പിരേഡ് കഴിഞ്ഞിരുന്നു.

ഞങ്ങളുടെ ക്ലാസ്സുചാർജ്ജുള്ള മറിയാമ്മട്ടീച്ചർ സുന്ദരിയും ശാന്തയും പ്രസന്നയുമായിരുന്നു. അവർ യാതൊരാഭരണവുമണിഞ്ഞിരുന്നില്ല. ഞങ്ങളുടെ ഹാജരെടുത്തശേഷം അവർ ഞങ്ങൾക്കൊരുപദേശം തന്നു:

"നിങ്ങളൊക്കെ ചെറുപ്പക്കാരികളാണ്. രണ്ടു കൊല്ലത്തെ ട്രെയിനിങ്ങ് കഴിഞ്ഞു നാട്ടിൽ ചെന്നാൽ, ഭാവിപൌരരാവേണ്ടവരാണ്. നിങ്ങളിൽ പലതരം സ്വഭാവമുള്ളവരും ഉണ്ടാവും. അന്യോന്യം മത്സരിക്കാതെ സഹായസഹകരണങ്ങളോടുകൂടി രണ്ടുകൊല്ലം ഇവിടെ കഴിച്ചുകൂട്ടി നല്ലപേർ സമ്പാദിച്ചു പുറത്തു പോണം" അവർ ചിരിച്ചുകൊണ്ടു തുടൎന്നു: "വിവാഹം കഴിക്കാത്തവർ ട്രെയിനിങ്ങ് കഴിഞ്ഞു പോവുന്നതുവരെ ആ ബന്ധത്തിലേർപ്പെടാതിരിക്കുകയാണ് നല്ലതു്. വിവാഹം കഴിഞ്ഞവരുണ്ടെങ്കിൽ ഈ രണ്ടു കൊല്ലം കുറച്ചൊക്കെ നിയന്ത്രണത്തോടെ ജീവിക്കേണ്ടിവരും. ഗർഭമുണ്ടായാൽ പ്രസവിക്കാനും പെററുകിടക്കാനും മററും സമയം നഷ്ടപ്പെടും. ഒരുപക്ഷേ പരീക്ഷാസമയത്താണ് പ്രസവിക്കേണ്ടിവന്നതെങ്കിലോ?"

കുട്ടികളെല്ലാവരും ചിരിച്ചു.

ടീച്ചർ തുടൎന്നു:– "ടീച്ചർ അധികപ്രസംഗം പറയുകയാണെന്നു വിചാരിക്കരുതു്. നിയന്ത്രണമില്ലാതെ ജീവിച്ചാൽ സ്ത്രീകൾ കഷ്ടപ്പെടും. ഹോസ്റ്റലിൽനിന്നുള്ള വരവും പോക്കും തനിച്ചാവരുതു്. സെററു സെററായിട്ടുവേണം.

നല്ലവണ്ണം ശ്രദ്ധിച്ചു പഠിക്കണം. സ്കൂളിന്റെ പരീക്ഷാ ഫലം മോശമാക്കരുത്." അങ്ങനെ പലതും മണിനാദം പോലുള്ള ശബ്ദത്തിൽ അവർ പ്രസംഗിച്ചു. അവർ പല രെക്കൊണ്ടും പാട്ടു പാടിച്ചു. പദ്യം ചൊല്ലിച്ചു. അങ്ങനെ ആ അദ്ധ്യാപിക ഓരോ കുട്ടിയിലുമുള്ള കഴിവുകൾ പരിശോധിച്ചുകൊണ്ടിരുന്നു.

സമയം മൂന്നരയായി. ഒരു ലതർബാഗും തൂക്കിക്കൊണ്ടു ഹെഡ്മിസ്ട്രസ്സ് ക്ലാസ്സിൽ വന്നു. മറിയാമ്മട്ടീച്ചർ കസേലയിൽനിന്നെഴുന്നേററു ബഹുമാനിച്ചു. ഹെഡ്മിസ്ട്രസ്സും കസേലക്കടുത്തുനിന്നുകൊണ്ട് ഞങ്ങൾക്കൊരുപദേശം തന്നു.

"നിങ്ങൾ പല വീട്ടുകാരും പല നാട്ടുകാരുമാണ്. ഇതൊരു ഗവമ്മേണ്ടുസ്ഥാപനമാണ്. എല്ലാ നാട്ടുകാക്കും എല്ലാ മതക്കാക്കും ഒരുപോലെ അവകാശപ്പെട്ടതാണ്. ഹയറെലിമെൻടറി വകുപ്പിൽപ്പെട്ട ഒന്നാംകൊല്ലക്കാരികളും രണ്ടാം കൊല്ലക്കാരികളും കൂടി നൂറോളം പെൺകിടാങ്ങളൊരു വക. ലോവറെലിമെൻടറിവകുപ്പിലുള്ള രണ്ടാം കൊല്ലക്കാരികൾ നാല്പത്തഞ്ചോളം വേറൊരു വക. അങ്ങനെ നൂററമ്പതോളം പെൺകിടാങ്ങൾ ഹോസ്റ്റലിൽ ഒന്നിച്ചു ജീവിക്കണം. ഒരമ്മയുടെ മക്കളെപ്പോലെ ഒത്തൊരുമിച്ചു ജീവിക്കാൻ നിങ്ങൾ പഠിക്കണം. വല്ലവരും വല്ല കുഴപ്പവുമുണ്ടാക്കിയാൽ ഞങ്ങൾക്കു നിങ്ങളെ ശിക്ഷിക്കേണ്ടിവരും. ഞാൻ നിർദ്ദയം ശിക്ഷിക്കുകതന്നെ ചെയ്യും. ഓരോ കുട്ടിയും സ്വന്തം ഉപകരണങ്ങൾ നല്ലപോലെ സൂക്ഷിക്കണം. മറെറാരാളുടെ സാധനം അവരുടെ പരിപൂർണ്ണസമ്മതമില്ലാതെ തൊട്ടുപോവരുത്. വല്ലതും കാണാതെ പോയാൽ ഞങ്ങളാരും അതിന്നുത്തരവാദികളാവില്ല. രക്ഷിതാക്കളുടെ കത്തു മാത്രമേ നിങ്ങൾക്കു വരാവൂ. ഈ രണ്ടു കൊല്ലക്കാലം

പഠിക്കാനുള്ളതാണ്. ഇതിനിടയിൽ ഗർഭവും പ്രസവവും മററും വേണ്ടിവന്നാൽ അതാപത്താവും. നിയന്ത്രണത്തോടും സൽസ്വഭാവത്തോടും കൂടി പെരുമാറണം.

ഹോസ്റ്റലിൽ ഏററവും കുറഞ്ഞ ചിലവിൽ, കഴിയുന്നത്ര സൌകര്യങ്ങളെല്ലാം ഉണ്ടാക്കിത്തരാൻ ഞങ്ങൾ ശ്രമിക്കും. രാവിലെ കഞ്ഞി, ഉച്ചയ്ക്കും വൈകുന്നേരവും ചോറ്. അഞ്ചു മണിക്കൊരു കാപ്പി. ഇത്ര മാത്രമേ പൊതുവിലുണ്ടാവൂ. ഇതിന്നുപുറമേ വല്ലവക്കും സ്വന്തം ചിലവിന്മേൽ രാവിലെ ചായയും പലഹാരവും കഴിക്കണമെങ്കിൽ അതിന്ന ഹോസ്റ്റ ലിലെ മെയ്ട്രൻ ഏർപ്പാടുചെയ്തു തരും. ഇന്നു നിങ്ങൾ കൊടുത്ത പത്തുറുപ്പിക ഹോസ്റ്റലിൽ ഡപ്പോസിററായി ഇ രിക്കുന്നതാണ്. പ്രതിമാസം വരുന്ന ശരാശരി ചിലവ് അടുത്ത മാസം അഞ്ചാംതീയതി കണക്കു തീർത്തു കൊടുക്ക ണം. വീഴ്ച വരുത്തിക്കൂട. ഡപ്പോസിററു നിങ്ങൾ സ്കൂൾ വി ട്ടു പോകുമ്പോൾ മടക്കിത്തരും. ഹോസ്റ്റലിൽവെച്ച് നിങ്ങ ളെ ലേഡിഡോക്ടർ പരിശോധിക്കും. അതിന് ഒരുറുപ്പിക ഫീസു കൊടുക്കണം. അപ്പോൾ വല്ലവക്കും ശാരീരികമായ അയോഗ്യതകളോ ഗർഭമോ ഉണ്ടെങ്കിൽ അവരെ ഒഴിവാ ക്കേണ്ടിവരും''—അവർ പ്രസംഗം അവസാനിപ്പിച്ചു പുറ ത്തുപോയി.

സമയം നാലേകാലായി. ബെല്ലടിച്ചു. ഞങ്ങൾ വീണ്ടും ഹോസ്റ്റലിലെത്തി. കാപ്പി കുടിച്ചു. ഉച്ചയ്ക്ക് ഉണ്ണുവാൻ കിണ്ണം കൊടുത്തതു മുതൽക്കു പാഞ്ചാലിയും ഞാനും കൂടുതൽ അടുത്തിരുന്നു. ഞങ്ങൾ ഹോസ്റ്റലും വളപ്പും നടന്നു കാണു വാനൊരുങ്ങി.

റോട്ടിൽനിന്നു ഗെയിററു കടന്നു ഹോസ്റ്റലിൻെറ മുററ ത്തെത്തിയാൽ, അവിടെ ഉയർന്നു പന്തലിച്ചു നില്ക്കുന്ന ഒരു മാവുണ്ട്. അതിൻെറ ചുവട്ടിൽ ഇരിക്കത്തക്കവിധം ഭംഗി

യുള്ള ഒരു തറയുണ്ടു്. ആ മുററത്തുനിന്നു മൂന്നുനാലു പടവുകൾ കയറിയാൽ പൂമുഖമായി. പത്തുമുപ്പതു കുട്ടികൾക്കു് സുഖമായി ഇരുന്നു വായിക്കത്തക്ക വിസ്താരമുള്ള പൂമുഖത്തിൻെറ ചുററുപാടും ഇരിക്കാൻ സിമൻറു തിണ്ണയുണ്ടു്. പൂമുത്തുനിന്നു അകത്തേയ്ക്കു കടന്നാൽ സ്റ്റഡിഹോളിലെത്തും. അതിന്നും പൂമുഖത്തിൻെറ വിസ്താരമുണ്ടു്. സ്റ്റഡിഹാളിൻെറ തെക്കെ അററത്തുചെന്നു വടക്കോട്ടു തിരിഞ്ഞു കോണി കയറിയാൽ മുകളിലെ നിലയിലെത്തും. താഴത്തും മുകളിലും കാററും വെളിച്ചവും വരത്തക്കവിധം അഴിയും കുററിയുമിട്ടു് അടച്ചുറപ്പു വരുത്തിയിട്ടുണ്ടു്. രണ്ടാംനിലയിൽനിന്നു കിഴക്കോട്ടു കടന്നാൽ അത്രതന്നെ വിശാലമായ ഒരു തളമുണ്ടു്. ആ തളത്തിൻെറ വടക്കെ തലക്കലൊരു മുറിയുണ്ടു്. ആ മുറിയിലും തളത്തിലും കൂടി പത്തറുപതു പേർക്കു പെരുമാറാം. ഞങ്ങൾ ചെന്നപ്പോൾ ഹയറെലിമെൻടറി വിഭാഗത്തിലെ രണ്ടാം കൊല്ലക്കാരികൾ അവിടെ സാമ്രാജ്യം സ്ഥാപിച്ചു് വാഴ്ചകൊള്ളുകയായിരുന്നു.

"എന്താ ഇവിടെ? എല്ലാവരും താഴ്ത്തു്!" ഒരസൂയക്കാരി പറഞ്ഞു.

"ഇവിടെ കയ്യേറാനൊന്നും വന്നതല്ല. ഒന്നു നടന്നു കാണാൻവന്നു അത്രമാത്രം" പാഞ്ചാലി പറഞ്ഞു.

അവിടെയെല്ലാം നോക്കിക്കണ്ടശേഷം ഞങ്ങൾ വരാന്തയിലേയ്ക്കുതന്നെ മടങ്ങി. ആ വരാന്തയിലും പത്തുമുപ്പതു കുട്ടികൾക്കു പെരുമാറാം; പക്ഷേ രാത്രി അവിടെ കിടക്കാൻ പാടില്ലെന്നത്രേ നിയമം.

പണ്ടൊരു കാലത്തു് മുററത്തുള്ള മാവിൻെറ കൊമ്പുകൾ ആ വരാന്തയോടു തൊട്ടുരുമ്മി നിന്നിരുന്നു. പെൺകുട്ടികൾ രാത്രി വരാന്തയിൽ കിടന്നുറങ്ങുമ്പോൾ ഒരു കള്ളൻ മാവിൻ കൊമ്പത്തുകയറി ഒരു മുസ്ലീംപെൺകുട്ടിയുടെ ചി

റുനിറഞ്ഞിരുന്ന കാതു് അരിഞ്ഞെടുത്തുകൊണ്ടുപോയത്രേ. അതിൽപ്പിന്നെയാണു് ആ നിയമം നടപ്പായതു്.

ഞങ്ങൾ താഴത്തിറങ്ങി സ്റ്റഡിഹാളിൽത്തന്നെ എത്തി. അവിടെനിന്നു് അകത്തേയ്ക്കു കടന്നു. അതും വിശാലമായ ഒരു തളമാണു്. അതിൽ വടക്കെത്തലയ്ക്കലുള്ള ഒരു മുറിയിലാണു് മെയ്ട്രന്റെ ആഫീസ്. തെക്കെത്തലയ്ക്കലുള്ള ഒരു മുറിയിലാണു് മുസ്ലീംപെൺകുട്ടികളുടെ താമസം. ആ മുറിയിൽ അവർ പെട്ടികൾ സൂക്ഷിക്കുകയും കിടക്കുകയും നിസ്കരിക്കുകയും ഒക്കെ ചെയ്യും. ഹോസ്റ്റലിലെ ആ സ്ഥലം 'പാത്തുമ്മക്കുട്ടികളുടെ' മുറി എന്ന പേരിലാണു് അറിയപ്പെട്ടുന്നതു്. തെക്കെ മുറിയുടെ തെക്കു ഭാഗത്തും വടക്കെ മുറിയുടെ വടക്കു ഭാഗത്തും ഓരോ താഴ്വരയുണ്ടു്.

നടുവിലത്തെത്തളത്തിൽനിന്നും കിഴക്കോട്ടു കടന്നാൽ നടുമുററവും നാലു കോലായുമുള്ള ഒരു സ്ഥലത്തെത്തും. വീതിയുള്ള ആ നാലു കോലായിലെ പടിഞ്ഞാറെക്കോലായുടെ വടക്കെ അററത്തുള്ള മുറി മുസ്ലീം വിദ്യാർത്ഥിനികൾ ഇരുന്നുണ്ണാൻ ഉപയോഗിക്കുന്നു. തെക്കെത്തലയ്ക്കലുള്ള മുറിയാണു് അവർക്കു് ഇരുന്നു വായിക്കാനുള്ള സ്ഥലം.

കിഴക്കെക്കോലായിൽനിന്നു വീണ്ടും കിഴക്കോട്ടു കടന്നാൽ ഉണ്ണാനിരിക്കുവാനുള്ള മുറിയിലെത്തും. അതിന്റെ വടക്കെത്തലയ്ക്കലുള്ള മുറി അടുക്കളയും തെക്കെത്തലക്കലുള്ളതു കലവറയുമാണു്. അവിടെനിന്നും കിഴക്കോട്ടു കടന്നാൽ ഒരു കോലായിലെത്തും. ആ കോലായിൽനിന്നും കിഴക്കെ മുററത്തേയ്ക്കിറങ്ങാം

കഷ്ടിച്ചു് മുക്കാലേക്കറോളം വിസ്താരമുള്ള വളപ്പു് കിഴക്കുപടിഞ്ഞാറു നീളത്തിൽ ദീർഘചതുരമായതാണു്. കെട്ടിടത്തിന്റെ കിഴക്കു ഭാഗം ഒഴിഞ്ഞ വളപ്പാണു്. വളപ്പിന്റെ അതിർത്തിയിൽ പടർന്നുപിടിച്ച മാവുകളുണ്ടു്. ആ വ

ളപ്പിൽ അടുക്കളക്കിണറടക്കം മൂന്നു കിണറുകളുണ്ട്. ഒന്നു കിഴക്കെത്തലക്കൽ, രണ്ടാമത്തേതു് അടുക്കളക്കിണറു്. മൂന്നാമത്തേതു് വളപ്പിന്റെ തെക്കേപടിഞ്ഞാറെ മൂലയിൽ കുളിമുറിയുടെ അടുത്തും. അവിടെ ഏതു വേനൽക്കാലത്തും വെള്ളത്തിന്നു ക്ഷാമമുണ്ടാവില്ലെന്നതാണ് അനുഗ്രഹം.

പൂമുഖത്തിന്റെ വടക്കുഭാഗത്തൊരു പൂന്തോട്ടവും തെക്കുഭാഗത്തൊരു കളിസ്ഥലവുമുണ്ട്. ആ കളിസ്ഥലം മുഴുവനും ഇഷ്ടികയിട്ടതാണ്. ആ സ്ഥലത്തിന്നു കമ്പിച്ച റിങ്ങ് ടെന്നീസ് കളിക്കാനുള്ള വിസ്താരമുണ്ട്. കളിക്കാനില്ലെങ്കിൽ വൈകുന്നേരം അവിടെ സുഖമായിരുന്നു കാറ്റു കൊള്ളാം.

ചുററുപാടും പത്തടി ഉയരത്തിൽ മതിലും പടിഞ്ഞാറൊട്ടൊരു ഗെയ്റ്റുമുള്ള ആ വളപ്പിന്നു ഒരു കൊച്ചു ജയിലിന്റെ ഛായയുമുണ്ടായിരുന്നു.

"പുതിയതായി വന്ന കുട്ടികൾ കാലും മുഖവും കഴുകി പ്രാർത്ഥനക്കു തയ്യാറായി ആറുമണിക്കു സ്റ്റെഡിഹാളിൽ വരണം—" മെയ്ട്രൻ നടന്നു കല്പിച്ചു.

ഞങ്ങൾ കിണ്ണവും വെള്ളപ്പാത്രവുമെടുത്ത് കാലും മുഖവും കഴുകി വെള്ളവുമായി വന്നു. വെള്ളപ്പാത്രം കിണ്ണംകൊണ്ടടച്ചുസൂക്ഷിച്ചു. സ്റ്റഡിഹോളിൽ കടന്ന് ഇരിപ്പുറപ്പിച്ചു. മുസ്ലീംകുട്ടികൾ അവരുടെ മുറിയിലും ക്രിസ്ത്യൻകുട്ടികൾ മെയ്ട്രന്റെ മുറിയിലും ഹിന്ദുക്കുട്ടികൾ സ്റ്റഡിഹാളിലും ഇരുന്നു പ്രാർത്ഥന തുടങ്ങി.

പുതിയതായി വന്നവർ ലഹള കൂട്ടാതിരിക്കണമെന്നും എട്ടുമണിവരെ നിശ്ശബ്ദമായി വായിക്കാനുള്ള സമയമാണെന്നും മെയ്ട്രൻ പറഞ്ഞുതന്നു. എട്ടു മണിക്കു ബെല്ലടിച്ചു. എല്ലാവരും ഊണു കഴിച്ചു.

ഒമ്പതു മണിക്കു വിളക്കണെച്ചു കിടക്കാനുള്ള ബെല്ലടിച്ചു. അതിന്നുശേഷം വെളിച്ചമോ ബഹളമോ ഉണ്ടാ

വാൻ പാടില്ലെന്നാണ് നിയമം. കെടാവിളക്കായി ഒരു വിളക്ക മാത്രം രാത്രി മുഴുവനും കത്തിക്കും. മൂത്രമൊഴിക്കാൻ പുറത്തു പോകേണ്ടവർ ആളെ തുണകൂട്ടി ആ വിളക്കുമായി പോകണമെന്നാണ് നിയമം.

ഞാനും പാഞ്ചാലിയും അടുത്ത സുഹൃത്തുക്കളായിത്തീന്നു. ഞങ്ങൾ ഉണ്ണാനിരിക്കുന്ന മുറിയുടെ തെക്കേത്തലയ്ക്കൽ ഞങ്ങളുടെ സാമാനങ്ങൾ സൂക്ഷിച്ചു. അതിൻെറ അടുത്തുതന്നെ കിടപ്പും ഉറപ്പിച്ചു.

ആ വളപ്പിനകത്തു് ഒരു പുരുഷനുമാത്രമേ പ്രവേശനമുണ്ടായിരുന്നുള്ളു. ഒരു വാച്ചു്മാനുമാത്രം. ഒരാൾക്കു പെൻഷൻപറ്റാനുള്ള കാലത്താണു് ആ ഉദ്യോഗം കിട്ടുക. അറുപതു വയസ്സു തികഞ്ഞവക്കല്ലാതെ ആ ഉദ്യോഗം കൊടുത്തുകൂട. ചെറുപ്പക്കാരെ നിയമിച്ചാൽ വല്ല പെൺകിടാങ്ങളുമായി ബന്ധപ്പെട്ടാലോ! കാവൽക്കാരൻ വയസ്സനാണെന്നുള്ളതുകൊണ്ടു് അയാളെ ഹെഡ്മിസ്ട്രസ്സ്മുതൽ എല്ലാവരും കിഴവനെന്നേ വിളിക്കു.

രാവിലെ ആറു മണിക്കുമുമ്പെ എല്ലാവരും എഴുന്നേല്ക്കണം. അത്യാവശ്യമായ നിത്യകമ്മങ്ങൾ കഴിച്ചു് അരമണിക്കൂർ വ്യായാമം നടത്തണം. അതിൻെറ മേൽനോട്ടം വഹിക്കേണ്ടതു് ട്രെയിനിങ്ങ്സ്കൂളിലെ ഡ്രിൽടീച്ചറാണു്. ഡ്രിൽടീച്ചർ തിരഞ്ഞെടുത്ത ഒന്നു രണ്ടു വിദ്യാത്ഥിനികളാണു് പതിവായി അതിൻെറ നേതൃത്വം വഹിക്കുക പതിവു്.

അതു കഴിഞ്ഞു വരുമ്പോഴേയ്ക്കും അടുക്കളക്കാരികൾ വെള്ളം തിളപ്പിച്ചു വച്ചിട്ടുണ്ടായിരിക്കും. സ്വന്തം ചിലവിൽ ചായയുണ്ടാക്കിക്കഴിക്കുന്നവക്കു് ആ വെള്ളമെടുത്തു ചായയുണ്ടാക്കിക്കഴിക്കാം. പാലും പലഹാരങ്ങളും ഹോസ്റ്റലിൽ കൊണ്ടുവന്നു വില്ക്കാൻ അയൽപക്കത്തുള്ള സ്ത്രീകൾക്കു് ഹെഡ്മിസ്റ്റ്റസ്സ് അനുവാദം കൊടുത്തിട്ടുണ്ടു്.

ഞാൻ വീട്ടിൽ നിന്നു ചായ കഴിച്ചു ശീലിച്ചിട്ടില്ല. എനിയ്ക്കു ചായ കഴിച്ചേ കഴിയൂ എന്നു നിർബ്ബന്ധമുണ്ടായിരുന്നില്ല. എല്ലാവരും ചായ കഴിയ്ക്കുമ്പോൾ കുളിമുറി ഒഴിവായിരിയ്ക്കും. ഞാൻ ആദ്യകാലത്തു ആ ഒഴിവിൽ കുളി കഴിയ്ക്കും. എന്നാൽ ആ കുളി അധികകാലം തുടരാൻ കഴിഞ്ഞില്ല. എന്റെ തുണക്കാരിയായ പാഞ്ചാലി ചായക്കാരിയായിരുന്നു. അവൾ എന്നെ ചായ കഴിയ്ക്കാൻ നിർബ്ബന്ധിച്ചു: അതൊരു പതിവാക്കിത്തീർത്തു.

ഏകദേശം ഒമ്പതു മണിയ്ക്കു കഞ്ഞിയ്ക്കുള്ള ബെല്ലടിയ്ക്കും. കഞ്ഞിയ്ക്കു് കടലയോ ചെറുപയറോ പയറോ ഇവയിലൊന്നുകൊണ്ടുള്ള ഒരു ഉപ്പേരിയും ഒരു പാട്ടിണിയുമുണ്ടായിരിക്കും. അതു കഴിഞ്ഞാൽ ഉടുത്തൊരുങ്ങി സ്കൂളിലേയ്ക്കു് പോവാൻ മാത്രമേ ഇടകിട്ടൂ. ഓരോ പെൺകിടാവിന്റേയും ഉടുത്തൊരുങ്ങൽ കാണേണ്ടതാണു്. ഹെയർഓയൽ, വാസനച്ചാന്തു്, അരിച്ചാന്തു്, പൌഡർ, പുഷ്പങ്ങൾ ഇങ്ങനെ അതിനുള്ള ഉപകരണങ്ങൾകൊണ്ടു് അവരുടെ പരിസരം നിറഞ്ഞിട്ടുണ്ടാവും.

ഹോസ്റ്റലിനോടനുബന്ധിച്ചുകൊണ്ടുതന്നെ വിദ്യാർത്ഥിനികൾ ചെയ്തു തീർക്കേണ്ട ചില ജോലികളുണ്ടായിരുന്നു. മെയ്ട്രന്റെ മേൽ നോട്ടത്തിൽ നാലാളുകളടങ്ങിയ ബാച്ചുകൾക്കു് ഊഴമിട്ടുകൊണ്ടാണു് അതിന്റെ ചുമതല. അതിലൊന്നു് കക്കൂസു് വൃത്തിയാക്കുവാൻ വെള്ളം കോരി നിറക്കലാണു്. എല്ലാ ദിവസവും കാലത്തു തോട്ടി വരുമ്പോഴേയ്ക്കും വെള്ളം കോരി നിറച്ചിട്ടുണ്ടാവണം. മറ്റൊന്നു് വൈകുന്നേരത്തേയ്ക്കുള്ള വിളക്കുകളെല്ലാം തുടച്ചു് എണ്ണ നിറച്ചു വെയ്ക്കലാണു്. ഈ പ്രവൃത്തിയ്ക്കിടയിൽ കുപ്പി പൊട്ടിപ്പോയാൽ അതിന്റെ നഷ്ടം വകവെച്ചു കൊടുക്കേണ്ടതുണ്ടു്. മൂന്നാമത്തെ പണി വേനൽക്കാലത്തു മാത്രമുള്ളതാണു്, പൂ

ന്തോട്ടം നനസ്സൽ. നാലാമത്തെ പണി ഞായറാഴ്ചതോറും ഇഷ്ടികയും സിമൻറുമായി നിലം കഴകിത്തുടച്ചു വൃത്തിയാക്കലാണ്. അതിന്നു് മുററമടിയ്ക്കുന്ന സ്ത്രീയെ സഹായിച്ചാൽ മതി.

ഹോസ്റ്റലിൽ മെയ്ട്രൻെറ കീഴിൽ ഒരു ജനാധിപത്യ ഭരണമുണ്ടു്. കൊല്ലാരംഭത്തിൽ ഒന്നാം കൊല്ലക്കാരും രണ്ടാം കൊല്ലക്കാരും ആയ കുട്ടികളിൽ നിന്നു് തിരഞ്ഞെടുക്കപ്പെട്ട നാലു കുട്ടികൾ കലവറയുടെ കാര്യത്തിലും കണക്കിലും മെയ്ട്രനെ സഹായിക്കണം. ആ തിരഞ്ഞെടുക്കപ്പെട്ടവരെ സ്റ്റോർ മെമ്പർമാരെന്നു വിളിച്ചു വരുന്നു. അവൎക്കു് ഒരു നാളും സൈ്വരമുണ്ടാവില്ല. അവരുടെ പേരിൽ ഉള്ളതും ഇല്ലാത്തതുമായി പല അപരാധങ്ങളും ചുമത്തപ്പെട്ടും. സ്റ്റോറിലെ പഞ്ചസാര, കാപ്പി, ചായ, പലഹാരം മുതലായവ കട്ടെടുക്കുന്നുവെന്നതാവും പ്രധാനമായ കുററം. അതുകൊണ്ടു സ്റ്റോർ മെമ്പറാവാൻ അധികമാരും ഇഷ്ടപ്പെടാറില്ല. ആ തെരഞ്ഞെടുപ്പിലും മത്സരിയ്ക്കാൻ ആളുകൾ കമ്മിയാവാറില്ല. ഇടയ്ക്കു് തെരഞ്ഞെടുപ്പിന്നു് പകരം മെയ്ട്രൻ ചിലരെ നോമിനേററു ചെയ്യുക തന്നെ ചെയ്യും.

ഒരാഴ്ചകൊണ്ടു പുതിയ അഡ്മിഷൻ എല്ലാം കഴിഞ്ഞു. ഹയർ വിഭാഗത്തിലും ലോവർ വിഭാഗത്തിലുമായി നൂററമ്പതിലധികം കുട്ടികളുള്ള ആ ഹോസ്റ്റൽ ഒരു തേനീച്ചക്കൂട്ട പോലെയായി.

ഒന്നു മുതൽ എട്ടുവരെയുള്ള മോഡൽ ക്ലാസ്സുകളും ലോവറും ഹയറും കൂടി മൂന്നു ട്രെയിനിങ്ങു ക്ലാസ്സുകളും കൂടിയതാണു് ട്രെയിനിങ്ങു് സ്കൂൾ. ലോവർ എലിമെൻററി ട്രെയിനിങ്ങിനു ഒരു കൊല്ലം ഇടവിട്ടുകൊണ്ടേ അക്കാലത്തു തിരഞ്ഞെടുപ്പു നടന്നിരുന്നുള്ളു. കല്പാത്തി ഗ്രാമത്തിൻെറ കിഴ

ക്കോത്തലയ്ക്കു് പുഴയുടെ യാതൊരു സൌകര്യവുമില്ലാതെ അതു നിലക്കൊള്ളുന്നു.

ഹെഡ്മിസ്ട്രസ്സിനു പുറമെ മൂന്നു ബി. എ. എൽ. ടി. ടീച്ചർമാരും സെക്കൻടറി ട്രെയിനിങ്ങു് കഴിച്ച ഒമ്പതു മോഡൽ ക്ലാസ്സു് ടീച്ചർമാരും ഒരു മ്യൂസിക്കു് ടീച്ചറും ഒരു കൈവേലാടീച്ചറും ഒരു ഡ്രിൽ ടീച്ചറും കൂടി പതിനാറു ടീച്ചർമാർ ട്രെയിനിങ്ങു് സ്കൂളിൽ ഉണ്ടായിരുന്നു. കൈവേല പഠിപ്പിയ്ക്കുന്ന ടീച്ചർ തന്നെ ഡ്രോയിങ്ങു് ക്ലാസ്സും നടത്തിവന്നു.

സ്കൂളിനോടനുബന്ധിച്ചു് പുരുഷന്മാരായി രണ്ടു ശിപായിമാരും ഒരു ക്ലാർക്കും തോട്ടക്കാരനുമുണ്ടായിരുന്നു. ഇവർക്കു പുറമെ ശിപായിയുടെ പ്രവൃത്തി തന്നെ ചെയ്തുകൊണ്ടിരുന്ന ഒരു കണ്ടക്ട്രസ്സും.

കണക്കു്, മലയാളം, ചരിത്രം, ഭൂമിശാസ്ത്രം, പ്രകൃതിപാഠം, സമുദായ ശാസ്ത്രം, ചിത്രം, തുന്നൽ, ഡ്രിൽ, കൈവേല, സംഗീതം ഇവയെല്ലാമായിരുന്നു പാഠ്യവിഷയങ്ങൾ. ഗവമ്മേണ്ടിൻെറ പൊതുപരീക്ഷയ്ക്കു് ചരിത്രമോ സംഗീതമോ ഐച്ഛിക വിഷയമായെടുക്കണമെന്ന നിർബ്ബന്ധവുമുണ്ടു്. മേൽപ്പറഞ്ഞ വിഷയങ്ങളിൽ കൈവേലയും ചിത്രവും പൊതുപരീക്ഷയ്ക്കുണ്ടായിരുന്നില്ല.

ഒന്നാം കൊല്ലക്കാർ ആഴ്ചയിൽ മൂന്നു പിര്യേഡു് വീതം മോഡൽ ക്ലാസ്സുകളിൽ പങ്കെടുത്തു് അവിടത്തെ അദ്ധ്യാപികമാർ പഠിപ്പിയ്ക്കുന്നതു നോക്കി പഠിയ്ക്കണം. അതിനു് ഒബ്സർവേഷൻ എന്നു പറഞ്ഞു വന്നിരുന്നു.

രണ്ടാം കൊല്ലത്തിലെത്തിയാൽ ഒരു കൊല്ലംകൊണ്ടു് പതിനെട്ടു് മാതൃകാപാഠങ്ങളെടുക്കണം. അതിനു പുറമേ ഒരു 'ക്രിട്ടിസിസം ലസ'നെടുക്കുകയും വേണം. അവിടെ

'ക്രിട്ടിസിസം ലസ'നെന്നു പറയുന്നതു് മുന്നറിയിപ്പില്ലാതെ, മററെല്ലാവക്കും നിരൂപണം ചെയ്യത്തക്കവിധം എടുത്തു തീക്കുന്ന ഒരു പാഠത്തിനാണ്: എല്ലാ കുട്ടികളുടേയും പേരെഴുതിയ നറുക്കുകളിൽനിന്നു് കശക്കി എടുത്തു കിട്ടുന്ന നറുക്കിൻെറ ഉടമ പാഠമെടുക്കണം. ആ നറുക്ക് പിന്നെ ഉപയോഗിക്കില്ല.

എനിക്കു് മുസലിയാരുടെ സ്കൂളിൽ നിത്യഹെഡ്മിസ്ട്രസ്സായിത്തന്നെ നാലു കൊല്ലത്തിലധികവും സവ്വീസ്സുണ്ടായിരുന്നതുകൊണ്ടു് ട്രെയിനിങ്ങ് പൊതുവിൽ പ്രയാസമായി തോന്നിയില്ല.

കഷ്ടിച്ചു് ഒരു മാസമായപ്പോൾ ലേഡി ഡോക്ടർ വന്നു ഞങ്ങളെയെല്ലാവരേയും പരിശോധിച്ചു. എല്ലാവരും ആരോഗ്യമുള്ളവരും മററു കുഴപ്പങ്ങളൊന്നുമില്ലാത്തവരും ആണെന്നു സട്ടിഫിക്കററു തന്നു.

മാസംതോറും എട്ടുറുപ്പിക വീതം സ്റ്റൈപെൻറുണ്ടായിരുന്നതു ഒക്ടോബർ മാസം മുതൽക്കു് കിട്ടാൻ തുടങ്ങിയതോടുകൂടി യാതൊരു സാമ്പത്തിക വിഷമവും ഇല്ലാതെതന്നെ എൻെറ ട്രെയിനിങ്ങ് കഴിഞ്ഞു.

എന്നെസംബന്ധിച്ചു യാതൊരു ചീത്ത അഭിപ്രായവും ഉണ്ടാവാത്തവിധം ഞാൻ പഠിക്കുകയും മററുള്ളവരോടു പെരുമാറുകയും ചെയ്തു. എനിക്കു സംഗീതത്തിൽ വലിയ വാസനയൊന്നുമുണ്ടായിരുന്നില്ല. അതുകൊണ്ടു ഞാൻ ഐച്ഛികവിഷയമായെടുത്തിരുന്നതു ചരിത്രമായിരുന്നു.

പാഞ്ചാലിക്കു ഞാൻ ചായ കുടിക്കാതെ സ്വയം കുടിക്കുവാൻ വിഷമമായിരുന്നു. അവളുടെ ചിലവിൽ ചായയുണ്ടാക്കി എന്നേയും അന്വേഷിച്ചു അവൾ മുറിയിൽ വരും. ആ ചായ എന്നെ നിർബ്ബന്ധിച്ചു കുടിപ്പിക്കും. ഒന്നു രണ്ടു ദി

വസം ഞാൻ ചായ കുടിച്ചില്ല. അതു കാരണം അവൾക്കു വല്ലാത്ത വിഷമതയുണ്ടായി.

"ഇന്നും കുടിക്കില്ലേ?"—ഒരു ദിവസം ഞാൻ കുളി കഴിഞ്ഞു ചെന്നപ്പോൾ ചായയും പലഹാരവുമായി എന്നെ കാത്തുകൊണ്ടിരുന്ന പാഞ്ചാലി ചോദിച്ചു.

"എനിക്കു വേണ്ട" ഞാൻ തുടന്നു:—"ഞാൻ ചായ കഴിച്ചു ശീലിക്കുന്നില്ല. എന്റെ വീട്ടിൽ ആ പതിവുമില്ല"

"നമ്മൾ ട്രെയിനിന്റു കഴിഞ്ഞു പോകുന്നതുവരെ എന്റെ ചിലവാണു് ചായയ്ക്കു്. കുട്ടിയ്ക്കൊരു നഷ്ടവും വരില്ല" പാഞ്ചാലി പറഞ്ഞു.

"നഷ്ടം വിചാരിച്ചിട്ടല്ല" ഞാൻ തുടന്നു:— "എനിക്കു ചായ കഴിച്ചിട്ടു യാതൊരാവശ്യവുമില്ല. പിന്നെ എന്തിനു അനാവശ്യച്ചിലവുണ്ടാക്കണം?"

"മര്യാദയ്ക്കു ഇതു കുടിച്ചോളൂ"—പാഞ്ചാലി അധികാരപൂർവ്വം ശാസിച്ചു. "ഇല്ലെങ്കിൽ നമുക്കിനി ലോഗ്യം വേണ്ടാ"

"എന്നാൽ വേണ്ട"

"ആട്ടെ ട്ടൊ"—അവൾ അപേക്ഷിച്ചു: "ഇതു കുടിക്കൂ"

ഞാൻ അവളുടെ നിർബ്ബന്ധത്തിനു വഴങ്ങി പലഹാരം മാത്രം എടുത്തു തിന്നു; ചായ തോട്ടിക്കു കൊടുത്തു.

ഞാൻ ചായ കുടിക്കാതിരുന്നതു സാമ്പത്തികപ്രശ്നം കൊണ്ടു മാത്രമായിരുന്നില്ല; എനിക്കതിന്റെ ആവശ്യമില്ലാതിരുന്നതുകൊണ്ടു കൂടിയായിരുന്നു. പക്ഷേ എന്റെ പിശുക്കുകൊണ്ടാണു് ഞാൻ ചായ കഴിക്കാത്തതെന്നു പാഞ്ചാലി തീരുമാനിച്ചിരുന്നു. അവൾ എന്തു പറഞ്ഞാലും സമ്മതിക്കില്ല. അവളെനിക്കു കൂടി ചായയുണ്ടാക്കാതിരിക്കില്ല.

അവസാനം സ്റ്റൈപ്പെൻറു കിട്ടാൻ തുടങ്ങിയതോടു കൂടി ഞാനും ചായ കഴിയ്ക്കാൻ തുടങ്ങി.

പറയത്തക്ക സംഭവങ്ങളൊന്നുമില്ലാതെ ഒന്നാം കൊല്ലം കഴിഞ്ഞുപോയി. അരക്കൊല്ലപ്പരീക്ഷയിലും വഷാന്തപ്പരീക്ഷയിലും എല്ലാം എനിയ്ക്കു് നല്ല മാക്ക കിട്ടിക്കൊണ്ടിരുന്നു. എല്ലാ വിഷയത്തിലും അറുപതിലധികം ശതമാനം മാക്ക്! ഹെഡ്മിസ്റ്റ്റസ്സിന്നും മറിയമ്മാടീച്ചക്കും എന്നെ ഇഷ്ടമായിരുന്നു. നല്ലവണ്ണം പഠിക്കുന്ന ഒരു കുട്ടിയോടു പഠിപ്പിയ്ക്കുന്നവക്കുള്ള ഇഷ്ടം.

രണ്ടാം കൊല്ലത്തിൽ സ്കൂൾ തുറന്നു ചെന്നയുടനെ പാഞ്ചാലി എന്നോടു് ആ കഥ പറഞ്ഞു: അവൾക്കു ഗർഭമുണ്ടോ എന്നു സംശയമുണ്ടെന്നു്. മൂന്നു നാലു മാസത്തോളം ഞങ്ങൾ ആ സംഗതി ഒളിച്ചു വെച്ചു. അവൾ കളിക്കുമ്പോഴും മററും ഞാൻ അവൾക്കു കാവൽ നിന്നു. മററു വായാടിപ്പെൺകിടാങ്ങളുടെ കണ്ണിലും കാതിലും ആ വിഷയം എത്തിക്കാതെ കഴിച്ചു. ജൂലായി ഒന്നാം തിയ്യതിയോടുകൂടി അവൾക്കു ഗർഭമുണ്ടെന്നു തീച്ചയായി. മററാരേയും അറിയിക്കാതെ ഹെഡ്മിസ്റ്റ്റസ്സിനെക്കണ്ടു വിവരം പറയാൻ ഞങ്ങൾ തീരുമാനിച്ചു.

"സ്റ്റൈപെൻറു വേണമെങ്കിൽ മടക്കി അടയ്ക്കാം. കുഴപ്പമൊന്നും ഇല്ലാതെ ഇവിടെനിന്നു പോയിക്കിട്ടിയാൽ മതി"— പാഞ്ചാലി തുടന്നു:—"ഹെഡ്മിസ്റ്റ്റസ്സു ചീത്ത പറഞ്ഞു കണ്ണു പൊട്ടിക്കും."

"അതൊന്നും കൂടാതെ കഴിക്കാം." ഞാനുറപ്പു് കൊടുത്തു:—"ചീത്ത പറയില്ല. സൌകയ്യപ്പെട്ടാൽ പരീക്ഷയ്ക്കു് ഇരിയ്ക്കാൻ തന്നെ സാധിപ്പിക്കണം."

"ടീച്ചറും ആവണ്ട പരീക്ഷയും വേണ്ട. ഹെഡ്മി

സ്റ്റ്റസ്സിന്നു് അലോഹ്യം തോന്നാതെ പുറത്തു കടന്നു കിട്ടി യാൽ മതി.'' പാഞ്ചാലി പറഞ്ഞു.

''പ്രസവം ഏതു മാസത്തിലായിരിയ്ക്കും?'' ഞാനന്വേ ഷിച്ചു.

''നവമ്പറിലോ ഡിസമ്പറിലോ ആവാനാണു് വഴി.'' പാഞ്ചാലി പറഞ്ഞു:—''ഏതായാലും നാണി എന്നെ ഒന്നു പുറത്താക്കിത്തരണം.''

ഒരു ദിവസം ഞങ്ങൾ ഹെഡ്മിസ്റ്റ്റസ്സിന്റെ വീ ട്ടിൽ ചെന്നു. ഹെഡ്മിസ്റ്റ്റസ്സ് ഹോസ്റ്റലിന്റെ പടിക്ക ലുള്ള ഒരു കെട്ടിടത്തിൽത്തന്നെയായിരുന്നു താമസം. ഞ ങ്ങൾ ചെന്നപ്പോൾ ഹെഡ്മിസ്റ്റ്റസ്സ് കുളിക്കുകയായിരു ന്നു. അവർ കുളി കഴിഞ്ഞു് ഉടുത്തൊരുങ്ങി വരുന്നതുവരെ ഞങ്ങൾ പുറത്തു കാത്തിരുന്നു.

''എന്താ നാണി?''—ഹെഡ്മിസ്റ്റ്റസ്സ് പുറത്തു വന്ന ഉടനെ അന്വേഷിച്ചു.

''ഒന്നുമില്ല''—ഞാൻ തുടർന്നു:-''പാഞ്ചാലിക്കു് എന്തോ പറയാനുണ്ടത്രേ. അവൾ പോന്നപ്പോൾ അവളുടെ കൂടെ ഞാനും പോന്നു.''

''എന്താ പാഞ്ചാലിക്കു്?''—ഹെഡ്മിസ്റ്റ്റസ്സ് അ ന്വേഷിച്ചു.

ഞങ്ങളൊന്നും പറഞ്ഞില്ല.

''വല്ല അബദ്ധവും പററിയോ?'' ഹെഡ്മിസ്റ്റ്റസ്സ് തുടർന്നു ചോദിച്ചു.

''പററിയിരിക്കുന്നു''— ഞാനാണു് സമാധാനം പറ ഞ്ഞതു്. പാഞ്ചാലി തല താഴ്ത്തി നിന്നതേയുള്ളു.

''ഗർഭമുണ്ടല്ലേ?'' ഹെഡ്മിസ്റ്റ്റസ്സ് ചോദിച്ചു.

"അതെ"—ഞാൻ പറഞ്ഞു.

ഹെഡ്മിസ്റ്റ്റസ്സ് കുറച്ചു നേരം ഒന്നും മിണ്ടിയില്ല.

"ഇനിയെന്തുചെയ്യും?" ഞാനന്വേഷിച്ചു.

"സ്റ്റൈപെൻറു മടക്കി അടച്ച്, വീട്ടിൽ പോയി ഗൃഹസ്ഥയായി കൂടുക തന്നെ"—ഹെഡ്മിസ്റ്റ്റസ്സ് മറുപടി പറഞ്ഞു:—"വയറു വെച്ചു സ്കൂളിൽ നടന്നാൽ പററില്ല."

"ഞാൻ വിവരത്തിനു് കത്തെഴുതി ഭർത്താവിനെ വരുത്താം"—പാഞ്ചാലി പറഞ്ഞു.

"പരീക്ഷാസമയത്തേയ്ക്കു പത്തും തികയില്ലേ?" ഹെഡ്മിസ്റ്റ്റസ്സ് ചോദിച്ചു:—"ഇതൊക്കെ ഞാൻ ആദ്യം തന്നെ പറഞ്ഞതാണ്."

"നവമ്പറിലോ ഡിസമ്പറിലോ പ്രസവിയ്ക്കേണ്ടതാണ്"—പാഞ്ചാലി തുടന്നു:—"വല്ല നിവൃത്തിയുമുണ്ടെങ്കിൽ പരീക്ഷയ്ക്കിരിക്കാൻ അനുവാദം തരണം. പരമാവധി തോററാലും പിന്നെ പരീക്ഷയ്ക്കിരിക്കാമല്ലോ."

"അതാണ് വേണ്ടതു്"—ഞാനും ശിപാശ്ശി ചെയ്തു.

"ഒരു ശിപാശ്ശിക്കാരി!"—ഹെഡ്മിസ്റ്റ്റസ്സ് എന്നെ കളിയാക്കിക്കൊണ്ടു തുടന്നു:—"പുറമെ വീടെടുത്തു താമസിക്കാമെങ്കിൽ ഞാൻ മെററർണെററിലീവിനു ശിപാശ്ശി ചെയ്യാം. പ്രസവക്കാലത്തു കല്പന അനുവദിക്കാം. ഹോസ്റ്റലിൽ നിന്നു ഒരാഴ്ചയ്ക്കുള്ളിൽ പുറത്തു പോണം. പുറത്തു താമസിക്കുമ്പോൾ രക്ഷിതാക്കന്മാരാരെങ്കിലും കൂടെയുണ്ടാവണം. ആരുണ്ടാകും? ഭർത്താവോ അച്ഛനോ?"

"ഭർത്താവു വരും." പാഞ്ചാലി പറഞ്ഞു.

"അയാളിങ്ങോട്ടു വരട്ടേ. കുറച്ചു കളിയാക്കണം"—ഹെഡ്മിസ്റ്റ്റസ്സ് ചിരിച്ചുകൊണ്ടു തുടന്നു:—"അയാൾക്കു

നല്ല ശിക്ഷയായി. സ്കൂളിലേയ്ക്കു പോരുമ്പോൾ കുട്ടിയെ നോക്കൽ.''

ഞങ്ങളും ചിരിച്ചു.

''മെഡിക്കൽ സർട്ടിഫിക്കററു ഹാജരാക്കേണ്ടിവരും'' ഹെഡ്മിസ്റ്റ്റസ്സു തുടന്നു:—''എന്നാൽ വേഗം കഴിക്കണം. മററു കുട്ടികൾക്കു കളിയാക്കാൻ ഇടവരാത്തവിധം കഴിഞ്ഞുകൊള്ളട്ടെ.''

അങ്ങനെ ഞങ്ങൾ മടങ്ങിപ്പോന്നു. ഒരാഴ്ചയ്ക്കുള്ളിൽ പാഞ്ചാലിയുടെ അച്ഛൻ വന്നു. ട്രെയിനിങ്ങ് സ്കൂളിന്റെ അടുത്തുതന്നെ ഒരു വീടു വാടകയ്ക്കെടുത്തു: അവൾ അങ്ങോട്ടു മാറിത്താമസിച്ചു. അവൾ ഡിസമ്പർ അവസാനത്തിൽ പ്രസവിച്ചു. മൂന്നു മാസത്തോളം കല്പനയെടുക്കേണ്ടിവന്നു. വെന്നല്ലാതെ പരീക്ഷയ്ക്കിരിക്കാൻ കുഴപ്പമൊന്നും ഉണ്ടായില്ല. അവളെ കുട്ടികൾ ഇടയ്ക്കിടയ്ക്കു കളിയാക്കിയിരുന്നു. അത്രമാത്രം.

രുഗ്മിണി എന്നൊരു പെൺകുട്ടി ഒന്നാം കൊല്ലം തന്നെ ക്രിസ്തുമസ്സിനു വീട്ടിൽ പോയി. പിന്നെ മടങ്ങി വരികയുണ്ടായില്ല. അവളെ ഒരാൾ കല്യാണം കഴിച്ചുവെന്നും വാങ്ങിയ സ്റ്റൈപ്പെന്റു മടക്കി അടച്ചു ട്രെയിനിങ്ങിൽ നിന്നു രക്ഷിച്ചുവെന്നും ഞങ്ങൾക്കു മനസ്സിലാക്കാൻ സാധിച്ചു.

ഹോസ്റ്റലിൽ ചില ചില്ലറ കളവുകൾ നടന്നിരുന്നു. സോപ്പുപെട്ടി, ചീർപ്പ്, കണ്ണാടി, തോർത്ത്, ചില്ലറപ്പണം അങ്ങനെ പലതും ഇടയ്ക്കിടയ്ക്കു കാണാതാവാറുണ്ടായിരുന്നു. ഒരു കുറി സ്റ്റൈപെന്റു കിട്ടിയ പണം ഞാൻ പെട്ടിയിൽ വെച്ചു പൂട്ടിയിരുന്നു. പിന്നെ തുറന്നു നോക്കിയപ്പോൾ കണ്ടില്ല. ഞാൻ മെയ്ട്രനോട് ആവലാതി പറഞ്ഞുവെങ്കിലും തൊണ്ടി മുതൽ കണ്ടെടുക്കാൻ കഴിഞ്ഞില്ല. അങ്ങനെ ഒരെട്ടുറുപ്പിക എനിയ്ക്കു നഷ്ടപ്പെടുകയുണ്ടായി. ഞാൻ അതിനെപ്പററി ഒരാളേയും സംശയിക്കുകയുണ്ടായില്ല. അതു പോ

യി എന്നു മാത്രം കണക്കാക്കി. അന്നു മുതല്ക്കു പിന്നെ ഞാനെന്റെ പെട്ടി പൂട്ടുകയുണ്ടായില്ല.

രണ്ടാം കൊല്ലത്തെ വാർഷികയോഗത്തിൽ ക്ലാസ്സിൽ ഏററവും അധികം മാർക്കു കിട്ടിയ വകയ്ക്കു് ഇരുപത്തിനാലിഞ്ചു ചതുരത്തിലുള്ള ഒരു കൽക്കണ്ണാടിയും, പ്രസംഗമത്സര പരീക്ഷയിൽ വിജയിച്ചതിന്നു ഗ്രന്ഥവിഹാരമെന്നൊരു പുസ്തകവും എനിയ്ക്കു് സമ്മാനമായി കിട്ടുകയുണ്ടായി.

ആ രണ്ടു കൊല്ലക്കാലംകൊണ്ടു നാനൂറോളം നല്ല പുസ്തകങ്ങൾ വായിച്ചു. മാതൃഭൂമി ദിനപ്പത്രവും ആഴ്ചപ്പതിപ്പും സഞ്ജയൻ മാസികയും സ്ഥിരമായി വായിച്ചു.

സ്ത്രീകൾക്കുള്ള ട്രെയിനിങ്ങ് സ്കൂൾ ഒരു കന്യാസ്ത്രീമഠത്തിന്റേയും ജെയിലിന്റേയും ഭാഗങ്ങൾ കൂട്ടിച്ചേർത്തുണ്ടാക്കിയതാണെന്നു തോന്നിപ്പോകും. ഹെഡ്മിസ്റ്റ്റസ്സും മെയ്ട്രനും നല്ലവരാണെങ്കിൽ അല്പം കൂടാതെ ഒരുവിധം രണ്ടു കൊല്ലം കഴിച്ചു കൂട്ടി പുറത്തു കടക്കാം. അവരുടെ സ്വഭാവം ചീത്തയായിപ്പോയാൽ ആ ജീവിതം നരകമയമാവുമെന്നതിന്നു സംശയമില്ല.

പൊതുപരീക്ഷയ്ക്കു രണ്ടാഴ്ച മുമ്പുതന്നെ പാഠങ്ങളെല്ലാം നിർത്തി. ഹാജരെടുത്തു ഹോസ്റ്റലിലേയ്ക്കു തന്നെ പറഞ്ഞയച്ചു ഞങ്ങൾക്കു വായിക്കാൻ സൌകര്യപ്പെടുത്തിത്തന്നു. അക്കാലത്തു ഞങ്ങൾ ഗ്രൂപ്പുഫോട്ടോ എടുത്തു. ടീപാർട്ടിയും നടത്തി.

പൊതുപരീക്ഷ കഴിഞ്ഞു. മാർച്ചവസാനത്തിൽ ആ സ്ഥാപനത്തോടു യാത്ര പറഞ്ഞു ഞാനെന്റെ വീട്ടിലേയ്ക്കു മടങ്ങി. ചുരുങ്ങിയ ചിലവിലുള്ള ഹോസ്റ്റൽ ജീവിതം കൊണ്ടു ഞാൻ ട്രെയിനിങ്ങിനു വേണ്ടി ഒന്നാം കൊല്ലത്തിൽ കൊണ്ടുപോയ അമ്പതുറുപ്പികയ്ക്കു പുറമെ പതിനാറുറുപ്പിക കൂടി സമ്പാദിച്ചു. വീട്ടിൽ വന്നു കണക്കു നോക്കിയപ്പോൾ ട്രെനിയിങ്ങുവകയിൽ പതിനാറുറുപ്പിക നാലണ ലാഭമായിരുന്നു.

## ചുകന്ന കൊടി

ഞാൻ ആയിരത്തിത്തൊള്ളായിരത്തി മുപ്പത്തിയേഴ് ഏപ്രിൽ മാസം ഒന്നാം തിയ്യതി എന്റെ വീട്ടിൽ തിരിച്ചെത്തി. ട്രെയിനിങ്ങ് കഴിഞ്ഞു മടങ്ങി വന്നപ്പോഴേയ്ക്കും മുസലിയാർ സ്കൂൾ തീറു വിററിരുന്നു, കാര്യസ്ഥൻ പാട്ടബാക്കിയ്ക്കു കേസ്സു കൊടുത്തിരുന്നു.

വടക്കുംമുറി സ്കൂൾ മാനേജരായ കളത്തുംപടിക്കിൽ നാരായണൻ നായർ വളപ്പും കെട്ടിടവും മററുപകരണങ്ങളും കൂടി എണ്ണൂററുറുപ്പികയ്ക്കാണ് തീറു വാങ്ങിയതു്. മുസലിയാർ ആ പണംകൊണ്ടു് പത്തേക്കർ പറമ്പും എൺപതു പാട്ടത്തിന്റെ കാണഭൂമിയും വാങ്ങിയിരിയ്ക്കുകയാണ്.

തെക്കുംമുറി സ്കൂളിൽ അഞ്ചു മാസ്റ്റർമാരേ ആവശ്യമുണ്ടായിരുന്നുള്ളൂ. കെ. പി. നാരായണൻ നായരുടെ സ്വന്തക്കാരായി ധാരാളം ആളുകൾ ഉണ്ടായിരുന്നതുകൊണ്ടു് മറെറാരാൾക്കവിടെ ജോലി കിട്ടുക സാദ്ധ്യമല്ലാതായിത്തീന്നിരിക്കുകയാണ്. എങ്കിലും ഞാൻ അദ്ദേഹത്തെ ചെന്നു കണ്ടു ജോലി ആവശ്യപ്പെട്ടു. ഒരു ഫലവും ഉണ്ടായില്ല. ഏററവും അടുത്തുള്ള ആ സ്കൂളിൽ എനിയ്ക്കു് ജോലി കിട്ടുകയില്ലെന്നു ബോദ്ധ്യപ്പെട്ടു. അഞ്ചുകൊല്ലത്തെ പാട്ടബാക്കിയും

പലിശയും തീത്തുകൊടുത്തു് ഭൂമി ഒഴിഞ്ഞുകൊടുക്കുവാൻ ആവശ്യപ്പെട്ടുകൊണ്ടു് കാര്യസ്ഥൻ നോട്ടീസ്സയച്ചു. തുടന്നു കേസ്സും കൊടുത്തിരുന്നു.

"നാരകത്തെ തോട്ടത്തിലെ കവുങ്ങിൻെറ തലയ്ക്കു് ഇതിലധികമൊന്നും വിലയില്ല. ഇനി കാത്തിരുന്നുകൂടാ."—കാര്യസ്ഥൻ പറഞ്ഞുകൊണ്ടു നടന്നിരുന്നു. ആകെ ആയിരത്തിയഞ്ഞൂറുറുപ്പികയ്ക്കാണു് വ്യവഹാരം. ആ വ്യവഹാരംകൊണ്ടു ഞങ്ങൾക്കു യാതൊരു പേടിയും പരിഭ്രമവും ഉണ്ടായിരുന്നില്ല. നെല്ലും പണവുമായി രണ്ടായിരത്തോളം ഉറുപ്പികയ്ക്കുള്ള വക ബാലൻെറ കയ്യിൽ സൂക്ഷിപ്പുണ്ടായിരുന്നു. ഒരു കൈ നോക്കിയിട്ടല്ലാതെ ഒഴിഞ്ഞുകൊടുക്കലില്ലെന്നു ഞാനും ബാലനും കൂടി തീരുമാനിച്ചിരുന്നു. ഇരുന്നൂററമ്പതുറുപ്പികയും മുത്തശ്ശിയുടെ വക്കാലത്തും കൊടുത്തു് കേസു നടത്താൻ ഗോപാലകൃഷ്ണമേനോനെത്തന്നെ ഏല്പിച്ചു.

ഞങ്ങൾക്കു വലിയൊരു നേട്ടമുണ്ടായി. പൊതുതിരഞ്ഞെടുപ്പു കഴിഞ്ഞു് മദിരാശിസംസ്ഥാനത്തിൽ കോൺഗ്രസ്സു് മന്ത്രിസഭ അധികാരത്തിൽ വന്ന കാലമായിരുന്നു അതു്. മലബാറിലെങ്ങും കൃഷിക്കാരുടെ സംഘങ്ങൾ സ്ഥാപിച്ചു പ്രവത്തനം തുടങ്ങിയിരുന്നു. ഞങ്ങളുടെ ദേശത്തും ഒരു കഷകസംഘമുണ്ടായി. ബാലൻ പ്രവത്തകക്കമ്മിററിയിലെ ഒരംഗമാണു്, രാജാജിയുടെ കാഷികാശ്വാസനിയമവും കൃഷിക്കാരുടെ സംഘടിതപ്രക്ഷോഭങ്ങളും ഞങ്ങളെ കാത്തു രക്ഷിച്ചു.

ഞാൻ ട്രെയിനിങ്ങ് സ്കൂളിൽ നിന്നു മടങ്ങിച്ചെന്നതിൻെറ പിറേറ ദിവസം—ഏപ്രിൽ രണ്ടാം തിയ്യതി—തെക്കുംമുറിക്കാക്കു് ഒരുത്സവമായിരുന്നു. തെക്കുംമുറി പാടത്തിൻെറ തെക്കെത്തലയ്ക്കൽവെച്ചു് താലൂക്കിലെ കൃഷിക്കാരുടെ ഒരു പൊതുയോഗവും കലാപരിപാടികളും നടത്താൻ

തീരുമാനിച്ചിരുന്നു. ബാലനും മററു പല ചെറുപ്പക്കാരും അതിന്നുവേണ്ടി സജീവമായി പ്രവത്തിക്കുകയായിരുന്നു.

കൃഷിക്കാരുടെ സംഘം ഉയന്നുവന്നിരുന്നുവെങ്കിലും വായനശാലയുടേയും കോൺഗ്രസ്സിൻേറയും പ്രവത്തനം മന്ദീഭവിച്ചിരുന്നു. കോൺഗ്രസ്സിലും വായനശാലയിലും പ്രവത്തിച്ചിരുന്നവരുടെ ബഹുഭൂരിപക്ഷം തന്നെയാണ് കഷകസംഘടനയിൽ പ്രവത്തിച്ചിരുന്നതു്. കോൺഗ്രസ്സിൽ അംഗസംഖ്യ വദ്ധിച്ചിരുന്നുവെങ്കിലും പ്രവത്തനം നിലച്ചിരുന്നു.

വായനശാലയുടെ സജീവപ്രവത്തകനായിരുന്ന നാരായണമേനോൻ പനിയും ചുമയുമായി കിടപ്പിലാണെന്നു കേട്ടു. സുഖക്കേടു് കനമുള്ളതാണെന്നാണു് ബാലൻ പറഞ്ഞതു്. എനിയ്ക്കു തെക്കേക്കളത്തിൽ പോയി അദ്ദേഹത്തെ ഒന്നു കാണണമെന്നു തോന്നി. എന്നാൽ എൻെറ മനഃസാക്ഷി പഴയ പാരമ്പയ്യത്തിൻെറ ചങ്ങലക്കെട്ടിൽ കുടുങ്ങിയതായി കണ്ടു.

അവിവാഹിതയായ ഞാൻ തെക്കേക്കളത്തിൽ പോയി അദ്ദേഹത്തെ കണ്ടാൽ ആളുകളെന്തു പറയും? തെക്കേക്കളത്തിലെ പെൺകിടാങ്ങളുമായി അടുത്ത പരിചയമുണ്ടായിരുന്നുവെങ്കിൽ അവരെ കാണാൻ ചെന്നതാണെന്നു പറഞ്ഞു് ആ വഴിക്കു് അദ്ദേഹത്തെ കാണാമായിരുന്നു. പക്ഷേ, അവരുമായി എനിയ്ക്കു് പരിചയമുണ്ടായിരുന്നില്ല. പദ്ദയൊ മറക്കുടയൊ ഇല്ലാതെ ആ മേനോന്മാരുടെ കുടുംബത്തിലെ സ്ത്രീകൾ ഘോഷയാചരിച്ചിരുന്നു. എന്നുമാത്രമല്ല കോൺഗ്രസ്സു് ഇടത്തും വലത്തുമായി പിരിഞ്ഞപ്പോൾ തെക്കംമുറിയുടെ തെക്കേത്തല വലതുപക്ഷകോൺഗ്രസ്സായി മാറാനൊരുങ്ങി നില്ക്കുകയുമായിരുന്നു.

പൂന്തോട്ടത്തിൽ അപ്പുക്കുട്ടപ്പണിക്കക്കു് കോൺഗ്രസ്സു മാത്രം മതിയെന്ന അഭിപ്രായമാണുണ്ടായിരുന്നതു്. കൃഷിക്കാ

ക്കും തൊഴിലാളികൾക്കും അദ്ധ്യാപകന്മാർക്കും വേറെ വേറെ സംഘം ആവശ്യമില്ലെന്നായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. അദ്ദേഹം കോൺഗ്രസ്സിന്റെ വലതുപക്ഷത്തേയും മന്ത്രിസഭയേയും അനുകൂലിച്ചുകൊണ്ടു് ഇടതുപക്ഷക്കാരുടെ വഴിതെററിപ്പോക്കിനെ അപലപിച്ചുകൊണ്ടിരുന്നു. നാരായണമേനോൻ ഇടതുപക്ഷാഭിപ്രായക്കാരനായിരുന്നതുകൊണ്ടു് അപ്പുക്കുട്ടപ്പണിക്കർ അദ്ദേഹത്തിനു സുഖക്കേടാണെന്നറിഞ്ഞിട്ടുകൂടി ഒന്നു ചെന്നു കാണുകയുണ്ടായില്ലത്രേ. വലതുപക്ഷ കോൺഗ്രസ്സുകാരുടെ സജീവസഹായസഹകരണങ്ങളില്ലെങ്കിലും മനക്കിലെ കാര്യസ്ഥന്റെ കണ്ണിൽ കൃഷിക്കാരുടെ സഭയും കോൺഗ്രസ്സു തന്നെയായിരുന്നു.

നാരായണമേനോനെ കാണാൻ തെക്കേക്കളത്തിൽ ചെല്ലുമ്പോൾ 'എന്തേ പോന്നി'തെന്നു അധികാരി ചോദിച്ചാൽ ഞാനെന്തു പറയും. അതായിരുന്നു എനിക്കു പരിഭ്രമം.

മിസ്ടസ്സായിട്ടുണ്ടു്. വായനശാലാ വൈസ് പ്രസിഡണ്ടായിട്ടുണ്ടു്. പൊതുയോഗത്തിൽ പ്രസംഗിച്ചിട്ടുണ്ടു്. ട്രെയിനിങ്ങ് കഴിച്ചിട്ടുണ്ടു്. ഒരുവിധം സ്വാതന്ത്ര്യത്തോടെ എല്ലായിടത്തും പെരുമാറിയിട്ടുണ്ടു്. എങ്കിലും സുഖക്കേടായിക്കിടക്കുന്ന ആ സുഹൃത്തിനെ അദ്ദേഹത്തിന്റെ വീട്ടിൽ ചെന്നു കാണാനാലോചിക്കുമ്പോൾ ഏതോ ഒരു പാരമ്പര്യം എന്നെ തടഞ്ഞു നിർത്തി.

വായനശാലാപ്രവർത്തനത്തിൽ പങ്കെടുത്തിരുന്ന മററു ചെറുപ്പക്കാരേക്കാളധികം ഞാൻ അദ്ദേഹത്തെ സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്തിരുന്നു. അഖിലേന്ത്യാടിസ്ഥാനത്തിൽ അലയടിച്ചിരുന്ന ദേശീയബോധം ഗോപാലൻ വഴി ആ ദേശത്തു വന്നു് ആ സ്ഫടികഗോളത്തിൽക്കൂടെയാണു് വെളിച്ചം കാണിച്ചതു്. വിദ്യുച്ഛക്തി ഒരു ബൾബിലൂടെ വെളിച്ചം കാട്ടുന്നതുപോലെ, ആ ചെറുപ്പക്കാരൻ

തെക്കംമുറിയിലുള്ള ചെറുപ്പക്കാൎക്ക് നേൎവഴി കാട്ടിക്കൊടു ത്തു. അവരിൽ ദേശീയബോധവും സ്വാതന്ത്ര്യവാഞ്ഛയും പ്രവൎത്തനശക്തിയും ഉണ്ടാക്കിക്കൊടുത്തു. ആ സൽകൎമ്മ ത്തിന്റെ പേരിൽ ഞാൻ അദ്ദേഹത്തെ ബഹുമാനിച്ചു; സ്നേഹിച്ചു; ആരാധിച്ചു. അദ്ദേഹത്തിന്റെ സ്വഭാവവും പ്രവൎത്തനസാമൎത്ഥ്യവും ത്യാഗവും എല്ലാം അനന്യസാധാ രണങ്ങളായിരുന്നു.

[വായനക്കാർ തെററിദ്ധരിക്കരുതു്. നോവലുകളിലും മററും കാണുന്ന പ്രേമമെന്നു പറയുന്ന ഭാവവിശേഷം എ നിയ്ക്കു് അയാളിൽ അങ്കരിച്ചിരുന്നില്ല. ഞാൻ എന്റെ ഹൃ ദയത്തിന്റെ അഗാധതലങ്ങളിലെല്ലാം ഇറങ്ങിച്ചെന്നു പ രിശോധിച്ചു നോക്കി. അങ്ങിനെ ഒരാശയുടെ കണിക പോലും അവിടെയെങ്ങും കാണുകയുണ്ടായില്ല.] ഒരു സംഘ പ്രവൎത്തകന്റെ നിലയിൽ അദ്ദേഹത്തെ വീട്ടിൽ ചെന്നു കാണണമെന്നാണു് എനിയ്ക്കു തോന്നിയതു്.

ഞാൻ വൃദ്ധനായ ഒരാളുടെ ഭാൎയ്യയെന്ന പേരിൽ ജീ വിച്ചിട്ടുണ്ടു്. മനക്കിലെ കാൎയ്യസ്ഥൻ, ഒരു പൂച്ച എലി യെ പിടിക്കാനെന്നപോലെ ചാരിത്രം തട്ടിയെടുക്കാൻ എ ന്റെ അറയിലെ കട്ടിലിന്മേൽ പതിയിരുന്നിട്ടുണ്ടു്. ഈ രണ്ടു സംഗതിയും സംസാരവിഷയമായിട്ടില്ല. ഞാൻ മുസ ലിയാരുടെ കൂടെ കാടാമ്പുഴ ഗുരുജനസമാജത്തിന്നു പോയ തു സംസാരവിഷയമായി. ആ കാരണംകൊണ്ടു ഞാൻ വ്യ ഭിചാരിണിയാണെന്നുകൂടി വായാടികൾ പറഞ്ഞു പരത്തി. അതിലൊന്നും എനിയ്ക്കു കുസലുണ്ടായിട്ടില്ല. പിന്നെ ഈ സുഹൃത്തിനെ കാണാൻ പോകുന്നതിൽനിന്നു എന്നെ വില ക്കുന്നതെന്താണു്? ഒരു ദിവസം മുഴുവൻ ഞാൻ അതിനെ പ്പററിത്തന്നെ ആലോചിച്ചുകൊണ്ടിരുന്നു.

പിറേറന്നു വൈകുന്നേരം പാടത്തുവെച്ചു നടക്കുന്ന കർഷക സമ്മേളനവും കലാപരിപാടികളും കാണുവാൻ ഞാനും പോയി. വലിയൊരു കവുങ്ങിന്മേൽ അരിവാളും ചുററികയും അടയാളമുള്ള ഒരു ചുകന്ന കൊടി പാറിക്കളിക്കുന്നതു ഞാൻ കണ്ടു. ആ കൊടി അന്നു കാലത്തു വടക്കേ മലബാറിൽനിന്നു വന്ന ഒരു കോൺഗ്രസ്സ്നേതാവു് ഉയർത്തിക്കെട്ടിയതായിരുന്നു. ഉയർന്നു നിന്നിരുന്നതു ചെങ്കൊടിയായിരുന്നുവെങ്കിലും ത്രിവർണ്ണപതാകകൾ സമ്മേളനസ്ഥലത്തു എല്ലായിടത്തും പാറിക്കളിച്ചിരുന്നു. ആ സമ്മേളനസ്ഥലം ചെങ്കൊടികളുടേയും ത്രിവർണ്ണപതാകകളുടേയും തിരമാലകളിൽ മിന്നിത്തിളങ്ങിക്കൊണ്ടിരുന്നു. ആ സമ്മേളനസ്ഥലം കോൺഗ്രസ്സ്അധികാരം സ്വീകരിച്ചതിൽ ഒരു ഹൃദയത്തിലുണ്ടായ ആവേശത്തിന്റെ അലകടൽപോലെ കാണപ്പെട്ടു.

വടക്കേ ഇന്ത്യയിൽനിന്നു് വന്ന ഒരു കോൺഗ്രസ്സുകാരൻ ആ താലൂക്കു സമ്മേളനം ഉൽഘാടനം ചെയ്തു. ഗോപാലൻ ആ ഉൽഘാടന പ്രസംഗം മലയാളത്തിലേക്കു തർജ്ജമ ചെയ്തു. ആ പ്രസംഗത്തിന്റെ അവസാനത്തിലാണു് മർദ്ദിതജനതയുടെ ആ സുപ്രസിദ്ധമുദ്രാവാക്യം ഞാൻ കേട്ടതു്. അർത്ഥമെന്താണെന്നു മനസ്സിലായില്ലെങ്കിലും ആ മുദ്രാവാക്യം ഒരു മന്ത്രംപോലെ എന്റെ കരളിൽ കടന്നുവന്നു മുഴങ്ങി: "ഇൻക്വിലാബ്—സിന്ദാബാദ്."

"ഇൻക്വിലാബ് സിന്താബാദ്" എല്ലാവരും ഏററു വിളിച്ചു. ഞാനും.

ആ താലൂക്കുസമ്മേളനത്തിന്റെ സ്വാഗതസംഘാദ്ധ്യക്ഷൻ ഗോപാലനായിരുന്നു. താലൂക്കിന്റെ നാനാഭാഗങ്ങളിലും പ്രചാരവേല ചെയ്തിരുന്നതുകൊണ്ടു് സമ്മേളനത്തിലേക്കു് ചെങ്കൊടിയേന്തിയ ജാഥകൾ കൊച്ചരുവികൾ പോലെ വന്നുചേർന്നു. അവിടമൊരു ജനസമുദ്രമായിത്തീർന്നു.

കൃഷിക്കാരുടെ നാനാവിധദുരിതങ്ങൾ, കൃഷിക്കാർ സംഘമായി നിൽക്കേണ്ടതിൻെറ ആവശ്യകത, കോൺഗ്രസ്സുഭരണം കൃഷിക്കാക്കുവേണ്ടി ചെയ്യേണ്ട ചുമതലകൾ—അങ്ങിനെ പലതും ഗോപാലൻെറ പ്രസംഗത്തിൽ വിശദീകരിച്ചു. കൃഷിക്കാരനുഭവിക്കുന്ന കഷ്ടപ്പാടുകളുടെ ചിത്രങ്ങൾ ഭംഗിയായി വിവരിച്ചു. പ്രാദേശികങ്ങളായ അനേകം ഉദാഹരണങ്ങൾ എടുത്തു കാട്ടി. തങ്ങളുടെ കാര്യങ്ങളും കഷകസംഘത്തിൻെറ കാര്യങ്ങളും ഒന്നുതന്നെയാണെന്ന ബോധം ജനഹൃദയങ്ങളിലുറപ്പിച്ചു. പരുത്തിക്കാട്ടു മനക്കിലെ കാര്യസ്ഥൻ നാരകത്തെ മുത്തശ്ശിയുടെ പേരിൽ കൊടുത്ത കേസും ആ പ്രസംഗത്തിൽ വിവരിക്കപ്പെട്ടു.

മദിരാശിയിൽ കോൺഗ്രസ്സാണ് ഭരിക്കുന്നതെങ്കിൽ, ഈ നാട്ടിലെ കൃഷിക്കാർ തലയുയർത്തി കാലുകൾകൊണ്ടാണ് നടക്കുന്നതെങ്കിൽ, കാര്യസ്ഥനായ ഇട്ട്യാരച്ചൻ നായക്ക് നാരകത്തവരുടെ അത്തിക്കുഴിക്കണ്ടത്തിൻെറ അരയ്ക്കാൽ പണത്തൂക്കം മണ്ണു മരുന്നിനുപോലും കിട്ടില്ലെന്നു പറഞ്ഞപ്പോൾ സമ്മേളനത്തിലാകെ ഏറുപടക്കം പൊട്ടിച്ചാലത്തെപ്പോലെ കരഘോഷമുയന്നു.

"ഈ ചെങ്കൊടി എന്നാലെന്തു്?" എന്നു വിശദീകരിച്ചുകൊണ്ടു് രാവിലെ പതാകയുയർത്തിയ 'കെ' പ്രസംഗിച്ചു. വടക്കുംമുറിയിലും നടുവട്ടത്തും തെക്കുംമുറിയിലും താലൂക്കിലും മലബാറിലും കേരളത്തിലും ഇന്ത്യയിലും ലോകത്തിലെങ്ങുമുള്ള, പണിയെടുത്തു കഷ്ടപ്പെടുന്ന ജനവിഭാഗത്തിൻെറ ആശയുടേയും ആവേശത്തിൻേറയും മിടിപ്പുകളാണ് ചെങ്കൊടിയുടെ ഓരോ ചലനവുമെന്നു 'കെ' വ്യക്തമാക്കി.

നാരകത്തവരുടെ അത്തിക്കുഴി ഒഴിപ്പിക്കുന്ന പ്രശ്നം ആ ചെങ്കൊടിയുടെ മുമ്പിൽ ഒരു ഒററപ്പെട്ട പ്രശ്നമല്ലെന്നു 'കെ' പറഞ്ഞു. അതിൻെറ ഫലം, റഷ്യയിലേയും യൂറോപ്പിലേ

യും എഷ്യയിലേയും ആഫ്രിക്കയിലേയും അമേരിക്കയിലേയും എല്ലാ അദ്ധ്വാനിക്കുന്ന ജനവിഭാഗത്തേയും ബാധിക്കുന്നുവെന്നദ്ദേഹം വിശദമാക്കി.

'കെ'യുടെ ആ പ്രസംഗം കേട്ടതോടുകൂടി സങ്കുചിതമായ ഇന്ത്യൻ ദേശീയബോധത്തിൽനിന്നുയന്ന് കഷ്ടപ്പെടുന്ന മദ്ദിതവഗ്ഗത്തിൻെറ ലോകവ്യാപകമായ—വിശാലമായ—ഒരു ബോധം എന്നിലുയന്നുവന്നു.

ആ പൊതുസമ്മേളനത്തിൽ വെച്ചു താലൂക്കകഷക സംഘത്തിൻെറ ഒരു പ്രവത്തകക്കമ്മിററി രൂപീകരിച്ചു. താലൂക്കിൻെറ നാനാഭാഗത്തും നടക്കുന്ന ജന്മിമാരുടെ മദ്ദനത്തെ എതിരിടുവാൻ ആ കമ്മിററിയെത്തന്നെ അധികാരപ്പെടുത്തി. കൃഷിക്കാരുടെ അടിയന്തിരാവശ്യങ്ങൾക്കുവേണ്ട നിയമങ്ങളുണ്ടാക്കി നടപ്പാക്കാൻ മദിരാശി നിയമനിമ്മാണസഭയോടാവശ്യപ്പെടുന്ന പ്രമേയവും പാസ്സാക്കി. ആ താലൂക്ക് പ്രവത്തകക്കമ്മിററിയിൽ എൻെറ ബാലനും ഒരു അംഗമായിരുന്നു.

ആ പൊതുയോഗവും പ്രസംഗങ്ങളും, ഞങ്ങളും മനക്കൽക്കാരുമായുള്ള കേസ്സിൽ ഞങ്ങൾ ജയിക്കുമെന്നൊരു തോന്നൽ എന്നിലുളവാക്കി. അഥവാ തോല്ക്കുകയാണെങ്കിൽത്തന്നെ, തോല്ക്കുന്നതു ഞങ്ങൾ മാത്രമല്ലെന്നും ലോകത്തിലെ മർദ്ദിതവഗ്ഗം ആകെയാണെന്നും ഒരു സമാധാനം എനിക്കുണ്ടായി.

പൊതുയോഗത്തിൽ കളിച്ച 'പാട്ടബാക്കി' എന്ന നാടകം എല്ലാവരേയും ആനന്ദിപ്പിച്ച് ജനങ്ങളിൽ ഒരുൽബുദ്ധതയുണ്ടാക്കി. കുഞ്ഞിമാളുവെന്ന കഥാപാത്രം കാര്യസ്ഥൻെറ മുഖത്തു ചൂല് വലിച്ചടിച്ചതു കണ്ടപ്പോൾ എൻെറ ബാലൻ കുഞ്ഞൻ നായരുടെ കയ്യിൽ കടിച്ചതു ഞാൻ കണ്ടു.

പൊതുയോഗത്തിന്റെ പിറേറ ദിവസം ഗോപാലൻ ഞങ്ങളുടെ വീട്ടിൽ വന്നു. അപ്പോൾ ബാലൻ അവിടെയു ണ്ടായിരുന്നില്ല. അവൻ ഞങ്ങളുടെ വീട്ടിൽനിന്നു് സമ്മേ ളനത്തിന്നു കൊണ്ടുപോയിരുന്ന പന്തൽസ്സാമാനങ്ങൾ മട ക്കിക്കൊണ്ടുവരാൻ പോയതായിരുന്നു. മുത്തശ്ശി കോലായി ലിരുന്നു മുറുക്കിയിരുന്നു.

"എന്താ മുത്തശ്ശ്യേ" ഗോപാലൻ വന്ന ഉടനെ പൂമുഖ ത്തു കയറി അവിടെയിട്ടിരുന്ന ചാരുകസാലയിൽ കയറിയി രുന്നുകൊണ്ടു ചോദിച്ചു. ബാലന്റെ രണ്ടുകൊല്ലത്തെ ഭര ണകാലത്തുണ്ടായതാണു് ആ ചാരുകസാല.

"ഒക്കെ ഒഴുകിപ്പോവാറായി" മുത്തശ്ശി തുടന്നു: "കാര്യ സ്ഥൻ കൊടുത്ത കേസു കോടതിയിൽ കിടക്കണു. എന്താ വരണതെന്നൊന്നും എനിക്ക നിശ്ശല്യ. ഒക്കെയ്ക്കും ഈശ്വ രനല്ലെ? സത്യംപോലെ വരും എന്നു വിചാരിച്ചു ഇവിടെ ങ്ങനെ ഇരിക്കണു."

"കാര്യസ്ഥനൊക്കെ പോയി തുലയട്ടെ" ഗോപാലൻ തു ടന്നു: "ഭൂമിയൊന്നും ഒഴിഞ്ഞുകൊടുക്കേണ്ടിവരില്ല. ഇ പ്പോൾ ഭരിക്കണതു കോൺഗ്രസ്സാ. ഇനി ഈ ഭൂമിയൊക്കെ കൃഷിക്കാരുടെയാണു്. 'ഫൊ' എന്നു പറഞ്ഞാൽ പണ്ട ത്തെപ്പോലെ കൃഷിക്കാർ പോവുകയൊന്നുമില്ല."

മുത്തശ്ശിക്ക സന്തോഷമായി. അവർ ചിരിച്ചുകൊണ്ടു ചോദിച്ചു: "അന്തിക്കുഴി അങ്ങനെ നാരകത്തേക്ക കിട്ടും? ഏ്?"

"കിട്ടും"—ഗോപാലൻ ഉറപ്പിച്ചു പറഞ്ഞു,

"അതുണ്ടാവില്ല്യ"—മുത്തശ്ശി തുടന്നു ചോദിച്ചു: "എല്ലാ ഭൂമിയും കൃഷിക്കാക്കായാൽ അപ്പോൾ പിന്നെ മനക്കൽ ക്കാക്കൊ?"

"മനസ്സുൽക്കാർ വേറെ വല്ല വഴിയും നോക്കിക്കോട്ടെ. നമ്മൾ വിളയിടുന്ന ഭൂമി നമ്മൾക്കാണ്. അതുപോലെ എല്ലാ കൃഷിക്കാക്കും."

"അയ്യോ! അതു വയ്യേ—ാ!"–മുത്തശ്ശി തുടന്നു:—"പരുത്തിക്കാട്ടുമനക്കിലെ അച്ഛൻതമ്പ്രാനെ പട്ടിണ്യാക്കാൻ പാടില്ല്യ"

"കേസ്സു കൊടുത്തിട്ട് ഇപ്പോഴും മുത്തശ്ശിക്കു വല്ല്യെ ഇഷ്ടാണല്ലൊ!"—ഗോപാലൻ എന്നോടു ചോദിച്ചു:— "പിന്നെ എന്താ മിസ്ട്രസ്സേ, ട്രെയിനിങ്ങൊക്കെ എങ്ങനെ?"

"തരക്കേടില്ല്യ"

"ജയിക്കില്ലേ"

"ജയിക്കം."

"അവളോ?"— മുത്തശ്ശിക്കു ഞങ്ങളുടെ സംഭാഷണത്തിൽ പങ്കാളിയായേ കഴിയൂ. അവർ ഗോപാലനെ ബോദ്ധ്യപ്പെടുത്തി:–"ഇന്നിത്ര നേരം, അവളൊരൊററ ക്ലാസ്സിൽ തോററിട്ടില്ല. ഒക്കെ പറഞ്ഞിട്ടെന്താ, അവള് പടിപ്പൊക്കെക്കഴിഞ്ഞു പടിപ്പിക്കാനൊരുങ്ങിവന്നപ്പഴക്ക് ആ മുസലിയാരു് സ്കൂളു വിററൂത്രേ. ഇനി അവളുടെ സ്കൂൾപ്പണി കിട്ടില്ലാ എന്നേ കേട്ടതു്"

"നമുക്കു വേറെ വല്ല ദിക്കിലും പണി കിട്ടും" ഗോപാലൻ ഉറപ്പിച്ചു പറഞ്ഞു.

"കിട്ടും?"—മുത്തശ്ശി സാത്ഭുതം ചോദിച്ചു.

"കിട്ടും"—ഗോപാലൻ സമാധാനിപ്പിച്ചു:—"പാട്ടബാക്കിയിലേക്കുള്ള പണം ഒരുങ്ങിയിരിക്കുന്നില്ലേ?"—ഗോപാലൻ എന്നോടു ചോദിച്ചു.

"ഉണ്ടാവണം—ബാലനാണ് അതിൻെറയൊക്കെയാള്"—ഞാനന്വേഷിച്ചു:—"ബാലനെങ്ങനെ?"

"അവനോ?"—മുത്തശ്ശിയാണു് സമാധാനം പറഞ്ഞതു്;–"അവനിപ്പോൾ സംഘവും സഭയും തന്നെയാണു്."

"കേസ്സിനെപ്പററി വേണ്ടതൊക്കെ അന്വേഷിക്കണം." ഞാൻ തുടൎന്നു:—"കാൎയ്യസ്ഥനു് ഞങ്ങളെ അരച്ചു കലക്കി കുടിക്കാനുള്ള ദേഷ്യമുണ്ടു്."

"അതൊക്കെ താലൂക്കുകർഷകസംഘം ഏറെറടുത്തിരിക്കുന്നു. പരിഭ്രമിക്കാനൊന്നുമില്ല. കൃഷിക്കാരെ രക്ഷിക്കാൻ കോൺഗ്രസ്സ്ഗവമ്മെണ്ടു് എന്തെങ്കിലും ചെയ്യാതിരിക്കില്ല. ഗുണം കിട്ടിയാൽ കർഷകസംഘത്തിന്നു വല്ലതും സംഭാവന തരില്ലേ?" ഗോപാലൻ ചോദിച്ചു.

"ഞങ്ങളെക്കൊണ്ടു് കഴിയുന്നതു് എന്തുവേണമെങ്കിലും തരാം. പിന്നെ ഇപ്പോൾ ബാലൻതന്നെ കർഷകസംഘത്തിലാണല്ലോ. അവനെ ഞങ്ങൾ സംഘത്തിന്നു തന്നിരിക്കുന്നു. അവൻ തരുന്നതൊക്കെ ഞങ്ങൾക്കു സമ്മതമാണു്. അവനെ എട്ടാംതരം വരെ പഠിപ്പിക്കണമെന്നു വിചാരിച്ചു. മുത്തശ്ശി അതിന്നു സമ്മതിച്ചില്ല. അവനെ വല്ലതും വായിക്കാനും പഠിക്കാനും ഏല്പിക്കുക കൂടി ചെയ്യണം."

"അവൻ പത്രം വായിക്കാറുണ്ടു്."—ഗോപാലൻ തുടൎന്നു: "പ്രവൎത്തകന്മാൎക്കൊക്കെ സ്റ്റഡിക്ലാസ്സു കൊടുക്കാനേർപ്പാടുണ്ടു്."

"അതു വേണ്ടതാണു്" —ഞാൻ തുടൎന്നു:– "എനിക്കും പങ്കെടുക്കണമെന്നുണ്ടായിരുന്നു. ജോലിയില്ലാതെ ഇരിക്കുകയല്ലേ?"

"ഒരു തരക്കേടുമില്ല"—ഗോപാലൻ തുടൎന്നന്വേഷിച്ചു:

"തെക്കുംമുറി സ്കൂളിൽത്തന്നെ ജോലി കിട്ടില്ലേ? കളത്തുംപടിക്കൽ നാരായണൻനായരോടു് അന്വേഷിച്ചുവോ?"

"അന്വേഷിക്കുകയൊക്കെയുണ്ടായി. നിവൃത്തിയില്ലെന്നാണ് നാരായണൻ നായർ പറഞ്ഞത്. ഇനി എന്തു വേണമെന്നറിഞ്ഞുകൂട. അടുത്തെങ്ങും ഒരു ജോലി കിട്ടാൻ വഴി കാണുന്നില്ല."

"ആട്ടേ ഞാനും അന്വേഷിക്കാം." ഗോപാലൻ സമാധാനിപ്പിച്ചുകൊണ്ടു തുടന്നു:—"ഏതായാലും നിങ്ങൾ വന്നുവല്ലോ. ഇനി വായനശാലാപ്രവത്തനം ഒന്നുഷാറാക്കണം. അഞ്ചാറുമാസമായി—നാരായണമേനോൻ കിടപ്പിലായതു മുതൽക്കു വായനശാല ശരിക്കു നടക്കാറില്ല. ശങ്കരൻകുട്ടി മേനവനായി പോയി. തിരഞ്ഞെടുപ്പോടുകൂടി മുഹമ്മദ് ലീഗായി. പുഷ്കരപ്പണിക്കർ ഒഴിഞ്ഞു നിൽക്കുകയാണ്."

"ആരാണീ പുഷ്കരപ്പണിക്കർ?" ഞാനന്വേഷിച്ചു.

"പുഷ്കരപ്പണിക്കരെ അറിയില്ലേ?" ഗോപാലൻ സാശ്ചര്യം ചോദിച്ചു. "ഇന്നാട്ടുകാർ പൂത്തോട്ടത്തിലെ അപ്പുക്കുട്ടപ്പണിക്കരെ ഇപ്പോൾ പുഷ്കരപ്പണിക്കരെന്നാണ് വിളിക്കുക പതിവ്. അവർക്ക് ഇവിടത്തെ കോൺഗ്രസ്സ് പിടിച്ചെടുക്കണം. പ്രസിഡണ്ടുസ്ഥാനത്തേയ്ക്കു പണിക്കർ നിന്നു. പക്ഷെ തോററു. തിരഞ്ഞെടുത്തതു നാരായണമേനോനെയാണ്. മൂപ്പരും കലിപ്പൊതുവാളും ഇപ്പോൾ വായനശാലയിൽ പോവാറില്ല. മെമ്പർഷിപ്പു കൊടുക്കാറുമില്ല. ഈ തിരഞ്ഞെടുപ്പിനുശേഷം പണിക്കരെ പുഷ്കരപ്പണിക്കരെന്നും അയാളുടെ അനുയായിയായ രാഘവപ്പൊതുവാളെ കലിപ്പൊതുവാളെന്നുമാണ് നാട്ടുകാർ വിളിക്കാറ്."

"വായനശാലയിൽ ഇപ്പോൾ പത്രം വരാറില്ലേ?" ഞാനന്വേഷിച്ചു.

"മാതൃഭൂമി വരാറുണ്ട്." ഗോപാലൻ തുടന്നു: "മെമ്പർഷിപ്പുപിരിവൊക്കെ മോശമാണ്. മുഹമ്മദ് സ്വന്തം കൈയിൽനിന്നു പണമടച്ചിട്ടാണ് പത്രം വരുത്താറ്. പത്ര

വും നിൎത്തുകയാണെന്നു മൂപ്പർ ഇടക്കിടയ്ക്കൊക്കെ പറയും. പത്രം തുടർച്ചയായി വരുത്താനെങ്കിലും വരിസംഖ്യ പിരിച്ചുണ്ടാക്കണം."

"ശ്രമിക്കാം." ഞാൻ തുടൎന്നു ചോദിച്ചു: നാരായണമേനോന്നു സുഖക്കേടെത്രകണ്ടുണ്ട്.? "

"സാമാന്യമുണ്ട്. രണ്ടുമൂന്നു ദിവസമായി കുറ കുറച്ചധികമാണെന്നു കേട്ടു. ഒരു തലയ്ക്കൽ ജീവനുണ്ടെങ്കിൽ മൂപ്പരിന്നലെ സമ്മേളനത്തിൽ വരുമായിരുന്നു. ആ വിളക്കു പട്ടതിരി കത്തുകയാണ്." ഗോപാലൻ തുടൎന്നു:– "ഈ സമ്മേളനത്തിരക്കുകൊണ്ട് അങ്ങോട്ടു തിരിഞ്ഞു നോക്കാൻ ഇട കിട്ടിയില്ല. ഞാൻ കണ്ടിട്ടു രണ്ടാഴ്ചയായി. ബാലന്റെ പണി കഴിഞ്ഞിട്ടുവേണം അവിടെയ്ക്കൊന്നു പോവാൻ. ഞങ്ങളിന്ന് അങ്ങോട്ടു ചെല്ലാമെന്നു പറഞ്ഞിട്ടുണ്ട്. ഒരുപക്ഷേ ആസ്പത്രിയിലേയ്ക്കു കൊണ്ടുപോകണമെന്നുണ്ട്. പക്ഷേ ആ കാൎയ്യം അധികാരിക്കു തികച്ചും സമ്മതമില്ല."

"എനിക്കൊന്നു കാണണമെന്നുണ്ടായിരുന്നു."—ഞാൻ പറഞ്ഞു.

"അതിനെന്താ വിരോധം?" ഗോപാലൻ ചോദിച്ചു.

"പഴയ പാരമ്പൎയ്യത്തിന്റെ ഒരു തടവുമാത്രം." ഞാൻ മറുപടി പറഞ്ഞു.

"അതൊന്നും സാരമില്ല"—ഗോപാലൻ തുടൎന്നു: "ഞങ്ങളുടെ കൂടെ പോന്നോളു, കാണാം.

"ഇതുവരെ ഞാനവിടെ പോയിട്ടില്ല. സ്ത്രീകളിലാരോടും അടുത്ത പരിചയവുമില്ല. ഒരു പെണ്ണ് കെട്ടിച്ചിററിച്ചെല്ലുന്നതു കാണുമ്പോൾ അധികാരിക്കു വല്ലതും തോന്നുമോ?"

"അതൊന്നുമില്ല"—ഗോപാലൻ തുടൎന്നു:—"അവരുടെ വീട്ടിലെ സ്ത്രീകളെക്കൂടി വായനശാലയിൽ മെമ്പർമാരാ

ക്കാൻ ശ്രമിക്കണം. പക്ഷേ, അവരൊക്കെ വളരെ വലിയ യാഥാസ്ഥിതികരാണ്."

"പിന്നെ നിങ്ങൾ അദ്ധ്യാപകസംഘടനയുണ്ടാക്കാനും പ്രവത്തിക്കണം. വടക്കെ മലബാറിൽ അതൊരു സജീവ പ്രസ്ഥാനമായിക്കഴിഞ്ഞിരിക്കുന്നു. ഇവിടേയും അതിൻെറ അടിയന്തിരാവശ്യമുണ്ട്."

"അതെനിക്കും തോന്നി. നമ്മുടെ താലൂക്കിൽ വല്ല പ്രവത്തനവുമുണ്ടോ?"

"പേരിന് ഒരു താലൂക്കസംഘടനയുണ്ട്. രാവുണ്ണിയും രാധാകൃഷ്ണമേനോനും മററുമാണ് അതിൻെറ പ്രവത്തകരെന്നാണ് വെപ്പ്. ഞാൻ നിങ്ങളെപ്പററി അവരോട് പറയാം."

"ഞാൻ കഴിയുന്നതൊക്കെ ചെയ്യാം—എങ്കിലും." ഞാൻ തുടന്നു:– "ഒരു പെണ്ണല്ലെ?"

"പെണ്ണുങ്ങൾ അത്ര മോശക്കാരൊന്നുമല്ല"—ഗോപാലൻ തുടന്നു:– "ഉണ്ണിയാച്ചയെ കേട്ടിട്ടില്ലെ?–ഇന്നു കേരളക്കരയിൽ ഉശിരുള്ള പെണ്ണുങ്ങളുണ്ട്. കോൺഗ്രസ്സ് പ്രസ്ഥാനത്തിൽ പങ്കെടുത്തു ജയിലിൽ പോയവരുണ്ട്. മിസിസ്സ് എൻ. എസ്സ്. പ്രഭു, എ. വി. കുട്ടിമാളുഅമ്മ, കുഞ്ഞിക്കാവമ്മ, മെററൽഡി കല്ലൻ ഇങ്ങനെ പല വീരതരുണികളും കേരളത്തിലുണ്ട്."—ഗോപാലൻ എന്നെ ആവേശം കൊള്ളിച്ചു.

"കഴിയുന്നതൊക്കെ ചെയ്യാം" ഞാൻ തുടന്നു: "അതിനുള്ള അറിവൊക്കെ ആണുങ്ങളുണ്ടാക്കിത്തരണം."

"ഞാൻ പറഞ്ഞില്ലെ," ഗോപാലൻ തുടന്നു: "കോൺഗ്രസ്സിൻെറതന്നെ മേൽനോട്ടത്തിൽ താലൂക്കിൻെറ നാനാഭാഗത്തുമുള്ള പ്രവത്തകന്മാക്ക് ഒരു ക്ലാസ്സ് നടത്താനേർപ്പാട് ചെയ്യുന്നുണ്ട്, അതിൽ നിങ്ങളും പങ്കെടുത്തോളു."

"ഇവിടെ ഞാനും ബാലനുംകൂടി പൊതുപ്രവൎത്തനത്തിൽ പങ്കെടുത്താലോ? വീടു നോക്കാനാരാ പിന്നെ? "

"വീട്ടുപേക്ഷിച്ച് പൊതുപ്രവൎത്തനമൊന്നും വേണ്ട." ഗോപാലൻ തുടൎന്നു; "നാടും വീടുമില്ലാതെ പൊതുപ്രവൎത്തനമുണ്ടോ?"

അപ്പോഴേയ്ക്കും ബാലനും വന്നു. ഞങ്ങൾ രണ്ടുപേരും കൂടി ആലോചിച്ച് സ്റ്റഡിക്ലാസ്സിൽ പങ്കെടുക്കാമെന്ന് തീരുമാനിച്ചു. അവർ പോയി വന്ന് വിവരമറിഞ്ഞശേഷമാവാം തെക്കേക്കളത്തിലേയ്ക്കുള്ള എന്റെ പോക്കെന്നു വെച്ചു. അവർ തെക്കേക്കളത്തിലേയ്ക്കു പോയി.

"അയാളെന്താ സ്വജനം?" നായന്മാരുടെയിടയിലുള്ള അവാന്തരവിഭാഗങ്ങളിൽ ഗോപാലൻ ഏതു വൎഗ്ഗത്തിൽ പെട്ടുമെന്ന് മുത്തശ്ശി എന്നോടന്വേഷിച്ചു.

"എനിയ്ക്കു നിശ്ചയമില്ല." ഞാൻ പറഞ്ഞു. വാസ്തവമായും എനിയ്ക്കറിവുണ്ടായിരുന്നില്ല. അയാൾ ഏതു ജാതിയിൽ പെട്ടുമെന്ന്.

"പോടി പോ"—മുത്തശ്ശി തുടൎന്നു: "ഇത്രയൊക്കെ പഠിച്ചിട്ട് നിനക്കതു് അറിയില്ലെ."?

"അപ്പോ മുത്തശ്ശ്യേ—ഞാൻ തുടൎന്നു:- "സ്കൂളിൽ പഠിച്ചാൽ പള്ളിച്ചാനേയും വെട്ടെക്കാടനേയും വേർതിരിച്ചറിയാൻ കഴിയേ്വാ?"

"ഇല്ല ഉവ്വൊ?" മുത്തശ്ശി വിഡ്ഢിയായി പൊട്ടിച്ചിരിച്ചുകൊണ്ടു തുടൎന്നു: "ബാലനെക്കൊണ്ടൊന്നു ചോദിപ്പിക്കുണ്ടു്"

"എന്തിനു്?" ഞാനന്വേഷിച്ചു.

"അതൊക്കെ ആവശ്യമുണ്ടു്." നികന്നു വരുന്ന പുഞ്ചിരിയോടെ മുത്തശ്ശി പറഞ്ഞു.

ബാലൻ അന്ന് മടങ്ങിവന്നില്ല. പിറേറദിവസം ഉച്ചയ്ക്കു മടങ്ങിയെത്തിയുള്ളൂ. ബാലൻ അവിടെ ചെന്ന് രണ്ടുമൂന്നു മണിക്കൂർ കഴിയുന്നതിന്നു മുമ്പുതന്നെ നാരായണമേനോൻ മരിച്ചുവെന്നും അതിനോടനുബന്ധിച്ച സംസ്കാരത്തിന് കഴിതീക്കാനും മററും സഹകരിച്ചതുകൊണ്ടാണ് തലേന്ന് വരാഞ്ഞതെന്നും അവൻ പറഞ്ഞു.

ആ പൊതുപ്രവത്തകൻെറ മരണം എന്നെ വല്ലാതെ വേദനിപ്പിച്ചു. വന്ന ഉടനെ—സുഖക്കേടാണെന്നു കേട്ടപ്പോൾത്തന്നെ—പോയി കാണാഞ്ഞതു കഷ്ടമായിപ്പോയെന്ന് എനിക്കു തോന്നി. രണ്ടു വായനശാലാപ്രവത്തനക്കമ്മിററിയിൽ വെച്ചു സ്വന്തം കയ്യിന്മേലുള്ള മുദ്രമോതിരം ഊരിക്കൊടുക്കുന്ന നാരായണമേനോൻ ഒരായിരം വട്ടം എൻെറ ഹൃദയഭിത്തിയിൽ നിഴലിച്ചുകൊണ്ടിരുന്നു,

ഒന്നൊന്നരമാസം ഞാൻ വെറുതെ ഇരുന്നു. ഒരു ജോലിയും കിട്ടിയില്ല. അട്ടത്തെങ്ങും ഒഴിവുണ്ടായിരുന്നില്ല.

മെയ് അവസാനത്തെ ആഴ്ചയിൽ വടക്കുംമുറിയിലുള്ള കോലോത്തുപറമ്പിൽ ശ്രീധരൻ നായരുടെ വീട്ടിൽ വച്ചു നടത്തിയ സ്റ്റഡിക്ലാസ്സിൽ ഞാനും ബാലനും പങ്കെടുത്തു. ബാലൻ പൊതുപ്രവത്തകനെന്ന നിലയ്ക്ക് ആദ്യം മുതൽ അവസാനംവരെ അവിടെത്തന്നെയായിരുന്നു. ഞാൻ രാവിലെ എട്ടു മണിക്ക് കഞ്ഞികുടിച്ചു പോവും; വൈകുന്നേരം വീട്ടിലേയ്ക്കു മടങ്ങും. അങ്ങനെ അഞ്ചു ദിവസം നടന്ന ആ ക്ലാസ്സിൽ മുഴുവനും ഞങ്ങൾ പങ്കെടുത്തു.

'ലോകം,' ഇന്ത്യയിലെ ദേശീയ പ്രസ്ഥാനം,' 'തൊഴിലാളിപ്രസ്ഥാനം,' 'കഷകപ്രസ്ഥാനം,' 'ജീവൽസാഹിത്യം' —എന്നീ അഞ്ചു വിഷയങ്ങളെപ്പററിയായിരുന്നു ക്ലാസ്സുകൾ. അമ്പതോളം പൊതുപ്രവത്തകർ ആ ക്ലാസ്സിൽ പങ്കെടുത്തിരുന്നു. ആ ക്ലാസ്സുകൾകൊണ്ടു ഇട്ടങ്ങിയ ദേശീയമനോഭാവം

ഇല്ലാതാക്കുവാൻ സാധിച്ചു. സോഷ്യലിസ്റ്റ് സിദ്ധാന്തങ്ങളുടെ ഒരേകദേശവിവരണം പ്രസ്തുത ക്ലാസ്സുകളിൽനിന്നു സിദ്ധിച്ചു. അദ്ധ്യാപകന്മാർ, ഉയർന്ന ക്ലാസ്സുകളിലെ വിദ്യാർത്ഥികൾ, കൃഷിക്കാർ, തൊഴിലാളികൾ എന്നീ വിവിധ വിഭാഗത്തിൽപ്പെട്ട പൊതുപ്രവർത്തകന്മാർ ആ ക്ലാസ്സുകളിലുണ്ടായിരുന്നു. ആ ക്ലാസ്സ് എൻെറ ജീവിതത്തിൽ വലിയൊരു പരിവർത്തനത്തിനു വഴി തെളിയിച്ചു,

ആ ക്ലാസ്സിൽ രസകരമായ ഒരു സംഭവമുണ്ടായി. ഒരു നേതാവ് 'ജീവൽസാഹിത്യ'ത്തെ സംബന്ധിച്ച് ക്ലാസ്സെടുക്കുകയായിരുന്നു. പത്രങ്ങളിൽ പ്രസിദ്ധീകരിച്ചതനുസരിച്ച് മൂന്നാം ദിവസമായ അന്ന് വേണ്ടിയിരുന്നത് 'തൊഴിലാളിപ്രസ്ഥാനത്തെ' സംബന്ധിച്ച ക്ലാസ്സായിരുന്നു. അതെടുക്കേണ്ട അദ്ധ്യാപകൻ 'പി. കെ. പി.' യായിരുന്നു. 'പി. കെ. പി.' കൃത്യസമയത്തു വന്നുചേരാത്തതുകൊണ്ട് അവിടെയുണ്ടായിരുന്ന 'ഡി' ജീവൽസാഹിത്യമെന്ന അഞ്ചാം ദിവസത്തെ ക്ലാസ്സെടുത്തു.

മുററത്തിട്ട പന്തലിൽ പായ വിരിച്ച് അതിലാണ് പ്രവർത്തകർ ഇരുന്നിരുന്നത്. ക്ലാസ്സിൽ ഒരേയൊരു സ്ത്രീ മാത്രമായിരുന്ന എനിക്ക് ഒരു പായ മുഴുവനും ഒഴിവാക്കിത്തന്നിരുന്നു. എൻെറ അടുത്തിരുന്ന ഒരു ചെറുപ്പക്കാരൻ വളരെ രഹസ്യമായി എന്നോടന്വേഷിച്ചു:

"ഇദ്ദേഹത്തിൻെറ പേരെന്താണ്?"

"ആരുടെ?"

"ഇപ്പോൾ ക്ലാസ്സെടുക്കുന്ന ആളുടെ."

"ഡി"

"മുഴുവൻ പേർ."

"അതെനിക്കറിഞ്ഞുകൂട."

"നിങ്ങൾക്കറിയാതിരിക്കില്ല. അതൊന്നു പറഞ്ഞുതന്നാലെന്താ?"

"ഞാൻ മര്യാദക്കു പറഞ്ഞില്ലെ, എനിക്കറിയില്ലെന്നു്. മററാരോടെങ്കിലും ചോദിച്ചോളൂ. ഞാൻ ഇപ്പോൾ ഈ ക്ലാസ്സിൽ ശ്രദ്ധിക്കുകയാണു്. എന്നെ ഉപദ്രവിക്കരുതു്." ഞാൻ കുറച്ചുറക്കെ പറഞ്ഞു. അപ്പോഴും ഡി ക്ലാസ്സെടുത്തുകൊണ്ടുതന്നെയിരുന്നു.

'എന്താ മിസ്സ്റ്റസ്സ്?' ഞങ്ങളെത്തന്നെ ശ്രദ്ധിച്ചുകൊണ്ടിരുന്ന ഗോപാലൻ ചോദിച്ചുകൊണ്ടെഴുന്നേററു.

"ഒന്നുമില്ല"– ഞാൻ മറുപടി കൊടുത്തു.

"എന്നാലും?"–ഗോപാലൻ ക്ലാസ്സെടുക്കുന്ന ഡി യോടു് പറഞ്ഞു; "സ്റ്റോപ്പ്, സ്റ്റോപ്പ്, സ്റ്റോപ്പ്"

'ഡി' ക്ലാസ്സു നിർത്തി. ഗോപാലൻ ഞങ്ങളുടെ അടുത്തു വന്നു. എല്ലാവരുടേയും ശ്രദ്ധ അവിടെ കേന്ദ്രീകരിച്ചു.

"നിങ്ങളെന്താ ഇവിടെ ശൃംഗരിക്കുന്നതു്?" ഗോപാലൻ ചോദിച്ചു.

എൻെറ അടുത്തിരുന്നിരുന്ന ഖദർകുപ്പായക്കാരൻ പെട്ടെന്നു ഞെട്ടി എഴുന്നേററുകൊണ്ടു് പറഞ്ഞു: "ഇപ്പോൾ പ്രസംഗിക്കുന്ന ആളുടെ മുഴുവൻ പേരെന്താണെന്നു ഇവരോടു ചോദിച്ചു അത്രമാത്രം."

മുമ്പിൽ ഒരു പൂച്ച ചാടി വീണാൽ ഒരെലിക്കുണ്ടാവുന്ന പരുങ്ങൽ ആ അപരിചിതൻെറ മുഖത്തു പ്രത്യക്ഷപ്പെട്ടിരുന്നു.

"വിഷയം മനസ്സിലാക്കിയാൽ പോരേ; പ്രസംഗിക്കുന്ന ആളുടെ പേരെന്തിനു് അറിയണം?"

"ഒന്നിനുമല്ല. ആളെക്കൂടെ മനസ്സിലാക്കാമെന്നു വിചാരിച്ചു. അത്രമാത്രം."

"നിങ്ങളുടെ പേർ? "

"ശങ്കര മാരാർ."

"നിങ്ങൾ കോൺഗ്രസ്സുകാരനാണോ? "

"അതെ."

"എന്നാൽ ഈയാളുടെ പേർ ചോദിച്ചറിയേണ്ട ആവശ്യം വരില്ല."

"എല്ലാവക്കും എല്ലാവരുടേയും പേരറിയുമോ? നിങ്ങൾ എൻെറ പേരു ചോദിച്ചറിയുകയല്ലെ ചെയ്തതു്."

"ഞാൻ ഈ താലൂക്കിലെ മുഴുവൻ കോൺഗ്രസ്സ് പ്രവ‍ത്തകന്മാരേയും അറിയും—നിങ്ങൾ കോൺഗ്രസ്സുകാരനല്ല. അതുകൊണ്ടെനിക്കു് നിങ്ങളെ പരിചയമില്ല."

"അതെന്തോ എനിക്കറിഞ്ഞുകൂട."

"ചെണ്ടകൊട്ടിക്കണ്ടാ മാരാരെ, ഇവിടെയുള്ള പത്തമ്പതുപേരിൽ ആരെങ്കിലും നിങ്ങളെ അറിയുമോ?"

"കെ. വി. മാധവനെ ഞാനറിയും. അയാളെന്നേയും അറിയും."

"മാധവൻ സ്റ്റാൻറപ്പ്." ഗോപാലൻ കല്പിച്ചു. കെ. വി. മാധവൻ എഴുന്നേററു നിന്നു.

"താൻ ഈ ശങ്കരമാരാരെ അറിയുമോ? ഇയ്യാൾ കോൺഗ്രസ്സുമെമ്പറാണോ? " ഗോപാലൻ ചോദിച്ചു.

"മാരാരെ അറിയും. അയാളൊരു സെക്കൻഡറിടെയിൻറു് അദ്ധ്യാപകനാണു്. അയാളിൽ ഇതുവരെ കോൺഗ്രസ്സൊന്നും കണ്ടിട്ടില്ല. കോൺഗ്രസ്സ് മന്ത്രിസഭ രൂപീകരിച്ചപ്പോൾ മൂപ്പരും കോൺഗ്രസ്സായിട്ടുണ്ടോ എന്നെനിക്കറിഞ്ഞുകൂട." ഇത്രയും പറഞ്ഞു് മാധവൻ ഇരുന്നു.

"ഇവിടെവെച്ചു കോൺഗ്രസ്സുകാരുടെ ഒരു ക്ലാസ്സുണ്ടെ

ന്നും അതിൽ പങ്കെടുക്കണമെന്നും താങ്കളോടു വല്ല പ്രവത്ത കന്മാരും പറയുകയുണ്ടായിട്ടുണ്ടോ?'' ഗോപാലൻ ചോദിച്ചു.

''ഇല്ല.'' മാരാർ പറഞ്ഞു.

''പിന്നെ എന്തിനു വന്നു? ''

''പത്രത്തിൽ കണ്ടപ്പോൾ എല്ലാ കോൺഗ്രസ്സുകാക്കും പങ്കെടുക്കാമെന്നു വിചാരിച്ചു വന്നു.''

''എന്റെ അറിവിൽപ്പെട്ടിടത്തോളം നിങ്ങളൊരു കോൺഗ്രസ്സുകാരനല്ല. അതുകൊണ്ടു് ഇനി ഈ ക്ലാസ്സിൽ പ ങ്കെടുക്കേണ്ടതില്ല. പുറത്തു പോകണം. ഇതു ഞങ്ങൾ നടത്തി ക്കോളാം.''

''അതെന്താ?, ഞാൻ പങ്കെടുത്താലെന്താ?''

''അതു പിന്നെ പറയാം. ഇപ്പോൾ പുറത്തു പൊ യ്ക്കോളു.''

''ഞാൻ പോവില്ല. ഞാനും ഒരു കോൺഗ്രസ്സുകാരനാ ണു്.''—മാരാർ വാശി പിടിച്ചു.

''പോടാ പുറത്തു്.'' ഗോപാലനലറി. ''കോൺഗ്രസ്സി ലൊരംഗമാണെന്നു തെളിയിക്കാൻ മെമ്പർഷിപ്പുരശീതിയും കൊണ്ടു വാ. അപ്പോൾ ക്ലാസ്സിലിരുത്താം.''

മാരാർ പിറുപിറുത്തുകൊണ്ടു് പുറത്തു കടന്നു.

''അവൻ നല്ല പന്തിക്കാരനല്ലെന്നു് എനിക്കു് ആദ്യത്തെ ദിവസംതന്നെ തോന്നിയിരുന്നു. നമ്മുടെ പ്രവത്തകന്മാർ ശ്രദ്ധിക്കുന്നതിലുമധികം അയാൾ ക്ലാസ്സിൽ ശ്രദ്ധിച്ചിരുന്നു. ഓരോ ക്ലാസ്സിലേയും പ്രസംഗങ്ങൾ വള്ളി പുള്ളി വിടാതെ കുറിച്ചെടുക്കുന്നതും ഞാൻ ശ്രദ്ധിച്ചിരുന്നു.''

''അവനൊരു സി. ഐ. ഡി. ഒററുകാരനാണു്.'' ഗോ പാലൻ വിശദീകരിച്ചു.

അയാളെ പുറത്താക്കിയതോടെ ക്ലാസ്സ് വീണ്ടും തുടന്നു: "കോൺഗ്രസ്സ് ഭരിക്കുമ്പോൾ കോൺഗ്രസ്സ് പ്രവത്തകന്മാരുടെ ക്ലാസ്സിൽ സി. ഐ. ഡി. ഒററുകാരനോ?" ഞാൻ പലപ്പോഴും ആലോചിച്ചു.

* * * *

"എന്താ മിസ്ട്രസ്സേ, ട്രെയിനിങ്ങ് കഴിഞ്ഞു ഇല്ലേ?" ക്ലാസ്സിൻെറ അഞ്ചാം ദിവസം ഉച്ചക്കു കഞ്ഞി കഴിഞ്ഞ ശേഷമുള്ള ഒഴിവുസമയത്തു് എ. ചാത്തു നായർ എൻെറ അടുത്തു വന്നു ചോദിച്ചു.

ആദ്യദിവസം മുതൽക്കുതന്നെ ചാത്തു നായർ ക്ലാസ്സിൽ പങ്കെടുക്കുന്നതു് ഞാൻ കണ്ടിരുന്നു. പക്ഷേ, പണ്ടത്തെ ക്ലാസ്സിൽവച്ചു കളിയാക്കിയിരുന്ന കാര്യത്തിൽ നേതൃത്വം വഹിച്ചിരുന്നതുകൊണ്ടു്, എനിക്കുന്നും അയാളോടൊരു വെറുപ്പുണ്ടായിരുന്നു. അതു വിട്ടുപോയിരുന്നില്ല. അതുകൊണ്ടു് ഞാൻ അയാളോടു് അങ്ങോട്ടൊന്നും കടന്നു സംസാരിച്ചില്ല. ഇങ്ങോട്ടു സംസാരിച്ചപ്പോൾ ഞാൻ മടിക്കാതെ മറുപടി പറഞ്ഞു:

"ഉവ്വ്."

"മിനിഞ്ഞാന്നു ശങ്കരമാരാരെ പുറത്താക്കിയ ശേഷമാണു് എനിക്കു സംശയം തീന്നതു്." ചാത്തു നായർ തുടന്നു: 'നിങ്ങൾ ആളു വളരെ മാറിയിരിക്കുന്നു."

"അപ്പോൾ നിങ്ങൾക്കെൻെറ കോന്ത്രപ്പല്ലു കണ്ടുകൂടെ?" ഞാൻ ചിരിച്ചുകൊണ്ടു ചോദിച്ചു.

"അതിനു നിങ്ങളൊന്നു ചിരിച്ചു കാണണ്ടേ?" ചാത്തു നായരും ചിരിച്ചു.

"നമ്മൾ തമ്മിൽ കണ്ടിട്ടു് അഞ്ചുകൊല്ലം തികച്ചും കഴിഞ്ഞു. അപ്പോൾ ഒരാൾക്കു പല മാററങ്ങളും വരാം."

"നിങ്ങൾക്കു സ്കൂൾ കിട്ടിയോ? "

"ഇല്ല."

"ഞാൻ പ്രവൃത്തിയെടുക്കുന്ന സ്കൂളിൽ ഇക്കൊല്ലം പത്തു നാല്പതു കുട്ടികളെ ചേർക്കാനുണ്ട്. ഇക്കൊല്ലം ഒരു ഹയർ ട്രെയിൻറു ടീച്ചറെ വെയ്ക്കണമെന്നു മാനേജർ പറയുന്നതു കേട്ടു. ഞാനൊന്നന്വേഷിക്കണമോ?"

"തരക്കേടില്ല."

"പക്ഷേ വഴിയാണ്. നിങ്ങളുടെ വീട്ടിൽനിന്നു നാലര നാഴികയുണ്ടാകും."

"എന്നാലും ആവട്ടെ. രണ്ടു മാസമായി വെറുതെയിരിക്കുന്നു. ഇതുവരേയും ഒരു സ്കൂൾ കിട്ടിയില്ല. മൂന്നു കൊല്ലത്തിനിടയ്ക്കു പ്രാക്ടിക്കൽ കഴിക്കണമല്ലോ."

അവസാനം ചാത്തു നായരുടെ മുഖത്തുനിന്നു നാലര എന്നു പറഞ്ഞാൽ തികച്ചും അഞ്ചു നാഴിക അകലെയുള്ള ഒരു സ്കൂളിൽ ഒഴിവുണ്ടെന്നു ഞാൻ കേട്ടു. എൻെറ വീട്ടിൽ നിന്നു പുറപ്പെട്ട് ആ സ്കൂളിലെത്തും മുമ്പെ ഞാൻ നാലു ലോവറെലിമെൻററി സ്കൂളുകളുടെ പടി കടന്നുപോകേണ്ടതുണ്ട്. അവിടെയൊന്നും ഒഴിവില്ലാതെ പഠിക്കത്തക്ക കുട്ടികളുണ്ട്. ജോലിയില്ലാത്ത അദ്ധ്യാപകന്മാരുമുണ്ട്. എന്നിട്ടും വിദ്യാഭ്യാസത്തിൻെറ ശതമാനം വദ്ധിക്കുന്നില്ല.

സ്റ്റഡീക്ലാസ്സു കഴിഞ്ഞതിന്നു ശേഷം ഞാൻ മുഹമ്മദിനെ കണ്ടു. വായനശാല കുറച്ചുകൂടി നന്നാക്കി നടത്തുന്നതിനെപ്പററി ഞങ്ങളാലോചിച്ചു. പക്ഷേ, ആ മനുഷ്യൻ നല്ലൊരു കച്ചവടക്കാരനാവാൻ ശ്രമിക്കുകയായിരുന്നു. എങ്കിലും മാതൃഭൂമി കൃത്യമായി വരുത്തി വായനശാലയ്ക്കു തന്നുകൊള്ളാമെന്നും പണ്ടത്തെപ്പോലെ പ്രവത്തിക്കാൻ സാദ്ധ്യമല്ലെന്നും പറഞ്ഞു് ഒഴിഞ്ഞു നില്ക്കുകയാണുണ്ടായതു്. മാതൃഭൂമി

വരുത്തുന്നതു നിൎത്തുന്നില്ലെന്നു് ഉറപ്പിയ്ക്കാൻ മാത്രമേ എനി
യ്ക്കു കഴിഞ്ഞുള്ളു. മാതൃഭൂമി ആഴ്ചപ്പതിപ്പു് ഞാനും മററു ചില
ചെറുപ്പക്കാരികളും കടം വരുത്തി വായനശാലയിലേയ്ക്കു സം
ഭാവന ചെയ്തു.

ശങ്കരൻകുട്ടി നായർ നാട്ടിൽ വരുമ്പോൾ, കണക്കും റി
ക്കാർട്ടുകളും സമ്പാദിച്ചു് വായനശാല ശരിക്കു നടത്താ
മെന്നു നിശ്ചയിച്ചു. അതുവരെ പുസ്തകങ്ങൾ കൊടുക്കാനും
വാങ്ങാനും ബാലനെ ഉത്തരവാദപ്പെടുത്തി. അങ്ങനെ വാ
യനശാലയുടെ ജീവൻ കളയാതെ സൂക്ഷിക്കാൻ മാത്രമേ
എനിയ്ക്കു കഴിഞ്ഞുള്ളു.

തമ്മിൽ സംസാരിച്ചു തീരുമാനിച്ചതനുസരിച്ചു് ഒരാ
ഴ്ച കഴിഞ്ഞപ്പോൾ ചാത്തു നായർ എന്റെ വീട്ടിൽ വന്നു.
അമ്പലപ്പുറമ്പു് സ്കൂളിൽ ജോലി തരാൻ അതിന്റെ മാനേ
ജർ ഒരുക്കമാണെന്നും ശമ്പളം എൺപതുറുപ്പികയേ തരൂ
എന്നും പറഞ്ഞിട്ടുണ്ടെന്നറിയിച്ചു. സൌകര്യംപോലെ മ
ററൊരു സ്കൂൾ കിട്ടുന്നതുവരെ ആ സ്കൂളിൽ ജോലിയെടുക്കാ
മെന്നുറപ്പിച്ചു ഞാൻ മറുപടി കൊടുത്തു.

ആയിരത്തിത്തൊള്ളായിരത്തി മുപ്പത്തിയേഴു് ജൂൺ അ
ഞ്ചാംതീയതി ഞാൻ അമ്പലപ്പുറമ്പു് സ്കൂളിലെ ഒരദ്ധ്യാപി
കയായി ജോലിയിൽ പ്രവേശിച്ചു.

# അദ്ധ്യാപക യൂണിയൻ

നാടൊട്ടുക്കും കൎഷകസംഘത്തിന്റെ പ്രക്ഷോഭം; കോൺഗ്രസ്സിന്റെ ഗവൎമ്മെണ്ട്; ഒരു നല്ല വക്കീലായ ഗോപാലകൃഷ്ണമേനോന്റെ സാമൎത്ഥ്യം—ഇവയെല്ലാംകൂടി കാൎയ്യസ്ഥൻ അമ്പരന്നിരിക്കുകയാണ്. രണ്ടു കൊല്ലക്കാലമായിട്ടും കേസ്സു വിധി പറയുന്നതിരിക്കട്ടെ, വിചാരണയ്ക്കുകൂടി വരികയുണ്ടായില്ല.

ഒരു കേസു കൊടുത്ത് വിധി സമ്പാദിച്ച് ഭൂമിയൊഴിപ്പിച്ചെടുക്കുക എന്നത് പണ്ടുകാലത്തേപ്പോലെ അത്ര എളുപ്പമല്ലെന്ന് കാൎയ്യസ്ഥൻ ഇട്ട്യാരച്ചൻ നായർ അനുഭവത്തിൽനിന്നു പഠിക്കുകയാണ്. "നീ ഭൂമിയിൽ പൂട്ടേണ്ട" എന്നു പറഞ്ഞാൽ മതി പണ്ടുകാലത്തൊക്കെ ഭൂമി ഒഴിപ്പിക്കലായി. വികൃതിയായ വല്ല കൃഷിക്കാരനും ഒന്നു കടന്നു പറഞ്ഞാൽ ഒരു കേസ്സു കൊടുക്കണം, ഒരു വാദവുമുണ്ടാവില്ല, ഒന്നുരണ്ടു മാസംകൊണ്ടു വിധിയായി ആമ്യേനായി, ശിപായിയായി, സൎവ്വസ്വവും നടത്തിയെടുക്കലായി. അത്ര എളുപ്പമുണ്ടായിരുന്ന പണി ഇന്നു രണ്ടു കൊല്ലമായിട്ടും വക്ക കടിച്ചിട്ടില്ല. വിധി അനുകൂലമാവുമെന്നതിന്ന് ഒരുറപ്പൊട്ടില്ലതാനും.

"വെള്ളക്കാരുടെ ഭരണം തന്നെയായിരുന്നുവെങ്കിൽ ഞാൻ നാരകത്തെ പുരത്തറ പൊളിച്ച് അവിടെ ഒരു കുളം

കഴിച്ച് അതിലിറങ്ങി കുളിച്ചിരുന്നു. ഇപ്പോൾ കോൺഗ്രസ്സിന്റെ ഭരണകാലമായതുകൊണ്ട് ഒന്നും പറയാനൊരു ധൈര്യമില്ല'' ഇട്ട്യാരച്ചൻ നായർ 'ബഡായി' മാററി ഇങ്ങനെ ഒരു പരുങ്ങലിലെത്തിത്തുടരും: ''വെള്ളക്കാരൻ തന്നെ തോററുവെങ്കിൽ പിന്നെ ഇട്ട്യാരച്ചനൊന്നു തോററാലെന്താ?''—മൂപ്പരങ്ങനെ സമാധാനിച്ച് കഴിയുകയാണ്.

കാലത്തെട്ടുമണിക്കു കഞ്ഞി കുടിച്ച് ഒരു തൂക്കുപാത്രത്തിൽ കുറച്ചു പാലുമായി ഞാൻ അമ്പലപ്പറമ്പ് സ്കൂളിലേക്ക് പോവും. നിരത്തിൽക്കൂടെ തെക്കുംമുറി, നട്ടുവട്ടം, വടക്കുംമുറി അങ്ങനെ ദേശങ്ങൾ പകന്നു പകന്നു പത്തുമണിക്കു മുമ്പേ സ്കൂളിലെത്തും. മൂന്നരനാഴിക വഴിയിൽ നിരത്തും നാഴികക്കല്ലുകളും എല്ലാമുണ്ട്. അവിടെനിന്നു പടിഞ്ഞാട്ട് ഒരു നീണ്ട പാടം. ആ പാടം കടന്നൊരു കുന്നു കയറി മറിയണം. പിന്നേയും ഒരു പാടം. ആ പാടത്തിന്റെ പടിഞ്ഞാറെക്കരയ്ക്കു കുന്നിൻചെരുവിലാണ് അമ്പലപ്പറമ്പ് സ്കൂൾ. റോഡിൽ നിന്ന് ഒന്നര നാഴികയിൽ കുറയാതെ നടന്നാലേ സ്കൂളിലെത്തൂ. വീട്ടിൽ നിന്നു സ്കൂളിലെത്തണമെങ്കിൽ തികച്ചും അഞ്ചുനാഴിക നടക്കണം. തുലാം—വൃശ്ചികം കാലങ്ങളിൽ സ്കൂൾ വിട്ടു വീട്ടിലെത്തണമെങ്കിൽ ഇരുട്ടത്തപ്പുക തന്നെ വേണ്ടി വരും.

അമ്പലപ്പറമ്പ് സ്കൂൾ ഹിന്ദു റെയിഞ്ചിൽ പെട്ടതാണെങ്കിലും ഹിന്ദു കുട്ടികളേക്കാളധികം മുസ്ലീം കുട്ടികളാണു പട്ടികയിലുണ്ടായിരുന്നത്. മാനേജർ പഴയഞ്ചേരി കുഞ്ഞനെഴുത്തച്ഛനാണ്. അദ്ദേഹത്തിന്റെ മൂത്ത മകൻ ലോവർ ട്രെയിൻറായ കുട്ടിക്കൃഷ്ണനെഴുത്തച്ഛനാണ് ഹെഡ്മാസ്റ്റർ. ഹെഡ്മാസ്റ്ററുടെ സഹോദരിയായ കുഞ്ഞുകുട്ടിയമ്മ, ചാത്തു നായർ, രാമവാരിയർ, ഗോവിന്ദപ്പൊതുവാൾ ഇവരാണ് മററു ടീച്ചർമാർ. ചാത്തു നായരും വാരിയരും എട്ടാം

തരക്കാരാണ്. അവരുടെ ട്രെയിനിങ്ങ് കഴിഞ്ഞിട്ടില്ല. കുഞ്ഞുകുട്ടിയമ്മ ലോവർ ട്രെയിനിങ്ങ് പരീക്ഷയിൽ തോററിരിക്കുകയാണ്. പൊതുവാളൊരു പത്താം തരക്കാരനും. അയാളുടേയും ട്രെയിനിങ്ങ് കഴിഞ്ഞിട്ടില്ല. അക്കൊല്ലം കുറച്ചധികം കുട്ടികളെ ചേർത്തുകൊണ്ട് എന്നെ പുതുതായി നിയമിച്ചതാണ്. ഓരോ പരീക്ഷക്കു വരുമ്പോഴും ഇൻസ്പെക്ഷൻ പുസ്തകത്തിൽ ഹയർ ട്രെയിൻഡദ്ധ്യാപകനെ നിയമിക്കണമെന്ന മേലധികാരത്തിലെ കല്പന നിറവേററൽ കൂടിയായിരുന്നു എന്റെ നിയമനം.

കുട്ടികൃഷ്ണനെഴുത്തച്ഛൻ അഞ്ചിൽ, പൊതുവാൾ നാലിൽ, കുഞ്ഞുകുട്ടിയമ്മ മൂന്നിൽ, വാരിയർ രണ്ടിൽ, ചാത്തു നായർ ഒന്ന് 'എ' ക്ലാസ്സിൽ, ഞാൻ 'ബി'യിലും. അങ്ങനെയാണ് ക്ലാസ്സുകളുടെ ചാർജ്ജ് ഏറെറടുത്തിട്ടുള്ളത്.

ഒരു ദിവസം വെള്ളിയാഴ്ച ഉച്ചക്ക് രാവുണ്ണിയും രാധാകൃഷ്ണമേനവനും കൂടി ഞങ്ങളുടെ സ്കൂളിൽ വന്നു. ഹെഡ്മാസ്റ്ററും കുഞ്ഞുകുട്ടിയമ്മയും വാരിയരും ഉണ്ണാൻ പോയിരുന്നു. പൊതുവാളും ചാത്തു നായരും ഞാനും മാത്രമാണ് സ്കൂളിൽ ഉണ്ടായിരുന്നത്. അവർ അദ്ധ്യാപക യൂണിയനിൽ മെമ്പർമാരെ ചേർക്കാൻ വന്നതാണ്. രാവുണ്ണി താലൂക്കു യൂണിയൻ പ്രസിഡണ്ടാണ്. രാധാകൃഷ്ണമേനോൻ വർക്കിങ്ങ് കമ്മിററിയിലെ ഒരു മെമ്പറും.

അവർ, ഞങ്ങളോട് യൂണിയനിൽ ചേരുവാൻ ആവശ്യപ്പെട്ടു. ഞാൻ യാതൊന്നും പറയാതെ മെമ്പറായി ചേർന്ന പണം കൊടുത്തു. ചാത്തു നായർ ചേരാൻ മടിച്ചു നിന്നു.

"ചേരാനെന്താ വിരോധം?"—രാവുണ്ണി ചോദിച്ചു.

"ഒരു വിരോധവുമില്ല. പക്ഷേ എന്റെ കയ്യിൽ ഇപ്പോൾ പണമില്ല"—ചാത്തു നായർ പറഞ്ഞു.

"സമ്മതമാണെങ്കിൽ ചേർത്തേക്കു. മേനവന്റെ കയ്യിൽ ടീച്ചേഴ്സ് മീററിങ്ങിന്നു വരുമ്പോൾ പണം കൊടുത്തയച്ചാൽ മതി." രാവുണ്ണി പറഞ്ഞു.

അങ്ങനെ ചാത്തു നായരും അംഗമായി ചേൎന്നു.

"പൊതുവാളോ?"—മേനോൻ ചോദിച്ചു.

"ഞാൻ സൎവ്വീസുകമ്മീഷൻ പരീക്ഷ പാസ്സായി മററു വല്ല ജോലിയും കാത്തുകൊണ്ടിരിക്കുകയാണ്. ആ സ്ഥിതിക്കു രശീതി നഷ്ടപ്പെടുത്തുന്നതെന്തിനാണ്?"—പൊതുവാൾ ചോദിച്ചു.

"ജോലി കിട്ടുമ്പോൾ പോകാം. ഏതായാലും ഇപ്പോൾ ടീച്ചറാണല്ലൊ. അതുകൊണ്ടു് ചേൎന്നാൽ വിരോധമൊന്നുമില്ല"—രാവുണ്ണി പറഞ്ഞു.



അങ്ങിനെ ഞങ്ങൾ മൂന്നു പേരും മെമ്പർമാരായി. അപ്പോഴേയ്ക്കു് കുഞ്ഞിക്കുട്ടിയമ്മയും വാരിയരും വന്നു. ആ പ്രവൎത്തകന്മാർ അവരോടും മെമ്പർമാരായി ചേരുവാൻ ആവശ്യപ്പെട്ടു.

"നിങ്ങൾ ചേരുന്നില്ലേ?"—രാവുണ്ണി കുഞ്ഞിക്കുട്ടിയമ്മയോടു ചോദിച്ചു.

"ഏട്ടനോടോ അച്ഛനോടോ ചോദിച്ചിട്ടു് അവർ സമ്മതിക്കുകയാണെങ്കിൽ ചേരാം"–കുഞ്ഞിക്കുട്ടിയമ്മ പറഞ്ഞു.

"തരക്കേടില്ല, അവരോടു് ആരു് ചോദിക്കണം? നിങ്ങളോ ഞങ്ങളോ?"—രാധാകൃഷ്ണമേനോൻ ചോദിച്ചു.

"നിങ്ങൾ ചോദിക്കണം" കുഞ്ഞിക്കുട്ടിയമ്മ പറഞ്ഞു.

"ഞങ്ങൾക്കു് അതൊന്നും ചെയ്യാൻ സാദ്ധ്യമല്ല. നിങ്ങൾ ചോദിക്കുക. അവൎക്കു സമ്മതമാണെങ്കിൽ ചേരുക" രാവുണ്ണി പറഞ്ഞു. തുടൎന്നു വാരിയരോടു ചോദിച്ചു: "നിങ്ങളോ?"

"ഞാൻ ചേരുന്നില്ല"—വാരിയർ കാരണം വിശദീകരിച്ചു: മാനേജർക്ക് അതൊന്നും ഇഷ്ടമല്ലെന്നും കോൺഗ്രസ്സിലൊന്നും ചേരരുതെന്നും എന്നോടു പറഞ്ഞിട്ടുണ്ട്. യൂണിയനൊക്കെ നന്ന്. മാസ്റ്റരായിട്ടല്ലെ യൂണിയൻ? ഞാനിന്നു ചേർന്നാൽ മാനേജർ നാളെത്തന്നെ എന്നെ പിരിക്കും."

ഇത്രയുമായപ്പോഴേക്ക് ഹെഡ്മാസ്റ്റർ കുട്ടികൃഷ്ണനെഴുത്തച്ഛൻ വന്നു.

"എന്താ?" ഹെഡ്മാസ്റ്റർ തുടന്നു ചോദിച്ചു: "എന്തേ മേനോൻ പോന്നതു്?"

"ഒന്നുമില്ല. ഇന്നെനിക്കു് സ്കൂളില്ല. വെള്ളിയാഴ്ചയല്ലെ? അപ്പോൾ ഇങ്ങോട്ടിറങ്ങി." മേനോൻ ഒഴിഞ്ഞുമാറി.

"ഇദ്ദേഹം?" ഹെഡ്മാസ്റ്റർ രാവുണ്ണിയെപ്പററി അന്വേഷിച്ചു.

"താലൂക്ക് ടീച്ചേർസ് യൂണിയൻെറ പ്രസിഡണ്ടാണ്." രാധാകൃഷ്ണമേനോൻ പരിചയപ്പെടുത്തി.

"ഈ വേണ്ടാത്തതൊക്കെ ഇങ്ങോട്ടു കെട്ടിയെഴുന്നള്ളിക്കുന്നതു് എന്തിനാണ്? ചന്ദ്രലക്കാവിലെ മേനോനെന്ന നിലയ്ക്കു് എനിയ്ക്കു് നിങ്ങളെ വലിയ കാര്യമാണ്. കോൺഗ്രസ്സും ഖദറും യൂണിയനും ഒന്നും എനിയ്ക്കുശേഷം ഇഷ്ടമില്ല."

"അതെന്താ?" രാവുണ്ണി ചോദിച്ചു.

"അതെന്താണെന്നോ?" ഹെഡ്മാസ്റ്റർ കുറച്ചൊരമർഷത്തോടെ സ്വരം പകന്നുകൊണ്ടു് തുടന്നു: "വെറുതെ കുഴപ്പങ്ങളുണ്ടാക്കുന്ന ഏർപ്പാടാണ് കോൺഗ്രസ്സും യൂണിയനും ഒക്കെ. ഇത്തരം സംഘങ്ങളിലൊന്നും ഞാൻ ചേരില്ല. ഈ സ്കൂളിൽനിന്നു മററുള്ളവർ ചേരുന്നതു് എനിക്കൊട്ടിഷ്ടവും അല്ല. എല്ലാവരും കേൾക്കാനാണ് ഞാൻ പറയുന്നതു്."

"നിങ്ങൾ നിങ്ങളുടെ കാര്യം പറഞ്ഞാൽ മതി. മററുള്ളവരുടെ കാര്യം അവർ പറഞ്ഞോട്ടെ. അതൊക്കെ പറയാൻ നിങ്ങൾക്കെന്താണധികാരം?" രാവുണ്ണി ചോദിച്ചു.

"പിന്നെ ആക്കാ അധികാരം?" ഹെഡ്മാസ്റ്റർ തുടന്നു: "ഈ സ്കൂളിലുള്ളവരുടെ കാര്യം പറയാനുള്ള അധികാരം എനിക്കു തന്നെയാണു്. ഈ സ്കൂളു് ഞങ്ങളുടെയാണു്. ഇവക്കു ശമ്പളം കൊടുക്കുന്നതു് ഞാനോ അച്ഛനോ ആണു്. അതു തന്നെ ഈ നാട്ടിലെ മുഴുവൻ കാര്യങ്ങളൊന്നും ഞാൻ പറഞ്ഞില്ലല്ലോ. ആട്ടെ, ഞാൻ ചോദിക്കട്ടെ. നിങ്ങൾ ഒരു പത്തു ചെറുമക്കളെ വിളിച്ചു പണിയെടുപ്പിക്കുകയാണെന്നു വിചാരിക്കുക. ഞാൻ വന്നു് അതും ഇതും പറഞ്ഞു് അവരെ തിരിപ്പിച്ചാൽ നിങ്ങൾക്കു് എത്രകണ്ടു് സുഖമുണ്ടാകും?"

"അപ്പോൾ അദ്ധ്യാപകരും ചെറുമക്കളും ഒരുപോലെയാണെന്നാണോ നിങ്ങളുടെ അഭിപ്രായം?" രാവുണ്ണി ചോദിച്ചു.

"ഒരു വ്യത്യാസവുമില്ല. ചെറുമക്കൾക്കു അന്നന്നു് വല്ലി കൊടുക്കുന്നു. മാസ്റ്റർമാക്കു് കൊല്ലത്തിലൊരിക്കൽ ഗ്രാൻറു കിട്ടുമ്പോൾ അവരുടെ കൂലി തീത്തു കൊടുക്കുന്നു. ചെറുമക്കൾ കന്നു പൂട്ടുന്നു. അദ്ധ്യാപകന്മാർ കുട്ടികളെ പഠിപ്പിക്കുന്നു. അല്ലാതെന്താ? രണ്ടു കൂട്ടരും ജോലിക്കാരാണു്" ഹെഡ്മാസ്റ്റർ വിശദീകരിച്ചു കൊടുത്തു.

"നിങ്ങളൊരു ടീച്ചറും മാനേജരും ആയതുകൊണ്ടാണു് ഇതൊക്കെ പറയുന്നതു്. ഒരു ടീച്ചർ ആയിരുന്നെങ്കിൽ ഇതൊന്നും പറയില്ല. എന്നാൽ ഒരു കാര്യം നിങ്ങൾ മനസ്സിലാക്കുന്നതു് നന്നു്. ഈ മാസ്റ്റർമാർ എന്നും ഇങ്ങനെ ജന്മച്ചെറുമക്കളായി ഇരിക്കുകയൊന്നുമുണ്ടാവില്ല" രാവുണ്ണി ആവേശത്തോടെ പറഞ്ഞു.

"മാനേജർമാർ പറയുന്നതു മാസ്റ്റർമാർ കൂട്ടാക്കാതിരുന്നാൽ അപ്പോൾ മാനേജർമാർ അവരെ മാസ്റ്റർമാരല്ലാതെയാക്കിക്കൊള്ളും. അതുതന്നെ നിങ്ങളുടെ ഒരു യൂണിയൻ!" ഹെഡ്മാസ്റ്റർ തുടന്നു:—"ഞാൻ കുറച്ചു ദിവസം മുമ്പ് എൻെറ അമ്മാമൻെറ വീട്ടിൽ പോയിരുന്നു. അപ്പോൾ അവിടെ പറയുന്നതു കേട്ടു. വടക്കെ മലബാറിൽ ഒരു മാസ്റ്ററോടു സ്കൂളിൽ നിന്നു കടന്നു പോവാൻ മാനേജർ പറഞ്ഞു. മാസ്റ്റർ പോയില്ല. പോവാതിരുന്നപ്പോൾ മാനേജർ പോലീസിനെ വിളിച്ചു വരുത്തി. രണ്ടു പൊട്ടിച്ച് സ്കൂളിൽ നിന്നു തൂക്കി പുറത്തേക്കിട്ടുവിച്ചു. ഇങ്ങനെ കുഴപ്പമുണ്ടാക്കിക്കാനുള്ളതാ ഈ യൂണിയൻ. ഇതൊന്നും അമ്പലപ്പുറന്ന് സ്കൂളിലേക്ക കടത്തരുതേ, ഞാൻ പറയാം." ഹെഡ്മാസ്റ്റർ ഒരു കുട്ടിയെ വിളിച്ചു കല്പിച്ചു:—"ബെല്ലടിക്കടാ"

"അപ്പോൾ നിങ്ങൾ ചേരുന്നില്ലല്ലോ?" രാവുണ്ണി ഹെഡ്മാസ്റ്ററോടു ചോദിച്ചു.

"അപ്പോൾ നിങ്ങളോടു ഞാൻ നല്ല മലയാളത്തിലല്ലേ പറഞ്ഞതു്, ഞാൻ ചേരുന്നില്ലെന്നു്? ഇവിടെ നിന്നു് ആരേയും ചേക്കാനും പാടില്ല. സമയമായി. എന്നാൽ പിന്നെ കാണാം." ഹെഡ്മാസ്റ്റർ വെറുപ്പോടെ തുടന്നു:—വെറുതെ മാസ്റ്റർമാരേയും മാനേജർമാരേയും തമ്മിൽ തല്ലിക്കാനുള്ള ഒരു യൂണിയൻ!"

ഹെഡ്മാസ്റ്റർ അഞ്ചാം ക്ലാസ്സിലെ കസാലയിൽ ചെന്നു് ഇരിപ്പുറപ്പിച്ചു. രാവുണ്ണിയും രാധാകൃഷ്ണമേനോനും യാത്ര പറഞ്ഞു പിരിഞ്ഞു. സെക്കൻഡു ബെല്ലുമടിച്ചു. എല്ലാവരും വന്ന കുട്ടികളുടെ ഹാജർ വിളിച്ചു പാഠമെടുക്കാൻ തുടങ്ങി.

ഹെഡ്മാസ്റ്റർ കുട്ടികൃഷ്ണനെഴുത്തച്ഛൻ ചെറുപ്പക്കാരനാണു്. നിറുക നിറച്ചും മുടിയുണ്ടു്. അതിൻെറ തുമ്പു്

കെട്ടി പിന്നോക്കമിട്ടും. അടുത്ത കാലത്തു ബാക്കി ഭാഗം തലയും താടിയും നീട്ടിയിരിയ്ക്കുകയാണ്. വെളുത്ത ജഗന്നാഥൻമുണ്ട് ചുററും. പച്ച വരകളുള്ള ശീലകൊണ്ടു തുന്നിച്ച കോളറില്ലാത്ത ഷർട്ടിട്ടും. കല്ലുവെച്ച കുടുക്കകളാണ് ഷർട്ടിൻ്റെ പയോഗിയ്ക്കുക. ഒരു തോർത്തുമുണ്ട് ചുമലുകളിൽക്കൂടെ മാററത്തു വീഴത്തക്ക വിധം ഉത്തരീയമാക്കിയിട്ടും. പോക്കററിൽ ഒരു മുറുക്കാൻ പൊതിയും കുറെ കടലാസ്സുകളും കുത്തി നിറച്ചിട്ടുണ്ടാവും; ഒരു ഫൌണ്ടൻ പേനയും. അദ്ദേഹം വലിയ ശുണ്ഠിക്കാരനാണ്. കുട്ടികളെ അടിച്ചു തകർക്കും; തലയ്ക്കു മേടും; നുള്ളും. മാസ്റ്റർമാരെ കണക്കിനു ശകാരിയ്ക്കും. അങ്ങനെ കുട്ടിക്കുറുപ്പുനെഴുത്തച്ഛൻ അമ്പലപ്പറമ്പ് സ്കൂളിൻെറ സർവ്വാധിപതിയായി വാണു.

അഞ്ചാം ക്ലാസ്സിൽ ചില ജോലികളെല്ലാം കൊടുത്തേല്പിച്ച ശേഷം, ഹെഡ്മാസ്റ്റർ എൻെറ ക്ലാസ്സിലേയ്ക്കു കടന്നു വന്നു. വന്ന ഉടനെ ഒരു കുട്ടിയുടെ പിരടിക്ക് നല്ലൊരു വീക്കകൊടുത്തുകൊണ്ടു പറഞ്ഞു: "എടാ നായെ, ഹെഡ്മാസ്റ്റർ ക്ലാസ്സിലേയ്ക്കു വരുമ്പോൾ എഴുന്നേററു നില്ക്കണമെന്ന് നിനക്ക് അറിഞ്ഞുകൂടാ അല്ലേ? നീ ഈ ക്ലാസ്സിലെ രണ്ടാംകൊല്ലക്കാരനല്ലേ?" അദ്ദേഹം എൻെറ നേക്കു തിരിഞ്ഞു തുടന്നു: "നിങ്ങൾക്കു നല്ല പരിചയമായിട്ടുണ്ടാവില്ല. സാരമില്ല. മനസ്സിരുത്താൻവേണ്ടി പറഞ്ഞുതരികയാണ്. ഇപ്പോൾ അച്ഛൻ സ്കൂളിലേയ്ക്കുള്ള വരവ് വളരെ കുറച്ചിരിക്കുന്നു. വല്ലപ്പോഴും വരികയാണെങ്കിൽ ഇവിടെ ഒരു പതിവുണ്ട്. എല്ലാ കുട്ടികളും എഴുന്നേററു നില്ക്കണം. എന്നിട്ട് എല്ലാവരും കൂടി ഒപ്പം "മാനേജരേ സലാം" എന്നു പറയണം. ഇതു് ഇവിടുത്തെ ഒരു നിയമമാണ്. ഒരു പക്ഷേ ഇന്നു വരും. നിങ്ങളും പുതിയ ആളാണ്. കുട്ടികളും പുതിയവരാണ്. അപ്പോൾ ശ്രദ്ധിക്കണം."

"ശ്രദ്ധിക്കാം."

"കുട്ടികൾക്ക് പഠിപ്പല്ല കാര്യം" ഹെഡ്മാസ്റ്റർ തുടന്നു: "സ്വഭാവശുദ്ധിയുണ്ടാക്കണം. നല്ല അച്ചടക്കം! അതാണ് കാര്യം. ഹയറെലിമെൻടറി സ്കൂൾ മാസ്റ്റർമാർ നമ്മുടെ സ്കൂളിനെപ്പററി പ്രത്യേകം പറയും അമ്പലപ്പറമ്പ് സ്കൂളിൽ നിന്നു വരുന്നവരെ പ്രത്യേകം അറിയാം എന്നു്. ഇവിടെ വന്നു കിട്ടിയ കുട്ടികളുടെ സ്വഭാവം സംസ്കരിക്കാതെ ഞാൻ വിടില്ല. അതുതന്നെ."

"അതു ശരിയാണ്"— വാസ്തവമറിഞ്ഞുകൂടെങ്കിലും ഞാൻ വകവെച്ചു കൊടുത്തു.

"ഹൊ! താടി വടിക്കാഞ്ഞിട്ട് ഒരു സുഖവുമില്ല"—താടി തടവിക്കൊണ്ടു ഹെഡ്മാസ്റ്റർ തുടന്നു:— "എനിക്കു് ഒരു വ്രതമാണ്. പഴനിക്കു പോവാൻ ഒരിക്കലൊരുങ്ങുകയാണ്. ഇപ്പോൾ എനിക്കു മുപ്പത്തിരണ്ടാമത്തെ വയസ്സാണ്. ജാതകവശാൽ ഇതു വളരെയധികം അരിഷ്ടകാലമാണ്. ജാതകത്തിൽ എനിക്കു ചക്രവർത്തിയോഗമുണ്ടു്. അതു ശരിയാണ്. ഞാൻ ഈ സ്കൂൾ ഇങ്ങനെ ഭരിക്കാൻ തുടങ്ങിയിട്ട് ഒരു വ്യാഴവട്ടം കഴിഞ്ഞു. പക്ഷേ അതല്ല. ചക്രവർത്തിയോഗമുള്ളവരൊക്കെ മുപ്പത്തിരണ്ടു വയസ്സിൽ മരിക്കും...അതു കടന്നു കിട്ടാൻ വളരെ പ്രയാസമാണ്, കടന്നു കിട്ടിയാലോ മദ്ധ്യാഹ്നസൂര്യനെപ്പോലെ ജ്വലിക്കും. ശങ്കരാചാര്യസ്വാമികൾ മുപ്പത്തിരണ്ടാമത്തെ വയസ്സിലാണ് മരിച്ചതു്. മേപ്പത്തൂർ ഭട്ടതിരിപ്പാടും മുപ്പത്തിരണ്ടിലാണ് മരിച്ചതു്."

"ടീച്ചർ ഈ പെണ്ണ് ഇബടെ മാന്തുണ!" ഒരു കുട്ടി ആവലാതി ബോധിപ്പിച്ചു.

"ഇരിക്കവിടെ"—ആ ആവലാതിക്കാരന്റെ തലക്കൊരു മേട്ടം കൊടുത്തുകൊണ്ടു് ഹെഡ്മാസ്റ്റർ തുടന്നു; "ഇതാണ് പറഞ്ഞതു്; രണ്ടാളുകൂടി സംസാരിക്കുമ്പോൾ ഇടക്കുക

ടന്നു പറയരുതെന്നു് കുട്ടികളെ പഠിപ്പിക്കണം. അപ്പോൾ എന്തേ പറഞ്ഞതെന്നുവെച്ചാൽ, കേമന്മാരൊക്കെ മുപ്പത്തി രണ്ടാമത്തെ വയസ്സിൽ മരിക്കും. പ്രമാണമുണ്ടു്.

"അല്പായുരനപത്യോവാ–

ദരിദ്ര:പതിതൊഥവാ"– എന്നാണു് പ്രമാണം. അതു കൊണ്ടു മുപ്പത്തിരണ്ടു വയസ്സു കഴിഞ്ഞു കിട്ടിയാൽ പഴനി യിൽ പോയി 'അന്നക്കാവടി' എടുക്കാമെന്നു പ്രാർത്ഥിച്ചു് ഒ രിക്കലുണ്ണു തുടങ്ങിയിരിക്കുകയാണു്."

"സൂക്ഷിക്കണം"–എന്തു പറയണമെന്നറിയാതെ ഞാൻ പറഞ്ഞു. ആ മനുഷ്യൻ ഒരാവശ്യവുമില്ലാതെ അയാളുടെ പൊണ്ണച്ചുണ്ടൽ പുറത്തിടുകയാണു്. കുട്ടികൾ ലഹള കൂട്ടു ന്നുണ്ടു്. ഞാൻ വിഷമിച്ചു.

"ഓ—ാ–ശരിതന്നെ"–ഹെഡ്മാസ്റ്റർ ഓർമ്മിച്ചുകൊണ്ടു തുടന്നു:–"ചാർജ്ജെടുപ്പിച്ചപ്പോൾ ചൂരൽ തന്നിട്ടില്ല അല്ലേ?"

"എനിക്കു ചൂരൽ വേണമെന്നില്ല"—ഞാൻ പറഞ്ഞു.

"ചൂരൽ വേണം. ഓരോ ക്ലാസ്സിലേയ്ക്കും ചൂരൽ വേ ണം. പഴനിക്കു പോവുമ്പോൾ നല്ല ചൂരൽ കിട്ടുമത്രേ, പൂ ശാരിമാർ കൊണ്ടുവരുന്നതു കാണാം. ഞാൻ വരുമ്പോൾ ചെറുവിരലിൻെറ വണ്ണത്തിൽ നല്ല മൂപ്പുള്ള രണ്ടു ഡസൻ ചെമ്പഴക്കാച്ചൂരൽ കൊണ്ടുവരണമെന്നു വിചാരിക്കുന്നുണ്ടു്. എന്നാലൊരു രണ്ടു കൊല്ലം കഴിയും."

എനിക്കു ചിരി വന്നു. ഞാൻ ചിരിച്ചുപോയി.

"ചിരിക്കണ്ടാ"—ഹെഡ്മാസ്റ്റർ തുടന്നു:— "അടിച്ചു വളൎന്ന കുട്ടികളും അടച്ചു വെന്ത കൂട്ടാനും മാത്രമേ നന്നാവൂ. പേടിക്കാനൊന്നുമില്ല. ഇൻസ്പെക്ടർ മുമ്പേ കൂട്ടി വിവരം അറിയിക്കാതെ പരീക്ഷയ്ക്കു വരില്ല. ആ ഒരു ദിവസം മാ ത്രം ചൂരല്‌ ഉപയോഗിയ്ക്കേണ്ടെന്നു വെച്ചാൽ മതി."

ഞാനൊന്നു മൂളി.

"എടാ ഗോപാലാ" ഹെഡ്മാസ്റ്റർ വിളിച്ചു കൂക്കി, "ആ മേശപ്പുറത്തിരിയ്ക്കുന്ന ചൂരല്യ് ഈ മിസ്റ്റ്റസ്സിന്നു കൊണ്ടുവന്നു കൊടുക്കു്."

ഞാനൊന്നും പറഞ്ഞില്ല. ഹെഡ്മാസ്റ്റർ തുടന്നു:— "ഇപ്പോൾ എന്താ പാഠം? കണക്കല്ലേ? പുതിയ മെത്തേഡൊക്കെ മഹാ മോശമാണ്. നല്ലതൊക്കെ പഴയ മെത്തേഡു തന്നെയാണ്. ഒരു കുട്ടി എഴുന്നേററുനിന്നു ചൊല്ലിക്കൊടുക്കുക. മററുള്ളവരൊക്കെ ഒന്നിച്ചു ചൊല്ലിക്കോട്ടെ. കുറച്ചു ശബ്ദമുണ്ടായാലും വലിയ വിരോധമൊന്നുമില്ല. നാട്ടുകാൎക്കു ഇവിടെ ചിലതൊക്കെ പഠിപ്പിക്കുന്നുണ്ടെന്നു തോന്നണം."

ഹെഡ്മാസ്റ്റർ ക്ലാസ്സിൽനിന്നു പുറത്തുപോയിക്കിട്ടാഞ്ഞിട്ട് എനിയ്ക്കു ശ്വാസം മുട്ടിത്തുടങ്ങി. ഞാൻ പറയുക തന്നെ ചെയ്തു. "പഠിപ്പിയ്ക്കുന്നതിനെപ്പററി വല്ല അഭിപ്രായവും പറയുവാനുണ്ടെങ്കിൽ അതു ക്ലാസ്സില്ലാത്ത സമയത്താത്താക്കാം. വേണമെങ്കിൽ ഒരു ദിവസം ഞാൻ കുറച്ചു നേരത്തേ വരാം. അല്ലെങ്കിൽ വൈകുന്നേരം സ്കൂൾ വിട്ടിട്ട് ഒരരമണിക്കൂർ നില്ക്കാം. ഇങ്ങനെ ക്ലാസ്സിൽവെച്ചാവുമ്പോൾ ബുദ്ധിമുട്ടാണ്."

"ഞാൻ അതു വിചാരിയ്ക്കാറുണ്ട്." ഹെഡ്മാസ്റ്റർ അതിന്മേൽ പിടിച്ചു പറഞ്ഞു: "ഇവിടെയുള്ള ഒരൊററ ഒന്നിനെങ്കിലും മെത്തേഡു പ്രകാരം പഠിപ്പിക്കാനറിഞ്ഞുകൂട. ഇടയ്ക്കു വിളിച്ച് ഉപദേശിയ്ക്കണമെന്നു വിചാരിയ്ക്കും. അതു വേണം. ഓരോരുത്തരെയായി ആപ്പീസുമുറിയിലേക്കു് വിളിച്ചു വരുത്തി ഉപദേശിയ്ക്കണം."

"അതു നല്ലതാണ്" ഞാൻ പറഞ്ഞു.

"പിന്നെ ഞാൻ ഇപ്പോൾ വന്നതു് ഇതൊന്നും പറയാനല്ല. നിങ്ങൾ യൂണിയനിലൊന്നും ചേരരുതു്. അച്ഛനു് അ

തൊന്നും തീരെ ഇഷ്ടമല്ല. അതൊക്കെ ഒന്നു പറഞ്ഞു മനസ്സിലാക്കാനാണ് വന്നതു്."

"എന്നാൽ കുറച്ചബദ്ധം പററി" ഞാൻ തുടന്നു:— "ചേന്നു കഴിഞ്ഞു."

"പററിച്ചു"—ഹെഡ്മാസ്റ്റർ തുടന്നു:—"ഈ കോൺഗ്രസ്സുകാരൊക്കെ പ്രാപ്പിടിയൻമാരുടെ ജാതിയാണ്. ഏതായാലും ഇനി അവരോടു് അടുക്കാതിരുന്നാൽ മതി. ഇവിടെ ഇതിൻെറ അകത്തുതന്നെയുണ്ടു് ചില ഉലൂകങ്ങളു്, കുലദ്രോഹികളു്. അവരെ വെച്ചുംകൊണ്ടിരുന്നുകൂടാ. ചാത്തു നായർ വലിയ കോൺഗ്രസ്സാണ്. നിങ്ങൾക്കു് ചെറുപ്പമല്ലേ? ഹെഡ്മാസ്റ്ററായിരിക്കുമ്പോൾ ഉപദേശിക്കേണ്ടതു് എൻെറ ചുമതലയാണ്. നല്ലവരോടേ സഹവസിക്കാവൂ.

മൺകുടം വേഗം പിളക്കാമിദംപുനഃ
സംഘടിപ്പിപ്പാൻ മഹാപ്രയത്നം സഖേ,
ദുർജ്ജനാശ്ലേഷവും സജ്ജനാശ്ലേഷവു-
മിച്ചൊന്നപോലെ ഭവിക്കമറിഞ്ഞാലും

എന്നാണ് പഞ്ചതന്ത്രത്തിൽ പറഞ്ഞിരിക്കുന്നതു്. പഞ്ചതന്ത്രം വളരെ അത്ഥസാരങ്ങളടങ്ങിയതാണ്. ഞാൻ നീതിസാരവും പഞ്ചതന്ത്രവും കാണാതെ പഠിച്ചിട്ടുണ്ടു്."

"ഞാൻ മനസ്സിരുത്തിക്കൊള്ളാം" ഞാൻ പറഞ്ഞു.

ഹെഡ്മാസ്റ്റർ ഒരുവിധം പുറത്തു പോയിക്കിട്ടി.

"അപ്പോ_ാ—ാ—ാ ഒരു നാലുമണിയാവാൻ അടുത്തപ്പോൾ സ്കൂൾ വളപ്പിൻെറ ഒരു മൂലയിൽ നിന്നു് ഒരു നീണ്ട വിളി ഉയന്നു, ഹെഡ്മാസ്റ്റർ പുറത്തു പോയി.

സ്കൂൾ വളപ്പു് വിശാലമാണ്. ചുററുപാടും മതില്കെട്ടിയതാണ്. വഷക്കാലത്തുണ്ടാകാവുന്ന എല്ലാ സാധ

നങ്ങളും അതിലുണ്ടാക്കാം. വെള്ളമില്ലാത്തതുകൊണ്ട് വേനൽക്കാലത്തു് യാതൊരു വിളവുംമെടുക്കാൻ സാദ്ധ്യമല്ല. ഇഞ്ചി, ചേമ്പു്, ചേന, കിഴങ്ങു്, ക്കുക്ക, വെണ്ട, വഴുതിന, പയറു്, ഉഴുന്നു്, മത്തൻ അങ്ങനെ പലതും ആ വളപ്പിൽ നട്ടു വളർത്തിയിട്ടുണ്ടു്. പൂട്ടി വിത്തിടാൻ കുറച്ചു കൂലിക്കാരെ കൂട്ടിയെന്നുവരാം. ബാക്കിയുള്ള എല്ലാ പണിയും കുട്ടികളെക്കൊണ്ടു് കഴിപ്പിക്കുകയാണു് പതിവ്. സ്കൂൾ കെട്ടിടത്തിന്റെ ഒരു ഭാഗത്തുള്ള ആഫീസു മുറിയിൽ കയ്ക്കോട്ടുകളും മടവാളുകളും മററു പണിയായുധങ്ങളും സൂക്ഷിപ്പുണ്ടു്.

''നാലും അഞ്ചും ക്ലാസ്സുകൾക്കു് ഇപ്പോൾ ഡ്രില്ലായ്ക്കോട്ടെ''—ഹെഡ്മാസ്റ്റർ അകത്തു കടന്നു വന്നു പറഞ്ഞു.

''കുട്ടികൾ പുറത്തു പോയി ആ ഇഞ്ചിയിലെ പുല്ലൊക്കെ പറിക്കട്ടെ'' ഹെഡ്മാസ്റ്റർ കല്പിച്ചു. കുട്ടികൾ പുറത്തു പോയി.

''ശ്രീപരബ്രഹ്മമേ രാമാ–രാമാ.

ശ്രീപരബ്രഹ്മമേ രാമാ–രാമാ'' എന്ന ഒരു പരുക്കൻ സംഗീതം കോലായിൽ മുഴങ്ങി. അതു മാനേജരുടെ നാമം ജപമാണു്. അദ്ദേഹം കോലായുടെ ഒരു തലയ്ക്കൽനിന്നു കല്പിച്ചു:–

''അപ്പോ–ാ–ഒരു മാസ്റ്ററേയും പറഞ്ഞയക്കു്, ഓടക്കാട്ടിൽ ആന കടന്നതുപോലെ കുട്ടികളു് ആ ഇഞ്ചിയൊക്കെ ചവിട്ടി ഒടിക്കും വേഗം പറഞ്ഞയക്കു്.''

''പൊതുവാളേ, നിങ്ങളൊന്നു ചെല്ലിൻ''– ഹെഡ്മാസ്റ്റർ നാലാം ക്ലാസ്സിലെ ടീച്ചറോടു പറഞ്ഞു. പൊതുവാൾ പുറത്തു പോയി.

കഷണ്ടി കൊണ്ടു മിന്നിത്തിളങ്ങുന്ന മൂർദ്ധാവു്. നരച്ചു കുററിരോമങ്ങളുള്ള താടി, മൂക്കിന്റെ പാലത്തിന്മേൽ ചര

ടിട്ടു കെട്ടിയുറപ്പിച്ച കണ്ണട, കറുത്ത ബനിയൻ, വലിയൊരു ജഗന്നാഥൻമുണ്ട്, കാലിന്മേൽ മെതിയടി, കക്ഷത്തു വെള്ളത്തുണിയിട്ട കുട, കയ്യിലൊരു ഊന്നുവടി—അങ്ങിനെ മാനേജർ സ്കൂൾ ഹാളിലേക്കു കടന്നു. ഒരു ചക്രവത്തി സ്വന്തം പ്രജകളെ നിരീക്ഷിക്കുന്നതുപോലെ, കുട്ടികളേയും അദ്ധ്യാപികാദ്ധ്യാപകന്മാരേയും നോക്കിക്കണ്ടു.

"മാനേജരേ-ഏ-ഏ-സലാം" എല്ലാ കുട്ടികളും ജയാരവം മുഴക്കി, അദ്ധ്യാപകരും എഴുന്നേററു നിന്നു. ഞാനും എഴുന്നേററു. എൻെറ കുട്ടികളെ എഴുന്നേല്പിച്ചു നിത്തി.

"ഒക്കെ ഇരിക്കിൻ"—മാനേജർ കല്പിച്ചു.

കുട്ടികളൊക്കെ ഇരുന്നു.

"അ: പ്പോ—ാ—ാ—അവിടെയുള്ള വളപ്പോടിയും വെണ്ണീറും ഒന്നു രണ്ടു ചെറുമക്കളെ വിളിച്ച് ഇങ്ങോട്ട് കടത്തിച്ച് ആ മുളകിനും വഴുതിനക്കും ഇട്ടു കൊടുക്കണം. എന്നാൽ നല്ല കായ കാണും. കക്കിടക സംക്രമത്തിനു വഴുതിനയും മുളകും അറക്കാം. നാലിലും അഞ്ചിലും പഠിക്കുന്ന മുതിന്ന കുട്ടികൾക്കു നാലഞ്ചു ദിവസം മഴയില്ലാത്തപ്പോളൊക്കെ ഡ്രില്ലാക്കോട്ടെ പാഠം. എന്നാൽ പണിയൊക്കെ കഴിക്കാം. അതിന് ഒരു കൂലിക്കാരനൊന്നും വേണ്ട. വരുന്ന വെള്ളിയാഴ്ചക്ക് അതൊക്കെ കുട്ടികളെക്കൊണ്ടു ചെയ്യിക്കണം."

"ചെയ്യിച്ചോളാം"—ഹെഡ്മാസ്റ്റർ സമ്മതിച്ചു.

"അതേ പറഞ്ഞതു്"—മാനേജർ പാടി:—

"ശ്രീ പരബ്രഹ്മമേ രാമാ-രാമാ-
ശ്രീ പരബ്രഹ്മമേ രാമാ—ാ—"-

'കടാം കടാം' എന്ന മെതിയടി ശബ്ദത്തോടെ മാനേജർ പുറത്തു കടന്നു. ആപ്പീസുമുറിയിൽ ചെന്ന് കസാലയിൽ ഇരിപ്പുറപ്പിച്ചുകൊണ്ടു പറഞ്ഞു:

"ആ പുതിയ മിസ്റ്റ്റസ്സിനെ ഇങ്ങോട്ട് പറഞ്ഞയക്ക്. എന്താ പന്തി എന്നൊന്നു കാണട്ടെ"

"മാനേജർ അതാ വിളിക്കുന്നു." ഹെഡ്മാസ്റ്റർ എന്റെ ക്ലാസ്സിൽ വന്നു പറഞ്ഞു.

ഞാൻ മാനേജരുടെ ആഫീസുമുറിയിലേയ്ക്കു ചെന്നു.

"എന്താ പേര് എന്നേ പറഞ്ഞത്? നാണി എന്ന്. അല്ലേ?" മാനേജർ ചോദിച്ചു.

"അതെ"

"ഒന്നാം ക്ലാസ്സിലെ കുട്ടികളുടെ സ്വഭാവം ഒക്കെ നന്നാവണം കേട്ടോ? ചൊട്ടയിലെ ശീലം ചുടലവരെ എന്നാണ് പ്രമാണം. കുട്ടികൾ മൂത്രമൊഴിച്ചാൽ ശൌചിക്കുന്നില്ലേ എന്നു നോക്കണം. "ശൌചാദിഗുണസമ്പന്ന"— എന്നാണ് സൽസ്വഭാവിയുടെ ലക്ഷണം."

ഞാനൊന്നു മൂളി.

"രാമായണം വായിക്കാറുണ്ടോ മിസ്റ്റ്റസ്സ്? ഇല്ലെങ്കിൽ വായിക്കണം. ഹിന്ദുക്കളുടെ സംസ്കാരം മുഴുവനും അതിലാണ്."

"വായിച്ചിട്ടുണ്ട്."

"വെറുതെയങ്ങോട്ടു വായിച്ചാൽ പോര. പാരായണം ചെയ്യണം" മാനേജർ തൊണ്ണു മുഴുവൻ പുറത്തു കാട്ടിക്കൊണ്ട് ചിരിച്ചു. ആ ചിരിയിൽ അദ്ദേഹത്തിന്റെ വിസ്താരം കുറഞ്ഞ കണ്ണ് ഒരു രേഖപോലെ ചെറുതായി. മാനേജർ തുടന്നു: "നിഃസ്വാത്ഥമായി പണിയെടുക്കണം. 'എന്റെ' 'എന്റെ' എന്ന സ്വാത്ഥം ഒരാൾക്കും ഉണ്ടാവരുത്."

ഞാനൊന്നു മൂളി.

"സംസ്കൃതം അറിയോ?" സ്വയം തീരുമാനിച്ചുകൊണ്ടു മാനേജർ തുടന്നു: "ഉണ്ടാവില്ല. പഠിക്കേണ്ടതും പഠി

പ്പിഴ്ക്കേണ്ടതും സംസ്കൃതമാണ്. പക്ഷേ ഇക്കാലത്ത് അതു മാത്രമില്ല.

"പുത്രാ മേ ദാരാ മേ
ഗൃഹകുലധനമിത്രസമ്പദോ മേ,
ഇതി മേ മേ കുർവാണം
കാലവൃകൊ ഹന്ത ഹന്തി മനുജാജം"

മാനേജർ ഈ ശ്ലോകം ചൊല്ലി ഇതിൻെറ അർത്ഥം എനിയ്ക്കു വിവരിച്ചു തന്നു.

"സംസ്കൃതത്തിൽ മേ എന്നു പറഞ്ഞാൽ എൻെറ എന്നാണർത്ഥം. ആടും മേ എന്നാണല്ലോ കരയുക. മേ—മേ—മേ എന്നു പറയുന്ന മനുഷ്യനാകുന്ന ആടിനെ കാലമാകുന്ന ചെന്നായ കടിച്ചു കൊല്ലുന്നു. കഷ്ടം; എന്നാണർത്ഥം" അദ്ദേഹം തുടന്നു: "അതുകൊണ്ടു് എല്ലാവരും നി:സ്വാത്ഥമായി പണിയെടുക്കണം, ഭഗവാൻ ഗീതയിലും അതുതന്നെയാണ് പറയുന്നതു്. അപ്പോൾ എന്തോ പറഞ്ഞതെന്നു വെച്ചാൽ എനിയ്ക്കു ശമ്പളം കുറച്ചേ ഉള്ളു എന്നു വിചാരിച്ചു് പണി എടുക്കാതിരിക്കരുതു്.

"കർമ്മണ്യേവാധികാരസ്തേ
മാഫലേഷു കദാചന—എന്നാണ് ഭഗവാൻ പറഞ്ഞിട്ടുള്ളതു്."

ഞാനൊന്നു മൂളി.

"എന്തു പറഞ്ഞാലും ദേഷ്യപ്പെടരുതു്. രാമായണത്തിൽ ലക്ഷ്മണോപദേശത്തിൽ ഭഗവാൻ പറഞ്ഞിട്ടുണ്ടു്.

"ക്രോധമല്ലോ നിജധർമ്മക്ഷയകരം
ക്രോധം പരിത്യജിക്കേണം ബുധജനം"

"ഊം—ം—ം—ം"എന്നു മൂളിക്കൊണ്ടു് കുറച്ചിട ആലോചിച്ച ശേഷം മാനേജർ തുടന്നു:— "തോന്നിയില്ല. എനി

ക്കേയ്. വയസ്സ് കുറേയായി. എന്റെ ജനനം ആയിരത്തി അമ്പത്തി മൂന്നിലാണ്. ഞാൻ നൂറിരുന്നൂറുവട്ടം രാമായണം കമ്പോടിച്ച് വായിച്ചിട്ടുണ്ട്. എന്റെ കുടുംബക്കാർ, പഴഞ്ചിരിത്തറവാട്ടുകാർ, സാക്ഷാൽ തുഞ്ചത്തെഴുത്തച്ഛന്റെ കുടുംബത്തിൽ പെട്ടവരാണെന്ന് കാരണവന്മാർ പറയുന്നതു് ഞാൻ കേട്ടിട്ടുണ്ട്. ഹ—ഹ—ഹാ. സാക്ഷാൽ ആനന്ദത്തിന്ന രാമായണം വായിക്കണം."

"അ ട ട ട ട ടാ—മക്കടെന്മാര്!"—മാനേജർ ബദ്ധപ്പെട്ടെഴുന്നേററു കോലായിലേക്ക് ചാടിക്കൊണ്ടു തുടന്നു:– "അപ്പോ—ാ—ാ—! ആ മക്കടെന്മാരുടെ അടുത്തു് മാസ്റ്റർ ഇല്ലേ" എന്താ ആ ഗർദ്ദഭം അവിടെ കാണിക്കണതു്? കുട്ടികളതാ ചേനത്തടത്തിൽ കടന്നോടുണു."

ഹെഡ്മാസ്റ്റർ അങ്ങോട്ടു കുതിച്ചു.

"ക്ലാസ്സിലാളില്ല"—ഞാൻ പറഞ്ഞു.

"സാരമില്ല"—മാനേജർ തുടന്നു:— "അഃമ്മേപാ ഇതിന്റെ ക്ലാസ്സുകൂടി ഭരിക്ക്. ഞാൻ ഇതിനെ കുറച്ചുപദേശിക്കട്ടെ."

"എന്റെ ക്ലാസ്സുംകൂടിയാവുമ്പോൾ അവക്ക ബുദ്ധിമുട്ടാവില്ലേ?" ഞാൻ ചോദിച്ചു.

"അതൊന്നും സാരമില്ല."

"എന്നാൽ മതി."

"പിന്നേയ്, മിസ്റ്റ്റപ്പ്സ്, കുട്ടികളുടെ സ്വഭാവം നന്നാക്കണം; ഞാൻ പറഞ്ഞു ഇല്ലേ? മാപ്പിളക്കുട്ടികൾ സ്ലെയിററിൽ തുപ്പൽക്കുട്ടി മായ്ക്കും. അതും നോക്കണം."

ഞാനപ്പോഴം മൂളി.

"അപ്പോൾ ഇബടെ നിശ്ചയിച്ച ശമ്പളം എന്താണെന്നു മനസ്സിലായില്ലേ? കൊല്ലത്തിൽ എമ്പതുറുപ്പിക. ഒക്കെ

വൃത്തിയായി പറഞ്ഞു മനസ്സിലാക്കിക്കൊടുക്കണമെന്നു ഞാൻ അപ്പുവിനോടു പറഞ്ഞിരുന്നു. പറഞ്ഞില്ലേ?''

''പറഞ്ഞു.''

''നിങ്ങളെ നിശ്ചയിക്കാമെന്നു പറഞ്ഞ അന്നു തന്നെ മറെറാരു ഹയർ ട്രെയിനിങ്ങുകാരൻ വന്നു പറഞ്ഞു, ഏഴു പത്തിരണ്ടുറുപ്പികയ്ക്കു നില്ക്കാമെന്ന്. എട്ടുറുപ്പിക എനിക്കു നഷ്ടമായി; എന്നാലും മനുഷ്യൻെറ വാക്കല്ലേ? വാക്കിനാണ് വില''

ഞാനപ്പോഴും മൂളി.

''പിന്നെയ്. യൂണിയനിലൊന്നും ചേരരുത്. അതൊന്നും എനിക്കിഷ്ടമല്ല. അപ്പു പറഞ്ഞു ചേർന്നു എന്ന്. അബദ്ധം പററിയതല്ലേ? സാരമില്ല. ഇത്തവണ മാപ്പു തന്നു. ഇനിയൊന്നും ചെയ്യരുത്. എന്നാൽ മതി''

ഞാനൊന്നും പറഞ്ഞില്ല.

''എന്നാൽ ഇപ്പോൾ നിങ്ങൾ പൊയ്ക്കോളിൻ, ഇനി നില്ക്കണ്ടാ'' മാനേജർ തുടർന്നു:—''ആ ചാത്തു നായരെ ഇങ്ങോട്ടു വിളിക്കിൻ.''

ഞാൻ മടങ്ങിപ്പോന്നു. ഹെഡ്മാസ്റ്റർ ചാത്തു നായരെ മാനേജരുടെ മുമ്പിൽ ഹാജരാക്കി.

''മാപ്പ്' തന്നുപോലും മാപ്പ്'''—എൻെറ ഹൃദയത്തിൽ അമർഷം ആളിക്കത്തി,

''ഞാൻ നിങ്ങളോടു പറഞ്ഞില്ലേ, കോൺഗ്രസ്സൊന്നും സ്കൂളിലേയ്ക്കു കൊണ്ടുവരരുതെന്ന്, ഇല്ലേ? എന്നിട്ടും ഇന്നു യൂണിയനിൽ ചേർന്നില്ലേ? ഇല്ലേ? ധിക്കാരി'' മാനേജർ ചാത്തു നായരോടു പറഞ്ഞു.

''ചേർന്നു''—ചാത്തു നായർ സമ്മതിച്ചു,

"ഉവ്വ്, ഇല്ലേ?"

"ഉവ്വ്."

"എന്നാലിനി യൂണിയൻ മതി. സ്കൂള് വേണ്ട" മാനേജർ ഹെഡ്മാസ്റ്ററോടു പറഞ്ഞു:– "അപ്പോ–ാ–ാ, ഈ ധിക്കാരിയെ ഇന്നു വൈകുന്നേരം തന്നെ പട്ടികയിൽനിന്നു വിട്ടളാ. ഗ്രാൻറു കിട്ടുമ്പോൾ വീട്ടിൽ വന്നോട്ടെ. എന്താച്ചാൽ കൊടുക്കാം."

ഹെഡ്മാസ്റ്റർ മൂളിക്കൊണ്ടു കല്പന അനുസരിച്ചു.

"ത്യാജ്യോദുഷ്ടഃപ്രിയോപ്യാസീ–

ദംഗുലീ വോരഗക്ഷതാ" മാനേജർ ഒരു സംസ്കൃത പ്രമാണം ചൊല്ലി.

"ശമ്പളമുള്ളതു് എന്താണെങ്കിൽ അതു പിരിച്ചയയ്ക്കുമ്പോൾത്തന്നെ തരണം. അതാണു് മര്യാദ" ചാത്തു നായർ പറഞ്ഞു.

"മര്യാദ!"—മാനേജർ തുടന്നു: "ഗര്ദ്ദഭം എന്നെ മര്യാദ പഠിപ്പിക്കാൻ വന്നിരിക്കുന്നു."

"ഗര്ദ്ദഭം"—ചാത്തു നായർ അലറി–"വായിൽ പല്ലില്ലാതായതു നന്നായി. സംസ്കൃതത്തിൽ ചീത്ത പറഞ്ഞാലൊന്നും കേൾക്കില്ല. ഓർമ്മിച്ചോളൂ. ഒരൊററടി!"

മാനേജർ പുറത്തു ചാടിക്കൊണ്ടു പറഞ്ഞു; "അവനെ പിടിച്ചു പുറത്താക്കു്. അവൻ എന്നെ തല്ലാൻ വരുന്നു, ഗര്ദ്ദഭം."

മാനേജർ പിന്നെ അവിടെ നിന്നില്ല. അസാധാരണ വേഗത്തോടെ പടി കടന്നു.

ബെല്ലടിച്ചു ഭൂപാലമംഗളം പാടി. കുട്ടികളെ വിട്ടയച്ചു.

ഹെഡ്മാസ്റ്റർ അദ്ധ്യാപകന്മാരുടെ പട്ടികയെടുത്തു് ചാത്തു നായരുടെ പേരു വെട്ടി. അയാളോടു പറഞ്ഞു: "നാ

ളെ മുതൽക്ക സ്കൂളിലേയ്ക്കു വരേണ്ട. ഗ്രാൻറു കിട്ടുമ്പോൾ വീട്ടിൽ വന്നാൽ ശമ്പളം തരാം."

"നാണവും മാനവും ഉണ്ടെങ്കിൽ പിരിച്ചയയ്ക്കുമ്പോൾ ക്കൂലി കൊടുത്തയക്കണം. ഭഗവൽഗീത പാടിയാൽ പോരാ." ചാത്തുനായർ പറഞ്ഞു.

"പുറത്തുപോയി പറഞ്ഞാൽ മതി" ഹെഡ്മാസ്റ്റർ തുടൎന്നു: "ഋഷിതുല്യനായ എൻെറ അച്ഛനെ അടിക്കാനോങ്ങിയ കൈ പുഴക്കും."

"ഋഷിതുല്യൻ!" ചാത്തു നായർ പുറത്തു കടന്നു തിരിച്ചെത്തി ചിതറുമാറു തുടൎന്നു: "വെക്കെടാ ശമ്പളം വെക്ക്."

"ഗ്രാൻറു കിട്ടുമ്പോൾ തരും."

"ഗ്രാൻറു കിട്ടുമ്പോൾ തരുന്നതു് വാങ്ങാൻ വേറെ ആളെ നോക്കിക്കോളണം." ചാത്തു നായർ അതേ സ്വരത്തിൽ തുടൎന്നു: "ശമ്പളം ഞാൻ കോടതിയിൽനിന്നുവാങ്ങിക്കോളാം. ഇനി നിങ്ങളുടെ വീട്ടിൽ വന്നാൽ എൻെറ കൈ വെറുതെ ഇരിക്കില്ല.

ചാത്തു നായർ കുതിച്ചു നടന്നു. ഞാനും അയാളെ അനുഗമിച്ചു. അയാൾ കുതിച്ചു നടന്നതുകൊണ്ടു് എനിക്കു് ഒപ്പം എത്തുവാൻ സാധിച്ചില്ല.

കൃഷിക്കാരൻെറ ഭൂമി ജന്മി ഒഴിപ്പിക്കുംപോലെ—പണിക്കാരനെ പിരിച്ചയക്കുംപോലെ—മാനേജർ അദ്ധ്യാപകനേയും പിരിച്ചയക്കുന്നു. അദ്ധ്യാപകനു് ഉദ്യോഗസ്ഥിരതയില്ല. മാനേജരുടെ മനസ്സിൽ ഒരു തോന്നലുണ്ടായാൽ മതി, അദ്ധ്യാപകൻ പുറത്തായി. ആ നഗ്നസത്യം കൺ മുമ്പിൽ കണ്ട എൻെറ സിരകൾ മിടിച്ചുകൊണ്ടിരുന്നു. എനിക്കും രാജി എഴുതിക്കൊടുക്കാൻ തോന്നി; എന്നിട്ടെന്താ? ഞാനതു ചെയ്തില്ല. മുസലിയാർ മാനേജരായിരുന്നില്ല. അയാൾക്ക മാ

നേജരുടെ ഔദ്ധത്യങ്ങളൊന്നും ഉണ്ടായിരുന്നില്ല. മാനേജർ —യഥാർത്ഥ മാനേജർ—പഴഞ്ചിരി കുഞ്ഞനെഴുത്തച്ഛനാണെന്നു് എനിക്കു ബോദ്ധ്യപ്പെട്ടു. ആ മാനേജരുടെ സ്കൂളിൽ വളരെയധികകാലം ഞാനും ജോലിയെടുക്കുകയുണ്ടാവില്ലെന്നു് എനിക്കു തോന്നി. എനിക്കും മനുഷ്യത്വമുള്ളതുകൊണ്ടു് ഏതു നിമിഷത്തിലും തെററിപ്പിരിയാൻ ഇടവരും. എപ്പോഴാണെന്ന മാത്രം മുന്നിൽ തെളിഞ്ഞു കണ്ടില്ല.

മാനേജർ കുഞ്ഞനെഴുത്തച്ഛൻ ആ നാട്ടിലൊരു മാന്യനാണു്, ജോത്സ്യനാണു്. മന്ത്രവാദിയാണു്. പണക്കാരനാണു്. പത്തിരുപത്തഞ്ചു പറ വിത്തിൻെറ കാണഭൂമി കൃഷി നടത്തിക്കുന്ന ആളാണു്. പത്തിനു മൂന്നു പലിശക്കു വിത്തും രണ്ടു പലിശക്കു നെല്ലും കടം കൊടുത്തു നാട്ടുകാരെ സഹായിക്കുന്ന മാന്യനാണു്. പൊൻപണ്ടം പണയം വാങ്ങി പണവും കടം കൊടുക്കും; കൃഷിയേക്കാൾ കൂടുതൽ വരുമാനം ഉണ്ടാകുന്നതു് പലിശക്കച്ചവടം കൊണ്ടാണു്. അതു പിരിച്ചെടുക്കുന്ന കാര്യത്തിൽ അയാളെ സഹായിക്കാനാളുണ്ടു്. പഴഞ്ചിരി ഗോപാലനെഴുത്തച്ഛനാണു് അധികാരി. അയാളുടെ സ്വന്തം അനുജൻ. അതുകൊണ്ടു് കുററി പിരിക്കാൻ ഒരിക്കലെങ്കിലും വിഷമം നേരിട്ടിട്ടില്ല. അടുത്തു വട്ടത്തുള്ള ജനങ്ങളിൽ ഭൂരിഭാഗവും ഒന്നുകൊണ്ടല്ലെങ്കിൽ മറെറാന്നുകൊണ്ടു് ആ നീരാളി പരത്തിയ വലയിൽ കുടുങ്ങിക്കിടക്കുന്നവരാണു്. അതുകൊണ്ടു് സ്വന്തം മക്കളുടെ എല്ലുടിച്ചൊടിച്ചാൽ പോലും അന്നാട്ടുകാർ മാനേജരോടു് ഒരാവലാതി പറയാറില്ല.

പിറേറന്നു് 'എ' യും 'ബി' യും കൂട്ടിച്ചേർത്തു് ഒന്നാക്കി എന്നെ ഏല്പിച്ചു. ഞാൻ ആ ചുമടും വലിച്ചുകൊണ്ടു് ദിവസങ്ങൾ നീക്കി.

"യൂണിയനിൽ ചേർന്നതാണു് ചാത്തു നായരുടെ കുററമെങ്കിൽ നമ്മളെ എന്തുകൊണ്ടു് പിരിച്ചയക്കുന്നില്ല." ഒരു

ദിവസം ഉച്ചയ്ക്കു പൊതുവാൾ എന്നോടു ചോദിച്ചു:-"അതു മാത്രമാവില്ല; മാനേജക്കു അതിലും കുറഞ്ഞ ശമ്പളത്തിൽ മററാരാളെ കിട്ടിയിട്ടുണ്ടാവണം."

"ചാത്തു നായക്കെന്താ ശമ്പളം?" ഞാൻ പൊതുവാളോടു ചോദിച്ചു:

"മുപ്പത്തഞ്ചു്."

"നിങ്ങൾക്കോ?"

"എഴുപത്തിരണ്ടു്."

"വാരിയക്കോ?"

"അയാൾ ചോദിച്ചാൽ വാസ്തവം പറയാറില്ല. ഇരുപതാണെന്നു തോന്നുന്നു"—പൊതുവാൾ തുടന്നു: "ബി ക്ലാസ്സു നോക്കാൻ വല്ലവരേയും വലയിട്ടു പിടിച്ചിട്ടുണ്ടാവും."

"ഉണ്ടായിക്കൂടെന്നില്ല"—ഞാൻ തുടന്നു—യൂണിയനിൽ ചേന്നതിനു് എന്നേയും താക്കീതു ചെയ്യുകയുണ്ടായി. ഇപ്പോൾ എനിയ്ക്കു മാപ്പു തന്നിരിക്കുകയാണു്."

"ഇവററിൻെറ മാപ്പു്" പൊതുവാൾ കാക്കിച്ചു തുപ്പി.

പൊതുവാൾ പറഞ്ഞതു് ശരിയായിരുന്നു. ഒരാഴ്ച കഴിഞ്ഞപ്പോഴേയ്ക്കും പുതിയൊരു ടീച്ചർ ഞങ്ങളുടെ സ്കൂളിൽ ചേന്നു; കല്ലുവെട്ടുകുഴിയിൽ മാധവി. അവൾ അക്കൊല്ലം എട്ടാംക്ലാസ്സു് പാസ്സായി പുറത്തു വന്നതാണു്.

മററാരോടും പറയില്ലെന്നു ശപഥം ചെയ്തുകൊണ്ടു് ആ കുട്ടിയുടെ ശമ്പളമെന്താണെന്നു ഞാനന്വേഷിച്ചു. അവൾ വളരെയധികം മടിച്ചുവെങ്കിലും എൻെറ നിബ്ബന്ധംകൊണ്ടു് തുറന്നു പറഞ്ഞു:

"കൊല്ലത്തിൽ പന്ത്രണ്ടുറുപ്പിക"—മാധവി തുടന്നു: "മുണ്ടിനും ബ്ലൌസ്സിനും മാത്രമുള്ളതു് തരാമെന്നാണു് ക

രാറു്. വെറുതെ ഇരുന്നാൽ അതും കിട്ടില്ലല്ലോ. ട്രെയിനിങ്ങിനു് പോവാനുള്ള സർവ്വീസെങ്കിലുമായില്ലേ?''

എന്റെ വലിയ ക്ലാസ് വീണ്ടും വിഭജിക്കപ്പെട്ടു. മുമ്പു് ചാത്തു നായരുടേതായിരുന്ന എ ക്ലാസ്സു് ആ പുതിയ അദ്ധ്യാപികയെ ഏല്പിച്ചു. അങ്ങനെ വീണ്ടും ഞങ്ങളുടെ സ്കൂളിലെ പണിക്കാർ ആറു പേരായിത്തീർന്നു.

ഒരു ദിവസം സ്കൂൾ വിട്ടു പോകുമ്പോൾ വഴിക്കുവെച്ചു് ഞാൻ ചാത്തു നായരെ കണ്ടു. അയാൾ എന്നെ കാണുവാൻ കാത്തിരിക്കുകയാണെന്നെനിക്കു തോന്നി. എനിക്കു ജോലിയില്ലാതിരുന്നപ്പോൾ ജോലി വാങ്ങിത്തന്ന ആ മനുഷ്യനെ ജോലിയില്ലാത്തവനായി കണ്ടപ്പോൾ വേദന തോന്നി. അയാൾ വഴി വക്കിലുള്ള ഒരു ഓവുപാലത്തിന്മേൽ ഇരിക്കുകയായിരുന്നു. എന്നെ കണ്ട ഉടനെ അയാൾ എഴുന്നേററു നിന്നു. കറുത്തുമെലിഞ്ഞ ആ മനുഷ്യന്റെ തിളങ്ങുന്ന കണ്ണും പല്ലും നിർമ്മലമായ മുഖഭാവവും എന്നെ ആകർഷിച്ചു. മുഷിഞ്ഞ ഖദർ മുണ്ടും ജൂബ്ബയും പാറിപ്പറക്കുന്ന മുടിയും അയാളെ ഒരു പരുക്കനാക്കിത്തീർത്തിരുന്നു.

ചാത്തു നായരുടെ വീടിനെപ്പററിയോ കുടുംബങ്ങളെപ്പററിയോ സാമ്പത്തികസ്ഥിതിയെപ്പററിയോ എനിക്കൊന്നുംതന്നെ അറിഞ്ഞുകൂടായിരുന്നു. വളരെയധികം സൗകര്യത്തോടുകൂടി ജീവിക്കത്തക്ക സാമ്പത്തികനിലയില്ലെന്നു ഞാനൂഹിച്ചിട്ടുണ്ടു്. സ്കൂളിൽ പഠിക്കുമ്പോൾ 1–ാം കൊല്ലത്തിൽ തന്നെ പാസ്സാവാനർഹതയുള്ള അയാൾ അഞ്ചുറുപ്പിക കൊടുക്കാനില്ലാത്തതുകൊണ്ടാണു് സർട്ടിഫിക്കററു വാങ്ങാതിരുന്നതെന്നു ഞാൻ ഊഹിച്ചു. ചാത്തു നായരെപ്പററി കൂടുതലറിയണമെന്നു് അന്നെനിക്കു തോന്നി. ഞാൻ അയാളുടെ അടുത്തെത്തിയ ഉടനെ ചോദിച്ചു: ''നിങ്ങളുടെ വീട്ടിലാരൊക്കെയുണ്ടു്?''

"അമ്മയും ഒരു മൂത്ത പെങ്ങളും മാത്രം."

"കൃഷിയുണ്ടോ?"

"ഇല്ല"–ചാത്തു നായർ തുടന്നു:– "വീട്ടവളപ്പ് ഒരഞ്ചു വിത്തിനുണ്ട്, അതിൽ വല്ലതും പണിയെടുക്കാം."

"അപ്പോൾ എങ്ങനെ ജീവിക്കും.?"

"അതൊക്കെ മോശമാണ് മിസ്റ്ററസ്സേ. ഇതുവരെ മൂന്നു നാലു കൊല്ലമായി. ഗ്രാൻറു കിട്ടുമ്പോൾ അതുവരെയുള്ള കടം വീട്ടിയിട്ട ബാക്കിയുള്ള പണംകൊണ്ട നെല്ലു വാങ്ങും. ഇനി ഇപ്പോൾ അതിനും വഴിയില്ല. പറമ്പിൽ വല്ല വള്ളിയോ കൊള്ളിയോ നട്ടം. ജ്യേഷ്ഠത്തി വല്ല പണിക്കും പോകും. അങ്ങനെയൊക്കെയാണ് ഇതുവരെ കഴിഞ്ഞത്. ഇനി എന്തു വേണമെന്നാണ് ആലോചന.

"ഈ സ്കൂളിൽ ഒരു കൊല്ലം തികക്കാൻ സാധിക്കുമെന്ന് എനിക്കു തോന്നുന്നില്ല. അച്ഛനും മകനും മാനേജരും ഹെഡ്മാസ്റ്ററും ഒരുപോലെ മനുഷ്യത്വമില്ലാത്തവരാണ്."

"ആ വയസ്സനോ. അയാൾ വല്ലാത്ത ചെകുത്താനാണ്. ഗീതയും രാമായണവും ഹിതോപദേശവും കേട്ടാൽ ഈശ്വരനാണെന്നു തോന്നിപ്പോവും. അയാളെ സൃഷ്ടിച്ചിരിക്കുന്നത് ചെന്നായിൻേറയും കുറുക്കൻേറയും ആത്മാക്കളെക്കൊണ്ടാണ്." ചാത്തു നായർ കുറച്ചുനേരം ആലോചിച്ചുനിന്നു കൊണ്ട തുടന്നു: "എനിക്കു മുപ്പത്തഞ്ചു തരുന്നത് മൂപ്പർക്കു ലാഭമായി. കല്ലുവെട്ടുകുഴിയിലെ ഒരു പെൺകുട്ടിയെ ഒന്നും കൊടുക്കാതെ വെറും സവ്വീസിനു സ്കൂളിൽ ചേത്തു."

"വെറും സവ്വീസിനല്ല പന്ത്രണ്ടുറുപ്പിക മുണ്ടിനും കുപ്പായത്തിനും കൊടുക്കാമെന്നാണത്രേ കരാറ്."

"എന്നാലും ഇരുപത്തിമൂന്നുറുപ്പിക ലാഭമായല്ലോ" ചാത്തു നായർ തുടന്നു: "ട്രെയിനിങ്ങ് കഴിച്ചാൽ കുറച്ചൊരു

വിലയുണ്ടാവും. ഇല്ലെങ്കിലൊന്നും ഇനി രക്ഷയില്ല. ഞാൻ നാടുവിട്ടു പോവുകയാണ്."

'നാടുവിട്ടെങ്ങോട്ടു പോകുന്നു?"

"എങ്ങോട്ടെങ്കിലും പോണം. വല്ല ജോലിയും കിട്ടിയാൽ ആയി. ഇല്ലെങ്കിൽ അങ്ങനെ നശിക്കാം."

"അതുവേണ്ട."

"നല്ല ഉപദേശം. ഉപദേശിക്കാൻ ആളില്ലാത്ത ഒരു തകരാറുമില്ല. ഇതുവരെ ഒരാളെങ്കിലും എന്നോടു നാടുവിട്ടു പോകണമെന്നു് പറഞ്ഞിട്ടില്ല. പക്ഷേ സഹായിക്കാനാണ് ഒരാളുമില്ലാത്തതു്. പലരും ഉപദേശിച്ച കൂട്ടത്തിൽ നിങ്ങളും ഉപദേശിച്ചു. ഉപദേശത്തിനു നന്ദിയുണ്ടു്. പക്ഷേ എനിയ്ക്കു നാട്ടിൽ ജീവിക്കാൻ വയ്യ; അത്രമാത്രം. ട്രെയിനിങ്ങിനു കല്പന കിട്ടിയിട്ടുണ്ടു്. വല്ലവരും പത്തോ അമ്പതോ കടം തരാനുണ്ടെങ്കിൽ ഞാൻ അതുകൊണ്ടു ചുരുക്കിപ്പിടിച്ചു ട്രെയിനിങ്ങ് കഴിച്ചിരുന്നു." മൂപ്പർ കുറച്ചുനേരം ആലോചിച്ച ശേഷം തുടന്നു: "നാട്ടു വിടുക മാത്രമേ രക്ഷയുള്ളു. ഗോപാലനെ ഒന്നു കണ്ടെത്തി വിവരം പറഞ്ഞാൽ ഉടനെ നാടു വിടും. ഇനിയെന്നു കാണുമെന്നറിഞ്ഞുകൂട."

"ട്രെയിനിങ്ങിനു കല്പന കിട്ടിയിട്ടു് എത്ര ദിവസമായി?"

"നാലു ദിവസമായി. നാളത്തെ അവധികൂടിയുണ്ടു്. പല സുഹൃത്തുക്കളോടും ഗ്രാൻറു കിട്ടിയാൽ മടക്കിക്കൊടുക്കാമെന്നു് പറഞ്ഞു് കടം ചോദിച്ചു. ഒരാളുടെ കയ്യിലും ഒന്നുമില്ല. പിന്നെ പണക്കാരായ സുഹൃത്തുക്കളൊന്നും എനിക്കില്ലല്ലോ" അയാൾ തുടന്നു: "ഇനി വൈകിക്കേണ്ട; കണ്ടു വത്തമാനം പറയണമെന്നു വിചാരിച്ചു; പൊയ്ക്കോളൂ."

"ഇപ്പൊഴെങ്ങോട്ടാ?"

"ഞാൻ പറഞ്ഞില്ലെ, ഗോപാലനെയൊന്നു കാണാൻ. നട്ടുവട്ടത്തേയ്ക്കു പുറപ്പെട്ടതാണ്. അപ്പോൾ ഇവിടെ കുറച്ചു

നിന്നാൽ നിങ്ങളേയും കാണാമെന്നു് വിചാരിച്ചു. നാളെ ഉച്ചക്കുമുമ്പെ എന്റെ ജീവിതം ഏതു വഴിക്കാണു് എന്നു തീരുമാനിക്കപ്പെട്ടും.''—ചാത്തു നായർ നടക്കാൻ തുടങ്ങി.

ഞാനും പതുക്കെ നടന്നു. എനിക്കു് ആ സുഹൃത്തിനോടു സഹതാപം തോന്നി. ഞാൻ തിരിഞ്ഞുനിന്നു വിളിച്ചു:— ''ഒന്നു പറഞ്ഞോട്ടെ.''

ചാത്തു നായർ തിരിച്ചുവന്നു. ഞാൻ പറഞ്ഞു: ''ഏതായാലും നാടു വിടാൻ വരട്ടെ. ഗോപാലനെക്കൂട്ടി ഇന്നുതന്നെ എന്റെ വീട്ടിലൊന്നു വരൂ. നമുക്കു് കൂടിയാലോചിക്കാം. എന്നിട്ടു് നാട്ടുവിട്ടാൽ മതി.''

ഞാൻ കുതിച്ചു നടന്നു. മഴ ധാര മുറിയാതെ പെയ്യാൻ തുടങ്ങി. ഒരു കുട കൂടിയില്ലാത്ത ചാത്തു നായർ നനഞ്ഞൊലിച്ചു് വിലങ്ങൻകുന്നു കയറിമറിയുന്നതു ഞാൻ കണ്ടു. ''നല്ല ബുദ്ധിശക്തിയുള്ള ഒരു ചെറുപ്പക്കാരൻ. പറഞ്ഞിട്ടെന്താ അയാൾക്കു് ഈ ലോകത്തിലൊന്നില്ല; പണം. മനുഷ്യനായി ജീവിക്കാൻ ഒന്നാമതായി വേണ്ട പണം.'' ഞാൻ വിചാരിച്ചു.

അന്നു രാത്രിവളരെ വൈകുന്നതുവരെ എനിക്കുറങ്ങാൻ സാധിച്ചില്ല. മഴ നനഞ്ഞൊലിച്ചു് വിലങ്ങൻകുന്നു കയറി മറിയുന്ന ആ ചെറുപ്പക്കാരൻ എന്റെ ഹൃദയത്തിൽ നൃത്തം വെച്ചു. താടിക്കാരനായ കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ അയാളെ പിടിച്ചു് സ്കൂളിന്റെ പുറത്തേക്കു തള്ളിക്കൊണ്ടിരിക്കുന്നുണ്ടെന്നു് എനിക്കു തോന്നി. ഒരു ഹോട്ടലിൽ എച്ചിലിലകൾ വാരിക്കൊണ്ടിരിക്കുന്ന ചാത്തു നായർ എന്റെ തലച്ചോറിൽ സ്ഥലം പിടിച്ചു. മയക്കത്തിൽ അങ്ങനെ പലതും ഞാൻ സ്വപ്നം കണ്ടു.

പെട്ടെന്നു ഞാനുണർന്നു. അപ്പോൾ താഴത്തുനിന്നു ഗോ

പാലനും ബാലനും കൂടി സംസാരിക്കുന്നതാണ് ഞാൻ കേട്ടതു്.

"എന്നാൽ ഏട്ടത്തിയെ വിളിക്കു" —ഗോപാലൻ പറഞ്ഞു.

"നാളെ രാവിലെ പോരെ?"—ബാലൻ ചോദിച്ചു.

"പോരാ. ഒരു മനുഷ്യൻെറ ജീവിതപ്രശ്നമാണ്. ഒരു സെക്കൻറു തെററിയാൽ അതു വഴിതിരിഞ്ഞു പോയേക്കും,"

"ഏടത്ത്യേ"–ബാലൻ വിളിച്ചു. ഞാൻ വിളക്കു കൊളുത്തി താഴത്തേയ്ക്കിറങ്ങിച്ചെന്നു വാതിൽ തുറന്നു ഒരു കോട്ടുവാ വിട്ടു ഉമ്മറപ്പടിയിൽ ഇരുന്നു.

"അമ്പതുറുപ്പിക കടം കൊടുക്കണമെന്നാണ് ഗോപാലൻ പറയുന്നതു്." ബാലൻ പറഞ്ഞു:– "ചാത്തു നായക്കു ട്രെയിനിങ്ങിനു പോകാനാണത്രേ. എന്താ വേണ്ടതു്?"

"നീയെന്തു പറഞ്ഞു?"

"ഏടത്തി സമ്മതിച്ചാൽ തരാമെന്നു പറഞ്ഞു."

"പിന്നെ ഇല്ലാ എന്നു ഞാൻ പറയണമെന്നില്ലല്ലൊ. കൊടുത്തേക്കു." ഞാൻ പറഞ്ഞു.

"അങ്ങനെ പറഞ്ഞാൽ പോര. ഇതുകൊണ്ടു് ചാത്തു നായർ ട്രെയിനിങ്ങ് കഴിച്ച ഒരദ്ധ്യാപകനാകാനാണ് പോകുന്നതു്; ഇതു കൊടുത്തിട്ടില്ലെങ്കിൽ നാടു വിടാനും" ബാലൻ പറഞ്ഞു.

"എനിയ്ക്കു സമ്മതമാണ്. എന്നുമാത്രമല്ല സന്തോഷവുമാണ്. ഒരാൾ അമ്പതുറുപ്പികകൊണ്ടു് നന്നാവുമെങ്കിൽ നന്നാവട്ടെ. അതിനു നമ്മൾ കാരണക്കാരാവുകയാണെങ്കിൽ അതത്രയും നല്ലതുതന്നെ." ഞാൻ പറഞ്ഞു. "ഇതു നമ്മളുടെ പണമല്ല; മനക്കലെ പണമാണ്. അതുകൊണ്ടാണ് നന്നാവാതെ വരുമോ എന്നു സംശയം."

"എന്നാൽ പണം കൊണ്ടാ ബാലാ" വാച്ചിൽ നോക്കിക്കൊണ്ട ഗോപാലൻ തുടന്നു— "മണി മൂന്നാവാറായി, ചാത്തുവിനെ വണ്ടിയിൽ കയററി അയക്കണം; അഞ്ചുമണിക്കാണ് വണ്ടി."

ബാലൻ അകത്തുപോയി പണമെടുത്തുകൊണ്ടുവന്ന് എൻെറ കയ്യിൽ തന്നു പറഞ്ഞു: "ഇനി നിങ്ങൾ കൊടുത്താൽ മതി."

ഞാൻ അമ്പതുറുപ്പിക ചാത്തു നായരുടെ കയ്യിൽ കൊടുത്തു.

"ഞാൻ ഇപ്പോൾ ഒരെഴുത്തു തരാം. പിന്നെ സൌകര്യംപോലെ ഒരു മുദ്രകുത്തി പ്രോനോട്ടെഴുതി അയച്ചുതരികയും ചെയ്യാം." ചാത്തു നായർ പറഞ്ഞു.

"പണത്തിൻെറ കാര്യമല്ലെ ഒരു ചുണ്ടിപ്പണയം തന്നെ ആയിക്കൊള്ളട്ടെ. ഇരിപ്പണെ കുടിയിരിപ്പിന്മേൽ വേറെ കടമുണ്ടോ?" ഞാൻ ഗൌരവത്തിൽ അന്വേഷിച്ചു.

"ഇപ്പോൾ അതിനു തിരിയാനിടയില്ലല്ലോ ഞാൻ ഓണക്കാലത്തു വരുമ്പോൾ ശരിപ്പെടുത്തിത്തരാം." ചാത്തു നായർ പറഞ്ഞു.

"എനിക്കൊരു ലക്ഷ്യവും ആവശ്യമില്ല." ഞാൻ തുടന്നു;"തമാശ പറഞ്ഞതാണ്. ഉണ്ടാകുമ്പോൾ തന്നാൽ മതി.'

"എന്നാൽ ഞങ്ങളിറങ്ങട്ടെ." ഗോപാലനെഴുന്നേററു.

"നന്ദിയുണ്ട് മിസ്ട്രസ്സ്," ചാത്തുനായരുടെ പ്രസന്നമായ മുഖത്തുനിന്ന് കൃതജ്ഞത വഴിഞ്ഞൊഴുകുന്ന ഒരു നോട്ടം എന്നിലും ബാലനിലും പതിഞ്ഞു.

# പോർവിളി

ഗുരുജനസമാജ കേന്ദ്രത്തോടനുബന്ധിച്ചുകൊണ്ടുതന്നെ ടീച്ചേഴ്സ് യൂണിയന്റെ കാടാമ്പുഴ പ്രാദേശിക സംഘം രൂപീകരിച്ചു. ആ കേന്ദ്രത്തിൽ വരുന്ന ഭൂരിഭാഗം അദ്ധ്യാപകന്മാരും പങ്കെടുത്ത ഒരു യോഗത്തിൽവച്ച് ഞാൻ പ്രസിഡണ്ടും രാധാകൃഷ്ണമേനോൻ സിക്രട്ടറിയുമായി ഒമ്പതാളടങ്ങുന്ന ഒരു പ്രവൎത്തകക്കമ്മിററിയും തിരഞ്ഞെടുത്തു. മാപ്പിള റെയ്ഞ്ച് ഗുരുജനസമാജ കേന്ദ്രമായിരുന്നുവെങ്കിലും ഞാനും ആ യോഗത്തിൽ പങ്കെടുത്തു. ആ സെൻടറിലെ ചെറുപ്പക്കാരായ അദ്ധ്യാപികാദ്ധ്യാപകന്മാർ എനിയ്ക്കു് കല്പിച്ചു തന്ന പദവി ഞാൻ സസന്തോഷം സ്വീകരിച്ചു.

അതുവരെ ബ്രിട്ടീഷ് ഗവമ്മേണ്ടിന്റെ ശത്രുക്കളായിരുന്ന കോൺഗ്രസ്സുകാരെ ജനങ്ങൾ ബഹുഭൂരിപക്ഷത്തോടെ തിരഞ്ഞെടുത്തു മന്ത്രിപദത്തിലവരോധിച്ച ആ കാലഘട്ടം ജനങ്ങളിൽ ആവേശത്തിന്റെ അലമാലകളിളക്കി വിട്ടിരുന്നു. അടിമത്തത്തിന്റേയും അക്രമങ്ങളുടേയും സമ്മർദ്ദങ്ങളിൽ കിടന്നു ഞെരിഞ്ഞിരുന്നവർ ആകമാനം ആവേശഭരിതരായിരുന്നു. വെറും സവ്വീസിനുവേണ്ടി മാത്രം ശമ്പളമില്ലാതെ പ്രവൃത്തിയെടുത്തിരുന്ന അദ്ധ്യാപകവൎഗ്ഗം ആത്മനിർ

വ്വതിയാശിച്ച് സംഘടനയിലംഗങ്ങളായി ചേന്നു. അവർ സംഘടനയെ ഉററു നോക്കിക്കൊണ്ടിരുന്നു.

മുപ്പത്തിഏഴിൽ അമ്പലപ്പുറമ്പ് സ്കൂൾ പരിശോധിക്കാൻ ഇൻസ്പെക്ടർ വന്നു. ഇൻസ്പെക്ടർ ഒരു നല്ല മനുഷ്യനായിരുന്നു. ചൊറുചൊറുക്കുള്ള ഒരു ചെറുപ്പക്കാരൻ. നന്നായി നടത്തുന്ന സ്കൂളുകളെപ്പററി നല്ല മതിപ്പുള്ള ഒരു ഉദ്യോഗസ്ഥൻ. അദ്ദേഹത്തിന് ഞങ്ങളുടെ സ്കൂളിനെപ്പററി നല്ല അഭിപ്രായമുണ്ടായിരുന്നു. പക്ഷേ അത് മാനേജരും ഹെഡ്മാസ്റ്ററും കൂടി നശിപ്പിച്ചു കളഞ്ഞു.

ഇൻസ്പെക്ടർ എല്ലാ ക്ലാസ്സുകളിലും പരിശോധിച്ചു നോട്ട് കുറിച്ചു. കുട്ടികളെ വിട്ട ശേഷം അഭിപ്രായം രേഖപ്പെടുത്താൻ ഇൻസ്പെക്ഷൻപുസ്തകം ആവശ്യപ്പെട്ടു. ഹെഡ്മാസ്റ്റർ ഇൻസ്പെക്ഷൻപുസ്തകമെടുത്തു മേശപ്പുറത്തു വച്ചു. ഇൻസ്പെക്ടർ അതൊന്നു മലർത്തി നോക്കി. ഉടനെ മടക്കിവെച്ചു കുറച്ചു നേരം മേൽപ്പോട്ടു നോക്കിയിരുന്നു. ഒരഞ്ചു മിനിട്ടു നേരം അങ്ങനെ നോക്കിയിരുന്നശേഷം ഇൻസ്പെക്ടർ ഹെഡ്മാസ്റ്ററോടു ചോദിച്ചു:

"മാസ്റ്ററെ ഈ ഇൻസ്പെക്ഷൻ പുസ്തകം ഏതു് പീടികയിൽ നിന്നു് വാങ്ങിയതാ?"

"കച്ചേരിപ്പടിക്കൽ നിന്നു്"

"ആരാ വാങ്ങിയതു്?"

"ഞാൻ"

"തന്നെ ഷാപ്പുടമയെ അറിയുമോ?"

"അറിയും"

"എന്നാൽ"—ഇൻസ്പെക്ടർ പുസ്തകം തുറന്നു് അഞ്ചുറുപ്പികയുടെ പത്തു നോട്ടെടുത്തു ഹെഡ്മാസ്റ്ററുടെ നേക്കു നീട്ടിക്കൊണ്ടു തുടന്നു;—"ഈ സംഖ്യ ആ ഷാപ്പുടമക്കു കൊടു

ത്തേക്കണം. ആ ഷാപ്പുടമ ഇതിൽവെച്ചതാവും. നിങ്ങൾ ഒരു പുസ്തകം വാങ്ങാൻ ചെന്നപ്പോൾ ഓർമ്മയില്ലാതെ ഈ പുസ്തകം എടുത്തു തന്നതാവും. അതുകൊണ്ടു് ഇന്നു തന്നെ കൊണ്ടുചെന്നു കൊടുത്തേയ്ക്കു."

ഹെഡ്മാസ്റ്റർ അമ്പരന്നു നിന്നു.

പണ്ടത്തെ പതിവുപോലെ ഗ്രാൻറു കൂടുതൽ അനുവദിപ്പിയ്ക്കാൻ ഇൻസ്പെക്ടരുടെ സന്തോഷത്തിന്നു വേണ്ടി വെച്ചു കൊടുത്ത ആ സംഖ്യ അദ്ദേഹം എടുക്കാതെ പരസ്യമായി മടക്കിക്കൊടുത്തപ്പോൾ എന്തുവേണമെന്നറിയാതെ ഹെഡ്മാസ്റ്റർ നിന്നു വിറച്ചു.

"ഇതു വാങ്ങാനല്ലേ പറഞ്ഞതു്?" ഇൻസ്പെക്ടർ ചോദിച്ചു.

ഹെഡ്മാസ്റ്ററുടെ കൈ നീങ്ങിയില്ല. ആ കൈക്കൂലിയ്ക്കു ഒരു കരിമൂർഖൻ പാമ്പു പടം വിരുത്തിയാടുന്ന മട്ടുണ്ടായിരുന്നു.

"ഞാൻ കൈക്കൂലി വാങ്ങാറില്ല. മററു വല്ലവക്കും കൊടുത്തോളു"—ഇൻസ്പെക്ടർ ആ നോട്ടുകൾ മേശപ്പുറത്തു വെച്ചു. ഹെഡ്മാസ്റ്റർ എടുത്തില്ല. ഒരു കാററടിച്ചു ആ നോട്ടുകൾ മേശപ്പുറത്തുനിന്നു് വീണു്, നിലത്തു പാറിക്കളിച്ചു. ബ്രിട്ടീഷു വാഴ്ചയുടെ കീഴിലുള്ള കൈക്കൂലിയുടെ നഗ്നനൃത്തംപോലെ അഞ്ചാംജോർജ്ജ് ചക്രവർത്തി തിരുമേനിയുടെ തലയുള്ള ആ അനാഥനോട്ടുകളുടെ ചലനത്തിൽ ഞങ്ങളുടെ കണ്ണുകൾ ആടിക്കളിച്ചു.

മാപ്പിള റെയ്ഞ്ചിലെ പല ഇൻസ്പെക്ടർമാരും ഇൻസ്പെക്ഷൻ ഫോറം ഫില്ലപ്പു ചെയ്യിച്ചിരുന്നതു മാസ്റ്റർമാരെക്കൊണ്ടായിരുന്നു. പരീക്ഷ കഴിഞ്ഞു പോകുമ്പോൾ ഇൻസ്പെക്ഷൻ പുസ്തകം കൊണ്ടുപോവുകയാണു് പതിവു്.

പുസ്തകത്തിൽ വെച്ച് മാനേജർ കൊടുത്ത കൈക്കൂലിക്ക പാകത്തിൽ റിപ്പോർട്ടെഴുതി മടക്കി അയയ്ക്കും. അങ്ങനെയാണ് പതിവ്. പതിവനുസരിച്ച് വല്ലതും എഴുതാനുണ്ടാവുമെന്ന വിചാരിച്ചാണ് ഇൻസ്പെക്ഷൻ കഴിഞ്ഞു സ്കൂൾ വിട്ടിട്ടും ഞാനും മററുള്ള അദ്ധ്യാപകന്മാരും അവിടെ നിന്നതു്. എന്നാൽ ആ ഇൻസ്പെക്ടർ അര മണിക്കൂറുകൊണ്ട ഫോറങ്ങൾ ഫില്ലപ്പ ചെയ്തു. ഇൻസ്പെക്ഷൻ പുസ്തകത്തിൽ അഭിപ്രായമെഴുതിവെച്ച് പുറത്തു കടന്നു.

"മിസ്റ്റ്റസ്സ്, നിങ്ങൾക്ക് ഹെഡ്ടീച്ചറായിക്കൂടേ?" ഇൻസ്പെക്ടർ പുറത്തു കടക്കമ്പോൾ എന്നോട്ട് ചോദിച്ചു.

"വേണമെന്നില്ല"

"അതെന്താ"

"കൂടുതൽ ജോലി എടുക്കേണ്ടി വരും. അഞ്ച് നാഴിക ദൂരത്തുനിന്നു നടന്നെത്തണം.

"എന്നാൽ നമുക്ക പിരിയാം"— ഇൻസ്പെക്ടർ നടന്നു; ഹെഡ്മാസ്റ്റർ പിന്നാലെയും.

ഞങ്ങൾ അവരവരുടെ വഴിക്ക തിരിഞ്ഞു. വളരെ താമസിക്കാതെ ഹെഡ്മാസ്റ്റർ സ്കൂളിലേയ്ക്ക മടങ്ങുന്നതു് ഞാൻ കണ്ടു.

പിറേറന്ന കാലത്തു സ്കൂളിൽ ചെന്നപ്പോൾ ഹെഡ്മാസ്റ്റർ എന്നോടു പറഞ്ഞു;—"അടുത്ത മാസം മുതൽക്ക ഒന്നാമത്തെ കള്ളിയിൽ നിങ്ങളുടെ പേർ ചേക്കണമെന്നാണ് ഇൻസ്പെക്ഷൻ പുസ്തകത്തിൽ എഴുതിയിരിക്കുന്നതു്, ഇനി എന്താ വേണ്ടതു്?

"എനിക്ക് ഇവിടെ ഹെഡ് മിസ്റ്റ്റസ്സാവണമെന്നൊന്നുമില്ല. കൂടിയേ കഴിയൂ എന്നുണ്ടെങ്കിൽ അങ്ങിനെയാവാം എന്നു മാത്രം"—ഞാൻ മറുപടി പറഞ്ഞു.

“എന്നാലൊരു കാര്യം ചെയ്യാം”—ഹെഡ്മാസ്റ്റർ ആലോചിച്ചുകൊണ്ടു തുടർന്നു:—“ഒന്നാം തിയ്യതി പട്ടിക എഴുതുമ്പോൾ മേലേ കള്ളിയിൽ നിങ്ങളുടെ പേരെഴുതാം. ഇൻസ്പെക്ടർ അങ്ങിനെ അഭിപ്രായപ്പെട്ട സ്ഥിതിക്കു നമ്മളങ്ങനെ ചെയ്യില്ലെന്നു വരണ്ട. നിങ്ങൾക്കു ബുദ്ധിമുട്ടൊന്നും വരില്ല. കാര്യങ്ങളൊക്കെ ഞാൻ തന്നെ നടത്തിക്കൊള്ളാം.”

“അതു ശരിയാവില്ല”—ഞാൻ തുടർന്നു:—“സ്ഥാനം ഏററു വാങ്ങുമ്പോൾ അതിൻെറ ചുമതലകളും ഏററു വാങ്ങണം. അല്ലെങ്കിൽ അതു വിഷമത്തിലാവും. എനിക്കു് അധികാരം കിട്ടാനുള്ള മോഹംകൊണ്ടു പറയുന്നതല്ല; അതിൻെറ കാര്യം അങ്ങിനെയാണു്.”

“ഒക്കെ എനിക്കു മനസ്സിലായി”—ഹെഡ്മാസ്റ്റർ തുടർന്നു: “പേരിനു നിങ്ങൾ ഹെഡ്മിസ്റ്റ്റസ്സായാൽ മതി. പണിയൊക്കെ ഞാൻ തന്നെ കഴിച്ചോളാം. അതിനെന്താ വിരോധം?”

“അതോ?”—ഞാൻ വിവരിച്ചു കൊടുത്തു: “ഹെഡ് ടീച്ചർ ചെയ്തു തീർക്കേണ്ട ചില ജോലികളുണ്ടാവുമല്ലോ. ആ ചുമതലകൾ കൃത്യസമയത്തു ചെയ്തു തീർത്തില്ലെങ്കിൽ മാനേജരോ ഇൻസ്പെക്ടരോ സമാധാനം ചോദിക്കുന്നതു് എന്നോടാവും. ചെയ്തു തീർക്കാതിരുന്ന കുററക്കാരനോ, നിങ്ങളും. കുളിക്കാതെ ഈററൻ ചുമക്കാൻ എന്നെക്കൊണ്ടാവില്ല.”

“ആട്ടെ ഞാനച്ഛനോടു ചോദിക്കട്ടെ”—കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ അങ്ങനെ അവസാനിപ്പിച്ചു.

സാക്ഷാൽ തുഞ്ചത്തെഴുത്തച്ഛൻെറ വംശക്കാരാണു് തങ്ങളെന്നഭിമാനിക്കുന്ന പഴഞ്ചിരിക്കാരുടെ കയ്യിൽ നിന്നു ആ നാട്ടിലെ വിദ്യാഭ്യാസത്തിൻെറ മേൽനോട്ടത്തിൽ ഒരംശം മററൊരാളുടെ കയ്യിലേയ്ക്കു മാറിപ്പോകുന്നതിൽ കുട്ടിക്കൃ

ഷ്ണനെഴുത്തച്ഛന്നു അനല്പമായ കുണ്ഠിതമുണ്ടായിരുന്നു. താനും ഒരു ഹൈയർ ട്രെയിനിങ്ങ് കഴിച്ചു അദ്ധ്യാപകനായിത്തീരാത്തതിൽ അദ്ദേഹം പരിതപിച്ചു. എന്നാൽ മാനേജർക്കുണ്ടായിരുന്ന വിഷമം അതായിരുന്നില്ല. വർഷക്കാലത്തു കുട്ടികളുടെ ഡ്രില്ലുകൊണ്ടു നടത്താറുള്ള കൃഷിപ്പണിക്ക് മറ്റൊരാൾ ഹെഡ്ടീച്ചറായി വരുമ്പോൾ വല്ല വിഷമവും വന്നാലോ എന്നായിരുന്നു.

"ഹയർ ട്രെയിനിങ്ങ് കഴിഞ്ഞ ടീച്ചർ സ്കൂളിലുള്ളപ്പോൾ ലോവർ ട്രെയിനിങ്ങ് കഴിഞ്ഞ അദ്ധ്യാപകനെ ഹെഡ്മാസ്റ്ററാക്കി വെക്കുന്നതു ശരിയല്ല. അടുത്ത മാസം മുതൽക്ക് ഹയർ ട്രെയിനിങ്ങ് കഴിഞ്ഞ ടീച്ചറെ ഹെഡ് ടീച്ചറാക്കണം." ഇൻസ്പെക്ഷൻ പുസ്തകത്തിൽ, കൈക്കൂലി വാങ്ങാത്ത—ശുണ്ഠിക്കാരനായ—ഇൻസ്പെക്ടർ അടയാളപ്പെടുത്തിയ ഈ ഖണ്ഡിക ഹെഡ്മാസ്റ്ററുടെ കുണ്ഠിതത്തേയും മാനേജരുടെ പരിതാപത്തേയും പറ പറപ്പിച്ചു. മുപ്പത്തിയെട്ട് ജനുവരി ഒന്നാം തിയ്യതി എന്നെ ഹെഡ്ടീച്ചറാക്കി ഉയർത്തി.

ജനുവരി ഒന്നാം തിയ്യതി അത്യാവശ്യമുള്ള റജിസ്റ്റ്കളും ഒരു മേശയും താക്കോലും എന്റെ പക്കൽ തന്നു. അപ്പോൾ ഞാൻ പറഞ്ഞു:— "എന്റെ കൈയിൽ തരുന്നതും ഞാൻ ഏറ്റുവാങ്ങുന്നതും ആയ സാധനങ്ങൾക്കൊരു റിക്കാട്ടാവശ്യമാണ്."

"അതൊന്നും വേണ്ട"— കുട്ടികൃഷ്ണനെഴുത്തച്ഛൻ പറഞ്ഞു.

"സാധനങ്ങളുടെ ഒരു ലിസ്റ്റുണ്ടാക്കി. നേർ പകർപ്പെടുത്തു് ഞാൻ ഒപ്പിട്ട കോപ്പി മാനേജരും മാനേജരൊപ്പിട്ട കോപ്പി ഞാനും സൂക്ഷിക്കണം. കാര്യം അങ്ങനെയാണ്."

ഞാൻ ഉറപ്പിച്ചു പറഞ്ഞു:—"അങ്ങനെ ചെയ്യാതെ ഞാൻ ഇതൊന്നും ഏററു വാങ്ങില്ല."

കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ അഞ്ചാം ക്ലാസ്സിൽ കിടന്നിരുന്ന നല്ല മേശ ആഫീസുമുറിയിലേയ്ക്കു മാററി. മറെറാരു മേശ അഞ്ചാം ക്ലാസ്സിലിട്ടു. അതുവരെ ഹെഡ്മാസ്റ്ററായിരുന്ന കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ മാനേജരുടെ പ്രതിപുരുഷനായി ആഫീസുമുറിയിലേയ്ക്കു് മാറി.

ഹെഡ്ടീച്ചറായതുകൊണ്ടു് എനിയ്ക്കൊരു സായൂജ്യവും സിദ്ധിച്ചില്ല. കൂടുതൽ പണിയെടുക്കേണ്ടി വന്നു. അത്രമാത്രം ചുമതലാബോധത്തോടുകൂടി അരമണിക്കൂറു മുമ്പു് വീട്ടിൽ നിന്നു പുറപ്പെടേണ്ടി വന്നു. സ്കൂൾ വിട്ടാലും പത്തു പതിനഞ്ചു മിനുട്ട അവിടെ ചിലവാക്കേണ്ടിവന്നിരുന്നു. ശമ്പളത്തിൽ യാതൊരു വ്യത്യാസവും വന്നതുമില്ല.

എന്റെ സ്ഥാനമാററത്തോടുകൂടി മററു ചില മാററങ്ങളും സംഭവിച്ചു. അഞ്ചാം ക്ലാസ്സ് എനിയ്ക്കായി. മാധവിയും വാരിയരും ഒന്നു് എ. ബി. ക്ലാസ്സുകളിൽ നിയമിക്കപ്പെട്ടു. കുഞ്ഞുകുട്ടിയമ്മയ്ക്കും പൊതുവാൾക്കും മാററമൊന്നുമുണ്ടായില്ല. കുട്ടിക്കൃഷ്ണനെഴുത്തച്ഛനു നാലാം ക്ലാസ്സു കിട്ടുമെന്നുണ്ടായിരുന്നു. പക്ഷേ ഞാനതിന്നു വഴങ്ങിക്കൊടുത്തില്ല. കുട്ടിക്കൃഷ്ണനെഴുത്തച്ഛനു് രണ്ടാം ക്ലാസ്സിന്റെ ചാർജ്ജാണു് കൊടുത്തതു്.

ഞാൻ ഹെഡ് ടീച്ചറുടെ ചാർജ്ജെടുത്തതിൽ കുട്ടിക്കൃഷ്ണനെഴുത്തച്ഛനൊഴികെ മററുള്ള ടീച്ചർമാർക്കെല്ലാം സന്തോഷമായിരുന്നു. ഏററവും അധികം സന്തോഷിച്ചതു വാരിയരും പൊതുവാളുമായിരുന്നു.

"ഇനി ഹെഡ്മാസ്റ്ററായി വന്നു ക്ലാസ്സിൽ കടന്നു ബോറടിക്കില്ലല്ലോ" അവർ പറഞ്ഞു. അവർ എന്റെ പ്രവൃത്തികളിൽ അങ്ങേഅറ്റംവരെ സഹായിച്ചു. ഞാൻ കല്പനയെട്ട

ക്കുമ്പോൾ ഹെഡ്ടീച്ചറുടെ ചാർജ്ജും താക്കോലും പൊതുവാളെയാണ് ഏല്പിച്ചിരുന്നതു്. ഗവണ്മെന്റുടെ കീഴിലുള്ള ജനപ്രതിനിധിസഭയുടെ ഒരു മട്ട് ഞങ്ങളുടെ സ്കൂൾഭരണത്തിലുമുണ്ടായി.

"മിസ്ട്രസ്സ നാളെ കുറച്ചു നേരത്തേ വരണം" ഒരു ദിവസം സ്കൂൾ വിട്ടപ്പോൾ കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ എന്നോട്ട് കല്പിച്ചു.

"എന്തിനാ?" ഞാൻ ചോദിച്ചു.

"സ്കൂൾ സംബന്ധമായ ചില കാൎയ്യങ്ങളാലോചിപ്പാനുണ്ട്."

"ഒരു മണിക്കായാൽ പോരേ?"

"പോരാ" കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ തുടൎന്നു: "ഒരു മണിക്ക് എനിക്കിടയില്ല; ഉണ്ണാൻ പോകണം."

ഞാൻ പിറേറന്നു കാലത്തു മാനേജരുടെ പ്രതിപുരുഷൻെറ കല്പനയനുസരിച്ചു് എട്ടുമണിക്ക തന്നെ സ്കൂളിലെത്തി. അഞ്ചാം ക്ലാസ്സിൽ എൻെറ കസാലയിൽ ഇരിപ്പുറപ്പിച്ചു. ആ താടിക്കാരൻ, മാനേജരുടെ പദവിയിൽ ആഫീസുമുറിയിൽ ഇരുന്നിരുന്നു. ഞാൻ അങ്ങോട്ടു ചെന്നില്ല. ഒരു പുരുഷൻ തനിച്ചിരിക്കുന്ന മുറിയിലേക്കു ചെല്ലാൻ സ്ത്രീത്വം എന്നെ അനുവദിച്ചില്ല. ആ മനുഷ്യനിലുള്ള മൃഗീയ വികാരങ്ങൾ ഒരു ക്രൂരൻ മൂരിയുടെ രൂപത്തിൽ എൻെറ നേക്ക കുതിച്ചു ചാടിയാലോ? എന്നെ അങ്ങോട്ടു പോവാൻ വിലക്കിയതു് ആ ഭയമായിരുന്നു. അല്ലാതെ ആ മനുഷ്യൻ എൻെറ അസിസ്റ്റൻറായതുകൊണ്ടു് എൻെറ അടുത്തേക്കു വരണമെന്നു മേൽക്കോയ്മയുടെ മൂച്ചുകൊണ്ടല്ല ഞാൻ അഞ്ചാം ക്ലാസ്സിൽ ഇരുന്നതു്.

മനുഷ്യനിലുള്ള മൃഗീയത അവസരം വരുമ്പോഴാണല്ലോ പുറത്തു ചാടുന്നതു്. അതുകൊണ്ടു് അവസരം ഉണ്ടാ

ക്കിക്കൊടുക്കാതിരിക്കുകയാണ് നല്ലതെന്ന അഭിപ്രായക്കാരിയായിരുന്നു ഞാൻ.

കുട്ടിക്കൃഷ്ണനെഴുത്തച്ഛനു് സ്കൂൾ സംബന്ധമായി എന്നോടാലോചിയ്ക്കേണ്ട ഒരു കാര്യവും അപ്പോൾ ഇല്ലെന്നായിരുന്നു എന്റെ വിശ്വാസം. എന്നെ തനിച്ചു് വലവെച്ചു പിടിയ്ക്കാനുള്ള അയാളുടെ കാട്ടാളത്തമാവാം ആ കാര്യാലോചനായോഗമെന്നു ഞാൻ വിചാരിച്ചു. ആ കരിന്തൊടിയെപ്പററി എനിയ്ക്കു നല്ല അഭിപ്രായമുണ്ടായിരുന്നില്ല.

പത്തുമണിവരേയും ആ മനുഷ്യൻ കാര്യാലോചനയ്ക്കു വേണ്ടി എന്റെ അടുത്തു വന്നില്ല. കുട്ടികൾ ഓരോരുത്തരായി വന്നു ചേർന്നുകൊണ്ടിരുന്നു. വെള്ളത്തണ്ടും ഗോട്ടിക്കുരുവും കൊത്തിക്കല്ലാടാനുള്ള കല്ലുകളും മററു കളിയ്ക്കോപ്പുകളുമായി കലപില ശബ്ദമുണ്ടാക്കിക്കൊണ്ടു്, ഭക്ഷണം കഴിച്ചവരും കഴിക്കാത്തവരുമായ ആ കൊച്ചു കുട്ടികൾ വന്നു ചേർന്നപ്പോൾ എനിയ്ക്കു സമാധാനമായി. ആ കുട്ടികൾ കളി തുടങ്ങി. ചിലർ ഗോട്ടി കളിച്ചു. മററു ചിലർ കൊത്തിക്കല്ലാടി. വേറെ ചിലർ പത്താന പാഞ്ഞു.

ബെല്ലടിച്ചു മററദ്ധ്യാപികാദ്ധ്യാപകന്മാരും വന്നു ക്ലാസ്സിൽ ജോലി തുടങ്ങി.

ഒന്നാമത്തെ പീര്യേഡു് പകുതിയാവാറായപ്പോൾ രണ്ടാം ക്ലാസ്സിലെ ഒരു കുട്ടി ഭദ്രമായി പശവെച്ച ഒരു കവർ എന്റെ മേശപ്പുറത്തു കൊണ്ടുവന്നുവെച്ചു. ഞാനാ കവറെടുത്തു പൊളിച്ചു വായിച്ചു.

ഒരു കാമലേഖനം!

എന്നെ വിശേഷിപ്പിക്കുന്ന നാലഞ്ചു സംബോധനകളോടെയാണതു തുടങ്ങിയിരുന്നതു്. സംസ്കൃതപദം കൂട്ടിച്ചേർത്ത നെടുനീളൻ സമസ്തപദങ്ങളായിരുന്നു അവ. പാദ

ങ്ങളിൽ ഇരുപത്തൊന്നക്ഷരങ്ങളുള്ള പൂരപ്രബന്ധത്തിലെ രണ്ടു പാദങ്ങളോളം നീണ്ട സംബോധനകൾ. അയാളൊരു കലാരസികനാണെന്നു ഞാൻ മനസ്സിലാക്കാൻ ചേൎത്താണെന്നു തോന്നും. അയാൾ മാനേജരല്ലെന്നും എൻെറ അടിമയായിത്തീൎന്നിരിയ്ക്കുന്നുവെന്നും അടുത്ത ദിവസം കുട്ടികൾ വരുന്നതിന്നു മുമ്പു നേരത്തേ സ്കൂളിൽ ചെന്നു് അയാളുടെ ആഗ്രഹങ്ങൾ നിറവേററിക്കൊടുക്കണമെന്നും മററുമായിരുന്നു ആ കാമലേഖനത്തിലെ ഉള്ളടക്കം. മറുപടി കൊടുക്കണമെന്നു് അതിലാവശ്യപ്പെട്ടിരുന്നുവെങ്കിലും ഞാനതു ചെയ്തില്ല.

യാതൊരു ഭാവഭേദവുമില്ലാതെ ഞാനെൻെറ ജോലി ചെയ്തുപോന്നു. ആഴ്ചകൾ നീങ്ങി. ഞാൻ കുട്ടിക്കൃഷ്ണനെഴുത്തച്ഛനേയും കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ എന്നേയും നിരീക്ഷിച്ചുകൊണ്ടു് കഴിഞ്ഞുകൂടി.

"എൻെറ സംശയം ശരിയാണു്. അയാളെ സൂക്ഷിക്കണം. അയാളുടെ മനുഷ്യത്വത്തിൽ കാമഭ്രാന്തുള്ള ഒരു ക്രൂരൻ മൂരിയുണ്ടു്"—ഇതായിരുന്നു എൻെറ കരുതൽ.

"മിസ്സ്റസ്സു ബെല്ലടിച്ച ഉടനെ പോവരുതു്. എനിയ്ക്കു് ചിലതൊക്കെ പറയാനുണ്ടു്"—ഒരു ദിവസം കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ എന്നോടു പറഞ്ഞു.

ബെല്ലടിച്ചു. ക്ലാസ്സുവിട്ടു. ഞാനെൻെറ കസാലയിൽത്തന്നെ ഇരുന്നു.

"ആഫീസ്സിലേയ്ക്കു് വരുന്നില്ലേ?" കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ ചോദിച്ചു.

"ഇല്ല."

"അവിടെവെച്ചാണു് സംസാരിക്കാൻ സൌകൎയ്യം."

"എന്തു സംസാരിക്കാൻ?"

"ഞാൻ പറഞ്ഞില്ലേ, എനിക്കു് കുറച്ചു് സംസാരിക്കാനുണ്ടെന്നു്. അതു് ആഫീസുമുറിയിൽ വെച്ചാണു് നല്ലതു്."

"ഇതെൻെറ ആഫീസാണു്. ഇവിടെവെച്ചു മതി." ഞാൻ തുടൎന്നു:– "എനിക്കു നിങ്ങളോടു് ഇവിടെവെച്ചു സംസാരിക്കാനേ ഉള്ളു. വല്ലതും സംസാരിക്കാനുണ്ടെങ്കിൽ സംസാരിക്കാം. ഇല്ലെങ്കിലൊ—ഞാൻ പോവുകയായി."

കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ ഓരോ ജനല്യമടച്ചു് അഞ്ചാം ക്ലാസ്സിലെത്തി. ആ മനുഷ്യൻ എന്നോടു ചോദിച്ചു: "ആ കത്തിനു മറുപടിയൊന്നും തന്നില്ലല്ലോ."

"ഇല്ല,"

"എന്തെ?"

"ഒരു മറുപടിയും ഇല്ലാഞ്ഞിട്ടുതന്നെ," ഞാൻ തുടൎന്നു ചോദിച്ചു: "വേറെ വല്ലതും പറയാനുണ്ടോ?"

"ഉണ്ടു്."

"എന്നാലതു പറയൂ."

"നിങ്ങൾ യൂണിയൻെറ പ്രസിഡണ്ടായതു് അച്ഛനറിഞ്ഞിരിക്കുന്നു."

"നന്നായി. അതിനു് ഞാനെന്തുവേണം?"

"അതിൽ നിന്നു് രാജിവെക്കാൻ പറയണമെന്നു അച്ഛൻ എന്നെ ഏല്പിച്ചിട്ടുണ്ടു്."

"കല്പന നടത്തുകയാണല്ലെ? നന്നായി. ഞാൻ കേട്ടു. ഞാൻ യൂണിയനിൽനിന്നു രാജി വെക്കാനൊരുക്കമില്ലെന്നു അച്ഛനോടു പറഞ്ഞേക്കു."

"യൂണിയനിൽ നിന്നു രാജിവെക്കുകയാണു് നല്ലതു്, ഞാൻ നിങ്ങളോടുള്ള സ്നേഹംകൊണ്ടുമാത്രം പറയുകയാണു്."

"ഞാനതിന്നൊരുക്കമില്ല. എനിക്കു നിങ്ങളുടെ സ്നേഹവും ദയയും ആവശ്യമില്ല."

"ഇല്ലെങ്കിൽ അച്ഛൻ നിങ്ങളെ സ്കൂളിൽനിന്നു പിരിച്ചയക്കും."

"ഈ സ്കൂളിൽ നിന്നല്ലേ?"

"അതെ."

"അപ്പോൾ വേറെ വല്ല സ്കൂളും കിട്ടുമോ എന്നു നോക്കും."

"യൂണിയനിൽ ചേർന്നവരെ ഒരു മാനേജരും ചേർക്കുകയില്ല."

"ആരും ചേർത്തില്ലെങ്കിൽ ജോലിയില്ലാതെ വീട്ടിലിരിക്കാമല്ലോ."

"ഇതൊക്കെ അഹമ്മതിയാണ്."

"അതെ."

"വെറുതെ വാശി പിടിക്കണ്ട"

"ഇതു വാശിയല്ല."

"ഞാനൊന്നും പറയുന്നില്ല." കുട്ടികൃഷ്ണനെഴുത്തച്ഛൻ ഒരു നെടുവീർപ്പോടെ തുടന്നു: "ഏതായാലും എനിക്കു് ആ കത്തിനൊരു മറുപടി തരണം."

"എനിക്കൊരു മറുപടിയും തരാനില്ലെന്നു ഞാൻ നല്ല മലയാളത്തിൽ പറഞ്ഞില്ലേ?" ഞാൻ പോകാനെഴുന്നേറ്റു.

"വരട്ടെ, നില്ക്കു"—കുട്ടികൃഷ്ണനെഴുത്തച്ഛൻ മുമ്പേ നടന്നു് തുടന്നു: "മറുപടി തരില്ലെങ്കിൽ ഞാൻ തന്ന എന്റെ കത്തു് എനിക്കു മടക്കിത്തരണം."

"ആ കത്തു് എനിക്കു തന്നതല്ലേ?"

"അതെ."

"എനിക്കു തന്നാൽ അതു് എൻേറതായി. അതു മടക്കിത്തരാൻ വിചാരിക്കുന്നില്ല. സ്കൂൾ മാനേജർമാർ പാവപ്പെട്ട മിസ്റ്റ്രസ്സുമാരോടു് കാണിക്കുന്ന അക്രമങ്ങളിലൊന്നിൻെറ മാതൃകയായി ഞാനതു സൂക്ഷിച്ചിരിക്കുകയാണു്. അതു മടക്കിത്തരില്ല" ഞാൻ നടന്നു.

ആ കാമഭ്രാന്തൻ വാതിക്കൽനിന്നുകൊണ്ടു എന്നെ തടഞ്ഞു.

"ഇനി ഞാൻ ചീത്ത മലയാളം പറയാൻ തുടങ്ങും." ഞാൻ തുടന്നു:—മര്യാദയ്ക്കു് വഴി ഒഴിച്ചുതരികയാണു നല്ലതു്."

കുട്ടികൃഷ്ണനെഴുത്തച്ഛൻ വഴി ഒഴിച്ചില്ല. ഞാൻ അയാളെ തട്ടിനീക്കി പുറത്തു കടന്നു. അപ്രതീക്ഷിതമായിരുന്ന എൻെറ തള്ളുകൊണ്ടു് അയാൾ വീണുപോയി. ഞാൻ തിരിഞ്ഞുനോക്കാതെ നടന്നു.

അയാളും എഴുന്നേററു വാതിൽ പൂട്ടി പുറത്തു കടന്നു. എന്നെ അനുഗമിച്ചു.

"അത്ര വിചാരിക്കാനൊന്നുമില്ല. ഇതൊക്കെ നാട്ടിൽ പതിവുണ്ടു്." അയാൾ എൻെറ പിന്നാലെ നടന്നുകൊണ്ടു തുടന്നു: "ഞാൻ അഞ്ചുറുപ്പിക തരാം."

ഞാൻ തിരിഞ്ഞുനിന്നൊന്നു ചിരിച്ചു, എൻെറ ഭാവം പാത്തു നിന്ന എഴുത്തച്ഛൻ തുടന്നു: "എനിക്കു് കുറച്ചു ദിവസമായി ഒരു മനഃസുഖമില്ല, ഈ വിചാരംകൊണ്ടു ക്ലാസ്സിലിരുന്നു പാഠമെടുക്കാൻ സാധിക്കുന്നില്ല."

"എന്നാൽ സ്കൂളിൽ നിന്നു് രാജിവെയ്ക്കുകയോ ലീവെടുക്കുകയോ വേണം. അതെഴുതിത്തരികയാണെങ്കിൽ ഒരു ഹെഡ്മിസ്ട്രസ്സ് എന്ന നിലക്കു നിങ്ങളെ സ്കൂളിൽനിന്നു് ഒഴിവാക്കേണ്ടതാണെന്നു് ഞാൻ മാനേജരോടു ശിപാർശി ചെയ്യാം."

"നിങ്ങൾക്കു കളിയാണ്. പണ്ടു തവളകൾ പറഞ്ഞതു പോലെ: നിങ്ങൾക്കു കളി, ഞങ്ങൾക്കു പ്രാണസങ്കടം."

"അതെ, എഴുത്തച്ഛാ എനിയ്ക്കു കളിയാണ്."

"സംഖ്യ പോരാഞ്ഞിട്ടാണെങ്കി......"

അയാൾക്കതു മുഴമിക്കാൻ സാധിച്ചില്ല. ഞാൻ എനിയ്ക്കുള്ള മുഴുവൻ ശക്തിയുമുപയോഗിച്ച് ഒരാട്ടു കൊടുത്തു; ആ ചീത്ത മലയാളപദം അയാളിലെന്തു വികാരമാണുണ്ടാക്കിയതെന്നു് നോക്കാൻ ഞാൻ നിന്നില്ല.

എൻെറ ചിന്തയ്ക്കു തീപ്പിടിച്ചു. അതൊരു വാണക്കുറ്റി പോലെ മേൽപ്പോട്ടുയൎന്നു.

തുച്ഛമായ ചെമ്പുതുട്ടുകൾക്കുവേണ്ടി മനുഷ്യനെന്തെല്ലാം സഹിക്കണം? ഒരു കച്ചവടക്കാരനെപ്പോലെ അയാളാദ്യം എൻെറ ചാരിത്ര്യത്തിനു അഞ്ചുറുപ്പിക വില പറഞ്ഞു. അതിന് ചരക്കു കിട്ടില്ലെന്നു തോന്നിയപ്പോൾ പിന്നേയും വില കൂട്ടാനൊരുങ്ങി. പത്തുറുപ്പികയ്ക്കു് അതു കിട്ടുമെന്നു് ആ പാവം ഉറച്ചിരിക്കണം. എൻെറ ചാരിത്ര്യം എനിക്കേററവും വില പിടിച്ച നിധി—എന്നോടു ചോദിക്കാൻ അയാളെങ്ങിനെ ധൈൎയ്യപ്പെട്ടു? അതു ഞാൻ വില്ക്കുമെന്നു് അയാൾക്കെങ്ങിനെ തോന്നി? വിഷമംകൂടാതെ കാൽ പൈസ പോലും ചിലവില്ലാതെ കിട്ടിയാലായി. ഇല്ലെങ്കിൽ പണം കൊടുക്കാം. എന്നിട്ടും കിട്ടിയില്ലെങ്കിൽ മാനേജരുടെ ചാട്ടവാറായ പിരിച്ചുവിടൽഭീഷണിയെടുത്തു വീശാം. അതാണ് ഒടുക്കത്തെ വഴി. സാധാരണയായി അദ്ധ്യാപകവൎഗ്ഗത്തിന്നുള്ള കഷ്ടപ്പാടുകളെക്കാൾ അദ്ധ്യാപികമാൎക്കു പ്രത്യേകിച്ചുള്ളതാണ് ഈ വിഷമം. ജന്മികൾ, മുതലാളികൾ, മാനേജർമാർ, മേലുദ്യോഗസ്ഥന്മാർ ഇങ്ങനെ അധീശശക്തിയുള്ളവൎക്കു കാമഭ്രാന്തു പിടിച്ചാൽ, അധീനത്തിലുള്ള കീഴ്ജീവനക്കാരികളുടെ ചാരിത്ര്യം ഒന്നുകിൽ വില്ക്കപ്പെ

ടണം. അല്ലെങ്കിൽ ജീവിതം ബലികഴിക്കണം. ഭൂരിഭാഗവും വില്ക്കുകയാണു ചെയ്യുക. ജീവിതമാണല്ലോ പ്രധാനപ്രശ്നം.

ഒരു വൃദ്ധൻ ഉടുക്കാനെടുത്തു തന്നിട്ട് എന്റെ ജീവിതത്തിന്റെ അധീശനാവാൻ നോക്കി. ഞാൻ കുതറി. ആ പിടി തെറിച്ചുപോയി. ആ തുണി ഇപ്പോഴും മുത്തശ്ശിയുടെ പെട്ടിയിൽ സൂക്ഷിപ്പാണ്. ജന്മി പാട്ടബാക്കിയുടെ പേരിൽ എന്റെ ചാരിത്രത്തിനു ചൂണ്ടലിട്ടു. ഞാനതിൽ കുടുങ്ങിയില്ല. ജന്മിത്തത്തിന്റെ പ്രതികാരം കോടതിയിൽ കേസ്സിന്റെ രൂപത്തിൽ കിടക്കുകയാണ്. ഇപ്പോൾ മാനേജ്മെൻറ് ഇതാ എന്റെ ചാരിത്രം തട്ടിയെടുക്കാൻ നോക്കുന്നു. ഞാൻ തട്ടി നീക്കുകയാണ്. അതിന്റെ കൈയിലും ഒരു പ്രതികാരശസ്ത്രമുണ്ട്. പിടിച്ചു തള്ളൽ! ഞാനതിനെ നേരിടേണ്ടിവരും; നേരിടും. എന്നാലും എന്റെ ചാരിത്രം വില്ക്കാൻ തയ്യാറില്ല. പക്ഷേ അഞ്ചെത്തലവരെ തടുത്തു നിന്നിട്ടേ ഒഴിച്ചുപോരു.

ഞാൻ പിറേറന്നു സ്കൂളിൽ ചെന്നു. കുട്ടികൃഷ്ണനെഴുത്തച്ഛനെ സൂക്ഷിച്ചു നോക്കി, 'ആ മനുഷ്യന്റെ കാമഭ്രാന്ത് ഒരു പ്രതികാരത്തിന്റെ രൂപം പൂണ്ടതുപോലെ എനിക്കു തോന്നി. ആ കത്തു തന്നതിനുശേഷം അതുവരെ അയാളുടെ നോട്ടം എന്റെ നേരെ വന്നിരുന്നതു് ഒരു തെണ്ടിപ്പട്ടിയുടെ മട്ടിലായിരുന്നു. അന്നു മുതൽക്ക് അതിനൊരു കുരച്ചുചാട്ടന്ന മട്ടുണ്ടായി.

"അതു നന്നായി" ഞാൻ വിചാരിച്ചു: "ബീഭത്സശൃംഗാരത്തേക്കാളും നല്ലതു രൌദ്രമാണ്."

മുപ്പത്തിയേഴിലെ ഗ്രാൻറു കിട്ടിയിട്ടും മാനേജർ ചാത്തു നായക്ക് കൊടുക്കാനുള്ള ശമ്പളം കൊടുക്കുകയുണ്ടായില്ല. മാനേജരുടെ വീട്ടിൽ ചെന്നു തൊഴുതു നമസ്കരിച്ചു ശമ്പളം വാങ്ങിക്കൊണ്ടു പോവുകയില്ലെന്നായിരുന്നു ചാത്തു നായ

രുടെ വാശി. അയാളെ അലട്ടിക്കൊണ്ടിരുന്നതു് എനിക്കുള്ള കടമായിരുന്നു. ഞാനതിനു തിട്ടുക്കുകയില്ലെന്നു് ഉറപ്പുകൊടുത്തപ്പോൾ അയാൾക്കു സമാധാനമായി. ശമ്പളം എത്തിച്ചു തരാത്തപക്ഷം അവകാശമുള്ളതു മുഴുവനും കേസ്സു് കൊടുത്തു പിരിക്കുമെന്നുറപ്പിച്ചു. യൂണിയൻ അതിൽ കഴിയുന്ന സഹായം ചെയ്തുകൊടുക്കുമെന്നു ഞാൻ പറയുകയും ചെയ്തു.

ചാത്തു നായർ പഴഞ്ചിരിയിൽച്ചെന്നു ചോദിച്ചു ശമ്പളം വാങ്ങുന്നില്ലെങ്കിൽ അതു ലാഭം എന്നായിരുന്നു മാനേജരുടെ വിചാരം. പണിയെടുപ്പിച്ചാൽ പണിക്കാരനു കൂലികൊടുപ്പിക്കണമെന്ന യാതൊരു അഭിപ്രായവും ഗവമ്മേണ്ടിനുണ്ടായിരുന്നില്ല. അതുകാരണം കുറച്ചുകാലം ആ ഇടപാടങ്ങനെ കുഴഞ്ഞുമറിഞ്ഞു കിടന്നു.

ഒരു ദിവസം രാധാകൃഷ്ണമേനോൻ എന്റെ വീട്ടിൽ വന്നു. ചാത്തു നായരുടെ ശമ്പളബാക്കി, യൂണിയൻ ഇടപെട്ടു തീർപ്പിച്ചുകൊടുക്കാൻ അപേക്ഷിച്ചുകൊണ്ടു് അയാളിൽനിന്നൊരു ഹരജി കിട്ടിയിട്ടുണ്ടെന്നു പറഞ്ഞു.

"നമ്മളെന്തു ചെയ്യണമെന്നാണു് നിങ്ങളുടെ അഭിപ്രായം?" ഞാൻ രാധാകൃഷ്ണമേനോനോടു ചോദിച്ചു.

"മാനേജരെക്കണ്ടു സംസാരിക്കുക. എന്നിട്ടു് ആ മനുഷ്യൻ വഴിപ്പെട്ടിട്ടില്ലെങ്കിൽ ഇൻസ്പെക്ടരെ സമീപിക്കുക. ഇൻസ്പെക്ടരും ഒഴിഞ്ഞു മാറുകയാണെങ്കിൽ മുൻസിപ്പ്കോടതിയിൽ മര്യാദക്കൊരു കേസ്സു കൊടുത്തു വാദിച്ചു് വിധി സമ്പാദിച്ചു നടത്തിയെടുക്കുകതന്നെ." മേനോൻ പറഞ്ഞു.

"തരക്കേടില്ല." ഞാൻ സമ്മതിച്ചു.

"എന്നാൽ നാളെപ്പോയി നമുക്കു മാനേജരെ കാണാം."

"അത്ര ബദ്ധപ്പെടേണ്ടതില്ല." ഞാൻ തുടർന്നു: "നമ്മൾ രണ്ടുപേരും കൂടിയാലോചിച്ചു എന്തെങ്കിലും ചെയ്യുന്നതിന്നു

ത്ഥമില്ല. അങ്ങിനെയാണെങ്കിൽ ചാത്തു നായർ തന്നെ ചെയ്താലും മതിയല്ലൊ. സംഘടിതരൂപത്തിൽത്തന്നെ ചെയ്യണം; ആദ്യമായി പ്രവത്തകക്കമ്മിററി യോഗം ചേരണം, ചാത്തു നായരുടെ അപേക്ഷ പ്രവത്തകക്കമ്മററിയിൽ വെക്കണം; അവരുടെ പിന്തുണ നേടണം. എല്ലാ നല്ല മനുഷ്യരും കാര്യം മനസ്സിലാക്കി യൂണിയൻെറ ചേരിയിൽ നില്ക്കണമെങ്കിൽ ഇതൊക്കെ നമ്മൾ ചെയ്യേണ്ടതുണ്ട്."

"പ്രവത്തകക്കമ്മിററി വിളിക്കാം." മേനോൻ തുടന്നു: "പക്ഷേ നമ്മൾ പറയുന്നതിൽ ആക്കും എതിർപ്പുണ്ടാവില്ല. പ്രവത്തകക്കമ്മിററിയുടെ പേരിൽ നമ്മളങ്ങനെ ചെയ്താൻ ഒരാളും ഒന്നും ചോദിക്കില്ല. പിന്നെ വെറുതെ എന്തിനു ബുദ്ധിമുട്ടണം?"

"യൂണിയൻ എന്നു പറയുന്നതു നിങ്ങളും ഞാനും മാത്രമല്ല. ഈ കാര്യത്തിൽ മററുള്ളവരെക്കാൾ നമുക്കുമാത്രം എന്താണൊരു പ്രത്യേകത. ഉത്തരത്തിന്മേൽ മലന്നു പററിപ്പിടിച്ചിരിക്കുന്ന ഗൌളി താൻ താങ്ങിയിട്ടാണ് അതു് പൊട്ടിപ്പൊടാതിരിക്കുന്നതെന്നു വിചാരിക്കുംപോലെ ചില നേതാക്കൾ, തങ്ങളാണ് സംഘടന എന്നഭിമാനിക്കാറുണ്ട്. നമ്മൾ അത്തരത്തിലാവണമെന്നില്ലല്ലോ."

"ബുദ്ധിമുട്ടല്ലെ എന്നു വിചാരിച്ചു" മേനവൻെറ മടി വിടാത്തമട്ടായിത്തോന്നി.

"ഇതു വില്ലേജുകോൺഗ്രസ്സ് കമ്മിററിയല്ല"—മേനോൻെറ മടി മാററാൻ ഒരു കുത്തിവെപ്പുതന്നെ നടത്തണമെന്നെനിക്കു തോന്നി. ഞാൻ തുടന്നു: "ടീച്ചേഴ്സ് യൂണിയൻ ഒരു വഗ്ഗസംഘടനയാണ്, അതിന്നൊരു എതിരാളിയുണ്ട്. ആ എതിരാളിയുടെ പക്കൽനിന്നു ന്യായമായ അവകാശങ്ങൾ പിടിച്ചു വാങ്ങുകയും, അതിനുവേണ്ടി സമരം ചെയ്യുകയുമാണ് യൂണിയൻെറ കടമ. അങ്ങനെ സമരം ചെയ്യുണ

മെങ്കിൽ വർഗ്ഗത്തിന്റെ അറിവു വളർത്തണം. അവർക്കു നല്ല അഭിപ്രായമുണ്ടാക്കണം: വർഗ്ഗമാണു് സമരം ചെയ്യാൻ. അല്ലാതെ ഞാനും നിങ്ങളുമല്ല. വക്കീലന്മാർ നാലണ വാങ്ങിയും വാങ്ങാതെയും മെമ്പർമാരെ ചേർത്തു കോൺഗ്രസ്സുണ്ടാക്കുന്നതുപോലെ യൂണിയനുണ്ടാക്കിയാൽ അവകാശവാദവും സമരവും വരുമ്പോൾ നേതാവുമാത്രം ബാക്കിയാവും."

"വർക്കിങ്ങ്കമ്മിററി വിളിച്ചാൽ എല്ലാവരും വരുമെന്നു തോന്നുന്നില്ല. നമ്മൾതന്നെ ഈ കാര്യം ചെയ്തു് വർക്കിങ്ങ്കമ്മററിയിൽ റിക്കാർട്ടാക്കിയാൽ മതി എന്നാണു് ഞാൻ വിചാരിച്ചതു്."

"അപ്പോൾ നിങ്ങൾക്കെന്താ, വർക്കിങ്ങ്കമ്മിററി വിളിച്ചാൽ? ചെയ്യേണ്ടതു ചെയ്യണമെന്നുണ്ടല്ലോ. വർക്കിങ്ങ്കമ്മററിയിൽ ഒരാൾ വന്നാൽ ചാത്തുനായരുടെ ശമ്പളം വാങ്ങാൻ അയാളുടെ സഹകരണവും കൂടിയായില്ലേ? " —മേനോന്റെ മടി വേർപെടുത്തണമെന്നു എനിക്കു വാശിയായി. ഞാൻ സ്റ്റഡിക്ലാസ്സിനുതന്നെ മുതിർന്നു: "സംഘടനാപ്രവർത്തനവും പ്രക്ഷോഭവും സമരവുമെല്ലാം എളുപ്പത്തിൽ ചെയ്തുതീർക്കാവുന്നതാണെന്നാണോ നിങ്ങളുടെ വിചാരം? അടിയന്തരാവശ്യത്തിന്റെ പേരിൽ സംഘടനയുണ്ടാക്കുന്നു; അംഗങ്ങളെ ചേർക്കുന്നു. വകവെച്ചുകിട്ടാത്ത ആവശ്യം ന്യായമായും വകവെച്ചു കിട്ടേണ്ടതാണെന്നു് അംഗങ്ങളേയും പൊതുജനങ്ങളേയും അറിയിക്കാൻ പ്രക്ഷോഭം കൂട്ടുന്നു. ആവശ്യം ഒരു വ്യക്തിയുടെയല്ലെന്നും സംഘടനയുടെയാകെയാണെന്നും അംഗങ്ങൾക്കു ബോദ്ധ്യമുണ്ടാക്കിക്കൊടുത്തില്ലെങ്കിൽ അവരെ സമരരംഗത്തിൽ ഇറക്കാൻ കഴിയില്ല. ഞാൻ ഇപ്പോൾ മുമ്പിലുള്ള പ്രശ്നംതന്നെ വിശദീകരിക്കാം. ഗവമെണ്ടു് ഒരു എട്ടാംതരക്കാരനു് മാസം ഇരുപത്തിരുപ്പിക വീതം ശമ്പളം അനുവദിക്കുന്നു. കച്ചവടക്കാരനായ മാനേജർ കൊല്ല

ത്തിൽ ഇരുപതും ഇരുപത്തഞ്ചും കൊടുത്തിട്ടാണ് അയാളെ ക്കൊണ്ട് പണിയെടുപ്പിക്കുന്നത്. ഓരോ അദ്ധ്യാപകനും അദ്ധ്യാപികയ്ക്കും ഈ തട്ടിപ്പറിയിൽ എതിർപ്പുണ്ട്. ശമ്പളം തികച്ചു കിട്ടേണ്ടതു് അവരുടെ ആവശ്യമാണ്. തനിച്ചു നിന്നാലതു വാങ്ങാൻ കഴിയുകയില്ല. അതുകൊണ്ട് അവർ സംഘടനയിൽ പോകുന്നു. ചാത്തു നായരെന്നപോലെ ഞങ്ങളുടെ സ്കൂളിലെ മാധവിക്കും മററു നൂറു നൂറു അദ്ധ്യാപികാദ്ധ്യാപകന്മാർക്കും ഇതാവശ്യമാണ്. ഒരു ടീച്ചറെക്കൊണ്ട് പണിയെടുപ്പിച്ച് ശമ്പളം കൊടുത്തില്ലെങ്കിൽ ചോദിക്കാനാരുമില്ലെന്ന ഭാവമാണ് മാനേജർമാർക്കുള്ളതു്. ഇതു ചാത്തു നായരുടെ മാത്രം കാര്യമല്ല എന്നും ഇതിലൊരു തീരുമാനവും വിജയവും ഉണ്ടാവുകയാണെങ്കിൽ അതെല്ലാ അദ്ധ്യാപകന്മാർക്കും ബാധകമാണെന്നും അംഗങ്ങളെ ബോദ്ധ്യപ്പെടുത്തണം. ഗവമ്മേണ്ട് ഒമ്പതുറുപ്പികവീതം ശമ്പളം കൊടുക്കുമ്പോൾ അരക്കാശുപോലും കൊടുക്കാതെ, മാനേജർമാർ, വെറും സർവ്വീസിനുവേണ്ടി പാവപ്പെട്ട അദ്ധ്യാപകരെക്കൊണ്ട് പണിയെടുപ്പിക്കുന്നതു് അനീതിയാണെന്നും അതിനൊരു സമരം നടത്തുന്നതു നീതിയാണെന്നും പ്രക്ഷോഭം വഴി പൊതുജനങ്ങളെ ബോദ്ധ്യപ്പെടുത്തി അവരുടെ സഹായ സഹകരണങ്ങൾ സമ്പാദിച്ച് ശമ്പളം പിടിച്ചെടുക്കണം. ഇങ്ങിനെയൊക്കെ ചെയ്താൽ അദ്ധ്യാപകന് അറിവും ആവേശവും ഉണ്ടാവും. പൊതുജനസഹകരണം സിദ്ധിക്കും. എതിരാളി പരാജയപ്പെടും. ആ വർഗ്ഗം അത്തരം അക്രമങ്ങൾ തുടന്നു ചെയ്യാൻ ഭയപ്പെടും. സംഘടനയ്ക്കു് ഒരടിയന്തിരാവശ്യം നേടി എന്നഭിമാനിക്കാം. ഇങ്ങിനെയൊന്നും ചെയ്യാതെ യൂണിയൻെറ പേരിൽ നിങ്ങൾമാത്രം മാനേജരെ കണ്ടു പറഞ്ഞു തെററിപ്പിരിഞ്ഞു കേസ്സുകൊടുത്തു ഇടവാടു പിരിച്ചാൽ, അതു കാര്യസ്ഥൻ ഇട്ട്യാരച്ചൻ നായർ ചുണ്ടിപ്പണയാധാരപ്രകാരം കേസ്സു കൊടുത്തു പിരിക്കുന്ന

മട്ടേ ആവു. അതിലധികം അതിന്നു വിലയുണ്ടാവില്ല, പ്രവ ത്തകക്കമ്മററി വിളിച്ചു തീരുമാനിക്കാതെ നിങ്ങൾ മുൻക യ്യെടുത്തു ചെയ്യുകയാണെങ്കിൽ അതു യൂണിയനെ ബാധി ക്കില്ല.''

''വക്കിങ്ങ്കമ്മററി വിളിക്ക്യോ.'' മേനോൻ പറഞ്ഞു.

''അങ്ങനെ പറയൂ.'' —ഞാനും പറഞ്ഞു.

അടുത്ത ഒരു ദിവസം ഞങ്ങൾ വക്കിങ്ങ്കമ്മററി വി ളിച്ചു. എല്ലാ അംഗങ്ങളും പങ്കെടുത്തു. ചാത്തു നായരുടെ അപേക്ഷ വക്കിങ്ങ്കമ്മററിയിൽ വെച്ചു. അവരുടെ അഭി പ്രായപ്രകാരം മാനേജരെക്കൊണ്ടു സംസാരിക്കാനും മാനേ ജർ വഴിപ്പെടാത്തപക്ഷം ഇൻസ്പെക്ടരെ കാണാനും ഇൻ സ്പെക്ടർ ഒഴിഞ്ഞുമാറുകയാണെങ്കിൽ വിവരങ്ങളെല്ലാം കാ ണിച്ചു നോട്ടീസ്സടിപ്പിച്ചു വിതരണം ചെയ്തു പണം പിരി ച്ചെടുത്തു കേസു നടത്താനും തീരുമാനിച്ചു.

''മര്യാദയ്ക്കു ശമ്പളം കിട്ടുകയാണെങ്കിൽ ഈ കേസ്സു ന ടത്താൻ ഞാൻ അഞ്ചുറുപ്പിക തരും.''—ഒരു വക്കിങ്ങ്കമ്മ ററിമെമ്പർ അഭിപ്രായപ്പെട്ടു;

''വക്കിങ്ങ്കമ്മററി വിളിച്ചുകൂട്ടിയതിൻെറ ആവശ്യം മനസ്സിലായി മിസ്റ്റ്റസ്സേ''—അയാൾ തുടന്നു: ''ഇവിടെക്ക യൂണിയൻ കൊണ്ടുവരരുതെന്നു പറഞ്ഞ ആ താടിക്കാരനെ ഒന്നു പഠിപ്പിക്കണം.''

''ആ താടി ഉള്ളടക്കത്തിൻെറ ഒരു കവറാണ്.'' ഞാൻ ചിരിച്ചുകൊണ്ടു പറഞ്ഞു.

''മൂപ്പർക്കു ഗർഭദീക്ഷയാണ്.'' —മേനോൻ വിശദീക രിച്ചു: ''ബ്രാഹ്മണ്യം മുഴവനും തികയാൻ താടി വളത്തിയ താണ്.

കുട്ടികൃഷ്ണനെഴുത്തച്ഛൻ വിവാഹിതനാണെന്നു ഞാൻ മനസ്സിലാക്കി.

രാധാകൃഷ്ണമേനോൻ പിറേറന്നു തന്നെ അമ്പലപ്പറമ്പ് സ്കൂൾ മാനേജരെ ചെന്നു കണ്ടു ചാത്തു നായരുടെ കാൎയ്യം പറഞ്ഞു.

"പാലക്കാട്ടു ട്രെയിനിഞ്ഞ് സ്കൂളിൽ കൊണ്ടുചെന്നു കൊടുക്കാമെന്നൊന്നും ഞാനേററിട്ടില്ല. ആ കുരുത്തംകെട്ട ഗൎദ്ദഭം എന്റെ കാൽക്കൽ വന്നു മാപ്പു ചോദിച്ചാൽ ഞാൻ പറഞ്ഞു നിശ്ചയിച്ച ശമ്പളം കൊടുക്കും"—കുഞ്ഞനെഴുത്തച്ഛൻ തുടൎന്നു നാമം ജപിച്ചു.

"ചാത്തു നായർ ഒരു തെററും ചെയ്തിട്ടില്ല. പിന്നെ എന്തിനു മാപ്പു ചോദിക്കണം?"—മേനോൻ തുടൎന്നു ചോദിച്ചു: "ഞാൻ യൂണിയന്റെ പ്രതിനിധി എന്ന നിലയ്ക്കു പറയുകയാണ്. ശമ്പളം കൊടുത്തു തീൎത്തു രശീതി വാങ്ങാത്ത പക്ഷം വേറെ വല്ല വഴിയും നോക്കും."

"എന്തിന്റെ പ്രതിനിധി? കുനിയന്റെയോ?"— കുഞ്ഞനെഴുത്തച്ഛൻ അവജ്ഞയോടെ തുടൎന്നു;—"കുനിയന്റെയായാലും വേണ്ടില്ല ചോണന്റെയായാലും വേണ്ടില്ല എന്റെ കാൎയ്യം നിശ്ചയിക്കുന്നതു് ഞാനാണ്. സ്കൂളിൽ ഇപ്പോൾ കുനിയൻ കുറച്ചധികമായിരിക്കുന്നു. ഞാൻ എല്ലാററിനേയും അടിച്ചു വാരിക്കളയും. എന്നിട്ട് അപ്പുവിനേയും അമ്മുവിനേയും മാത്രം നിൎത്തി പഠിപ്പിക്കും. അതുതന്നെ"

മേനോൻ മടങ്ങി. പിറേറന്നു തന്നെ ഇൻസ്പെക്ടരെ ചെന്നു കണ്ടു. ഇത്തരം കേസുകളിൽ ഡിപ്പാർട്ടുമെന്റിനു യാതൊന്നും ചെയ്യാനധികാരമില്ലെന്നും ശമ്പള ബാക്കി കടംപോലെ സിവിൽകേസ് കൊടുത്ത് പിരിച്ചെടുക്കുകയല്ലാതെ മറെറാരു വഴിയുമില്ലെന്നും ഇൻസ്പെക്ടർ പറഞ്ഞു.

വിവരങ്ങളെല്ലാം കാണിച്ച് കാടാമ്പുഴ ബ്രാഞ്ച് ടീച്ചേഴ്സ് യൂണിയൻ ഒരു നോട്ടീസ്സടിപ്പിച്ചു. കാടാമ്പുഴ ഗുരുജനസമാജകേന്ദ്രത്തിലും പാലപ്പററ ഗുരുജനസമാജ കേന്ദ്രത്തിലും നാട്ടിലെല്ലായിടത്തും വിതരണം ചെയ്തു. ഹിന്ദുറെയിഞ്ചിലുള്ള ഗുരുജനസമാജകേന്ദ്രം പാലപ്പററയാണ്. അവിടെയാണ് ഞാനും കുട്ടിക്കൃഷ്ണനെഴുത്തച്ഛനും മററും പങ്കെടുക്കാറുള്ളത്. ഗുരുജനസമാജത്തിൽ വെച്ച് ഒരാൾ ഒരു നോട്ടീസ് കുട്ടിക്കൃഷ്ണനെഴുത്തച്ഛൻെറ കയ്യിലും കൊടുക്കുകയുണ്ടായി.

"തനി നുണ!"—കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ നോട്ടീസ് വായിച്ചുകൊണ്ട് തുടർന്നു: "തെററാടികളെ അവമാനിക്കുകയാണെങ്കിൽ ഒരു നിവൃത്തിയില്ല. പ്രസിഡണ്ട് നാണിയമ്മയും സിക്രട്ടറി രാധാകൃഷ്ണമേനോനും രണ്ടും തെമ്മാടികളാണ്"—മാനേജരുടെ അട്ടഹാസം ഒരാളും അത്ര ശ്രദ്ധിച്ചില്ല. അയാൾ ഒരു മാനേജരെ തിരഞ്ഞു പിടിച്ചു. സവിസ്താരമായി സംഭവം വിവരിച്ചുകൊടുക്കുന്നതു ഞാൻ കണ്ടു.

മാസത്തിൽ ഒമ്പതുറുപ്പിക പ്രകാരം പതിമൂന്നു മാസം പതിനഞ്ചു ദിവസത്തേക്കുള്ള ശമ്പളമായിരുന്നു ചാത്തുനായക്ക് കിട്ടുവാനുണ്ടായിരുന്നത്. ഒരുനൂററി ഇരുപത്തിയൊന്നര ഉറുപ്പിക. യൂണിയൻ ചാത്തുനായരെക്കൊണ്ട് ആ സംഖ്യയ്ക്ക് കേസ്സു കൊടുപ്പിച്ചു. ചിലവിനുള്ള പണം മുക്കാലേഅരക്കാലും ഞങ്ങൾ പിരിച്ചെടുത്തു. പോരാതെ വന്നത് രാധാകൃഷ്ണമേനോനമെടുത്തു.

പാലപ്പററ ഗുരുജനസമാജം കഴിഞ്ഞതിൻെറ അടുത്ത തിങ്കളാഴ്ച മാനേജർ തന്നെ സ്കൂളിൽ വന്നു. അന്നു വരുമ്പോൾ നാമം ജപിച്ചിരുന്നില്ല മുഖം കറുത്തിരുണ്ടിരുന്നു.

"പുകഞ്ഞ കൊള്ളികളൊക്കെ പുറത്തു പോണം. എല്ലാവരും പിരിഞ്ഞു പോണം. ഇവിടെ അമ്മുവും അപ്പുവും

മാത്രം പണിയെടുത്താൽ മതി. അതിൻെറ ഗ്രാൻറ് മതി.''
—മാനേജർ ആപ്പീസ്സുമുറിയിൽ കടന്നിരുന്ന് അലറി.

''അപ്പോ—ാ—ാ—''—മാനേജർ അലറി;— ''ആ ചേട്ട യെ ഇങ്ങോട്ട് വിളിച്ചയക്ക്.''— മാനേജർ തുടന്നു നാമം ചൊല്ലി. ഞാൻ ആഫീസുമുറിയിൽ മാനേജരുടെ മുമ്പിൽ ഹാജർ കൊടുത്തു.

''പിരിഞ്ഞു പോണം. ഇപ്പോ പിരിഞ്ഞു പോണം. ഇനി പ്രസിഡണ്ടായാ മതി. ചുമലിലിരുന്നു ചെവി തിന്നുന്നവരാരും എൻെറ കീഴിൽ വേണ്ട.''

''ഇപ്പോൾ പിരിഞ്ഞുപോകാൻ വിചാരിയ്ക്കുന്നില്ല'' ഞാൻ തുടന്നു: ''തരുവാനുള്ള ശമ്പളം മുഴവനും തന്ന് പിരിച്ചയയ്ക്കാനുള്ള കാരണമെന്താണെന്നു ബോദ്ധ്യപ്പെടുത്തിയാൽ പിരിഞ്ഞുപോകാം. നിങ്ങൾ മാത്രം പറഞ്ഞാൽ പോര. ഈ കുട്ടികളുടെ രക്ഷിതാക്കന്മാരായ പത്താളുകളേയും വിളിക്കണം. അവർ സംഗതികളൊക്കെ കേട്ട് കുററം എൻെറ കയ്യിലാണെന്നു പറഞ്ഞാലേ പോവൂ. വെറുതെ പോവാൻ തയ്യാറില്ല.''

''ഹമ്പടാ'' മാനേജർ കുറച്ചിട ഒരു കുററിപോലെ ഇരുന്നു. അതിന്നുശേഷം ഒന്നു മൂളി. തലകുലുക്കി രണ്ടു കൈകൊണ്ടും മുഖം തുടച്ചു. മകനെ വിളിച്ചു: ''അപ്പോ''

കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ ഹാജരായി കല്പന കാത്തുനിന്നു.

''ഇതിൻെറ കയ്യിൽനിന്ന് താക്കോലും റിക്കാർട്ടും ഒക്കെ വാങ്ങി പിരിച്ചയച്ചാളാ. നെണക്ക് മനസ്സിലായില്ലേ?''

''മനസ്സിലായി''

''മര്യാദയ്ക്ക് പോകുന്നില്ലെങ്കിൽ പറഞ്ഞയക്കാൻ ആ പോക്കരേയും വിളിച്ചോ'' മാനേജർ എഴുന്നേററു നടന്നു. പോകുമ്പോൾ ആ പാട്ടതിന്നു വീണു.

"ശ്രീ പരബ്രഹ്മമേ രാമാ—രാമാ
ശ്രീ പരബ്രഹ്മമേ–രാമാ"

"ഒന്നൊരുങ്ങണം"— ഞാനാത്മഗതം ചെയ്തു. ക്ലാസ്സിൽ ചെന്നു് എൻെറ ജോലി തുടന്നു.

"മേശയുടെ താക്കോലു തന്നു പുറത്തു പോണം" കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ ക്ലാസ്സിൽ കടന്നു വന്നു പറഞ്ഞു.

"താനാരാ?" ഞാൻ പരുഷമായി നോക്കിക്കൊണ്ടു് ചോദിച്ചു.

കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ പതറി. അയാൾക്കു് എൻെറ ചോദ്യത്തിൻെറ അർത്ഥം മനസ്സിലായില്ലെന്നു് എനിക്കു തോന്നി. അയാളോടു് ഞാൻ തുടന്നു പറഞ്ഞു: "നിങ്ങളെൻെറ അസിസ്റ്റൻറു് ടീച്ചറാണു് മനസ്സിലായില്ലേ? അതുകൊണ്ടു് ഇപ്പോൾ ക്ലാസ്സിൽ പോയി പാഠമെടുത്തോളൂ."

"അതും ഇതും പറയാതെ താക്കോലും റിക്കാർട്ടുകളും ഏല്പിച്ചുതന്നു് പുറത്തു പോവുകയാണു് നല്ലതു്. ഇല്ലെങ്കിൽ ഞാൻ ഇപ്പോൾ പോക്കരെ വിളിക്കും"— കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ ഭീഷണിപ്പെടുത്തി,

"അതൊന്നും ഇപ്പോൾ തരാൻ ഒരുക്കമില്ല. അതൊക്കെ തരേണ്ടതു എപ്പോഴാണെന്നു് എനിക്കറിയാം, പോക്കരെ ഇങ്ങോട്ടു വിളിച്ചുകൊണ്ടുവരൂ. അവനും മനുഷ്യനല്ലേ" ഞാൻ തുടന്നു കല്പിച്ചു:—"മര്യാദയ്ക്കു് ക്ലാസ്സിൽപോയി ഇരുന്നു പാഠമെടുത്തോളൂ. അക്രമത്തിനു വരികയാണെങ്കിൽ ഞാൻ ഇപ്പോൾ ബെല്ലടിച്ചു് സ്കൂൾ വിടും."

കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ തൽക്കാലം പുറത്തു പോയി; ക്ലാസ്സിലേക്കല്ല. പോക്കരെ വിളിക്കാനാവണമെന്നു ഞാൻ വിചാരിച്ചു. ഞാൻ കുട്ടിക്കൃഷ്ണനെഴുത്തച്ഛൻെറ ക്ലാസ്സിൽ പോയി കുട്ടികൾക്കു ജോലി കൊടുത്തു മടങ്ങി.

ഉച്ചവരെ ആരും വന്നില്ല. ഉച്ചക്കു സ്കൂൾ വിട്ടു. ഞാൻ മററു ടീച്ചർമാരെ വിളിച്ചു കാര്യങ്ങളെല്ലാം പറഞ്ഞു. മാനേജ്മെണ്ടു് ബലാൽക്കാരമായി എന്നെ പിടിച്ചു പുറത്താക്കുകയാണെങ്കിൽ ഞാൻ പോലീസിൽ ആക്ഷേപം ബോധിപ്പിക്കുമെന്നും ക്രിമിനൽ കേസ്സു നടത്തുമെന്നും അവർ സാക്ഷി പറഞ്ഞു സഹായിക്കണമെന്നും പറഞ്ഞു.

"ഒരു പോക്കരൊന്നും വന്നാൽ നിങ്ങളെ തൊടില്ല മിസ്ട്രസ്സെ. എനിക്കു് ഈ ജോലിയില്ലെങ്കിലും കഴിയാം. ഞാൻ നിങ്ങളുടെ ഭാഗത്തുണ്ടു്" പൊതുവാൾ ഉറപ്പു തന്നു.

"അങ്ങിനെയാണെങ്കിൽ എല്ലാവർക്കും ഒപ്പം പിരിയാം" —അതുവരെ യൂണിയനിൽ ചേരാൻപോലും പേടിച്ചിരുന്ന വാരിയർ പറഞ്ഞു.

"പോക്കരെന്നെ ഒന്നു തൊട്ടാലൊന്നും എനിക്കു ഞെട്ടലില്ല. ഞാനും ഒന്നിനു ഒരുങ്ങീട്ടാണ്." ഞാൻ തുടന്നു: "പെണ്ണൊരുമ്പെട്ടാൽ ബ്രഹ്മനും തടുക്കില്ലെന്നു് ഒരു പഴഞ്ചൊല്ലുണ്ടു്. പൊതുവാളു് കേട്ടിട്ടുണ്ടോ?"

പൊതുവാളൊന്നു ചിരിച്ചു.

നേരം രണ്ടു മണിയായി. ബെല്ലടിച്ചു. അപ്പോഴും കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ ഹാജരായിട്ടില്ല. ഞാൻ മൂപ്പരുടെ കോളത്തിൽ 'ആബ്സെൻറു്' അടയാളപ്പെടുത്തി.

സ്കൂളിൽ ജോലി തുടന്നുകൊണ്ടിരുന്നു. സുമാർ മൂന്നുമണിയായപ്പോൾ ഒരു മാപ്പിള എൻെറ ക്ലാസ്സിൽ കടന്നു വന്നു പറഞ്ഞു:–"മര്യാദക്കു പുറത്തു പോയ്ക്കോളിൻ. ഇല്ലെങ്കിൽ ഞാൻ അമ്മക്കുട്ടിയാണെന്നൊന്നും വിചാരിക്കില്ല. തോലിൻ കെട്ടെടുത്തിടുംപോലെ വാരിയങ്ങോട്ടു പുറത്തിടും."

ആ മാപ്പിളയുടെ മട്ടു ഞാൻ സൂക്ഷിച്ചു നോക്കിക്കൊണ്ടു നിന്നു. അപ്പോഴേക്കും പൊതുവാൾ എൻെറ ക്ലാസ്സിൽ

എത്തിക്കഴിഞ്ഞിരുന്നു. കുട്ടികൾ ഇതെല്ലാം കണ്ടു പകച്ചു നിന്നു. കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ കോലായിൽ തെക്കുവടക്കു നടന്നിരുന്നു.

"മര്യാദയ്ക്കു പോവൂലേ?"—ആ പാവപ്പെട്ട മുസ്ലീംകുലി ഒരടി മുന്നോട്ടു വെച്ചു.

ഞാൻ കുട്ടികളെ ഇരുത്തി കസാലയിൽ ഇരുന്നു.

"പോക്കരെ"–കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ കല്പിച്ചു: "അതിനെ ആ കസാലയോടുകൂടി വലിച്ചു പുറത്തിട്ട്. നിണക്ക് വയ്യേ?"

ഞാനൊന്നു ചിരിച്ചു.

"എന്താ പോവാതെ കുത്തിരിക്കണ്?" പോക്കർ വീണ്ടും അട്ടഹസിച്ചു. പോക്കർക്കും ആ പ്രവൃത്തി ചെയ്യാൻ മടിയുള്ളതുപോലെ കാണപ്പെട്ടു.

"ഇതൊക്കെ ഒന്നൊതുക്കി വെയ്ക്കട്ടെ"— ഞാൻ എഴുന്നേററു നിന്നുകൊണ്ടു ചോദിച്ചു:—"നിങ്ങൾ പാത്തുമ്മയുടെ വാപ്പയല്ലേ?"

"അതെ"—പോക്കർ തുടർന്നു;—"എന്നെക്കൊണ്ട് വേണ്ടാത്തതൊന്നും ചെയ്യിക്കരുത്. നിങ്ങള് പുറത്തുപോണം"

"പോവാലോ"—ഞാൻ തുടർന്നു;—"ഇവിടെ ഈ കുട്ടികളെയൊക്കെ ഇങ്ങനെത്തന്നെ ഇരുത്തി പോവാൻ പാട്ടുണ്ടോ? ഇതൊക്കെയൊന്നു ശരിപ്പെടുത്തി വെയ്ക്കട്ടെ. ഇത്ര ബദ്ധപ്പെട്ടാലോ?"

ഞാൻ വളരെ ശാന്തയായി റിക്കാർട്ടൊക്കെവെച്ചു കൊണ്ടിരുന്നു.

"എന്നാൽ വേം കൂട്ടടി"—പോക്കർ തുടർന്നു:—"ഒരു പണിയെടുക്കണോടത്തുന്നിന്നു പോന്നതാ ഞാൻ"

"പൊതുവാളേ ബെല്ലടിക്കു"—ഞാൻ കല്പിച്ചു.

പൊതുവാൾ ഉടനെ പുറത്തു പോയി ബെല്ലടിച്ചു. ഉടൻകൊണ്ട് സെക്കൻഡു ബെല്ലും. കുട്ടികൾ എഴുന്നേററു നിന്നു പ്രാത്ഥന ചൊല്ലി. പതിവുപോലെ സ്കൂൾ വിട്ടു. പക്ഷേ ഒരു മണിക്കൂർ നേരത്തേ.

കുട്ടികളൊക്കെ പുറത്തു പോയി. കുഞ്ഞുകുട്ടിയമ്മ യാതൊന്നും കാണാൻ നില്ക്കാതെ പുറത്തു കടന്നു നടന്നു. ഞാൻ വീണ്ടും കസാലയിൽ ഇരുന്നു. മേശ തുറന്നു ഒരു പായ കടലാസ്സെടുത്തു എഴുതാൻ തുടങ്ങി. വാരിയരും പൊതുവാളും എന്റെ അംഗരക്ഷകന്മാരായി അഞ്ചാം ക്ലാസ്സിലെ ബെഞ്ചുകളിൽ ഇരുന്നു.

"എടാ"—കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ അലറി: "നിണക്ക് അതിനെ പിടിച്ചു പുറത്താക്കാൻ വയ്യേ?" കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ സ്കൂളിന്റെ അകത്തേയ്ക്ക് കടന്നു, പോക്കർ എന്റെ കസാല പിടിച്ചു.

"ജയിലിൽ പോയി കിടക്കാൻ പൂതിയുണ്ടെങ്കിൽ എന്നെ തൊട്ടാൽ മതി" ഞാൻ കസാലയിൽ നിന്നെഴുന്നേററു പോക്കരെ നോക്കിക്കൊണ്ടു തുടന്നു:—"എന്നെയൊന്നു തൊട്ടാൽ നാളെ ഇവിടെ പോല്ലീസിന്റെയൊരു കളിയാവും."

"അങ്ങനെ മിസ്റ്ററസ്സിനെ പിടിച്ചു പുറത്താക്കണമെങ്കിൽ കുട്ടിക്കൃഷ്ണനെഴുത്തച്ഛനു തന്നെ ആയിക്കൂടെ. പോക്കരേ, കളിക്കണ്ടാ, ഇതു് ഒരു ഗവമ്മേണ്ട് ഏർപ്പാടാ"—പൊതുവാൾ ഉപദേശിച്ചു.

"ഇങ്ങോട്ടു പോന്നളാ പോക്കരേ" എഴുത്തച്ഛൻ പോക്കരെ മടക്കി വിളിച്ചുകൊണ്ടു തുടന്നു:–"ആ താക്കോലു തരാതെ പോവുകയാണെങ്കിൽ അപ്പോൾ അതു വാങ്ങിയാൽ മതി. ആ പടിയ്ക്കൽ നിന്നോ"

എഴുത്തച്ഛനും പോക്കരും കോലായിലേയ്ക്കു കടന്നു.

സ്കൂളിലെ കുഴപ്പങ്ങളെല്ലാം കാണിച്ചുകൊണ്ടു് സ്കൂൾ ഇൻസ്പെക്ടർക്കു ഞാനൊരു ഹരജി എഴുതി പൊതുവാളെ ഏല്പിച്ചുകൊണ്ടു പറഞ്ഞു:–"ഇന്നുതന്നെ ഇതൊന്നു ഇൻസ്പെക്ടർക്കു എത്തിച്ചു കൊടുക്കണം."

"എഴുത്തച്ഛന്മാർ കുട്ടികളെരണ്ടനെക്കൊണ്ടു മാന്തിക്കാണു് പോക്കരേ" വാരിയരും പറഞ്ഞു.

"പിടിക്കവെളെ" കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ തുടന്നു: "നിങ്ങക്കൊന്നും വരില്ല. ഞാനും അച്ഛനും ഉണ്ടു്."

"നിയ്യു് തൊടില്ല മിസ്'ട്രസ്സിനെ" പൊതുവാൾ ഷട്ടിൻെറ കയ്യു് കയററിക്കൊണ്ടു തുടന്നു; "തൊട്ടാൽ നിൻെറ പോക്കിരിത്തരം മാററാൻ എനിയ്ക്കറിയാം."

"എന്താ അതു്?" കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ അകത്തേയ്ക്കു തന്നെ കടന്നു ചോദിച്ചു.

"ഇൻസ്പെക്ടർക്കുള്ള ഒരു ഹരജി"—ഞാൻ തുടന്നു. "വെറുതെ കുഴപ്പമുണ്ടാക്കാൻ വരേണ്ട. എന്നെ തൊട്ടാൽ എനിയ്ക്കു തോന്നിയതൊക്കെ ഞാനും കാട്ടും. ഞാൻ അതേ വഴിയ്ക്കു് പോലീസ് സ്റ്റേഷനിൽ പോവും. നല്ലവണ്ണം ആലോചിച്ചു പ്രവത്തിച്ചാൽ മതി."

"എന്താ ഹരജിയിലെന്നാ ചോദിച്ചതു്." കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ അടുത്തേയ്ക്കു വന്നു.

"ഇവിടെ സ്കൂളിൽ വലിയ കുഴപ്പമാണു്. ഉടനെ വന്നു് അതു തീക്കണമെന്നു്."–ഞാൻ വിവരിച്ചു കൊടുത്തു.

"ഈ സ്കൂളിൽ നിന്നു അച്ഛൻെറ സമ്മതമില്ലാതെ ഹരജിയയയ്ക്കാൻ പാടില്ല" കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ പറഞ്ഞു.

"അതു ഞാനാ നിശ്ചയിയ്ക്കാൻ." ഞാൻ തുടന്നു: "ഇൻ സ്പെക്ടർ വന്ന ശേഷം അദ്ദേഹം പറയുന്നതനുസരിച്ചു ഞാൻ ചെയ്യും. അതിനുമുമ്പ് തെമ്മാടിത്തം കാട്ടിയാൽ നല്ല പന്തിയാവില്ല."

ഞാൻ മേശ പൂട്ടി പുറത്തു കടന്നു. എഴുത്തച്ഛനോ പോക്കരോ എന്നെ തൊട്ടില്ല. പൊതുവാൾ ഹരജിയുമായി ഇൻ സ്പെക്ടരാഫീസിലേയ്ക്കു പോയി. അങ്ങനെ ബലാൽക്കാരത്തിനു വന്ന രംഗം അവസാനിച്ചു. എന്നാൽ ആ അവസാനം പ്രാദേശിക സമരത്തിൻെറ തുടക്കമായിരുന്നു.



# പ്രാദേശിക സമരം

പൊതുവാൾ സ്കൂൾ ഇൻസ്പെക്ടരാപ്പീസിൽ പോയി ഇൻസ്പെക്ടരെ കണ്ടു. ഹരജി കൊടുത്തു. അടുത്ത ഒരു ദിവസം ഇൻസ്പെക്ടർ സ്കൂൾ വിസിററു ചെയ്യാമെന്നു പറഞ്ഞു പൊതുവാളെ മടക്കി അയച്ചു. പറയത്തക്ക സംഭവങ്ങളൊന്നുമില്ലാതെ രണ്ടു മൂന്നു ദിവസം കഴിഞ്ഞു. ആ ദിവസങ്ങളിൽ കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ സ്കൂളിൽ ഹാജരായിരുന്നില്ല. കല്പനയ്ക്കു് അപേക്ഷിച്ചിരുന്നതുമില്ല. ഞാൻ യാതൊരു മടിയും കൂടാതെ ആ മനുഷ്യൻ ഒപ്പിടേണ്ട കള്ളികളിൽ 'ആബ്സെൻറു്' മാക്ക ചെയ്തു.

മൂന്നു ദിവസത്തിലധികം കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ 'ആബ്സെൻറാ'യപ്പോൾ ഞാനാ വിവരം മാനേജരെ അറിയിച്ചു.

"ജ്യേഷ്ഠനെന്താ വരാത്തതു്?" ഞാൻ കുഞ്ഞിക്കുട്ടിയമ്മയോടു് അന്വേഷിച്ചു.

"എന്നോടൊന്നും ചോദിക്കണ്ട" കുഞ്ഞുകുട്ടിയമ്മ തുടന്നു: "എനിക്കറിഞ്ഞുകൂട. നിങ്ങളെ പിരിച്ചയയ്ക്കാതെ ഇനി സ്കൂളിലേക്കു കാലെടുത്തു കുത്തുകയില്ലെന്നും പറഞ്ഞു് അവിടെയിരിക്കുന്നുണ്ടു്."

"കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ ഈ ചെയ്യുന്നതൊക്കെ ശരിയാണോ? എന്താ നിങ്ങളുടെ അഭിപ്രായം?" ഞാൻ ചോദിച്ചു.

"ഞാനൊന്നിലേയ്ക്കുമില്ല. വരുന്ന മാർച്ചായാൽ ഞാൻ ഇവിടെ നിന്നു വിട്ടുപോവുകയായി. അതുവരെ ഒന്നും പറയാതേയും പറയിപ്പിയ്ക്കാതേയും കഴിഞ്ഞാൽ മതി." കുഞ്ഞുക്കുട്ടിയമ്മ പറഞ്ഞു.

"അതെന്താ?"—ഞാൻ ചോദിച്ചു.

"എനിയ്ക്കു് ഒരു വീടും, ആ വീട്ടിൽ ഒരാളും ഒക്കെയുണ്ടു്. മരിക്കുന്നതുവരെ ഞാൻ ഇവിടെ കിടന്നു കഷ്ടപ്പെടാനൊന്നും ഏററിട്ടില്ല."

"എന്താ ഇവിടെ കഷ്ടപ്പാടു്?"

"കഷ്ടപ്പാടൊ?"—കുഞ്ഞുക്കുട്ടിയമ്മ തുടൎന്നു:— "വെറുതെ പണി എടുത്തുകൊള്ളുക. ശമ്പളമൊക്കെ അച്ഛനാണെടുക്കാൻ, കല്യാണം നിശ്ചയിച്ചപ്പോഴത്തെ കരാറാണു്. മൂന്നു കൊല്ലത്തെ ശമ്പളം എന്നെ പഠിപ്പിച്ച വകയിലേക്കാണത്രേ. അതു ഈ മാർച്ചു് വന്നാൽ കഴിയും. അവിടെ അവൎക്കും ഒരു സ്കൂളുണ്ടു്"...കുഞ്ഞുക്കുട്ടിയമ്മ ഒരു നെടുവീർപ്പിട്ടു.

ഉറുപ്പിക, അണ, പൈ. അതാണു് ഈ സാമൂഹ്യഘടനയിലെ എല്ലാ സ്നേഹബന്ധങ്ങൾക്കും അടിസ്ഥാനം. മകളെ വളൎത്തി പഠിപ്പിച്ചു ട്രെയിനിങ്ങു് കഴിപ്പിച്ചു് അതിന്റെ മുഴുവൻ കടവും വീട്ടുന്നതുവരെ ഒരച്ഛൻ മകളെ പിടിച്ചുവെച്ചിരിയ്ക്കുകയാണു്. സ്വന്തം ഭൎത്താവിന്റെ വീട്ടിൽ പോവാനും അവിടെ താമസിയ്ക്കുവാനും സുഖമായി ജീവിയ്ക്കാനുമുള്ള ഒരു യുവതിയുടെ അഭിലാഷങ്ങളുടെ ചിറകുകൾക്കു വിലങ്ങു വെച്ചിരിയ്ക്കുകയാണു്. കടം കൊടുക്കാനുള്ളതു് കൊടുത്തു തീൎക്കാത്തതിനു കേസ്സുകൊടുത്തു വിധിയാക്കി കടക്കാരനെ വാറണ്ടു് പിടിച്ചു ജയിലിലേയ്ക്കയയ്ക്കുന്നതും കുഞ്ഞു

കുട്ടിയമ്മയുടെ വീട്ടുതടങ്ങലും ഒരുപോലെയാണെന്നെനിക്കു തോന്നി.

"ഞാൻ നിങ്ങളുടെ യൂണിയന്നും പ്രവർത്തനങ്ങൾക്കും ഒന്നും എതിരല്ല. നിങ്ങളൊക്കെ എന്നേയും കൂടി ഒരു കുററക്കാരിയാക്കി കണക്കാക്കരുത്". ഇതേ എനിക്കു പറയാനുള്ളു." കുഞ്ഞുക്കുട്ടിയമ്മ തുറന്നു പറഞ്ഞു.

ഒരു വെള്ളിയാഴ്ച ഇൻസ്പെക്ടർ സ്കൂളിൽ വന്നു. അദ്ദേഹം എല്ലാ ക്ലാസ്സുകളും വിസിററുചെയ്തു റിക്കാർട്ടുകൾ പരിശോധിച്ചു.

"ഈ മാസ്റ്റർക്കെന്തായ്?" — ഒപ്പുപട്ടികയിൽ കുട്ടിക്കൃഷ്ണനെഴുത്തച്ഛന്റെ കള്ളിയിൽ പേനയുടെ തലപ്പ് ഊന്നിക്കൊണ്ട് ചോദിച്ചു.

"വരാറില്ല. കല്പനക്കത്തും അയയ്ക്കാറില്ല" ഞാൻ പറഞ്ഞു.

"ഇവിടെ എന്താ കുഴപ്പം?"

"എന്നോട് പിരിഞ്ഞുപോവാൻ പറഞ്ഞു. എനിക്ക് പ്രാക്ടിക്കൽ കഴിക്കണം. ഞാൻ ഇപ്പോൾ പിരിഞ്ഞുപോവാനൊരുക്കമില്ലെന്നു പറഞ്ഞു. അപ്പോൾ കൂലിക്കാരെക്കൂട്ടി എന്നെ പിടിച്ചു പുറത്താക്കാൻ വരികയാണ്."

"ഒരാളു പറഞ്ഞതു മാത്രം കേട്ടു വിധി പറയാൻ നിവൃത്തിയില്ലല്ലോ. മാനേജരെ വരുത്താനെന്താ വഴി?"

"ഞാൻ ആളെ അയയ്ക്കാം" ഞാനൊരു കുട്ടിയെ വിളിച്ചു മാനേജരുടെ വീട്ടിലേയ്ക്കയച്ചു.

"നിങ്ങൾ ജോലിയെടുത്തോളൂ. ഞാൻ പുറത്തിരിയ്ക്കാം" ഇൻസ്പെക്ടർ പുത്തേയ്ക്കു പോയി. പൊതുവാൾ ഒരു കസാല എടുത്ത് പുറത്തു കൊണ്ടുപോയി ഇൻസ്പെക്ടർക്ക് കൊടുത്തു.

ഇൻസ്പെക്ടർ അവിടെ ഇരുന്നു. ഞങ്ങൾ ഞങ്ങളുടെ ക്ലാസ്സു കളിൽ പാഠമെടുത്തുകൊണ്ടിരുന്നു.

സമയം ഒരു മണിയായി. ഞങ്ങൾ കുട്ടികളെ വിട്ടു. ഇൻസ്പെക്ടർ എന്നെ വിളിച്ചു പറഞ്ഞു:—"എന്തിനാ മാനേ ജരോട് എതിർത്തു നില്ക്കുന്നതു്? ഡിപ്പാർട്ടുമെൻറിൽ നിന്നു നിങ്ങൾക്കു യാതൊരു രക്ഷയും കിട്ടില്ല. ഞാൻ മാനേജരോ ട് ഒന്നു പറയാം എന്നു മാത്രം."

"ഞാൻ ഒരു കുററവും ചെയ്തിട്ടില്ല. ശരിക്കു പണിയെ ടുക്കുന്നുണ്ട്. പിന്നെ വെറുതെ വന്നു......"

"അതൊക്കെ ശരിയാണ്" ഇൻസ്പെക്ടർ ഇടയ്ക്കു കടന്നു ചോദിച്ചു:- "നിങ്ങളെല്ലാവരും കൂടിയല്ലെ അയാളുടെ പേ രിൽ മുൻസിഫ് കോടതിയിൽ കേസ്സു കൊടുത്തതു്."

"യൂണിയനാണ്. യൂണിയനിൽ ഞങ്ങളുമുണ്ട്."

"യൂണിയനിലൊന്നും ചേരാതിരിക്കുകയാണ് ഭേദം. ഗവൺമെൻറിനും ഡിപ്പാർട്ടുമെൻറിനും ഒക്കെ യൂണിയനോട് വെറുപ്പാണ്."

"പ്രവൃത്തിയെടുത്തവന്നു ശമ്പളം കൊടുക്കേണ്ടതില്ലെ ന്നു ഡിപ്പാർട്ടുമെൻറു് പറയാറുണ്ടോ?"

"ഡിപ്പാർട്ടുമെൻറു ഒന്നും പറയാറില്ല. എലിമെൻററി വിദ്യാഭ്യാസം മാനേജ്മെൻറിനു വിട്ടുകൊടുത്തിരിക്കുകയാ ണ്. ഒരു സഹായധനം കൊടുക്കും അത്രമാത്രം"– ഇൻസ്പെ ക്ടർ തുടർന്നു:–"വെറുതെ വഴക്കിനു നിൽക്കാതെ ഇവിടെ നി ന്നു വിട്ടു പോയ്ക്കോളൂ. വഴക്കിനു നിന്നാൽ നിങ്ങളുടെ പേ രിൽ ഒരു ചീത്ത അഭിപ്രായമാണുണ്ടാവുക."

"ഒരു കാര്യം ഇൻസ്പെക്ടർ ചെയ്തുതരുന്നതു വലിയ ഉപ കാരമാണ്. ഞാൻ ഇതുവരെ ഈ സ്കൂളിൽ പ്രവൃത്തിയെടു ത്ത സർവ്വീസ് ഒത്തുനോക്കി എൻെറ സർട്ടിഫിക്കററിലൊ

ന്നു ചേൎത്തു തരാം. ഞാൻ എപ്പോൾ വേണമെങ്കിലും വിട്ടു പോയ്ക്കോളാം''

''അതിപ്പോൾത്തന്നെ ചെയ്തു തരാം.''

ഞാൻ എന്റെ സർട്ടിഫിക്കറ്റും ടീച്ചേഴ്‌സ് റജിസ്റ്ററും എടുത്തു കൊണ്ടുവന്ന് ഇൻസ്പെക്ടൎക്കു കൊടുത്തു. ഇൻസ്പെക്ടർ ടീച്ചേഴ്‌സ് റജിസ്റ്റർ നോക്കി എനിയ്ക്ക് ആ സ്കൂളിലുണ്ടായിരുന്ന സൎവ്വീസ് എന്റെ സർട്ടിഫിക്കറ്റിൽ ചേൎത്തുതന്നു. ട്രെയിനിങ്ങ് കഴിയുമ്പോഴുള്ള കരാറനുസരിച്ച് മൂന്നു കൊല്ലത്തിനുള്ളിൽ ഒന്നരക്കൊല്ലം പ്രവൃത്തിയെടുത്ത് നല്ല ടീച്ചറാണെന്നു വിദ്യാഭ്യാസ ഡിപ്പാർട്ടുമെന്റിനെ ബോദ്ധ്യപ്പെടുത്തിക്കൊടുക്കേണ്ട ഒരു ചുമതല അദ്ധ്യാപകൎക്കു അക്കാലത്തുണ്ടായിരുന്നു. അങ്ങിനെ ബോദ്ധ്യപ്പെടുത്തിക്കൊടുക്കുന്നതിന് 'പ്രാക്ടിക്കൽ കഴിക്കുക' എന്നു പറഞ്ഞിരുന്നു. വല്ല ടീച്ചർമാൎക്കും ട്രെയിനിങ്ങ് കഴിച്ച ശേഷം മൂന്നു കൊല്ലത്തിനുള്ളിൽ പ്രാക്ടിക്കൽ കഴിക്കാൻ സൌകൎയ്യപ്പെടാതെ വന്നാൽ ആ ടീച്ചറെ ട്രെയിനിങ്ങ് കഴിക്കാത്ത ആളായി തരംതാഴ്ത്തും. മാത്രമല്ല ട്രെയിനിങ്ങ് കഴിയുന്ന കാലത്തു ഗവൎമ്മേണ്ടു കൊടുത്ത സഹായ ധനം മുഴുവനും ഒന്നിച്ചു മടക്കിക്കൊടുക്കേണ്ടതായും വരും. ഏതെങ്കിലും ഒരു പരിശോധനോദ്യോഗസ്ഥനോ ഉദ്യോഗസ്ഥന്മാരോ ഒരു ടീച്ചറോടു വല്ല അസുഖമുണ്ടാവുകയാണെങ്കിൽ 'പ്രാക്ടിക്കൽ' കഴിച്ചു കൊടുക്കാതെ ആ ടീച്ചറെ കഷ്ടപ്പെടുത്താൻ കഴിയും. ഇൻസ്പെക്ടർ വരുമ്പോൾ ചെന്ന് കാണാതിരുന്നാൽ—ബഹുമാനിക്കാതിരുന്നാൽ—വല്ല ചോദ്യത്തിനും അയാൾ വിചാരിച്ച ഉത്തരം പറയാതിരുന്നാൽ—ശകാരിക്കുമ്പോൾ പുരികമൊന്നു ചുളിഞ്ഞാൽ—പ്രാക്ടിക്കൽ കഴിച്ചുകൊടുക്കാതെ ഇൻസ്പെക്ടർമാർ പലരേയും കഷ്ടത്തിലാക്കിയ കഥകൾ ഞാൻ കേട്ടിരുന്നു. ഇങ്ങനെ ഒരു മനുഷ്യന്റെ ജീവിതത്തെ മുഴുവനും ഒരു പരി

ശോധനോദ്യോഗസ്ഥന്റെ പേനത്തുമ്പിൽ കെട്ടിത്തൂക്കി യിരുന്ന കാലഘട്ടമായിരുന്നു അതു്. അദ്ധ്യാപകൻ എത്ര കാലം പണിയെടുത്തുവെന്നു് സ്കൂളിലുള്ള റജിസ്റ്റു് നോക്കി ഇൻസ്പെക്ടർ സർട്ടിഫിക്കററിൽ ചേർത്തുകൊടുക്കണം— "സർവ്വീസു് ഒത്തുനോക്കി അംഗീകരിച്ചു് അനുവദിച്ചു"— എന്നു സർട്ടിഫിക്കററിലെഴുതി ഒപ്പിട്ടു കിട്ടിയാൽ അദ്ധ്യാപകൻ ജയിച്ചു. "സർവ്വീസു് ഒത്തുനോക്കി തൃപ്തികരമല്ല" എന്നെഴുതിയാൽ അത്രകാലം പണിയെടുത്തതു വെറുതെയായി.

എനിക്കു് അന്നേക്കു് ആ സ്കൂളിൽ ഒരു കൊല്ലത്തിലധികം സർവ്വീസുണ്ടായിരുന്നു. അതിൽ ഒരു കൊല്ലത്തെയെങ്കിലും കേടുകൂടാതെ ചേർത്തു കിട്ടിയാൽ അത്രയുമായി. പിന്നെ ആറു മാസത്തേതു കൂടിയുണ്ടായാൽ—അപ്പോൾ വരുന്ന ഇൻസ്പെക്ടർക്കു ദുഷ്ടവിചാരങ്ങളൊന്നുമുണ്ടായില്ലെങ്കിൽ—പ്രാക്ടിക്കൽ കഴിച്ചു രക്ഷപ്പെടാം. ഇതായിരുന്നു എന്റെ വിചാരം. യൂണിയനെപ്പററി ഇൻസ്പെക്ടർ ചില അഭിപ്രായങ്ങൾ പറഞ്ഞപ്പോൾ ഞാൻ മറുപടി പറയാതിരുന്നതു് ഈ പേടി ഒന്നുകൊണ്ടു മാത്രമായിരുന്നു. ഇൻസ്പെക്ടർ എനിക്കുണ്ടായിരുന്ന സർവ്വീസു മുഴുവനും ചേർത്തു തന്നതോടെ ഞാൻ രക്ഷപ്പെട്ടു. ഞാൻ എന്റെ തല ഒന്നുകൂടി ഉയർത്തിപ്പിടിച്ചു.

ഒന്നരമണിയായപ്പോഴേക്കും മാനേജരും കുട്ടിക്കൃഷ്ണനെഴുത്തച്ഛനും ഹാജരായി. വാർദ്ധക്യത്തോടുള്ള ബഹുമാനംകൊണ്ടു് ഞാൻ മറെറാരു കസാല മാനേജർക്കുവേണ്ടി കോലായിൽ കൊണ്ടുവന്നു വെച്ചുകൊടുത്തു. പക്ഷേ, ഇൻസ്പെക്ടരുടെ മുമ്പിൽ മാനേജർ ഇരിക്കുകയോ? അതുണ്ടാവില്ല, മാനേജർ ഇൻസ്പെക്ടരെ ഒന്നു തൊഴുതു. ഒതുങ്ങി ചുവരുംചാരി നില്പായി. കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ കുറച്ചകലെ വളപ്പിലേക്കു നോക്കിക്കൊണ്ടു നിലയുറപ്പിച്ചു.

"എന്താ ഞാൻ വേണ്ടതു്?"— മാനേജർ വായ്പൊ

ത്തികൊണ്ടു ഇൻസ്പെക്ടരോടുണർത്തിച്ചു—"ഇവിടെയുള്ള മാ
സ്റ്റർമാരാരും ശരിയല്ല. പിരിച്ചയച്ചാൽ പോകുന്നുമില്ല."

"എന്തിനാ പിരിച്ചയക്കുന്നതു്? ഇവരൊക്കെ പണി
യെടുക്കുന്നുണ്ടല്ലോ" ഇൻസ്പെക്ടർ തുടൎന്നു:– "പിരിച്ചയക്കേ
ണ്ടതു നിങ്ങളുടെ മകനെയാണു്. മൂന്നു നാലു ദിവസമായി
സ്കൂളിലേക്കു് വന്നിട്ടേയില്ല. ഒരു കല്പനക്കത്തുപോലും അയ
ച്ചിട്ടില്ല"

"ഇവരെ പിരിച്ചയക്കാതെ അവൻ സ്കൂളിലേക്കു് വരി
ല്ലെന്നാണു് പറയുന്നതു്."—മാനേജർ തുടൎന്നു: "ഇവിടെയു
ള്ള സകല എണ്ണവും എന്റെ കുട്ടിയെ കുത്തുകയാണു്. അ
വൻ മാത്രം വേറെ. ബാക്കിയുള്ളവരൊക്കെ ഒന്നാണു്.
സകല എണ്ണവും യൂണിയനിൽ ചേൎന്നിരിക്കുന്നു. ഗർദ്ദഭങ്ങ
ളു്! എന്റെ പേരിൽ മുൻസിഫ് കോടതിയിൽ കേസ്സുകൊടു
ത്തിരിക്കുന്നു. ഈ മർക്കടങ്ങളു് ഇരിക്കുന്ന കൊമ്പു് മുറിക്കു
കയല്ലേ ചെയ്യുന്നതു്? ഇവിടുന്നു് പറയണം. എനിക്കു് ഇ
വരെ പിരിച്ചയക്കാൻ സമ്മതം തരണം"

"ഞാൻ സമ്മതം തരില്ല"— ഇൻസ്പെക്ടർ തുടൎന്നു:—
"ഗ്രാന്റില്ലാതെ സ്കൂൾ നടത്താനൊരുക്കമാണെങ്കിൽ പിരി
ച്ചയയ്ക്കാം. ഗവൎമ്മേണ്ടിൽ നിന്നു ഗ്രാന്റു കിട്ടണമെങ്കിൽ
മൎയ്യാദയ്ക്കു സ്കൂൾ നടത്തേണ്ടിവരും. ഇല്ലെങ്കിൽ ഞാൻ ഈ
സ്കൂളിന്റെ അംഗീകരണമെടുത്തു കളയാൻ ശിപാൎശി ചെ
യ്യും. അതു തന്നെ. ഈ ഗ്രാന്റു തരുന്ന പണം നിങ്ങളുടെ
തറവാട്ടു സ്വത്തല്ല"

"അപ്പോൾ"—മാനേജർ മുഖം തുടച്ചുകൊണ്ടു തുടൎന്നു:–
"ഈ ഗർദ്ദഭങ്ങളെയൊക്കെ ഇവിടെത്തന്നെ നിൎത്തണമെന്നാ
ണോ ഇബ്ഡ്ന്നു പറയണതു്?"

"ഗർദ്ദഭങ്ങളെ നിൎത്തണ്ട. ഈ മാസ്റ്റർമാരേയും മിസ്റ്റ്റ
സ്സിനേയും നിൎത്തണം"—ഇൻസ്പെക്ടർ ഭാവം പകൎന്നു ചോദി

ച്ചു "ഗർദ്ദഭങ്ങളോ? നിങ്ങളാലോചിച്ചു സംസാരിച്ചോളൂ. ഞാൻ ഈ റെയിഞ്ചിലുള്ളേടത്തോളം കാലം ഇവരിലൊരാളെയെങ്കിലും പിരിച്ചയയ്ക്കാൻ സമ്മതിക്കില്ല. ആളുകളെക്കൊണ്ടു പണിയെടുപ്പിക്കുക, എന്നിട്ടു കൂലി കൊടുക്കാതിരിക്കുക, ഇതു ഞാനുള്ളപ്പോൾ സമ്മതിക്കില്ല. മാസ്റ്റർമാർ മാനേജരുടെ ജന്മച്ചെറുമക്കളല്ല."

"അങ്ങനെയാണെങ്കിൽ അങ്ങിനെ" മാനേജർ കുറച്ചിട ആലോചിച്ചു നിന്നു തുടന്നു: "കൊല്ലത്തിൽ മുപ്പത്തഞ്ചുറുപ്പിക കൊടുക്കാമെന്നു പറഞ്ഞിട്ടാണൊരു ഗർദ്ദഭത്തിനെ നിർത്തിയിരുന്നതു്. ഇവരൊക്കെക്കൂടി പറഞ്ഞിളക്കി അതിനെക്കൊണ്ടു കേസ്സു കൊടുപ്പിച്ചു. നൂററിരുപതുറുപ്പികയ്ക്കു്. ഇങ്ങനെ സത്യവും ധർമ്മവും ഇല്ലാത്ത ഗർദ്ദഭങ്ങളെ..."

"സംസ്കൃതത്തിൽ കഴുത എന്നു വിളിച്ചാലൊന്നും കേട്ടു നില്ക്കുകയുണ്ടാവില്ല. ഒരു വയസ്സൻ വായ പൊളിച്ചാൽ ഗർദ്ദഭം എന്നേ പുറത്തു വരൂ" ഞാൻ ഇടയിൽ കടന്നു പറഞ്ഞു. "മുത്തച്ഛനാവാനുള്ള പ്രായമുണ്ടു്. ഇതുവരെ ക്ഷമിച്ചു.

"സംസാരിക്കുമ്പോൾ മനസ്സിരുത്തുകയാണു് നല്ലതു്" ഇൻസ്പെക്ടർ എഴുന്നേററു:_ "ഒരൊററയാളെ പിരിച്ചയയ്ക്കാൻ പാടില്ല. പിരിച്ചയച്ചാൽ നിങ്ങളുടെ സ്കൂളിൻെറ അംഗീകരണം പിൻവലിച്ചു് മറെറാരാളെക്കൊണ്ടു് ഇവിടെ വേറൊരു സ്കൂൾ നടത്തിക്കും." ഒരു പട്ടപ്പുര വെച്ചുകെട്ടി സ്കൂൾ നടത്താൻ മിസ്റ്റ്റസ്സിനോ പൊതുവാൾക്കോ കഴിയില്ലേ?" ഇൻസ്പെക്ടർ ഞങ്ങളെ നോക്കി ചോദിച്ചു.

"കഴിയും"—ഞാനും പൊതുവാളും പറഞ്ഞു.

"നല്ലവണ്ണം ആലോചിച്ചു കളിച്ചാൽ മതി" ഇൻസ്പെക്ടർ ഒരു താക്കീതു കൊടുത്തുകൊണ്ടു് മുററത്തിറങ്ങി കുട്ടിക്കൃഷ്ണനെഴുത്തച്ഛനോടു് ചോദിച്ചു:— "എന്താ എഴുത്തച്ഛാ, സ്കൂളെന്നു പറഞ്ഞാൽ ചന്തയാണെന്നു വിചാരിച്ചുവോ? കല്ല

ന്നക്കെഴുതാതെ സ്കൂളിൽ വരാതിരുന്നതിന്ന വ്യക്തമായ കാരണം ബോധിപ്പിക്കണം."

ഇൻസ്പെക്ടർ നടന്നു. ഗെയ്റ്റുവരെ ഞാൻ അനുയാത്ര ചെയ്തു.

"സ്കൂളിൽ നിന്നു് കഴിയുന്നവേഗം വിടുകയാണു് ഭേദം" ഇൻസ്പെക്ടർ എന്നെ ഉപദേശിച്ചു:—"മാനേജർക്കു് ഇഷ്ടമില്ലാതെ ഒരു സ്കൂളിൽ നിന്നാൽ അതു ശരിയാവില്ല. യൂണിയൻ പ്രവർത്തനമൊന്നുമില്ലാതെ അവരവരുടെ കാര്യം നോക്കി നടന്നാൽ മതി." ഇൻസ്പെക്ടർ നടന്നു.

ഞാനൊന്നു മുളി. മാനേജർ എന്നെത്തന്നെ തുറിച്ചു നോക്കിക്കൊണ്ടു് നിൽക്കുകയായിരുന്നു. ഞാൻ തിരിച്ചു ചെന്നു.

"കുഴഞ്ഞാട്ടുക്കാരി!" മാനേജർ ഞാൻ കേൾക്കുവാൻ വേണ്ടിത്തന്നെ ആത്മഗതം ചെയ്തു:—"എത്ര ഇൻസ്പെക്ടർമാരെ കണ്ടിരിക്കുന്നു! ഇനി എത്ര കാണാൻ കിടക്കുന്നു. ഇതെൻെറ സ്കൂളാണു്. ഒക്കേറ്റിനേയും പിരിച്ചയയ്ക്കും ഞാൻ."

മണി രണ്ടായിരുന്നു; ഞാനൊന്നും മിണ്ടാതെ അകത്തുപോയി. ഒരു കുട്ടിയെ വിളിച്ചു ബെല്ലടിപ്പിച്ചു. ഇൻസ്പെക്ഷൻ പുസ്തകത്തിൽ എന്താണെഴുതി വെച്ചിരിക്കുന്നതെന്നു പരിശോധിച്ചു. പുസ്തകത്തിൽ ഇങ്ങനെ എഴുതിയിരുന്നു.

"ഇന്നു പന്ത്രണ്ടു മുപ്പതിന്നു സ്കൂൾ സന്ദർശിച്ചു. ഒരുനൂററിപ്പതിനാറിൽ തൊണ്ണൂററി മൂന്നു കുട്ടികളും ആറിൽ അഞ്ചു ടീച്ചർമാരും ഹാജരുണ്ടായിരുന്നു. പ്രവൃത്തി നടന്നുകൊണ്ടിരിക്കുന്നു. കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ കല്പനക്കെഴുതുകയോ ക്ലാസ്സിൽ ഹാജരാവുകയോ ചെയ്തിരുന്നില്ല. അദ്ദേഹം അതിൻെറ കാരണം ബോധിപ്പിക്കേണ്ടതാണു്."

കെ. എം. ബാവ (ഒപ്പു്)"

"അ : പ്പോ—ക്ലാസ്സിൽ പോ"— മാനേജർ പുറത്തു നി-
ന്നു കല്പിക്കുന്നതു ഞാൻ കേട്ടു.

ഞാൻ അദ്ധ്യാപകന്മാരുടെ റജിസ്റ്റ് മേശപ്പുറത്തെടു
ത്തുവെച്ച് സെക്കൻഡ് ബെല്ലടിച്ചു. മററുള്ള എല്ലാ ടീ
ച്ചർമാരും ഒപ്പിട്ട് അവരവരുടെ ക്ലാസ്സിൽ പോയി ജോലി
തുടങ്ങി.

കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ അധികാരത്തോടുകൂടി അഞ്ചാം
ക്ലാസ്സിൽ വന്നു. കത്തിക്കാളുന്ന അമർഷത്തോടെ എന്നെ ഒ
ന്നു നോക്കി. റജിസ്റ്റ് മലത്തി ഒപ്പുവെച്ചു. അയാളുടെ ഒ
ഴിഞ്ഞു കിടക്കുന്ന ക്ലാസ്സിൽ പോയി ഇരുന്നു.

ഞാൻ എൻെറ ക്ലാസ്സിലെ കുട്ടികൾക്കു ജോലി കൊടു
ത്തു. ഇൻസ്പെക്ഷൻ പുസ്തകത്തിലെഴുതിയിരുന്നതനുസരിച്ച്
കുട്ടിക്കൃഷ്ണനെഴുത്തച്ഛനു് ഒരു മെമ്മൊ അയച്ചു. കല്പനക്കെ
ഴുതാതെ നാലര ദിവസം സ്കൂളിൽ വരാതിരിക്കുവാനുള്ള കാ
രണം ബോധിപ്പിക്കണം എന്നു് അതിലാവശ്യപ്പെട്ടിരുന്നു.

മാനേജർ പതുങ്ങിപ്പതുങ്ങി കോലായിൽ നടന്നു. ഇൻ
സ്പെക്ടർ പോയതോടുകൂടി അദ്ദേഹം വീണ്ടും പഴയ മാനേജ
രായി. ആ 'ഭക്തിനിഷ്യന്ദ'മുള്ള പാട്ട് ഒഴുകാൻ തുടങ്ങി.

"ശ്രീ പരബ്രഹ്മമേ. രാമ—രാമ
ശ്രീ പരബ്രഹ്മമേ—രാമാ—ാ"

മാനേജർ ശബ്ദമുണ്ടാക്കാതെ ഒരു പൂച്ചയെപ്പോലെ അ
കത്തേയ്ക്കു കടന്നു.

"സ്റ്റാൻഡ്"—മാനേജരെ ബഹുമാനിയ്ക്കുന്ന പതിവ് നി
ലനിർത്താൻ കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ അയാളുടെ ക്ലാസ്സിലെ കു
ട്ടികളെ എഴുന്നേല്പിച്ചു നിർത്തി. ആ കുട്ടികൾ ഉറക്കെ വി
ളിച്ചു പറഞ്ഞു:—

"മാനേജരേ—േ—േ—സലാം"

മററുള്ള ക്ലാസ്സുകളിലെ കുട്ടികളൊന്നും അങ്ങനെ ചെ യ്തില്ല. മാനേജർ എല്ലാ ദിക്കിലേക്കും ഒന്നുനോക്കി, ഒരു മൂളൽ മൂളി പുറത്തേയ്ക്കു തന്നെ കടന്നു. സ്വന്തം ആഫീസു മുറിയിൽ പോയി ഇരിപ്പുറപ്പിച്ചു.

"അ: പ്പ്പോ–ാ_ാ"–ഒരു പതിനഞ്ചു മിനുട്ടിനു ശേഷം മാനേജർ മകനെ വിളിച്ചു. അവർ എന്തൊക്കെയോ സ്വ കാര്യം പറയാൻ തുടങ്ങി. എഴുത്തച്ഛന്റെ ക്ലാസ്സിലെ കുട്ടി കൾ അടിക്കാനും മാന്താനും ആവലാതികൾ വിളിച്ചുപറ യാനും തുടങ്ങി. താൽക്കാലികമായുണ്ടായ വിജയത്തിൽ ആ ഹ്ലാദംകൊണ്ടു ഞാൻ ഒരു തമാശയ്ക്കുതന്നെ ഒരുങ്ങി. എഴുത്ത ച്ഛന്റെ ക്ലാസ്സ് അടുത്തുള്ള പൊതുവാളുടെ ക്ലാസ്സിനോട് കൂട്ടിച്ചേർത്തു. രണ്ടു ക്ലാസ്സുകളുടേയും ചാർജ്ജ് അയാളെ ഏൽ പ്പിച്ചു. ടീച്ചർ യാതൊരുത്തരവാദിത്തബോധവും ഇല്ലാതെ ക്ലാസ്സിൽ നിന്നു കടന്നുപോകുന്ന പതിവെന്നു നിൎത്താൻത ന്നെ ഞാനുറച്ചു. മാനേജരുടെ മകനായാലും കുറച്ചൊരു മൎയ്യാദയും ചുമതലബോധവും ഒക്കെ അവശ്യമാണെന്നെ നിയ്ക്കു തോന്നി.

എന്തൊക്കെയോ സ്വകാര്യം പറഞ്ഞുറപ്പിച്ചശേഷം ഒരു മണിക്കൂർ കഴിഞ്ഞപ്പോൾ കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ ക്ലാ സ്സിലേയ്ക്കു വന്നു. അവിടെ ക്ലാസ്സില്ലെന്നു കണ്ടപ്പോൾ പുറ ത്തേയ്ക്കുതന്നെ മടങ്ങി. പൊതുവാളും വാരിയരും പൊട്ടിച്ചി രിച്ചു. ഞാൻ ചിരിയടക്കി.

ക്ലാസ്സിൽ ശ്രദ്ധിക്കാതെ പുറത്തുപോയതിന് സമാധാ നം പറയണമെന്നൊരു കുറിപ്പുകൂടി ഞാൻ കുട്ടിക്കൃഷ്ണനെഴ ത്തച്ഛനു് അയച്ചു.

"എന്താ ക്ലാസ്സിൽ പോകാത്തതു്?" —കോലായിൽ തെക്കുവടക്കു നടക്കുന്ന മകനോട്ട് മാനേജർ ചോദിച്ചു.

"അവിടെ ക്ലാസ്സില്ല" കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ പറഞ്ഞു.

"കമ്പിളിക്കെട്ടുകാരനു സ്ഥലം കൊടുത്ത മട്ടായി. കഴകം മൂത്തു് ഊരായ്മയായി." അങ്ങനെ എൻെറ ധിക്കാരത്തെ ധ്വനിപ്പിച്ചുകൊണ്ടു മാനേജർ പല പഴമൊഴികളും ഉരുക്കഴിച്ചു.

സമയം നാലുമണിയാവാനടുത്തിരുന്നു. അന്നു് പിന്നെ കുട്ടിക്കൃഷ്ണനെഴുത്തച്ഛൻെറ ക്ലാസ്സു കൊടുക്കുകയുണ്ടായില്ല. വൈകുന്നേരത്തെ ബെല്ലടിച്ചു സ്കൂൾ വിട്ടു. വാതിൽ പൂട്ടി താക്കോലുമായി ഞങ്ങളൊക്കെ പിരിഞ്ഞുപോവാൻ തുടങ്ങി. അപ്പോഴും ആ അച്ഛനും മകനും എന്തോ സ്വകാര്യം പറഞ്ഞു കൊണ്ടു നിന്നിരുന്നു.

"ഇവിടെ ഒന്നു കാണട്ടെ," ഞാൻ ഗെയ്ററിലെത്തിയപ്പോൾ മാനേജർ വിളിച്ചുപറഞ്ഞു.

"എന്താ?"—ഞാൻ തിരിച്ചുചെന്നു ചോദിച്ചു.

"അപ്പുവിൻെറ കാര്യങ്ങളൊന്നും നിങ്ങൾ നോക്കണ്ട. അവനോടു സമാധാനം ചോദിക്കാൻ നിങ്ങൾക്കധികാരമില്ല."

മാനേജർ കല്പിച്ചു,

"മററു കാര്യങ്ങളൊന്നും ഞാൻ നോക്കുന്നില്ല. സ്കൂളിൽ അയാൾ ചെയ്യേണ്ട പണി ശരിക്കു ചെയ്യുന്നില്ലെങ്കിൽ ഞാൻ സമാധാനം ചോദിക്കും. ഇഷ്ടംപോലെ പോവാനും വരാനും ഇതു ചന്തയല്ല."—ഞാൻ പറഞ്ഞു.

"ഞാനൊരു മാസത്തേക്കു ലീവെഴുതുകയാണു്"—കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ പറഞ്ഞു.

"വളരെ നല്ലതു്" ഞാൻ തുടന്നു: "കല്പനക്കെഴുതി മാനേജരെക്കൊണ്ടു് അനുവദിപ്പിച്ചു് നാളെ സ്കൂളിലേക്കയച്ചേക്കു്." ഞാൻ നടന്നു.

"കുറുമ്പേയ്! മുത്തൻ കുറുമ്പു്!"—മാധവൻ പിറുപിറുക്കുന്നതു ഞാൻ കേട്ടു.

പിറേറന്ന സ്കൂളിൽ ചെന്നപ്പോൾ കുഞ്ഞുക്കുട്ടിയമ്മ കുട്ടിക്കൃഷ്ണനെഴുത്തച്ഛന്റെ കല്പനക്കത്തു് എന്നെ ഏല്പിച്ചു. അതു് ഒരു മാസത്തേയ്ക്കുള്ളതായിരുന്നു. മാനേജർ അതിന്റെ പുറത്തു് അനുവദിച്ചു് ഒപ്പിട്ടിരുന്നു.

സൌകര്യംപോലെ മറെറാരു സ്കൂളു കിട്ടിയാൽ അവിടെനിന്നു് വിടണമെന്നാലോചിച്ചുകൊണ്ടു് ഞാൻ ഒരു മാസവും കൂടി പ്രവൃത്തിയെടുത്തു. അപ്പോഴേയ്ക്കും ചാത്തു നായരുടെ കേസ്സു് അന്യായപ്രകാരം വിധിച്ചിരുന്നു.

ആ കേസ്സു് വിധിയായതിന്റെ പിറേറ ദിവസം തന്നെ രാധാകൃഷ്ണമേനോൻ മാനേജരെ ചെന്നു കണ്ടു കേസ്സു് അന്യായപ്രകാരം വിധിയായിരിക്കുന്നുവെന്നും സംഖ്യയും കോടതിച്ചിലവും തന്നാൽ വിധി നടത്താതെ കഴിക്കാമെന്നും പറഞ്ഞു. കുറച്ചെന്തെങ്കിലും വിട്ടുകൊടുക്കണമെന്നു് മാനേജർ അപേക്ഷിച്ചുവത്രേ. എന്നാൽ ഒരു പൈ പോലും വിട്ടുകൊടുക്കുകയില്ലെന്നു് രാധാകൃഷ്ണമേനോൻ ഉറപ്പിച്ചു പറഞ്ഞു. ഏതു നിലയ്ക്കും വിധി നടത്തിയെടുക്കുമെന്നു് ബോദ്ധ്യപ്പെട്ടപ്പോൾ മാനേജർ വഴങ്ങി. ശമ്പളബാക്കിയും കോടതിച്ചിലവും എണ്ണിത്തന്നു. യൂണിയൻ ചാത്തു നായരെ പാലക്കാട്ടുനിന്നു വരുത്തി കേസ്സു് ഒത്തുതീർന്നതായി റിക്കാർട്ടാക്കി പണം എണ്ണിക്കൊടുത്തു.

ആ പാവപ്പെട്ട അദ്ധ്യാപകൻ സംഘടനയോടു് നന്ദി പറഞ്ഞു. വിശേഷിച്ചു രാധാകൃഷ്ണമേനോനോടും എന്നോടും. ചാത്തു നായർ ബാലനോടു വാങ്ങിയിരുന്ന സംഖ്യ എന്റെ പക്കൽ മടക്കിത്തന്നുകൊണ്ടു പറഞ്ഞു:—

"അന്നു് നിങ്ങൾ ആ ഉപകാരം ചെയ്തു തന്നിരുന്നില്ലെങ്കിൽ ഇന്നു് ഞാൻ വല്ല പെനാങ്കിലോ സിങ്കപ്പൂരിലോ ആകുമായിരുന്നു. ഇനി എങ്ങനെയെങ്കിലും കഴിയും"

"പണം ഉപകാരത്തിനുള്ളതല്ലേ?"—ഞാൻ ചോദിച്ചു.

"ആരും ഉപകാരം ചെയ്യാറില്ല." ചാത്തു നായർ തുടന്നു:— "ഇതും കൂടി വാങ്ങണം"—അയാൾ ഒരാറുറുപ്പിക കൂടി എന്റെ നേക്കു നീട്ടി.

"അതെന്താ?"—ഞാൻ ചോദിച്ചു.

"പലിശ വകയിലേയ്ക്കു ഒരാറുറുപ്പിക കൂടി. ഒന്നും കണക്കാക്കിയിട്ടില്ല"—ചാത്തു നായർ വിവരിച്ചു തന്നു.

"ഞാൻ പലിശയ്ക്കു പണം കടം തന്നിട്ടില്ല" ഞാൻ തുടന്നു:—"ആ എഴുത്തു സൌകര്യംപോലെ മടക്കിത്തരാം"

"എന്നാൽ"—ചാത്തു നായർ ഒരു നാലുറുപ്പിക കൂടി കൂട്ടി തുടന്നു:—"ഒരു പത്തുറുപ്പിക ഇതാ, ഇതു യൂണിയന്ന് എന്റെ സംഭാവനയാണ്."

രാധാകൃഷ്ണമേനോൻ ആ സംഭാവന വാങ്ങി യൂണിയന്റെ പേരിൽ നന്ദി പറഞ്ഞു.

ചാത്തു നായരുടെ കേസ്സിനുവേണ്ടി പിരിച്ചെടുത്ത തുകയും അയാളുടെ സംഭാവനയും കൂടി ഞങ്ങളുടെ ബ്രാഞ്ചിനു ഇരുപത്തഞ്ചുറുപ്പികയിലധികം ഫണ്ടുണ്ടായി.

ആ നല്ല ഇൻസ്പെക്ടരുടെ മര്യാദകൊണ്ടും യൂണിയന്റെ ഐക്യംകൊണ്ടും മാനേജരുടെ കൊള്ളരുതായ്മകൊണ്ടും—എല്ലാംകൂടി ഞങ്ങളുടെ സമരം വിജയിച്ചു. എന്നാൽ ആ വിജയം പരാജയങ്ങളുടെ തുടക്കമായിരുന്നു.

## രണ്ടിനൊന്നു്

അദ്ധ്യാപകമുന്നണിയിൽ ചാത്തു നായരുടെ ശമ്പളം പിരിച്ചു കൊടുത്തതു ഒരു വിജയമായിരുന്നു. അതുപോലെ കൃഷക പ്രസ്ഥാനത്തിലും എനിക്കൊരു വിജയമുണ്ടായി. ഞങ്ങളുടെ സർവ്വസ്വവും വിഴുങ്ങാൻ കാത്തുനിന്നിരുന്ന മനക്കലെ കാര്യസ്ഥനു് വമ്പിച്ചൊരമളി പററി. രാജഗോപാലാചാരിയുടെ കാർഷികകടാശ്വാസ നിയമം നടപ്പിൽ വന്നു. അതനുസരിച്ചു രണ്ടു കൊല്ലത്തെ പാട്ടം കോടതിയിൽ കെട്ടിവെച്ചുകൊണ്ടു് ഞങ്ങൾ പാട്ടബാക്കി തീർത്തു ലക്ഷ്യം വാങ്ങി. കോൺഗ്രസ്സു് കുറച്ചു കാലം അധികാരത്തിലിരുന്നതുകൊണ്ടു് ഒരു ഭാഗ്യക്കുറി കിട്ടിയതുപോലെ നല്ലൊരു തുക ആദായം കിട്ടി.

താല്ക്കാലികമായി ദേശീയപ്രസ്ഥാനത്തിനുണ്ടായ വിജയം എല്ലാ പുരോഗമനശക്തികൾക്കും ഒരാവേശം കൊടുത്തിരുന്നു. എല്ലാ യാഥാസ്ഥിതിക സ്വർഗ്ഗങ്ങളേയും അതൊന്നു പിടിച്ചു കുലുക്കി. കൃഷകസംഘങ്ങൾ സജീവമായി പ്രവർത്തിച്ചു. അദ്ധ്യാപകന്മാരും വിദ്യാർത്ഥികളും തൊഴിലാളികളുമെല്ലാം സ്വന്തം ആവശ്യങ്ങൾ നേടാൻ സംഘടനകളിൽ അണിനിരന്നു.

കോൺഗ്രസ്സുകാരായ മന്ത്രിമാർ പൊതുജനങ്ങളുടെ ആവശ്യങ്ങളെ ന്യായീകരിച്ചുകൊണ്ട് പ്രസംഗിക്കുകയും പ്രസ്താവനകളിറക്കുകയും ചെയ്തുകൊണ്ടിരുന്നു. കൈക്കൂലിക്കാരും അക്രമികളുമായ ചില ഉദ്യോഗസ്ഥന്മാരെ സ്ഥലം മാററുകയും ചില ചില്ലറ ശിക്ഷകൾക്കു വിധേയരാക്കുകയും ചെയ്തുകൊണ്ടിരുന്നു.

പൊതുപ്രവർത്തകനായ ഗോപാലൻ പറന്നു നടന്നു പ്രസംഗിച്ച് കൃഷിക്കാരുടെ കണ്ണിലുണ്ണിയായി വളന്നു. ഞങ്ങളുടെ അംശത്തിൽവച്ചു ഗോപാലന്റെ ശിക്ഷണത്തിൽ ഒരു വളണ്ടിയർ ട്രെയിനിങ്ങ് നടത്തപ്പെട്ടിരുന്നു. കൃഷിക്കാരും അദ്ധ്യാപകന്മാരും മററു ഇടത്തരക്കാരുമായ പത്തുനാല്പതു ചെറുപ്പക്കാർ ഖദർ യൂണിഫോറത്തിൽ റൈററ്, ലെഫ്റ്റ് പറഞ്ഞു ഒരു ഹിന്ദി പാട്ടും പാടി ചുവടൊപ്പിച്ചു നടന്നിരുന്ന കാഴ്ച കാണികളെ ആവേശം കൊള്ളിച്ചു.

"ആവോ ചല്യാരെ ഭായിയോം
ആവോക്രാന്തി കാരിയോം
ആവോ ശീഘ്ര മാതൃഭൂമി
ബന്ധമുക്തി കേലിയെ"

പൊതുജനങ്ങൾക്ക് അത്ഥമൊന്നും മനസ്സിലായില്ലെങ്കിലും ഈ വരികൾ അവരുടെ കരളിലേക്കു കടന്നുചെന്നു. ഹിന്ദി രാഷ്ട്രഭാഷയായി പ്രഖ്യാപിക്കണമെന്ന് കോൺഗ്രസ്സ് പറഞ്ഞു. രാജഗോപാലാചാരികൂടി ഹിന്ദി പഠിക്കാൻ തുടങ്ങിയതിന്റെ ചിത്രങ്ങളും കാട്ടൂണുകളും പത്രങ്ങളിൽ വന്നുകൊണ്ടിരുന്നു. ഉൾനാട്ടുകളിൽ ദേശീയബോധത്തിന്റെ അടയാളമായി ഹിന്ദി ക്ലാസ്സുകൾ നടത്തപ്പെട്ടുകൊണ്ടിരുന്നു. തെക്കുമുറി വായനശാലയുടെ ആഭിമുഖ്യത്തിൽ ആഴ്ചയിൽ മുമ്മൂന്നു ദിവസം ഓരോ മണിക്കൂർ വീതം ഹിന്ദി ക്ലാസ്സെടുക്കാൻ ഗോപാലൻ തയ്യാറായി. പത്തുനാല്പതുപേർ ആ

ക്ലാസ്സിൽ പങ്കെടുത്തു, ഞാനും ആ ക്ലാസ്സിൽ ചേർന്നു ഹിന്ദി പഠിക്കാനൊരുങ്ങി. ഗോപാലൻ നല്ലൊരു ടീച്ചറാണെന്നു് അപ്പോൾ എനിക്കു ബോദ്ധ്യമായി. ഒന്നു രണ്ടാഴ്ചകൊണ്ടു് കുറെപേർക്കു് ഹിന്ദി അക്ഷരങ്ങളെഴുതാനും വായിക്കാനുമുള്ള കഴിവുണ്ടായി.

ഒരു ദിവസം തെക്കുംമുറി വായനശാലയിൽ ഹിന്ദിക്ലാസ്സു് നടന്നുകൊണ്ടിരിക്കുകയായിരുന്നു. ഗോപാലൻ ഞങ്ങളെ കാ. കെ. കി. നിയമം പഠിപ്പിക്കുകയാണു്. അപ്പോൾ ഒരു സബ്ബ്ഇൻസ്പെക്ടരും ഒന്നു രണ്ടു കോൺസ്റ്റബിൾമാരും കൂടി വായനശാലയിൽ കടന്നു വന്നു.

"ഓ ഗോപാലൻ, ഇവിടെ ഹിന്ദിക്ലാസ്സാണല്ലേ?" സബ്ബ്ഇൻസ്പെക്ടർ ചോദിച്ചു.

"അതേ"—ഗോപാലൻ വിദ്യാർത്ഥികളിൽ ഒരാളോടു പറഞ്ഞു:—"ഇൻസ്പെക്ടർക്കു് ഇരിക്കാൻ എന്തെങ്കിലും കൊടുക്കൂ"

"ഇരിക്കാനിടയില്ല." ഇൻസ്പെക്ടർ പറഞ്ഞു.

"എങ്ങോട്ടു വന്നതാ?"—ഗോപാലൻ ചോദിച്ചു.

"ഇങ്ങോട്ടു തന്നെ"—

"വിശേഷിച്ച്?—ചായ വരുത്തണോ?"

"ചായ വരുത്തേണ്ട. ഞങ്ങളിപ്പോൾ കഴിച്ചു."

"പിന്നെന്തു വേണം?"

"ഒന്നും വേണ്ട"

"എന്നാലങ്ങനെ; പിന്നെ കാണാം."

"അപ്പോൾ ഞങ്ങൾക്കങ്ങനെ പോവാൻ നിവൃത്തിയില്ല." ഇൻസ്പെക്ടർ തുടർന്നു:— "നിങ്ങൾക്കു അറസ്റ്റ്‌വാറണ്ടുണ്ടു്. നിങ്ങളെ അറസ്റ്റു ചെയ്തിരിക്കുന്നു."

ഞങ്ങളെല്ലാവരും അമ്പരന്നു. രാജഗോപാലാചാരിയെ മന്ത്രിപദത്തിൽ ഇരുത്തിയ ഒരു ഗവമ്മേണ്ടുതന്നെ ഒരു കോൺഗ്രസ്സ് പ്രവത്തകനെ അറസ്റ്റു ചെയ്യുകയോ? അതായിരുന്നു എൻെറ അത്ഭുതം. പക്ഷേ ഒരു പഴയ ഓമ്മ എൻെറ അത്ഭുതത്തെ ഇല്ലാതാക്കി. പണ്ടു നടത്തിയ കോൺഗ്രസ്സ് സ്റ്റഡിക്ലാസ്സിൽ വന്നു നോട്ടെടുത്ത ശങ്കരമാരാരെ പിടിച്ചു പുറത്താക്കിയ കഥ ഞാൻ ഓത്തു. ആ മാന്യനായ അദ്ധ്യാപകൻ ബ്രിട്ടീഷ്ഗവമ്മേണ്ടിൻെറ സി. ഐ. ഡി. ഡിപ്പാർട്ടുമെൻറിൽ നിന്നു പണം വാങ്ങി പ്രവത്തിച്ചിരുന്ന ഒരു ഒററുകാരനായിരുന്നുവെന്നു ഞങ്ങൾക്കൊക്കെ മനസ്സിലാക്കാൻ കഴിഞ്ഞിട്ടുണ്ട്. കോൺഗ്രസ്സുമന്ത്രിയെ ഇഷ്ടമുള്ളപ്പോൾ പിടിച്ചു പുറത്താക്കാൻ പാകത്തിലുള്ള നിയമങ്ങളും ന്യായങ്ങളും സാമ്രാജ്യതന്ത്രത്തിനുണ്ടായിരുന്നു.

നാല്പതിലധികം പേർ പഠിക്കുന്ന ആ ഹിന്ദിക്ലാസ്സിൽ ഒരേയൊരു സ്ത്രീ മാത്രമായിരുന്ന എൻെറ നേക്ക് സബ്ബ് ഇൻസ്പെക്ടരുടെ ദൃഷ്ടി പതിയുന്നതു് ഞാൻ പ്രത്യേകം ശ്രദ്ധിച്ചു. ആ നോട്ടത്തിൽ ഒരവജ്ഞയോ വെറുപ്പോ ഭീഷണിയോ എന്തൊക്കെയോ കലന്നിരുന്നു.

"സഖാക്കളെ പോയിവരട്ടെ"—യാതൊരു ഭാവഭേദവുമില്ലാതെ ഗോപാലൻ ഞങ്ങളോടു യാത്ര ചോദിച്ച് പോലീസ്സ് ഇൻസ്പെക്ടരുടെ കൂടെ പുറത്തു കടന്നു.

"ഏതാ ആ സ്ത്രീ?"— ഇൻസ്പെക്ടർ ഗോപാലനോട് ചോദിക്കുന്നതു് ഞാൻ കേട്ടു.

ഹിന്ദി പഠിക്കാൻ വന്നിരുന്നവരാകെ പരിഭ്രമിച്ചിരുന്നു. "ഈ ഗവമ്മേണ്ട് ഒരു ചതികടിയൻ നായയാണ്" എന്ന് ആരോ പറഞ്ഞു. വളണ്ടിയർ ട്രെയിനിങ്ങും ഹിന്ദിക്ലാസ്സും അതോടുകൂടി അവസാനിച്ചു.

ഞാൻ തന്നത്താൻ പഠിച്ച് പ്രാഥമിക്, മദ്ധ്യമ എന്നീ പരീക്ഷകൾ പാസ്സായി. അക്കാലത്തു് രാഷ്ട്രഭാഷ പാസ്സായി ചില ദിക്കിലൊക്കെ ക്ലാസ്സെടുത്തുകൊണ്ടു നടന്നിരുന്ന ഒരു കുഞ്ഞുണ്ണി എഴുത്തച്ഛൻ മാസ്റ്റർ ഗുരുജനസമാജത്തിലുണ്ടായിരുന്നു. അദ്ദേഹത്തിന്റെ സഹായം കൊണ്ടു് ഞാൻ രാഷ്ട്രഭാഷകൂടി പാസ്സായി.

കുട്ടികൃഷ്ണനെഴുത്തച്ഛൻ ഒരു മാസത്തെ ലീവു് തീർന്നപ്പോൾ മടങ്ങി വന്നു. അതിലിടയ്ക്കു് അദ്ദേഹം പഴനി രാമേശ്വരം മുതലായ പുണ്യസ്ഥലങ്ങളെല്ലാം സന്ദർശിച്ചിരുന്നു. അദ്ദേഹത്തിന്റെ താടി കളഞ്ഞിരുന്നു. ഒരുവിധം ശാന്തനായി ആരോടും ഒന്നും പറയാതെ സ്വന്തം ക്ലാസ്സിൽ ചെന്നു പാഠമെടുക്കുന്ന മട്ടുകാരനായി അടങ്ങിയൊതുങ്ങി ഇരുന്നിരുന്നു. എങ്കിലും ആ ദേശാടനത്തിൽ നല്ല ചൂരൽ സമ്പാദിച്ചിരുന്നതുകൊണ്ടു് ചിലപ്പോഴൊക്കെ അതുകൊണ്ടു് രണ്ടാം ക്ലാസ്സിലെ കുട്ടികളെ വീക്കിയിരുന്നു.

മാർച്ച് മുപ്പത്തൊന്നാം തിയ്യതിക്കു മുമ്പുതന്നെ കുഞ്ഞുകുട്ടിയമ്മ സ്കൂളിൽ നിന്നു വിട്ടു് ഭർത്താവിന്റെ വീട്ടിലേയ്ക്കു പോയിരുന്നു. കൂട്ടിൽനിന്നു പുറത്തു ചാടിയ വളർത്തു തത്തയെപ്പോലെ അവരാനന്ദിച്ചിട്ടുണ്ടാവണം.

ഏപ്രിൽ ഒന്നാം തിയ്യതി ഞാൻ സ്കൂളിൽ ചെന്നപ്പോൾ പുതിയ ഒരു മനുഷ്യൻ എന്റെ കസാലയിൽ സ്ഥലം പിടിച്ചു് ഇരുന്നിരുന്നു. ഞാൻ ക്ലാസ്സിൽ ചെന്നിട്ടും ആ മനുഷ്യൻ സ്ഥലം ഒഴിച്ചു തരുവാനുള്ള ഭാവമുണ്ടായിരുന്നില്ല.

"എന്താ ഇവിടെയിരിയ്ക്കുന്നതു്?" കുറച്ചൊരഹമ്മതിയോടും പുച്ഛത്തോടും വെറുപ്പോടും അമർഷത്തോടും കൂടി ഞാൻ ചോദിച്ചു.

"ഈ സ്കൂളിൽ ചേരാൻ വന്നതാണു്"—ആ അപരിചിതൻ തുടർന്നു പറഞ്ഞു:—"ഇവിടെ ഇരുന്നോളാനാണു് കുട്ടി

ക്കൃഷ്ണനെഴുത്തച്ഛൻ പറഞ്ഞതു്. അതുകൊണ്ടു് ഇവിടെ ഇരുന്നു.''

''അവിടെ ഇരിയ്ക്കാൻ ഒരാള് വരുന്നതിൽ എനിയ്ക്കു വിരോധമൊന്നുമില്ല''— ഞാൻ ചിരിച്ചുകൊണ്ടു് തുടന്നു:— ''പക്ഷേ എന്നെ അവിടെനിന്നു മാററാതെ ഇരിയ്ക്കുന്നതു ശരിയല്ല. ഞാൻ ഇരിയ്ക്കുമ്പോൾ എൻെറ തലയിലിരിയ്ക്കരുതു് അത്രമാത്രം.''

ആ മനുഷ്യൻ എഴുന്നേററു മാറി. ഞാൻ കസാലയുടെ മുമ്പിൽ നിന്നു മേശതുറന്നു് റജിസ്റ്ററുകളെല്ലാമെടുത്തു പുറത്തു വെച്ചുകൊണ്ടു് പറഞ്ഞു:—''റജിസ്റ്ററുകളെല്ലാം എഴുതിക്കഴിഞ്ഞിരിയ്ക്കുന്നു. ഒരാളെക്കൂടി ഒന്നാംതിയ്യതിയ്ക്കു ചേക്കാനുണ്ടെന്നു പറയാൻ എന്തായിരുന്നു വിരോധം?''

''അതൊന്നും സാരമില്ല. അടുത്ത പേജിൽ ചേത്താൽ മതിയല്ലോ. ഒരു പേജ് നഷ്ടപ്പെട്ടും അത്രയല്ലേ ഉള്ളൂ?'' ആഗതൻ ബഞ്ചിന്മേൽ ഇരുന്നുകൊണ്ടു് പറഞ്ഞു.

''എവിടെയാ നാടു്?''—ഞാനന്വേഷിച്ചു.

''പരുത്തിപ്ര''—അദ്ദേഹം പറഞ്ഞു.

''പേരു്?''

''രാമനെഴുത്തച്ഛൻ''

''സെക്കൻടറി ട്രെയിൻഡല്ലേ?''

''അതെ''

''നന്നായി. നല്ലൊരു ഹെഡ്മാസ്റ്ററുടെ കീഴിൽ പണിയെടുക്കാമല്ലോ. മാനേജരുമായി വല്ല ബന്ധവുമുണ്ടോ?''

''പറയത്തക്ക ബന്ധമൊന്നുമില്ല. സ്വജാതിയാണു്. അത്രമാത്രം'' രാമനെഴുത്തച്ഛൻ തുടന്നു:– ''എന്തോ ഇവർ നിർബ്ബന്ധിച്ചു. ഞാൻ തൽക്കാലം ഇവിടെ നില്ക്കാൻ നിശ്ചയിച്ചു. ബോർഡിലേയ്ക്കു് ഹരജിയയച്ചിട്ടുണ്ടു്. എ

വിടെയെങ്കിലും നല്ലൊരു ജോലി കിട്ടുന്നതുവരെ ഇവിടെ നില്ക്കണം.''

''ഞാൻ കുറച്ചു കണിശക്കാരിയാണ്. കോൺഗ്രസ്സാണ് എന്നാണ് മാനേജരുടെ വിശ്വാസം''—ഞാൻ തുടർന്നു:—''മാനേജർ എഴുതി ഒപ്പിട്ട കല്പന കാണാതെ നിങ്ങളെ ചേർക്കുകയോ, നിങ്ങൾക്ക് ചാർജ്ജ് ഏല്പിച്ചുതരികയോ ചെയ്യുകയുണ്ടാവില്ല. ഇതുവരെ ഇവിടെ ഒരു സ്വൈരമായിട്ടാണ് ഞാൻ നിന്നു വന്നതു്. അതുകൊണ്ടു് തെററിദ്ധരിക്കരുതു്. ഞാൻ ചിലതു പറയുകയും കാട്ടുകയും ഒക്കെയുണ്ടാവും. അതൊന്നും നിങ്ങളോടുള്ള വിദ്വേഷംകൊണ്ടല്ല.''

''കാര്യം കാര്യംപോലെ വേണം''— രാമനെഴുത്തച്ഛൻ സമ്മതിച്ചു.

ഇത്രയുമായപ്പോഴേയ്ക്കും മററു ടീച്ചർമാരും കുട്ടികളും വന്നു കഴിഞ്ഞിരുന്നു. കുഞ്ഞുകുട്ടിയമ്മ പിരിഞ്ഞു പോയപ്പോൾ കൂട്ടിച്ചേർത്തിരുന്ന ഒന്നാം ക്ലാസ്സ് വിഭജിച്ചു പുതിയ അദ്ധ്യാപകനോ എനിയ്ക്കോ വേണ്ടി ഒരു ക്ലാസ്സ് ശരിപ്പെടുത്തിയാലോ എന്നു ഞാൻ ആലോചിച്ചു. പക്ഷേ അതു ചെയ്തില്ല.

''ആ താക്കോലും റിക്കാർട്ടുകളും ഒക്കെ ഏല്പിച്ചുകൊടുക്കണം''—കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ ക്ലാസ്സിൽ വന്നു് അധികാരത്തോടെ പറഞ്ഞു.

ഞാനൊന്നു കുണുങ്ങിച്ചിരിച്ചുകൊണ്ടു ചോദിച്ചു:—''ആർക്കാണ് ചാർജ്ജ് കൊടുക്കേണ്ടതു്?''

''രാമനെഴുത്തച്ഛന്നു്''—ആ നവാതിഥിയെ ചൂണ്ടിക്കാണിച്ചുകൊണ്ടു് കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ പറഞ്ഞു:— ''അദ്ദേഹം സെക്കൻഡറിയാണ്. അദ്ദേഹമാണ് ഇനി ഈ സ്കൂളിലെ ഹെഡ്മാസ്റ്റർ.''

''നിങ്ങൾ വെറുതെ പറഞ്ഞാലൊന്നും ഞാൻ കൊടു

ക്കില്ല" ഞാൻ തുടന്നു:—"പറയേണ്ട ആൾ പറയണം, മാനേജർ"

"അച്ഛൻ പറഞ്ഞിരിക്കുന്നു"— കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ പറഞ്ഞു.

"പറഞ്ഞാലൊന്നും പോര രാമനെഴുത്തച്ഛനെ ചേർക്കണമെന്നു് എഴുതി ഒപ്പിട്ട കല്പന വാങ്ങിക്കൊണ്ടുവന്നു തരണം, ഞാൻ ചാർജ്ജേല്പിച്ചു തരണമെങ്കിൽ. പണ്ടു ഞാൻ ഏററു വാങ്ങിയ റിക്കാർട്ടുകളും ഉപകരണങ്ങളും ചാർജ്ജും കിട്ടി ബോധിച്ചുവെന്നെഴുതി ഒപ്പിട്ട രശീതിയും തരണം. അല്ലെങ്കിൽത്തന്നെ കുതിരകേറാൻ നില്ക്കുന്ന നിങ്ങളോടു് കുതി പ്രവൃത്തിക്കാതിരുന്നാൽ പററില്ല"—ഞാൻ രാമനെഴുത്തച്ഛനോടു പറഞ്ഞു:—"ഇതൊന്നും നിങ്ങൾക്കു ബാധകമല്ല. ഞങ്ങൾ തമ്മിലുള്ള ഗുസ്തിയാണു""

"ഈ അവസ്ഥ ഇന്നത്തേയും കൂടിയേ ഉള്ളു"—കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ തുടന്നു:—"ഞാൻ ഇപ്പോൾ വരാം. വീട്ടിൽ പോയി അച്ഛനോടു കല്പന വാങ്ങിക്കൊണ്ടു വരട്ടെ"

"ഫസ്റ്റു് പീര്യേഡു് കഴിയുന്നതിനു മുമ്പായി വന്നിട്ടില്ലെങ്കിൽ ഞാൻ ആബ്സൻറു് മാർക്കു് ചെയ്യും, ഇതു ചന്തയല്ല. റെജിസ്റ്റു് കേടുവരുത്താതെ കഴിക്കണമെന്നുണ്ടെങ്കിൽ മറ്റാദക്കു് ലീവെഴുതിത്തന്നു പോവുകയാണു് നല്ലതു്"—ഞാൻ ഒരു ഹെഡ്മിസ്ട്രസ്സെന്ന നിലയ്ക്കു് എനിയ്ക്കു് അയാളുടെ മേലുള്ള അവസാനത്തെ അധികാരവുംകൂടി എടുത്തുപയോഗിച്ചു വിഷമിപ്പിച്ചു.

കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ തിരിച്ചുവന്നു. അയാളുടെ മേശ തുറന്നു കാൽ പായ കടലാസ്സെടുത്തു കല്പനയെഴുതി എന്റെ മേശപ്പുറത്തു വലിച്ചെറിഞ്ഞു കുതി കുതിച്ചു നടന്നു. ആ നടത്തത്തിൽ ഹെഡ്ടീച്ചറുടെ കസാലയിൽനിന്നു് എന്നെ ഉന്തിത്തള്ളിയിട്ടു് പകരം ഒരു സ്വന്തക്കാരനെ ഇരു

ത്തി അരിയിട്ടു വാഴ്ച നടത്താനുള്ള എല്ലാ വെമ്പലുകളുമു ണ്ടായിരുന്നു.

"ഹാവൂ! നിങ്ങൾ വല്ലാതെ കാര്യം പറയുന്നവല്ലോ മിസ്ട്രസ്സേ" രാമനെഴുത്തച്ഛൻ അഭിപ്രായപ്പെട്ടു.

"അയാളോട്ട് ഇത്ര പറഞ്ഞാൽ പോര"— ഞാൻ തുടന്നു:—"ഈ അച്ഛനും മകനും വല്ലാത്ത ഒരുതരം ജീവികളാണെന്നാണ് എൻെറ അഭിപ്രായം. ഞാൻ മറെറാരാളോടും ഇങ്ങിനെ പറയാറില്ല. എന്നെ കൂലിക്കാരെക്കൊണ്ടു പിടിച്ചു തള്ളി പുറത്താക്കാനും കൂടി ഇവർ ഏർപ്പാട്ട് ചെയ്തിരുന്നു. ഇൻസ്പെക്ടർ ഒരു നല്ല ആളായതുകൊണ്ട് ഇത്രയും കാലം നിന്നു. ഇല്ലെങ്കിലോ!"

"ഇവരെപ്പററി ഞാൻ കേട്ടിട്ടുണ്ട്"—രാമനെഴുത്തച്ഛൻ പറഞ്ഞു.

സമയം പത്തേകാലായി. ബെല്ലടിച്ചു. ഞാനൊരു സ്ററൂൾ പുറത്തു കൊണ്ടുപോയി കൊടുത്തു രാമനെഴുത്തച്ഛനെ അവിടെയിരുത്തി എൻെറ ജോലിയിൽ പ്രവേശിച്ചു.

ഒരു മണിക്കൂറു കഴിയുന്നതിനു മുമ്പ് കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ മടങ്ങിയെത്തി. രാമനെഴുത്തച്ഛനെ ചേർക്കാനും രാമനെഴുത്തച്ഛൻെറ പക്കൽ ചാർജ്ജും ഉപകരണങ്ങളും ഏല്പിച്ചുകൊടുത്ത് രശീതി വാങ്ങുവാനും ആവശ്യപ്പെടുന്ന മാനേജരുടെ കല്പന എൻെറ പക്കൽ തന്നു പുറത്തുപോയി, രാമനെഴുത്തച്ഛനേയും വിളിച്ചു കൂട്ടി വീണ്ടും ക്ലാസ്സിലേയ്ക്കു വന്നു.

ഞാൻ റജിസ്റ്ററിൽ ഒരു ടീച്ചർക്ക് ഒപ്പിടാനുള്ള കോളങ്ങളും കൂടി വരച്ചുണ്ടാക്കി ആറാമതായി രാമനെഴുത്തച്ഛൻെറ പേരെഴുതി.

"ഒന്നാമത്തെ കള്ളിയിലുള്ള പേർ വെട്ടി അവിടെ രാമനെഴുത്തച്ഛൻെറ പേരെഴുതണം"—കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ

പറഞ്ഞു. "അതൊന്നും വേണ്ട"—ഞാൻ തുടന്നു;—"അടുത്ത മാസം എന്തു വേണമെങ്കിലും ചെയ്യാം. പോരെങ്കിൽ ഞാൻ ചാർജ്ജേല്പിച്ചു കൊടുത്തശേഷം രാമനെഴുത്തച്ഛനെക്കൊണ്ട് വേണ്ടതുപോലെ ചെയ്യിച്ചോളു."

"റിമാർക്സിന്റെ കള്ളിയിൽ ഹെഡ്മാസ്റ്ററെന്ന് എഴുതിയാൽ മതി"—രാമനെഴുത്തച്ഛൻ പറഞ്ഞു.

ഞാൻ കുട്ടിക്കൃഷ്ണനെഴുത്തച്ഛന്റെ കോളത്തിൽ ലീവ് അടയാളപ്പെടുത്തിയിരുന്നില്ല. ചാർജ്ജുള്ള റിക്കാർട്ടുകളെല്ലാം രാമനെഴുത്തച്ഛനെ ഏൽപ്പിച്ച് അദ്ദേഹത്തോട് രശീതി വാങ്ങി.

"ഏതു ക്ലാസ്സിലാ പോകേണ്ടത്?"—ഞാൻ പുതിയ ഹെഡ്മാസ്റ്ററോട് ചോദിച്ചു.

"ഉച്ചവരെ മാററമൊന്നും വരുത്തേണ്ട. ഉച്ചക്കു ശേഷം വേണ്ടതുപോലെ ചെയ്യാം."— രാമനെഴുത്തച്ഛൻ പറഞ്ഞു:— "ഇപ്പോൾ വേണമെങ്കിൽ ഒന്നാംക്ലാസ്സു മാത്രം ഭാഗിച്ചിടാം"

രാമനെഴുത്തച്ഛനും കുട്ടിക്കൃഷ്ണനെഴുത്തച്ഛനും കൂടി ഒന്നാം ക്ലാസ്സ് വിഭജിച്ചു. അവർ ഓരോ ക്ലാസ്സിലിരുന്നു ജോലിയെടുക്കാൻ തുടങ്ങി.

ഉച്ചക്കുശേഷം രാമനെഴുത്തച്ഛൻ അഞ്ചാം ക്ലാസ്സിന്റെ ചാർജ്ജെടുത്തു. ഞാൻ വിഭജിക്കപ്പെട്ട ഒന്നാം ക്ലാസ്സിലെ 'ബി'യുടേയും.

അന്നു മൂന്നു മൂന്നര മണിയായപ്പോഴേക്കും ആ നാമജപം കേട്ടു. സ്വന്തം സാമ്രാജ്യത്തിലെ സ്ഥിതിഗതികൾ പരിശോധിക്കുന്ന ഒരു ചക്രവർത്തിയെപ്പോലെ താഴ്ന്നും ഉയർന്നും നിന്നും നടന്നും ഓരോ പദാർത്ഥങ്ങളെ വീക്ഷിച്ചുകൊണ്ട് മാനേജർ പതുക്കെപ്പതുക്കെ നടന്ന് അദ്ദേഹത്തിന്റെ ആപ്പീസ്സിൽ ചെന്നു ഇരിപ്പുറപ്പിച്ചു. മകനെ വിളിച്ചു. മ

കൻ ആപ്പീസ്സിൽ ചെന്ന ഉടനെ തിരിച്ചു വന്ന ഹെഡ്മാസ്റ്ററെ വിളിച്ചു. അവർ മൂന്നപേരും കുറച്ചിട സ്വകാര്യം പറഞ്ഞു.

വളരെത്താമസിയ്ക്കാതെ പുതിയ ഹെഡ്മാസ്റ്ററുടെ മെമ്മൊ കിട്ടി. അന്നു വൈകുന്നേരം സ്കൂൾ വിട്ട ഉടനെ ടീച്ചർമാരുടേയും മാനേജരുടേയും സംയുക്തയോഗം ചേരുന്നുണ്ടെന്നും അതിൽ എല്ലാവരും പങ്കെടുക്കേണമെന്നും ആ മെമ്മോവിൽ ആവശ്യപ്പെട്ടിരുന്നു.

മെമ്മൊ കിട്ടിയ ഉടനെ ഞാനെന്റെ രാജി എഴുതി കൈവശം വെച്ചു. മാനേജ്മെന്റിനു് അളവറ്റ പക എന്നോടുണ്ടെന്നറിയാം. അതുകൊണ്ടു് അവിടെ തുടർന്നു ജോലി ചെയ്യുന്നതു ഗുണകരമല്ലെന്നെനിയ്ക്കു തോന്നി. പതിവുപോലെ സ്കൂൾ വിട്ടു. അഞ്ചാം ക്ലാസ്സിൽ വെച്ചായിരുന്നു യോഗം. മററുള്ള ക്ലാസ്സുകളിലെ കസാലകളെല്ലാം അവിടെ കൊണ്ടുചെന്നിട്ട ശേഷം ഹെഡ്മാസ്റ്റർ മാനേജരെ വിളിച്ചു് ഹെഡ്മാസ്റ്ററുടെ കസാലയിലിരുത്തി. ഞങ്ങളേയും വിളിച്ചു. ഞാൻ എന്റെ കസാലമേൽ ഇരുന്നു. പൊതുവാളും വാരിയരും അവരവരുടെ കസാലകളിലും. മാധവിയും കുട്ടിക്കൃഷ്ണനെഴുത്തച്ഛനും ഇരുന്നില്ല. അതുകൊണ്ടു് എല്ലാവരും ഇരുന്നാൽ ഹെഡ്മാസ്റ്റർക്കുണ്ടാകുന്ന കസാലയുടെ അഭാവം ഇല്ലാതെ കഴിഞ്ഞു.

മാനേജക്കും കുട്ടിക്കൃഷ്ണനെഴുത്തച്ഛനും ഞങ്ങളുടെ ഇരിപ്പിനെപ്പററി നല്ല അഭിപ്രായമില്ലെന്നു് അവരുടെ നോട്ടങ്ങൾ വെളിപ്പെടുത്തി. അതുവരേയും ഹെഡ്മാസ്റ്റർ ഇരുന്നിട്ടുണ്ടായിരുന്നില്ല.

"ഇരിയ്ക്കു മാഷെ, ഇരിക്കു"—മാനേജർ തുടർന്നു:—"ബഹുമാനിയ്ക്കേണ്ടവരെ ബഹുമാനിയ്ക്കണം. അങ്ങനെ ചെയ്യാതിരിയ്ക്കുന്നതു് ആപത്താണു്. ദിലീപൻ കാമധേനുവിനെ

ബഹുമാനിക്കാഞ്ഞതുകൊണ്ടാണ് അദ്ദേഹത്തിനു മക്കളു ണ്ടാവാതിരുന്നതു്. മാഷ്ക്ക് രംഗ്യവംശം നോക്കിയിട്ടില്ല ഉ ണ്ടോ?''—മാനേജർ ഇരിയ്ക്കുന്ന ഞങ്ങളുടെ മുഖത്തേയ്ക്കു തുറി ച്ചു നോക്കി.

ഹെഡ്മാസ്റ്റർ ഇരുന്നു. മാധവി നാലാം ക്ലാസ്സിലെ മേശപ്പുറത്തു് കയ്യു കുത്തി പുറത്തേയ്ക്കു് നോക്കിക്കൊണ്ടു നി ന്നു. കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ ഇടത്തുകാൽ മടക്കി ചുവരി ന്മേൽ ചവുട്ടി ചാരിക്കൊണ്ടു് ഞങ്ങളെപ്പററി പറഞ്ഞു: ''ഇവരെ സ്കൂളിൽ കടത്തിയതു മുതൽക്കു് ഇതിനൊരു അഭി വൃദ്ധിയുണ്ടായിട്ടില്ല.''

''ഒന്നു് മിണ്ടാതിരിക്കു് അപ്പേപാ; ക്ഷമാ ക്ഷമാ ക്ഷമാ'' മാനേജർ തുടന്നു:—''ഇനി സ്കൂളു് നല്ല മര്യാദയ്ക്കു് നടത്തണം മാഷെ, നല്ല അനുസരണത്തോടും ചിട്ടയോടും കൂടി നടത്ത ണം, ട്ടോ രാമനെഴുത്തച്ഛാ''

''കഴിയുന്നതും ശ്രമിയ്ക്കാം''—ഹെഡ്മാസ്റ്റർ പറഞ്ഞു.

''കുട്ടികളെയൊക്കെ തകരാറാക്കി ഈ ഗർദ്ദഭങ്ങളു്''— മാനേജർ എന്റെ മുഖത്തു നോക്കിക്കൊണ്ടു് തുടന്നു:—''ഈ സ്കൂളിൽ മാനേജരോ ഇൻസ്പെക്ടരോ ഒക്കെ വരുമ്പോൾ കുട്ടി കൾ എഴുന്നേററു നില്ക്കുകയും ബഹുമാനിയ്ക്കുകയും ചെയ്തിരു ന്നു. പുതിയ ഹെഡ്മിസ്ട്രസ്സ് വന്നപ്പോൾ അതൊക്കെ മാറി.''

''ക്ഷമാ—ക്ഷമാ—ക്ഷമാ—ഗർദ്ദഭങ്ങളു്'' ഞാൻ പൊതുവാ ളോടു പറഞ്ഞു.

''സ്കൂളു് ശരിയ്ക്കു് നടത്താൻ വേണ്ടതു് എന്തൊക്കെയാ ണെന്നുവെച്ചാൽ അതൊക്കെ പറഞ്ഞോളു മാഷെ'' മാനേ ജർ ഹെഡ്മാസ്റ്ററോടു് പറഞ്ഞു.

''ഒക്കെ മാനേജർ പറഞ്ഞാൽ മതി''—ഹെഡ്മാസ്റ്റർ ഒഴിഞ്ഞു മാറി.

"എല്ലാവരും ഒരു കരാറെഴുതി ഒപ്പിട്ടു തരണം. ഇപ്പോൾ ഉള്ളവരുടെ വാക്കിനൊന്നും വ്യവസ്ഥ പോര" മാനേജർ എഴുന്നേററു നിന്നു തുടന്നു: "അതിനു സമ്മതമില്ലാത്തവരാരും അമ്പലപ്പറമ്പു സ്കൂളിൽ നിൽക്കണ്ട. ഒക്കെ പിരിഞ്ഞുപോണം. വന്നു ചേരുമ്പോൾ കാലു പിടിച്ചു കരയും, സ്കൂളിൽ ചേർന്നാലോ വലിയ വൈമ്പ്രോയിസ്റ്റായ്ലാഭംയായി. ചോദിക്കുമ്പോൾ പറഞ്ഞുവെച്ച ശമ്പളമല്ലാതെ എന്നെക്കൊണ്ടു കൊടുക്കാനാവില്ല"

ഞങ്ങളാരും ഒന്നും പറഞ്ഞില്ല.

"മാഷെ"—മാനേജർ തുടന്നു:—"ഇവിടെ നാണിയമ്മക്കു കൊല്ലത്തിൽ എമ്പതുറുപ്പിക ശമ്പളമാണ് പറഞ്ഞു വെച്ചിട്ടുള്ളതു്. സത്യം പറയാണ്. എനിക്കതിനെ വിശ്വാസമില്ല. കൊല്ലത്തിൽ ആ പറഞ്ഞ സംഖ്യ ശമ്പളം വാങ്ങി പ്രവൃത്തിയെടുക്കാൻ സമ്മതമാണെന്നു് എഴുതി ഒപ്പിടുവിച്ചു വാങ്ങിയേക്കണ്ടേ?"

"അതൊക്കെ മാനേജർ ചെയ്താൽ മതി. ശമ്പളത്തിന്റെ കാര്യമൊന്നും ഞാൻ പറയുന്നതല്ല നല്ലതു്" അപ്പോഴും ഹെഡ്മാസ്റ്റർ ഒഴിഞ്ഞു മാറി.

"എന്നാൽ ഞാൻ തന്നെ പറയാം"—മാനേജർ ചൂണ്ടിക്കൊണ്ടു തുടന്നു:—"ഈ ഇരിക്കുന്ന മൂന്നാളും ശമ്പളക്കരാറെഴുതി ഒപ്പിട്ടു തരണം. ഇവരൊക്കെ കുനിയന്റെ വർഗ്ഗക്കാരാ— വലിയ കൊമ്പന്മാരും കൊമ്പത്തികളുമാണ്. ഇതുവരെ ഈ സ്കൂളു തന്നെ ഇവരുടെയായിരുന്നു. അതിനു പാകത്തിലൊരു ഇൻസ്പെക്ടരും."

"ആ ഇൻസ്പെക്ടർക്ക് മാററമുണ്ടെന്നാണ് തോന്നുന്നതു്" കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ അച്ഛനെ ആശ്വസിപ്പിച്ചു.

"ഇപ്പോൾ എഴുതിത്തരണം. അതിനു സാധിക്കാത്തവരാരും ഇന്നു മുതൽക്ക് എന്റെ സ്കൂളിലേക്ക് വരണ്ടാ" ചെറു

പ്പോടും ദേഷ്യത്തോടും കൂടി മാനേജർ കിതച്ചുകൊണ്ടു് തുട ന്നു:—''കോടതിയിൽ പോവുമ്പോൾ വാദിക്കാൻ എനിക്കൊ രു രേഖ വേണമല്ലോ.''

''ഞാൻ പിരിയുകയാണു്''—ഞാൻ പതുക്കെ എഴുന്നേ റ്റു തുടന്നു:—''മാനേജർ കേമനാണു്. മാന്യനാണു്. നാട്ടു പ്രമാണിയാണു്. ഒക്കെയാണു്. പക്ഷേ മനുഷ്യനല്ല. വാ യ പൊളിച്ചാൽ ഗർദ്ദഭത്തിൻെറ ശബ്ദമേ പുറത്തു വരൂ. എ നിക്കു ഗർദ്ദഭത്തിൻെറ സ്കൂളിൽ പ്രവൃത്തിയെടുക്കുവാൻ ഇഷ്ട മില്ല.''

''എന്നാൽ പിരിയാം''—കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ തുടന്നു:— ''ഇതിന്നു തന്നെയാണു് ഞാൻ ഒരു പുതിയ ഹെഡ്മാഷെ കൊണ്ടുവന്നതു്.''

''എപ്പോഴാ പിരിയേണ്ടതു്?''—ഞാൻ മാനേജരോടു ചോദിച്ചു.

''ഇപ്പോൾത്തന്നെ''—മാനേജർ തുടന്നു:—''ഈ രണ്ടു കു നിയന്മാരെന്താ പറയണതു്.''

''ഞാനും പിരിയുകയാണു്''—പൊതുവാൾ പറഞ്ഞു.

''നന്നായി''—മാനേജർ തുടന്നു:—''ഈ രണ്ടെണ്ണത്തി നേയും ഇപ്പോ വെട്ടിയേക്കു മാഷെ. ഇനി നിത്തണ്ട'' നാ ട്ടിൽ എട്ടാം തരക്കാര് നായ്ക്കളെപ്പോലെ അലഞ്ഞു നടക്കുക യാണു്. രണ്ടു മൂന്നാളെ വിളിച്ചു കരാറെഴുതി വാങ്ങി നി ശ്ചയിക്കാം. ആ പട്ടിക ഇങ്ങോട്ടെടുത്തോളൂ.''

''വെട്ടാൻ വരട്ടെ''—ഞാൻ തുടന്നു:—''ഇപ്പോൾത്തന്നെ പിരിക്കുകയാണെങ്കിൽ ശമ്പളം തീർത്തു തരണം. ഇനി അ തിന്നു നടക്കാൻ കഴിയില്ല.''

''ഗ്രാൻറു് കിട്ടിയിട്ടേ എല്ലാ മാനേജർമാരും ശമ്പളം കൊടുക്കാറുള്ളു.'' കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ പറഞ്ഞു.

"മതി"—ഞാൻ തുടർന്നു:–"ഗ്രാൻറു കിട്ടി ശമ്പളം തരു മ്പോൾ ഒരു ഹയർ ട്രെയിൻറു ടീച്ചർക്ക് അനുവദിക്കുന്ന ശമ്പളം മാസത്തിൽ പന്ത്രണ്ടുറുപ്പിക പ്രകാരം തികച്ചും എണ്ണിത്തരേണ്ടി വരും. ഇല്ലെങ്കിൽ അതുപ്രകാരം പിരിക്കാൻ 'കുനിയ'ന്നു് അറിയാം."

"അതൊന്നും സാധിക്കില്ല"

"എന്നാൽ വേണ്ട. ഇപ്പോൾ പിരിയാമെന്നു വിചാരിക്കുന്നില്ല. 'അമ്പട കേമാ'" ഞാൻ തുടർന്നു:– "മസ്റ്ററക്കാര്!"

"വാഗ്ദാനലംഘനം ചെയ്യുന്നവർക്കുള്ളതാണ് നരകം" മാനേജർ തുടർന്നു:–"അസൂര്യാ നാമ തേ ലോകാ: അന്ധേന തമസാവൃതാ: എന്നാണ് മഹർഷി വചനം."

"നമുക്കു അവിടെവെച്ചു കാണാം. പണിയെടുപ്പിച്ചതിന്നു ശമ്പളം കൊടുക്കാത്തവരും അവിടെത്തന്നെയാണ് വരിക."–ഞാനൊട്ടും കുറച്ചില്ല.

"എത്ര പണം ചിലവായാലും വേണ്ടില്ല. ഇതിൻെറ 'വായാടിത്തം' കേൾക്കാൻ എനിക്കിനി വയ്യാ. റുകണ്ണ കൊള്ളികളൊക്കെ പുറത്തു്. ഏതു ഇൻസ്പെക്ടർ പറഞ്ഞാലും വേണ്ടില്ല. ഈ സ്കൂളെൻെറയാണ്. ഇതിനെ ഒരു മിനുട്ടു പട്ടികയിൽ വെച്ചുകൊണ്ടിരുന്നു കൂടാ." മാനേജർ തുടർന്നു:–

"അപ്പോ. ആ പട്ടിക എടുത്തു് ഈ രണ്ടെണ്ണത്തിനെ ഇപ്പോ വെട്ടണം."

കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ റജിസ്റ്ററെടുത്തു എൻേറയും പൊതുവാളുടേയും പേർ വെട്ടി. അങ്ങനെ അമ്പലപ്പറമ്പ് സ്കൂളിൽ നിന്നു ഞങ്ങൾ രണ്ടു പേർ ബഹിഷ്കൃതരായി.

"എന്നാൽ പോവാം. ഇഷ്ടംപോലെ യൂണിയനായിക്കോളണ്ടു."–മാനേജർ കല്പിച്ചു.

"ഇവിടെ കുഴപ്പത്തിൻെറ വിത്തു കുത്തിയിട്ടിട്ടു കുറച്ചു

ദിവസമായി. അതു കഴിഞ്ഞുവല്ലോ''— കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ സമാശ്വസിച്ചു.

''ഇനി ശമ്പളം വാങ്ങാൻ വരുമ്പോൾ കാണാം''—ഞാൻ എല്ലാവരോടും യാത്ര പറഞ്ഞു.

''ഗ്രാൻറു കിട്ടുമ്പോൾ വന്നാൽ പറഞ്ഞുവെച്ച ശമ്പളം ഇവിടെ തരാം'' മാനേജർ പറഞ്ഞു. ഞാനതു കേട്ടില്ലെന്നു നടിച്ചു നടന്നു. ഞാൻ എഴുതി വെച്ചിരുന്ന രാജിക്കത്തു വെറുതേയായി. അതെൻെറ സർട്ടിഫിക്കററു പുസ്തകത്തിൽ നിന്നെടുത്തു ചീന്തിക്കളഞ്ഞു.

''ഇനി സ്കൂൾ മാഷാവലില്ല''— പൊതുവാൾ തുടന്നു:— ''ഈ കങ്കാണികളുടെ കീഴിൽ പണിയെടുക്കുന്നതിനെക്കാൾ ഭേദം തൂങ്ങിച്ചാവുകയാണ്,''

''എനിക്കു് തൂങ്ങിച്ചാവാൻ ഇഷ്ടമില്ല''—ഞാൻ തുടന്നു: ''അദ്ധ്യാപകജോലിക്കു വേണ്ടി ട്രെയിനിങ്ങു കഴിച്ചു. ഇനി മരിക്കുന്നതുവരെ ഈ പ്രസ്ഥാനത്തിൽ നിന്നു സമരം ചെയ്യുകയല്ലാതെ നിവൃത്തിയില്ല.''

ഞങ്ങൾ പിരിഞ്ഞു. കുറച്ചു കാലത്തേക്കു് ഒരു സ്കൂളിലും പോയി ജോലിയെടുക്കാതെ വിശ്രമിക്കണമെന്നാണ് ഞാൻ വിചാരിച്ചതു്. പക്ഷേ നിധി കിട്ടുംപോലെ എനിക്കൊരു ജോലി കിട്ടി. നടുവട്ടം സ്കൂളിൻെറ മാനേജക്കു ട്രെയിനിങ്ങു കഴിച്ച ഒരു ടീച്ചറെ അടിയന്തിരമായും ആവശ്യമുണ്ടായിരുന്നു. അദ്ദേഹം നിർബ്ബന്ധിച്ചതുകൊണ്ടു് ഞാൻ ആ സ്കൂളിൽ ചേന്നു. അമ്പലപ്പറമ്പ് സ്കൂളിൽനിന്നു വിട്ടതു് എനിക്കൊരനുഗ്രഹമാവുകയാണുണ്ടായതു്. എനിക്കു മാസം പന്ത്രണ്ടുറുപ്പിക വീതം ഒരുന്തൂറി നാല്പത്തി നാലുറുപ്പിക തികച്ചും ശമ്പളം തരാൻ ആ മാനേജർ ഒരുക്കമുണ്ടായിരുന്നു. ശമ്പളം കൊല്ലത്തിൽ അറുപത്തിനാലുറുപ്പിക കൂടി. ദിവസവും നടക്കേണ്ട വഴിയിൽ രണ്ടു നാഴിക കുറഞ്ഞു.

എന്നിട്ടു് ഈ സൗകര്യം കിട്ടിയതു് ഗവമ്മേണ്ടിൻെറ പുതിയ ഒരു കല്പനയുടെ ശക്തികൊണ്ടായിരുന്നു. ട്രെയിനിങ്ങു് കഴിച്ച രണ്ടദ്ധ്യാപകന്മാക്കു് ഒരു ട്രെയിനിങ്ങു് കഴിക്കാത്ത അദ്ധ്യാപകൻ എന്ന തോതിൽ അദ്ധ്യാപകരെ നിയമിച്ചു സ്കൂൾ നടത്തണമെന്നായിരുന്നു ഗവമ്മേണ്ടിൻെറ പുതിയ കല്പന. അത്തരം സ്കൂളുകളാണു് നല്ലവ. അവക്കു് കൂടുതൽ ഗ്രാൻറു് കൊടുക്കും എന്നായിരുന്നു പുതിയ കല്പനയുടെ സാരം. സ്കൂളിൻെറ നല്ല നിലയിലുള്ള നടത്തിപ്പിനു ട്രെയിനിങ്ങു കഴിച്ച അദ്ധ്യാപകന്മാരത്യാവശ്യമാണെന്ന നിലയ്ക്കാണു് ഗവമ്മേണ്ടു് ഈ കല്പന പുറപ്പെടുവിച്ചതു്. പക്ഷേ ഗവമ്മേണ്ടു് എത്ര കല്പനകളിറക്കിയാലും മാനേജർമാർ അതിൻെറ പത്തു ശതമാനം പോലും നടപ്പാക്കിയിരുന്നില്ല.

'രണ്ടിനൊന്നു്' എന്ന പുതിയ കല്പന ഗവമ്മേണ്ടു് എഴുതി അയച്ചുവെന്നതു് ശരിയാണു്. എന്നാൽ നാട്ടിൽ ട്രെയിനിങ്ങു് കഴിച്ച അദ്ധ്യാപകരുടേയും സ്കൂളുകളുടേയും എണ്ണത്തോടു തട്ടിച്ചു നോക്കുമ്പോൾ ഈ കല്പന നടപ്പാവാൻ നിവൃത്തിയുണ്ടായിരുന്നില്ല. ഉള്ള സ്കൂളുകളിൽ മുഴുവനും രണ്ടിനൊന്നെന്ന നിയമം നടപ്പാക്കാൻ അന്നു ട്രെയിനിങ്ങു് കഴിച്ച അദ്ധ്യാപകന്മാരുണ്ടായിരുന്നില്ല. മാനേജർമാർ അതു് വകവെച്ചിരുന്നതുമില്ല. പക്ഷേ ഒരു മാനേജർ സ്വന്തം സ്കൂൾ മറെറാരാൾക്കു തീറു വില്ക്കുമ്പോൾ അതു വാങ്ങി മാനേജരാവാൻ ആഗ്രഹിക്കുന്ന ആൾ ഈ പുതിയ നിയമം അനുസരിക്കാൻ തയ്യാറുണ്ടെന്നു ഡിപ്പാർട്ടുമെൻറിനെ ബോദ്ധ്യപ്പെടുത്തേണ്ടതുണ്ടായിരുന്നു. രണ്ടിനൊന്നെന്ന നിയമ പ്രകാരം അദ്ധ്യാപകരെ നിയമിച്ചാൽ മാത്രമേ മാനേജുമെണ്ടു് കൈമാററം ഡിപ്പാർട്ടുമെൻറു് സമ്മതിച്ചിരുന്നുള്ളൂ. മാനേജുമെൻറു കൈമാററം ആവശ്യമുള്ളപ്പോൾ സ്കൂൾ വാങ്ങുന്ന പുതിയ മാനേജക്കു് അദ്ധ്യാപകരുടെ തോതു് രണ്ടിനൊന്നാ

ക്കാതെ നിവൃത്തിയില്ല. നടുവട്ടം സ്കൂൾ കളത്തും പടിക്കൽ നാരായണൻ നായർ വാങ്ങുകയാണു്. അതു വാങ്ങുമ്പോൾ അദ്ധ്യാപകരുടെ നില ശരിപ്പെട്ടുത്തേണ്ടതുണ്ടായിരുന്നു. നാരായണൻ നായക്കു് ഒരു ട്രെയിനിങ്ങു് കഴിച്ചു ടീച്ചറെ കിട്ടിയേ കഴിയൂ. പണ്ടു ഞാൻ അദ്ദേഹത്തോടു് ജോലി ചോദിച്ചിട്ടുമുണ്ടായിരുന്നു. അദ്ദേഹം എന്നെ നിർബ്ബന്ധിച്ചു. അതോടുകൂടി അദ്ദേഹം മൂന്നു സ്കൂളുകളുടെ മാനേജരാവുകയാണു്. എൻെറ നിയമനത്തിൽ പന്ത്രണ്ടുറുപ്പിക വീതം ശമ്പളം തരുന്നതിൽ അദ്ദേഹത്തിനു വിഷാദമുണ്ടായിരുന്നില്ല. രണ്ടിനൊന്നു് എന്ന നിയമം എനിക്കു വാങ്ങിത്തന്ന ജോലിയായിരുന്നു അതു്.



## വെറുക്കപ്പെട്ട ഇൻസ്പെക്ടർ

അമ്പലപ്പുറമ്പ് സ്കൂളിൽ എനിയ്ക്കു രണ്ടു കൊല്ലത്തോളം സർവ്വീസുണ്ടായിരുന്നു. എന്നാൽ ഒരു കൊല്ലത്തെ സർവ്വീസു മാത്രമേ എന്റെ സർട്ടിഫിക്കററിൽ ചേർത്തു കിട്ടിയിട്ടുള്ളു. ആറു മാസത്തെ സർവ്വീസുകൂടി സർട്ടിഫിക്കററിൽ ചേർത്തു പ്രാക്ടിക്കൽ കഴിച്ചാലേ ഞാൻ ശരിയ്ക്കുമൊരു ട്രെയിനിങ്ങ് കഴിച്ച അദ്ധ്യാപികയാവൂ. ഒരു കൊല്ലത്തിനുള്ളിൽ അതു കഴിഞ്ഞില്ലെങ്കിൽ ഞാൻ ട്രെയിനിങ്ങ് കഴിക്കാത്തവളായി കണക്കാക്കപ്പെടും. എങ്ങിനെയെങ്കിലും കുഴപ്പം കൂടാതെ സർട്ടിഫിക്കററു മുഴുമിച്ചു കിട്ടിയാൽ ഞാൻ രക്ഷപ്പെട്ടു. ട്രെയിനിങ്ങ്സ്കൂളിൽ എഴുതിക്കൊടുത്ത കരാറിൽനിന്നു വിമുക്തയാവും. പിന്നെ കുറച്ചുകാലത്തേയ്ക്കു് ജോലിയില്ലെങ്കിലും വിരോധമൊന്നുമില്ല. ഇതായിരുന്നു എന്റെ ചിന്താഗതി.

നടുവട്ടം സ്കൂളിൽ എന്നെ ചേർത്തിട്ടുകൂടിയും മാനേജ്മെണ്ടു് കൈമാറുമ്പോൾ ഉണ്ടായിരിക്കേണ്ടതായ നാലു് ട്രെയിനിങ്ങ് കഴിച്ച ടീച്ചർമാരുണ്ടായിരുന്നില്ല. ഞാനടക്കം ട്രെയിനിങ്ങ്കഴിച്ച മൂന്നു ടീച്ചർമാരും രണ്ടു് അൺട്രെയിഡ് ടീച്ചർമാരുമായിരുന്നു സ്കൂളിലുണ്ടായിരുന്നതു്. മാനേജ്മെണ്ടു് കൈമാറണമെങ്കിൽ ഒന്നുകിൽ ട്രെയിനിങ്ങ് കഴിക്കാത്ത ഒരു മാസ്റ്ററെ പിരിക്കണം. അല്ലെങ്കിൽ ട്രെയിനിങ്ങ് കഴി

ഞ്ഞ ഒരാളെക്കൂടി ചേർക്കണം. ഇതായിരുന്നു നില. നടുവട്ടം സ്കൂളിൽ കുട്ടികൾ ധാരാളമുണ്ടായിരുന്നു. അതുകൊണ്ടു് ഒരു ഹയർട്രെയിൻഡധ്യാപകനെക്കൂടി ചേർക്കാൻ മാനേജരൊരുക്കമായിരുന്നു. പക്ഷേ ഒരാളെ കിട്ടാനുണ്ടായിരുന്നില്ല. അതുകൊണ്ടു് രണ്ടു് അൺട്രെയിൻഡധ്യാപകന്മാരിൽ ഒരാളെ പിരിച്ചുവിട്ടു. എന്നിട്ടാണു് മാനേജുമെണ്ടുകൈമാററം ശരിപ്പെട്ടതു്.

മാനേജർ ഒരു പുതിയ തരക്കാരനാണു്. എൻെറ ആദ്യത്തെ മാനേജരായിരുന്ന മുസലിയാരെപ്പോലേയോ രണ്ടാമത്തെ മാനേജരായിരുന്ന എഴുത്തച്ഛനെപ്പോലേയോ ആയിരുന്നില്ല ഈ മൂന്നാമത്തെ മാനേജർ. മാനേജർ നാരായണൻ നായർ വടക്കംതറ നായരുവീട്ടിലെ കാര്യസ്ഥനായിരുന്നു. വടക്കംമുറിയിൽ ഒരു സ്കൂൾവെച്ചു നടത്താൻ തുടങ്ങിയ ശേഷമാണു് അദ്ദേഹം മാനേജരായതു്. അതിനുശേഷം എൻെറ പഴയ മാനേജരായിരുന്ന മുസലിയാരോടു് തെക്കുംമുറി സ്കൂളിൻെറ മാനേജുമെൻറു കൂടി ഏററു വാങ്ങി. ഇപ്പോൾ നടുവട്ടം സ്കൂളുമായി. ഇങ്ങിനെ സ്കൂളുകളുടെ മാനേജുമെൻറുണ്ടെങ്കിലും ഒരു സ്കൂൾ മാനേജരെന്നതിലധികം കാര്യസ്ഥനെന്ന നിലയ്ക്കും കാര്യസ്ഥനെന്നതിലുമധികം വ്യക്തിത്വമുള്ള നാരായണൻ നായരെന്ന നിലയ്ക്കുമാണു് എൻെറ പുതിയ മാനേജർ അറിയപ്പെടുന്നതു്.

നല്ല രണ്ടു കെട്ടിടങ്ങളും സുലഭമായി വെള്ളമുള്ള ഒരു കിണറും പല തരം ഫലവൃക്ഷങ്ങളുമുള്ള ഒരു വലിയ വളപ്പിലാണു് വടക്കംമുറി സ്കൂൾ. വടക്കംതറ നായരു വീട്ടുകാരോടു് പാട്ടത്തിനു് ഏററുവാങ്ങി ഫലവൃക്ഷങ്ങൾ വെച്ചുപിടിപ്പിച്ച ആ വളപ്പിനു തന്നെ നാലായിരം ഉറുപ്പിക വില പിടിയ്ക്കും. രണ്ടു കെട്ടിടങ്ങൾക്കൊരു രണ്ടായിരവും. ഉപകരണങ്ങൾക്കെല്ലാം കൂടി ഒരു ഇരുന്നൂററമ്പതോളം ഉറുപ്പിക വേറെയും. അങ്ങനെ വടക്കംമുറി സ്കൂളിൽ മാനേജരുടെ വ

'കയായി ഏഴായിരത്തിലധികം ഉറുപ്പിക മുടക്കുമുതലുണ്ട്.

മുസലിയാരോടു വാങ്ങിയ തെക്കംമുറി സ്കൂളും ഇപ്പോൾ നാലയ്യായിരത്തിലധികം ഉറുപ്പിക വിലയുള്ളതായിത്തീർന്നിരിക്കുന്നു. മുസലിയാർ വെച്ച തെങ്ങിൻതൈകൾ കായ്ക്കാൻ തുടങ്ങിക്കഴിഞ്ഞിരിക്കുന്നു. വാങ്ങുമ്പോളുണ്ടായിരുന്ന കെട്ടിടത്തിനു പുറമെ തൊണ്ണൂറു കുട്ടികൾക്കു കൂടി ഇരിക്കാവുന്ന മറെറാരു കെട്ടിടം നാരായണൻ നായർ പണിയിച്ചതാണ്. അങ്ങനെ ഇന്ന് ആ സ്കൂൾ കച്ചവടത്തിലും നാലയ്യായിരം ഉറുപ്പികവരെ മുടക്കുമുതലായി.

ഇപ്പോൾ നടുവട്ടം സ്കൂൾകൂടി വിലയ്ക്കു വാങ്ങിയിരിക്കുകയാണ്. വളപ്പിനും ഉപകരണങ്ങൾക്കും കൂടി ആയിരത്തിനാനൂറുറുപ്പിക കൊടുത്തിട്ടാണ് തീറു വാങ്ങിയിരിക്കുന്നതു്.

അങ്ങനെ സ്കൂളുകളിലായിത്തന്നെ നാരായണൻ നായർക്ക് പന്തീരായിരത്തോളം ഉറുപ്പിക മുടക്കുമുതലുണ്ട്. അതിന്റെ സ്വകാര്യമായി നാനൂറു പാട്ടത്തിന്റെ ജന്മഭൂമിയും അറുനൂറു പാട്ടത്തിന്റെ കാണഭൂമിയും നല്ല ഒരു തെങ്ങിൻതോട്ടവും ആ തോട്ടത്തിലൊരു പത്തായപ്പുരയും നാരായണൻ നായർക്കുണ്ട്. ഇതൊക്കെ വടക്കെതറ നായരു വീട്ടുകാരുടെ കാര്യസ്ഥത കൊണ്ടു സമ്പാദിച്ചതാണ്.

നാരായണൻ നായർ മുസലിയാരെപ്പോലെ, കുട്ടികളെ പഠിപ്പിച്ചില്ലെങ്കിലും വേണ്ടില്ല എന്ന അഭിപ്രായക്കാരനല്ല അയാൾ പറയും, മാസ്റ്റർമാർക്ക് മര്യാദയ്ക്കു് ശമ്പളം കൊടുക്കും, കൃത്യമായി പഠിപ്പിക്കണം എന്നു്. ആ പറഞ്ഞതു് കുറേയൊക്കെ വാസ്തവവുമായിരുന്നു. മററുള്ള മാനേജർമാർ ഹയർ ട്രെയനിങ്ങു് കഴിച്ച ഒരു അദ്ധ്യാപകനു് കൊല്ലത്തിൽ എമ്പതും തൊണ്ണൂറും ഉറുപ്പിക ശമ്പളം കൊടുക്കുമ്പോൾ നാരായണൻ നായർ യാതൊരു മടിയും കൂടാതെ നൂററിയിരുപതുറുപ്പിക കൊടുക്കാറുണ്ട്. അതുപോലെ ട്രെയി

നിന്നു് കഴിയ്ക്കാത്ത ഒരു എട്ടാം തരക്കാരനു്, മററുള്ളവർ കൊല്ലത്തിൽ ഇരുപതും മുപ്പതും കൊടുക്കുമ്പോൾ ഈ മാന്യൻ അറുപതുറുപ്പിക കൊടുത്തു വന്നു—മാസം അഞ്ചുറുപ്പിക വീതം. മദ്ധ്യവേനൽ കല്പനയുടേയോ റംസാൻ കല്പനയുടേയോ ഒരു മാസത്തെ ശമ്പളം പിടിയ്ക്കാതെ പന്ത്രണ്ടു മാസത്തിനും ഒരുപോലെ അഞ്ചുറുപ്പിക വീതം അറുപതുറുപ്പിക! ശമ്പളം ശരിയ്ക്കു കൊടുക്കുമ്പോൾ, ശരിയ്ക്കു് പഠിപ്പിയ്ക്കണം; പണിയെടുക്കണം; കുട്ടികളെ വിളിച്ചുകൂട്ടണം. അതാണു് നാരായണൻ നായരുടെ തത്വസംഹിത.

ഇങ്ങനെ മാസ്റ്റർമാക്കു് ശമ്പളം കൊടുക്കുന്നതുകൊണ്ടു് നാരായണൻ നായർ ഏററു വാങ്ങുന്ന സ്കൂൾ വളരെ വേഗം അഭിവൃദ്ധിപ്പെട്ടു. സ്കൂളിലേയ്ക്കു വേണ്ട ഉപകരണങ്ങളിൽ യാതൊരു പിശുക്കുമില്ലാതെ പെട്ടിക്കണക്കിൽ ചോക്കും, കയർ കണക്കിൽ കടലാസ്സും, കുപ്പിക്കണക്കിൽ മഷിയും, ഡസൻ കണക്കിൽ സ്റ്റീൽ പേനയുമെല്ലാം വാങ്ങി ഹെഡ്മാസ്റ്റർമാർ പക്കൽ കൊടുക്കും. അവരെത്തന്നെ മററു മാസ്റ്റർമാരുടെ മേസ്ത്രിയായി അഭിഷേകം ചെയ്യും.. മാനേജരെന്ന നിലയ്ക്കു് മാസത്തിൽ ഒന്നും രണ്ടും പ്രാവശ്യം വന്നു് സ്കൂൾ വിസിററു ചെയ്യും. അങ്ങനെ വിദ്യാഭ്യാസക്കച്ചവടത്തിൽ നല്ല കണ്ണും കയ്യുമുള്ള ആളാണു് നാരായണൻ നായർ.

ഈ വിധം നല്ല ശമ്പളം കൊടുത്താലും മാനേജർക്കു് നല്ല ലാഭം കിട്ടാനുണ്ടു്. ഒരു ഹയർ ട്രെയിൻഡു് ടീച്ചറെ നിയമിച്ചാൽ മാസം പന്ത്രണ്ടുറുപ്പിക വീതം ഒരുനൂററി നാല്പത്തിനാലുറുപ്പിക ഗ്രാൻറു് കിട്ടും. ആ തരക്കാർക്കു് ഒരുനൂററി ഇരുപതാണു് ഏററവുംമധികം കൊടുക്കുന്ന തുക. ആ വകയിൽ ഒരു കൊല്ലം ഒരാളിൽനിന്നു് ഇരുപത്തിനാലുറുപ്പിക, എട്ടാം തരക്കാരനു ഒമ്പതുറുപ്പിക വീതം ഒരു കൊല്ലത്തിൽ ഒരുനൂററി എട്ടുറുപ്പിക ഗ്രാൻറനുവദിയ്ക്കും. അറുപതു

റുപ്പിക തന്നെ കൊടുത്താലും നാല്പത്തെട്ടുറുപ്പിക ആദായമാണ്. ഇപ്പോഴുള്ള മൂന്ന് സ്കൂളുകളിൽ ആകെ പതിനെട്ട അദ്ധ്യാപകരെ വെച്ചു പണിയെടുപ്പിക്കുന്നുണ്ട്. ആ വകയിൽ തന്നെ അഞ്ഞൂറുറുപ്പികയിൽ കുറയാതെ ഒരു കൊല്ലം മാനേജർക്ക് ആദായം കിട്ടിക്കൊണ്ടിരിക്കും. ഫലവൃക്ഷങ്ങളുടേയും മററുമായി കിട്ടുന്ന വരുമാനം വേറെ. ഇൻസ്പെക്ടർമാരെ സേവ പിടിച്ചു കിട്ടുന്ന ഗ്രാൻറ് എല്ലാററിനും പുറമെ. അങ്ങിനെയാണ് സ്കൂൾക്കച്ചവടം.

ഞാൻ ആ പുതിയ സ്കൂളിൽ പ്രവൃത്തി തുടങ്ങി. എനിക്കു മൂന്നാം ക്ലാസ്സാണ് വിട്ടുതന്നിരുന്നതു്. രജിസ്റ്ററിൽ ഇരുപത്തിമൂന്നു കുട്ടികളുണ്ടായിരുന്നു. പതിനഞ്ചു പതിനാറു കുട്ടികൾ നിത്യവും വരും. വളരെയധികമൊന്നും കള്ളത്തരം കാണിക്കേണ്ട ആവശ്യമുണ്ടായിരുന്നില്ല. ഞാനെൻെറ ജോലി ആത്മാർത്ഥമായും ചെയ്തുകൊണ്ടുപോന്നു.

ഹെഡ്മാസ്റ്റർ രാമയ്യർ പാളിക്കാരനാണ്. മനക്കൽ ട്യൂഷനുണ്ട്. അതും കഴിഞ്ഞു് കൃത്യം ഒമ്പതരയ്ക്കു് സ്കൂളിൽ വരും. സ്കൂൾ ഭരണം ശരിക്കും നിർവ്വഹിക്കും. ഒരു ഉപദ്രവവുമില്ല. മററു മാസ്റ്റർമാർ അവരവരുടെ പ്രവൃത്തി ശരിക്കും നിർവ്വഹിക്കാതിരിക്കില്ലെന്നാണ് മൂപ്പരുടെ ഉറച്ച വിശ്വാസം. അതുകൊണ്ട് വലിയ സർവ്വാധികാരമൊന്നും നടത്താറില്ല.

രണ്ടാം മാസ്റ്റർ രാമൻകുട്ടി നായർ, മാനേജരുടെ ചെറിയമ്മയുടെ മകനാണ്. അക്കൊല്ലം ട്രെയിനിങ്ങ് കഴിഞ്ഞു വന്ന ആളാണ്. അയാളാണ് ഇടയ്ക്കൊക്കെ ഹെഡ്മാസ്റ്ററുടെ അധികാരം കയ്യിലെടുത്തു് ഒരു മേസ്ത്രിയാവാറുള്ളതു്, അയാളും എൻെറ നേരെ സ്വാധികാരം നടത്തിയില്ല.

പിന്നെ ഞാൻ. എനിക്കു പുറമേ വാസുദേവനും പങ്കജവല്ലിയുമുണ്ടായിരുന്നു. പങ്കജവല്ലി മാനേജരുടെ ജ്യേഷ്ഠ

നായ ശങ്കരൻ നായരുടെ മകളാണ്. അവളെയല്ല പിരി ച്ചതു്. പിരിച്ചതു് വാസുദേവനെയായിരുന്നു. വാസുദേവ നെ പിരിച്ചുവെന്നാണ് റിക്കാർട്ട്. രജിസ്റ്ററിൽ നിന്നു പേർ വെട്ടി. എങ്കിലും ശമ്പളം കൊടുക്കാമെന്നും നിത്യ വും സ്കൂളിൽ വന്നു പഠിപ്പിയ്ക്കണമെന്നുമായിരുന്നു നിശ്ചയം. ട്രെയിനിങ്ങ് കഴിച്ച മൂന്ന് അദ്ധ്യാപകരുള്ള സ്കൂളിൽ മാനേ ജ്മെൻറ് കൈമാററം ചെയ്യുമ്പോൾ ട്രെയിനിങ്ങ് കഴിയ്ക്കാ ത്ത ഒരാളേ ഉണ്ടാവാൻ പാടുള്ളൂ എന്നല്ലെ നിയമം? അതു കൊണ്ട് വാസുദേവനെ റിക്കാർട്ടിൽ നിന്ന് ഒഴിവാക്കി. കു ട്ടികൾ പഠിക്കാൻ വന്നിരുന്നതുകൊണ്ട് വാസുദേവനും കൂടി യുണ്ടായാലേ സ്കൂൾ നടത്താനാവൂ. അതുകൊണ്ട് നിയമവി രുദ്ധമായി വാസുദേവനെ അവിടെത്തന്നെ നിർത്തി.

അങ്ങനെ റിക്കാർട്ടിൽ നാലു മാസ്റ്റർമാരും ഫലത്തിൽ അഞ്ചു മാസ്റ്റർമാരുമായി ദിവസങ്ങൾ നീങ്ങി. ഒരു മാസ ത്തിനുള്ളിൽ മാനേജ്മെൻറ് കൈമാററം സ്ഥിരപ്പെട്ടു. വാ സുദേവനെ വീണ്ടും സ്കൂൾ രജിസ്റ്ററിൽ ചേർത്തു.

മാനേജ്മെൻറ് കൈമാററം ചെയ്യുമ്പോൾ അതു മുഴു വൻ ശരിപ്പെടുത്താതെ ഗ്രാൻറ് കൊടുക്കാറില്ല. ഏതെങ്കി ലും സ്കൂള് കൈമാററം ചെയ്യുകയാണെങ്കിൽ ആറേഴു മാസം വരെ ആ സ്കൂളിൻെറ ഗ്രാൻറ് പതിവിലും കവിഞ്ഞ് താമ സിച്ചേ കിട്ടിയിരുന്നുള്ളൂ. എന്നാൽ നാരായണൻ നായരു ടെ പണത്തിൻെറ സ്വാധീനശക്തികൊണ്ട് ആ വക കുഴ പ്പമൊന്നുമില്ലാതെ മററുള്ള സ്കൂളുകൾക്കൊക്കെ ഗ്രാൻറു കൊ ടുക്കുമ്പോൾത്തന്നെ നടുവട്ടം സ്കൂളിൻേറയും ഗ്രാൻറു കിട്ടി.

യൂണിയൻപ്രവർത്തനം സജീവമായി നടന്നിരുന്നു. കാ ടാമ്പുഴ ഗുരുജനസമാജകേന്ദ്രത്തിൻെറ അതിർത്തിയിലുള്ള എയിഡഡ് സ്കൂളിലാകെയുള്ള അദ്ധ്യാപകരുടെ തൊണ്ണൂറു ശതമാനവും യൂണിയനിൽ അംഗങ്ങളായിരുന്നു. ചുരുക്കം

ചില ടീച്ചർമാനേജർമാരല്ലാത്തവരെല്ലാം യൂണിയനിൽ സംഘടിത രൂപത്തിൽ ഒട്ടിപ്പിടിച്ചിരുന്നു.

കോൺഗ്രസ്സ് അധികാരത്തിൽ വന്നിട്ടും പ്രതീക്ഷിച്ച പോലെ അദ്ധ്യാപകരുടെ അവശതകൾക്കു പരിഹാരമുണ്ടായില്ല. അദ്ധ്യാപകന് ഉദ്യോഗസ്ഥിരതയില്ല. മാനേജരുടെ ഇഷ്ടാനുസരണം അയാളെ നിയമിക്കുകയും പിരിച്ചുകയും ചെയ്യാം. ഇപ്പോഴുള്ള ശമ്പളം കൊടുത്താൽ മതി. അതു തന്നെ പന്ത്രണ്ടു മുഴുവൻ മാസവും പ്രവൃത്തിയെടുത്തശേഷം രണ്ടോ മൂന്നോ മാസം കഴിഞ്ഞാൽ. ഗവൺമെണ്ടനുവദിക്കുന്ന ഗ്രാൻറു കിട്ടുമ്പോൾ എന്തെങ്കിലും ഒരു തുച്ഛമായ ശമ്പളം കിട്ടിയെന്നുവരാം. ചില മാനേജർമാർ ഒന്നും കൊടുക്കാതെ അദ്ധ്യാപകനെ പിരിച്ചയച്ചെന്നും വന്നേക്കും. വിദ്യാഭ്യാസ ഡിപ്പാർട്ടുമെൻറ് മാസ്റ്റർമാരെ അംഗീകരിച്ചില്ല. അവരെ മാനേജർമാരുടെ മേൽനോട്ടത്തിനും ഇഷ്ടത്തിനും വിട്ടുകൊടുത്തിരിക്കുകയായിരുന്നു. അങ്ങിനെയൊക്കെയാണെങ്കിലും ഒരു ടീച്ചറെ ശിക്ഷിക്കാനുള്ള അധികാരം ഇൻസ്പെക്ടർമാക്കും ഡിപ്പാർട്ടുമെൻറിനുമുണ്ടായിരുന്നു. ഒരു ടീച്ചർ ഇൻസ്പെക്ടർക്ക് ഇഷ്ടമില്ലാതെ ഒരു ശ്വാസം കഴിച്ചാൽ പോലും മാനേജർമാരെക്കൊണ്ട് ആ ടീച്ചറെ അവർക്ക് പിരിച്ചു വിട്ടുവിപ്പിക്കാമായിരുന്നു, ഉപകാരമൊന്നും ഡിപ്പാർട്ടുമെൻറ് ചെയ്യുകയില്ല. എങ്കിലും ഉപദ്രവം ചെയ്യും.

അദ്ധ്യാപകർ സംഘടിച്ചു. അവരുടെ ആവശ്യങ്ങളുടങ്ങുന്ന പ്രമേയങ്ങൾ പൊതുയോഗങ്ങളിൽ പാസ്സാക്കി. ജാഥകൾ നടത്തി. പൊതുജനങ്ങളുടെ ആനുകൂല്യങ്ങൾ സമ്പാദിച്ചു.

ചില മാനേജർമാർ ഒന്നും കണ്ടില്ലെന്നും കേട്ടില്ലെന്നും നടിച്ച് കണ്ണു ചിമ്മിക്കഴിഞ്ഞു. മററു ചില മാനേജർമാർ സ്വന്തം സ്കൂളിലെ അദ്ധ്യാപകരുടെ പ്രവർത്തനങ്ങൾ സൂക്ഷി

ച്ചു വിക്ഷിച്ചുകൊണ്ടിരുന്നു. മൂന്നാമതൊരു കൂട്ടർ പ്രവർത്ത
നങ്ങളിൽ പങ്കെടുക്കുന്നവരെ സർവ്വാധികാരവും ഉപയോഗി
ച്ചു പിരിച്ചുവിട്ടു. എന്റെ പുതിയ മാനേജർ യൂണിയൻ
പ്രവർത്തനങ്ങളെ ശ്രദ്ധിക്കാത്ത ഒരാളായിരുന്നു. ഒരുവിധം
മര്യാദയ്ക്കു ശമ്പളം കൊടുത്തു് സ്കൂൾ ശരിക്കും നടത്തിയിരുന്ന
നാരായണൻ നായർക്കു് യൂണിയനോടു് കുറച്ചൊരാനുകൂല്യം
തന്നെയുണ്ടായിരുന്നതുപോലെ തോന്നി.

ആയിരത്തി തൊള്ളായിരത്തി മുപ്പത്തൊമ്പതിൽ ഞ
ങ്ങൾ നടത്തിയ പ്രാദേശികസമ്മേളനത്തിനു രണ്ടുറുപ്പിക
സംഭാവന തരാൻ അദ്ദേഹം മടിച്ചില്ല. യൂണിയനോടുള്ള
അനുഭാവത്തെക്കാളധികം താൻ ഒരു ഉദാരനാണെന്നു് തോ
ന്നിപ്പിക്കലായിരുന്നു അദ്ദേഹത്തിന്റെ ആ സംഭാവനയുടെ
ഉന്നം.

“അയാൾ ഒരു നല്ല മനുഷ്യനാണു്”— എന്നു തന്നെ
ക്കൊണ്ടു മറ്റുള്ളവർ പറയുന്നതു കേൾക്കാൻ രസമുള്ള കൂട്ട
ത്തിലാണു് മാനേജർ. അദ്ദേഹം അതിനുവേണ്ടി ഒന്നോ
അരയോ ചിലവിടാൻ മടിക്കാറില്ല.

വെളുത്തു് കുറച്ചൊന്നു തടിച്ച ആ മനുഷ്യൻ സുന്ദര
നാണു്, മുടി ഭംഗിയായി വെട്ടിച്ചു് ചീകി വെക്കും. ഇട
ത്തെ കയ്യിൽ രത്നക്കല്ലുവെച്ച മോതിരങ്ങളുണ്ടു്. ഒന്നു് ചെ
റുവിരലിന്മേൽ, മറ്റൊന്നു് മോതിര വിരലിന്മേലും. വല
ത്തെക്കയ്യിന്റെ മോതിര വിരലിന്മേൽ ഒരു പയ്യന്നൂർ പവി
ത്ര മോതിരവും വേറെ ഒരു ഉരുളൻ മോതിരവുമുണ്ടു്. ചെ
റുവിരലിന്മേൽ ഒരു മുദ്രമോതിരവും കാതിൽ ചുവന്ന കല്ലു
വെച്ച കടുക്കനുമുണ്ടു്. റിസ്റ്റ്‌വാച്ചു് കുറച്ചു വലുതാണു്.
പുറത്തിറങ്ങുമ്പോൾ വെള്ളമുണ്ടും കുപ്പായവും തോർത്തുമുണ്ടാ
വും. നായരുവീട്ടിലാണെങ്കിൽ കുപ്പായം ആപ്പീസുമുറിയിലു
ള്ള സ്റ്റാൻഡിന്മേൽ തൂക്കിയിടും. തോർത്തുമുണ്ടു് ഇടയിൽ കൈ

ട്ടും. അന്നദാതാക്കന്മാരെ ബഹുമാനിക്കണമെന്ന പഴമയെ തികച്ചും പാലിക്കുന്ന ഒരാളാണ് മാനേജർ. അദ്ദേഹം ഭസ്മവും ചന്ദനവും രക്തചന്ദനവും കുറിയിടും. വളരെ സൂക്ഷിച്ചു നോക്കിയാലേ ഭസ്മരേഖ പുറത്തു കാണുകയുള്ളു. ഭസ്മം കുറിയിടണമെന്ന് അദ്ദേഹത്തിനുണ്ട്. പക്ഷേ, അതു സൌന്ദര്യദായകമല്ലെന്ന ഒരു തോന്നലുമുണ്ട്. അതുകൊണ്ടാവണം, ഭസ്മം തൊടാതെ തൊട്ടു എന്നു വരുത്തുന്ന മട്ടിൽ ഉപയോഗിക്കുന്നതു്. കണ്ണാടി നോക്കി വൃത്താകൃതിയിൽ ചന്ദനപ്പൊട്ടു തൊടും. അതിന്റെ നടുക്ക് ഒരു ചുകന്ന പൊട്ടും. പോക്കററിൽ ഒരു യോഗക്ഷേമം ഡയറിയും ഫൌണ്ടൻ പേനയുമുണ്ടാവും. ഒരു കുടയും ചെരിപ്പും. ഒരു തറവാടിയുടെ നാട്യവും കാര്യസ്ഥന്റെ കൊതിയും സ്കൂൾ മാനേജരുടെ സാമര്‍ത്ഥ്യവും നവജന്മിയുടെ സൌന്ദര്യബോധവും ഹുണ്ടികക്കാരന്റെ തട്ടിപ്പുറിയും പൊതുപ്രവർത്തകന്റെ പെരുമാററവും കൂട്ടിക്കുഴച്ചാൽ നാരായണൻ നായർ മാനേജരാവും.

പുതിയ മാനേജരുടെ മേൽനോട്ടത്തിൽ നടുവട്ടം സ്കൂൾ കൂടുതൽ അഭിവൃദ്ധിപ്പെട്ടു. കുട്ടികൾ വർദ്ധിച്ചു തുടങ്ങി. നല്ല ഒരു ഷെഡ്ഡ് കൂടി മാനേജർ കെട്ടിച്ചു. ചാത്തു നായർ ജെയിനിന്ന് കഴിഞ്ഞു വന്നപ്പോൾ അയാളെക്കൂടി നടുവട്ടം സ്കൂളിൽ ചേർത്തു. അങ്ങിനെ ഞങ്ങൾ വീണ്ടും ഒരു സ്കൂളിലെത്തി.

മുപ്പത്തിയൊമ്പതു ജൂൺ മാസത്തിൽ ഒരു ദിവസം കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ നടുവട്ടം സ്കൂളിൽ വന്ന് എന്നെ കാണണമെന്നാവശ്യപ്പെട്ടു. ഞാൻ ഹെഡ്മാസ്റ്ററോടു സമ്മതം ചോദിച്ചു വരാന്തയിൽ ചെന്നു കുട്ടിക്കൃഷ്ണനെഴുത്തച്ഛനെ കണ്ടു. കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ എന്നോടു പറഞ്ഞു:

"അച്ഛൻ പറഞ്ഞേടക്കണ ഇത്രത്തോളം ചെന്നു ശമ്പളം വാങ്ങിക്കൊണ്ടു വരണമെന്ന്"

"എന്നാ വരേണ്ടതു്?"—ഞാൻ ആ മനുഷ്യൻെറ ഭാവം പാൎത്തുകൊണ്ടുതന്നെ ചോദിച്ചു. പാവം! ആ മനുഷ്യനു് എൻെറ മുഖത്തു നോക്കാനുള്ള കെൽപ്പുണ്ടായിരുന്നില്ല. ആ മനുഷ്യൻ എൻെറ മുഖത്തു നോക്കുകയാണെങ്കിൽ, പണ്ടു് അയാളെഴുതിയ കാമലേഖനം എൻെറ മുഖത്തു നിന്നു വായിക്കേണ്ടിവരുമല്ലോ.

"ഇന്നു തന്നെ"—നോട്ടത്താൽ നിലം കീറിക്കൊണ്ടു കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ പറഞ്ഞു.

"ഇന്നെനിക്കു് ഇടയില്ല. നാളെ വരാം"—ഞാൻ തുടൎന്നുകൊണ്ടു ചോദിച്ചു: "എന്നെ വെറുതെ നടത്തുകയാവുമോ? നൂററിനാൽപ്പത്തി നാലുറുപ്പിക തരാതെ ശമ്പളം ഞാൻ വാങ്ങുകയുണ്ടാവില്ല."

"എന്നാൽ വരണ്ടാ"— ആ വെറി പിടിച്ച മനുഷ്യൻ മുററത്തിറങ്ങി തിരിഞ്ഞു നിന്നു പറഞ്ഞു:– "ആ സൎട്ടിഫിക്കററു് അവിടെ കൊണ്ടുവന്നു തരാൻ പറഞ്ഞിരിക്കുന്നു. ഇനിയത്തെ ആഴ്ച പരീക്ഷയുണ്ടാവും."

"അവിടെ തരാനൊന്നും സാധിക്കില്ല. ഇൻസ്പെക്ടർ പരീക്ഷയ്ക്കു വരുമ്പോൾ അറിയിച്ചാൽ കൊണ്ടുവന്നു് ഇൻസ്പെക്ടൎക്കു കാട്ടിക്കൊടുക്കാം, സൎട്ടിഫിക്കററു് എൻെറ സ്വന്തമാണു്. അതു മററൊരു ദിക്കിൽ പണയം വെയ്ക്കാൻ സാദ്ധ്യമല്ല."

"അപ്പോൾ ശമ്പളം വാങ്ങാനും സൎട്ടിഫിക്കററു് തരാനും വരില്ല എന്നാണോ ഞാൻ അച്ഛനോടു് പറയേണ്ടതു്." കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ മുററത്തു നില്ക്കുന്ന പുലാവിൻെറ കൊമ്പത്തേയ്ക്കു നോക്കിക്കൊണ്ടു ചോദിച്ചു.

"അല്ല"—ഞാൻ തുടൎന്നു: "ഒരു കൊല്ലത്തേയ്ക്കു നൂററിനാല്പത്തിനാലുറുപ്പിക പ്രകാരം ശമ്പളം തരുമെങ്കിൽ ശമ്പ

ളം വാങ്ങാനൊരുക്കമാണെന്നും പിന്നെ ഇൻസ്പെക്ടർ പരീക്ഷയ്ക്കു വരുമ്പോൾ അറിയിച്ചാൽ എപ്പോഴായാലും സർട്ടിഫിക്കററ് കൊണ്ടുവന്നു കാണിച്ചുതരാമെന്നും."

യാതൊന്നും മറുപടി പറയാതെ കുട്ടിക്കൃഷ്ണനെഴുത്തച്ഛൻ പടി കടന്നു. ഞാൻ ക്ലാസ്സിലേക്കു തിരിച്ചു പോന്നു.

"എന്താ മിസ്റ്ററസ്സ്"—ചാത്തു നായർ ചോദിച്ചു.

"ശമ്പളം തരാൻ വിളിച്ചതാണു്. പക്ഷെ തന്നില്ല"—ഞാൻ ചിരിച്ചുകൊണ്ടു പറഞ്ഞു. എൻെറ ജോലി തുടർന്നു.

എത്ര കാലം സർവ്വീസായാലും പരീക്ഷയ്ക്കു വരുന്ന ഇൻസ്പെക്ടർ സ്വന്തം കണ്ണുകൊണ്ടു് അദ്ധ്യാപകരുടെ സർട്ടിഫിക്കററുകൾ കണ്ടു് ബോദ്ധ്യപ്പെടാതെ ഗ്രാൻറു ശിപാർശി ചെയ്യാൻ പാടില്ലെന്നാണു് അലിഖിത നിയമം. നടത്താത്ത സ്കൂൾ—ഇല്ലാത്ത സ്കൂൾ—ഉണ്ടെന്നു റിക്കാർട്ടാക്കി രണ്ടും മൂന്നും കൊല്ലം ഗവർമ്മേണ്ടിൽ നിന്നു ഗ്രാൻറു വാങ്ങി പററിക്കുന്ന ഇൻസ്പെക്ടർമാർ ഈ നാട്ടിലുണ്ടു്. അങ്ങനത്തെ ഒരു കേസ്സു്—കള്ളി പൊളിഞ്ഞപ്പോൾ—നടത്തപ്പെട്ടുകതന്നെയുണ്ടായി. അതാണു് അമ്പലപ്പാറ കൃത്രിമസ്കൂൾ കേസ്സു്. അങ്ങിനെയൊക്കെയാണെങ്കിലും ടീച്ചുക്കു് സർട്ടിഫിക്കററുണ്ടെന്നു് ബോദ്ധ്യപ്പെട്ടാലും പരീക്ഷാസമയത്തു് അതൊന്നുകൂടി കാണണമെന്നു് ഇൻസ്പെക്ടർ പറയും. ടീച്ചർ അതു് കാട്ടിക്കൊടുക്കുകയും ചെയ്യും. ഇൻസ്പെക്ടരെ കാട്ടുകയെന്നതാണു് സർട്ടിഫിക്കററുകൊണ്ടുള്ള പ്രയോജനം. ടീച്ചർമാർ മര്യാദക്കാരായ മാനേജർമാരെ വിശ്വസിച്ചു് സർട്ടിഫിക്കററു് കൊടുത്തു് ഏല്പിക്കാറുണ്ടു്. എന്നാൽ ഞാൻ കുറച്ചു കരുതലോടുകൂടിയിരിക്കയാണു്. അതുകൊണ്ടു് ആ 'ഗർദ്ദഭ'ങ്ങളെന്നു വിളിക്കുന്ന മാനേജരുടെ പക്കൽ എൻെറ സർട്ടിഫിക്കററു് കൊടുക്കാൻ ഇഷ്ടപ്പെടാതിരുന്നതാണു്. എല്ലാററിനും പുറമേ ആ സ്കൂളിൽ നിന്നു് എൻെറ സർവ്വീസു് ബാക്കിയുള്ള

ണ്് കൂട്ടിച്ചേർത്ത് കിട്ടുകയും വേണം. അതു ചേർപ്പിക്കാൻ ഏതായാലും പോകണം. അപ്പോൾ സർട്ടിഫിക്കററു് കൊണ്ടുചെന്നാൽ മതിയല്ലോ. അതായിരുന്നു എൻെറ അഭിപ്രായം.

ആ ജൂൺ മാസത്തിൽത്തന്നെയാണു് എന്നാണെൻെറ ഓർമ്മ. ഒരു ദിവസം ഉച്ച തിരിഞ്ഞു മൂന്നു മൂന്നര മണിക്കു് കോരിച്ചൊരിയുന്ന മഴയത്തു കറുത്ത കോട്ടിട്ട പുതിയ ഇൻസ്പെക്ടരും തെക്കുംമുറി സ്കൂളിലെ ഒരധ്യാപകനും നടുവട്ടം സ്കൂളിൽ കയറി വന്നു. ഇൻസ്പെക്ടരുടെ മുണ്ടു് അപ്പടി നനഞ്ഞിരുന്നു. മാസ്റ്റർ മുഴുവനും. മാസ്റ്ററുടെ കയ്യിലുണ്ടായിരുന്ന ഇൻസ്പെക്ടരുടെ ഭാണ്ഡവും നനഞ്ഞിരുന്നു.

"എന്താ ഹേ നിങ്ങളെ പറഞ്ഞിട്ട്''— ഇൻസ്പെക്ടർ സ്കൂൾ വരാന്തയിൽ കയറി മുണ്ടിൻെറ വക്കു് പിഴിഞ്ഞുകൊണ്ടു് ചോദിച്ചു:—"ആ റിക്കാർട്ടൊക്കെ നനച്ചില്ലേ?" ഇൻസ്പെക്ടർ പുലിയെപ്പോലെ മാസ്റ്ററെ നോക്കി. മാസ്റ്റർ ഒരു മാൻകുട്ടിയെപ്പോലെ വിറച്ചു നിന്നു.

ഞങ്ങളുടെ ഹെഡ്മാസ്റ്റർ രാമയ്യർ ഇൻസ്പെക്ടരെ സ്വാഗതം ചെയ്യാൻ വരാന്തയിലേക്കു് ചെന്നു. ഇൻസ്പെക്ടർ തുടന്നു:

"മണ്ണും ചാണകവുമല്ലാത്ത കഴുത ആ റിക്കാർട്ടൊക്കെ നനച്ചു. എവിടുന്നു കിട്ടി ഈ മാനേജക്കു് ഒന്നിനും കൊള്ളാത്ത ജന്തുക്കളെ"

രാമയ്യർ ഒന്നും പറഞ്ഞില്ല. ഇൻസ്പെക്ടരുടെ അടുത്തു് പതുങ്ങിക്കൊണ്ടു നിന്നു. ഇൻസ്പെക്ടരുടെ വാലിയക്കാരനായി അനുയാത്ര ചെയ്ത മാസ്റ്ററും മറുപടി പറഞ്ഞില്ല.

"ഒരു മഴ''—ഇൻസ്പെക്ടർ പ്രകൃതിയേയും ശപിച്ചു. പ്രകൃതി കൂടി തൻെറ വരുതിക്കു് കീഴടങ്ങി വർത്തിക്കണമെന്നു്

ആ ഇൻസ്പെക്ടരുടെ ധാർഷ്ട്യത്തിനു് ആഗ്രഹമുണ്ടെന്നു തോന്നിപ്പോകും, ആ ശാപവാക്കുകൾ കേട്ടാൽ.

"ഇനി ഞാൻ പോകട്ടെയോ?"– തെക്കുംമുറി സ്കൂൾ മാസ്റ്റർ ചോദിച്ചു.

"മാസ്റ്റ്റേ ആ റിക്കാർട്ടുകെട്ടിങ്ങോട്ടു വാങ്ങിക്കോളൂ." –ഇൻസ്പെക്ടർ പുതിയ കിങ്കരനായ രാമയ്യരോടു് കല്പിച്ചു. രാമയ്യർ റിക്കാർട്ടു വാങ്ങി. തെക്കുംമുറി സ്കൂൾ മാസ്റ്റർ മടങ്ങിപ്പോയി.

ഇൻസ്പെക്ടർ ഓരോ ക്ലാസ്സുകളായി വിസിററു ചെയ്തുകൊണ്ടു് എന്റെ ക്ലാസ്സിലെത്തി. ഞാൻ ബോർഡിന്റെ അടുത്തേയ്ക്കു് ഒഴിഞ്ഞു നിന്നു. വെറുപ്പും അമർഷവും വഴിഞ്ഞൊഴുകുന്ന ഒരു നോട്ടമാണു് ആ ഇൻസ്പെക്ടർ എന്നിൽ പതിപ്പിച്ചതു്. അയാൾക്കു് എന്നോടു് വെറുപ്പുള്ളതുപോലെ എനിക്കു തോന്നി. വെറുപ്പുണ്ടാവാൻ കാരണം? ഞാൻ എത്ര ആലോചിച്ചിട്ടും എനിക്കൊരു തുമ്പും കിട്ടിയില്ല.

ഹെഡ്മാസ്റ്റർ മൂന്നാം ക്ലാസ്സിലെ റജിസ്റ്റർ മേശപ്പുറത്തു നിവർത്തി വെച്ചു കൊടുത്തു. ഇൻസ്പെക്ടർ ക്ലാസ്സിലെ കുട്ടികളെ എണ്ണിനോക്കി. റജിസ്റ്ററിൽ ചേർത്തതു ശരിയാണോ എന്നൊത്തുനോക്കി, ഒപ്പിട്ട ശേഷം എന്നോടു് ചോദിച്ചു:

"എടുത്തു ടീച്ചിങ്ങ് നോട്ട്?"—

ഒരദ്ധ്യാപികയോ അദ്ധ്യാപകനോ ക്ലാസ്സിൽ ചെന്നു് ഇന്ന വിധത്തിൽ പാഠമെടുക്കണമെന്നു് ഉറപ്പിച്ചു തയ്യാറാക്കുന്ന കുറിപ്പാണു് ടീച്ചിങ്ങ് നോട്ട്. എല്ലാവരും അതെഴുതേണമെന്നാണു് പൊതുനിയമം. എന്നാൽ പലരും അതു് ചെയ്യാതെ ഒഴിഞ്ഞു മാറുകയാണു് പതിവു്. ട്രെയിനിങ്ങു് കഴിഞ്ഞു് പ്രാക്ടിക്കൽ കഴിയാത്തവർ ആത്മരക്ഷയ്ക്കുവേണ്ടി

അതെഴുതും. അന്നന്നു പഠിപ്പിയ്ക്കാനാവില്ല, പലപ്പോഴും അങ്ങിനെ എഴുതുന്നതു്. ചിലപ്പോൾ ഒരു മാസത്തെ ഒന്നിച്ചു് ഒരു വഴിപാടെന്നോണം എഴുതിത്തീർത്തേക്കും. ചില ഇൻസ്പെക്ടർമാരേ അതു് ചോദിയ്ക്കാറുള്ളൂ. മററു ചിലർ അതിനെപ്പററി ഒന്നുംതന്നെ അന്വേഷിയ്ക്കുകയില്ല. ട്രെയിനിങ്ങു് കഴിച്ചവർ അതെഴുതാതെയാണു് പാഠമെടുക്കുന്നതെങ്കിൽ ആ കാരണം പറഞ്ഞുകൊണ്ടുതന്നെ അവരെ അവരുടെ പ്രാക്ടിക്കൽ കഴിയ്ക്കാതെ ഇൻസ്പെക്ടർക്കു കഷ്ടപ്പെടുത്താം. അബദ്ധത്തിന്റെ മൂപ്പിനു് അന്നു ഞാൻ ടീച്ചിങ്ങു് നോട്ടു് കൊണ്ടുപോയിരുന്നില്ല. ഞാൻ മറുപടി പറയാതെ ഒന്നു പരുങ്ങി.

"എന്താ പ്രസിഡണ്ടൊന്നും പറയാത്തതു്?"—ഇൻസ്പെക്ടർ തുടന്നു ചോദിച്ചു.

ഇൻസ്പെക്ടർക്കു് യൂണിയനോടു് വലിയ വെറുപ്പാണു് എന്ന സംഗതി എനിയ്ക്കു മനസ്സിലായി. ഞാൻ യൂണിയൻ പ്രവത്തകയാണെന്നും പ്രാദേശിക യൂണിയന്റെ പ്രസിഡണ്ടാണെന്നും ഈ പുതുതായി വന്ന ഇൻസ്പെക്ടരോടു് ആരുപദേശിച്ചു? അതായി എന്റെ ആലോചന.

"എന്താ നാവില്ലേ?" ഇൻസ്പെക്ടർ മൂന്നാമതും മുരണ്ടു ചാടി.

"ഞാനിന്നു കൊണ്ടുവന്നിട്ടില്ല"—ഞാൻ പരുങ്ങാതെ പതറാതെ മറുപടി പറഞ്ഞു.

"കുറമ്പവിടെ കൊണ്ടുപോയി വെക്കുകയാണു് നല്ലതു്. ഞാൻ കേട്ടിരിക്കുന്നു പ്രസിഡണ്ടിന്റെ വീര്യശൌര്യ പരാക്രമങ്ങളൊക്കെ"— ഇൻസ്പെക്ടർ എഴുന്നേററു പോകുമ്പോൾ തുടന്നു:—പ്രാക്ടിക്കൽ കഴിയണമെങ്കിൽ അടങ്ങിയൊതുങ്ങിയിരിയ്ക്കുകയാണു് നല്ലതു്."

ഞാനൊന്നും പറഞ്ഞില്ല. എന്തു പറയാനാണു്? കുറച്ചൊരു കുററം എൻെറ പക്കലുണ്ടു്. വളരെ വളരെ ചെറിയ ഒരു കുററമാണെങ്കിലും അതെൻെറ കയ്യിലാണു്. ഞാൻ ആ മനുഷ്യൻെറ ഭർത്സനം നിശ്ശബ്ദം സഹിച്ചു. ക്ലാസ്സിലെ റജിസ്റ്റർ എടുത്തു് മലർത്തി നോക്കിക്കൊണ്ടു് ഞാൻ കസാലയുടെ മുമ്പിൽ നില്പായി. എന്നോടുള്ള വെറുപ്പിൻെറ മറെറാരു കാരണം കൂടി ആ റജിസ്റ്ററിൽ ഇൻസ്പെക്ടറുടെ കയ്യൊപ്പിൽ മിന്നിത്തിളങ്ങിയിരുന്നു. അദ്ദേഹത്തിൻെറ ഒപ്പു് വ്യക്തമായും വായിക്കത്തക്ക വിധം ശങ്കരനാരായണനെഴുത്തച്ഛൻ എന്നായിരുന്നു. അദ്ദേഹം ഒരു എഴുത്തച്ഛനാണു്. എനിക്കു കൃത്യമായും ശമ്പളം തരാതെ—എൻെറ ചാരിത്രം തട്ടി എടുക്കാൻ ശ്രമിച്ചു—പഴയ മാനേജരുടേയും മകൻേറയും സമുദായക്കാരൻ. എനിക്കു സമാധാനമായി. ആ ഇൻസ്പെക്ടർ ഉത്തരവാദബോധം കൊണ്ടല്ല എൻെറ നേക്കു തട്ടിക്കയറിയതെന്നും ഒരു പക്ഷപാതമനസ്ഥിതിയാണതിന്നു പ്രേരകമായി നില്ക്കുന്നതെന്നും മനസ്സിലായപ്പോൾ എനിക്കു് ആ 'മാന്യ'നോടു് ഒരവജ്ഞ തന്നെയുണ്ടായി,

എല്ലാ ക്ലാസ്സുകളും സന്ദർശിച്ച ശേഷം ഇൻസ്പെക്ടർ എൻെറ ക്ലാസ്സിൻെറ അടുത്തു വന്നു നിന്നുകൊണ്ടു്, ഞാൻ കേൾക്കുവാൻ വേണ്ടിത്തന്നെ ഹെഡ്മാസ്റ്ററോടു് ഒരു പ്രസംഗം ചെയ്തു. അതിലെ ഉള്ളടക്കം ഇതായിരുന്നു.

മാനേജർമാർ മാന്യന്മാരാണു്. നാട്ടിലെ വിദ്യാഭ്യാസം വളർത്താൻ അവരത്യദ്ധ്വാനം ചെയ്യുന്നുണ്ടു്. എട്ടാം ക്ലാസ്സു പാസ്സായി വീട്ടിൽ വെറുതെയിരിക്കുന്നവർക്കു് പോക്കററു് മണി (അത്യാവശ്യത്തിനുള്ള പണം) കൊടുത്തു് സ്കൂൾ നടത്തിക്കുമ്പോൾ ഈ യൂണിയൻകാർ മാനേജർമാരെ അലമ്പാക്കുന്നു. യൂണിയനിൽ ചേരുന്നതു് പാപമാണു്. മാനേജരോടു കാണിക്കുന്ന നന്ദികേടാണു്. മററും മററും. തുടന്നു

കൊണ്ട് ആ 'മാന്യ'ൻ ഒരു താക്കീതും തന്നു: യൂനിയനിൽ ചേർന്നു ക്ലുക്കി വിളിച്ചു നടക്കുന്നവർക്കു ഞാൻ യാതൊരാനുകൂല്യവും ചെയ്യുകയില്ല. ഈ സ്കൂളിൽ വല്ലവരുമുണ്ടെങ്കിൽ അത്തരം കൂട്ടുകെട്ടിൽ പെടാതിരിക്കുകയാണ് നല്ലതെന്നും ഉപദേശിക്കണം''

മഴയൊന്നു തുള്ളി മുറിഞ്ഞു. ഇൻസ്പെക്ടർ പോവാനൊരുങ്ങി.

''ബസ്സിന്റെ അട്ടത്തേറാം ഒരാളു വരണമല്ലോ''—ഇൻസ്പെക്ടർ തുടർന്നു: ''എന്റെ ഈ സഞ്ചിയൊന്നെടുക്കാൻ?''

''ഞാൻ തന്നെ വരാം''—ഹെഡ്മാസ്റ്റർ ഇൻസ്പെക്ടരെ അനുഗമിക്കുവാനൊരുങ്ങി.

''ആ മാസ്റ്റർ വരട്ടെ''— ഇൻസ്പെക്ടർ ചാത്തു നായരെ ചൂണ്ടിക്കൊണ്ടു തുടർന്നു:—''നിങ്ങൾ പോന്നാൽ സ്കൂളിൽ ബെല്ലടിക്കാറായില്ലേ?''

''എന്നാൽ''—ഹെഡ്മാസ്റ്റർ തുടർന്നു:—''മാസ്റ്റർ ഇൻസ്പെക്ടരുടെ കൂടെ ബസ്സിന്റെ അട്ടത്തേറ്റമൊന്നു പോകണം.''

ചാത്തു നായർ ഇൻസ്പെക്ടരുടെ കൂടെ പോവാനൊരുങ്ങി.

''അഞ്ചാം ക്ലാസ്സിലെ മേശപ്പുറത്ത് എന്റെ ഭാണ്ഡം ഇരിക്കുന്നുണ്ട്, അതെടുത്തോളൂ''—ഇൻസ്പെക്ടർ വരാന്തയിലേക്കിറങ്ങുമ്പോൾ എന്നോടും യാത്ര പറഞ്ഞു;—''എന്നിട്ടോ പ്രസിഡണ്ടേ. പോട്ടെ. ഒരു പ്രസിഡണ്ട്!'' വെറുപ്പും വിദ്വേഷവും അവജ്ഞയും വഴിഞ്ഞൊഴുകുന്ന ആ യാത്രാമൊഴി എന്റെ സിരകളിലെ ചോര തിളപ്പിച്ചു.

''എന്നാലങ്ങനെ''—ഞാൻ സധൈര്യം പറഞ്ഞു. ഇപ്പോൾ ഞാൻ പ്രസിഡണ്ടാണ്.''

എന്റെ മറുപടി ഇൻസ്പെക്ടർ പ്രതീക്ഷിച്ചിരുന്നില്ല. അതു ആ മനുഷ്യനെ അരിശം പിടിപ്പിച്ചു. അയാൾ എന്നോടൊരു യുദ്ധം പ്രഖ്യാപിച്ചുകൊണ്ട് കുട നിവൎത്തി മുററത്തേക്കിറങ്ങി:—"ഒക്കെ ശരിപ്പെടുത്തിത്തരാം. പ്രാക്ടിക്കൽ കഴിഞ്ഞിട്ടില്ലല്ലോ?"

"അതു നനസ്സുതതു്"— ഭാണ്ഡവുമെടുത്തു വന്ന ചാത്തു നായൎക്ക് ഇൻസ്പെക്ടർ താക്കീതു കൊടുത്തു. ആ പാവപ്പെട്ട അദ്ധ്യാപകനു കുടതന്നെയുണ്ടായിരുന്നില്ല. അയാൾ എന്റെ കുട കൊടുക്കുവാൻ കണ്ണുകൊണ്ടപേക്ഷിച്ചു. ഞാൻ കുട കൊടുത്തു. ഒരു യാത്രക്കാരൻ ബസ്സിറങ്ങുമ്പോൾ കൂലിക്കാരനെക്കൊണ്ടു ഭാണ്ഡമെടുപ്പിച്ചു നടക്കുന്നപോലെ ഇൻസ്പെക്ടർ ചാത്തു നായരെക്കൊണ്ടു റിക്കാർട്ടു കെട്ടുമേററിച്ചു പോകുന്നതു കണ്ടപ്പോൾ ഞാനറിയാതെ തന്നെ എന്നിൽനിന്നൊരു നെടുവീർപ്പുയൎന്നു.



# പ്രാക്ടിക്കൽ

'39 ആഗസ്റ്റ് മാസത്തിലൊരു തിങ്കളാഴ്ച ഒരു കൂലിക്കാരൻ എനിക്കൊരു കത്ത് കൊണ്ടുവന്നു തന്നു. വെള്ളിയാഴ്ച അമ്പലപ്പറമ്പ് സ്കൂളിലെ വർഷാന്തപരിശോധനയാണെന്നും അന്നേ ദിവസം എന്റെ സർട്ടിഫിക്കറ്റ് ഇൻസ്പെക്ടരുടെ മുമ്പിൽ ഹാജരാക്കണമെന്നും ആയിരുന്നു കത്തിലെ ഉള്ളടക്കം. സ്കൂൾ മാനേജരുടെ ഒരു കല്പന!

ഞാൻ കല്പനയെടുത്ത് എന്റെ സർട്ടിഫിക്കറ്റുമായി ആ വെള്ളിയാഴ്ച അമ്പലപ്പറമ്പ് സ്കൂളിലേക്കു പോയി. ഇൻസ്പെക്ടർ ശങ്കരനാരായണനെഴുത്തച്ഛൻ തലേ ദിവസംതന്നെ മാനേജരുടെ അതിഥിയായി സ്ഥലത്തെത്തിയിരുന്നതുകൊണ്ട് കൃത്യം പത്തുമണിക്ക് സ്കൂളിൽ ഹാജരായിരുന്നു. കുട്ടികൃഷ്ണനെഴുത്തച്ഛനും രാമനെഴുത്തച്ഛനും ഇൻസ്പെക്ഷന്റെ തിരക്കിലാണ്. ഓട്ടുരുകിക്കഴിഞ്ഞ സമയത്തു പരിഭ്രമിക്കുന്ന ഒരു മൂശാരിയെപ്പോലെ, കുട്ടികൃഷ്ണനെഴുത്തച്ഛൻ അങ്ങോട്ടുമിങ്ങോട്ടും മണ്ടുന്നുണ്ട്. രാമനെഴുത്തച്ഛൻ മേശയ്ക്കടുത്തു നിന്ന് കസാലയിൽ ഇരിക്കുന്ന ഇൻസ്പെക്ടർക്ക് റിക്കാർട്ടുകളോരോന്നായി നിവർത്തിക്കാട്ടിക്കൊടുക്കുകയാണ്. മററുള്ള ടീച്ചർമാർ ക്ലാസ്സുകളിൽ ഭയഭക്തിബഹുമാനങ്ങളോടെ നില്ക്കുകയാണ്. മാധവി ഒരു തടവുകാരിയെപ്പോലെ എ

ന്നോട്ട് കുശലപ്രശ്നം ചെയ്യുവാനുള്ള അത്യാഗ്രഹത്തോടെ അട ക്കികൊണ്ട് അവളുടെ ക്ലാസ്സിൽ നില്ക്കുന്നു. ചില കുട്ടികൾ പുറത്തേയ്ക്കു പോകുമ്പോഴും അകത്തേയ്ക്കു കടക്കുമ്പോഴും സ ന്തോഷംഎന്നെ നോക്കിക്കൊണ്ട് പറഞ്ഞു: "നമ്മുടെ ടീച്ച റ്."" ചിലർ വന്ന് എന്റെ കൈ പിടിച്ച് ഊഞ്ഞാലാടി. മററു ചിലർ എന്നോട്ട് കുശലപ്രശ്നം ചെയ്തു. അവക്ക് എ ന്നോടുള്ള സ്നേഹബഹുമാനങ്ങൾ പ്രകടിപ്പിച്ചു. സ്കൂൾ ഭാര വാഹികൾ ഞാനവിടെ ചെന്നു നില്ക്കുന്നതറിഞ്ഞതായി ന ടിച്ചതേയില്ല. ഞാൻ വരാന്തയിൽ നിന്നു വലഞ്ഞു. അവ സാനം ചുവരും ചാരി നിലയുറപ്പിച്ചു.

"ഞാൻ പത്തുമണിക്കു മുമ്പുതന്നെ അവിടെയെത്തിയി രുന്നു. ഒരു മണിവരേയും അങ്ങനെ നിന്നു കഴിച്ചുകൂട്ടി. ഒരു മണിക്കു സ്കൂൾ വിട്ടപ്പോഴേയ്ക്കു പൊതുവാളും സർട്ടിഫി ക്കററു കാട്ടിക്കൊടുക്കാൻ വന്നു. അടുത്തുള്ള ചായപ്പീടിക യിലേക്ക് എന്നെ ക്ഷണിച്ചു കൊണ്ടുപോയി എനിക്കു ചായ വാങ്ങിത്തന്നു."

ഞാൻ ചായ കഴിച്ചു മടങ്ങിച്ചെന്നപ്പോൾ ഇൻസ്പെ ക്ടർ വിഭവസമൃദ്ധമായ സദ്യയുണ്ട് സ്കൂൾ വരാന്തയിലിരു ന്നു സിഗററു വലിച്ചു പുക വിട്ടുകൊണ്ട് വിശ്രമിക്കുകയാ ണ്. ഞാൻ കുറച്ചു നേരം കൂടി കാത്തു നിന്നശേഷം ഇൻ സ്പെക്ടരുടെ അടുത്തു ചെന്നു കുറച്ചു ശബ്ദമുണ്ടാക്കിക്കൊണ്ട് എന്റെ സാന്നിദ്ധ്യത്തെ അറിയിച്ചു. ഇൻസ്പെക്ടർ അറി യാഞ്ഞിട്ടല്ല. എങ്കിലും തിരിഞ്ഞു നോക്കിയില്ല.

ഞാൻ ഹെഡ്മാസ്റ്റരോട്ട് എന്റെ സർട്ടിഫിക്കററ് ഇൻസ്പെക്ടരെ കാട്ടിക്കൊടുത്തു സർവ്വീസു ചേർപ്പിച്ചു തരുവാൻ പറഞ്ഞു സർട്ടിഫിക്കററു അദ്ദേഹത്തെ ഏല്പിച്ചു.

"ഇതാ മിസ്റ്റ്റസ്സിന്റെ സർട്ടിഫിക്കററ്"—ഹെഡ് മാസ്റ്റർ രാമനെഴുത്തച്ഛൻ ഇൻസ്പെക്ടരുടെ മുമ്പിൽ ചെന്നു കൊണ്ടു പറഞ്ഞു.

''ഏതു മിസ്സ്റസ്സിൻെറ'' ഇൻസ്പെക്ടർ അറിയാത്ത മട്ടിൽ അന്വേഷിച്ചു.

''ഇവിടെ ഹെഡ്മിസ്സ്റസ്സായിരുന്ന നാണിയമ്മയുടെ''—ഹെഡ്മാസ്റ്റർ ബോദ്ധ്യപ്പെടുത്തി.

ഇൻസ്പെക്ടർ സർട്ടിഫിക്കററു വാങ്ങി മറിച്ചു നോക്കിക്കൊണ്ടു് ചോദിച്ചു: ''എടുത്തു ആ ജന്തു?''

''ഇവിടെയുണ്ടു്''—ഞാൻ കുറച്ചു ധൈര്യമവലംബിച്ചുകൊണ്ടുതന്നെ മുന്നോട്ടു ചെന്നു.

''ഓ—ാ—പ്രസിഡണ്ടു് ഇവിടെയുണ്ടോ? ഞാനറിഞ്ഞില്ല''—ഇൻസ്പെക്ടർ തുടന്നു:— ''സത്യവും മര്യാദയുമില്ലാത്ത വക.''

''വേണ്ടാത്തതൊന്നും പറയണമെന്നില്ല. പരീക്ഷയ്ക്കു് ഇൻസ്പെക്ടർ വരുമ്പോൾ സർട്ടിഫിക്കററു കൊണ്ടുവന്നു കാണിച്ചുകൊടുക്കണമെന്നു മാനേജർ ആവശ്യപ്പെട്ടു. ഞാൻ എൻെറ മര്യാദയ്ക്കു് അതു കൊണ്ടുവന്നു കാണിച്ചുതരുവാൻ വന്നതാണു്.''

''ഒരു മര്യാദ!'' ഇൻസ്പെക്ടർ തുടന്നു:—''തട്ടിപ്പറിയല്ലേ യൂണിയൻെറ മര്യാദ? എന്താ നിങ്ങളു് ശമ്പളം വാങ്ങാത്തതു്?''

''ഇപ്പോൾ തന്നാൽ വാങ്ങാം. മാസം പന്ത്രണ്ടുരൂപ്പിക വീതം നിന്നേടത്തോളം കാലത്തേയ്ക്കു വാങ്ങിത്തന്നാൽ മതി'' ഞാൻ പറഞ്ഞു.

''കൊല്ലത്തിൽ എൺപതുറുപ്പികയ്ക്കു ജോലിയെടുക്കാമെന്നു് ആ വയസ്സനെ വിശ്വസിപ്പിച്ചിട്ടല്ലേ ഇവിടെ ചേന്നതു്? എന്നിട്ടിപ്പോൾ വായിൽ തോന്നിയതൊക്കെ പറയുന്നതല്ലേ മര്യാദ?''

"ഞാൻ വായിൽ തോന്നിയതൊന്നും പറഞ്ഞില്ല. ഗവമ്മേണ്ടിൽ നിന്ന് അനുവദിക്കുന്ന ശമ്പളം തരണമെന്നേ പറഞ്ഞുള്ളു."

"നല്ല വിലയാണ് വാക്കിന്" ഇൻസ്പെക്ടർ തുടന്നു:– "ഈ വാക്കുമായി നടന്നാൽ മറ്റൊരു മാനേജരും സ്കൂളിൽ നിത്തുകയുണ്ടാവില്ല."

"എന്നാൽ ഞാൻ വീട്ടിലിരുന്നോളാം"— ഞാൻ ഒട്ടും കുറച്ചില്ല. അനീതിയുടെ മുമ്പിൽ ചൂളി നിൽക്കാൻ എനിക്കു സാദ്ധ്യമായിരുന്നില്ല. ഞാൻ തുറന്നു പറഞ്ഞു. ഞാൻ ആവശ്യപ്പെട്ടു: "സർട്ടിഫിക്കററു കണ്ടില്ലേ? ആവശ്യം കഴിഞ്ഞുവെങ്കിൽ അതു മടക്കിത്തരണം. എനിക്കു പോണം. രാവിലെ വന്നിട്ടു പട്ടിണിയായി നില്ക്കുന്നതാണ്."

പടമുയത്തി നിന്നാടുന്ന ആ ഉദ്യോഗസ്ഥമേധാവിത്വത്തിൻെറ തലക്കു സ്വാതന്ത്ര്യത്തിൻെറ ഒരു വീക്കു കൊണ്ടപ്പോൾ അതു പെട്ടെന്നു താണു. "ഹോ–ഹോ–വല്ലാത്ത പ്രസിഡണ്ട്!"—ഇൻസ്പെക്ടരാക്രോശിച്ചു.

"ഇതിൽ സവ്വീസു ചേക്കണ്ടേ?"—ഇൻസ്പെക്ടർ ചോദിച്ചു.

"ഇഷ്ടമുണ്ടെങ്കിൽ ചേത്തു തരാം. ഇല്ലെങ്കിൽ ചേക്കാതെ തരാം." ഞാൻ പറഞ്ഞു.

ചുററുപാടും നില്ക്കുന്ന മാസ്റ്റർമാരും കുട്ടികളും കേൾക്കുന്നതിൽ ഇൻസ്പെക്ടക്കൊരു നാണക്കേടു തോന്നിയതുപോലെ എനിക്കു തോന്നി. ഞാൻ നിർഭയമായും സംസാരിക്കുന്നതിൽ അവിടെ കൂടിയിരുന്ന ചിലർ അത്ഭുതപ്പെട്ടു.

"ആ ടീച്ചേഴ്സ് റജിസ്റ്റ്ര് ഇങ്ങോട്ടെടുത്തു കൊണ്ടുവരു മാഷെ" ഇൻസ്പെക്ടർ രാമനെഴുത്തച്ഛനോടു കല്പിച്ചു. എൻെറ നേക്കു തിരിഞ്ഞുകൊണ്ടൊന്നു മൂളി. "ഊം—"

എനിയ്ക്കു് അമർഷംകൊണ്ടു വിറച്ചിരുന്നു. യാതൊരാലംബവും ഇല്ലാതെ അങ്ങനെ അവിടെ നിന്നാൽ വീണുപോവുമെന്നുപോലും തോന്നി. ഞാൻ ചുവരിൻെറ അടുത്തേയ്ക്കു നീങ്ങാൻ ശ്രമിച്ചു. പക്ഷേ എൻെറ കാലിടറി. വീണുപോയാൽ അവമാനമല്ലേ? ഞാൻ വിഷാദവിവശയായി. കണ്ണു് ഇറുക്കി ചിമ്മി. അറസ്റ്റു ചെയ്യാൻ പോലീസുകാർ വന്നപ്പോഴും നിർഭയനായി പുഞ്ചിരി പൊഴിച്ചു നില്ക്കുന്ന ഗോപാലൻെറ രൂപം എൻെറ മുന്നിൽ നില്ക്കുന്നതുപോലെ എനിയ്ക്കു തോന്നി. എനിയ്ക്കു ധൈര്യം വന്നു. ഞാൻ പതുക്കെ പതുക്കെ ചുവരിൻെറ അടുക്കലേയ്ക്കു നീങ്ങി ചുവരും ചാരി നിലയുറപ്പിച്ചു.

ഹെഡ്മാസ്റ്റർ രജിസ്റ്ററെടുത്തു കൊണ്ടുവന്നു. ഇൻസ്പെക്ടരുടെ പക്കൽ കൊടുത്തു. ഇൻസ്പെക്ടർ രജിസ്റ്ററിൽ എനിയ്ക്കുള്ള സർവ്വീസു് ഒത്തുനോക്കി എൻെറ സർട്ടിഫിക്കററിൽ സർവ്വീസു ചേക്കാനുള്ള കോളത്തിൽ എന്തോ എഴുതാൻ തുടങ്ങി. നേരം രണ്ടു മണിയായി ബെല്ലടിച്ചു. അദ്ധ്യാപകന്മാരും കുട്ടികളും ക്ലാസ്സിലൊതുങ്ങി. വരാന്തയിൽ ഇൻസ്പെക്ടരും ഞാനും മാത്രം ബാക്കിയായി.

"എന്നാ കല്യാണം?"

ഇൻസ്പെക്ടർ ചോദിച്ചു.

"ആരുടെ"–ഞാനും ചോദിച്ചു.

"സ്കൂളിൽ വെച്ചു ശൃംഗരിച്ചാൽ സർട്ടിഫിക്കററു കാൻസെൽ ചെയ്യിപ്പിക്കും അതു തന്നെ"–ഇൻസ്പെക്ടർക്കു് എന്നെ ശകാരിച്ചതുകൊണ്ടു മതിയായിട്ടില്ല. അപമാനിയ്ക്കുക കൂടി വേണമെന്നുണ്ടു് എന്നു് എനിയ്ക്കു ബോദ്ധ്യപ്പെട്ടു.

"എന്താ നിങ്ങൾ പറയുന്നതു്? എനിയ്ക്കു മനസ്സിലായില്ല" ഞാൻ തുടന്നു:–"ഇൻസ്പെക്ടരാണെങ്കിൽ ഇൻസ്പെക്ടരുടെ നിലയ്ക്കിരിക്കണം, ഇല്ലെങ്കിൽ..."

"ഇല്ലെങ്കിൽ?"– ഇൻസ്പെക്ടർ ചോദിച്ചു. "എന്താ കണ്ടതു പറഞ്ഞാൽ? ആ ചാത്തു നായരും നിങ്ങൾക്കും കൂടി ശൃംഗരിക്കലല്ലേ സ്കൂളിൽ പണി?"

"ഇല്ലെങ്കിൽ എനിക്കു തോന്നിയതൊക്കെ ഞാനും പറഞ്ഞുവെങ്കിൽ കേൾക്കേണ്ടിവരും. ആ സർട്ടിഫിക്കററു തന്നാൽ പോവാമായിരുന്നു."

"ഹ്ഫൂ" ഇൻസ്പെക്ടർ എല്ലാ വെറുപ്പും ഒന്നിച്ചു ചേർത്തു ചുകൊണ്ട് എന്റെ സർട്ടിഫിക്കററു നിലത്തെറിഞ്ഞു് ക്ലാസ്സിലേക്കു പോയി.

ഞാനെന്റെ സർട്ടിഫിക്കററുമെടുത്തു് സ്കൂൾ വളപ്പിൽ നിന്നു പുറത്തു കടന്നു കുതി കുതിച്ചു നടന്നു. പണ്ടു് ഒരു ദിവസം ട്രെയിനിങ്ങിനു പോവാൻ പണമില്ലാതെ എന്തു വേണമെന്നന്വേഷിക്കാൻ ഗോപാലനെ തിരഞ്ഞു പോകുന്ന ചാത്തു നായരെ കണ്ട ദിക്കിൽ എത്തുന്നതുവരെ അതേ വേഗത്തിൽ നടന്നു. എന്റെ ഹൃദയത്തിൽ എന്തൊക്കെയോ വികാരങ്ങളുടെ വേലിയേററമായിരുന്നു. പരന്നു പന്തലിച്ചു നില്ക്കുന്ന, വഴിയരികത്തുള്ള ഒരു മാവിന്റെ ചുവട്ടിൽ നിന്നുകൊണ്ടു് ഞാൻ എന്റെ സർട്ടിഫിക്കററു മലർത്തി നോക്കി.

അതിൽ ആദ്യം ചേർത്ത സർവ്വീസ്സിനു പുറമേ സ്കൂളിൽ ഉണ്ടായിരുന്ന സർവ്വീസു കൂടി ചേർത്തിരുന്നു. പക്ഷേ സർവ്വീസു് ഒത്തുനോക്കി. തൃപ്തികരമായി തോന്നാത്തതിനാൽ അംഗീകരിച്ചിട്ടില്ല. എന്നാണു് എഴുതിയിരുന്നതു്. ഒരു ഇൻസ്പെക്ടർക്കു് ട്രെയിനിങ്ങു് ടീച്ചറോടു് കാണിക്കുവാൻ കഴിയുന്ന എത്രയും വലിയ ക്രൂരത ആ മനുഷ്യൻ എന്നോടു് കാണിച്ചു.

എന്റെ കൊന്ത്രൻ പല്ലുപോലെ സർട്ടിഫിക്കററിൽ എന്നും അതൊരലങ്കാരമായിത്തീർന്നു.

എനിക്കു നിരാശയുണ്ടായില്ല. അയാൾ എന്നോടു് പറഞ്ഞ ധിക്കാരപരമായ ഓരോ വാക്കിനും ഞാൻ തികച്ചും സമാധാനം പറഞ്ഞിട്ടുണ്ടെന്ന കൃതാൎത്ഥത എനിക്കുണ്ടായിരുന്നു.

ഒരു ഗവൎമ്മേണ്ടുദ്യോഗസ്ഥൻ 'വഷള'നായിത്തീൎന്നാൽ എങ്ങനെയിരിക്കുമെന്നതിൻെറ മാതൃകയായിരുന്നു ഇൻസ്പെക്ടർ ശങ്കരനാരായണനെഴുത്തച്ഛൻ.

അതുവരേയും എൻെറ ശമ്പളത്തെപ്പററി ഞാൻ യാതൊരാവലാതിയും പറഞ്ഞില്ല. ഡിപ്പാർട്ടുമെണ്ടിനോടു് പറഞ്ഞിട്ട കാൎയ്യമില്ലെന്നു പണ്ടുതന്നേ ബോദ്ധ്യപ്പെട്ടിരുന്നതാണു്. എന്നാൽ യൂണിയൻ പ്രവൎത്തനം ശക്തിപ്പെടാൻ തുടങ്ങിയതോടുകൂടി ഇൻസ്പെക്ടർമാരും ഇൻസ്പെക്ടർമാരുടെ മേലധികാരിയായ ഡി. ഇ. ഒ. (ഡിസ്ത്രിക്ടു് വിദ്യാഭ്യാസ ആഫീസർ)വും ചില നടപടികളെല്ലാമെടുത്തിരുന്നു. നിയമപരമായി വലിയ അധികാരമൊന്നും ഈ കാൎയ്യത്തിൽ ഡിപ്പാർട്ടുമെൻറിനുണ്ടായിരുന്നില്ലെങ്കിലും ഗ്രാൻറു് അനുവദിച്ചുകൊടുക്കേണ്ട ഒരു കടിഞ്ഞാൺ അവരുടെ കയ്യിലുള്ളതുകൊണ്ടും അദ്ധ്യാപകന്മാരുടെ ആവശ്യം ന്യായമായിരുന്നതുകൊണ്ടും ഡിപ്പാർട്ടുമെണ്ടു് ആ ആയുധം കാട്ടി ചിലപ്പോഴൊക്കെ മാനേജർമാരെക്കൊണ്ടു് മൎയ്യാദ ചെയ്യിച്ചിരുന്നു. പ്രാദേശിക യൂണിയൻതന്നെ അത്തരം രണ്ടോ മൂന്നോ കേസ്സുകളിൽ ഇടപെട്ടു ഡിപ്പാർട്ടുമെണ്ടുവഴി കാൎയ്യം തീൎപ്പിക്കുകയുണ്ടായി. പ്രാദേശിക യൂണിയനിലെ പ്രസിഡണ്ടെന്ന നിലയ്ക്കു് എൻെറ ആവലാതി ഞാൻ തന്നെ ബോധിപ്പിക്കുന്നതിൽ എന്തോ ഒരസുഖം തോന്നിയതുകൊണ്ടു് ഞാൻ അതുവരെ അതു ചെയ്യാതെ കഴിച്ചു. ഇനിയതു ചെയ്യുകയാണെങ്കിൽ ഇൻസ്പെക്ടർ എനിക്കെതിരാണെന്നു വ്യക്തമായി. "എന്തു ചെയ്യണം" ഞാൻ ആലോചിച്ചു. ഇൻസ്പെ

ക്റ്റർ എതിരായാലും എന്റെ ആവശ്യം ന്യായമാണ്. ഞാൻ ആവലാതി ബോധിപ്പിക്കാൻ തന്നെയുറച്ചു. അന്ന വൈകു ന്നേരം തന്നെ ശമ്പളബാക്കി തീർത്തു തരാത്ത അമ്പലപ്പുറ മ്പ് സ്കൂൾ മാനേജരുടെ കാര്യത്തിൽ ഇടപെട്ടു കാര്യം തീർ പ്പിച്ചു തരണമെന്ന ഹരജിയുണ്ടാക്കി അതിന്റെ മൂന്നു കോ പ്പിയെടുത്ത് ഒന്ന് ഇൻസ്പെക്ടരുടെ ആഫീസിലേക്കു് റജി സ്റ്റർ ചെയ്തയച്ചു. രണ്ടാമത്തൊന്ന് ജില്ലാ വിദ്യാഭ്യാസ ആ ഫീസർക്കും മൂന്നാമത്തേതു് മദിരാശി സംസ്ഥാന വിദ്യാഭ്യാ സ മേലദ്ധ്യക്ഷനും അയച്ചു കൊടുത്തു. ഗാഢമായി ആലോ ചിച്ച ശേഷം പകർപ്പിൽനിന്നു ഒരു കോപ്പി കൂടി എടുത്തു വിദ്യാഭാസ മന്ത്രിക്കും അയച്ചു കൊടുത്തു. ഇൻസ്പെക്ടർ എ നിക്കെതിരാണ്. അദ്ദേഹമൊന്നും ചെയ്യില്ല. എനിക്കുതു റപ്പായിരുന്നു. അയാളുടെ മേലുദ്യോഗസ്ഥന്മാരിൽ നിന്ന് മാത്രമേ എനിക്കു വല്ല ആനുകൂല്യവും സിദ്ധിക്കുമോ എന്നു സംശയമുണ്ടായിരുന്നുള്ളു. കോൺഗ്രസ്സ് മന്ത്രിസഭ അധി കാരത്തിലുള്ളപ്പോൾത്തന്നെ കോൺഗ്രസ്സ് പ്രവർത്തകനായ ഗോപാലനെ—യാതൊരു കുററവും ചെയ്യാതെ തന്നെ— കോൺഗ്രസ്സ് പരിപാടി നടപ്പാക്കുന്നതിന്നിടയിൽ അറസ്റ്റു ചെയ്തതു ഞാൻ കണ്ടതാണ്. എങ്കിലും കോൺഗ്രസ്സിന്റെ മന്ത്രിസഭയല്ലെ എന്നൊരു തോന്നൽ ഒരു ഹരജി മന്ത്രിക്കു കൂടി അയയ്ക്കാൻ എന്നെ പ്രേരിപ്പിച്ചു.

യൂണിയൻ പ്രവർത്തനം സജീവമായി മുന്നോട്ട് പോവു കയാണ്. ഗവർമ്മേണ്ടു് പല വാഗ്ദാനങ്ങളും തന്നുകൊണ്ടി രുന്നുവെങ്കിലും അതൊന്നും നടപ്പിലാക്കാതെ നീട്ടിക്കൊണ്ടു പോവുകയായിരുന്നു. ഒരു സമരത്തിലേക്കു നീങ്ങുന്ന പരി തസ്ഥിതി വളർന്നു വരികയാണ്. കോൺഗ്രസ്സിന്റെ മന്ത്രി മാർ അദ്ധ്യാപകന്റെ ന്യായമായ ആവശ്യങ്ങളുടെ ഏററ വും ചെറിയ ഒരു ശതമാനം അനുവദിക്കാമെന്നു വാഗ്ദാനം

ചെയ്യും. പക്ഷേ, വെള്ളക്കാരന്റെ ഗവൺമെണ്ടും ഉദ്യോഗസ്ഥന്മാരും ആ വാഗ്ദാനങ്ങളെ പുല്ലുപോലെ നടപ്പാക്കാതെ കബളിപ്പിയ്ക്കും. അങ്ങനെ തിളച്ചു മറിയുന്ന ഒരന്തരീക്ഷമായിരുന്നു അതു്.

സെപ്തംബർ മാസത്തെ ഗുരുജനസമാജ യോഗത്തിനു് എന്നെയാണു് അദ്ധ്യക്ഷസ്ഥാനത്തേയ്ക്കു തിരഞ്ഞെടുത്തതു്. ഞാൻ അദ്ധ്യക്ഷയായി കസാലയിലിരുന്നു യോഗനടപടികൾ നിയന്ത്രിയ്ക്കുകയായിരുന്നു. അപ്പോഴാണു് കറുത്ത കോട്ടിട്ട ഇൻസ്പെക്ടർ ശങ്കരനാരായണനെഴുത്തച്ഛനും വില്ലയിട്ട ശിപായിയും കൂടി ഗെയ്റ്റിൽ പ്രത്യക്ഷപ്പെട്ടതു്. എന്റെ ഹൃദയം മിടിക്കാൻ തുടങ്ങി. ചോരയുടെ ചൂടു കൂടിത്തുടങ്ങി. ഞാൻ ഉപക്രമപ്രസംഗത്തിനു് എഴുന്നേററു നില്ക്കുമ്പോഴാണു് ആ എഴുന്നള്ളത്തു് കണ്ടതു്. ഞാൻ കുറച്ചു നേരം ആലോചിച്ചു നിന്നശേഷം അദ്ധ്യക്ഷ സ്ഥാനം ഇൻസ്പെക്ടർക്കു് ഒഴിഞ്ഞുകൊടുത്തു്, അണ്ടി പോയ അണ്ണാനെപ്പോലെ, അടങ്ങിയിരിക്കാനൊരുക്കമില്ലെന്നുറപ്പിച്ചു. അന്നത്തെ വിഷയമായ "സമുദായ സേവന"ത്തെപ്പററി പ്രസംഗിയ്ക്കാൻ തുടങ്ങി.

ആ പഴയ ബാപ്പുമാസ്റ്റർ തന്നെയാണു് അന്നും സിക്രട്ടറി. അദ്ദേഹം എന്റെ അടുത്തു വന്നു പറഞ്ഞു:—"ഇൻസ്പെക്ടർ വരുന്നുണ്ടു്, ഇനി മൂപ്പരായ്ക്കോട്ടെ അദ്ധ്യക്ഷൻ."

"ഇൻസ്പെക്ടർ പടി കടക്കുകയാണു്. ഇനി ഞാൻ ഇവിടെ നിന്നു മാറി നിന്നു് അദ്ധ്യക്ഷസ്ഥാനം അദ്ദേഹത്തിനു് ഒഴിവാക്കിക്കൊടുക്കണമെന്നു സിക്രട്ടറി പറയുന്നു. ഉദ്യോഗസ്ഥന്മാരുടെ ഈ കയ്യേററം അപമാനമാണെന്നാണെന്റെ അഭിപ്രായം. "ഞാൻ ഇവിടെ നിന്നു മാറിയിരിക്കണമെന്ന അഭിപ്രായമുള്ളവർ കൈ പൊക്കണം" ഞാൻ പെട്ടെന്നു് ഒരു വോട്ടെടുപ്പു നടത്തി. കുറച്ചു വയസ്സായ ടീച്ചർ മാനേജർമാരും സിക്രട്ടറിയും കൈ പൊക്കി. ഞാൻ—

തുടന്നു:—"ജനകീയാഭിപ്രായത്തെ മാനിയ്ക്കാൻ നിങ്ങൾ തിരഞ്ഞെടുത്ത ഞാൻ തന്നെ ഇവിടെയിരിയ്ക്കണമെന്നഭിപ്രായമുള്ളവരും കൈ പൊക്കണം"— ചോരത്തിളപ്പുള്ള യൂണിയൻ പ്രവത്തകരൊക്കെ ഏററവും വലിയ ഭൂരിപക്ഷത്തോടെ, രണ്ടാമത്തെ അഭിപ്രായത്തെ ശരിവെച്ചു.

ഞാൻ എൻെറ പ്രസംഗം തുടന്നു. എനിയ്ക്കറിയാം ആ ചെറുപ്പക്കാർ യൂണിയനോട്ട് കൂറുള്ളവരാണെന്നും അവരെന്നെ അവമാനിയ്ക്കുകയില്ലെന്നും.

സിക്രട്ടറി അമ്പരന്നു നിന്നു. ഇൻസ്പെക്ടർ കോലായിലെത്തിക്കഴിഞ്ഞു. ഇതിനു മുമ്പ് ഇങ്ങനെയൊരു ധിക്കാരം ഉണ്ടായിട്ടില്ല. മാന്യനായ ഇൻസ്പെക്ടർ വരുമ്പോൾ അദ്ധ്യക്ഷൻെറ കസാലയിൽ ഒരദ്ധ്യാപകനോ അദ്ധ്യാപികയോ ഇരുന്നു സഭാനടപടികൾ നിയന്ത്രിയ്ക്കുക എന്ന ഈ പുതുമ സിക്രട്ടറിയെ ഞെട്ടിപ്പിച്ചുപോയി. ഞെട്ടിനില്ക്കാൻ നിവൃത്തിയില്ലാത്ത വിധം ഇൻസ്പെക്ടർ കോലായിൽ കയറി നില്ക്കുന്നു.

"എറങ്ങി ഇരിക്കില്ല അല്ലേ?"—സിക്രട്ടറി സഗൽഗദം എന്നോടു ചോദിച്ചു. ഞാൻ അതു ശ്രദ്ധിയ്ക്കാതെ എൻെറ പ്രസംഗം തുടന്നു. സിക്രട്ടറി ശരം വിട്ടപോലെ പുറത്തേയ്ക്കു പാറന്നു.

സിക്രട്ടറി ഇൻസ്പെക്ടരോട്ട് രണ്ടു മൂന്ന് മിനുട്ട നേരം എന്തോ സംസാരിച്ചു. ആ ഗൂഢാലോചനയ്ക്കു ശേഷം സിക്രട്ടറി സ്കൂളിലേയ്ക്കു കടന്നു. നടന്നുകൊണ്ടിരിയ്ക്കുന്ന യോഗത്തിനഭിമുഖമായിത്തന്നെ സ്കൂളിൻെറ മറേറത്തലയ്ക്കൽ ഒരു കസാലയും മേശയും ശരിപ്പെടുത്തിയിട്ട നാലഞ്ച്യു ബെഞ്ചുകളും വലിച്ചിട്ട പുറത്തു പോയി. ഇൻസ്പെക്ടരെ അകത്തേയ്ക്കു എഴുന്നള്ളിച്ചു. ഇൻസ്പെക്ടർ ആ കസാലയിൽ ചെന്നിരുന്നു.

"മാന്യരേ"—സിക്രട്ടറി തുടന്നു: "ഇന്നത്തെ ഗുരുജന സമാജയോഗം ഇവിടെ വെച്ചാണ്. നമ്മുടെ ബഹുമാന്യനായ അദ്ധ്യക്ഷൻ ഇവിടെ ഇരിയ്ക്കുന്നു. എല്ലാവരും ആ യോഗം ഉപേക്ഷിച്ചു ഇവിടെ വന്നിരിക്കണം."

എഴുപത്തഞ്ചോളം അംഗങ്ങൾ സന്നിഹിതരായിരുന്ന ആ യോഗത്തിൽ നിന്നു ഒമ്പതുപേർ എഴുന്നേററു സ്കൂളിൻെറ വടക്കെത്തലയ്ക്കൽ പോയി ഞങ്ങൾക്കാസനം കാട്ടി ഇരിപ്പുറപ്പിച്ചു.

ഞാൻ എൻെറ ഉപക്രമ പ്രസംഗം കഴിഞ്ഞു പാഠമെടുക്കാനുള്ള അദ്ധ്യാപകനെ ക്ഷണിച്ചുകൊണ്ടു ആ സമാജികന്മാരെയൊന്നു നോക്കി. ഒരു തേഞ്ഞ കുററിപ്പല്ലും കാട്ടി ചിരിച്ചുകൊണ്ടിരിയ്ക്കുന്ന ഒരു മുഖം എന്നെ ആവേശം കൊള്ളിച്ചു. അദ്ദേഹം എൻെറ ആദ്യത്തെ മാനേജരായ മുസലിയാരായിരുന്നു. അദ്ദേഹം അന്നും തെക്കുംമുറി സ്കൂളിലെ മൊല്ലാക്കയായി സേവനം നടത്തുന്നുണ്ടായിരുന്നു.

ഒരു ഹാളിൽ രണ്ടു യോഗം!

പാഠമെടുക്കാനുള്ള അദ്ധ്യാപകൻ വന്നു പാഠമെടുക്കാൻ തുടങ്ങി. ആ സംഘടിതശക്തിയുടെ മുമ്പിൽ തോററ പരമാത്മം ഇൻസ്പെക്ടർക്കു ബോദ്ധ്യമായി. അദ്ദേഹം എഴുന്നേററു പറഞ്ഞു:—"ഞാൻ അക്കരക്കുറുശ്ശി സ്കൂളിലേയ്ക്കു പോകുമ്പോൾ ഇവിടെ കയറിയതാണ്. അടുത്ത യോഗത്തിന്നു വരികയും നിങ്ങൾക്കു ഉപദേശം തരികയും ചെയ്തുകൊള്ളാം" ഇൻസ്പെക്ടർ ഒരു ഇറങ്ങിപ്പോക്കു നടത്തി. സിക്രട്ടറി പിന്നാലെയും.

എതിർയോഗത്തിന്നു പോയിരുന്നവർ ഇനിയെന്തു വേണമെന്നറിയാതെ പരിഭ്രമിച്ചു നിന്നു. അവർ തമ്മിൽ തമ്മിൽ എന്തൊ പറഞ്ഞുകൊണ്ടിരുന്നു. ഒട്ടുമുക്കാലും യൂണി

യനേയും എന്നേയും ഭർത്സിക്കുകയായിരുന്നുവെന്നവരുടെ മുഖഭാവം വെളിപ്പെടുത്തിയിരുന്നു.

യൂണിയന്റെ ശക്തിയായിരുന്നു എന്റെ അദ്ധ്യക്ഷസ്ഥാനത്തിന്റെ മാനം രക്ഷിച്ചതു്. ഞാൻ ആ ശക്തിയെ ആവേശത്തോടെ നോക്കിക്കണ്ടു. അദ്ധ്യാപകരുടെ ന്യായമായ ആവശ്യങ്ങൾ ഗവമ്മേണ്ടു് അനുവദിച്ചു തരാത്ത പക്ഷം നാട്ടിലെ വിദ്യാഭ്യാസത്തിനു യാതൊരു കോട്ടവും സംഭവിക്കാത്ത വിധം ഗുരുജനസമാജം ബഹിഷ്ക്കരിക്കണമെന്ന ജില്ലായൂണിയന്റെ പരിപാടി നടപ്പിൽ വരുത്താൻ ഞങ്ങളുടെ ബ്രാഞ്ചു് യൂണിയൻ എത്ര കണ്ടു തയ്യാറാണെന്നു ആ സംഭവം എന്നെ പഠിപ്പിച്ചു. യാതൊരു പിറുപിറുപ്പും പരിഭ്രമവുമില്ലാതെ—ഇൻസ്പെക്ടർ ഇറങ്ങിപ്പോകുന്നതുപോലും ശ്രദ്ധിയ്ക്കാതെ ഞങ്ങളുടെ യോഗം നടന്നു.

"ഇൻസ്പെക്ടരുടെ മീററിങ്ങിനു വന്നവരൊക്കെ അവിടെ വേറെ നിൽക്കിൻ"—ഇൻസ്പെക്ടരെ അനുഗമിച്ച സിക്രട്ടറി മടങ്ങി വന്നു കല്പിച്ചു. അയാൾ തുടന്നു:— "മൂപ്പരെ അവമാനിച്ചവരുടെ പേരൊക്കെ എഴുതിവെയ്ക്കാൻ പറഞ്ഞിട്ടുണ്ടു്. അവരെ വെറുതെ വിടുകയൊന്നുമില്ല."

ഇൻസ്പെക്ടർമാരേയും ബോർഡു് മെമ്പർമാരേയും സേവ പിടിച്ചു് വീടിന്റെ അടുത്തുള്ള കാടാമ്പുഴ സ്കൂളിൽത്തന്നെ സ്ഥിരമായി കൂടിയിട്ടുള്ള ബാപ്പുമാസ്റ്റർ അന്നത്തെ യോഗത്തിൽ നിലവിട്ടു പകച്ചു നിന്നതിലും പരിഭ്രമിച്ചതിലും എനിയ്ക്കു യാതൊരത്ഭുതവും തോന്നിയില്ല.

ഗുരുജനസമാജയോഗം കഴിഞ്ഞതിന്റെ അടുത്ത ആഴ്ച തന്നെ ഞാൻ നില്ക്കുന്ന നടുവട്ടം സ്കൂൾ പരിശോധിയ്ക്കാൻ ഇൻസ്പെക്ടർ വന്നു. യാതൊരു മുന്നറിയിപ്പുമില്ലാതെ പെട്ടെന്നാണു് പരിശോധനയ്ക്കു വന്നതു്, അന്നയ്ക്കു് ആ സ്കൂളിന്റെ വർഷാന്ത പരീക്ഷ കഴിഞ്ഞിട്ടു ആറു മാസമേ ആയിരു

ന്നുള്ളൂ. എന്നിട്ടും ഇൻസ്പെക്ടർ ശങ്കരനാരായണനെഴുത്ത് ച്ഛന്ന ആ സ്കൂൾ ഒന്നുകൂടി പരിശോധിയ്ക്കണം. കോലാട്ടിൻ കൂട്ടത്തിൽ ചാടി വീഴുന്ന പുലിയെപ്പോലെ കണ്ണു ചുവപ്പി ച്ചു മീശ പിരിച്ചുകൊണ്ടു് ഇൻസ്പെക്ടർ അഞ്ചാം ക്ലാസ്സി ലെ കസാലയിൽ ഇരുന്നു. അദ്ദേഹത്തിന്റെ അമർഷത്തി ന്റെ തീജ്വാല മുഴുവനും എന്റെ നേക്കു് ആളി വരുന്നതാ ണെന്നറിയാം. എന്നാലും ഒരഗ്നിപർവ്വതത്തിന്റെ അടുത്തു താമസിയ്ക്കുന്നവർക്ക് അതിന്റെ പൊട്ടിത്തെറിയെ ഭയപ്പെടേ ണമല്ലൊ. ഹെഡ്മാസ്റ്ററും സഹപ്രവർത്തകരും പരിഭ്രമി ച്ചു വിറച്ചു.

"മാനേജരെവിടെ? വരാൻ പറയണം"— ഇൻസ്പെ ക്ടർ ആജ്ഞാപിച്ചു.

ഹെഡ്മാസ്റ്റർ രാമൻകുട്ടി നായരോടു് മാനേജരെപ്പ റ്റി അന്വേഷണം നടത്തി നിരാശനായി. മാനേജർ ഒരു ഒഴിപ്പിക്കൽ കേസ്സു നടത്താൻ കോടതിയ്ക്കു പോയിരിയ്ക്കുക യാണു്.

"മാനേജരെ വിളിക്കാൻ പോയിട്ടു ഹെഡ്മാസ്റ്ററുമി ല്ലാതെയായോ?"—ഇൻസ്പെക്ടർ എഴുന്നേററു ക്ലാസ്സിന്റെ പുറത്തു വന്നലറി:—"കാട്ടിത്തരാം. ഞാൻ സ്കൂളിന്റെ അം ഗീകരണം പിൻവലിയ്ക്കും."

ഹെഡ്മാസ്റ്റർ ഇൻസ്പെക്ടരുടെ അടുത്തു ചെന്നു ത ല ചൊറിഞ്ഞു.

"ഈ സ്കൂളിൽ നിന്നെല്ലാവരും കഴിഞ്ഞ ടീച്ചേഴ്സു് മീററിങ്ങിന്നു വന്നിരുന്നില്ലേ?" ഇൻസ്പെക്ടർ ചോദിച്ചു. ആ മനുഷ്യന്റെ നോട്ടങ്ങൾ കരിമേഘത്തിൽനിന്നു മിന്നൽ പിണരുകൾ പോലെ എന്റെ മുഖത്തു വന്നു വീണിരുന്നു.

"എല്ലാവരും പോയിയിരുന്നു."—ഹെഡ്മാസ്റ്റർ പറ

ഞ്ഞു. മീററിങ്ങ് റജിസ്റ്റ് എടുത്തു വരാം—ഹെഡ്മാസ്റ്റർ ക്ലാസ്സിലേയ്ക്കു് കടന്നു.

"ഈ സ്കൂളിലുള്ളവരൊക്കെ യൂണിയനിൽ ചേർന്നിട്ടില്ലേ?"—ഇൻസ്പെക്ടർ വീണ്ടും ചോദിച്ചു.

"ഞാൻ ചേർന്നിട്ടില്ല"—ഹെഡ്മാസ്റ്റർ പറഞ്ഞു.

"കഴിഞ്ഞ മീററിങ്ങിനു നിങ്ങൾ ചെയ്തതു ശരിയായോ? ഇൻസ്പെക്ടരെ അവമാനിയ്ക്കുകയല്ലേ ചെയ്തതു്?" ഇൻസ്പെക്ടർ ചോദിച്ചു. ഹെഡ്മാസ്റ്റർ ഒന്നും പറഞ്ഞില്ല.

"നിങ്ങൾ എന്നെയല്ല അവമാനിച്ചതു്, കിടങ്ങിൽ ശങ്കരനാരായണനെഴുത്തച്ഛനെയല്ല. വിദ്യാഭ്യാസ ഡിപ്പാർട്ടുമെൻറിനേയും ഗവമ്മേണ്ടിനേയുമാണ്."—ഇൻസ്പെക്ടർ തുടർന്നു:—"യൂണിയനും യൂണിയൻെറ ഒരു പ്രസിഡണ്ടും" ഇൻസ്പെക്ടരുടെ നോട്ടം ഒരു വെടിയുണ്ടപോലെ എൻെറ നേക്കു കുതിച്ചു വന്നു. ഞാനും ഇൻസ്പെക്ടരെയൊന്നു നോക്കി.

"എന്താ പന്തം കണ്ട പെരിച്ചാഴിയെപ്പോലെ നില്ക്കുന്നതു്?, ക്ലാസ്സിൽ ജോലി നോക്കാതെ?" ഇൻസ്പെക്ടർ എൻെറ നേക്കു കുരച്ചു ചാടി:—"ഇത്ര പോന്ന ഒരു പെണ്ണു് മന്ത്രിയ്ക്കും ഡയറക്ടർക്കും ഹരജിയയച്ചിരിയ്ക്കുന്നു. ആരാ മാഷെ ഇതിനു ഇംഗ്ലീഷൊക്കെയെഴുതിക്കൊടുക്കുന്നതു്? വല്ല സേവക്കാരും ഉണ്ടാവും അല്ലേ?"

എൻെറ ചോര തിളയ്ക്കാൻ തുടങ്ങി.

"ഒന്നാംതരം ഇംഗ്ലീഷ്! നല്ല ശൈലിയിലുള്ള ഇംഗ്ലീഷ്. ഇതു ഹയർ ട്രെയിൻറല്ലേ?"

"മിസ്റ്റ്റസ്സിൻെറ ഇംഗ്ലീഷു് തരക്കേടില്ല"—ഹെഡ്മാസ്റ്റർ പറഞ്ഞു.

"ആ വിദ്വാൻ" ഇൻസ്പെക്ടർ ചാത്തു നായരെ ചൂണ്ടിക്കൊണ്ടു തുടർന്നു:—"ഇതിൻെറ ആരാ?"

"ആരുമല്ല"–ഹെഡ്മാസ്റ്റർ തുടന്നു:– "എൻെറ നാട്ട് പറളിയാണ്. എനിയ്ക്കു് ഇവിടെ വലിയ പരിചയമില്ല."

"മിസ്റ്റ്റസ്സിൻെറ പ്രാക്ടിക്കൽ കഴിക്കണ്ടേ? രണ്ടാം ക്ലാസ്സിൽ പോയി ഒരു മലയാളം പാഠമെടുക്കൂ. ഒന്നു കാണട്ടെ"–ഇൻസ്പെക്ടർ എന്നോടു പറഞ്ഞു.

എൻെറ അദ്ധ്യാപികാജീവിതത്തെ തകർത്തു തരിപ്പണമാക്കുകയാണ് ആ മനുഷ്യൻെറ ഉദ്ദേശം എന്നെനിയ്ക്കറിയാം. അയാൾക്ക് എന്നെ പച്ചയോടെ തിന്നാനുള്ള കോപമുണ്ടു്. അയാൾ എൻെറ സർട്ടിഫിക്കററിൽ കുറെയ്ക്കടിച്ചിത്ത അഭിപ്രായമെഴുതാനുള്ള ഒരുക്കമാണ്.

അയാൾക്കു് ഇത്രയധികം വെറുക്കത്തക്ക വിധം ഞാനെന്തു തെററു ചെയ്തു? എൻെറ അഭിപ്രായത്തിൽ ഞാനൊന്നും ചെയ്തിട്ടില്ല. ഞാനെൻെറ നാട്ടിലെ പ്രാദേശിക യൂണിയൻെറ അദ്ധ്യക്ഷയാണ്. തനിച്ചായതല്ല. എയിഡഡ് സ്കൂൾ ടീച്ചർമാർ എന്നെ തിരഞ്ഞെടുത്തതാണ്. അതാണ് ഒരപരാധമെന്നു തീർച്ച. ഞാൻ അഭിമാനിയ്ക്കുന്നു. പിന്നെ മറെറാന്നു്, എഴുത്തച്ഛനായ ഇൻസ്പെക്ടരുടെ സജാതീയനായ—ബന്ധുതന്നെയോ ആയ–പഴഞ്ചേരി കുഞ്ഞനെഴുത്തച്ഛൻ മാനേജരോടു് ഞാൻ എൻെറ ശമ്പളം ചോദിക്കുന്നു എന്നതാണ്. ഗവൺമേണ്ടു് ഒരു ഹയർ ട്രെയിൻറു് ടീച്ചർക്കു് കൊടുക്കുന്ന ശമ്പളം മുഴുവനും ഞാൻ ആവശ്യപ്പെട്ടുവെന്നതാണ്. ശരിയാണ്; ബ്രാഞ്ച് യൂണിയൻെറ പ്രസിഡണ്ടായ ഞാൻ തന്നെ കുറഞ്ഞ ശമ്പളം വാങ്ങി കൂടുതൽ ശമ്പളത്തിന്നൊപ്പിട്ടു കൊടുക്കുക എന്നതു് മനഃസാക്ഷിയെ മറന്നു ചെയ്യുന്ന പണിയല്ലേ? ഞാനതു ചെയ്യാനൊരുക്കമില്ല. എൻെറ ഈ രണ്ടാമത്തെ കുററത്തിലും ഞാനഭിമാനിയ്ക്കുന്നു. മൂന്നാമത്തെ കുററം—കഴിഞ്ഞ ആഴ്ച ഗുരുജനസമാജത്തിൻെറ അദ്ധ്യക്ഷപീഠം ഇൻസ്പെക്ടർക്കൊഴിഞ്ഞു കൊ

ട്ടത്തില്ലെന്നുള്ളതാണ്. കോൺഗ്രസ്സുകാർ മന്ത്രിപദത്തിലിരിക്കുമ്പോൾ 'ജനകീയ'ത്തിനു കുറച്ചു വിലയുണ്ടെന്നു ഞാൻ വിചാരിക്കുന്നു. അതും ഒരു തെററല്ല. തലയുയർത്തിപ്പിടിക്കുന്നതു് തെററാണെങ്കിൽ, ഇതൊക്കെയും ഭയങ്കരാപരാധങ്ങളാണ്. എന്റെ ജീവിതയാത്രയിൽ സ്വാതന്ത്ര്യത്തെ സ്നേഹിക്കുന്നതുകൊണ്ടു് ഞാനൊരപരാധിനിയായിരിക്കുന്നു. ഞാൻ ആ അപരാധങ്ങളെയെല്ലാം ആഭരണങ്ങളെപ്പോലെ ഏററുവാങ്ങാൻ തയ്യാറായിരിക്കുകയാണ്. പടക്കളത്തിൽ നിന്നു അമ്പുകൊണ്ടു് പിന്തിരിഞ്ഞോടി വരുന്ന മക്കളുടെ മാറത്തു ചവുട്ടി മറിക്കുന്ന കേരളത്തിലെ മാതാക്കളുടെ രക്തം തന്നെയാണെന്നിലുമുള്ളതെന്നു് ഞാൻ അഭിമാനിച്ചു. മഹാകവിയുടെ "പോരാ പോരാ" എന്ന കവിതയാകെ എന്റെ കരളിൽ കിടന്നു നൃത്തം വെച്ചു.

ഹെഡ്മാസ്റ്റർ രണ്ടാംക്ലാസ്സിൽ പോയി ആ ക്ലാസ്സിൽ പണിയെടുക്കുന്ന ചാത്തു നായരെ എന്റെ ക്ലാസ്സിലേക്കയച്ചു. എനിക്കു് രണ്ടാം ക്ലാസ്സ് ഒഴിവാക്കിത്തന്നു. ഞാൻ എന്റെ ടീച്ചിങ്ങ് നോട്ടുമെടുത്തു് രണ്ടാം ക്ലാസ്സിലേക്കു പോയി. ഒരു പാഠമെടുക്കാനൊരുങ്ങി. ഇൻസ്പെക്ടർ അതൊന്നും ശ്രദ്ധിക്കാൻ നില്ക്കാതെ മററു ക്ലാസ്സുകളുടെ പരിശോധനയ്ക്കു തിരിച്ചു. ഞാൻ ഒരു പാഠത്തിന്റെ ഒരു ഖണ്ഡിക വൃത്തിയായി കുട്ടികളെ പഠിപ്പിച്ചു. ഒരെതിരാളിയായ ഇൻസ്പെക്ടർ എന്റെ സർട്ടിഫിക്കററിനേയും ജീവിതത്തെത്തന്നേയും തട്ടിത്തകർക്കാൻ കാത്തു നില്ക്കുന്നുണ്ടെന്ന കരുതലോടെത്തന്നെ ഞാൻ പഠിപ്പിച്ചു.

മുക്കാൽ മണിക്കൂറോളം സമയം ഞാൻ പഠിപ്പിച്ചു. എന്നിട്ടും ഇൻസ്പെക്ടർ എന്റെ ക്ലാസ്സിലേക്കു വരികയുണ്ടായില്ല. കുട്ടികൾക്കു പുറത്തു പോകാനുള്ള ഒരു ഇൻറർവെൽ (ഒഴിവുസമയം) ബെല്ലടിച്ചു. ഞാൻ എന്റെ ക്ലാസ്സിലെ കു

ട്ടികളെ വിടാതെ കാത്തിരിപ്പായി.

"പാഠമെടുത്തു കഴിഞ്ഞുവോ?"—ഇൻസ്പെക്ടർ എന്റെ ക്ലാസ്സിൽ കടന്നു വന്നു ചോദിച്ചു.

"ഉവ്വ്"—ഞാൻ എടുത്ത പാഠം കാട്ടിക്കൊടുത്തു. പാഠത്തിൽ എടുത്തു തീർത്ത പേരഗ്രാഫും ചൂണ്ടിക്കാട്ടി.

ഇൻസ്പെക്ടർ കുട്ടികളെക്കൊണ്ടു് വായിപ്പിച്ചു. അവരോടു് ചോദ്യം ചോദിച്ചു. അവർ കേട്ടെഴുത്തു കൊടുത്തു. കുട്ടികൾ ശരിയ്ക്കും ഉത്തരം പറഞ്ഞു, എന്റെ ശിക്ഷണസാമർത്ഥ്യത്തെ അവർ വ്യക്തമാക്കി. ഞാൻ വളരെയധികം ശ്രദ്ധിച്ചിരുന്നതുകൊണ്ടു് അവർ ആ പാഠം തികച്ചും പഠിഞ്ഞിരുന്നു; എന്നിട്ടും ഇൻസ്പെക്ടർ തൃപ്തനായില്ല.

ഇൻസ്പെക്ടർ എന്റെ ടീച്ചിങ്ങ് നോട്ടു വാങ്ങി. ക്ലാസ്സിൽനിന്നു പുറത്തുപോയി. മെക്മില്ലൻ കമ്പനിക്കാരുടെ പാഠപുസ്തകത്തിലെ 'ചെന്നായും ആട്ടിൻകുട്ടി'യുമെന്ന കഥ ഞാൻ ഓർത്തു.

ഇൻസ്പെക്ടർ പരീക്ഷയെല്ലാം കഴിച്ചു മൂന്നു മണിയ്ക്കു മുമ്പെ പുറത്തു കടന്നു.

"മാനേജർ വന്നാൽ ഉടനെ ആഫീസ്സിൽ വന്നു എന്നെ കാണാൻ പറയണം." ഇൻസ്പെക്ടർ പുറത്തു പോയി. ഒരാളും ഇൻസ്പെക്ടർക്കു് അനുയാത്ര പോയില്ല. മാനേജരുടെ അനുജനും യൂണിയൻ പ്രവർത്തകനായിരുന്നു. അയാൾ പോലും ഇൻസ്പെക്ടരെ അനുഗമിച്ചില്ല.

എന്റെ സർട്ടിഫിക്കററും ടീച്ചിങ്ങ് നോട്ടും അഞ്ചാം തരത്തിലെ മേശപ്പുറത്തു് ഇരിയ്ക്കുന്നുണ്ടു്. ഞാൻ ചെന്നു, അതു രണ്ടും എടുത്തു നോക്കി. എന്റെ സർട്ടിഫിക്കററിൽ ആ ഇൻസ്പെക്ടർ വീണ്ടും ഇങ്ങിനെ എഴുതിയിരുന്നു:

"സർവ്വീസ് ഒത്തുനോക്കി. തൃപ്തിപ്പെട്ടില്ല. അംഗീകരിച്ചില്ല."

എനിയ്ക്കു് യാതൊരരിശവും വന്നില്ല. ഞാൻ പൊട്ടിച്ചിരിച്ചുകൊണ്ടു് പറഞ്ഞു: "ഈ ഇൻസ്പെക്ടരല്ല എന്റെ സർട്ടിഫിക്കററു പൂർത്തിയാക്കാൻ."

## പ്രേമാങ്കുരം

ഒരു ടീച്ചൎക്ക് ട്രെയിനിങ്ങ് കഴിച്ച ശേഷം പ്രാക്ടിക്കൽ കഴിച്ചു കിട്ടുവാൻ ആവശ്യമായ ഒന്നരക്കൊല്ലത്തെ—പതിനെട്ടു മാസത്തെ—എന്റെ സൎവ്വീസ് ആ ഇൻസ്പെക്ടർ നഷ്ടപ്പെടുത്തി. ഒരു ഇൻസ്പെക്ടർ ടീച്ചറോട് അക്കാലത്തു ചെയ്യാൻ കഴിയുന്ന ഏററവും വലിയ കടുംകയ്യാണയാൾ ചെയ്തതു്. അതിനു ശേഷം ആറു മാസത്തിനുള്ളിൽ എന്റെ സർട്ടിഫിക്കററും പൂൎത്തിയാക്കപ്പെട്ടിട്ടില്ലെങ്കിൽ ഞാൻ ഒരു അൺട്രെയിൻറു് (ട്രെയിനിങ്ങ് കഴിയ്ക്കാത്ത) അദ്ധ്യാപികയായി തരം താഴ്ത്തപ്പെടും. പക്ഷേ എനിയ്ക്കതിൽ വല്ലായ്മ തോന്നിയില്ല. ഇൻസ്പെക്ടൎക്കു കൂടി ബഹുമാനിയ്ക്കത്തക്ക ഇംഗ്ലീഷ് പരിജ്ഞാനവും അദ്ധ്യാപന സാമൎത്ഥ്യവും എനിയ്ക്കുണ്ടെന്നതു്—ആത്മപ്രശംസയല്ലാത്ത—ഒരു വാസ്തവം മാത്രമായിരുന്നു. ഞാൻ ഇംഗ്ലീഷുപുസ്തകങ്ങൾ ധാരാളം വായിയ്ക്കാറുണ്ടു്. എന്റെ ആവശ്യത്തിനൊത്ത ഹരജി എഴുതിയ്ക്കാൻ മറെറാരാളെ കാണാൻ നടക്കേണ്ട ആവശ്യം എനിയ്ക്കുണ്ടായിരുന്നില്ല. അത്രക്കൊക്കെ ഇംഗ്ലീഷ് എഴുതാനും എനിയ്ക്കു സാധിച്ചിരുന്നു. ഞാൻ എഴുതിയ ഇംഗ്ലീഷ് വളരെ നല്ലതാണെന്നു പ്രസംഗമദ്ധ്യേ ഇൻസ്പെക്ടർ തന്നെ സമ്മതിച്ചു. എന്നാൽ അതു എന്റെ കാമുകൻ എഴുതിത്തന്ന

താവും എന്നാണ് 'മാന്യ'ൻെറ ഉറച്ച വിശ്വാസം. അത്ര മാത്രമേയുള്ളു,

പറഞ്ഞ പ്രകാരം മാനേജർ ആഫീസിൽ ചെന്നു ഇൻസ്പെക്ടരെ കാണുകയുണ്ടായി. മാനേജർ ആഫീസിൽ പോയി വന്ന ശേഷം ഒരു ദിവസം ഉച്ച തിരിഞ്ഞു് സ്കൂളിൽ വന്നു് എന്നെ വിളിച്ചു പറഞ്ഞു: "നിങ്ങളെ ഞാൻ തെക്കും മുറിയിലേയ്ക്കു മാററുന്നു. നവമ്പർ ഒന്നാം തിയ്യതി അവിടെ ചേർന്നോളു. അവിടെ നിന്നും ഗോപാലമേനോനെ ഇങ്ങോട്ടും മാററാം."

"നന്നായി." ഞാൻ തുടന്നു: "എനിയ്ക്കു വീടിൻെറ അടുത്തായല്ലോ."

മാനേജരൊന്നും പറഞ്ഞില്ല. ഞാൻ ക്ലാസ്സിൽ വന്നു് ജോലി തുടന്നു. ഉടനെ ചാത്തു നായരും വിളിയ്ക്കപ്പെട്ടു. ചാത്തു നായരും മാനേജരും തമ്മിൽ നടന്ന സംഭാഷണം സൌഹാർദ്ദപരമായിരുന്നില്ലെന്നു ക്ലാസ്സിലേയ്ക്കു മടങ്ങുന്ന ചാത്തു നായരുടെ മുഖഭാവം വെളിപ്പെടുത്തി.

മാനേജർ സ്കൂളിൻെറ മുക്കിലും മൂലയിലും മുററത്തു നില്ക്കുന്ന പുലാവിന്മേലുമെല്ലാം പരിശോധന കഴിച്ചു് വന്ന വഴിയെ മടങ്ങി.

സ്കൂൾ വിട്ടു, ഞാൻ പോവാൻ പുറപ്പെട്ടു പടി കടന്നു.

"മിസ്ടരസ്സൊന്നവിടെ നിന്നാൽ തരക്കേടില്ല"—ഒപ്പം വന്ന ചാത്തു നായർ പറഞ്ഞു, ഞാൻ തിരിഞ്ഞു നിന്നു.

"നടന്നോളു"—ചാത്തു നായർ തുടന്നു:— "നടന്നുകൊണ്ടു പറയാം."

ഞങ്ങളൊന്നിച്ചു നടന്നു.

"എന്താ?"—ഞാൻ തിടുക്കി ചോദിച്ചു.

"ഒന്നുമില്ല" ചാത്തു നായർ ഒരു നെടുവീർപ്പിട്ടു. കുറച്ചു നേരം തല താഴ്ത്തി നടന്നുകൊണ്ടു് തുടന്നു:—"മിസ്ട്രസ്സിനു് ഇവിടെ നിന്നു ട്രാൻസ്ഫർ (മാററം) ഉണ്ടോ? ഉണ്ടെന്നു് മാനേജർ പറഞ്ഞു."

"അങ്ങനെ എന്നോടും പറഞ്ഞു. എനിക്കതു ഗുണമാണു്. വീട്ടിന്റെ അടുത്തായല്ലോ"—ഞാൻ ആശ്വാസം പ്രകടിപ്പിച്ചു.

"അതൊക്കെ ശരിയാണു്; നന്നായി. പക്ഷേ അതിനുള്ള കാരണമെന്താണെന്നു മാനേജർ പറഞ്ഞുവോ?" ചാത്തു നായർ ചോദിച്ചു.

"ഇല്ല"

"അതാണു് കേൾക്കേണ്ടതു്"— ചാത്തു നായർ തുടന്നു: "എന്നാൽ ഇപ്പോൾ ഞാനതു പറയുന്നില്ല"—ചാത്തു നായർ നെടുവീർപ്പിട്ടു. പിന്നോക്കം മടങ്ങാൻ ഒരുങ്ങി.

"ഇതെന്താ, അരണ കടിയ്ക്കാൻ വരുമ്പോലെ ഓടിവന്നു് പിന്നോക്കം നടക്കുന്നതു്?"—ഞാൻ അത്ഭുതപ്പെട്ടു.

"വേണ്ട, ഞാനതു പറയേണ്ട"—ചാത്തു നായർ പിൻതിരിഞ്ഞു.

"എന്തായാലും പറയാം" ഞാൻ ധൈര്യപ്പെടുത്തി.

"നമ്മളെ രണ്ടാളേയും ഒരു സ്കൂളിൽ വെച്ചുകൊണ്ടിരിക്കുന്നതു് ആപത്താണത്രേ" അയാൾ തുടന്നു;– "നമ്മൾ തമ്മിൽ സ്നേഹത്തിലാണത്രേ"

ഞാൻ പൊട്ടിച്ചിരിച്ചുകൊണ്ടു് പറഞ്ഞു.

"എന്നാൽ നമുക്കു സ്നേഹിക്കാം"—ഞാൻ തുടന്നു ചോദിച്ചു, "എന്താ?"

"നിങ്ങൾക്കെന്തായാലും ഒരു കൂസലില്ല"—ചാത്തു നാ

യർ നാണിച്ച് തല താഴ്ത്തിക്കൊണ്ട് പറഞ്ഞു:–"ഇൻസ്പെക്ടരുടെ കല്പനയാണ് നമ്മളെ വേർപെടുത്തണമെന്ന്."

"കഷ്ടം" ഞാൻ തുടൎന്നു: "നാലകത്തെ ലക്ഷ്മിയമ്മയും ഇൻസ്പെക്ടരും ഒരുപോലെയാണ്." ഇതിനു മുമ്പ് അവരാണെന്നെക്കൊണ്ട് ഒരപരാധം പറഞ്ഞത്."

ഞങ്ങൾ പിരിഞ്ഞു.

"എന്നാൽ നമുക്കു സ്നേഹിക്കാം"–എന്റെ വായാടിത്തത്തെപ്പററി ഞാനാലോചിച്ചു. അതു പറയേണ്ടിയിരുന്നില്ലെന്നു എനിക്കു തോന്നി. പറഞ്ഞു പോയതിൽ എനിക്കെന്തോ ഒരു വല്ലായ്മ തോന്നി. ഭാവനയിൽ വിവാഹിതരായി നില്ക്കുന്ന ഞങ്ങളുടെ ഒരു ചിത്രം എന്റെ ഹൃദയഭിത്തിയിൽ തൂങ്ങി, ഞാൻ ആ ചിത്രത്തെ നല്ലവണ്ണം ഓൎത്തു നോക്കി. നാണം കുണുങ്ങി നില്ക്കുന്ന ഒരു ഭൎത്താവ്; ഭൎത്താവിനെ നിയന്ത്രിക്കുന്ന ഒരു ഭാൎയ്യ. വായാടിത്തം കുറച്ചു കടന്നുപോയി. ഞാൻ പശ്ചാത്തപിച്ചു. പക്ഷേ എനിക്കു് പശ്ചാത്തപിച്ച് മനോരാജ്യസഞ്ചാരത്തിന്നിടയുണ്ടായിരുന്നില്ല. താലൂക്ക് ടീച്ചേഴ്സ് യൂണിയന്റേയും ജില്ലാ യൂണിയന്റേയും പ്രവൎത്തകന്മാർ എന്നേയും കാത്ത് വീട്ടിൽ ഇരിക്കുന്നുണ്ടാവുമെന്നോൎത്തപ്പോൾ എന്റെ ചിന്ത അദ്ധ്യാപകപ്രസ്ഥാനത്തെ സംബന്ധിച്ചായി. അതിൽത്തന്നെ ഉറച്ചു നിന്നു.

സമരത്തെപ്പററിയാണ് ആലോചിക്കാനുള്ളതു്, സമരം–സമരം. അദ്ധ്യാപകവൎഗ്ഗത്തിന്റെ മുഴുവനും ശോഭനമായ ഒരു ഭാവിക്കു വേണ്ടിയുള്ള സമരമാണ് എന്റെ മുന്നിലുള്ളതു്. അതിന്റെ മുമ്പിൽ എന്റെ ജീവിതം എനിക്കു് നിസ്സാരമായിത്തോന്നി.

എനിക്കു ചിലതൊക്കെ ചെയ്യാനുണ്ട്. മലബാറിലെ പതിനാലായിരം അദ്ധ്യാപകരുടെ ദയനീയമായ ജീവിതം എന്റെ മുന്നിലുണ്ട്. മാധവി, പങ്കജവല്ലി തുടങ്ങിയ സ

ഹോദരികൾ! അവരുടെ ശമ്പളം, അവരുടെ ചാരിത്രം, അവരുടെ മന:സാക്ഷി, അവരുടെ അഭിമാനം— ഇവയൊക്കെ എന്റെ മുന്നിൽ ചവിട്ടി മെതിയ്ക്കപ്പെട്ട കിടക്കുകയാണ്. അവരുടെ മാത്രമല്ല എൻേറയും. ഞാനും അവരും ഒന്നാണ്. ഒരേ മാനേജുമെൻറ് സമ്പ്രദായമാണ് എന്നേയും അവരേയും അടിമകളാക്കി അടക്കി നിൎത്തുന്നതു്. ഒരേ ഡിപ്പാർട്ടുമെണ്ടാണ് എന്നേയും അവരേയും തളച്ചു നിൎത്തുന്ന നിയമച്ചങ്ങലകൾ വാൎത്തു വിട്ടുകൊണ്ടിരിയ്ക്കുന്നതു്. ഒരേ ഗവൺമെണ്ടാണ്—ബ്രിട്ടനാണ് — ഇന്ത്യയിലെ കൃഷിക്കാരേയും തൊഴിലാളികളേയും അവരുടെ കുട്ടികളേയും വിദ്യാശൂന്യരാക്കി അടക്കി ഭരിയ്ക്കുന്നതു്. അങ്ങനെ നോക്കിയപ്പോൾ അദ്ധ്യാപക സമരവും കോൺഗ്രസ്സിന്റെ സമരവും ഒന്നായി കാണാനെനിയ്ക്കു സാധിച്ചു, ഞാൻ കുതിച്ചു നടന്നു വീട്ടിലെത്തി.

തീരുമാനപ്രകാരം ജില്ലാ യൂണിയൻ നേതാക്കളും താലൂക്ക് യൂണിയൻ നേതാക്കളുമായി എട്ടു പത്തു പേർ എന്റെ വീട്ടിലുണ്ടായിരുന്നു. കൎഷകസംഘം പ്രവൎത്തകനായ ബാലൻ അവൎക്കു വേണ്ട സൌകൎയ്യങ്ങളെല്ലാം ചെയ്തുകൊടുത്തിട്ടുണ്ടു്,

"മിസ്റ്റ്റസ്സിന്നു കുറച്ചു വൈകിപ്പോയി"—രാവുണ്ണി മുററത്തിറങ്ങിക്കൊണ്ടു തുടൎന്നു: "ഞങ്ങളു് മൂന്നു മണിയ്ക്കു് വന്നിരുപ്പായതാണു്."

"ചായ കിട്ടിയോ?—ഞാനന്വേഷിച്ചു.

"മതിയാവോളം" രാവുണ്ണി തുടൎന്നു: "കൎഷകനേതാവുള്ളപ്പോൾ ഔദാൎയ്യത്തിനു കുറവൊന്നും വരില്ല. ചായയും പഴവും."

"വല്ലതും കഴിച്ചു വേഗം വരു"— രാധാകൃഷ്ണമേനോൻ തുടൎന്നു: "ഈ ബ്രാഞ്ച് യോഗം കഴിഞ്ഞിട്ടുവേണം ഞങ്ങൾക്കു താലൂക്ക് കമ്മിററി മീററിങ്ങിനു പോവാൻ."

ഞാൻ അകത്തു പോയി ചായ കഴിച്ചു പുറത്തു വന്നു ബാലനെ അന്വേഷിച്ചു. ബാലൻ പുറത്തു പോയിരിക്കുന്നുവെന്നു രാവുണ്ണി പറഞ്ഞു.

"കുപ്പി കൊണ്ടുപോയിട്ടുണ്ടോ?" ഞാനന്വേഷിച്ചു. ബ്രാഞ്ച് മീററിങ്ങ് കഴിയാൻ താമസമായാൽ വിളക്കിന്നെണ്ണ വേണ്ടിവരുമല്ലോ—അതായിരുന്നു എന്റെ ആലോചന.

"ഒന്നോ രണ്ടോ കുപ്പികളും ചില കൊട്ടകളുമൊക്കെയായി ഇപ്പോൾ വരാമെന്നു പറഞ്ഞു പോയിരിക്കുന്നു. ഇന്നു വൈകുന്നേരം വലിയ സദ്യയാണെന്നാണ് പറഞ്ഞതു്"—രാവുണ്ണി പറഞ്ഞു.

എനിക്കു സമാധാനമായി. ഞങ്ങൾ യോഗം ചേരുന്നിരുന്നു.

"എത്ര നേരമായി ഇവരൊക്കെ വന്നിരിക്കുന്നു" മുത്തശ്ശി കൊക്കിച്ചാടിക്കൊണ്ടു ചെല്ലപ്പെട്ടിയുമായി പുറത്തു വന്നു, മുററത്തേക്കു കാലും തൂക്കിയിട്ടിരുന്നുകൊണ്ട് തുടന്നു ചോദിച്ചു: "ഇന്നെന്തെ, ഇത്ര വൈകിയതു്?"

"മാനേജർ വന്നിരുന്നു"—ഞാൻ പറഞ്ഞു.

എന്റെ മേൽനോട്ടത്തിൽ മനക്കിലെ തീരാത്ത പാട്ട ബാക്കി തീർത്തു് ലക്ഷ്യം കിട്ടിയതോടെ മുത്തശ്ശിക്കു എന്നെ കാര്യമായിരിക്കുകയാണ്. എന്നെ മാത്രമല്ല, ഗോപാലനേയും. അതുപോലെയുള്ള മററു പൊതുപ്രവത്തകന്മാരെയുമൊക്കെ സസന്തോഷം സ്വാഗതം ചെയ്യും. അവരുമായി പല പല പഴങ്കഥകളും പറഞ്ഞു രസിക്കും. ഒരു പാട്ട വിശ്ലിത്തം അവരുടെ മുമ്പിൽ വിളമ്പിക്കൊട്ടുക്കും. അവരിലാരെയെങ്കിലുമൊരാളെ എന്റെ ഭത്താവായിക്കിട്ടിയാൽ തരക്കേടില്ലെന്നു കൂടി മുത്തശ്ശിക്കു വിചാരമുണ്ടു്. പൊതുപ്രവത്തകർ വന്നുപോയാൽ മുത്തശ്ശി ചോദിക്കും:

"ആ കറുത്ത ആളേതാ?"

"ആ കണ്ണടക്കാരനാരാ?"

"ആ വാച്ച് കെട്ടിയ ആള്ക്ക് തീയ്യനാ?"

"ആ വലിയ ശബ്ദമുണ്ടാക്കണ ആളുടെ പേരെന്താ?"

അങ്ങനെ പലതും. അടുത്തു ചെന്നിരുന്ന വര്ത്തമാനം പറയുകയും മുറുക്കുകയും ചെയ്യുന്നവരെ മുത്തശ്ശിക്കു വലിയ കാര്യമാണ്.

അവസാനം ആ വന്നവരില് മുത്തശ്ശിക്ക് ഏററവും അധികം ബോധിച്ച ഒരാളുടെ 'സ്വജന'മെന്താണെന്നു കൂടി മുത്തശ്ശി ചോദിക്കും. അവരൊന്നു നെടുവീര്പ്പിടും. ആ നെടുവീര്പ്പ് എന്റെ ജീവിതത്തിന്റെ മേല് പരന്നു പാറാനുള്ളതാണെന്ന് എനിക്കു തോന്നാറുണ്ട്. ഗോപാലനെ കാണാത്തതുകൊണ്ട് മുത്തശ്ശിക്കു വലിയ വിഷമമുണ്ട്. അവര് ചോദിക്കും: "എന്താ സബ്ഇന്സ്പെക്ടര് വരാ" ടൌസര്സും കോട്ടും ഹാററും ഷൂസും വടിയുമായി നടക്കുന്ന ഗോപാലനെ അവര് സബ്ഇന്സ്പെക്ടരെന്നാണ് വിളിച്ചിരുന്നത്. അവരുടെ സ്വഭാവം പട്ടുപോലെ മൃദുലമായിത്തീര്ന്നിരിക്കുന്നു. അവര്ക്കു കര്ഷകസംഘത്തെ വലിയ ബഹുമാനമാണ്.

"ആര്ക്കെങ്കിലും മുറുക്കണോ? ഒന്നു ചോദിച്ചു നോക്ക്" —മുത്തശ്ശി എന്നോടു പറഞ്ഞുകൊണ്ടു തുടന്നു: "പൊകലയാണു മോശം. ബാലനോട് കൊണ്ടരാന് പറഞ്ഞിട്ടുണ്ട്"

"എന്നാല് ഞാനൊന്നു മുറുക്കിക്കളയാം"—താലൂക്ക് യൂണിയന് ഖജാന്ജിയായ കെ. എം. കെ. മീററിങ്ങിന്റെ ഇടയില് നിന്നെഴുന്നേററു. പ്രസിഡണ്ട് രാവുണ്ണി പ്രതിഷേധിച്ചതൊന്നും വക വെയ്ക്കാതെ കെ. എം. കെ, മുത്തശ്ശിയുടെ അടുത്തു ചെന്നു മുറുക്കാനിരുന്നുകൊണ്ടു തുടന്നു:

"പറഞ്ഞോളിൻ, എന്റെ ചെവി അവിടെത്തന്നെ യാണ്."

രാധാകൃഷ്ണമേനോൻ കാടാമ്പുഴ ബ്രാഞ്ച്‌യൂണിയന്റെ നില വിശദീകരിച്ചു കൊടുത്തു. മെമ്പർ ഷിപ്പ്, മെമ്പർ മാരുടെ നില, ചാത്തു നായരുടെ കേസ്, എന്റെ ശമ്പള ബാക്കി, ഹരജി. ഗുരുജനസമാജയോഗത്തിൽനിന്നു ഇൻ സ്പെക്ടരുടെ ഇറങ്ങിപ്പോക്ക്, ഇൻസ്പെക്ടരുടെ നിലപാട് അങ്ങനെ അറിയേണ്ടതായ എല്ലാ വശങ്ങളും അയാളുടെ റി പ്പോർട്ടിൽ വന്നു. ഇൻസ്പെക്ടരുടെ ധിക്കാരങ്ങൾ പറയു മ്പോൾ അയാളുടെ ചുണ്ടു വിറച്ചിരുന്നു. അവസാനം അ യാളൊരഭിപ്രായം പറഞ്ഞു:—"ആ മനുഷ്യൻ പോലീസ് ഇൻസ്പെക്ടരാവ്ാ പാകം.

"വെറും സെക്കന്റ റി ട്രെയിൻറാണ്. ട്രെയിനിങ്ങ് സ്കൂളിൽ മാസ്റ്ററായിരുന്നു. ഡയറക്ടർ സായ്‌വ് ടി. ബി. യിൽ ക്യാമ്പു ചെയ്തപ്പോൾ സദാരനായി ചെന്നു കണ്ടിട്ടാ ണ് ഇൻസ്പെക്ടരായതു്" രാവുണ്ണി പറഞ്ഞു.

"ആ വിഴുപ്പുകളൊക്കെ എന്തിനഴിക്കുന്നു. അയാൾ ഇൻസ്പെക്ടരാണ്. യൂണിയനെ വെറുക്കുന്ന ഇൻസ്പെക്ടരാ ണ്." ജില്ലായൂണിയൻ നേതാവ് തുടന്നു: "നവമ്പർ മാസ ത്തെ ശനിയൻ സഭ ബഹിഷ്ക്കരിക്കാൻ ജില്ലായൂണിയൻ പ്ലാ നിട്ടിട്ടുണ്ട്. വിദ്യാഭ്യാസ പ്രസ്ഥാനത്തിനു യാതൊരു കോ ട്ടവും തട്ടാത്ത നമ്മുടെ ഒരു പ്രതിഷേധ പ്രകടനം മാത്രം".

"ഈ ബ്രാഞ്ചിലെത്രപേർ ബഹിഷ്ക്കരിക്കും" താലൂക്ക് യൂണിയൻ പ്രസിഡണ്ട് രാവുണ്ണി ചോദിച്ചു.

"നൂറു ശതമാനവും" രാധാകൃഷ്ണമേനോൻ പറഞ്ഞു.

"അതൊന്നും ഉറപ്പിക്കണ്ട. മാപ്പിള റെയിഞ്ചിൽ അ മ്പതു ശതമാനം. ഹിന്ദു റെയിഞ്ചാണ് മോശം. പാലപ്പ

ററ സെൻററിൽ പതിനഞ്ചു ശതമാനം. ഗൾസ് റെയിഞ്ചിൽ പരാജയപ്പെട്ടു'' ഞാനഭിപ്രായപ്പെട്ടു.

''ആ അമ്പതു ശതമാനം പങ്കെടുക്കുന്ന ദിക്കിൽ കേന്ദ്രീകരിച്ചു പ്രവർത്തിക്കുക'' ജില്ലാ യൂണിയൻ മെമ്പർ തുടന്നു: ''അവിടെ നിന്നു മററു കേന്ദ്രങ്ങളെ ശ്രദ്ധിയ്ക്കുക. ഇതൊരു തുടക്കം മാത്രമാണ്. വിജയിയ്ക്കുമെന്നുറപ്പിക്കണ്ട. എങ്കിലും ഡിപ്പാർട്ടുമെണ്ടിനെ ഒന്നു പിടിച്ചു കുലുക്കാൻ കഴിയും. ഇങ്ങനെ ഒരടിമവർഗ്ഗം മലബാറിലുണ്ടെന്നു പ്രഖ്യാപിയ്ക്കാൻ കഴിയും.''

പല പല വശങ്ങളെ സംബന്ധിച്ചും ഞങ്ങളുടെ പ്രവർത്തകക്കമ്മിററി ഗാഢമായി ചിന്തിച്ചു. സമരം അത്ര വേഗം അവസാനിയ്ക്കുന്നതല്ലെന്നും നല്ലവണ്ണം തയ്യാറെടുക്കണമെന്നും ജില്ലാ യൂണിയൻ നേതൃത്വം ഞങ്ങളെ ഉൽബോധിപ്പിച്ചു. ഞങ്ങൾ പരിപാടിയിട്ടു യോഗം അവസാനിപ്പിച്ചപ്പോഴേയ്ക്കും രാത്രി പത്തു മണി കഴിഞ്ഞിരുന്നു.

അതിൻെറ ഇടയ്ക്കു മുത്തശ്ശി മൂന്നു വട്ടം വന്നു എത്തിനോക്കി ഉണ്ണാറായ കഥ ഞങ്ങളെ ഓർമ്മപ്പെടുത്തിയിരുന്നു.

''എന്നാ മിസ്സ്റസ്സിൻെറ കല്യാണം?'' എന്നു ചോദിച്ചുകൊണ്ടു് രാധാകൃഷ്ണമേനോൻ എഴുന്നേററപ്പോഴാണ് മുത്തശ്ശി നാലാമത്തും ക്ഷണിയ്ക്കാൻ വാതില്ക്കലെത്തിയതു്.

''മിസ്സ്റസ്സിൻെറ കല്യാണമോ?'' രാവുണ്ണി ചോദിച്ചു.

''ആ—ാ—''—രാധാകൃഷ്ണമേനോൻ തുടന്നു:— ''ഇൻസ്പെക്ടർ പറഞ്ഞുകൊണ്ടു നടക്കുകയാണ്. എല്ലാ സ്കൂളുകളിലും ചെന്നാൽ പറയും, ചാത്തു നായരും നാണിയമ്മയും കാട്ടുമ്പോലെ കാണിച്ചാൽ എന്നു്.''

മുത്തശ്ശി അന്തംവിട്ടു പകച്ചു നിന്നു. കുറെ കഴിഞ്ഞപ്പോൾ അവർ പറഞ്ഞു;—''അത്ര തൻേറടം ഇല്ലാത്തവളല്ല നാണി.''

ഞാനഭിമാനം കൊണ്ടു. ഞാൻ എന്റെ സർട്ടിഫി ക്കററിൽ സർവ്വീസ് ചേർത്തു് അംഗീകരിയ്ക്കാത്തതിനെപ്പററി യും അയാളുടെ പെരുമാററത്തെപ്പററിയും വ്യക്തമായി പ റഞ്ഞു.

അതിന്റെ ഫലമായി അടുത്തു തന്നെ—ഒരു പക്ഷേ അ ന്നു തന്നെ—ചേരുന്ന താലൂക്കുപ്രതിനിധികളുടെ യോഗ ത്തിൽ ഇൻസ്പെക്ടരുടെ മനുഷ്യോചിതമല്ലാത്ത പെരുമാററ ത്തെ മുൻനിർത്തി അയാളെ സ്ഥലമാററം ചെയ്യണമെന്നു പ്ര മേയം പാസ്സാക്കി വിദ്യാഭ്യാസമന്ത്രിക്കയച്ചുകൊടുക്കണമെ ന്നു കൂടി തീരുമാനിച്ചു.

"എന്നാൽ അങ്ങനെത്തന്നെ ആയിക്കൊള്ളട്ടെ"— രാ വുണ്ണി പറഞ്ഞു.

"നമുക്കാലോചിക്കാം. ഇപ്പോൾ ആദ്യമായി സമരം കഴിയട്ടെ."—ഞാൻ പറഞ്ഞു.

"ആരാ?"—മുത്തശ്ശി സോൽക്കണ്ഠം ചോദിച്ചു.

"ഇവരൊക്കെ കളിയാക്കുകയാണ് മുത്തശ്ശ്യേ" ഞാൻ ചിരിച്ചുകൊണ്ടു പറഞ്ഞു.

"അവൾക്കൊരു കുട്ടിയുണ്ടായിക്കണ്ടിട്ടുവേണം മരി യ്ക്കാൻ എന്നു് വിചാരിച്ചിട്ടാണ് ഞാൻ ഇരിയ്ക്കുന്നതു്" മു ത്തശ്ശി അടക്കിയാലടങ്ങാത്ത അവരുടെ അത്യാഗ്രഹം പുറ ത്തിട്ടു. ആളുകളുള്ളപ്പോൾ അവരങ്ങിനെ പറയാറില്ല. അ ന്നു പറയുകതന്നെ ചെയ്തു.

# സമരം

അടിയന്തരാവശ്യങ്ങളുള്ള ഒരു വര്‍ഗ്ഗം അവ നേടാന്‍ ആഗ്രഹിക്കാതിരിക്കില്ല. എന്നാല്‍ അതു ചോദിച്ചുവാങ്ങാന്‍ ആരാണു് മുമ്പോട്ടു വരേണ്ടതു്? ഈ പ്രശ്നം വരുമ്പോള്‍ അതുവരെ 'ബഡായി' കാച്ചിയിരുന്ന പല വീരന്മാരേയും കണ്ടില്ലെന്നു വരാം. ഒന്നും പറയാതെ ഒരു മൂക്കില്‍ ചുരുണ്ടുകൂടിയിരുന്ന ചിലര്‍ കുതിച്ചു മുന്നോട്ടു വന്നുവെന്നു വരും. ഒരു കാര്യം തീര്‍ച്ചയാണു്: മര്‍ദ്ദിതവര്‍ഗ്ഗം അതിന്റെ അടിയന്തിരാവശ്യം അധികകാലം അടക്കിവെയ്ക്കില്ല. അതു് അധികാരികളുടെ മുമ്പില്‍ സമര്‍പ്പിക്കും. അതിനുവേണ്ടി സമരം ചെയ്യും. അതു നേടുന്നതു വരെ സമരം നീണ്ടു നില്ക്കും. സമരത്തിന്റെ രൂപത്തിനും വളര്‍ച്ചയ്ക്കും വിജയസിദ്ധിയുടെ കാലത്തിനും വ്യത്യസ്തസ്വഭാവമുണ്ടാകാം; എന്നാലും, അതു നേടുകതന്നെ ചെയ്യും.

മലബാര്‍ ജില്ലായൂനിയന്‍ 1939 നവമ്പര്‍മാസത്തെ "ശനിയന്‍ സഭ" ബഹിഷ്കരിക്കുവാന്‍ അഹ്വാനം കൊടുത്തിരിക്കയാണു്. നാട്ടിലെ കുട്ടികളുടെ വിദ്യാഭ്യാസത്തിനു യാതൊരു കോട്ടവും തട്ടാത്തവിധം അദ്ധ്യാപകവര്‍ഗ്ഗത്തിനു മാനേജ്മെന്റു് സമ്പ്രദായത്തിനോടും വിദ്യാഭ്യാസഡിപ്പാര്‍ട്ടുമെന്റുകാരുടെ നയത്തോടുമുള്ള പ്രതിഷേധങ്ങള്‍ പ്രകടി

പ്പിക്കവാനം അടിയന്തിരാവശ്യങ്ങൾ നേടാനം 'ശനിയൻ സഭാ'ബഹിഷ്ക്കരണത്തെപ്പോലെ മററൊരു തന്ത്രവുമില്ല. ഡിപ്പാർട്ടുമെൻറിൻെറ സർക്കുലറുകൾ വായിച്ചു പരസ്യപ്പെടുത്താനുള്ള "ഹിസ്മാസ്റ്റേർസ് വോയ്സ്" ഉൾക്കൊള്ളുന്ന ആ പാട്ടുപെട്ടിയുടെ അടുത്തേയ്ക്കു പോവാതിരുന്നാൽ അതുകൊണ്ടൊരാപത്തും വരാനില്ല. പ്രതിഷേധം വ്യക്തമായും പ്രകടിപ്പിക്കുകയും ചെയ്യാം. മലബാർ ജില്ലായൂണിയൻെറ ആഹ്വാനം നടപ്പാക്കാൻ ഞങ്ങളൊരുങ്ങി.

ഞങ്ങളുടെ ചുററുപാടുമായി മൂന്നു 'ശനിയൻസഭാ' കേന്ദ്രങ്ങളുണ്ട്. ഒരു ഹിന്ദു റെയ്ഞ്ച് ഡിപ്യൂട്ടി ഇൻസ്പെക്ടരുടെ അധികാരാതിർത്തിയിലുള്ള പാലപ്പുറ കേന്ദ്രം. മററൊന്നു മാപ്പിളറെയ്ഞ്ച് ഡിപ്യൂട്ടി ഇൻസ്പെക്ടരുടെ ആഭിമുഖ്യത്തിലുള്ള കാടാമ്പുഴ കേന്ദ്രം. മൂന്നാമത്തേതു് ഗേൾസ് റെയിഞ്ച്. ഇൻസ്പെക്ടർസ്സിൻെറ കച്ചേരിപ്പടിയും.

പാലപ്പുററക്കേന്ദ്രത്തിലെ യോഗം രണ്ടാമത്തെ ശനിയാഴ്ചയാണ്. കാടാംപുഴ കേന്ദ്രത്തിൽ മൂന്നാമത്തെ ശനിയാഴ്ച. കച്ചേരിപ്പടിക്കലുള്ളതു് നാലാമത്തെ ശനിയാഴ്ച.

പാലപ്പുററ ഗുരുജനസമാജത്തിനോടനുബന്ധിച്ചുള്ള യൂണിയൻ ശാഖയിൽ മെമ്പർഷിപ്പ് കുറവാണ്. താലൂക്ക് യൂണിയൻ പ്രസിഡണ്ട് രാവുണ്ണി ആ കേന്ദ്രത്തിലെ യോഗത്തിൽ പങ്കെടുക്കേണ്ട ആളാണ്. പുത്തരിയിൽത്തന്നെ കല്ലുകടിക്കാതിരിക്കാൻ ഞങ്ങൾ ആ കേന്ദ്രത്തിൽ ഒത്തുകൂടി പ്രവർത്തിച്ചു. ആ കേന്ദ്രത്തിൽ പങ്കെടുക്കേണ്ടവരായ എല്ലാ അദ്ധ്യാപികാദ്ധ്യാപകന്മാരേയും ഞങ്ങൾ കണ്ടു. താലൂക്കയൂണിയൻ പ്രസിഡണ്ടു രാവുണ്ണിയും സിക്രട്ടറി രാധാകൃഷ്ണമേനോനും ഞാനും കൂടി ഒന്നിച്ചു നടന്നു പ്രചാരവേല ചെയ്തു. കല്പനയെ ഉപേക്ഷിക്കാതെ യോഗത്തിനു ഹാജരാവാതിരിക്കണം; എന്നാൽ സമരമായി. അദ്ധ്യാപകവർഗ്ഗത്തിൻെറ ന്യാ

യമായ ആവശ്യങ്ങളുടെ നേക്കു കണ്ണടച്ചുകിടക്കുന്ന ഭരണകൂടത്തെ ഒന്നു തൊട്ടുണർത്തുന്ന ആ സമരത്തിൽ പങ്കെടുക്കാൻ തന്നെ പലരും ഭയപ്പെട്ടു.

"ഞാൻ അന്നു ലീവെടുക്കാം"—പലരും അഭിപ്രായപ്പെട്ടു:—"ലീവെടുക്കാതിരുന്നാൽ മെമ്മോ വരും. സമരത്തിൽ പങ്കെടുത്തുവെന്നു് ആക്ഷേപമാവും; കല്യമാലിനൊന്നും വയ്യ" ഈ അഭിപ്രായക്കാരായിരുന്നു ഭൂരിപക്ഷവും.

"നമ്മുടെ ന്യായമായ ആവശ്യം വകവെച്ചു തരാൻ ശ്രദ്ധിക്കാത്ത ഗവൺമെൺടിന്റെ മുമ്പിൽ പ്രതിഷേധം രേഖപ്പെടുത്തേണ്ടതല്ലേ?" —ഞങ്ങൾ ചോദിക്കും.

"വേണ്ടതാണു്. പക്ഷേ..." അവർ പറയും. ആ പക്ഷേയുടെ കാര്യം ഞങ്ങൾക്കു മനസ്സിലാക്കാൻ കഴിയും. അതിതാണു്:—"വേണം. ഒക്കെ വേണം. അദ്ധ്യാപകനു സുഖമാവണം, ആരെങ്കിലും കഷ്ടപ്പെട്ടു സമരം നടത്തി ആനുകൂല്യങ്ങൾ നേടുകയാണെങ്കിൽ നന്നു്. അതു കൈ കാട്ടി വാങ്ങാം, ഞങ്ങൾക്കു വയ്യാ അത്രമാത്രം."

പാലപ്പുറേക്കേന്ദ്രത്തിലെ ശനിയൻസഭ അടുത്തുവരികയാണു്. യോഗം ബഹിഷ്ക്കരിക്കാൻ മൂന്നാപേരെ മാത്രമേ കിട്ടിയുള്ളു. എൺപതോളം പേർ പങ്കെടുക്കുന്ന കേന്ദ്രത്തിൽ നാല്പതിലധികം പേർ കല്പനക്കപേക്ഷിച്ചു. രാവുണ്ണിയും ചാത്തു നായരും വാസുദേവനും യോഗം ബഹിഷ്ക്കരിച്ചു.

രാധാകൃഷ്ണമേനോനും ഞാനും കാടാമ്പുഴ ഗുരുജനസമാജകേന്ദ്രത്തിൽ പങ്കെടുക്കേണ്ടവരാണെങ്കിലും, രണ്ടാം ശനിയാഴ്ച പാലപ്പുറേകേന്ദ്രത്തിലെ സംഭവങ്ങൾ കണ്ടുപഠിക്കാൻ അങ്ങോട്ടു പോയി. ഞങ്ങളോടു കരാറു പറഞ്ഞിരുന്ന പല അദ്ധ്യാപികാദ്ധ്യാപകന്മാരും കല്പനയെടുത്തിരുന്നു. ചിലർ കരാറു ലംഘിച്ചു യോഗത്തിൽ പങ്കെടുത്തിരുന്നു.

പൊതുവിൽ യോഗത്തിൽ അംഗസംഖ്യ കുറവായിരുന്നു. കേന്ദ്രത്തിൽ ചെന്നിട്ടും രാവുണ്ണിയും ചാത്തു നായരും വാസുദേവനും യോഗനടപടികളിൽ പങ്കെടുത്തില്ല. അവരും രാധാകൃഷ്ണമേനോനും ഞാനും കൂടി പലരേയും പങ്കെടുപ്പിക്കാതിരിക്കുവാൻ നോക്കി. ഞങ്ങളുടെ ശ്രമം നിഷ്ഫലമായി.

പാലപ്പുറ ഗുരുജനസമാജം സിക്രട്ടറി കെ. പി. ഭരതനാണ്. അയാൾ. രാവുണ്ണിയോടും ചാത്തു നായരോടും യോഗത്തിൽ പങ്കെടുക്കുവാൻ ആവശ്യപ്പെട്ടു.

„ഇതു ജില്ലായൂണിയൻെറ തീരുമാനമാണ്. മേലധികാരത്തിലെ കല്പനകൾക്കു വന്നു കിടക്കാനുള്ള ഈ പോസ്റ്റാഫീസ് ബഹിഷ്കരിച്ചാൽ ഒന്നും വരാനില്ല. അദ്ധ്യാപകരോട് ഡിപ്പാർട്ടുമെൻറ് കാണിച്ച അനാസ്ഥയോടുള്ള ഒരു പ്രതിഷേധപ്രകടനമാണ് ഈ „ശനിയൻസഭായോഗബഹിഷ്കരണം''—രാവുണ്ണി ഉറപ്പിച്ചു പറഞ്ഞു:—''ഞാൻ ശനിയൻസഭ ബഹിഷ്കരിച്ചിരിക്കുന്നു.''

കെ. പി. ഭരതൻ ഗവമ്മെണ്ട് നേരിട്ടു നടത്തുന്ന ലേബർസ്കൂളിലെ ഒരദ്ധ്യാപകനാണ്. അയാൾക്കു ഞങ്ങളെ അപേക്ഷിച്ച് അവശതകൾ കുറയും. അയാൾക്കു സംഘടനാബോധമില്ല. സംഘടനകളെ പുച്ഛമാണ്. അയാൾ പറഞ്ഞു:—''ഇതുകൊണ്ടല്ലേ ഗവമ്മെണ്ട് ഉണരുന്നതു്? എനിക്കു കേൾക്കേണ്ട.''

''ഞങ്ങളൊന്നുണർത്തി നോക്കട്ടെ.'' ഞാൻ പറഞ്ഞു.

''എന്നിട്ടു പങ്കെടുക്കുന്നില്ലാ?''—ഭരതൻ ചോദിച്ചു.

''ഇല്ല'' രാവുണ്ണി പറഞ്ഞു.

''എന്നാൽ ലീവെഴുതിത്തന്നേക്കു'' —ഭരതനാവശ്യപ്പെട്ടു.

''എന്നാൽ ഒരു ലീവായി എന്നല്ലാതെ ബഹിഷ്കരണത്തിൻെറ ഫലം കിട്ടുമോ?''—ചാത്തു നായർ ചോദിച്ചു.

''അപ്പോൾ നിങ്ങൾ രണ്ടുപേരും കല്പനക്കത്തു തരാതെ ആബ്സൻറായി എന്നാണോ റിക്കാട്ടാക്കേണ്ടതു്''–ഭരതൻ ചോദിച്ചു.

''അല്ല. ഞങ്ങൾ ജില്ലായൂണിയൻെറ തീരുമാനപ്രകാരം ശനിയൻസഭ ബഹിഷ്ക്കരിച്ചു എന്നാണു് റിക്കാർട്ടാക്കേണ്ടതു്''—ചാത്തു നായർ പറഞ്ഞു.

—എൺപതോളം അദ്ധ്യാപകന്മാർ പങ്കെടുക്കുന്ന പാലപ്പുറ ഗുരുജനസമാജകേന്ദ്രത്തിൽ വെറും രണ്ടുപേർ മാത്രം ബഹിഷ്ക്കരണം നടത്തിയതു കണ്ടപ്പോൾ ഞങ്ങളമ്പരന്നു. യൂണിയൻ പ്രവത്തകരുടെ കണക്കു തെററിയതായി ഞങ്ങൾക്കു തോന്നി, മാനേജർമാരുടെ മർദ്ദനത്തോടും ഡിപ്പാർട്ടുമെൻറിൻെറ അനാസ്ഥയോടും സ്വയം അനുഭവിക്കുന്ന നരകയാതനകളോടും അദ്ധ്യാപകന്മാക്കുള്ള മനോഭാവം പ്രകടിപ്പിക്കുവാൻ അവർ ഒരുക്കമില്ലെന്നോ? അടുത്തുതന്നെ—അടുത്ത ശനിയാഴ്ച—എൻെറ കേന്ദ്രത്തിൽ ശനിയൻ സഭയാണു്. ഞങ്ങൾ ആ കേന്ദ്രത്തിൽ പങ്കെടുക്കേണ്ടവരായ അദ്ധ്യാപികാദ്ധ്യാപകന്മാരുടെ ഇടയിലേയ്ക്കു നീങ്ങി.

പത്രങ്ങളിൽ ഗുരുജനസമാജ ബഹിഷ്ക്കരണങ്ങളുടെ റിപ്പോർട്ടു വന്നു തുടങ്ങി. പല കേന്ദ്രങ്ങളിലും ബഹിഷ്ക്കരണം നടന്നുവെന്നു ഞങ്ങൾക്കു മനസ്സിലായി. പാലപ്പുറ കേന്ദ്രം മോശമായെങ്കിലും മലബാറിലെ അദ്ധ്യാപകസംഘടനയ്ക്കു ശക്തിയുണ്ടെന്നു ഞങ്ങൾക്കു തോന്നി.

മൂന്നാംശനിയാഴ്ച വന്നു. കാടാമ്പുഴ ഗുരുജനസമാജം നടക്കേണ്ട ദിവസമായി. ആ കേന്ദ്രത്തിൽ എഴുപത്തഞ്ചോളം അദ്ധ്യാപകർ പങ്കെടുക്കേണ്ടതുണ്ടു്. ഗവമ്മെണ്ടു നടത്തുന്ന ലേബർഡിപ്പാർട്ടുമെൻറിലേയും ഡിസ്ത്രിക്ട്ബോർഡ്സ്കൂളുകളിലേയും അദ്ധ്യാപകന്മാരെ ഒഴിവാക്കിയാൽ അറുപതോ

ളും എയിഡഡ്സ്കൂൾ അദ്ധ്യാപകന്മാർ യോഗത്തിൽ സന്നിഹിതരാകേണ്ടതുണ്ട്. അവരെന്തു ചെയ്യും? നാട്ടുകാരും യൂണിയൻ പ്രവർത്തകന്മാരും ഡിപ്പാർട്ടുമെണ്ടും കാടാമ്പുഴയ്ക്കു നോക്കി.

ചില കേന്ദ്രങ്ങളിൽ ശനിയൻ സഭ ബഹിഷ്ക്കരിച്ചു തങ്ങളെ അവമാനിക്കാൻ തുടങ്ങിയിട്ടും ഡിപ്പാർട്ടുമെണ്ടു ഇളകാൻ തുടങ്ങികഴിഞ്ഞിരുന്നില്ല. അതൊന്നിളകണമെങ്കിൽ ആയിരം വീണ്ടികൾ ഒന്നിച്ചു ചെലുത്തി മല്ലിടണം. കാടാമ്പുഴക്കേന്ദ്രത്തിലും ഒരു ഡിപ്പാർട്ടുമെൻറുദ്യോഗസ്ഥൻ പോലും പങ്കെടുത്തില്ല. ആ കേന്ദ്രം പാലപ്പുറകേന്ദ്രം പോലെ നിർജ്ജീവമായിരുന്നില്ല. അവിടെ മുപ്പത്തിമൂന്നദ്ധ്യാപകന്മാർ കല്പനക്കത്തെഴുതാതെ—യോഗത്തിൽ പങ്കെടുക്കാതെ ശനിയൻ സഭയെ ബഹിഷ്ക്കരിച്ചു.

കച്ചേരിപ്പടിക്കലുള്ള "ഗൾസ് റെയിഞ്ച്" കേന്ദ്രത്തിൽ ഒരാളുപോലും ശനിയൻ സഭ ബഹിഷ്ക്കരിച്ചില്ല, എങ്കിലും മലബാറിലെ അദ്ധ്യാപകപ്രസ്ഥാനത്തിൻെറ അല ഡിപ്പാർട്ടുമെണ്ടിൻെറ കരിങ്കൽ ഭിത്തികളിൽ ചെന്നലച്ചിരുന്നതുകൊണ്ടു് പാവപ്പെട്ട ഗൾസ്റെയ്ഞ്ച്സ്കൂൾ ഇൻസ്പെക്ട്റസ്സും പരിവാരവും ആ കേന്ദ്രത്തിൽ എത്തിയിരുന്നു. കൊല്ലത്തിൽ ഒരിക്കലെങ്കിലും കേന്ദ്രത്തിൽ വരാത്ത ഇൻസ്പെക്ടർസ് ആ നവമ്പർ യോഗത്തിൽ പങ്കെടുത്തു് അദ്ധ്യാപകയൂണിയൻെറ "തോന്ന്യാസ"ങ്ങളിൽ ആരും ചെന്നു തലയിട്ടുപോകരുതെന്നു് ഉപദേശിച്ചു.

പ്രവർത്തകരായ രാവുണ്ണിയും രാധാകൃഷ്ണമേനോനും ചാത്തു നായരും ഞാനും കച്ചേരിപ്പടിക്കലെ കേന്ദ്രത്തിലും ചെന്നിരുന്നു. യോഗം കഴിഞ്ഞ ശേഷം ഇൻസ്പെക്ടർസ് ഞങ്ങളെ വിളിച്ചു ചോദിച്ചു:

"നിങ്ങൾ മീററിങ്ങ് ബഹിഷ്ക്കരിച്ച മാന്യരാണ് അല്ലേ?"

"അതെ"—ഞങ്ങളുടെ പ്രതിനിധിയായി രാധാകൃഷ്ണ മേനോൻ മറുപടി പറഞ്ഞു.

"ഇതുകൊണ്ടെന്താ, ഒരു ലാഭം?"

"ഗവമ്മെണ്ട് സ്കൂൾ മാനേജർമാരുടെ കീഴിൽ ഒരു വർഗ്ഗത്തെയിട്ട കഷ്ടപ്പെടുത്തുന്നുണ്ടെന്നും അവക്ക ന്യായമായ ആവശ്യങ്ങൾ റാകവെച്ചു കൊടുക്കേണ്ടതു ആവശ്യമാണെന്ന നാട്ടുകാരേയും ഗവമ്മെണ്ടിനേയും ബോദ്ധ്യപ്പെടുത്താൻ തന്നെ."

"ഇതുകൊണ്ടു ബോദ്ധ്യപ്പെട്ടുമോ?"

"ബോദ്ധ്യപ്പെടുന്നുണ്ട്. എന്തും സഹിച്ചു് അധികകാലം അടങ്ങിയിരിക്കില്ലെന്നു് അദ്ധ്യാപകന്മാർ കാണിക്കുന്നുണ്ട്. പല കേന്ദ്രങ്ങളിലും അവർ ശനിയൻ സഭകൾ ബഹിഷ്കരിക്കുന്നുണ്ട്. സംഭവങ്ങളുടെ റിപ്പോർട്ടുകൾ പത്രങ്ങളിൽ വരുന്നുണ്ട്. ഡിപ്പാർട്ടുമെണ്ടു് കണ്ണും തലയും എടുത്തുപിടിച്ചു് ഞങ്ങളുടെ നേരെ നോക്കാൻ തുടങ്ങിയിട്ടുണ്ട്. രാഷ്ട്രീയപ്പാർട്ടികൾ ഞങ്ങൾക്കു തുണയായി നില്ക്കുന്നുണ്ട്."

"ഞങ്ങൾക്ക്—ഡിപ്പാർട്ടുമെൻറിന്നു്—ഒരു പേടിയുമില്ല." ഇൻസ്പെക്ടർസ് അവജ്ഞയോടെ പറഞ്ഞു; "ഗുരുജനസമാജം ബഹിഷ്കരിച്ചവരെ പിരിച്ചയക്കണമെന്നു ഞങ്ങൾ മാനേജർമാക്കു കല്പന അയച്ചു കഴിഞ്ഞു."

"നന്നായി" രാവുണ്ണി പറഞ്ഞു: "നിങ്ങൾ ഈ വർഗ്ഗത്തിന്റെ വല്ല കഷ്ടപ്പാടുകളും മനസ്സിലാക്കുന്നുണ്ടോ? ഞങ്ങളെക്കൊണ്ടു പണിയെടുപ്പിക്കുന്ന സ്കൂളുകൾ പരിശോധിക്കാൻ വരുമ്പോൾ ഞങ്ങൾക്കു വല്ല കൂലിയും തരുന്നുണ്ടോ എന്നു നിങ്ങളന്വേഷിക്കാറുണ്ടോ?"

"ഓഹോ—"—ഇൻസ്പെക്ടർസ് തുടന്നു:— മാനേജർമാക്കു് ഞങ്ങൾ കൊടുക്കുന്ന ഗ്രാൻറുകൊണ്ടു് എന്തു ചെയ്യുന്നു

ണ്ടെന്നു് ഞങ്ങൾ അന്വേഷിക്കാറുണ്ടു്. അവർ ഞങ്ങൾ കൊടുക്കുന്ന ഗ്രാൻറിനു പുറമേ സ്വന്തം കയ്യിൽനിന്നു സംഖ്യ ചിലവാക്കിയിട്ടുകൂടിയാണു് സ്കൂൾ നടത്തുന്നതു്. ഞങ്ങളുടെ കയ്യിൽ കണക്കുണ്ടു്. എന്റെ ആഫീസിൽ വന്നാൽ കാട്ടിത്തരാം"

"അതൊക്കെ കള്ളക്കണക്കാവും" രാവുണ്ണി തുടന്നു:— "മാസം രണ്ടുറുപ്പികയ്ക്കും രണ്ടര ഉറുപ്പികയ്ക്കും പണിയെടുത്തു കഷ്ടപ്പെടുന്ന ടീച്ചർമാരുണ്ടു്. ശമ്പളമില്ലാതെ വെറും സർവ്വീസിനുവേണ്ടി പണിയെടുക്കുന്നവരും ദുർല്ലഭമല്ല. ഇങ്ങനെ ഞങ്ങളെക്കൊണ്ടു് പണിയെടുപ്പിച്ചു് കള്ളക്കണക്കുണ്ടാക്കിത്തരുന്ന മാനേജർമാരെയാണു്- നിങ്ങൾക്കു വിശ്വാസം.?"

"നിങ്ങളെയാരും തച്ചു പണിയെടുപ്പിക്കുന്നില്ല്യല്ലോ കിട്ടിയതു മതി എന്നുവെച്ചിട്ടല്ലേ?"--- ഇൻസ്പെക്ടർസ്സ് ചോദിച്ചു.

"ഞങ്ങൾക്കു ജോലി വേണം—ഈ നാട്ടിലെ കുട്ടികളെ പഠിപ്പിക്കണം. അതിനു ശമ്പളവും കിട്ടണം. ശമ്പളം എന്താണെന്നു തീച്ച്പ്പെടുത്തണം. തീച്ചപ്പെട്ട ശമ്പളം മാസംതോറും കിട്ടണം. ഇതിനൊക്കെ ഗവമ്മെണ്ടു സഹായിക്കണം. ഇതാണു് ഞങ്ങൾക്കാവശ്യം"—രാവുണ്ണി പറഞ്ഞു.

"അതൊക്കെ ഗവമ്മെണ്ടാലോചിച്ചു വേണ്ടതു ചെയ്യും. വെറുതെ മാനേജർമാരേയും ഞങ്ങളേയും ചീത്തപറഞ്ഞു പ്രസംഗിച്ചു നടന്നിട്ടും മീററിങ്ങിൽ പങ്കെടുക്കാതിരുന്നിട്ടും കാര്യമൊന്നുമില്ല്യ"—ഇൻസ്പെക്ടർസ്സു തുടന്നു:—"തെമ്മാടിത്തം കാണിച്ചാൽ ഞങ്ങൾ ശിക്ഷിക്കും. അതുതന്നെ. വെറുതെ പാവപ്പെട്ട ടീച്ചർമാരെ കഷ്ടത്തിലാക്കാൻ മിനക്കെടേണ്ട. നിങ്ങൾക്കു ഈ ജോലി ആവശ്യമില്ലെങ്കിൽ വല്ല തോട്ടത്തിലും പൊയ്ക്കോളിൻ."

"എന്നാൽ ഇൻസ്പെക്ടർസ്സിന്നു തോട്ടത്തിൽ പൊയ്ക്കൂടെ?"—എനിക്കു സഹിച്ചില്ല. ഞാനൊരു ചോദ്യം തൊടുത്തുവിട്ടു. ന്യായമായ ആവശ്യത്തിനുവേണ്ടി പ്രവർത്തിക്കുന്ന ഞങ്ങളോടു തോട്ടത്തിലേയ്ക്കു പൊയ്ക്കൊള്ളാൻ പറഞ്ഞ ആ ഉദ്യോഗസ്ഥമേധാവിത്വത്തിന്നു ഞാനൊരു കുത്തു കൊടുത്തു. അവർക്കു ചൊടിച്ചു. അവരുടെ ഭാവം പകർന്നു. അവർ അവജ്ഞയോടെ പറഞ്ഞു: "അ: അ: ആ. പെണ്ണുങ്ങളും ഇതിനൊക്കെ കെട്ടിച്ചിറങ്ങി നടക്കുന്നുണ്ടോ?"—അവർ എന്നെ തുറിച്ചു നോക്കി.

"പെണ്ണുങ്ങൾക്കു ഇൻസ്പെക്ടർസ്സാവാമെങ്കിൽ ഴീച്ചറുമാവാം" ഞാൻ വിട്ടില്ല.

"എന്താച്ചാൽ കാണിച്ചോളിൻ. തോന്നിയതു കാണിച്ചാൽ കാണിച്ചവരെ മുഴുവനും സ്കൂളിൽനിന്നു പിരിച്ചുവിട്ടും"—ഇൻസ്പെക്ടർസ്സ് ഒഴിഞ്ഞുമാറി.

"ഞങ്ങളൊരു തോന്നിയവാസവും കാട്ടുന്നില്ല. എടുക്കുന്ന പണിക്കു മാസംതോറും ശമ്പളം വാങ്ങിത്തന്നാൽ മതി"—ചാത്തു നായരു: പറഞ്ഞു. പക്ഷേ അതു മുഴുവൻ കേൾക്കാൻ ഇൻസ്പെക്ടർസ്സു നിന്നില്ല.

ഗവമ്മെണ്ടിന്റെ ഭരണയന്ത്രത്തിനു ചൂടുപിടിച്ചു. അതു പതുക്കെ നീങ്ങാൻ തുടങ്ങി. ഗുരുജനസമാജം ബഹിഷ്കരിച്ചവരെ സ്കൂളിൽനിന്നു പിരിച്ചുവിട്ടു റിപ്പോർട്ടു ചെയ്യണമെന്നു ഇൻസ്പെക്ടർമാരും ഇൻസ്പെക്ടർസ്സുമാരും അവരവരുടെ റെയിഞ്ചിലുള്ള മാനേജർമാർക്കു കല്പന കൊടുത്തു. മാനേജർമാർ പലരേയും പിരിച്ചുവിടാൻ തുടങ്ങി.

നാരായണൻ നായർ മാനേജർ വലിയ സൂത്രക്കാരനാണ്. അയാൾ ഇൻസ്പെക്ടരാഫീസിൽനിന്നു കിട്ടിയ കല്പന കയ്യിൽ വെച്ചു മററുള്ള മാനേജർമാരെന്തുചെയ്യുന്നുവെന്നു പരിശോധിച്ചുകൊണ്ടിരുന്നു. ഒരു മുൻകയ്യുമെടുത്തില്ല.

ഇൻസ്പെക്ടർമാരും ഇൻസ്പെക്ട്രസ്സുമാരും വില്ലയിട്ട ശിപായിമാരെക്കൂട്ടി നാടായ നാടൊക്കെ നടന്നു. സ്കൂളായ സ്കൂളുകളൊക്കെ സന്ദർശിച്ചു. ശനിയൻ സഭ ബഹിഷ്കരിച്ചവരെ തിരഞ്ഞുപിടിച്ചു സ്കൂളിൽനിന്നു പിരിച്ചയക്കാൻ മാനേജർമാരോടു കല്പിച്ചു,

ശങ്കരനാരായണനെഴുത്തച്ഛൻ വില്ലയിട്ട ശിപായിയെ കൂട്ടി നടുവട്ടം സ്കൂളിൽ ചെന്നു. ചാത്തു നായരെ പിരിച്ചയക്കാൻ നാരായണൻ നായർ മനേജരോടു കല്പിച്ചു.

"അപ്പോൾ രണ്ടു ട്രെയിനിങ്ങ് കഴിച്ച ടീച്ചർക്ക് ഒരു ട്രെയിനിങ്ങ് കഴിക്കാത്ത ടീച്ചറെന്നു നിയമമോ സാർ"— നാരായണൻ നായർ ചോദിച്ചുവത്രേ.

"നിയമം!"—ഇൻസ്പെക്ടർ അലറിപോലും:—പിരിച്ചയയ്ക്കാത്തപക്ഷം സ്കൂളിന്റെ അംഗീകരണം എടുത്തുകളയും."

ഏതായാലും നാരായണൻ നായർ ചാത്തുനായരെ പിരിച്ചയച്ചു. പകരം ട്രെയിനിങ്ങ്കഴിക്കാത്ത മറ്റൊരാളെ നിയമിച്ചു. അധികാരപ്രമത്തനും കൈക്കൂലിക്കാരനും സ്വജനപക്ഷപാതിയുമായ ശങ്കരനാരായണനെഴുത്തച്ഛൻ ഇൻസ്പെക്ടരുടെ റെയിഞ്ചിൽനിന്നു മര്യാദക്കാരനും മനുഷ്യത്വമുള്ളവനുമായ ബാവ ഇൻസ്പെക്ടരുടെ റെയിഞ്ചിലേയ്ക്കു മാറിയ എനിയ്ക്കു തൽക്കാലം ആപത്തൊന്നും സംഭവിച്ചില്ല. മാപ്പിളറെയിഞ്ചിൽപ്പെട്ട ഞങ്ങളുടെ സ്കൂളിലേയ്ക്കു് ഇൻസ്പെക്ടരും മാനേജരുമൊന്നും വരികയുണ്ടായില്ല.

ഞങ്ങൾ—യൂണിയൻ പ്രവർത്തകന്മാർ പിന്നേയും യോഗം ചേർന്നു. ഡിസമ്പർ മാസത്തിൽ ചുററുപാടുള്ള മൂന്നു കേന്ദ്രത്തിലും സഭയ്ക്കു പങ്കെടുക്കാൻ പോകുന്ന എയിഡഡ് അദ്ധ്യാപകരെ പിക്കററു ചെയ്തു പിന്തിരിപ്പിക്കേണമെന്നു് തീരുമാനിച്ചു. പ്രചാരവേലയ്ക്കിറങ്ങി.

ഡിസമ്പർ രണ്ടാമത്തെ ശനിയാഴ്ച വന്നു. പാലപ്പുറ സെൻററിലെ ഗുരുജനസമാജത്തിൽ പങ്കെടുക്കുന്നവരെ പിക്കററു ചെയ്തു പിന്തിരിപ്പിയ്ക്കുവാൻ പത്തു പതിനാറു് വളണ്ടിയർമാർ ഒരുങ്ങിയെത്തി. രാവുണ്ണിയും വരാമെന്നു പറഞ്ഞിരുന്നു. പക്ഷേ മൂപ്പരെ കാണുകയുണ്ടായില്ല.

പാലപ്പുറ ഹയറെലിമെൻററി സ്കൂൾ നിരത്തുവക്കത്താണു്. ചുററുപാടും മതിൽ മാടിയ ഒരു വളപ്പിലാണു് സ്കൂൾ കെട്ടിടം. സ്കൂൾ വളപ്പു് റോഡിൻെറ പടിഞ്ഞാറു വശത്തു് കുറച്ചുയർന്ന സ്ഥലത്താണു്. റോഡരികിലുള്ള വെള്ളച്ചാൽ മുറിച്ചു കടന്നു പത്തു വാര പോയി നാലു കല്പടവു കയറിയാലേ സ്കൂൾ ഗെയിററിലെത്തൂ. ആറു വാരയോളം വിസ്താരമുള്ള ഗെയിററിൻെറ നീളത്തിലുള്ള പടവുകളിൽ കിടന്നു സത്യഗ്രഹം ചെയ്യുവാനും കൂടി ഞങ്ങൾക്കു പരിപാടിയുണ്ടു്; റോഡിൻേറയും സ്കൂൾ ഗെയിററിൻേറയും ഇടയ്ക്കുള്ള സ്ഥലത്തു് സ്കൂളിലേയ്ക്കുള്ള വഴിയുടെ രണ്ടു ഭാഗത്തുമായി പടന്നു പന്തലിച്ച രണ്ടു മാവിൻതൈകളുള്ളതുകൊണ്ടു് സത്യഗ്രഹത്തിനു ചെന്ന ഞങ്ങൾക്കു് ആ ധനുമാസച്ചൂടിൽ നിന്നും രക്ഷ കിട്ടിയിരുന്നു.

"രാവുണ്ണിയെന്താ വരാത്തതു്?" ഞങ്ങൾ പരസ്പരമന്വേഷിച്ചു. യാതൊരു മറുപടിയും കിട്ടിയില്ല.

നേരം ഒമ്പതു മണിയായി. ഗുരുജനസമാജം സിക്രട്ടറി കെ. പി. ഭരതനും ഇൻസ്പെക്ടർ ശങ്കരനാരായണനെഴുത്തച്ഛനും വില്ലയിട്ട ശിപായിയും സ്കൂളിലേയ്ക്കു കയറി.

"ഈ സ്ത്രീക്കു വീട്ടിൽ ആരേയും പേടിക്കാനില്ലേ?" ഗെയിററിലേയ്ക്കുള്ള കൽപ്പട കയറുന്ന ഇൻസ്പെക്ടർ ഭരതനോടു് ചോദിയ്ക്കുന്നതു് ഞാൻ കേട്ടു. ഇൻസ്പെക്ടർ തിരിഞ്ഞു നിന്നു ഞങ്ങളോടു് കല്പിച്ചു:— "മീററിങ്ങിനു വന്നവരാണെങ്കിൽ സ്കൂളിൻെറ ഉള്ളിൽ വന്നിരിയ്ക്കുക. ഗെയിററിൽ കൂട്ടംകൂടി

നിൽക്കരുത്. ഗെയിററിൽ കൂട്ടംകൂടി നിന്നു കുഴപ്പമുണ്ടാക്കിയാൽ ഞാൻ പോലീസിനെ വരുത്തി അറസ്റ്റു ചെയ്യിക്കും.''

ഞങ്ങൾ ഒന്നിനു് ഒരുങ്ങിച്ചെന്നവരായിരുന്നു. ഞങ്ങളൊരു മറുപടിയും പറഞ്ഞില്ല. ഇൻസ്പെക്ടർ ചാത്തു നായരേയും എന്നേയും അവജ്ഞയോടെ നോക്കിക്കൊണ്ടു് സിക്രട്ടറിയോടു് പറഞ്ഞു:—''ആ മിസ്ട്രസ്സിന്നും ഈ മാസ്റ്റക്കും നട്ടുവട്ടത്തു സ്കൂളിലിരുന്നു ശൃംഗാരിക്കലായിരുന്നു പണി. മിസ്ട്രസ്സിനെ തെക്കുംമുറി മാപ്പിള സ്കൂളിലേക്കു മാററിച്ചു. മാസ്റ്റർ യൂണിയൻകാരനായി മീററിങ്ങു് ബഹിഷ്കരിച്ചതുകൊണ്ടു് അയാളെ സ്കൂളിൽ നിന്നു പിരിച്ചയച്ചു.''

രണ്ടു മാസ്റ്റർമാർ മീററിങ്ങിനു വന്നിരുന്നു. ഞങ്ങൾ വഴിയിലേക്കു നീങ്ങി നിന്നു പറഞ്ഞു: ''നിങ്ങൾ മീററിങ്ങിനു പോവരുതു്. ജില്ലായൂണിയന്റെ തീരുമാനം നടപ്പാക്കണം. നമ്മുടെ കഷ്ടപ്പാടുകൾ തീർക്കാൻ ഡിപ്പാർട്ടുമെണ്ടിനെക്കൊണ്ടു് ഒരു നടപടി എടുപ്പിക്കാനാണു് ഈ പരിപാടി,''

ആ ടീച്ചർമാർ പരുങ്ങി. ഇൻസ്പെക്ടർ വിളിച്ചു പറഞ്ഞു:—''ഇങ്ങോട്ടു കടന്നോളിൻ.''— അദ്ദേഹം ഞങ്ങളെ വീണ്ടും ശാസിച്ചു:—''ഇവിടെ നിന്നു കുഴപ്പമുണ്ടാക്കിയാൽ ഞാൻ ഇപ്പോൾ പോലീസിനെ വരുത്തും.''

ആഗതന്മാർ പരുങ്ങിക്കൊണ്ടു നിന്നു. ഇൻസ്പെക്ടർ കൽപ്പടവുകളിറങ്ങി വന്നു പറഞ്ഞു:—''മീററിങ്ങിനു വന്ന് വരകത്തേക്കു കടക്കണം. മററുള്ളവരെ ഇവിടെ കാണാൻ പാടില്ല.''

ആരും അകത്തേക്കു പോയില്ല. സ്ഥലം വിട്ടതുമില്ല.

''മാസ്റ്ററേ. ഒരു കസാല ഇങ്ങോട്ടെടുത്തു കൊണ്ടുവരൂ. ഇവരുടെ പിക്കററിങ്ങു് ഒന്നു കാണണം'' ഇൻസ്പെക്ടർ ക

ല്പിച്ചു:—"ഞാൻ ഇവിടെ ഈ മാവിൻെറ ചുവട്ടിലാണ് ഇരിക്കുന്നത്."

വീണ്ടും ഒന്നു രണ്ടദ്ധ്യാപകന്മാർ വന്നു.

"അകത്തു്" ഇൻസ്പെക്ടർ പറഞ്ഞു.

"പുറത്തു്"–രാധാകൃഷ്ണമേനോനും പറഞ്ഞു.

"മീററിങ്ങിനു വന്നവരല്ലേ? അകത്തു് പോണം" ഇൻസ്പെക്ടർ വീണ്ടും കല്പിച്ചു.

"പോവരുതു്. ഇതു നമ്മുടെ കാര്യമാണു്. എയിഡഡു് സ്കൂൾ മാസ്റ്റർമാരുടെ ഭാവി നന്നാവാനാണു്" പാത്തുനായർ പറഞ്ഞു.

"ഭാവി ഇപ്പോ നന്നായില്ലേ?" ഇൻസ്പെക്ടർ തുടന്നു: "നട്ടവട്ടം സ്കൂളിൽ നിന്നു പിരിച്ചയച്ചില്ലേ?"

രണ്ടാമതു വന്ന രണ്ടദ്ധ്യാപകന്മാരും അകത്തേയ്ക്കു പോവാൻ തുടങ്ങിയപ്പോൾ രാധാകൃഷ്ണമേനോൻ തടുത്തു.

"പങ്ങുണ്ണി നായരേ, പങ്ങുണ്ണി നായരേ."— ഇൻസ്പെക്ടർ ഇടിവെട്ടീട്ടും വണ്ണം ശിപായിയെ വിളിച്ചു. "ആളുകളെത്തടഞ്ഞു നിത്തേ്? ന്യയ്സൻസ്."

കെ. പി. ഭരതൻ കസാല കൊണ്ടു വന്നിട്ടു. ശിപായി പരിഭ്രമിച്ചുകൊണ്ടു് പാഞ്ഞെത്തി.

"ആരും തടയില്ല. അകത്തു പോവിൻ"– ഇൻസ്പെക്ടർ ആജ്ഞാപിച്ചു.

"നമ്മളൊന്നാണു്. നമുക്കു് ഗവമ്മേണ്ടിൽ നിന്നു ജീവിയ്ക്കാൻ വേണ്ട ആനുകൂല്യങ്ങൾ സിദ്ധിയ്ക്കാനുള്ള സമരമാണു്. നിങ്ങൾ സമരത്തിൽ പങ്കെടുക്കണം. ശനിയൻ സഭ ബഹിഷ്കരിക്കണം" രാധാകൃഷ്ണമേനോൻ പറഞ്ഞു.

"വഴിയിൽനിന്നു മാറിനിൽക്കു"–ഇൻസ്പെക്ടർ കല്പിച്ചു.

"സമരം! ഖദറ്! കോൺഗ്രസ്സ്! ഇതൊന്നും ഇവിടെത്തരമാവില്ലാ. ബ്രിട്ടീഷ്ഗവമ്മേണ്ടു് മാപ്പിള ലഹള തന്നെ അടിച്ചമത്തിയിട്ടുണ്ടു്. എന്നിട്ടല്ലേ നാലു മാഷ്ഷന്മാരുടെ സമരം?" ഇൻസ്പെക്ടർ സ്വന്തം ചരിത്രവിജ്ഞാനം രേഖപ്പെടുത്തി.

"ബ്രിട്ടീഷ്ഗവമ്മേണ്ടു് അതിലപ്പുറവും ചെയ്തിട്ടുണ്ടു്. ജാലിയൻവാലാബാഗ് നടത്തിയിട്ടുണ്ടു്. വാഗൻ ട്രാജഡി നടത്തിയിട്ടുണ്ടു്. അതുകൊണ്ടൊന്നും ഖദറും കോൺഗ്രസ്സും നശിച്ചിട്ടില്ല."–രാധാകൃഷ്ണമേനോനും ചരിത്രം പഠിപ്പിച്ചു.

ആ പാവപ്പെട്ട അദ്ധ്യാപകന്മാർ ഞങ്ങളെ അനുസരിക്കാതെ കടന്നു പോയി.

"പങ്ങുണ്ണി നായരേ, എന്റെ ആ ഫയലിങ്ങോട്ടു കൊണ്ടുവരു."– ശങ്കരനാരായണനെഴുത്തച്ഛൻ ശിപായിയോടു് പറഞ്ഞുകൊണ്ടു തുടന്നു:– "ഇവിടെ നിൽക്കാൻ പാടില്ലെന്നു ഞാൻ നിങ്ങളോടു പറഞ്ഞില്ലേ? ഉടനെ പോയിട്ടില്ലെങ്കിൽ ഞാൻ പോലീസിനെ വരുത്തും. നിങ്ങളെ അറസ്റ്റു ചെയ്യിക്കും."

"ഞങ്ങൾ ഇവിടെ ശനിയൻ സഭയ്ക്കു വരുന്നവരെ പിക്കററു ചെയ്യുവാൻ വന്നതാണ്"– രാധാകൃഷ്ണമേനോൻ പറഞ്ഞു: "ഇവിടേയ്ക്കു് ഒരു നൂററിനാല്പത്തി നാലൊന്നും പാസ്സാക്കിയിട്ടില്ല."

"ഇപ്പോൾ പാസ്സാക്കിയ്ക്കും" ഇൻസ്പെക്ടർ പറഞ്ഞു.

"എന്നാൽ ആ നൂററി നാല്പത്തി നാലു് ലംഘിയ്ക്കും"– ചാത്തു നായരാണു് മറുപടി പറഞ്ഞതു്.

ശിപായി ഇൻസ്പെക്ടരുടെ ഫയലെടുത്തു കൊണ്ടുവന്നു കൊടുത്തു. ഇൻസ്പെക്ടർ എന്തോ എഴുതി ശിപായിയെ ഏല്പിച്ചുകൊണ്ടു പറഞ്ഞു. "വേഗം ഇതു് പോലീസ് സ്റ്റേഷനിൽ കൊണ്ടുപോയി കൊടുത്തു വരു."

ശിപായി സ്വന്തം പട്ട ശരിക്കിട്ട് ഇൻസ്പെക്ടർ കൊട്ട ത്ത കറിപ്പുമായി റോഡിലിറങ്ങി. ഇൻസ്പെക്ടർ അരിശം അമർത്തി നിശ്ശബ്ദനായി കസാലയിൽ ഇരുന്നു. കെ. പി. ഭര തൻ ഒരു ശിപായിയെപ്പോലെ അടുത്തു കൂടി.

"ഇൻസ്പെക്ടർ ഒന്നിനു് ഒരുങ്ങിയിട്ട തന്നേയാണ്" ഞ ങ്ങൾ വഴിയുടെ വടക്ക ഭാഗത്തുള്ള മാവിന്റെ ചുവട്ടിലേ ക്കൊതുങ്ങി നിന്നു് ആലോചന തുടങ്ങി.

"ഇൻസ്പെക്ടർ പോലീസിനെ വരുത്തും. ചിലരെ അ റസ്റ്റു ചെയ്യിക്കും. ഒരു പക്ഷേ ശിക്ഷിപ്പിയ്ക്കുക തന്നെ ചെ യ്യും. എന്തു വന്നാലും ശരി പിക്കറ്റിങ്ങ നടത്തണം. വേ ണ്ടി വന്നാൽ പടവിൽ കിടന്നു കൂടി പിക്കറ്റിങ്ങ നട ത്തണം."

ഞങ്ങളുറപ്പിച്ചു തീരുമാനിച്ചു.

"രാവുണ്ണി എന്തുകൊണ്ടു് വന്നില്ല?" അതായി ഞങ്ങളു ടെ ആലോചന.

"മിസ്ട്രസ്സ് രാവുണ്ണിയെ ഒന്നന്വേഷിച്ചു വരണം"— രാധാകൃഷ്ണമേനോൻ പറഞ്ഞു: "മിസ്ട്രസ്സ് വഴിയിൽ കിട ന്നു് സത്യഗ്രഹം നടത്തേണ്ട. ഒരു സ്ത്രീയല്ലേ?"

"ഇവിടെത്തന്നെ പോരല്ലോ. അടുത്ത ശനിയാഴ്ച കാ ടാമ്പുഴ കേന്ദ്രത്തിലും വേണ്ടേ?" ചാത്തു നായരും പറഞ്ഞു:— "പിന്നെ ഈ കേന്ദ്രത്തിൽ അധികം മിസ്ട്രസ്സുമാരൊട്ടില്ല താനും."

"എന്നാൽ വേഗം രാവുണ്ണിയുടെ വീട്ടിൽ പോയി അ ന്വേഷിച്ചു വരൂ" രാധാകൃഷ്ണമേനോൻ തിടുക്കി. "വേഗം വരണം."

"ഞാൻ വഴിയിൽ കിടന്നു പിക്കറ്റിങ്ങ് ചെയ്യാനും കൂടി ഒരുക്കമാണ്"—ഞാൻ പറഞ്ഞു.

"അതൊക്കെ ഞങ്ങൾ ചെയ്തോളാം"— രാധാകൃഷ്ണമേനോൻ തുടന്നു: "ശങ്കരനാരായണനെഴുത്തച്ഛന്ന കലി കയറിയിരിയ്ക്കുകയാണ്. പോലീസിടപെട്ട അറസ്റ്റുണ്ടാവുകയാണെങ്കിൽ നിങ്ങളതിൽ പെടണ്ട."

"എന്താ പെട്ടാൽ, കേരളത്തിൽ നിന്നു രാഷ്ട്രീയപ്രസ്ഥാനത്തിൽ പങ്കെടുത്തതിന്നു പല സ്ത്രീകളും ജയിലിൽ പോയിട്ടില്ലേ?" ഞാൻ ചോദിച്ചു.

"എന്തായാലും നിങ്ങളിന്നു അറസ്റ്റു കൊടുക്കാൻ തയ്യാറാവേണ്ട. വേണമെങ്കിൽ വരുന്ന ശനിയാഴ്ച കാടാമ്പുഴ സെൻററിൽ വെച്ച് അറസ്റ്റു കൊടുത്തോളു" രാധാകൃഷ്ണമേനോൻ പറഞ്ഞു എന്നെ അടക്കി നിർത്തി.

"എന്നാൽ ഞാൻ വേഗം വരാം" ഞാൻ കുടയെടുത്തു റോഡിലേക്കിറങ്ങി.

"ഓ—ാ—സരോജിനീനായഡു പോവുകയായി"— ഇൻസ്പെക്ടർ എന്നെ പുച്ഛിച്ചു.

പാലപ്പുറ ഗുരുജനസമാജത്തിൽ നിന്നു രണ്ടു നാഴിക അകലെയാണ് രാവുണ്ണിയുടെ വീട്. കഴിയുന്ന വേഗം മടങ്ങി വരണമെന്നുണ്ടായിരുന്നതുകൊണ്ട് ഞാൻ കുതിച്ചു നടന്നു. ഞാൻ രാവുണ്ണിയുടെ പടിയ്ക്കൽ ചെന്നപ്പോൾ രാവുണ്ണി ഉമ്മറത്തുള്ള ചാരുകസാലയിൽ കിടന്നിരുന്നു, എന്നെക്കണ്ട ഉടനെ അകത്തേയ്ക്കു കടന്നു.

ഞാൻ രാവുണ്ണിയുടെ ഉമ്മറത്തു ചെന്നു. ഒരാളേയും കണ്ടില്ല. കുറച്ചു ശബ്ദമുണ്ടാക്കി ആരും പുറത്തു വന്നില്ല, അകത്ത് ഒരു സ്ത്രീ കുട്ടിയെ ശാസിയ്ക്കുന്നതു ഞാൻ കേട്ടു.

"രാവുണ്ണിമാഷ്ല്യെ ബടെ?"—ഞാൻ കുറച്ചുറക്കെ വിളിച്ചു ചോദിച്ചു.

രാവുണ്ണി മാസ്റ്ററുടെ ഭാര്യ വള്ളി പുറത്തു വന്നു ചോദിച്ചു:-"എന്താ?"

"ഒന്നുമില്ല. മാസ്റ്ററെയൊന്നു കാണാൻ വന്നതാ"-ഞാൻ പറഞ്ഞു.

"എന്തോ മീററിങ്ങുണ്ടെന്നു പറഞ്ഞു് ഇവിടെ നിന്നങ്ങോട്ട പോയി"-വള്ളി മടങ്ങിപ്പോയി.

"ഞാൻ വരുമ്പോൾ പൂമുഖത്തു കസാലയിലുണ്ടായിരുന്നതാരാ?" ഞാൻ ചോദിച്ചു.

"പറഞ്ഞാൽ വിശ്വസിക്കില്ലെങ്കിൽ അകത്തു കടന്നു തിരഞ്ഞോളിൻ." വള്ളി കുറച്ചുമർഷത്തോടെ പറഞ്ഞു.

ഞാനൊന്നു ഞെട്ടിപ്പോയി. ഇൻസ്പെക്ടർ പോലീസിനെക്കൊണ്ടുവരുമെന്നു പറഞ്ഞപ്പോൾ ഞാൻ ഞെട്ടുകയുണ്ടായില്ല. രാവുണ്ണി മാസ്റ്ററുടെ ഭാര്യയുടെ മുഖത്തുണ്ടായ അമർഷത്തിൽ ഞാൻ ദഹിക്കുന്നതുപോലെ എനിക്കു തോന്നി.

എൻെറ കണ്ണുകളെ വിശ്വസിക്കാമെങ്കിൽ ഞാൻ കണ്ടതു് ഞങ്ങളുടെ താലൂക്കയൂണിയൻ പ്രസിഡണ്ടായ രാവുണ്ണി മാസ്റ്ററെയായിരുന്നു. വള്ളി പറയുന്നു അവളുടെ ഭർത്താവവിടെയില്ലെന്നു്. കർത്തവ്യനിരതനാണെങ്കിൽ പത്തുപതിനാറു് യൂണിയൻ മെമ്പർമാർ പിക്കററിങ്ങിനൊരുങ്ങി നില്ക്കുന്ന പാലപ്പറ സെൻററിൽ അന്നു താലൂക്കയൂണിയൻ പ്രസിഡണ്ടു് ചെന്നു നോക്കേണ്ടതാണു്. അല്ലെങ്കിലോ—അത്തരം പ്രവർത്തകനെ സംഘടനയ്ക്കൊട്ടാവശ്യവുമില്ല. ഞാൻ പാലപ്പറ സെൻററിലേക്കു മടങ്ങി.

രാവുണ്ണി സെക്കൻററി ട്രെയിനിങ്ങ് കഴിച്ച ഒരദ്ധ്യാപകനാണു്. ആന്നൂർ ഹയറെലിമെൻടറി സ്കൂളിലെ ഹെഡ്മാസ്റ്ററാണു്. സ്കൂളിൽ ഫീസു പിരിവുള്ളതുകൊണ്ടു് അയാൾക്കു് ഇരുപത്തഞ്ചുറുപ്പിക ശമ്പളം കൊടുത്തിരുന്നു. ശ

ന്ധളത്തുകയെ സംബന്ധിച്ചിടത്തോളം സാധാരണ ടീച്ചക്കു ള്ള വിഷമത രാവുണ്ണിക്കില്ല. അയാൾ ഒരു സുസമ്മതനാ യ ടീച്ചറാണ്. യൂണിയൻ സംഘടിപ്പിയ്ക്കാൻ താലൂക്കിന്റെ ഒരററം മുതൽ മറേറ അററം വരെ നടന്നു പ്രവത്തിച്ചിട്ടു ണ്ട്. താലൂക്കിന്റെ മുക്കിലും മൂലയിലും എത്രത്തക്കവി ധം രണ്ടു മൂന്നു ജാഥകൾ നടത്തിച്ചിട്ടുണ്ട്. നല്ല പ്രാസംഗി കനാണ്. അയാൾക്ക് എന്തു പററി? ഞാൻ പടിക്കൽ ചെന്നപ്പോൾ വീട്ടിന്റെ പൂമുഖത്തു് ഇരുന്നിരുന്നതു് അ യാൾ തന്നെയായിരുന്നു എന്നെനിയ്ക്കു് ഉറച്ച വിശ്വാസവു മുണ്ട്. ഒരു വാറണ്ടു ശിപ്പായി ചെല്ലുമ്പോൾ കടക്കാരനെ ന്നപോലെ, അയാളെന്തിനു് അകത്തു കടന്നൊളിച്ചു? അയാ ളവിടെയുണ്ടായിട്ടും "ഇവിടെയില്ല"ന്നു അയാളുടെ വീട്ടുകാ രി എന്തിനു കളവു പറഞ്ഞു? എന്റെ ചിന്താഗതിയ്ക്കു ഒരെ ത്തും പിടിയും കിട്ടിയില്ല.

"ടീച്ചേഴ്സു് യൂണിയൻ സിന്ദാബാദ്"

"മാനേജുമെൻറു് സമ്പ്രദായം അവസാനിപ്പിയ്ക്കണം"

"ശനിയൻസഭ ബഹിഷ്ക്കരിയ്ക്കുക"

പല മുദ്രാവാക്യങ്ങളും പാലപ്പററ സെൻടറിന്റെ പ രിസരത്തിൽനിന്നുയന്നുകൊണ്ടിരുന്നു. ഞാൻ കുതിച്ചു നട ന്നു. സെൻടറിന്റെ അടുത്തെത്തി.

പാലപ്പററ ഹയറെലിമെൻററി സ്കൂളിന്റെ പടിവട്ട ത്തു് ഒരു ജനക്കൂട്ടം തടിച്ചുകൂടിയിരിയ്ക്കുന്നു. റോഡിന്റെ വ ക്കത്തു് രണ്ടു കാറുകൾ ഒന്നിനു പിന്നിൽ മറെറാന്നായി നി ലയുറപ്പിയ്ക്കുന്നുണ്ട്. ഗെയിററിലേയ്ക്കു കയറുന്ന പടവുകളിൽ ചാത്തു നായരും വാസുദേവനും രാധാകൃഷ്ണമേനോനും കിട ക്കുന്നുണ്ട്. കുറച്ചദ്ധ്യാപകന്മാരും രണ്ടദ്ധ്യാപികമാരും കുറ ച്ചകലെ വിവണ്ണവദനരായി നില്ക്കുകയാണ്. സ്കൂൾ ഇൻസ്പെ ക്ടരും പോലീസ് ഇൻസ്പെക്ടരും തമ്മിൽ എന്തോ സ്വകാ

യ്യും പറയുന്നുണ്ട്. എട്ടൊമ്പതു് പോലീസുകാർ ലാത്തിയുമായി ഒരുങ്ങി നില്ക്കുന്നു. യൂണിയൻ പ്രവൎത്തകന്മാർ ഗെയിററിൻെറ അടുത്തു നിന്നു് അപ്പോഴും മുദ്രാവാക്യം വിളിക്കുകയാണു്.

സ്കൂൾ ഇൻസ്പെക്ടർ പരുങ്ങിക്കൊണ്ടു നില്ക്കുന്ന ടീച്ചർമാരോടു് കല്പിച്ചു: "സ്കൂളിൽ കടന്നു മീററിങ്ങിൽ പങ്കെടുക്കുവിൻ"

"ഞങ്ങൾക്കാവരെ ചവിട്ടിക്കടന്നു പോവാൻ വയ്യ"—ആ അദ്ധ്യാപകന്മാർ ഐകകണ്ഠ്യേന പറഞ്ഞു.

സ്കൂൾ ഇൻസ്പെക്ടർ ആ ധൎമ്മഭടന്മാരുടെ നേരേ നടന്നു. ചെരുപ്പിട്ട കാൽകൊണ്ടു് കൽപ്പടവിൽ കിടക്കുന്നവരെ ചവിട്ടി മെതിച്ചുകൊണ്ടു് സ്കൂളിലേക്കു കയറി. അയാൾ വിളിച്ചു പറഞ്ഞു: "മീററിങ്ങിനു വന്നവരാണെങ്കിൽ സ്കൂളിലേക്കു വരണം. ഈ കിടക്കുന്ന പട്ടികളെ ചവിട്ടിയൊന്നാലും ഒന്നും വരാനില്ല."

ആ ടീച്ചർമാരുടെ കാലു മുന്നോട്ടു നീങ്ങിയില്ല,

വഴി മുടക്കുന്ന അക്രമികളെ അറസ്റ്റു ചെയ്യുവാൻ സ്കൂൾ ഇൻസ്പെക്ടർ പോലീസിൻസ്പെക്ടരോടു് ഇംഗ്ലീഷിൽപറഞ്ഞു.

പോലീസ് ഇൻസ്പെക്ടർ മുന്നോട്ടു നീങ്ങി പറഞ്ഞു:—"നിങ്ങളെ മൂന്നു പേരേയും അറസ്റ്റു ചെയ്തിരിക്കുന്നു."

"വാറണ്ടുണ്ടോ?"— രാധാകൃഷ്ണമേനോൻ കിടക്കുന്ന ദിക്കിൽ നിന്നു ചോദിച്ചു.

"വാറണ്ടു്!"—പോലീസു് ഇൻസ്പെക്ടർ അവജ്ഞയോടെ പറഞ്ഞു. തുടൎന്നു കല്പിച്ചു:—"അവററയുടെ വാറണ്ടിൻെറ പൂതിയൊന്നു തീൎത്തു കൊടുത്തേക്കു ഇട്ട്യാരച്ചൻ നായരേ. ചവിട്ടി ഇങ്ങോട്ടുരുട്ടിയിടു്."

പോലീസുകാർ മുന്നോട്ട നീങ്ങി, അവർ കിടന്ന പ്പി ക്കററിങ്ങ് നടത്തുന്നവരെ വലിച്ചിഴച്ച് ഇൻസ്പെക്ടരുടെ മുമ്പിലേക്കു നീക്കി. സത്യഗ്രഹികൾ മുദ്രാവാക്യം വിളിച്ചു. മൂന്ന പേർ കൂടി തൽസ്ഥാനത്തു കിടന്ന.

പോലീസ് ബൂട്സിട്ട കാൽകൊണ്ട് ചാത്തു നായരേയും രാധാകൃഷ്ണമേനോനേയും ചവിട്ടി. രാധാകൃഷ്ണമേനോൻ അപ്പോഴും മുദ്രാവാക്യം വിളിച്ചു. ചാത്തു നായർ എഴുന്നേററു കയ്യോങ്ങി. ഇൻസ്പെക്ടർ ചൂളി ഒഴിച്ചുകൊണ്ട കല്പിച്ചു: "അവനെ ഒന്ന പതം വരുത്തി വിടെടാ"

നാലഞ്ചു പോലീസുകാർ ചാത്തു നായരുടെ മേൽ ചാടി വീണു. അയാളെ അടിക്കുകയും കുത്തുകയും ചവിട്ടുകയും ചെയ്തു. "ഗാന്ധിൻെറ ആളാച്ചാൽ അഹിംസയാണെടാ" ഹെഡ്കോൺസ്റ്റബിൾ ചാത്തു നായക്കൊരു ഉപദേശവും കൊടുത്തു.

ആ മർദ്ദനം കഴിഞ്ഞ ശേഷം ചാത്തു നായരെ ആമം വെച്ചു നിർത്തി. അയാളുടെ നെററിയിൽ നിന്ന ചോരയൊലിച്ചു വീണു കുപ്പായവും മുണ്ടും നനഞ്ഞിരുന്നു. അന്നു സത്യഗ്രഹം നടത്തിയ ആറു പേരേയും പോലീസ് അറസ്റ്റു ചെയ്തു.

അന്നത്തെ ശനിയൻസഭ അര മണിക്കൂറിനുള്ളിൽ അവസാനിച്ചു. സഭയിൽ പങ്കെടുത്തവരും സ്കൂൾ ഇൻസ്പെക്ടരും പുറത്തു വന്നു.

"കണ്ണൂർ ജയിലിൽ പോയി പഠിപ്പിക്കട്ടെ തെമ്മാടികള്" സ്കൂൾ ഇൻസ്പെക്ടർ അറസ്റ്റു ചെയ്യപ്പെട്ടവരോട് ചോദിച്ചു: "മതിയായില്ലേ പിക്കററിങ്ങ്? ബ്രിട്ടീഷുഗവമ്മേണ്ടിനോട് കളിക്കാൻ വന്നാൽ ഇങ്ങിനെയാണ്. എടുത്തു എടാ നിൻെറ മററവള്?" ശങ്കരനാരായണനെഴുത്തച്ഛൻ ആ

മംകൊണ്ടു് കൈകൾ പൂട്ടിയിടപ്പെട്ട ചാത്തു നായരുടെ കവിളത്തു് തോണ്ടിക്കൊണ്ടു് ചോദിച്ചു.

"കയ്യു് പണയത്തിലല്ലായിരുന്നുവെങ്കിൽ ഒരൊററ അടി വെച്ചു തന്നാൽ പല്ലൊന്നു ബാക്കിയുണ്ടായിരുന്നില്ല" ചാത്തു നായർ പറഞ്ഞു. ആ 'അധികപ്രസംഗം' ഹെഡു് കോൺസ്റ്റബിൾ ഇട്ട്യാരച്ചൻ നായക്കു് അത്ര പിടിച്ചില്ല. അയാൾ ആഞ്ഞോങ്ങി ചാത്തു നായരുടെ ചെകിടത്തൊരടി വെച്ചു കൊടുത്തു.

"എറവിടെ പോയിരുന്നു സരോജനീനായഡു?..."സ്കൂൾ ഇൻസ്പെക്ടർ എന്റെ നേരെ തിരിഞ്ഞു;—"മര്യാദയ്ക്കു അടങ്ങിയൊതുങ്ങി വീട്ടിൽ ഇരുന്നോ—സ്കൂളിലേയ്ക്കു കെട്ടിച്ചിററി വരേണ്ട പണി ഞാൻ ഇല്ലാതാക്കിയിരിയ്ക്കുന്നു. ജെയിലിൽ പോയി കിടക്കേണ്ട എങ്കിൽ ഒതുങ്ങിയിരിയ്ക്കുകയാണു് നല്ലതു്."

ഞാനൊന്നും പറഞ്ഞില്ല.

സ്കൂൾ ഇൻസ്പെക്ടരും പോലീസു് ഇൻസ്പെക്ടരും അറസ്റ്റു ചെയ്യപ്പെട്ടവരോട്ട കൂടി റോഡിലിറങ്ങി ഇൻസ്പെക്ടർമാർ കാറിൽ കയറി.

"ആറു പേർ നടന്നു വരട്ടെ, അവരെ നടത്തിക്കൊണ്ടു വന്നാൽ മതി."

നാലു പോലീസുകാരും ഇൻസ്പെക്ടർമാരും കാറുകളിൽ പോയി, മററുള്ള പോലീസുകാരും അറസ്റ്റു ചെയ്യപ്പെട്ടവരും സ്കൂൾ പടിയ്ക്കൽ അവശേഷിച്ചു. അപ്പോഴും ചാത്തു നായരുടെ മുറിവിൽ നിന്നു ചോര ഒലിച്ചുകൊണ്ടിരുന്നു.

"ഈ മുറിവൊന്നു വെച്ചുകെട്ടാതെ ഈയാളെ വെയിലത്തു നടത്തിയാൽ..."ഒരു കോൺസ്റ്റബിൾ അന്വേഷിച്ചു:—"ഒരു ശീലക്കഷ്ണം കിട്ടാൻ?"

"ആ മിസ്ട്രസ്സിന്റെ വേഷ്ടി വാങ്ങി ചീന്തുക"—മ റെറാരു കോൺസ്റ്റബിൾ തമാശയായി പറഞ്ഞു.

"എന്നാൽ ഇതാ"ഞാനെന്റെ വേഷ്ടിയുടെ ഒരു വക്ക് ചീന്തി പോലീസുകാർക്കു കൊടുത്തു:– "ഒരു അദ്ധ്യാപകന്റെ മുറി കെട്ടാൻ അദ്ധ്യാപികയുടെ വേഷ്ടി ചീന്തില്ലെന്നു നി ങ്ങൾ വിചാരിച്ചുവോ?"

ആ കോൺസ്റ്റബിൾ തുണിത്തുണ്ടു വാങ്ങി ചാത്തു നാ യരുടെ മുറി കെട്ടി.

"കാടാമ്പുഴ സെൻറർ പൊളിയരുതു്"– രാധാകൃഷ്ണമേ നോൻ പറഞ്ഞു.–"ഒരൊററ എയിഡഡു് ടീച്ചർ ശനിയൻ സഭാ ഹാളിൽ കയറരുതു്."

"നോക്കട്ടെ"—ഞാൻ പറഞ്ഞു.

അറസ്റ്റു ചെയ്യപ്പെടാത്ത അഞ്ചു വളണ്ടിയർമാരും ഞാനും ബാക്കിയായി. അവരിൽ പൊതുവാളും വാരിയരു മുണ്ടായിരുന്നു.

"ഇനിയെന്തു വേണം?" ഞാൻ ചോദിച്ചു.

"രാവുണ്ണിമാസ്റ്ററെ കണ്ടാലോചിയ്ക്കാം. അയാളെ ക ണ്ടില്ലേ?" പൊതുവാൾ ചോദിച്ചു.

"കണ്ടില്ല" ഞാൻ പറഞ്ഞു.

"നിങ്ങളദ്ദേഹത്തെ തിരഞ്ഞു പിടിച്ചു വിവരങ്ങളൊ ക്കെ പറയൂ. നിവൃത്തിയുണ്ടെങ്കിൽ നാളെത്തന്നെ താലൂക്കു യൂണിയൻ വർക്കിങ്ങു് കമ്മററി വിളിയ്ക്കാനും പറയൂ"

ഞങ്ങൾ പിരിഞ്ഞു.

അറസ്റ്റു ചെയ്തു കൊണ്ടുപോയ ആ അദ്ധ്യാപക സുഹൃ ത്തുക്കളെ എന്റെ മുന്നിൽ കാണുന്നതുപോലെ എനിയ്ക്കു തോ

ന്നി. എന്റെ വേഷ്ടിയുടെ കീറുകൊണ്ടു് കെട്ടപ്പെട്ട മുറിയോടുകൂടിയ ചാത്തു നായരുടെ മുഖം കൂടുതൽ തെളിഞ്ഞു കാണുന്നതുപോലെ തോന്നി. ബൂട്സിട്ടു ചവുട്ടിയ സബ്ബ് ഇൻസ്പെക്ടരുടെ നേക്കു് കയ്യോങ്ങുമ്പോൾ ആ മുഖത്തു് മിന്നിത്തിളങ്ങിയ വീരരൌദ്രരസങ്ങൾ വീണ്ടും എന്റെ കണ്ണിൽ വന്നടിക്കുന്നതുപോലെ എന്റെ ഹൃദയഭിത്തിയിൽ ഉറച്ചുനിന്നു.



## സന്ധി

മലബാറിന്റെ ഒരററം മുതൽ മറേറ അററം വരെ മാനേജ്മെൻറിന്റെ കീഴിൽ നരകിക്കുന്ന അദ്ധ്യാപകന്മാർ സമരരംഗത്തിറങ്ങിയിരുന്നു. എല്ലാ ശനിയൻസഭാ കേന്ദ്രങ്ങളിലും സമരത്തിന്റെ അല പരന്നുപിടിച്ചു. ആ കേന്ദ്രത്തിൽ പങ്കെടുക്കേണ്ട അദ്ധ്യാപകരുടെ ഹൃദയഭിത്തിയെ കുലുക്കിയിരുന്നു. ഏററവും ഭീരുക്കളായവരുടെ ഹൃദയത്തിലും, ന്യായമായ അവകാശങ്ങൾ അദ്ധ്യാപകക്കനുവദിച്ചുകിട്ടേണ്ടതാണെന്ന ബോധമുണ്ടായി. ചിലർ കല്പനയെഴുതി വീട്ടിൽ അടങ്ങിയിരുന്നു. അതിലുമധികം ധീരന്മാരായവർ കല്പനയെഴുതാതെ കേന്ദ്രത്തെ ഒഴിഞ്ഞുമാറി നടന്നു. ഏററവും ധീരന്മാരായ പ്രവത്തകന്മാർ ശനിയൻസഭ ബഹിഷ്കരിച്ച് കേന്ദ്രത്തിൽ ഉറച്ചുനിന്ന് പിക്കററിങ്ങ് നടത്തി. അറസ്റ്റ് വരിച്ചു ജയിലിൽ പോയി.

ദിനപത്രങ്ങളിൽ അദ്ധ്യാപകസമരങ്ങളുടെ റിപ്പോർട്ടുകൾക്കു കൂടുതൽ കൂടുതൽ സ്ഥലം അനുവദിക്കേണ്ടിവന്നു. വിദ്യാഭ്യാസഡിപ്പാർട്ടുമെൻറും പോലീസ്ഡിപ്പാർട്ടുമെൻറും കൂടി അദ്ധ്യാപകപ്രവത്തകരെ കഴിയുന്നവേഗം അറസ്റ്റ് ചെയ്തു ശിക്ഷിച്ചു. ഒരാഴ്ചക്കുള്ളിൽത്തന്നെ പാലപ്പററ സെൻററിൽ നിന്നു അറസ്റ്റ്ചെയ്തു കൊണ്ടുപോയവരെ ഒന്നര

മാസം വീതം കഠിനതടവിനു ശിക്ഷിച്ച് കണ്ണൂർ സെൻട്രൽ ജയിലിലേയ്ക്കയച്ചു കഴിഞ്ഞു.

അദ്ധ്യാപകരുടെ നേരെ ബ്രിട്ടീഷുഗവർമ്മേണ്ടിന്റെ കീഴിലുള്ള കോൺഗ്രസ്സുമന്ത്രിസഭ അഴിച്ചുവിട്ട മർദ്ദനനടപടിയെ പൊതുജനങ്ങളും കോൺഗ്രസ്സിലെ ഇടതുവിഭാഗവും വലതുവിഭാഗത്തിലെ നല്ലവരും അപലപിച്ചു. പിക്കററും അറസ്ററും മർദ്ദനവും സർട്ടിഫിക്കററുകൾ സസ്പെൻറുചെയ്യലുമെല്ലാം തകൃതിയായി നടന്നുകൊണ്ടിരുന്നു.

പാലപ്പുറ ഗുരുജനസമാജം കഴിഞ്ഞ തൊട്ടടുത്ത ശനിയാഴ്ച കാടാമ്പുഴ സെൻററിലെ ഗുരുജനസമാജവുമായി. താലൂക്ക് യൂണിയൻ പ്രസിഡണ്ടിനെ മഷിവെച്ചു തിരഞ്ഞിട്ടുപോലും കണ്ടെത്തിയില്ല. അദ്ദേഹം ആത്തൂർ ഹയർ എലിമെണ്ടറി സ്കൂളിൽനിന്നു ഒരു മാസത്തേയ്ക്കു കല്പനയെടുത്തിരിക്കുകയാണെന്ന് അന്വേഷണത്തിൽ അറിവായി.

മൂന്നാം ശനിയാഴ്ച ഞാനും വാരിയരും പൊതുവാളും വേറെ മൂന്നുനാലു വളണ്ടിയർമാരും കാടാമ്പുഴ ഗുരുജനസമാജകേന്ദ്രത്തിന്റെ പടിക്കലെത്തി. ഹിന്ദു റെയിഞ്ച് ഡിപ്യൂട്ടി ഇൻസ്പെക്ടർ ശങ്കരനാരായണനെഴുത്തച്ഛനും മാപ്പിള റെയിഞ്ച് ഡിപ്യൂട്ടി ഇൻസ്പെക്ടർ ബാവയും പോലീസ്സ് സബ്ബിൻസ്പെക്ടരും അരഡസൻ കോൺസ്റ്റബിൾമാരും സ്ഥലത്തു ഹാജരുണ്ടായിരുന്നു.

പിക്കററുചെയ്യാൻ ചെന്നിരുന്ന ഞങ്ങളെ കണ്ട ഉടനെ മാപ്പിളറെയിഞ്ച് ഡിപ്യൂട്ടിഇൻസ്പെക്ടർ ബാവ അടുത്തുവന്നു ചോദിച്ചു:– "പിക്കററുചെയ്യാൻ വന്നതാണല്ലെ, മിസ്റ്റ്റസ്സേ?"

"അതെ."—ഞാൻ മറുപടി പറഞ്ഞു.

"കുഴപ്പമൊന്നുമുണ്ടാക്കരുത്"—ബാവ തുടർന്നു:—"നി

ങ്ങൾക്കു വാക്കുകൊണ്ടു പിക്കററിങ്ങ് നടത്താം. വഴിക്കു കി ടന്നു വഴി മുടക്കിയാൽ അറസ്റ്റ് ചെയ്യും."

"ഞങ്ങൾ വഴി മുടക്കില്ല" ഞാനുറപ്പുകൊടുത്തു.

"ഇപ്പോൾ സമരമാണല്ലൊ"—ബാവ തുടന്നു:—"നമ്മൾ രണ്ടു ചേരിയിലാണ്. നിങ്ങൾ മീററിങ്ങ് ബഹിഷ്കരിക്ക ണമെന്നു പറയുന്ന ചേരിയിൽ. ഞങ്ങൾ മീററിങ്ങ് നടത്ത ണമെന്ന ചേരിയിലും. നിങ്ങൾക്കു കിട്ടുന്നവരെ നിങ്ങളുടെ ഭാഗത്തു കൂട്ടുക. ഞങ്ങൾക്കു കിട്ടുന്നവരെ ഞങ്ങൾ അകത്തു കടത്തി മീററിങ്ങ് നടത്തട്ടെ. അങ്ങനെ നമുക്കു ബലാബ ലം പരീക്ഷിക്കാം."

ഞാൻ മറുപടിയൊന്നും പറഞ്ഞില്ല. ബാപ്പുമാസ്റ്റർ മൂന്നു കസേലകളും ഒന്നുരണ്ടു ബെഞ്ചുകളും ഗയിററിൽ കൊ ണ്ടുവന്നിട്ട്, ഇൻസ്പെക്ടർമാരുടെ ആജ്ഞ കേൾക്കാൻ ചെ വി കൂർപ്പിച്ചു നിന്നു. സ്കൂൾ ഇൻസ്പെക്ടർമാരും പോലീസ് ഇൻസ്പെക്ടരും കസേലകളിൽ ഇരുന്നു.

"നിങ്ങൾ മി. ഗാന്ധിയുടെ അനുയായികളല്ലെ? അ ഹിംസാസിദ്ധാന്തത്തിലുള്ള സമരമാണല്ലൊ ഗാന്ധിജിയു ടെ മാർഗ്ഗം; കുഴപ്പമൊന്നുമുണ്ടാക്കരുത്. ഈ സമരമൊക്കെ നാളെ മററന്നാൾ തീരും. ഞാൻ സാധാരണ ഇൻസ്പെക്ടരും നിങ്ങൾ സാധാരണ അദ്ധ്യാപകന്മാരുമാവും. അപ്പോഴും ന മുക്കു മുഖത്തോടു മുഖം നോക്കി സംസാരിക്കേണ്ടെ?"—ബാ വ ഇൻസ്പെക്ടർ ചോദിച്ചു: "ഞാൻ ഇപ്പോൾ നിങ്ങളെ അ റസ്റ്റ്ചെയ്യിച്ചാൽ നാളെ എങ്ങനെ നിങ്ങളുടെ മുഖത്തു നോക്കും?"

"ഇതിന്റെ കാമുകനെ—ഞങ്ങളുടെ റെയിഞ്ചിലുള്ള നടുവട്ടം സ്കൂളിലെ ഒരു ടീച്ചറെ—" ആലോചിച്ചുകൊണ്ടു ശങ്കരനാരായണനെഴുത്തച്ഛൻ തുടന്നു:—"ചാത്തു നായരെന്നാ പേരെന്നു തോന്നുന്നു—അതെ—മതിയാവോളം ചാത്തിവി

ട്ടു, ഒന്നരമാസത്തേക്കു ശിക്ഷിച്ചു കണ്ണൂക്കയച്ചു. മൂപ്പർ ഗാന്ധിസ്റ്റല്ല. സോഷ്യലിസ്റ്റാണു്. കഴിഞ്ഞ ശനിയാഴ്ച ഇൻസ്പെക്ടരെ തല്ലാൻ കയ്യോങ്ങി."

"ഞാൻ ലോക്കപ്പിൽവെച്ചു ചോദിച്ചപ്പോൾ അയാൾ പറഞ്ഞു—"പൊല്ലീസ് ഇൻസ്പെക്ടർ തുടർന്നു:—"തല്ലാൻ കയ്യോങ്ങിയതല്ല; തട്ടക്കാനാണെന്നു്."

"ഞാനതല്ല ആലോചിക്കുന്നതു്" സ്കൂൾ ഇൻസ്പെക്ടർ ശങ്കരനാരായണനെഴുത്തച്ഛൻ പറഞ്ഞു: "ഇങ്ങനെ തിണ്ടാടി നടക്കുന്നതു തടയാൻ ഇതിന്റെ വീട്ടിലാരുമില്ലേ?"

"വേണ്ടാത്തതൊന്നും പറയേണ്ട" ബാവ ഇൻസ്പെക്ടർ തുടർന്നു:—"അവരൊരു സംഘടനയുടെ കീഴിൽ അവരുടെ കാര്യം പറയാൻ ഉറച്ചുനില്ക്കുകയാണു്."

പിന്നെ അധികമൊന്നും ആരും പറഞ്ഞില്ല. ഒരു നാലഞ്ചു ബോർഡുസ്കൂൾ മാസ്റ്റർമാർ ഭക്തിശ്രദ്ധാബഹുമാനവിനയങ്ങളോടുകൂടി സ്കൂൾ ഗയിററു കടന്നകത്തേക്കു പോയി.

ആ കേന്ദ്രത്തിൽ പങ്കെടുക്കേണ്ട ഭൂരിപക്ഷം എയ്ഡഡ്സ്കൂൾ ടീച്ചർമാരും ലീവെടുത്തിരുന്നു. കേന്ദ്രം ശൂന്യമായി തോന്നി.

പറയത്തക്ക കുഴപ്പങ്ങളൊന്നുമില്ലാതെ പത്തുമുപ്പതാളുകൾ പങ്കെടുത്ത മീററിങ്ങു് കഴിഞ്ഞു. അധികവും ബോർഡുസ്കൂളിലുള്ളവരായിരുന്നു. അഞ്ചെട്ടു ടീച്ചർമാനേജർമാർ മാത്രമേ ഞങ്ങളുടെ പിക്കററിങ്ങിനെ വകവെയ്ക്കാതെ ഗയിററുകടന്നു പോവുകയുണ്ടായുള്ളു.

ഇൻസ്പെക്ടർമാർ സ്ഥലം വിട്ടു. ഞങ്ങൾ 'വീട്ടിലേക്കു മടങ്ങി. മീററിങ്ങു് കഴിഞ്ഞതിന്റെ പിറേറന്നാൾ ഞായറാഴ്ച ഞങ്ങൾ ബ്രാഞ്ചുയൂണിയന്റെ വർക്കിങ്ങ്കമ്മററിമീററിങ്ങു നടത്തി. നാലാം ശനിയാഴ്ച കച്ചേരിപ്പടിക്കൽ നട

ക്കാനിരിക്കുന്ന മീററിങ്ങിനും പിക്കററിങ്ങ് നടത്തണമെന്നു തീരുമാനിച്ചു.

ഗവമ്മേണ്ടു ജില്ലായൂണിയൻേറയും താലൂക്ക് യൂണിയനുകളുടേയും അംഗീകരണം പിൻവലിച്ചു; പലരുടേയും സർട്ടിഫിക്കററു സസ്പെൻറുചെയ്തു; പലരേയും ശിക്ഷിച്ചു ജയിലിലയച്ചു. അങ്ങിനെയൊക്കെയായാലും ചില ആനുകൂല്യങ്ങൾ വാഗ്ദാനംചെയ്തു അതിൻെറ സന്ധി മനോഭാവം വ്യക്തമാക്കിയിരുന്നു.

മാനേജർ നാരായണൻ നായർ അയാളുടെ സ്കൂളുകളിൽ മീററിങ്ങ് ബഹിഷ്കരിച്ച എല്ലാവരേയും പിരിച്ചുവിട്ട് പകരം ഹയർ ട്രെയിനിങ്ങു കഴിക്കാത്ത കൊച്ചു കൊച്ചു മാസ്റ്റർമാരേയും മിസ്ട്രസ്സുമാരേയും നിയമിച്ചു. വളരെയധികം ആലോചിച്ചു മററുള്ള മാനേജർമാർ ചെയ്യുന്നതു കണ്ടു പഠിച്ചുറപ്പിച്ചിട്ടാണ് അങ്ങനെ ചെയ്തതു്. ആ കൂട്ടത്തിൽ എന്നേയും പിരിച്ചയച്ചു. ആ സമരത്തിനോടനുബന്ധിച്ചു എൻെറ സർട്ടിഫിക്കററും സസ്പെൻറുചെയ്തുപോയി.

അതുവരെ മാനേജർക്ക് ഇഷ്ടമുള്ള സംഖ്യ ശമ്പളം കൊടുക്കുക എന്ന പതിവു മാററി ഒരു സെക്കണ്ടറി ട്രെയിനിങ്ങ് കഴിച്ച അദ്ധ്യാപകനു പതിനാറുറുപ്പികയും ഹയർ ട്രെയിനിങ്ങ് കഴിച്ച അദ്ധ്യാപകനു പതിനാലുറുപ്പികയും ലോവർ ട്രെയിനിങ്ങ് കഴിച്ച അദ്ധ്യാപകനു ഒമ്പതുറുപ്പികയും പ്രതിമാസം ഗ്രാൻറനുവദിക്കുമെന്നും ആ സംഖ്യയുടെ 85 ശതമാനം മാനേജർ മാസ്റ്റക്കു കൊടുത്തു ബോദ്ധ്യപ്പെടുത്തേണ്ടതാണ് എന്നും ഒരു 'തോതു' (സ്കെയിൽ) നടപ്പാക്കാൻ തീരുമാനിച്ചു, മുമ്മൂന്നു മാസം കൂടുമ്പോൾ ശമ്പളം കൊടുക്കാൻ ശ്രമിക്കുമെന്നു പറഞ്ഞു. ടീച്ചരുടെ സർവ്വീസ് ഒരു റെജിസ്റ്റർവെച്ചു് അംഗീകരിക്കുമെന്നു വാഗ്ദാനംചെയ്തു. സമരത്തിൽ പങ്കെടുത്തവരോടു് പകപോക്കുന്ന നടപ

ടികളൊന്നുമെടുക്കില്ലെന്നും ശിക്ഷിച്ചവരെ നിരുപാധിക മായി വിട്ടയയ്ക്കുമെന്നും സസ്പെൻറുചെയ്യുകയോ കാൻസൽ ചെയ്യുകയോ ചെയ്ത സർട്ടിഫിക്കറ്റുകളെല്ലാം മടക്കിക്കൊടുക്കുമെന്നുമുള്ള കരാറിൽ സമരം നിർത്തി.

സമരം നിർത്തിയതോടെ ഉരുളാൻ തുടങ്ങിയ ഡിപ്പാർട്ട്മെൻറുവണ്ടി പെട്ടെന്നു നിന്നു. ശിക്ഷിച്ചവരെപ്പററി ഗവൺമെണ്ട് പെട്ടെന്നാലോചിച്ചില്ല. അവരിൽ പലരും ശിക്ഷാവധി കഴിഞ്ഞിട്ടുതന്നെയാണ് പുറത്തുവന്നത്. സസ്പെൻറുചെയ്തതും കാൻസൽ ചെയ്തതുമായ സർട്ടിഫിക്കറ്റുകൾ തിരിച്ചുകിട്ടാൻ മാസങ്ങൾ പിടിച്ചു. ചിലർക്ക് തിരിച്ചുകൊടുത്തതേയില്ല. ഡാൽക്കൊല്ലത്തിലൊരിക്കൽ കൊടുക്കുമെന്നു പറഞ്ഞ ഗ്രാൻേറാ സർവ്വീസു റജിസ്റ്ററോ പെട്ടെന്നു നടപ്പിലായില്ല. എന്നാൽ ഗവൺമെണ്ടിനെ ഒരു പാഠം പഠിപ്പിക്കാൻ മലബാറിലെ അദ്ധ്യാപകർക്ക് കഴിഞ്ഞു. ഒരു ഉശിരുള്ള അദ്ധ്യാപകസംഘടന മലബാറിൽ ഉണ്ട് എന്നു്.

രാധാകൃഷ്ണമേനോൻ, ചാത്തു നായർ, പൊതുവാൾ, വാരിയർ, വാസുദേവൻ, ഗോപാലകൃഷ്ണൻ ഇവരെ ആറുപേരെ ശിക്ഷിക്കുകയും അവരുടേയും എൻേറയും സർട്ടിഫിക്കററുകൾ സസ്പെൻറുചെയ്യുകയും ചെയ്തിരുന്നുവെങ്കിലും രാവുണ്ണിയുടെ ഒരു രോമത്തിനുപോലും പ്രസ്തുത സമരം ഹാനി വരുത്തിയില്ല. താലൂക്ക് യൂണിയൻ പ്രസിഡണ്ട് സൂത്രത്തിൽ കല്പനക്കത്തയച്ചു നവമ്പർമാസത്തിൽ രക്ഷപ്പെട്ടു. ഡിസമ്പർമാസത്തിൽ രണ്ടാം ശനിയാഴ്ചയുടെ തലേദിവസം രണ്ടാഴ്ചത്തെ ലീവെടുത്തു മാനേജരെക്കൊണ്ടു കല്പനക്കാവശ്യപ്പെടുവിച്ചു. അങ്ങനെ മാസ്റ്റർക്കുവേണ്ടി മാനേജർ കല്പനക്കപേക്ഷിച്ചതുകൊണ്ടു അയാൾ സമരം നടത്തിയെന്നതിനു തെളിവില്ലാതായി. പോലീസു പുറപ്പെട്ടപ്പോൾ മൂപ്പർ അകത്തടച്ചിരുന്നു. സമരം പിൻവലിച്ചതോടെ വീണ്ടും മൂപ്പർ പ്രവർത്തനരംഗത്തിൽ വന്നു. പക്ഷേ അദ്ധ്യാപകമുന്നണി

മൂപ്പരെ പണ്ടത്തേതുപോലെ ആരാധിക്കുകയോ ബഹുമാനി ക്കുകയോ ചെയ്തില്ല.

യൂണിയൻ സമരം പിൻവലിച്ചു. എങ്കിലും എനിക്കെ ൻെറ സർട്ടിഫിക്കററു തിരിച്ചു കിട്ടിയില്ല. 1940 ഒക്ടോ ബർ വരെ പത്തുമാസത്തിൽ കുറയാതെ ഞാൻ വെറുതെ യിരുന്നു. ഇടവിടാതെ എൻെറ സട്ടിഫിക്കററു തിരിച്ചുത രാൻ ഞാൻ ഹരജികളയച്ചുകൊണ്ടിരുന്നു. ഞാൻ തെക്കും മുറി മാപ്പിളസ്കൂളിലെ ടീച്ചറെന്ന നിലക്കു മാപ്പിളറെയി ഞ്ച് ഡിപ്യൂട്ടിഇൻസ്പെക്ടർ വഴിക്കാണ് ഹരജി അയക്കു ക പതിവ്. എന്നാൽ എൻെറ സർട്ടിഫിക്കററു സസ്പെ ണ്ടു ചെയ്യണമെന്നു ശിപാർശി ചെയ്തതു് ഹിന്ദു റെയിഞ്ച് ജൂനിയർ ഡിപ്യൂട്ടി ഇൻസ്പെക്ടർ ശങ്കരനാരായണനെഴു ത്തച്ഛനായിരുന്നതുകൊണ്ടു് മാപ്പിള റെയിഞ്ചിൽ എൻെറ സർട്ടിഫിക്കററിൻെറ യാതൊരു മേൽവിലാസവുമുണ്ടായി രുന്നില്ല. ഞാൻ നടുവട്ടം ഹിന്ദുസ്കൂളിലായിരുന്ന കാലത്തു തന്നെ 'മാന്യ'നായ ശങ്കരനാരായണനെഴുത്തച്ഛൻ എന്നെ സംബന്ധിച്ച ഈ "അനുഗ്രഹം" ചെയ്തു വെച്ചിരുന്നു; മാ പ്പിളറെയിഞ്ച് ഡിപ്യൂട്ടിഇൻസ്പെക്ടരാഫീസിൽ എ ൻെറ സട്ടിഫിക്കററില്ലെന്നറിഞ്ഞു കിട്ടാൻതന്നെ തികച്ചും രണ്ടുമാസം പിടിച്ചു.

ഞാൻ ഹിന്ദു റെയിഞ്ചിലേയ്ക്കു ഹരജിയയച്ചു. മറുപ ടിയില്ല. ഡിപ്യൂട്ടി ഇൻസ്പെക്ടരുടെ മേലധികാരിയായ ഡിസ്ട്രിക്ട് എജ്യുക്കേഷണൽ ആഫീസർക്ക് ഹരജിയയച്ചു. മറുപടി കിട്ടിയില്ല. അയാൾക്കും ഒരു മേൽക്കോയ്മയുണ്ടു്. ഡിവിഷണൽ ഇൻസ്പെക്ടർ. അദ്ദേഹത്തിനും ഹരജിയ ച്ചു. മറുപടിമാത്രം കിട്ടുകയില്ല. അവസാനം മദിരാശി വി ദ്യാഭ്യാസമേലദ്ധ്യക്ഷനും വിദ്യാഭ്യാസമന്ത്രിക്കും എം. എൽ. എ. മാർക്കും എല്ലാം ഹരജികളയച്ചപ്പോൾ ആറു മാസത്തി

നുശേഷം വിദ്യാഭ്യാസഡിപ്പാർട്ടുമെൻറ് എന്നോടു ചോദിച്ചു, "1937-ൽ ട്രെയിനിങ്ങ് കഴിച്ച ഞാൻ 1940 വരെ മൂന്നുകൊല്ലമായിട്ടും എന്തുകൊണ്ടു ട്രെയിനിങ്ങ്സർട്ടിഫിക്കററു പൂർത്തിയാക്കിയില്ല?" എന്നു്.

"അരിയും തിന്നു്, ആളേയും കടിച്ചു, പിന്നേയും നായ മുന്നോട്ടു്" എന്നു പറഞ്ഞതുപോലെ, എന്നെ മാനേജരുടെ കീഴിലിട്ടു കഷ്ടപ്പെടുത്തി തീരാപ്പകയുള്ള ഒരു ഇൻസ്പെക്ടരുടെ ദുരഹങ്കാരത്തിനും ഔദ്ധത്യത്തിനും വിധേയയാക്കി. സർട്ടിഫിക്കററു സസ്പെൻറുചെയ്തു, ഇതൊക്കെക്കഴിഞ്ഞിട്ടു ചോദിക്കയാണു്, "എന്തുകൊണ്ടു സർട്ടിഫിക്കററു പൂർത്തിയാക്കിയില്ല" എന്നു്. തീർന്നില്ല. "കൃത്യസമയത്തു സർട്ടിഫിക്കററു പൂർത്തിയാക്കാതിരുന്നതുകൊണ്ടു്" ട്രെയിനിങ്ങ് കഴിക്കുന്ന കാലത്തു ഗവമ്മെണ്ടു എനിക്കു തന്ന സ്റ്റൈപെൻറു സംഖ്യ മടക്കിക്കൊടുക്കണമെന്നുകൂടി ഡിപ്പാർട്ടുമെൻറ് ഉത്തരവിട്ടു.

ഞാൻ എൻെറ നേക്കു ജൂനിയർ ഡിപ്യൂട്ടി ഇൻസ്പെക്ടർ ശങ്കരനാരായണനെഴുത്തച്ഛൻ കൈക്കൊണ്ട എല്ലാ അക്രമങ്ങളും വിവരിച്ചു വിദ്യാഭ്യാസമന്ത്രിക്കും ഡയറക്ടർക്കും ഒരു ഹരജികൂടി അയച്ചു. എൻെറ സർട്ടിഫിക്കററു തിരിച്ചുതരണമെന്നും എന്നെ തെക്കുംമുറി മാപ്പിള സ്കൂളിൽത്തന്നെ നിയമിക്കാൻ മാനേജർക്കു കല്പന കൊടുക്കണമെന്നും കഴിയുന്ന വേഗം എൻെറ സർട്ടിഫിക്കററു പൂർത്തിയാക്കിച്ചുതരണമെന്നും ആ ഹരജിയിൽ ആവശ്യപ്പെട്ടിരുന്നു.

പത്തു മാസത്തിനുശേഷം സർട്ടിഫിക്കററ് തിരിച്ചുകിട്ടി. എന്നെ തെക്കുംമുറി മാപ്പിളസ്കൂളിൽത്തന്നെ ചേർക്കാൻ മാനേജർക്കു കല്പന കൊടുത്തു. പക്ഷേ സർട്ടിഫിക്കററു പൂർത്തിയാക്കാൻ ഒരു ഇൻസ്പെക്ടരും വന്നില്ല. ഞാൻ ജോലിയെടുത്തു. പക്ഷേ, എനിക്കു ട്രെയിനിങ്ങുകഴിക്കാത്ത ഒരദ്ധ്യാ

പികയ്ക്കുനവദിക്കുന്ന ഒമ്പതുറുപ്പികമാത്രമേ ഗ്രാൻറനുവദിച്ചുള്ളു.

എൻെറ ദുർവ്വിധിവിലസിതത്തിനെന്നു പറയട്ടെ, ഹിന്ദുറെയിഞ്ചിലുള്ള ശങ്കരനാരായണനെഴുത്തച്ഛനെ മാപ്പിള റെയിഞ്ചിലേയ്ക്കു മാററി. അദ്ദേഹത്തിനോട് എൻെറ സർട്ടിഫിക്കററു പൂർത്തിയാക്കിക്കൊടുക്കാതിരിക്കാനുള്ള കാരണമെന്താണെന്നു കൂടി ചോദിച്ചിരുന്നു.

"എടുത്തു എടീ നിൻെറ സർട്ടിഫിക്കററ്? കൊണ്ടാ പൂർത്തിയാക്കട്ടെ"—ഒരു ദിവസം നട്ടുച്ചയ്ക്കു തെക്കുംമുറി സ്കൂളിൽ കയറിവന്ന ശങ്കരനാരായണനെഴുത്തച്ഛൻ ഗർജ്ജിച്ചു.

"പിന്നേയ് ഇൻസ്പെക്ടരെ"— ഞാൻ വളരെയധികം ആത്മനിയന്ത്രണം ചെയ്തുകൊണ്ടു തുടന്നു:—"നിങ്ങള് മര്യാദയ്ക്കു പെരുമാറിക്കൊള്ളു. ഇല്ലെങ്കിൽ നിങ്ങളെ ഞാൻ മര്യാദ പഠിപ്പിക്കും. എനിക്ക് എൻെറ സർട്ടിഫിക്കററു നിങ്ങൾ പൂർത്തിയാക്കിത്തരേണ്ട. ഞാൻ എൻെറ സർട്ടിഫിക്കററ് നിങ്ങളുടെ കയ്യിൽ തരികയുമില്ല."

"വേണ്ടാത്ത ഹരജികളെഴുതി ആളെ ബുദ്ധിമുട്ടിക്കുന്നു."—ശങ്കരനാരായണനെഴുത്തച്ഛൻ തുടന്നു:—"സർട്ടിഫിക്കററു പൂർത്തിയാക്കുന്നില്ലെങ്കിൽ ട്രെയിനിങ്ങ് കഴിക്കാൻ വാങ്ങിയ സ്റ്റൈപ്പെൻറു മടക്കിയടയ്ക്കണം."

"അതു കൊടുക്കേണ്ട ദിക്കിൽ കൊടുത്തോളാം. നിങ്ങളുടെ തറവാട്ടിൽനിന്നു കടം വാങ്ങിയതൊന്നുമല്ലല്ലോ"—ഞാൻ തുടന്നു: "ഒരു ഇൻസ്പെക്ടരെന്ന നിലയ്ക്കു നിങ്ങൾക്കു ചെയ്യാവുന്ന എല്ലാ കുടുംകയ്യും നിങ്ങളെന്നോടു ചെയ്തു. ഒരു ഹയർ അൺട്രൈൻഡ് ടീച്ചറുടെ നിലയിലേയ്ക്കു നിങ്ങളെന്നെ തരം താഴ്ത്തി. നിങ്ങളൊരു കാട്ടുമൃഗത്തിൻെറ മാതിരി എന്നോടു പെരുമാറി. നിങ്ങൾക്ക് എന്നോടു വിദ്വേഷമുണ്ടെന്നും നിങ്ങൾ എൻെറ സർട്ടിഫിക്കററു പൂർത്തിയാക്കി

യാൽ മനഃപൂർവ്വം എന്റെ സർട്ടിഫിക്കററു ചീത്തയാക്കുമെന്നും അതുകൊണ്ടു മറേറതെങ്കിലും ഇൻസ്പെക്ടരെക്കൊണ്ടു് സർട്ടിഫിക്കററു പൂർത്തിയാക്കിച്ചു തരണമെന്നും ഞാൻ ഡയറക്ടരോടപേക്ഷിക്കും. എന്നിട്ടു ഡയറക്ടർ എന്റെ അപേക്ഷ സ്വീകരിച്ചുവെങ്കിൽ ഞാൻ ടീച്ചറായി ജോലി തുടരും; ഇല്ലെങ്കിൽ സ്റ്റൈപെൻറു മടക്കിക്കൊടുത്തു വീട്ടിലിരിക്കും. അതിനു നിങ്ങളെയൊന്നും പേടിക്കേണ്ടല്ലോ."

"എന്നിട്ടു പാഠമെടുക്കുന്നുവോ? ഞാൻ സർട്ടിഫിക്കററു പൂർത്തിയാക്കിത്തരണമോ?" ഇൻസ്പെക്ടർ അവജ്ഞയോടെ തുടർന്നു:—"ഡയരക്ടർ സ്വന്തം അപ്പനാണു്!"

"വേണ്ടാത്തതൊന്നും പറയണ്ട. എനിയ്ക്കു നിങ്ങളുടെ വരവും വരപ്രസാദവും വേണ്ട. ഉപദ്രവിക്കാതെ പോണം" —ഞാൻ പറഞ്ഞു.

"പ്രാക്ടിക്കൽ കഴിക്കാൻ പാഠമെടുക്കാൻ തയ്യാറില്ലെന്നെഴുതിത്തരണം." ഇൻസ്പെക്ടർ തുടർന്നു:—"നിങ്ങളുടെ പ്രാക്ടിക്കൽ കഴിക്കാതിരിക്കാൻ കാരണമെന്താണെന്നു് എന്നോടെഴുതിച്ചോദിച്ചിട്ടുണ്ടു്. എനിയ്ക്കു മേലധികാരത്തിലൊരു സമാധാനം ബോധിപ്പിക്കണം."

"നിങ്ങൾക്കു ഇഷ്ടമുള്ളതു ബോധിപ്പിക്കാം" ഞാൻ തുടർന്നു:—"ഞാനിനി നിങ്ങളുടെ മുമ്പിലൊരു പാഠമെടുത്തു എന്റെ പണിയായുധത്തിനു മൂച്ചു കൂട്ടാൻ വിചാരിക്കുന്നില്ല" ഞാൻ ഉറപ്പിച്ചു പറഞ്ഞു, എന്റെ ക്ലാസ്സിലെ ജോലി തുടർന്നു:

"നിങ്ങളൊക്കെ സാക്ഷികളാണു്"—ഇൻസ്പെക്ടർ മററുള്ള ടീച്ചർമാരെ വിളിച്ചു തുടർന്നു:—"ഞാൻ നാണിയമ്മയുടെ പ്രാക്ടിക്കൽ കഴിച്ചുകൊടുക്കാമെന്നു പറഞ്ഞതിനു നിങ്ങൾ സാക്ഷികളാണു്; അതിനു പ്രാക്ടിക്കൽ ആവശ്യമില്ലെന്നു പറഞ്ഞതിനും."

എൻെറ കൂടെ പ്രവൃത്തി എടുക്കുന്നവർ ഒന്നും പറഞ്ഞില്ല

"വല്ല അന്വേഷണവും വന്നാൽ നിങ്ങൾ സാക്ഷിപറയേണ്ടിവരും." ഇൻസ്പെക്ടർ വിസിററു ചെയ്തു റിക്കാർട്ടാക്കി സ്ഥലം വിട്ടു.

എന്നെ സംബന്ധിച്ചിടത്തോളം ഒരു സ്കൂൾ ടീച്ചറായി തുടന്നു ജീവിക്കാൻ സാധിക്കുമെന്ന ആശ അസ്തമിക്കുകയായിരുന്നു. ശങ്കരനാരായണനെഴുത്തച്ഛൻ ഇൻസ്പെക്ടരോട് ഞാനത്രയധികം കടന്നു പറഞ്ഞുവെന്നെനിക്കു തോന്നി. വ്യക്തിപരമായി അദ്ദേഹത്തോടു പറഞ്ഞതു പോരെങ്കിലും ഔദ്യോഗികമായി അദ്ദേഹത്തിനുള്ള അധികാരം എൻെറ അദ്ധ്യാപികാജീവിതത്തിന്മേൽ സർവ്വാധികാരമുള്ളതാണ്. അദ്ദേഹം അതു മുഴുവനും എടുത്തുപയോഗിച്ചാൽ എൻെറ പണിയായുധമായ സർട്ടിഫിക്കററു് നഷ്ടപ്പെട്ടുമെന്നതിനു് സംശയമില്ല. എൻെറ ജീവിതത്തെയാകെ തകർക്കുന്ന ഒരശനിപാതവും കാത്തുകൊണ്ടു ഞാൻ ഒരു മാസവും കൂടി അൺട്രെയിൻറായി പ്രവൃത്തിയെടുത്തു.

ഒരു ദിവസം ബാവഇൻസ്പെക്ടർ ഞങ്ങളുടെ സ്കൂൾ വിസിററു ചെയ്തു.

"ഞാനന്നു പറഞ്ഞില്ലെ, നമ്മൾ തമ്മിൽ യോജിക്കുമെന്നു്?"–ബാവ ഇൻസ്പെക്ടർ എന്നോടു ചോദിച്ചുകൊണ്ടു തുടന്നു:—"നിങ്ങൾ വല്ലാത്ത കേമിയാണു്. നിങ്ങളുടെ ഹരജികളെക്കൊണ്ടു് ഡിപ്പാർട്ടുമെൻറിലൊരു ലഹള! ആ പാവപ്പെട്ട എഴുത്തച്ഛനെ പറപ്പിച്ചു."

"എന്തെ?"—ഞാൻ ചോദിച്ചു.

"അയാളുടെ പേരിൽ ആയിരം അപരാധങ്ങൾ വലിച്ചിട്ടു അയാളെ സ്ഥലം മാററിച്ചു."—ഇൻസ്പെക്ടർ തുടന്നു:– "അയാളെ ട്രെയിനിങ്ങു് സ്കൂളിലേയ്ക്കു മാററി."

“അതു ഞാൻ ഹരജി അയച്ചിട്ടേ?”—ഞാൻ ചോദിച്ചു.

“അതും മാററത്തിനൊരു കാരണമാണ്.” ഇൻസ്പെക്ടർ തുടൎന്നു;—“ഇനി എന്നേയും പററിക്കരുതേ—ഃ ഞാൻ സർട്ടിഫിക്കററു പൂർത്തിയാക്കിത്തന്നോളാം.”

“വാള് കയ്യിലുള്ളവൻ എപ്പോഴും വെട്ടിക്കൂട; അധികാരം കയ്യിലുള്ളവൻ എപ്പോഴും അതെടുത്തു പ്രയോഗിച്ചുകൂട.” ഞാൻ തുടൎന്നു:—“ഇൻസ്പെക്ടർ എൻെറ സർട്ടിഫിക്കററൊന്നു കാണണം. അതിൽ ആ ഇൻസ്പെക്ടർ കാട്ടിക്കൂട്ടിയ അധികാരശക്തിയും. എൻെറ ഒന്നാന്തരക്കൊല്ലത്തെ സർവ്വീസ് അദ്ദേഹം നഷ്ടപ്പെടുത്തി. എന്നെ ട്രെയിനിങ്ങ് കഴിക്കാത്ത അദ്ധ്യാപികയാക്കി തരം താഴ്ത്തി. എൻെറ സർട്ടിഫിക്കററു സസ്പെൻറുചെയ്യാൻ ശിപാർശിചെയ്തു. അങ്ങനെ അദ്ദേഹത്തിനു കഴിയുന്ന എല്ലാ ‘സൽക്കൎമ്മങ്ങളും’ അദ്ദേഹം ചെയ്തു. ഞാനിനി ടീച്ചറായി ജീവിക്കണമെന്നാഗ്രഹിക്കുന്നില്ല.”

“അതൊന്നും വിചാരിക്കരുത്” ഇൻസ്പെക്ടർ തുടൎന്നു:—“ഞാൻ സർട്ടിഫിക്കററു പൂർത്തിയാക്കിത്തരാം. അതിനുവേണ്ടിത്തന്നെ ഇന്നു ഈ സ്കൂൾ വിസിററു ചെയ്തതാണ്. സർട്ടിഫിക്കററെവിടെ?”

ഞാൻ എൻെറ മേശ തുറന്നു സർട്ടിഫിക്കററെടുത്തു കൊണ്ടുചെന്നു ബാവ ഇൻസ്പെക്ടർക്കു തുറന്നു കാട്ടിക്കൊണ്ടു ചോദിച്ചു:—“ഇങ്ങനെ ഒരു ടീച്ചറുടെ സർട്ടിഫിക്കററു ഹൃദയമുള്ള ഒരു മേലുദ്യോഗസ്ഥൻ കേട്ടു വരുത്തുമോ?”

ഇൻസ്പെക്ടർ അതു നോക്കി ഒന്നു ചിരിച്ചു. എനിക്കു തെക്കുംമുറി സ്കൂളിലുള്ള സർവ്വീസുകൂടി അതിൽ ചേർത്തു കൊണ്ടു പറഞ്ഞു:—“പതിനഞ്ചു ദിവസത്തിനുള്ളിൽ സർട്ടിഫിക്കററു പൂർത്തിയാക്കിക്കിട്ടും.”

"ഞാൻ ഏതു ക്ലാസ്സിലാ പാഠമെടുക്കേണ്ടതു?" ഞാൻ ചോദിച്ചു. ഒരു ടീച്ചർക്ക് പാഠമെടുക്കാൻ കഴിവുണ്ടെന്നു ബോദ്ധ്യപ്പെട്ടുത്തിയാലേ ഇൻസ്പെക്ടർമാർ സർട്ടിഫിക്കററു പൂർത്തിയാക്കിത്തരുമാറുള്ളൂ. അതുകൊണ്ടു ഞാൻ പാഠമെടുക്കാൻ ഒരുക്കമാണെന്നു മേലധികാരത്തിനെ ബോദ്ധ്യപ്പെടുത്തി.

നിങ്ങൾക്കു പാഠമെടുക്കാൻ കഴിയുമെന്നെനിക്കറിയാം. പാഠമൊന്നും എടുക്കേണ്ട. പാഠമെടുക്കുന്നതു എന്നെ ബോദ്ധ്യപ്പെടുത്താനല്ലേ? എനിക്കു പണ്ടേ ബോദ്ധ്യപ്പെട്ടിട്ടുണ്ട്. —ഇൻസ്പെക്ടർ ചിരിച്ചുകൊണ്ടു തുടന്നു:

"നിങ്ങളെ ഞാൻ ബഹുമാനിക്കുന്നു."

ഇൻസ്പെക്ടർ എന്റെ സർട്ടിഫിക്കററു കൊണ്ടുപോയി. പറഞ്ഞതുപോലെ പതിനഞ്ചു ദിവസത്തിനുള്ളിൽ എന്റെ സർട്ടിഫിക്കററു പൂർത്തിയാക്കി എനിക്കു മടക്കിക്കിട്ടി.

ആ നല്ല ഇൻസ്പെക്ടറെ എനിക്കു മറക്കാനാവില്ല. ബാവാഇൻസ്പെക്ടർ സർട്ടിഫിക്കററിലെഴുതിയതും ശങ്കരനാരായണനെഴുത്തച്ഛൻഇൻസ്പെക്ടർ എഴുതിയതും നന്മയുടേയും തിന്മയുടേയും അടയാളമായി എന്റെ സർട്ടിഫിക്കററിൽ തെളിഞ്ഞു കിടക്കുകയാണ്.

# മാണിക്യക്കല്ല്

ഞാൻ തികച്ചും ഒരു ഹയർട്രെയിൻഡ് അദ്ധ്യാപിക യായി തെക്കുംമുറി സ്കൂളിൽത്തന്നെ ജോലി തുടന്നു. അംഗീ കരണം പിൻവലിച്ച അദ്ധ്യാപകയൂണിയനുകൾക്കു വീ ണ്ടും അംഗീകരണം കിട്ടി. പക്ഷേ ജില്ലായൂണിയനു് അംഗീ കരണം കൊടുക്കാതെ, താലൂക്കുയൂണിയനുകളെ മാത്രമാണു് ഗവമ്മേണ്ടു് അംഗീകരിച്ചതു്. മെമ്പർഷിപ്പുപ്രവത്തനം നടന്നു. തിരഞ്ഞെടുപ്പു കഴിഞ്ഞു. രാധാകൃഷ്ണമേനോൻ പ്ര സിഡണ്ടും ഞാൻ വൈസ് പ്രസിഡണ്ടും പൊതുവാൾ ജന റൽ സിക്രട്ടറിയും ചാത്തു നായരും ഗോപാലകൃഷ്ണനും ജോ യൻറു സിക്രട്ടറിമാരുമായി പുതിയ ഒരു താലൂക്കു കമ്മിററി വന്നു. അതുവരെ താലൂക്കുയൂണിയൻ പ്രസിഡണ്ടായിരുന്ന രാവുണ്ണി യൂണിയൻ പ്രവത്തനത്തിൽ നിന്നെല്ലാം വിട്ടുനി ല്ക്കുന്ന ഒരടവാണു് അംഗീകരിച്ചതു്. അദ്ദേഹം ഞങ്ങളുടെ പ്രവത്തനം ഇടതുപക്ഷച്ചായ്വുള്ളതാണെന്നും അപലപിച്ചി രുന്നു.

വടക്കേ മലബാറിൽ നടന്ന സെപ്റ്റംബർ പതിനഞ്ചി ലെ സമരത്തിൻേറയും മൊറാഴക്കേസിൻേറയും മററും പ്ര ത്യാഘാതമായി കൃഷകസംഘം നിയമവിരുദ്ധമാക്കപ്പെട്ടി രിക്കുകയായിരുന്നു. രണ്ടാം ലോകമഹായുദ്ധം കൊട്ടമ്പിരി

ക്കൊള്ളുകയാണ്. കോൺഗ്രസ്സ് മന്ത്രിസഭകളെല്ലാം പിരിച്ചുവിട്ടു കഴിഞ്ഞിരുന്നു. ഒരു പുതിയ കാലഘട്ടത്തിലേയ്ക്കു് ലോകം കുതിച്ചു പായുകയാണ്.

"ഏട്ടത്തീ, വാതിൽ തുറക്കൂ"— ഒരു ദിവസം രാത്രി പന്ത്രണ്ടു മണിയ്ക്കു് ബാലൻ എന്നെ വിളിച്ചു പറഞ്ഞു.

"എന്താ?"—ഞാൻ വിളിച്ചു ചോദിച്ചു.

"വാതില്യ് തുറക്കൂ"—ബാലൻ വീണ്ടും പറഞ്ഞു.

ഞാൻ വിളക്കു കത്തിച്ചു. പതുക്കെ വാതിൽ തുറന്നു.

"എന്താ മിസ്റ്റ്റസ്സേ, എന്നെ അറിഞ്ഞില്ലാ ഉവ്വോ?"—ബാലൻെറ അടുത്തു് ഇരുപ്പുറപ്പിച്ചിരുന്ന ഗോപാലൻ എന്നോടു് ചോദിച്ചു.

"അത്ര വേഗമൊന്നും മറക്കില്ല" ഞാൻ പറഞ്ഞു.

ഗോപാലൻ വളരെയധികം മെലിഞ്ഞിരുന്നു. നല്ല പോലെ കറുക്കുകയും ചെയ്തിരുന്നു. മുടി പറേറ വടിച്ചിരുന്നു. ഒരു കള്ളിത്തുണിയും കാക്കിക്കുപ്പായവുമാണ് ധരിച്ചിരുന്നതു്. ഒററ നോട്ടത്തിൽ ഒരു മുസ്ലീമാണെന്നു തോന്നുമെങ്കിലും ജന്മസിദ്ധമായ പ്രസരിപ്പും വാചാലതയും ധീരതയും എൻെറ ഓർമ്മകളിൽ നിന്നു പറന്നു വന്നു് ആ പൊതുപ്രവർത്തകനെ എനിയ്ക്കു പരിചയപ്പെടുത്തി.

"എന്നേ പുറത്തു വന്നതു്?"—ഞാൻ ചോദിച്ചു.

"പുറത്തു വന്നിട്ടു പതിനഞ്ചു ദിവസമായി"—ഗോപാലൻ പറഞ്ഞു: "ആറു മാസമാണ് എന്നെ ശിക്ഷിച്ചതു്. പിന്നെ ഇതുവരെ തടങ്ങലിൽ വെച്ചു ഇപ്പോൾ അമ്മയ്ക്കു സുഖക്കേടാണെന്നു പറഞ്ഞു പതിനഞ്ചു ദിവസം കല്പനയെടുത്തു പോന്നതാണ്. മററന്നാൾ വെല്ലൂരിൽ എത്തി ജോലിയിൽ ചേരണം."

"അപ്പോൾ എന്താ ജോലി?"—ഞാൻ എൻെറ വിഡ്ഢിത്തം കൊണ്ടു ചോദിച്ചു.

"മോശം, അതറിഞ്ഞിട്ടില്ലേ?"— ഗോപാലൻ പൊട്ടിച്ചിരിച്ചുകൊണ്ടു തുടന്നു:—"തടങ്ങലിലിരിക്കൽ ഒരു ജോലിയാണ്, ഇപ്പോൾ കല്പനയിൽ വന്നതാണ്."

"ജയിലിൽ നിന്നു കല്പന കിട്ടുമോ?"— ഞാൻ ചോദിച്ചു.

"അമ്മയ്ക്കു സുഖക്കേടാണെന്നു പറഞ്ഞു ജ്യേഷ്ഠൻ കമ്പിയടിച്ചപ്പോൾ പതിനഞ്ചു ദിവസത്തേയ്ക്കു് കല്പന തന്നതാണ്. ഇങ്ങനെ തടങ്ങൽ തടവുകാർക്ക് അനുവദിക്കുന്ന കല്പനയ്ക്കു് 'പരോൾ' എന്നു പറയും. പരോളിൻെറ അവധി മററന്നാൾ കഴിയും. അപ്പോഴേയ്ക്കും ഹാജർ കൊടുക്കണം."

ഗോപാലൻ പല നാട്ടുവത്തമാനങ്ങളും അന്വേഷിച്ചു. ടീച്ചേഴ്സ് യൂണിയനെപ്പററി, കൃഷിക്കാരുടെ സംഘടനയെപ്പററി, വായനശാലയെപ്പററി, കോൺഗ്രസ്സിനെപ്പററി, ലീഗിനെപ്പററി, മററും മററും പല വ്യക്തികളെപ്പററിയും അന്വേഷിച്ചു. കാര്യസ്ഥനെപ്പററി. ഹാജിയെപ്പററി. മുഹമ്മദിനെപ്പററി. ചാത്തു നായരെപ്പററി അങ്ങനെ പലരെപ്പററിയും.

"മുത്തശ്ശിക്കു സുഖക്കേടൊന്നുമില്ലല്ലോ?"—ഗോപാലൻ ചോദിച്ചു.

"ഇല്ല. കണ്ടതു നന്നായി. ഇപ്പോൾ പോവില്ലല്ലോ?" ഞാൻ തുടന്നു പറഞ്ഞു: "നാളെ കാലത്തു് ചായ കഴിച്ചു പോകാം."

"ഒരുപക്ഷേ ഇപ്പോൾത്തന്നെ പോകും." ഗോപാലൻ തുടന്നു: "എൻെറ ജോലി രാജിവെച്ചാലോ എന്നാണാലോചന."

"എന്നുവെച്ചാൽ?" ഞാൻ ചോദിച്ചു.

"ഇന്നു് വെല്ലൂക്കു് പോവാതെ ഇരുന്നാലോ എന്നു്."

"അപ്പോൾ?"—ഞാനമ്പരപ്പോടെ തുടന്നു ചോദിച്ചു: "ചെല്ലാതിരുന്നാൽ അന്വേഷണമുണ്ടാവില്ലേ? പോലീസു കാർ പിടിച്ചുകൊണ്ടു പോവില്ലേ?"

"പോലീസുകാരെ കാണാതെ ഒളിവിലങ്ങനെ കഴിയ ണം"—ഗോപാലൻ തുടന്നു: "കുറെ കാലമായി ബ്രിട്ടീഷ് ഗവമ്മേണ്ടിൻെറ അതിഥിയായിക്കഴിയുന്നു. വെറുതെയി തന്നു അവരുടെ ചോറു തിന്നു മുടിയ്ക്കുന്നതിൽ എനിയ്ക്കൊരു നാണക്കേടു്"

"എന്താ ഈ പറയണതു്? എനിയ്ക്കു മനസ്സിലാവുന്നി ല്ല" ഞാൻ പറഞ്ഞു.

"ഞാൻ പറഞ്ഞു തരാം"—ബാലൻ തുടന്നു:— "ഇനി ഗോപാലൻ ജയിലിലേയ്ക്കു പോകുന്നില്ല. പോലീസുകാരു ടെ പിടിയിൽ പെടാതെ ഒളിഞ്ഞു നാട്ടിൽത്തന്നെ നിന്നു പ്രവത്തിക്കാനാണു് വിചാരിയ്ക്കുന്നതു്. കുറച്ചു ദിവസം ഇ വിടെ താമസിയ്ക്കാൻ സൌകര്യപ്പെടുമോ എന്നന്വേഷി യ്ക്കാൻ ഇങ്ങോട്ടു വന്നതാണു്. ഏടത്തിയെന്തു പറയുന്നു?"

"എനിയ്ക്കെന്താ വിരോധം? ബാലനെന്തു പറഞ്ഞു?"

"ഞാനൊന്നും പറഞ്ഞില്ല"

"എനിയ്ക്കൊരു വിരോധവുമില്ല ഞാൻ സമ്മതിച്ചു."

"പക്ഷേ, അതല്ല. എന്നെ പുറത്തു കാണുന്നതു് ആപ ത്താണു്. മററന്നാളത്തെ കഴിഞ്ഞാൽ പോലീസു് എന്നെ അന്വേഷിയ്ക്കാൻ തുടങ്ങും. അപ്പോൾ പുറത്തു കണ്ടാൽ..." ഗോപാലൻ നിത്തി.

"ഗോപാലനു ഏടത്തിയുടെ അറ ഒഴിച്ചു കൊടുക്കേ

ണ്ടി വരും''—ബാലൻ തുടന്നു ചോദിച്ചു. "ഏട്ടത്തിയ്ക്കു സമ്മതമല്ലേ?"

"എനിയ്ക്കു സമ്മതമാണു്, പക്ഷേ........."ഞാൻ തുടന്നില്ല.

"എന്താ പക്ഷേ?" ബാലൻ ചോദിച്ചു.

"അമ്മയും മുത്തശ്ശിയും എന്തു പറയും എന്നാണു്''—ഞാൻ പറഞ്ഞു.

"അമ്മയൊന്നും പറയില്ല—മുത്തശ്ശി വല്ലതും പറയും, മിണ്ടാതിരിയ്ക്കാൻ പറയണം" ബാലൻ പറഞ്ഞു.

"അതു പാറില്ല ബാലാ. അവരുടെ കൂടി സമ്മതമില്ലെങ്കിൽ വിഷമമാവും''—ഗോപാലൻ തുടന്നു:— "അവരെ കൂടി കാൎയ്യം പറഞ്ഞു മനസ്സിലാക്കിക്കൊടുക്കാഞ്ഞാൽ കള്ളി പൊളിയും"

"ഏതായാലും കുറച്ചു ദിവസം ഇവിടെ താമസിയ്ക്കാം" ഞാൻ തുടന്നു: "അമ്മയുടേയും മുത്തശ്ശിയുടേയും നിലപാടെന്താണെന്നറിഞ്ഞ ശേഷം അതിനപ്പുറം പിന്നെ ആലോചിയ്ക്കാം."

"എന്നാൽ ഏട്ടത്തി അറ ഒഴിച്ചു പോരു. ഞങ്ങൾ മുകളിൽ പോയി കിടക്കാം. ഏട്ടത്തി അമ്മയുടെ കൂടെ കിടന്നോളൂ." ബാലൻ പറഞ്ഞു.

ഞാൻ മുകളിൽ പോയി, എൻെറ കിടയ്ക്ക സാമാനം മടക്കി താഴത്തു കൊണ്ടുവന്നു വച്ചു. ഒരു മെത്തപ്പായയും തലയണയും മുകളിൽ എൻെറ മുറിയിൽ കൊണ്ടുപോയി വിരിച്ചു. അവരോടു മുകളിലേയ്ക്കു പൊയ്ക്കോളാൻ പറഞ്ഞു. അവർ മുകളിലേയ്ക്കു പോയി. ഞാൻ പുറത്തേയ്ക്കുള്ള വാതിലടച്ചു താഴ്വാരത്തിൽ കിടന്നു. ആ രാത്രി അമ്മയേയോ മുത്തശ്ശിയേയോ വിളിച്ചുണൎത്തിയില്ല. അങ്ങനെ അവിടെ കിട

ന്നു. എന്റെ ഹൃദയത്തിൽ ആ പൊതുപ്രവർത്തകന്റെ ജീവിതത്തെപ്പററി പല ചിന്തകളും ഉയൻ—കുറെ നേരം ഞാനുറങ്ങാതെ കിടന്നു. അവസാനം ഉറങ്ങി. എപ്പോഴാണ് ഉറങ്ങിയതെന്നു് എനിക്കോർമ്മയില്ല.

"എന്തിനാണിവിടെ വന്നു് കിടക്കണതു്? തീണ്ടാന്നോ?" മുത്തശ്ശി ചോദിക്കുന്നതു കേട്ടിട്ടാണു് ഞാനുണർന്നതു്.

"എന്തു പറയണം? എങ്ങനെ തുടങ്ങണം?"— എന്നാലോചിച്ചുകൊണ്ടു് ഞാനൊന്നു ചെരിഞ്ഞു കിടന്നു.

"ഇതു നോക്കു് മാളൂ"—മുത്തശ്ശി അമ്മയെ വിളിച്ചു തുടന്നു:—"നാണിയിതാ ഇവിടെ വന്നു കിടക്കണു, എപ്പേ അവളു് തീണ്ടാന്നതു്?"

"അമ്മയ്ക്കെന്താ?"—അമ്മ മുത്തശ്ശിയോടു ചോദിച്ചു:—"തീണ്ടാന്നാൽ അവളു് കോസറിയിന്മേൽ കിടക്ക്വോ?"

"പിന്നെ അവളെന്താ ഇവിടെ വന്നു കിടക്കണതു്?" മുത്തശ്ശിയ്ക്കു് അറിഞ്ഞേ തീരൂ—"നാണ്യേ, നാണ്യേ" അവരെന്നെ വിളിച്ചു.

"എ?"—ഞാൻ മലന്നു കിടന്നു ഒന്നു ഞെളിഞ്ഞു പിരിഞ്ഞു് ഉണർന്നതായി നടിച്ചു ചോദിച്ചു:— "അഃ ആ നേരം വെളിച്ചായേ്വാ?"

"നീയെന്താ ഇവിടെ വന്നു കിടക്കണതു്?" മുത്തശ്ശി ചോദിച്ചു.

"ഒന്നും അല്ല" ഞാൻ എഴുന്നേററിരുന്നു: "മുകളിലൊരു ചുരുട്ടപ്പാമ്പിനെ കണ്ടു. ഞാൻ കോസറി മടക്കി ഇങ്ങോട്ടു പോന്നു. ഇവിടെ വന്നു കിടന്നു"

ഞാൻ ആ സുപ്രഭാതത്തിലെ ശുഭമുഹൂർത്തത്തിൽ ഒരു കളവു പറഞ്ഞു രക്ഷപ്പെട്ടു.

"കടിച്ചില്ലല്ലോ, പൊറുതി"—മുത്തശ്ശി സമാധാനിച്ച് പുറത്തേയ്ക്കു കടന്നു: "ബാലാ ബാലാ" അവർ വീണ്ടും അകത്തേയ്ക്കു കടന്നു ചോദിച്ചു: "എട്ടത്തു ബാലൻ, ആ പാമ്പിനെ ഒന്നു തച്ചുകൊല്ലാൻ?"

"അവൻ പാടത്തേയ്ക്കു പോയിട്ടുണ്ടാവും"—ഞാൻ പറഞ്ഞു: "അവൻ വരട്ടെ എന്നിട്ടു ശരിപ്പെടുത്താം."

മുത്തശ്ശി അതു വിശ്വസിച്ചു. അവർ അവരുടെ നിത്യകർമ്മങ്ങൾക്ക് പുറത്തു പോയി. ഞാൻ അമ്മയെ വിളിച്ചു കാര്യമൊക്കെ പറഞ്ഞു മനസ്സിലാക്കിക്കൊടുത്തു. വേഗം ചായയുണ്ടാക്കാൻ പശുവിനെ കറന്നു തരണമെന്നേല്പിച്ചു. കോസറി മടക്കിവെച്ചു, കാലും മുഖവും കഴുകി അടുക്കളയിലേയ്ക്കു കടന്നു.

ഞാൻ അടുക്കളയിൽ കടന്നു തീ പിടിപ്പിച്ചു വെള്ളം അടുപ്പത്തുവെച്ച് ആലോചനയിലാണ്ടിരിയ്ക്കുമ്പോൾ പെട്ടെന്ന് എന്നെ കുലുക്കി വിളിച്ചുകൊണ്ട് മുത്തശ്ശി ചോദിച്ചു: "നാണ്യേ, മോള്ള് അറയിലാരാ കിടക്കണത്? ഒരു മാപ്പിളയോ? ഏ?" അവരുടെ വാക്കിലും നോക്കിലും മുഖഭാവത്തിലും എല്ലാം ഭയാശങ്കകൾ നൃത്തം വെച്ചിരുന്നു.

ഞാൻ പൊട്ടിച്ചിരിച്ചു.

"എന്താ നിയ്യ് ചിരിക്കണത്?" മുത്തശ്ശി തുടർന്നു: "നാലകത്തു ലക്ഷ്മിക്കുട്ടിയമ്മ പണ്ടു പറഞ്ഞതു് എനിക്കിപ്പോഴും തോന്നുണു. നാരകത്തെ അകത്ത് മാപ്പിളയാണെന്ന്, ആരാ അത്? നേര് പറ"

"അത് ഗോപാലനാണ്" ഞാൻ പറഞ്ഞു.

"ആ സംഘക്കാരനോ?" മുത്തശ്ശി തുടർന്നു ചോദിച്ചു: "അയാള് ജയിലാന്നല്ലെ പറഞ്ഞിരുന്നത്?"

"അയാള് ജെയിലിൽനിന്നു വന്നതാ" ഞാൻ വിശദീ

കരിച്ചു കൊട്ടത്തു: "അയാളുടെ അമ്മയ്ക്കു സുഖക്കേടാണെന്നു പറഞ്ഞപ്പോൾ അമ്മയെ കാണാൻ പറഞ്ഞയച്ചതാ?"

"അപ്പോ അയാൾക്കമ്മയുണ്ടോ?" മുത്തശ്ശി ചോദിച്ചു.

"പിന്നെ അയാള് പൊട്ടി മുളച്ചതാന്നേ മുത്തശ്ശി വിചാരിച്ചതു്?" ഞാനും ചോദിച്ചു.

"ഇങ്ങനെ കോൺഗ്രസ്സായി എപ്പളും ജയിലിൽ പോയി കിടക്കണതു കണ്ടപ്പോ ഞാൻ അയാൾക്കു ആരും ഉണ്ടാവില്ലാ എന്നു വിചാരിച്ചു" മുത്തശ്ശി തുടന്നു: "നിയ്യ്നെൻെറ അറ അയാൾക്കു കൊട്ടത്തോ,ാ" അമ്മയുടെ മുഖം വികസിച്ചു. ഒരിളം പൈതലിൻെറ നിഷ്കളങ്കമായ പുഞ്ചിരിപോലൊരു പുഞ്ചിരി ആ മുഖത്തു പരന്നു.

"ആ" ഞാൻ സമ്മതിച്ചു.

"ഒരു തരക്കേടും ഇല്ല" മുത്തശ്ശി തുടന്നു: "ജാതിയൊന്നും ഇപ്പോ അത്ര നോക്കാനില്ല. പിന്നെ അതല്ല..." മുത്തശ്ശി നിത്തി.

"പിന്നെ എന്താ?" ഞാൻ ചോദിച്ചു,

"ഒന്നുമില്ല" മുത്തശ്ശി പറഞ്ഞു: "അയാള് എണീററു വരുന്നുണ്ടു്'" മുത്തശ്ശി പറയാൻ വിചാരിച്ചതു മുഴവൻ പറഞ്ഞില്ല.

"എന്താ മുത്തശ്ശ്യേ?" ഗോപാലൻ ഒരു സിഗരററു് വലിച്ചു പുക വിട്ടുകൊണ്ടു് അട്ടക്കളയിൽ കടന്നു ചോദിച്ചു: "ചായയുണ്ടോ?"

"ചായപ്പണ്ടാവും" മുത്തശ്ശി തുടന്നു: "ഇന്നു നാണി തന്നെ അട്ടക്കളയിൽ കടന്നു വെള്ളം തിളപ്പിക്കണതു കണ്ടില്ലേ? മററതവള് ഇതിനൊന്നും വരാറില്ല"

ഞാൻ ഒരു കിണ്ടി വെള്ളം ഗോപാലനു കൊട്ടത്തുകൊണ്ടു് ചോദിച്ചു: "ബാലനെട്ടത്തു?"

"ഞാൻ ബാലനെ ഒരു ദിക്കിലേക്കയച്ചിരിക്കയാണ്. ഉച്ചയ്ക്കു മുമ്പേ വരും." ഗോപാലൻ വെള്ളവുമായി വടക്കുപുറത്തേയ്ക്കു പോയി മുഖം കഴുകി മടങ്ങി വന്നു. അടുക്കളെയിൽ ഇരിപ്പുറപ്പിച്ചു.

"നിലത്തിരിയ്ക്കുണ്ട"—മുത്തശ്ശി ഒരു പലക ഗോപാലന്റെ മുമ്പിൽ വെച്ചു ചോദിച്ചു. "അമ്മയ്ക്കു് ചടപ്പെത്രണ്ടുണ്ട്."

"ചടപ്പുണ്ടായിരുന്നു. കുറച്ചു ഭേദപ്പെട്ടിരിയ്ക്കുന്നു."

"ജന്മാന്തരം! ഇനി ജയിലിലേക്കൊന്നും പോവാതെ ഒരു കല്യാണമൊക്കെ കഴിച്ചു നാട്ടിലിരുന്നാൽ മതി."

"ഒന്നുക്കൊന്നരാടൻ ജയിലിലേയ്ക്കു പോകുന്ന ഗോപാലനു വല്ലവരും മക്കളെ തരോ മുത്തശ്ശ്യേ?"

"അതിനു തന്നെ പറഞ്ഞതു ജയിലിലേയ്ക്കു പോണ്ടാ എന്നു്."

"തന്നെ ജയിലിലേക്ക പൊവ്വല്ലലോ! പോലീസു് പിടിച്ചുകൊണ്ടു പോവല്ലേ?"

"വികൃതി കാട്ടിയിട്ടല്ലേ പിടിച്ചു കൊണ്ടുപോണതു്? ഇനി വികൃതി കാട്ടാതെ ഇരുന്നാൽ മതി."

"ഞാനൊരു വികൃതിയും കാട്ട്ണ്ല്യ—എന്നാൽ പിടിച്ചു കൊണ്ടുപോവാതിരിക്ക്വോ?"

"എന്നാൽ കൊണ്ടുപോവില്ല്യാ ഞാനേറ്റു" മുത്തശ്ശി മാറത്തടിച്ചു പറഞ്ഞു.

"എന്നാൽ ഞാനിനി ഒരു വികൃതിയും കാട്ടാതെ മുത്തശ്ശിയുടെ അടുത്തു താമസിക്കാനുറച്ചു."

"എന്നാൽ പോലീസുകാരു പിടിക്കില്ല്യാന്നു ഞാനും ഏറ്റു" മുത്തശ്ശി തുടന്നു:—"ബടെ താമസിച്ചോളൂണ്ടു, ന്റെ കുട്ട്യായിട്ടു്."

"എന്നാൽ എന്നെ പോലീസു പിടിയ്ക്കാതെ മുത്തശ്ശി നോക്കും—ഇല്ലേ?"

"ഓ—ാ"

"എന്നാൽ ഞാനുറച്ചു."

അവരങ്ങനെ സംഭാഷണത്തിൽ മുഴുകിയിരിയ്ക്കുകയാണ്. അപ്പോഴേയ്ക്ക് അമ്മ പയ്യിനെക്കറന്നുവന്നു. ഞാൻ ചായ കൂട്ടി ഗോപാലനു കൊണ്ടുവന്നു കൊടുത്തു.

"ൻെറ നാണിയും വല്ല്യ കോൺഗ്രസ്സാ, ഇതിനിടെ അവളേയും ജയിലിലേയ്ക്ക് പിടിച്ചു കൊണ്ടുപോവും എന്നു വിചാരിച്ചു ഞാൻ വല്ലാതെ പേടിച്ചു" മുത്തശ്ശി പറഞ്ഞു.

"കോൺഗ്രസ്സിലേ ഗുണമുള്ള മുത്തശ്ശ്യേ"—ഗോപാലൻ ചായ കുടിച്ചുകൊണ്ടു പറഞ്ഞു.

"അപ്പോൾ"—മുത്തശ്ശി തുടന്നു:–"ഇത്തിരി മുമ്പെയല്ലേ പറഞ്ഞതു് കോൺഗ്രസ്സൊക്കെ മാററി, വികൃതി കാട്ടാതെ, എൻെറ കുട്ടിയായി ഇവിടെയിരുന്നോളാമെന്ന്."

"ഇരിപ്പുറയ്ക്കുണ്ടേ?"—ഗോപാലൻ ചോദിച്ചു.

"എന്താ പറഞ്ഞിട്ട" മുത്തശ്ശി ഒരു നെടുവീർപ്പിട്ടുകൊണ്ടു തുടന്നു: "ഈ കോൺഗ്രസ്സായാൽ ആളുകളു് കേട്ടുവന്നു. പിന്നെ അവക്ക് അമ്മയും പെങ്ങന്മാരും ഭാര്യമാരും ഒന്നും വേണ്ടാ"

"കോൺഗ്രസ്സില്ലാത്തോക്ക് ഭാര്യമാര് ഭാര്യമാര് എന്ന ഒരററ വിചാരം മാത്രമേ ഉണ്ടാവൂ. ഇവിടെ നിങ്ങടെ കുട്ടൻ നായരു് കോൺഗ്രസ്സല്ലല്ലോ?"

"അതു ശരിയാണ്" മുത്തശ്ശി അമ്മാമനെ ഓർത്തു പറഞ്ഞു.

ഗോപാലൻ ചായ കുടിച്ചുകൊണ്ടു പറഞ്ഞു: "വായനശാലയിൽ നിന്ന് അന്നന്നത്തെ ദിനപത്രങ്ങൾ കൊണ്ടുവന്നു തരണം."

"മാതൃഭൂമിയും ചന്ദ്രികയും കൊണ്ടുവരാം. പക്ഷേ, ഇന്നത്തേതു നാളെയല്ലേ കൊണ്ടുവരാൻ ഒക്കൂ?" ഞാൻ ചോദിച്ചു.

"രാത്രി കൊണ്ടുവന്നൂടെ?" ഗോപാലൻ തുടന്നു ചോദിച്ചു: "ഒരേഴുമണിയ്ക്കു ബാലനെ ഒന്നയച്ചാൽ കിട്ടില്ലേ? നിങ്ങളതിൻെറ പ്രസിഡണ്ടല്ലേ?"

"പ്രസിഡണ്ടായാൽ തോന്നിയതു കാട്ടാൻ പാട്ടുണ്ടോ?" ഞാൻ തുടന്നു: "ഞാൻ ഏർപ്പാടു ചെയ്യാം. മുകളിലേയ്ക്കു പൊയ്ക്കോളൂ."

"അപ്പോൾ ഉമ്മറത്തല്ലേ, ബാലൻെറ വായനശാല ഇരിക്കണതു്? അവിടെയല്ലേ ഇരിയ്ക്കാൻ നല്ലതു്?" മുത്തശ്ശി ചോദിച്ചു.

"അവിടെ ഇരുന്നൂടാ മുത്തശ്ശ്യേ" ഗോപാലൻ മുത്തശ്ശിയെ തൊഴുതുകൊണ്ടു തുടന്നു: "എനിയ്ക്കൊരു വാറണ്ടുണ്ടു്. എന്നെ വല്ലോരും പിടിച്ചു കൊണ്ടുപോവും."

"നേരാ—ന്നെ കളിയാക്കല്ലെ?" മുത്തശ്ശി ചോദിച്ചു.

"കളിയാക്കൊന്നും അല്ല" ഞാനും ഗോപാലനും ഒപ്പം പറഞ്ഞു.

"ന്നാൽ പൊറത്തിരിക്കണ്ടാ" മുത്തശ്ശി തുടന്നു: "ബ്ടെ പണ്ടു് കുട്ടൻെറ അച്ഛൻ ഉള്ള കാലത്തു് അവരെ ഒരു വാറണ്ടു് പിടിക്കാൻ വന്നു, പതിനഞ്ചു ദിവസം അവരവിടെ മുകളിലിരുന്നു. ഞാൻ പാമ്പു മാണിക്യക്കല്ലു് കാക്കും പോലെ കാത്തു് അവരെ ജയിലിലേക്കു് പോകാതെ കഴിച്ചു.

"എന്നാൽ എന്നേയും നിങ്ങളൊരു മാണിക്യക്കല്ലുപോലെ കാത്തു രക്ഷിക്കണം" ഗോപാലൻ മാറത്തു കൈ വെച്ചു പേക്ഷിച്ചു.

"അതൊക്കെ ഞാൻ കാത്തോണ്ട്'" മുത്തശ്ശി ചോദി ച്ചു: "കടം ശ്ശിണ്ടോ? ആക്കാ?"

"ഞാനൊന്നും കൊടുക്കാനില്ല. പക്ഷേ അവരെന്നെ വെറുതെ കേസ്സിൽ പെടുത്തിയതാ. അവക്കെന്നെ ജയിലി ലേയ്ക്കു കൊണ്ടുപോവാനൊരു പൂതി. എനിയ്ക്കു പോവാനൊ രു മടി" ഗോപാലൻ പറഞ്ഞു.

"പോണ്ടാ"—മുത്തശ്ശി തുടന്ന ചോദിച്ചു:— "ആക്കാ? കടം?"

"കടം ഒന്നുമില്ല മുത്തശ്ശ്യേ. അവരുടെ വാശി" ഗോ പാലൻ പറഞ്ഞു.

"അതു തന്നെ. ആരാ അവര്'"–മുത്തശ്ശി വിട്ടില്ല.

"വള്ളക്കാരാ. സായ്പിന്മാര്'"— ഗോപാലൻ പറഞ്ഞ ടച്ചു.

"എന്നാൽ മോളിൽ പോയി ഇരുന്നാൽ മതി"– മുത്ത ശ്ശി, തുടന്നു:–"നാരകത്തെക്കാരും വരില്ല. പേടിക്കണ്ടാ ട്ട്യോ നാണ്യേ", മുത്തശ്ശി എന്നോട്ട് പറഞ്ഞു:–"ന്ന് ഞ്ഞി മുത്തശ്ശി ടെ കൂടെ കിടന്നാൽ മതി, ഇയാള്ട് പോവുന്നതുവരെ. അ ൻെറ അറ ഇയാൾക്കൊഴിച്ചു കൊടുത്തളാ."

ഞാൻ സമ്മതിച്ചു.

"ങ്ങള്ട് ഈ കോൺഗ്രസ്സാര്' ചെയ്ത ഉപകാരം മറ ക്കൊന്നും ഇല്ല; കാര്യസ്ഥൻ പാട്ടബാക്കിയെന്നും പറഞ്ഞ്' അണ്ണാക്ക്' തൊടാതെ വിഴുങ്ങാൻ വന്നപ്പൊ ഈ കോൺഗ്ര സ്സുകാരുണ്ടായിരുന്നില്ലെങ്കിൽ ഇന്നു നാരകത്തെ തറവാടില്ല" –മുത്തശ്ശി കൃതജ്ഞത രേഖപ്പെടുത്തി.

അങ്ങനെ യാതൊരെതിർപ്പുമില്ലാതെ ഗോപാലനു ഞ ങ്ങളുടെ വീട്ടിൽ–മുകളിൽ എൻെറ മുറിയിൽത്തന്നെ താമ സിയ്ക്കാൻ മുത്തശ്ശിയുടെ അനുവാദം കിട്ടി.

അന്നു ഞാൻ സ്കൂളിലേക്കു പോവാനൊരുങ്ങിയപ്പോൾ ഗോപാലൻ എന്നെ വിളിച്ചു ചോദിച്ചു:– "വൈകുന്നേരം പത്തോ പതിനഞ്ചോ പേർക്ക് ചോറു വേണമെങ്കിൽ ശരിപ്പെടുത്താൻ വിഷമമുണ്ടാവുമോ?" എന്ന്.

"ശരിപ്പെടുത്താം"– ഞാൻ പറഞ്ഞു. "ഞാൻ ഒരു പീര്യേഡ് നേരത്തേ സ്കൂളിൽ നിന്നു വരാം."

"അതൊന്നും വേണ്ട" ഗോപാലൻ വിശദീകരിച്ചു തന്നു:–"ഞാൻ നമ്മുടെ ചില ആൾക്കാരോട്ട് വരാൻ പറഞ്ഞിട്ടുണ്ട്. ആരൊക്കെ വരുമെന്നും എത്ര പേരുണ്ടാവുമെന്നും കാലേക്കൂട്ടി അറിയാൻ കഴിയില്ല. അതുകൊണ്ടു എട്ടുമണിക്കു ശേഷം അരിവെച്ചാൽ മതി."

"എന്നാലങ്ങനെ മതി."

"മണ്ണെണ്ണ വേണ്ടിവരും." ഗോപാലൻ ഒരഞ്ചുറുപ്പിക കയ്യിൽ തന്നുകൊണ്ടു തുടന്നു: "അത്യാവശ്യം അരിയടക്കം വേണ്ടതു മുഴവനും വാങ്ങിക്കോളു. പതിനഞ്ച്യ പേരെ പ്രതീക്ഷിക്കാം. അവരിൽ മുറുക്കുന്നവരും ബീഡി വലിക്കുന്നവരുമുണ്ടാവും."

ഞാൻ ആ സംഖ്യ വാങ്ങി സ്കൂളിലേക്കു പോയി. വൈകുന്നേരം സ്കൂൾ വിട്ട് ഹാജിയുടെ പീടികയിൽ പോയി ഉള്ളി, പരിപ്പ്, കൊത്തമ്പാല, ഉലുവ, ബീഡി, തീപ്പെട്ടി, മുറുക്കാൻ അങ്ങനെ പലതും വാങ്ങി വീട്ടിലെത്തി. പലചരക്കു സാമാനവുമായി വീട്ടിൽ മടങ്ങിയെത്തിയതു കണ്ടു മുത്തശ്ശി ചോദിച്ചു: "എന്താ ഇതൊക്കെ?"

"ഇന്നു രാത്രി എന്റെ കല്യാണാണ് മുത്തശ്ശ്യേ." ഞാൻ തമാശ പറഞ്ഞു.

"അതേയോ? നേരാ"– മുത്തശ്ശി ചോദിച്ചു; "നിയ്യെന്നെ കളിപ്പിക്കണ്ടാ. നേരു പറ"

"മുത്തശ്ശിയ്ക്കു ഭ്രാന്തുണ്ടോ?" ഞാൻ ചോദിച്ചു.

"എൻെറ പൊട്ടത്തംകൊണ്ടു് ഞാൻ വിചാരിച്ച നേരാവും എന്നു്. കോൺഗ്രസ്സ് സമ്മന്തം എങ്ങനാന്നു് യ്ക്കു് നിശ്ചല്യലോ."

"ഏതായാലും അതു കുട്ടപ്പൻ നായരുടെ 'സമ്മന്തം' പോലെയാവില്ല"—ഞാൻ പറഞ്ഞു.

ഞാൻ കുളിച്ചുവന്നു ചായ കഴിച്ചപ്പോഴേയ്ക്കും ചാത്തുനായരും ഗോപാലകൃഷ്ണനും പൊതുവാളും വന്നു.

"എട്ടത്തു?"—ചാത്തു നായർ ചോദിച്ചു.

"എന്തു്?" ഞാൻ ചോദിച്ചു.

അവർക്കു് ആ പൊതുപ്രവർത്തകനെ കാണാനുണ്ടായിരുന്ന വെമ്പൽ ഞാൻ കുറച്ചു നേരം അടക്കി നിർത്തി. അവസാനം ഞാൻ പറഞ്ഞു:—"മുകളിലുണ്ടു്."

അവർ മുകളിലേയ്ക്കു പോയി.

"എന്താ ഇന്നിവിടെ?" മുത്തശ്ശി പൂമുഖത്തിരുന്നു മുറ്റക്കമ്പോൾ പടിയ്ക്കലേക്കെത്തി നോക്കിക്കൊണ്ടു് ചോദിച്ചു:—"ആരൊക്കെയാണാ വരണതു്?"

"മുത്തശ്ശിയ്ക്കെന്താ ആളെ കണ്ടാൽ പേടിയുണ്ടോ?" ഞാൻ ചോദിച്ചു.

"എനിയ്ക്കു പേടിയുണ്ടായിട്ടല്ല." —മുത്തശ്ശി സ്വരം താഴ്ത്തിക്കൊണ്ട ചോദിച്ചു: "അയാൾക്ക വാറണ്ടുണ്ടെന്നല്ലെ പറഞ്ഞതു്? ഇവരൊക്കെ ഇങ്ങനെ വന്നു കണ്ടാൽ ആമീനും ശിപായിയും പോലീസിനെ കൂട്ടി വന്നു് അയാളെ പിടിച്ചു കൊണ്ടുപോവില്ലേ?"

"അതൊന്നും ഇല്ല" ഞാൻ മുത്തശ്ശിയെ സമാധാനിപ്പിച്ചു:—"ഇവരൊക്കെ ഗോപാലൻെറ തുണക്കാരാണു്. ഇവരാ

രും മുത്തശ്ശിയുടെ മാണിക്യക്കല്ലു കൊത്തിക്കൊണ്ടു് പോവില്ല.''

രാധാകൃഷ്ണമേനോനും വേറെ നാലഞ്ചു പേരും പൂമുഖത്തു വന്നു കയറി. അവരിൽ ചിലരെയൊക്കെ ഞാൻ കണ്ടിട്ടുണ്ടു്. ആ കൂട്ടത്തിൽ സുപ്രസിദ്ധ 'തെമ്മാടി'യായ പിണ്ടാരി കേശവമേനോനുമുണ്ടായിരുന്നു. അവരെല്ലാം വന്നപ്പോൾ മുത്തശ്ശി ചെല്ലപ്പെട്ടിയുമെടുത്തു് അകത്തേയ്ക്കു് പോയി.

ഞാൻ കേശവമേനോനെ നിങ്ങൾക്കൊന്നു പരിചയപ്പെടുത്തിത്തരട്ടെ. അദ്ദേഹം ചന്ദനക്കാവിലെയാണ്. രാധാകൃഷ്ണമേനോന്റെ ജ്യേഷ്ഠനാണ്. ബി. എ. പരീക്ഷയ്ക്കിരുന്നു പലവട്ടം തോററ വീരനാണ്. അവസാനം പഠിപ്പു മാററി വീട്ടിൽ വന്നു നാട്ടു കുട്ടിച്ചോറാക്കാൻ കൂടിയിരിക്കുകയാണ്. കള്ളു കുടിക്കും. വ്യഭിചരിക്കും. വായ തുറന്നാൽ മുഖത്തടി വാങ്ങേണ്ട വർത്തമാനമേ പറയൂ. രാധാകൃഷ്ണമേനോൻ ഒരിക്കൽ അദ്ദേഹത്തെപ്പററി ഒരു കഥ പറഞ്ഞതു് ഞാൻ ഇപ്പോഴും ഓർക്കുന്നു.

ഒരു മകരമാസക്കാലത്തു് വൈകുന്നേരം നല്ലവണ്ണം കുടിച്ചു കൂത്താടി കേശവമേനോൻ വീട്ടിൽ ചെന്നു. അച്ഛനോടു് നൂറുറുപ്പിക ആവശ്യപ്പെട്ടു. അച്ഛനതു കൊടുത്തില്ല, ഉടനെ അച്ഛനെ കസാലയോടുകൂടിയെടുത്തു പടിക്കലെ കുളത്തിൽ കൊണ്ടുപോയി തള്ളി. താക്കോലെടുത്തു മേശ തുറന്നു അഞ്ഞൂറുറുപ്പികയുമായി പടി കടന്നു.

''നൂറിനഞ്ഞൂറു്''— കുളത്തിൽ നിന്നു കസാലയുമായി കയറി വരുന്ന അച്ഛനോടു് തുടന്നു പറഞ്ഞു:—''പണം പെട്ടിയിൽ വച്ചു പൂപ്പിക്കാനല്ല. ആവശ്യത്തിനുള്ളതാണ്.''

മൂപ്പർ ആ പണം കഴിയുന്നതുവരെ സഞ്ചരിച്ചു മടങ്ങി വന്നു. വീണ്ടും പണം ചോദിച്ചു. കൊടുത്തില്ല. താ

നസമുണ്ടായില്ല. അമ്മയുടെ നേക്ക് ചെന്നു കഴുത്തിലുള്ള എല്ലാ ആഭരണങ്ങളും തട്ടിയെടുത്തു പുറത്തു ചാടി. രണ്ടാമത്തും അക്രമം കാണിച്ചപ്പോൾ വീട്ടുകാർ അദ്ദേഹത്തെപ്പററി പോലീസിൽ ആവലാതി ബോധിപ്പിച്ചുവത്രേ. പിന്നെ മൂപ്പർ വീട്ടിലേയ്ക്കധികം ചെല്ലാറില്ല. കച്ചേരിപ്പടിക്കൽ സർവ്വാധിപതിയായങ്ങനെ നടക്കും. അച്ഛനില്ലാത്ത തഞ്ചം നോക്കി വീട്ടിൽ കടന്നു ചെല്ലും. അമ്മയെ സേവ പിടിച്ച് ചോറു സമ്പാദിക്കും. അത്യാവശ്യത്തിനു കുറച്ചു പണവും. കച്ചേരിപ്പടിക്കലെവിടെയോ പേരു കേട്ടൊരു പാറുക്കുട്ടിയുടെ വീട്ടിലാണ് കിടപ്പ്. ഇതൊക്കെയാണ് രാധാകൃഷ്ണമേനോൻ പറഞ്ഞ കഥയുടെ ഉള്ളടക്കം.

കച്ചേരിപ്പടിക്കലുള്ള ശനിയൻസഭയ്ക്കു പിക്കററിങ്ങിനു് പോയപ്പോൾ രാധാകൃഷ്ണമേനോൻ എനിയ്ക്കു ആ മഹാനെ കാട്ടിത്തരികയുണ്ടായി. ഞങ്ങളയാളെ ഒഴിഞ്ഞു മാറാൻ ശ്രമിക്കയും ചെയ്തു. പക്ഷേ, ഫലിച്ചില്ല. അയാൾ ഞങ്ങളെ കണ്ടു പിടിച്ചു.

"രാധേ ഇവിടെ വാ" അയാൾ കല്പിച്ചു.

"കുറച്ചു ബദ്ധപ്പാടുണ്ട്" രാധാകൃഷ്ണമേനോൻ തുടന്നു:– "മടക്കത്തിനു കാണാം"

"മര്യാദയ്ക്കു നിന്നോ ചായയ്ക്കു് കാശു വേണമെങ്കിൽ"– —കേശവമേനോൻ വന്നു രാധാകൃഷ്ണമേനോനെ പിടികൂടി. ഞാൻ വിചാരിച്ചതു് മൂപ്പർ രാധാകൃഷ്ണമേനോനു് ചായയ്ക്കു് കാശു ഇങ്ങോട്ട് കൊടുക്കുമെന്നാണു്. പക്ഷേ, ഉണ്ടായതു് അതല്ല. ആ മനുഷ്യൻ രാധാകൃഷ്ണമേനോന്റെ പോക്കററിൽ കയ്യിട്ടു പേഴ്സെടുത്തു ചോദിച്ചു:–"നിനക്കും എന്നെ വിലയില്ലാ അല്ലേ? തന്തയില്ലേ അവിടെ? ചവിട്ടും, കേശവനങ്ങോട്ട് വന്നാൽ ചവിട്ടും എന്നു് പറഞ്ഞേയ്ക്കു്" ആ മാന്യൻ അനുജന്റെ പക്കൽ അച്ഛനൊരു സന്ദേശവും കൊടുത്തു.

"അയ്യോ കേശവേട്ടാ അങ്ങെന്നെ പററിയ്ക്കരുതേ"—രാധാകൃഷ്ണമേനോൻ ദയനീയമായപേക്ഷിച്ചു പേഴ്സ് തട്ടിയെടുക്കാൻ നോക്കി. ആ ഉരുക്കു കയ്യിൽപ്പെട്ടതുണ്ടോ തട്ടിയെടുക്കാൻ കിട്ടുന്നു;

"ഇതിലെന്തുണ്ട് നോക്കട്ടെ"അയാൾ പേഴ്സ് തുറന്നു.

"പത്തുറുപ്പികയുടെ ഒരൊററ നോട്ടാണ്"—രാധാകൃഷ്ണമേനോൻ പറഞ്ഞു. രാധാകൃഷ്ണമേനോൻ വിവണ്ണനായിപ്പോയി. അത്ര പാരവശ്യത്തോടെ രാധാകൃഷ്ണമേനോനെ ഞാനൊരിയ്ക്കലും കണ്ടിട്ടില്ല.

"ഇതുമതി"— കേശവമേനോൻ പത്തുറുപ്പികയെടുത്തു പേഴ്സ് മടക്കിക്കൊടുത്തു.

"അരുത് കേശവേട്ടാ; ഞങ്ങൾ മീററിങ്ങിന് പിക്കററിനു വന്നതാണ്. അരക്കാശു ചായ കുടിയ്ക്കാനില്ല. അതു് അങ്ങനെത്തന്നെയെടുക്കരുത്"— രാധാകൃഷ്ണമേനോൻ കൈ മലത്തിപ്പറഞ്ഞു:—"അഞ്ചുറുപ്പിക കേശവേട്ടൻ എടുത്തോളൂ"

"ചായ ഞാൻ വാങ്ങിത്തരാം. വാ"–കേശവമേനോൻ നടന്നു.

"ഞങ്ങൾക്ക് ഇപ്പോൾ ചായ വേണ്ടാ"— രാധാകൃഷ്ണമേനോൻ പറഞ്ഞു: "ഞങ്ങൾക്ക് സ്കൂൾ ഗെയിററിലെത്താൻ വൈകി."

"മൂന്നുറുപ്പിക നിങ്ങൾക്കു തരാം." കേശവമേനോൻ പണവും കൊണ്ട് നടന്നു

കേശവമേനോൻ ഒരു സ്റ്റേഷനറിപ്പീടികയിൽ കയറി പത്തുറുപ്പികയുടെ നോട്ട് മാററി മൂന്നുറുപ്പിക രാധാകൃഷ്ണമേനോനു കൊടുത്തുകൊണ്ടു പറഞ്ഞു: "കുടിക്കിൻ ചായ; മതിയാവോളം കുടിക്കിൻ."

''കഷ്ടം'' രാധാകൃഷ്ണമേനോൻ പറഞ്ഞു.

''ഒരു കഷ്ടവുമില്ല'' കേശവമേനോൻ തുടൻനു; ''നമ്മുടെ അച്ഛൻെറ പെട്ടിയിൽ നോട്ട് പൂത്തിരിയ്ക്കുന്നുണ്ട്. നിനക്കു ശമ്പളവുമുണ്ട്. ഒരു ദിവസം ഞാനങ്ങട്ട വരും പെട്ടി പരിശോധിയ്ക്കാൻ.''

''രണ്ടുറുപ്പികയും കൂടി തരു''— രാധാകൃഷ്ണമേനോൻ കെഞ്ചി.

''അതു മതി'' കേശവമേനോൻ അനുജനെ ഉപദേശിച്ചു: ''പിന്നേയ്, യൂണിയൻ പ്രവർത്തനമൊന്നും തരക്കേടില്ല. നീ നമ്മുടെ തറവാട്ട് കേട്ടവരുത്തരുത്. പെണ്ണുങ്ങളെ കൂടെ കെട്ടിവലിച്ചുകൊണ്ടു് നടക്കരുതു്.''

''എനിയ്ക്കു തന്നെ നടക്കാൻ വേണ്ടും'' ഞാൻ തുടൻനു: ''പെണ്ണുങ്ങളുടെ കായ്യം പറയേണ്ട, വേറെ വല്ലതും പറഞ്ഞോളിൻ.''

പിന്നെ കേശവമേനോൻ ഒന്നും പറഞ്ഞില്ല. അദ്ദേഹം വലത്തെക്കയ്യിൻെറ നടുവിരലും തള്ളവിരലും കൂടി വായിൽ വച്ചു ഒരു ചൂളം വിളിച്ചു ദൂരെ പോകുന്ന ഒരു തുണക്കാരനെ നിത്തി കുതിച്ചു നടന്നു.

ഇതാണു് കേശവമേനോൻ.

''എടുത്തു''—അയാൾ വന്ന ഉടനെ പൂമുഖത്തു കിടക്കുന്ന ചാരു കസാലയിൽ മലൻനു കിടന്നു ഒരു ബീഡിയെടുത്തു കത്തിച്ചുകൊണ്ടു് തുടൻനു: ''രാധേ, നീയ്യമ്മയോട്ട് പത്തുറുപ്പിക വാങ്ങിക്കൊണ്ടു വന്നു തരണം. എൻെറ മുണ്ടൊക്കെ കീറി. ഒരു ഡബ്ബിളും ഷട്ടും എടുക്കണം''

''ഞാൻ ചോദിയ്ക്കാം'' രാധാകൃഷ്ണമേനോൻ പറഞ്ഞു.

നേരം ഇരുട്ടാവാൻ തുടങ്ങുകയാണു്. ഗോപാലൻ താഴത്തേക്കിറങ്ങി വന്നു. ചാത്തു നായരും ഗോപാലകൃഷ്ണനും പൊതുവാളും അയാളുടെ പിന്നാലെയുണ്ടായിരുന്നു.

"എന്താ കേശവാ", ഗോപാലൻ നിലത്തിരുന്നുകൊണ്ടു ചോദിച്ചു:—"എന്തൊക്കെയാ വർത്തമാനം? പാറുക്കുട്ടിക്കു സുഖം തന്നെയല്ലേ?"

"ആരു പറഞ്ഞു നിന്നോടിതൊക്കെ?"— കേശവമേനോൻ ചോദിച്ചു.

"അതൊക്കെ പോട്ടെ കേശവാ"—ഗോപാലൻ തുടർന്നു:—"എനിക്കു കണ്ണും ചെവിയുമൊക്കെയുണ്ട്."

"വീട്ടിൽ നിന്നു തെറ്റിയ ശേഷം ഞാനവിടെയാണ് താമസം"—കേശവമേനോൻ തുടർന്നു: "എന്തായാലും ഞാൻ കൊള്ളക്കാരനും കുടിയനുമാണെന്നുവെച്ച് അച്ഛനെന്നെ പുറത്താക്കി. പിന്നെയെനിക്കെവിടെ കൂടിയാലെന്താ?"

"രാധാകൃഷ്ണൻ"—ഗോപാലൻ തുടർന്നു:— "നിങ്ങളിലാർക്കെങ്കിലും കുളത്തിങ്കൽ പോകേണ്ടതുണ്ടെങ്കിൽ പോയി വരണം. കൃത്യം ഏഴു മണിക്കു നമുക്കു യോഗം തുടങ്ങണം." വാച്ചിൽ നോക്കിക്കൊണ്ട് അയാൾ അവസാനിപ്പിച്ചു:— "ഇപ്പോൾ ആറ് നാല്പത്."

മററുള്ളവർ പുറത്തു പോയി, ഞാനും ഗോപാലനും കേശവമേനോനും അവിടെ അവശേഷിച്ചു.

"ഈയാൾക്കു പെണ്ണുങ്ങളെ കണ്ടുകൂടാ" ഞാൻ ഗോപാലനോട് പറഞ്ഞു. "രാധാകൃഷ്ണമേനോനോട് എന്നെ കെട്ടിവലിച്ചു നടക്കരുതെന്നു കല്പിച്ചിരിക്കുന്നു"

"ഞാനന്നു തമാശ പറഞ്ഞതാണ്." കേശവമേനോൻ ഒഴിഞ്ഞു മാറി.

"ഈയാളൊരു പിണ്ടാരിയാണ്" ഞാൻ വിട്ടില്ല. അന്നു കച്ചേരിപ്പടിക്കൽ നിന്നു ഞങ്ങളോട് പറഞ്ഞതിനും കാട്ടിയതിനും ഞാൻ ശരിക്കു പ്രതിഫലം കൊടുത്തിരുന്നില്ല

"ഇയാൾ ആ കച്ചേരിപ്പടിക്കൽ പതിയിരുന്ന അവിടെ ചെല്ലുന്നവരുടെ പോക്കററ് തട്ടിയെടുക്കും."

"നിങ്ങളെന്താ മിസ്ട്രസ്സേ, പറയുന്നത്", കേശവമേനോൻ തുടന്നു: "വലിയ പണക്കാരൻതന്തയുടെ മകനായാൽ മതിയോ? അരക്കാശ് ആവശ്യത്തിന്ന ചോദിച്ചാൽ തരില്ലാന്ന്? ഒരു ദിവസം തഞ്ചംപോലെ കിട്ടിയാൽ ഞാനാ കൊരണ്ടിയെ തച്ചു കൊന്നു കുഴിച്ചു മൂടിക്കളയും. എനിയ്ക്കത്രയ്ക്ക ദേഷ്യമുണ്ട്."

"ഒരു ദിവസം നിങ്ങളൂന്നെ കസാലയോടുകൂടി എടുത്തു കുളത്തിലിട്ടുവെന്ന കേട്ടു. അതു ശരിയാണോ?" ഞാൻ ചോദിച്ചു.

"അടടടാ" ഗോപാലൻ തുടന്നു: "നീയിവിടെ പല 'വിക്കറിസം' കാട്ടുന്നുണ്ടല്ലേ"

"ശരിയാണ്" കേശവമേനോൻ തുടന്നു: "തന്തയുടെ കയ്യിൽ പൂത്ത പണം ഇരിക്കുമ്പോൾ ഞാനെന്തിന്ന കഷ്ടപ്പെടണം?"

"ഒരു സിഗരററു തരാനുണ്ടോ നിന്റെ കയ്യില്?" ഗോപാലൻ ചോദിച്ചു.

"സിഗരററ്"–കേശവമേനോൻ തുടന്നു: "ഒരു ബീഡിയുണ്ടായിരുന്നതു വലിച്ചു. ഇനി വേണമെങ്കിലതുമില്ല. എതായാലും പിണ്ടാരിയല്ലേ? ചാത്തുവിന്റെ കയ്യിൽ ബീഡിയുണ്ട്. തട്ടണം."

"ബീഡി വാങ്ങിയിട്ടില്ലെ?" ഗോപാലൻ എന്നോടു ചോദിച്ചു.

"ഉവ്വ്"—ഞാൻ പറഞ്ഞു.

"ഈ പിണ്ടാരിയ്ക്ക് ഒരു പത്തു ബീഡി കൊടുക്ക്." ഗോപാലൻ എന്നോടു പറഞ്ഞു. തുടന്നു:—"എടാ–നീയി

ങ്ങനെ നശിച്ചുവല്ലോ. ഒന്നുകിൽ അച്ഛൻ പറയുന്നതുകേട്ട മൎയ്യാദക്കാരനായി വീട്ടിലിരിക്കുക. അല്ലെങ്കിൽ നാടിനുവേണ്ടി പണിയെടുത്തു വേണ്ടിവന്നാൽ ചത്തുമണ്ണടിക്കുക. ഇതു രണ്ടുംകെട്ട ജന്തു."

"ഞാൻ ഒരു ജോലിയ്ക്കു വഴിവെച്ചിട്ടുണ്ട്."—കേശവമേനോൻ തുടൎന്നു:—"അതു കിട്ടിയാലും വിഷമമാണ്."

"എന്തു ജോലിയാ?" ഗോപാലനന്വേഷിച്ചു.

"ഛെ, പറയേണ്ടിയിരുന്നില്ല"—കേശവമേനോൻ തുടൎന്നു:—"ആ ജോലി നിനക്കു പിടിക്കില്ല. കോൺഗ്രസ്സുകാരെ തല്ലാനുള്ള ജോലിയാണ്. വെറും കോൺസ്റ്റബിളായിട്ട ചേരണം. പിന്നെ വളരെവേഗം പ്രമോഷനൊക്കെ കിട്ടും."

"നിയ്ക്ക് പോലീസുകാരായി വലിയ ലോഗ്യത്തിലാ?" ഗോപാലൻ ചോദിച്ചു.

"അങ്ങനെയൊന്നുമില്ല." കേശവമേനോൻ തുടൎന്നു:—"അച്ചുതൻനായരില്ലേ—നമ്മുടെകൂടെ ഫോത്തിൽ പഠിച്ചിരുന്ന എം. എ. നായർ. അവനാണിപ്പോൾ ഇവിടെ ഹെഡ്."

"ആ മന്തനോ?" ഗോപാലൻ ചോദിച്ചു.

"അതെ." കേശവൻനായർ തുടൎന്നു: "സൂപ്രണ്ടാഫീസിലെ ക്ലാക്കാണ് ഗോപി. ഒരു ദിവസം അവൻ കച്ചേരിപ്പടിക്കൽ വന്നു. ഞങ്ങൾ മൂന്നുപേരുംകൂടി ചായ കഴിച്ചു. അപ്പോൾ എനിയ്ക്കൊരു ജോലി വേണമെന്നു ഞാൻ പറഞ്ഞു. അതു കേട്ട ഗോപി പറഞ്ഞു. ഒരു ഹരജിയയച്ചാൽ പോലീസിൽ ചേർപ്പിച്ചുതരാമെന്നു്."

"എന്നിട്ട നീ ചേരാനുറച്ചുവോ?" ഗോപാലൻ ചോദിച്ചു.

"ഒരു ഹരജി ടൈപ്പ്ചെയ്യിച്ചുവെച്ചിട്ടുണ്ടു്. അയച്ചിട്ടില്ല."---കുറച്ചുനേരം ഇരുന്നാലോചിച്ച് ഒരു നെടുവീർപ്പിട്ടശേഷം മേനോൻ തുടന്നു: "തൊന്തരവാണു്. അവരായിട്ടും തെററും."

"നിനക്കു ഞാനൊരു പണിയുണ്ടാക്കിത്തരാം."—ഗോപാലൻ തുടന്നു: "പററിയ പണി"

"പോടാ പോ." കേശവമേനോൻ പറഞ്ഞു: കോൺഗ്രസ്സല്ലേ? എനിയ്ക്കീ കോൺഗ്രസ്സു് എന്നു കേട്ടാൽ ഛർദ്ദിക്കാൻ വരും. അഹിംസയും സത്യവും! നായ്പിനെ നാലെണ്ണത്തിനെ കൊല്ലാൻ സമ്മതം തരുമെങ്കിൽ ഞാൻ കോൺഗ്രസ്സിൽ ചേരാം. എടുത്തു ബീഡി?"

ഞാനവരുടെ സംഭാഷണം ശ്രദ്ധിക്കുകയായിരുന്നു. എനിയ്ക്കു കേശവമേനോൻെറ അസാധാരണ മട്ടിനോടൊരു പ്രത്യേകത തോന്നി. ഞാൻ അതുവരേയും ബീഡിയെടുക്കാൻ പോയിരുന്നില്ല.

"എടുത്തു ബീഡി?"—ഗോപാലനും ചോദിച്ചു:—എനിയ്ക്കു നിന്നോടു ചില കാര്യങ്ങൾ പറയാനുണ്ടു് വാ. സ്വകാര്യമാണു്'" അവർ രണ്ടുപേരും എണീററു.

ഞാൻ ബീഡിയെടുത്തു കൊണ്ടുവന്നു കൊടുത്തു.

"നീ പോകുന്നില്ലേ?" ഗോപാലൻ കേശവമേനോനോടു ചോദിച്ചു.

"എങ്ങിനെയായാലും വേണ്ടില്ല." കേശവമേനോൻ പറഞ്ഞു.

"എന്നാൽ ഏഴാൾക്കു് ചോറുണ്ടാക്കിക്കോളു മിസ്റ്റർ ബ്ലേ"—ഗോപാലൻ തുടന്നു:—"ഒന്നോ രണ്ടോ ആൾ അധികമായാൽ ഒപ്പം വിളമ്പിത്തന്നാൽ മതി."

"ബാലനെന്താ വരാത്തതു്?" ഞാൻ ചോദിച്ചു.

"ഇപ്പൊ വരും"—ഗോപാലൻ കേശവമേനോനെ പിടിച്ചുവലിച്ചുകൊണ്ടു പറഞ്ഞു: "പിണ്ടാരിക്കേശവാ പോരെ."

ഗോപാലനും കേശവമേനോനും പുറത്തേയ്ക്കു പോയി. ഞാൻ അടുക്കളയിലേയ്ക്കും.

ഞാനും അമ്മയുംകൂടി അത്താഴംവെക്കാൻ തുടങ്ങി. ഞാൻ സ്കൂളിൽനിന്നു വന്നയുടനെ ഇരുന്നാഴി പരിപ്പു്, അടുപ്പത്തു വെച്ചിരുന്നു. ഗോപാലനടക്കം ഞങ്ങൾക്കുള്ള അരി നേരത്തെതന്നെ വെച്ചിരുന്നു. ഞാൻ പത്തുനാഴിയരിയെടുത്തു കഴുകി അടുപ്പത്തു വെച്ചു. അമ്മ ഒരു കുമ്പളങ്ങായെടുത്തു നുറുക്കി.

"എന്തു കൂട്ടാനാ?" അമ്മ ചോദിച്ചു.

"പരിപ്പും കുമ്പളങ്ങായുംകൂടി പുളിപ്പാനാ് വറുത്തരച്ചു ഒരു കൂട്ടാനാവാം. പിന്നെ ഈരണ്ടു പപ്പടവും." ഞാൻ പറഞ്ഞു.

ഞാൻ മറ്റൊരടുപ്പിൽക്കൂടി തീ കൂട്ടി. ഒരു ചീനച്ചട്ടി അടുപ്പത്തുവെച്ചു് എണ്ണ പകന്നു് കൊത്തമ്പാലയും മുളകും ഉലുവയും വറുത്തെടുത്തു. അമ്മ അതരയ്ക്കാൻ വടക്കുപുറത്തേയ്ക്കു പോയി. ഞാൻ ഒരു തേങ്ങായെടുത്തുപൊളിച്ചു് ഉടച്ചു ചിരകി. അതു ചിരകിക്കൊണ്ടിരിക്കുമ്പോൾ, പണ്ടു കുട്ടപ്പൻ നായർ എന്റെ വിവാഹാലോചനയ്ക്കു വന്നപ്പോൾ സദ്യയ്ക്കൊരുക്കിയതിന്റെ ഓർമ്മ എന്റെ ഹൃദയത്തിലെ അഗാധതയിൽനിന്നുയൎന്നുവന്നു. ഞാൻ എന്തൊക്കെയോ മനോരാജ്യങ്ങളിലാണ്ടുകൊണ്ടു് അടുപ്പിൽ കത്തുന്ന തീയിലേയ്ക്കു നോക്കിക്കൊണ്ടിരുന്നു. മുത്തശ്ശി താഴത്തെ തെക്കേത്തറയിലിരുന്നു നാരായണനാമം ജപിച്ചുകൊണ്ടിരുന്നു.

"ഞാൻ വല്ലതും സഹായിക്കണോ?" ഒരു ചോദ്യം എന്നെ പിടിച്ചു കുലുക്കി. ആ ചോദ്യം അടുക്കളയിലെത്തി നോക്കി നില്ക്കുന്ന ചാത്തു നായരുടേതായിരുന്നു.

"ഒന്നും വേണ്ട" ഞാൻ പകുതി ചിരകിവെച്ചിരുന്ന തേങ്ങാമുറി ചിരകിക്കൊണ്ടു തുടൎന്നു ചോദിച്ചു: "ആണുങ്ങൾക്കു അടുക്കളപ്പണിയറിയാമോ?"

"വേണമെങ്കിൽ കാട്ടിത്തരാം. ഇങ്ങോട്ടു മാറിനിന്നോളൂ." ചാത്തു നായർ തുടൎന്നു: "എല്ലാ പണിയും അറിയാം മിസ്റ്ററസ്സ്. ഇതിന്നിടയിൽ ഏടത്തിയും അമ്മയും പനി പ്പിടിച്ചു കിടന്നു. അവൎക്കു കഷായവും കഞ്ഞിയും വെച്ചുകൊടുത്തിട്ടാണു് സ്കൂളിലേയ്ക്കു പോയിരുന്നതു്.

"ഇത്ര ബുദ്ധിമുട്ടുണ്ടല്ലോ. ഒരു കല്യാണം കഴിക്കാമല്ലോ" ഞാൻ പറഞ്ഞു.

"അമ്മയും പറയുന്നുണ്ടു്."

"എന്നാൽ കഴിച്ചുകൂടെ?"

"ഒക്കെ ബുദ്ധിമുട്ടാവും."

"ബുദ്ധിമുട്ടാവും എന്നു വിചാരിച്ചിട്ടു് ആളുകൾ കല്യാണം കഴിക്കാതിരിക്കാറില്ലല്ലോ."

"എന്റെ ഒരാളുടെ ശമ്പളംകൊണ്ടാണു് ഞാനും അമ്മയും ഏടത്തിയും ജീവിക്കുന്നതു്. പന്ത്രണ്ടുറുപ്പികകൊണ്ടു മൂന്നാളു്. ഇനി ഒരെണ്ണത്തിനെക്കൂടി കൊണ്ടുവന്നാൽ അതിനെക്കൂടി നരകത്തിൽ മുക്കലാവില്ലേ? ഇപ്പോൾത്തന്നെ സമരവും ജെയിലിൽപ്പോയി വരവും ഒക്കെക്കൂടിയായിട്ടു് പത്തുനൂറുറുപ്പിക കടമാണു്."

"കൂടെ കഷ്ടപ്പെടാൻ തയ്യാറുള്ളവരെ തിരഞ്ഞുപിടിക്കണം."

"അങ്ങനത്തെ പെണ്ണുങ്ങളധികമുണ്ടാവില്ല." ചാത്തു നായർ തുടൎന്നു:—"അമ്മ വല്ലാതെ നിൎബ്ബന്ധിക്കുകയാണു്."

"എന്നാൽ നമുക്കു വളരെ താമസിക്കാതെ നല്ലൊരു പെണ്ണിനെ തിരഞ്ഞുപിടിച്ചു കല്യാണം കഴിക്കണം,"

കുറേനേരം ചാത്തു നായരൊന്നും പറഞ്ഞില്ല.

"ആ നാളികേരം ചിരകിയതു് ഇങ്ങോട്ടു കൊണ്ടാ" അമ്മ വടക്കുപുറത്തുനിന്നു വിളിച്ചു പറഞ്ഞു, ഞാൻ ചിരകിയ നാളികേരവുമായി വടക്കുപുറത്തേയ്ക്കു പോയി. മടങ്ങി വന്നപ്പോഴും ചാത്തു നായർ അതേ നില്പിൽ നില്ക്കുകയാണു്.

"കുളത്തിലേയ്ക്കു പോയവരൊക്കെ എന്താ വരാത്തതു?" —ഞാൻ ചോദിച്ചു.

"ചിലരൊക്കെ കുളിക്കുകയാണു്. ഞാൻ കുളിച്ചില്ല." ചാത്തു നായർ തുടർന്നു:—"ഇവിടെവന്നു വല്ലതും സഹായി ക്കാൻ ഗോപാലൻ പറയുകയും ചെയ്തു.

"ഒന്നും സഹായിക്കണ്ട" ഞാൻ തുടർന്നു.—"ആറേഴാളക്കു് ചോറു വെക്കുന്നതിന്നു് ഒരു സഹായക്കാരൻ വേണമെന്നു പറയാൻ എനിയ്ക്കു നാണമുണ്ടല്ലോ."

"ഞാനൊരു കാര്യം ചോദിക്കട്ടെ"—ചാത്തു നായർ ചോദിച്ചു.

"ചോദിച്ചോളൂ"—ഞാൻ തുടർന്നു: "എന്തു വേണമെങ്കിലും ചോദിക്കാം."

"എനിയ്ക്കു ധൈര്യമില്ല." രണ്ടു നാലു നിമിഷത്തിന്റെ മൌനത്തിനു ശേഷം ചാത്തു നായർ പറഞ്ഞു.

"അയ്യേ ഇത്ര ഭീരുവാണോ?" ഞാൻ ചോദിച്ചു— ജയിലിലേയ്ക്കു പോകാനും പോലീസിൻസ്പെക്ടരെ തല്ലാൻ ചാടാനും എങ്ങനെ ഉശിരുണ്ടായി?"

"ചോദിച്ചാൽ"— ചാത്തു നായർ ചുററുപാടും നോക്കിക്കൊണ്ടു തുടർന്നു: "ഞാനൊരു തെമ്മാടിയാണെന്നു മിസ്റ്റ്റസ്സു വിചാരിക്കരുതു്."

"ഇല്ല."

"അന്നു വഴിക്കുവെച്ചു പറഞ്ഞില്ലേ എന്നാൽ നമുക്കു സ്നേഹിക്കാം എന്നു്. അതെന്തുദ്ദേശിച്ചു പറഞ്ഞതാ" ചാത്തു നായർ തുടന്നു: "ചോദിച്ചാലല്ലാതെ മനസ്സിലാവില്ലല്ലോ."

"ഞാനൊന്നും ഉദ്ദേശിച്ചു പറഞ്ഞതല്ല." ഞാൻ തുടന്നു: "ആ സ്കൂൾ ഇൻസ്പെക്ടർ നാലകത്തെ ലക്ഷ്മിക്കുട്ടിയമ്മയെപ്പോലെ ഒന്നും അറിയാതെ എന്റെ മേൽ അപരാധമാരോപിച്ചുവെന്നു പറഞ്ഞപ്പോൾ അങ്ങനെ പറഞ്ഞു."

"അതിലധികമൊന്നുമില്ലല്ലോ?" ചാത്തു നായരെന്റെ മുഖത്തുററുനോക്കി.

"ഇല്ല."—ഞാൻ തുടന്നു ചോദിച്ചു: "നിങ്ങൾ ഞാൻ പറഞ്ഞതു നേരാണെന്നു വിചാരിച്ചുവോ?"

"ഞാനും അന്നു് ഒന്നും വിചാരിച്ചിട്ടില്ല."—ചാത്തു നായർ തുടന്നു: "എന്നാൽ ഇന്നെനിക്കു ഒരു സംഗതി അറിഞ്ഞാൽ കൊള്ളാമെന്നുണ്ടു്."

"എന്തു്?"

"നിങ്ങൾ വേറെ വല്ലവരേയും സ്നേഹിക്കുന്നുണ്ടോ?"

"ഉണ്ടു്."

"എന്നാലിനി എനിക്കൊന്നും ചോദിക്കാനില്ല, നിങ്ങളെന്നെ ഒരു തെമ്മാടിയായി കണക്കാക്കരുതു്. അത്രമാത്രം." ചാത്തു നായർ പിന്തിരിഞ്ഞു പോകാനൊരുങ്ങി.

ദേഷ്യപ്പെട്ടു പോവുകയാണോ" ഞാൻ ചോദിച്ചു.

"എന്തിനു്?" ചാത്തു നായർ തിരിഞ്ഞുനിന്നു പറഞ്ഞു. "ഞാൻ അമ്മയുടെ ഇഷ്ടത്തിനു് ആരെയെങ്കിലും കല്യാണം കഴിക്കണം. നിങ്ങൾ മററാരാളേയും സ്നേഹിക്കുന്നില്ലെങ്കിൽ, നിങ്ങൾക്കു് എന്നെ വിവാഹം ചെയ്യാൻ സമ്മതമാ

ണെങ്കിൽ അങ്ങനെയാവാമെന്നു വിചാരിച്ചു. നിങ്ങൾ മററൊരാളെ സ്നേഹിക്കുന്നുണ്ടെങ്കിൽ ഇനി ആ പ്രശ്നം ഉത്ഭവിക്കുന്നില്ല.''

''ഞാൻ വിവാഹം ചെയ്യണമെന്നു വിചാരിച്ച് ഇതുവരെ ആരേയും സ്നേഹിച്ചിട്ടില്ല, ഗോപാലനേയും രാധാകൃഷ്ണമേനോനേയും പൊതുവാളേയും എല്ലാം ഞാൻ സ്നേഹിക്കുന്നുണ്ട്. ഇതുവരെ നിങ്ങളീ ചോദിച്ചതുപോലെ ഒരാളും എന്നോടു ചോദിച്ചിട്ടില്ല.''

''എന്നാലിപ്പോൾ ഒരാൾ ചോദിക്കുന്നു: നിങ്ങൾക്കെന്നെ വിവാഹം ചെയ്യാമോ?''

''പെട്ടെന്നുത്തരം പറയാൻ പ്രയാസമാണ്. ആലോചിച്ചു പറയാം.'' ഞാൻ പറഞ്ഞു.

''ചാത്തു, എടോ ചാത്തു'' ഗോപാലൻ വിളിച്ചു: ''ഒരു വിളക്കു വാങ്ങി മുകളിലേക്കു കൊണ്ടുവരൂ''

''ഒരു വിളക്കു തരൂ.'' ചാത്തു നായർ ചോദിച്ചു: ''എപ്പോൾ മറുപടി പറയും?''

''എന്താ ഇത്ര ബദ്ധപ്പാട്?'' ഞാൻ ഒരു വിളക്കെടുത്തു തുറന്നു കൊളുത്തിക്കൊണ്ടു തുടന്നു: ''നല്ലപോലെ ആലോചിച്ചു പറയാം.''

''ആരോടൊക്കെ ആലോചിക്കണം? സമ്മതമല്ലെങ്കിൽ വളരെയധികം ആളുകളെ അറിയിക്കരുത്.''

''ഇതാ വിളക്ക്'' ഞാൻ വിളക്കു കത്തിച്ചുകൊടുത്തുകൊണ്ട് തുടന്നു: ''അതൊന്നും പേടിക്കണ്ട.''

ചാത്തു നായർ വിളക്കു വാങ്ങി നടന്നു. കുളത്തിലേക്കു പോയവരെല്ലാം വന്നു. കേശവമേനോൻ പോവാതെ കൂടിയിരിക്കയാണ്.

"എടോ ഒരു പത്തു ബീഡിയും തീപ്പെട്ടിയും തന്നാട്ടെ" ആ പിങ്ങാരി ഇരന്നു.

ഞാൻ ബീഡിയും തീപ്പെട്ടിയും അയാൾക്ക് കൊടുത്തു കൊണ്ടു പറഞ്ഞു: "ഇതാ അഞ്ചു കെട്ടു ബീഡിയും ഒരു തീപ്പെട്ടിയും ആകെയുള്ള മുതലാണ്. ആവശ്യക്കാർക്ക കൊടുക്കണം."

അവരെല്ലാം മുകളിലേയ്ക്കു പോയി.

ഒമ്പതുമണിക്ക മുമ്പെ ഊണു കാലമായി. ഞാൻ മുകളിലുള്ളവരെ വിളിച്ചു ചോറു കൊടുത്തു. ഉണ്ണാനിരിക്കുമ്പോൾ ഗോപാലൻ എന്നോടു പറഞ്ഞു: "ബാലൻ പന്ത്രണ്ടു മണിക്കേ എത്തു. കൂടെ ഒരാളുകൂടിയുണ്ടാവും. രണ്ടു പേർക്കുള്ള ചോറെടുത്തുവെച്ച് നിങ്ങളെല്ലാം ഊണു കഴിച്ചു കിടന്നോളിൻ. ബാലൻ വിളമ്പിയുണ്ടുകൊള്ളും."

അവരുടെയെല്ലാം ഊണു കഴിഞ്ഞു. ഞാനും അമ്മയും മുത്തശ്ശിയും ഉണ്ണാനിരുന്നു.

"ൻെറ മാണിക്കക്കല്ലിനെ ഇടയ്ക്കിടയ്ക്കു ജയിലിലേക്ക പിടിച്ചുകൊണ്ടു പോവില്ലെങ്കിൽ—നാണിക്ക കിട്ട്ച്ചാൽ എനിയ്ക്കു സമ്മതാ"—മുത്തശ്ശി സ്വരം താഴ്ത്തിക്കൊണ്ടു പറഞ്ഞു.

എന്നിൽനിന്ന് ഒരു നെടുവീർപ്പുയന്നു.

ഞങ്ങൾ ഊണു കഴിച്ച് പാത്രങ്ങളിൽ ചോറു പകന്നുവെച്ചു വാതിലടച്ചു കിടന്നു. ആ ചെറുപ്പക്കാർ വളരെ കാര്യമായി എന്തൊക്കെയോ ആലോചിച്ചുകൊണ്ടിരുന്നു. അർദ്ധരാത്രിയോടടുത്തപ്പോൾ ബാലനും മറെറാരാളും വന്നു. ഞാൻ അവർക്ക വാതിൽ തുറന്നുകൊടുത്തു. വീണ്ടും പോയിക്കിടന്നു.

# കമ്യൂണിസ്റ്റ് പാർട്ടി

പിറേറന്നു പ്രഭാതമായി. ഞങ്ങളുടെ വീട്ടിലുണ്ടായിരുന്ന ചെറുപ്പക്കാരെല്ലാം സ്ഥലം വിട്ടിരുന്നു. തലേ ദിവസം ബാലൻ കൂട്ടിക്കൊണ്ടുവന്ന ആ ആളും ഗോപാലനും മുകളിലുണ്ടായിരുന്നു. ബാലൻ താഴത്തുവന്ന് അടുക്കളയിൽ കടന്നു ചായയുണ്ടാക്കാൻ ശ്രമിക്കുകയാണ്.

"ഇന്നലെ നിൻെറകൂടെവന്ന ആളാരാ, ബാലാ?" ഞാൻ ചോദിച്ചു.

"ആരാണെന്നൊന്നും എനിക്കറിഞ്ഞുകൂടാ. ഒരു വലിയ നേതാവാണ് തീർച്ച"—ബാലൻ പറഞ്ഞു.

"ആ പിണ്ഡാരി കേശവമേനോനും കോൺഗ്രസ്സാ? അയാളെ കോൺഗ്രസ്സിലോ മററു സംഘടനകളിലോ കൂട്ടിയാൽ അതു പൊളിഞ്ഞു."

"ചീത്തയാളുകൾ നന്നാവില്ലെന്നുണ്ടോ ഏട്ടത്ത്യേ?" ബാലൻ ചോദിച്ചു: "ഏട്ടത്തിയുടെ ടീച്ചേഴ്സ് യൂണിയൻ പ്രസിഡണ്ടിപ്പോൾ സ്കൂൾ മാനേജരായില്ലേ?—നല്ല ആളുകൾക്കു ചീത്തയാളുമാവാം."

"രാവുണ്ണി മാനേജരായോ?"—ഞാൻ ചോദിച്ചു.

"ഓ—ാ" ബാലൻ തുടന്നു:— "ആന്തൂർ ഹായർ എലിമെൻററി സ്കൂൾ തീറു വാങ്ങി."

"അതു നന്നായി." ഞാൻ പറഞ്ഞു: "തഞ്ചത്തിൽ ചുവടു മാറാൻ അയാൾ പഠിച്ചിട്ടുണ്ട്".

"പിന്നെയ്," ബാലൻ തുടന്നു: "വളരെയധികം ശ്രദ്ധിക്കണം. ഇന്നലെ വന്നാൾക്കും വാറണ്ടുണ്ട്."

ഗോപാലൻ താഴത്തേയ്ക്കിറങ്ങി വന്നു പറഞ്ഞു: "അയാൾക്കൊരു തമല വെള്ളം മുകളിൽ കൊണ്ടുപോയിക്കൊടുക്ക ബാലാ."

ബാലൻ കിണററിൻകരയിലേയ്ക്കു വെള്ളമെടുക്കാൻ പോയി.

"ബാലൻ ഉഷാറാണ്;"—ഗോപാലൻ തുടന്നു:—അവനെ താലൂക്ക് കിസാൻസംഘം പ്രസിഡണ്ടാക്കാൻ തീരുമാനിച്ചിരിക്കുന്നു."

"അപ്പോൾ കഷകസംഘമോ?" ഞാൻ ചോദിച്ചു.

"അതു ഗവമേണ്ട് 'ബാൻ' ചെയ്തതല്ലേ" ഗോപാലൻ തുടന്നു: "അതേ ഉദ്ദേശലക്ഷ്യങ്ങൾ നടപ്പാക്കാൻ മററൊരു പേരിലുള്ള സംഘടന."

"അയാളാരാ?" എൻെറ ജിജ്ഞാസ വീണ്ടും ചിറകു വിരുത്തി.

"അങ്ങനെ ചോദിക്കരുത്!" ഗോപാലൻ എനിയ്ക്കു വിവരിച്ചു തന്നു:—"അയാൾക്കു വാറണ്ടുണ്ട്. അയാളുടെ ശരിയായ പേർ നാണിക്കറിയാമെന്നു വിചാരിക്കുക, അയാളെ തിരയുന്ന പോലീസ് ഇവിടെയെത്തി. നാണിയെപ്പിടിച്ചു ഭയപ്പെടുത്തി എന്നും വിചാരിക്കുക നാണി അയാളുടെ വിവരങ്ങൾ പോലീസിനു കൊടുക്കില്ലേ?"

"നാണി അത്ര ഭീരുവാണെന്നു വിചാരിച്ചിട്ടുണ്ടോ?" ഞാൻ കുറച്ചു ഔദ്ധത്യത്തോടെ ചോദിച്ചു.

"അങ്ങിനെയൊന്നും വിചാരിച്ചിട്ടല്ല. എങ്കിലും ആ തരം ആപത്തുകൾക്കൊന്നും വഴിവെക്കേണ്ടതില്ലല്ലോ." ഗോപാലൻ തുടൻ്ന്: "ഇന്ത്യയിൽ നിയമവിരുദ്ധമാക്കപ്പെട്ട കമ്യൂണിസ്റ്റ്പാർട്ടിയിലെ ഒരു മെമ്പറാണദ്ദേഹം. കേരളത്തിലുണ്ടായിരുന്ന കോൺഗ്രസ്സുകാരായ ഞങ്ങളെല്ലാം ഇതുവരെ കോൺഗ്രസ്സ് സോഷ്യലിസ്റ്റുകാരായി പ്രവർത്തിച്ചു. ഇനി കോൺഗ്രസ്സ കമ്യൂണിസ്റ്റ്കാരായി പ്രവർത്തിക്കാൻ തീർത്തുമാനിച്ചിരിക്കുകയാണ്."

"അതെന്തിനു്?" —ഞാൻ ചോദിച്ചു.

"തൊഴിലാളികളുടേയും കൃഷിക്കാരുടേയും ആവശ്യം നിറവേററാൻ ആ രണ്ടു പാർട്ടികളുടേയും തത്വസംഹിതകൾ പര്യാപ്തങ്ങളല്ലെന്നു ഞങ്ങൾക്കു ബോദ്ധ്യപ്പെട്ടിട്ടുതന്നെ. ഇവിടെ ഒരു കമ്യൂണിസ്റ്റ്പാർട്ടിയുണ്ടെന്നു ഞങ്ങൾ ബ്രിട്ടനെ അറിയിക്കാൻ തീർച്ചയാക്കിയിരിക്കുന്നു. രണ്ടുനാലു ദിവസത്തിനുള്ളിൽ കമ്യൂണിസ്റ്റ്പാർട്ടി എവിടെനിന്നാണ് പൊട്ടിപ്പുറപ്പെടുന്നതെന്നു നോക്കാൻ പോലീസ് പരക്കം പായും."

"കമ്യൂണിസ്റ്റ്പാർട്ടി എന്തു ചെയ്യും?" ഞാൻ ചോദിച്ചു.

"തൊഴിലാളി, കൃഷിക്കാരൻ, അദ്ധ്യാപകൻ, വിദ്യാർത്ഥി, മഹിള തുടങ്ങിയ എല്ലാ വിഭാഗങ്ങളേയും സഹായിച്ചുകൊണ്ടു് അവരുടെ അടിയന്തിരാവശ്യങ്ങൾക്കു വേണ്ടിയുള്ള സമരം നയിക്കും."

ബാലൻ വെള്ളം കൊണ്ടു മുകളിലേയ്ക്കു പോയി.

"കൃഷിക്കാരിലും തൊഴിലാളികളിലും അദ്ധ്യാപകരിലും എല്ലാം സ്ത്രീകളില്ലേ? പിന്നെയെന്തിനാ സ്ത്രീകൾക്കു വേറൊരു സംഘടന" ഞാൻ ചോദിച്ചു.

"സ്ത്രീകൾ ഈ നാട്ടിൽ ധാരാളമില്ലേ?"—ഗോപാലൻ ചോദിച്ചു: "ഇന്നലെ ഇവിടെ ത്യാഗസന്നദ്ധതയുള്ള പതിന്നാലു പ്രവർത്തകർ വന്നതിൽ ഒരൊററ സ്ത്രീപോലുമുണ്ടായിരുന്നില്ലല്ലോ. നാണിപോലും ഇവിടെ ഉണ്ടായിരുന്നിട്ടുകൂടി, പങ്കെടുത്തില്ല. എന്തേ?"

"നിങ്ങളെന്നെ വിളിക്കാത്തിട്ട്" ഞാൻ പറഞ്ഞു.

"തെററിപ്പോയി. മാപ്പാക്കണം" ഗോപാലൻ തുടന്നു: "ഇനിമേലിൽ വിളിച്ചേക്കാം. കൃഷിക്കാരുടെ യോഗങ്ങളിലും അദ്ധ്യാപകരുടെ യോഗങ്ങളിലും പുരുഷന്മാരുടെ പത്തിലൊരു വിഭാഗം സ്ത്രീകളെ പങ്കെടുപ്പിക്കാമോ?"

ആ കമ്യൂണിസ്റ്റ് നേതാവ് ഗോപാലനെ വിളിച്ചു. ഗോപാലനും മുകളിലേയ്ക്കു പോയി.

ഞാനാലോചിച്ചു തരിച്ചു നിന്നു പോയി. തെക്കും മുറിയിലും വടക്കുംമുറിയിലും നട്ടുവട്ടത്തുംകൂടി ഞാനൊരുത്തി മാത്രമേ പൊതുപ്രവത്തനത്തിൽ പങ്കെടുത്തിട്ടുള്ളു. എൻെറ പേരിൽ നാട്ടിലില്ലാത്ത എല്ലാ അപരാധങ്ങളും പറഞ്ഞു പരത്താൻ സമുദായം ശ്രമിച്ചു. എൻെറ ഔദ്ധത്യംകൊണ്ടു ഞാനതൊക്കെ സഹിച്ചു മുന്നോട്ടു നീങ്ങുകയാണ്. പുരോഗമനാഭിപ്രായഗതിയുള്ള കുറച്ചു ചെറുപ്പക്കാർ എന്നെ തുണയ്ക്കുന്നതുകൊണ്ട് ഞാൻ ഇങ്ങനെ നിലനില്ക്കുകയാണ്. ഈ ചെറുപ്പക്കാരുടെ പിന്തുണയുണ്ടായിരുന്നില്ലെങ്കിൽ ഒരു—പേപ്പട്ടിയെ കല്ലെറിഞ്ഞു കൊല്ലുംപോലെ ഈ സമുദായനീതി എന്നെ നശിപ്പിക്കുമായിരുന്നു.

എന്തുകൊണ്ട് ഈ സ്ത്രീകളാരും പുറത്തുവരുന്നില്ല? ഞാൻ ആലോചിച്ചു: ഇന്നത്തെ സമുദായനീതി അവരെ തളച്ചിട്ടിരിക്കുകയാണ്. പുരുഷന്മാരെപ്പോലെ അവക്കു സ്വാതന്ത്ര്യമില്ല. അടിമഭാരതത്തിലെ പുരുഷന്മാക്കുതന്നെ സ്വാ

ത്ന്ത്ര്യമില്ല. അവരുടെ അധീനത്തിലുള്ള സ്ത്രീകളുടെ കഥ പിന്നെയെന്തു പറയാനാണ്.

> "ഒരു കാൽ നീക്കേട്ടാനും
> മററെക്കാൽ മെലിഞ്ഞിട്ടും
> മനുഷ്യം നിനക്കെങ്ങു
> മാർഗ്ഗത്തിൽ പുരോഗതി?"

എന്ന രണ്ടു വരി എൻെറ ഹൃദയത്തിൽ മാറെറാലി ക്കൊണ്ടു.

വായനശാലയിൽനിന്നു പുസ്തകമെടുത്തു വായിച്ചിരുന്ന കുറച്ചു ചെറുപ്പക്കാരികളെ ഉൾപ്പെടുത്തിക്കൊണ്ട് ഒരു മഹിളാസംഘമുണ്ടാക്കണമെന്നു ഞാൻ വിചാരിച്ചു. കൃഷിക്കാരുടെ സംഘത്തിലും തൊഴിലാളികളുടെ സംഘത്തിലും അദ്ധ്യാപകരുടെ സംഘത്തിലുമെല്ലാം മഹിളകൾ കൂടി ഉണ്ടായിരുന്നുവെങ്കിൽ എത്ര നന്നായിരുന്നു? പുരുഷന്മാരുടെ കൂടെ —ഒരു വരിയിൽ നിന്നുകൊണ്ടു മഹിളകളും ജീവിതസമരത്തിൽ ഉറച്ചു നിന്നിരുന്നുവെങ്കിൽ!

ഞാൻ ആലോചിച്ചുനോക്കി. എൻെറ തുണക്കാരികളായിരുന്ന നാലകത്തു്നളിനിയും നായരുവീട്ടിലെ നന്ദിനിയും കുറച്ചൊക്കെ പഠിച്ചവരാണ്. അവരിൽ ഒരു സബ്ബ് ഇൻസ്പെക്ടരുടെ ഭാര്യയായ നളിനിയെ മഹിളാസംഘടനയിലെ ഒരംഗമായി കിട്ടുമോ? അവൾ ഏതോ ഒരു പോലീസ്ലൈനിൻെറ അടുത്തു കുറച്ചൊരന്തസ്സുള്ള സബ്ബ്ഇൻസ്പെക്ടരുടെ ഗൃഹകൃത്യങ്ങളിൽ വ്യാപൃതയായിരിക്കയാവാം, പിന്നെയുള്ളതു നന്ദിനിയാണ്. അവൾ ഇപ്പോഴും അവിവാഹിതയായിത്തന്നെയിരിക്കയാണ്. കാലത്തും വൈകുന്നേരവും അമ്പലക്കുളത്തിൽ വരും, പോവും. വീട്ടുപണികളെല്ലാം ചെയ്യും. ഉണ്ണും ഉറങ്ങും. കഴിഞ്ഞു; അവൾക്കു മറെറാരു

ജോലിയുമില്ല. കോൺഗ്രസ്സിനെപ്പററിയോ ലീഗിനെപ്പററിയോ സോഷ്യലിസ്റ്റ്പാർട്ടിയെപ്പററിയോ കമ്യൂണിസ്റ്റ്പാർട്ടിയെപ്പററിയോ ഒന്നും ഒരറിവും ഒരു ആലോചനയും അവൾക്കില്ല, അവൾ പ്രതീക്ഷിച്ചിരിക്കുകയാവും:

"എവിടെനിന്നെങ്കിലും ഒരു പുരുഷൻ വരും; അവളുടെ ഭർത്താവാവും; അവളും നാലഞ്ചു കുട്ടികളുടെ അമ്മയാവും; മററും മററും."

വായനശാലയിലെ ചില പുസ്തകങ്ങളൊക്കെ വായിച്ച ചെറുപ്പക്കാരികൾ ഞങ്ങളുടെ നാട്ടിലുണ്ട്. അവരെ ഉൾക്കൊള്ളിച്ചുകൊണ്ട് ഒരു മഹിളാസംഘമുണ്ടാക്കണമെന്ന് ഞാനുറച്ചു.

ഞങ്ങളുടെ വീട്ടിലെ അതിഥികൾക്കുവേണ്ട ഭക്ഷണപദാർത്ഥങ്ങൾ വെച്ചൊരുക്കി ഊണു കഴിച്ച ശേഷം പതിവുപോലെ ഞാൻ സ്കൂളിലേക്കു പോയി.

ഈ മഹിളാസംഘം എങ്ങനെയുണ്ടാക്കും?"—അന്ന് വൈകുന്നേരം സ്കൂൾ വിടുന്നതുവരെ ഞാൻ അതിനെപ്പററി പലപ്പോഴും ആലോചിച്ചു. എനിക്കൊരെത്തും പിടിയും കിട്ടിയില്ല.

"നാണ്യേ, വേറെ ഒരാളുംകൂടിയുണ്ടല്ലൊ മോളില്. അയാൾക്കും ഉണ്ടോ വാറണ്ട്?"

ഞാൻ സ്കൂൾവിട്ടു ചെന്നപ്പോൾ മുത്തശ്ശി ചോദിച്ചു.

"ഉണ്ട്"—ഞാൻ പറഞ്ഞു.

"അതെപ്പോഴാ നന്നായതു്?" മുത്തശ്ശി തുടന്നു: "ഈ കടക്കാരൊക്കെ ഇബ്ടത്തെ മോളിലിരുന്നു രക്ഷപ്പെടാൻ വരണതെന്താ?"

ഞാനൊന്നു ചിരിച്ചു. കടക്കാർക്കുമാത്രമേ വാറണ്ടുണ്ടാ

വ്വ എന്നാണ് മുത്തശ്ശി ധരിച്ചിട്ടുള്ളതു്. അവരോടെന്തു പറയണമെന്നെനിക്കു് അറിവുണ്ടായിരുന്നില്ല.

"എന്താ നീ ചിരിക്കണതു്?" മുത്തശ്ശി ചോദിച്ചു.
അപ്പോഴും ഞാൻ ചിരിച്ചു.

"എന്തെങ്കിലും കാട്ടിക്കോളിൻ." മുത്തശ്ശി അവരുടെ നിത്യകർമ്മങ്ങൾക്കു പോയി.

നേരം വിളക്കു കൊളുത്തി. നേരിയ ഇരുട്ടു വ്യാപിക്കാൻ തുടങ്ങിയപ്പോൾ ഗോപാലനും ആ നവാതിഥിയും താഴത്തേയ്ക്കിറങ്ങി വന്നു. അവർ പൂമുഖത്തിരുന്നു. ഒരു നേരിയ മഴ ചാറുന്നുണ്ടു്. ബാലൻ വായനശാലയിലേയ്ക്കു കടലാസ്സുകൊണ്ടുവരാൻ പോയിരിക്കുകയാണു്.

"ഒരു വിളക്കിങ്ങോട്ടു ഉമ്മറത്തുകൊണ്ടുവന്നു വെക്കു് നാണ്യേ,—കാലും മുഖവും കഴുകി ഭസ്മം തൊടാൻചെന്ന മുത്തശ്ശി എന്നോടാജ്ഞാപിച്ചു. ഞാൻ അടുക്കളയിൽ എന്തോ പണിയെടുക്കുകയായിരുന്നു. "ഇവരെ ഇങ്ങനെ ഇരുട്ടത്തു് ഇരുത്തിയാലോ?"

"വിളക്കു വേണ്ട മുത്തശ്ശ്യേ"— ഗോപാലൻ പറഞ്ഞു.

"വേണം ഇവിടെയുണ്ടല്ലോ വിളക്കു്. പിന്നെയെന്തിനാ ഈ ഇരുട്ടത്തിരിക്കണതു്?" മുത്തശ്ശി തുടന്നു: "ഇനിയൊരാമ്യനും ശിപായിയും ഒന്നും ഇങ്ങട്ടു് വരില്ല." അവർ ഭസ്മം തൊട്ട ശേഷം അകത്തേയ്ക്കുവന്നു് ഉമ്മറത്തേയ്ക്കൊരു വിളക്കു കൊണ്ടുചെല്ലുവാൻ എന്നോട്ടു് വീണ്ടും പറഞ്ഞു.

ഞാൻ ഒരു കമ്പിറാന്തലുമായി ഉമ്മറത്തേയ്ക്കു ചെന്നു.

"വിളക്കു് വേണ്ട."—ഗോപാലനും മററെ ആളും ഒപ്പം പറഞ്ഞു. ഞാൻ വിളക്കുമായി മടങ്ങിപ്പോയി.

"കിടാവു് പുറത്തേയ്ക്കുണ്ടോ?"—ഗോപാലൻ ചോദിക്കുന്നതു കേട്ടു.

"കിടാവ്"—നവാതിഥിയെപ്പററി ഞാൻ അന്വേഷിച്ചറിഞ്ഞു.

"മിസ്റ്റ്റസ്സേ, കുറച്ചുവെള്ളം പുറത്തേയ്ക്കു തരണം"—ഗോപാലൻ ഒരു ബീഡി കത്തിച്ചുകൊണ്ടു അകത്തേയ്ക്കു വിളിച്ചുപറഞ്ഞു മുററത്തേയ്ക്കിറങ്ങി. അയാൾ പുറത്തേയ്ക്കു പോയി.

ഞാൻ ഒരു ചെമ്പു നിറച്ച വെള്ളവും ഒരു കിണ്ടിയും പുറത്തു കോലായിൽ കൊണ്ടുചെന്നു വെച്ചു തിരിച്ചുപോരാൻ തുടങ്ങുമ്പോൾ കിടാവു് ചോദിച്ചു: "യൂണിയനൊക്കെ എങ്ങനെ?"

"അങ്ങനെ നടക്കുന്നു."—ഞാൻ പറഞ്ഞു.

"നിങ്ങളുടെ താലൂക്കുയൂണിയൻ പ്രസിഡണ്ടു് ഇപ്പോൾ മാനേജരായി ഇല്ലേ?"

"ഉവ്വ്."

"താലൂക്കിൽ മെമ്പർഷിപ്പ് എത്രയുണ്ടു്."

"മൂവ്വായിരത്തിലധികമുണ്ടു്."

"എയ്ഡഡ് അദ്ധ്യാപകന്മാരുടെ എത്ര ശതമാനം മെമ്പർഷിപ്പുണ്ടു്?"

"അറുപത്തഞ്ചു ശതമാനത്തിലധികം വരും."

"നിങ്ങൾക്കു മാനേജരെന്തു ശമ്പളം തരും?"

"എനിയ്ക്കു പന്ത്രണ്ടര ഉറുപ്പിക വീതം തരും."

"എമ്പത്തഞ്ചു ശതമാനത്തിലധികമുണ്ടല്ലോ."

"ഉണ്ടു്"—ഞാൻ തുടന്നു: "പക്ഷേ, ഹയർഎെയിനിങ്ങു കഴിക്കാത്തവക്കു് അഞ്ചും ആറും ഉറുപ്പികയേ മാനേജർ കൊടുക്കു."

"എട്ടാംതരം പാസ്സായവർ വെറുതെ ഒന്നും ശമ്പളം വാങ്ങാതെ സർവ്വീസിനു നിൽക്കുന്നില്ലേ?"

"രണ്ടുകൊല്ലം മുമ്പുണ്ടായിരുന്നു. ഇപ്പോൾ വളരെയധികമില്ല."

"ഇവിടെ സ്ത്രീകളുടെ സംഘടനയുണ്ടോ?"

"ഇല്ല."

"ഉണ്ടാക്കണം."

"എങ്ങനെയുണ്ടാക്കാനാ? വിദ്യാഭ്യാസമുള്ളവർതന്നെ അധികമില്ല. ഉൾനാടല്ലെ? വലിയ യാഥാസ്ഥിതികത്വവും. ഞാൻ ടീച്ചറായിട്ടുതന്നെ എന്നെക്കൊണ്ടു പലരും പലതും പറഞ്ഞിരുന്നു."

"ആളുകൾ പലതും പറയും. ഗാന്ധി ഭ്രാന്തനാണെന്നു പറഞ്ഞിരുന്ന നാടല്ലെ ഇതു്? കഴിഞ്ഞ തിരഞ്ഞെടുപ്പിൽ കോൺഗ്രസ്സു ജയിച്ചു ഭരണം തുടങ്ങിയപ്പോൾ മട്ടു മാറിയില്ലേ? അതൊന്നും സാരമില്ല."

"മഹിളാസംഘടനയുണ്ടാക്കണമെന്നു് ഇന്നു രാവിലെ ഗോപാലനും പറഞ്ഞു. എങ്ങനെയാണു് സംഘടനയുണ്ടാക്കുകയെന്നാണു് നിശ്ചയമില്ലാത്തതു്."

"പരിഭ്രമിക്കാനൊന്നുമില്ല"—കിടാവു് പുഞ്ചിരിതൂകിക്കൊണ്ടു പറഞ്ഞു: "ഈ സംഘടന എന്നു പറഞ്ഞാൽ ഉടനെ ആളുകൾക്കു തെററിദ്ധാരണയായി. ഒരണയോ രണ്ടണയോ മെമ്പർഷിപ്പു പിരിക്കുക; ഒരു രശീതിപുസ്തകം അച്ചടിപ്പിക്കുക; മീററിങ്ങു കൂട്ടുക; വർക്കിങ്ങു്കമ്മററിയുണ്ടാക്കുക ഇതൊക്കെയാണു് സംഘടനയെന്നാണു് പൊതുവിശ്വാസം."

"ഇതൊന്നും ആവശ്യമില്ലേ? ഞാൻ ചോദിച്ചു."

"വേണ്ടെന്നു ഞാൻ പറഞ്ഞില്ല." കിടാവു് തുടന്നു: "ഒരു സംഘടനയുണ്ടാക്കാൻ തുടങ്ങുന്ന പൊതുപ്രവത്തക

നോ പ്രവർത്തകയോ ആ മുന്നണിക്ക പൊതുവേയുള്ള അവശതകൾ പഠിക്കുകയും അതു തീർക്കാനുള്ള വഴികളാരായുകയും ഒരു ലക്ഷ്യത്തിലെത്താനുള്ള ബോധം മുന്നണിക്കുണ്ടാക്കിക്കൊടുക്കുകയുമാണ് ആദ്യം ചെയ്യേണ്ടതു്."

സ്ത്രീകൾക്കവശതയുണ്ടെന്നെനിക്കറിയാം. അതു തീർക്കേണ്ടതുമാണ്. എന്താവഴി?

"വഴിയോ?" കിടാവു് തുടന്നു: "സ്ത്രീകൾക്കവശതയുണ്ടെന്ന ബോധം അവർക്കുണ്ടാക്കിക്കൊടുക്കുകയാണ് ആദ്യത്തെ വഴി. അവർക്ക് അറിവില്ല. ആദ്യം അറിവുണ്ടാക്കാൻ ശ്രമിക്കൂ."

"വായനശാല ഏറ്റവും നല്ല നിലക്ക പ്രവർത്തിക്കുന്ന കാലത്തു് സ്ത്രീകൾ പുസ്തകങ്ങൾ വായിച്ചിരുന്നു. ഇപ്പോൾ അവർക്ക് അതിലും വലിയ ഉത്സാഹമൊന്നുമില്ല."

"അവരെ നിങ്ങൾ സഹായിച്ചില്ല. അവർക്ക് ആവശ്യമുള്ള നല്ല പുസ്തകങ്ങൾ നിങ്ങൾ കൊടുത്തില്ല. അവരിൽനിന്നു വളർന്നുവരുന്നവരെ നിങ്ങൾ കണ്ടുപിടിച്ചില്ല.. വളർന്നുവരുന്നവരെക്കൊണ്ടു കൂടുതൽ പണിയെടുപ്പിച്ചില്ല."

"കുറച്ചൊക്കെ ശരിയാണ്."

"എന്നാൽ ടീച്ചേഴ്സ് യൂണിയനുവേണ്ടി നിങ്ങൾ ചെയ്തതുപോലെ സ്ത്രീകളുടെ കാര്യത്തിലും നിങ്ങൾ കുറച്ചൊന്നു ശ്രദ്ധിച്ചുനോക്കൂ. അവരുടെയിടയിൽ വിജ്ഞാനം വിതരണം ചെയ്യാൻ പ്രവർത്തിക്കുന്ന രണ്ടുനാലു പ്രവർത്തകന്മാരെ കണ്ടുപിടിക്കൂ. അവരും നിങ്ങളുംകൂടി കൂടുതൽ ആളുകളെ പഠിപ്പിക്കൂ. അങ്ങിനെ തീ പിടിക്കുംപോലെ പതുക്കെപ്പതുക്കെ സംഘടന വളർത്തണം."

"ഞാൻ ശ്രമിക്കാം."

"നിങ്ങൾക്കൊരു വിഡ്ഢിത്തം പററിയിരിക്കുന്നു. നിങ്ങ

ളിപ്പോൾ നിങ്ങളുടെ വർഗ്ഗത്തിൽനിന്നു ഭ്രഷ്ടയായിരിക്കുകയാണു്. സ്ത്രീയല്ലാതായിരിക്കുന്നു. പുരുഷന്മാരായ കുറെ അദ്ധ്യാപകരുടെയിടയിൽ പെട്ടിരിക്കുകയാണു്. അതുകൊണ്ടു യാഥാസ്ഥിതികത്വത്തിൽ ഉറച്ചുനില്ക്കുന്ന സ്ത്രീകൾ നിങ്ങൾക്കു മീശ മുളച്ചിട്ടുണ്ടെന്നുപോലും കളിയാക്കുന്നുണ്ടാവും."

"ശരിയാണു്."

"എന്നാൽ നിങ്ങൾ പൊതുയോഗത്തിനു പോവുമ്പോൾ ഒരു സ്ത്രീയെക്കൂടി കൂട്ടിനു കൂട്ടു. യൂണിയനു പ്രവർത്തിക്കുമ്പോൾ ഒരു മിസ്ട്രസ്സിനെക്കൂടി നിങ്ങളുടെ നിലവാരത്തിലേയ്ക്കു് ഉയർത്താൻ ശ്രമിക്കു. ഒരു ഡസൻ സ്ത്രീകളെങ്കിലും നിങ്ങളുടെ കൂടെ പ്രവർത്തിക്കാൻ ഉണ്ടാകട്ടെ. പഴയ മുത്തശ്ശിമാർ തിരുവാതിരക്കാലത്തു് ചെറുപ്പക്കാരികളെ പാട്ടുപാടിക്കേറക്കാൻ പിടിച്ചു വലിച്ചു അരങ്ങത്തേക്കിറക്കുന്നതു് നിങ്ങൾ കണ്ടിട്ടില്ലേ? അതുപോലെ സ്ത്രീകളുടെയിടയിൽ നല്ലൊരു നേതൃത്വം നേടണം."

"ഞാൻ ശ്രമിക്കും."

"എളുപ്പമല്ല. പതുക്കെപ്പതുക്കെ പ്രവർത്തിക്കു" കിടാവു തുടന്നു: "നിങ്ങൾക്കിപ്പോൾ സ്ത്രീസമുദായത്തിൽ കൂടാൻ നിവൃത്തിയില്ല. ഭ്രഷ്ടുണ്ടു്. അതിനു് ഒരു പ്രായശ്ചിത്തം ചെയ്താൽ മതി."

കിടാവു് പറഞ്ഞതു് ശരിയാണെന്നെനിക്കു തോന്നി എനിക്കു മീശ മുളച്ചതുപോലെ ഞാൻ ഒററപ്പെട്ടു നില്ക്കുകയാണു്. ഞാൻ സാധാരണ സ്ത്രീകളിൽ നിന്നു ഒററപ്പെട്ടു നില്ക്കുന്നു. ഒരു പുരുഷമണ്ഡലത്തിൽ തലയും മുലയുമുള്ള പുരുഷനായി ജീവിക്കുന്നു. ഈ നില മാററാതിരുന്നാൽ മോശമാണു്. ഞാൻ തീരുമാനിച്ചു.

ബാലനും ഗോപാലനും വന്നു.

"പേപ്പറു വായിക്കാൻ മുകളിലേയ്ക്കു പോവാം."— ഗോപാലൻ പറഞ്ഞു. കിടാവും ഗോപാലനും മുകളിലേയ്ക്കു് പോയി.

ബാലൻ ഒരു റാത്തൽ അമേരിക്കൻ മാവുമായി അട്ടക്കളയിൽ വന്നു് അതു പശയാക്കാൻ തുടങ്ങുകയാണു്.

"ഇതെന്തിനാ?" ഞാൻ ചോദിച്ചു,

"ഇന്നു രാത്രി ഇതുകൊണ്ടൊരു പണിയുണ്ടു്."—ബാലൻ പുഞ്ചിരി തൂകിക്കൊണ്ടു് പറഞ്ഞു: "ബ്രിട്ടീഷു്സാമ്രാജ്യത്വത്തിനെ അമ്പരപ്പിക്കാനുള്ള ഒരേർപ്പാടാ."

"ഒരു റാത്തൽ അമേരിക്കൻ മാവുകൊണ്ടോ?"—ഞാൻ ചോദിച്ചു.

"ഏടത്തി കണ്ടോളൂ."

"ബാലാ"—പിണ്ടാരി കേശവമേനോൻ പൂമുഖത്തു് വന്നു കേറി വിളിച്ചു ചോദിച്ചു:— "ഇന്നൊന്നും തിന്നിട്ടില്ലെടാ. ചോറുണ്ടോ?"

കേശവമേനോൻ മറുപടി കേൾക്കാൻ നിന്നില്ല, അയാൾ അട്ടക്കളയിലെത്തിക്കഴിഞ്ഞു. കയ്യിലുണ്ടായിരുന്ന ഒരു കടലാസ്സുപൊതി നിലത്തിട്ടു. ഒരു പലക തേടിപ്പിടിച്ചു, ഒരു കിണ്ണവും കയ്യിലാക്കി, ഉണ്ണാനൊരുങ്ങിയിരുന്നു.

"ഉണ്ണാനിരിക്കുകയാണോ?"—ഞാൻ ചോദിച്ചു.

"വെശന്നിട്ടു വയ്യാ സിസ്റ്റർ"—പിണ്ടാരി മറുപടി പറഞ്ഞു.

"കൂട്ടാനിൽ വറുത്തിട്ടിട്ടില്ല"—ഞാൻ പറഞ്ഞു.

"അതു സാരമില്ല. കേശവൻ പതിവായി വറുത്തിട്ടു കൂട്ടാൻ കൂട്ടാറില്ല. ചോറു തരൂ സിസ്റ്റർ"—പിണ്ടാരി അയാളുടെ മുഖമുയർത്തിഎന്റെ മുഖത്തേയ്ക്കു നോക്കി ചിരിച്ചു. ഒരു

പൊട്ടിച്ചിരി. ആ കറുകറുത്ത മേൽമീശകൾക്കിടയിൽക്കൂടെ സ്വർണ്ണം കൊണ്ടു കെട്ടിയ ഒരു പല്ല് മിന്നിത്തിളങ്ങി.

ഞാൻ അയാൾക്കു ചോറ് വിളമ്പിക്കൊടുത്തു. രണ്ട് ചട്ടുകം ചോറ് വിളമ്പുന്നതിനു മുമ്പേ അയാൾ "മതിമതി" എന്നു പറഞ്ഞു തടുത്തു. ഞാൻ ഒരു ചട്ടുകം ചോറുകൂടി വിളമ്പി. അയാളെന്റെ കൈ കടന്നു പിടിച്ചുകൊണ്ട്, പരുഷമായി നോക്കിക്കൊണ്ട് ചോദിച്ചു:— "ഹാ—മതിയെന്നു പറഞ്ഞാൽ മനസ്സിലാവില്ലേ?"

"എന്താ?"—ഞാൻ കൈ വലിച്ചെടുത്തു ചട്ടുകം ഓങ്ങിക്കൊണ്ട് ചോദിച്ചു:—"എന്താ പെണ്ണുങ്ങളുടെ കൈ കടന്നു പിടിക്കുന്നത്. ഈ ചട്ടുകം കൊണ്ടൊരൊററ കൊത്തങ്ങട്ട തരും. അത്ര തന്നെ."

"പ്ലീസ്, എക്സ്ക്യൂസ്"— പിണ്ടാരി അമ്പരന്നുകൊണ്ടു തുടർന്നു:—"മാപ്പാക്കണം സിസ്റ്റർ. എനിക്കു വളരെ വലിയ ദേഷ്യമാണ്; അബദ്ധം പററിയതാണ്."

"ദേഷ്യമൊക്കെ കെട്ടിവെയ്ക്കുകയാണ് നല്ലത്"ഞാൻ തുടർന്നു ചോദിച്ചു:—"കുടിച്ചിരിക്കുന്നോ?"

"കുടിക്കുകയോ?"— പിണ്ടാരി തുടർന്നു:— "ഇന്നലെ വൈകുന്നേരം ഞാൻ ഗോപാലനോട് സത്യം ചെയ്തിരിക്കുന്നു. ഇനി മേലിൽ കുടിക്കില്ലെന്ന്."

"പത്തിരി ചുട്ടിട്ടടുത്തു വെച്ചാൽ
പയിപ്പു മാറൊപ്പാ പടച്ചവനേ,
ചോറു വിളമ്പി കൊത്താൻ നിന്നാൽ
പള്ളയിലാവോ, നാണ്യേമ്മേ"

അയാൾ ഉടനെ ഒരാംഗ്യപ്പാട്ടു പാടി. ഞാൻ പൊട്ടിച്ചിരിച്ചുപോയി. എന്റെ അമർഷം പറ പറന്നു. ഞാൻ അയാൾക്കു വറുത്തിടാത്ത കൂട്ടാനും വിളമ്പിക്കൊടുത്തു.

"ഇനിയെന്താ?"—പിണ്ടാരി ചോറും കൂട്ടാനും കൂടി കൂട്ടികലെത്തി വാരിത്തിന്നുകൊണ്ടു ചോദിച്ചു.

"ഇനി ഇപ്പോൾ ഒന്നുമില്ല. പപ്പടം കാച്ചണം, അതിനു ബാലൻ അടുപ്പു ഒഴിച്ചു തന്നിട്ടില്ല."

"എന്നാൽ എനിയ്ക്കുള്ള പപ്പടം പിന്നെ തന്നാൽ മതി"—പിണ്ടാരി ആ ചോറു മുഴുവനും വാരിത്തിന്നുകൊണ്ടു പറഞ്ഞു: "കുറച്ചു വെള്ളം, ഉണ്ടെങ്കിൽ ചുക്കവെള്ളം. അതില്ലെങ്കിൽ കഞ്ഞിവെള്ളം."

ഞാൻ ഒരു ഗ്ലാസ്സിൽ കുറച്ചു ചുക്കവെള്ളം എടുത്തു കൊടുത്തു. പിണ്ടാരി എഴുന്നേററു് എച്ചിൽക്കൈകൊണ്ടു തന്നെ ഗ്ലാസു വാങ്ങി വെള്ളം കുടിച്ചുകൊണ്ടു് ചോദിച്ചു:—"ഈ കിണ്ണം ഞാൻ തന്നെ എടുത്തു കഴുകി വെച്ചേക്കാം അല്ലേ?"

"ഇഷ്ടംപോലെ ചെയ്യാം" ഞാൻ പറഞ്ഞു,

"എന്താടാ അതു്? കുവപ്പൊടി വിരകുകയാ?"—പിണ്ടാരി എച്ചിൽക്കിണ്ണവും ഗ്ലാസ്സും എടുത്തു ബാലൻെറ അടുത്തേയ്ക്കു് നീങ്ങി. അടുപ്പിലെ തീനാളത്തിൻെറ വെളിച്ചത്തിൽ അയാളുടെ കാലിന്മേൽ പററിപ്പിടിച്ച മണ്ണും ചളിയും വ്യക്തമായി കാണാമായിരുന്നു. അയാളുടെ മുണ്ടിൻെറ വക്ക മുഴുവനും ചളിയിൽ മുങ്ങിയിരുന്നു.

"ഓ—എൻെറ മേനോനെ ഒന്നു കാലു കഴുകി ഉണ്ണാനിരിക്കാമായിരുന്നില്ലേ?"—ഞാൻ തുടന്നു:—"ആ പലകയിന്മേലും ചളികൊണ്ടു് മെഴുകി."

"പ്ലീസു്, എക്സ്ക്യൂസ്"—പിണ്ടാരി തുടന്നു:- "ഹായ്, വിശന്നിട്ടു് ഒക്കെ മറന്നു."

"കേശവൻ"- ഗോപാലൻ അമഷത്തോടെ വിളിച്ചുകൊണ്ടു അടുക്കളയിൽ കടന്നു:-"എന്താടൊ ഇബടെ കാണി

ക്കണതു്. ഒരു ദിക്കിൽ പോയി വരാൻ പറഞ്ഞാൽ വന്ന യുടനെ ആ കാര്യം എന്തായി എന്നു് ഏല്പിച്ചവനെ അറി യിച്ചിട്ടല്ലേ കളിക്കാ."

"പ്ലീസ് എക്സ്ക്യൂസ്"—പിണ്ടാരി ഗോപാലൻെറ നേ ക്ക തിരിഞ്ഞു തുടന്നു:—"വല്ലാതെ വിശന്നിരുന്നു. ഞാനി പ്പോൾ വരാം."

"എന്നാൽ എച്ചിൽക്കിണ്ണവുംകൊണ്ടു താളം പിടിച്ചു നി ല്ക്കാതെ വേഗം മുകളിലേയ്ക്കു് വാ"—ഗോപാലൻ മടങ്ങി.

"ബാലാ പപ്പടം കാച്ചിയാൽ എനിയ്ക്കു വെക്കണം കെ ട്ടോ"—പിണ്ടാരി വെള്ളമെടുത്തു കിണ്ണം കഴുകാൻ പോയി.

"എന്താ ബാലാ ഈയാളക്കു് ഭ്രാന്തുണ്ടോ?"— ഞാൻ ബാലനോടു് ചോദിച്ചതു് കേട്ടുകൊണ്ടാണു് പിണ്ടാരി അ ടുക്കളയിലേയ്ക്കു കടന്നു വന്നതു്."

"ഇല്ല സിസ്റ്റർ"—പിണ്ടാരി തുടന്നു:— "എന്നോടു് അ ലോഗ്യം തോന്നരുതു്. എനിയ്ക്കു ഭ്രാന്തൊന്നുമില്ല. എൻെറ സ്വഭാവം ഇങ്ങനെയാണു്."

"ഈ സ്വഭാവംകൊണ്ടു് നടക്കുമ്പോൾ പുറത്തൊരു പാളയും വെച്ചുകെട്ടുന്നതു് നല്ലതാണു്"—ഞാനുപദേശിച്ചു.

"ഞാൻ മനസ്സിരുത്തും" പിണ്ടാരി പറഞ്ഞു.

"കേശവാ"—ഗോപാലൻ വീണ്ടും വിളിച്ചു.

"ഇതാ വരുന്നു"— പിണ്ടാരി കടലാസ്സു കെട്ടെടുത്തുകൊ ണ്ടു ബാലനോടു് ചോദിച്ചു:—"ഒരു ബീഡിവേണം ബാലാ"

"എന്താടൊ താൻ ഇങ്ങോട്ടു് വരാത്തതു്?"— ഗോപാ ലൻ തുടന്നു ചോദിച്ചു.

"ഹെ:"—പിണ്ടാരി ഗജ്ജിച്ചു:— "ഊണു കഴിച്ചു് ഒരു ബീഡി വലിയ്ക്കാൻ സമയം തരാതെ...! ഞാനങ്ങോട്ടു വരും

അതിന്നു മുമ്പെത്തന്നെ അമ്മയുടെ പിണ്ണം വെക്കണമെങ്കി ലങ്ങോട്ടുവെച്ചടങ്ങിയിരുന്നോ."

ഗോപാലൻ അടങ്ങിപ്പോയി. ബാലൻ കൊടുത്ത ബീഡി സാവധാനം കത്തിച്ചു വലിച്ചു ശേഷമേ പിണ്ടാരി അടുക്കളെ ഒഴിച്ചുപോവുകയുണ്ടായുള്ളു. പോവുമ്പോൾ അയാൾ ഒരിക്കൽക്കൂടി ഉറപ്പിച്ചു:—"എനിക്കുള്ള പപ്പടം എടുത്തു വെക്കണം."

"വേഗം ഉണ്ണാറാക്കണം. എനിക്കും കിടാവിന്നും പോകണം"—ബാലൻ തുടന്നു:—"ഒരുപക്ഷേ, ഞാൻ നാളെയും മറ്റെന്നാളും വരില്ലാ. സ്ഥാലൻ കണ്ടത്തിലേക്ക് തോലുണ്ടാക്കിക്കോട്ടെ. വരമ്പുപണിയും കഴിച്ചോട്ടെ."

"നീയെങ്ങോട്ടാ പോണതു്?"—ഞാൻ ചോദിച്ചു.

"കിടാവിനെ ഒരു ദിക്കിൽ കൊണ്ടുപോയി ആക്കണം." ബാലൻ തുടന്നു:—"എങ്ങോട്ടാണെന്നെനിക്കറിഞ്ഞുകൂടാ. ഒളിവിലുള്ള പാർട്ടിക്ക പല രഹസ്യങ്ങളുമുണ്ടാവും. ഏടത്തി അതൊന്നും അധികം അന്വേഷിക്കരുതു്."

പൊതുവാൾ, രാധാകൃഷ്ണമേനോൻ, ഗോപാലകൃഷ്ണൻ, ചാത്തു നായർ അങ്ങനെ പലരും പൂമുഖത്തു വന്നു കേറി. ഗോപാലൻ താഴത്തേക്കിറങ്ങി വന്നു. അവക്കെന്തൊക്കെയോ നിർദ്ദേശങ്ങൾ കൊടുത്തു.

ഞാൻ പപ്പടം കാച്ചിക്കൊണ്ടിരിക്കുമ്പോൾ ഒരു കട്ടാരക്കത്തിയും കയ്യിൽപിടിച്ചുകൊണ്ടു് ചാത്തു നായർ എന്റെ അടുത്തു വന്നു നിന്നു ചോദിച്ചു:—"ഒരു ചകിരിപ്പൊളി കിട്ടണമല്ലോ."

"എന്തിനാ?"— ഞാനയാളുടെ മുഖത്തേക്കു സൂക്ഷിച്ചു നോക്കി. അയാൾ ലജ്ജാവനതമുഖനായി നിന്നുകൊണ്ടു് പറഞ്ഞു:—"ആവശ്യമുണ്ടു്"

"എന്താ ഒരു നാണക്കേട്?"

"നാണക്കേടൊന്നുമില്ല."

"ചകിരിപ്പൊളി വടക്കെഭാഗത്തെ കോലായിലുണ്ട്"

"എപ്പോഴാ മറുപടി പറയ്വാ"

"ആലോചിക്കട്ടെ"

"എത്രകാലം ആലോചിക്കണം?"

"കുറച്ചുകാലം വേണ്ടിവരും"

"അത്ര നീട്ടരുത്"

"ബദ്ധപ്പാടായോ?"

"എനിക്കൊരു തീരുമാനത്തിലെത്തണം."

"എനിക്ക പെട്ടെന്നു തീരുമാനത്തിലെത്താൻ വയ്യ."

"എന്നാൽ നല്ലപോലെ ആലോചിക്കു"—ചാത്തു നായർ വടക്കപുറത്തു പോയി ചകിരിപ്പൊളിയുമായി അട്ടക്കളയിൽ വന്നു ഇരിപ്പുറപ്പിച്ചു. അയാൾ ആ കട്ടാരക്കത്തികൊണ്ട് ചകിരി പൊളിച്ചു പത്തു പന്ത്രണ്ടു ബ്രഷുകളുണ്ടാക്കിയ ശേഷം ചോദിച്ചു: "ഒരു പത്തു പന്ത്രണ്ട് ചിരട്ടയും കിട്ടണം."

ബാലൻ വന്നു പത്തു പന്ത്രണ്ടു ചിരട്ട കൊണ്ടുവന്നു കൊടുത്തു. ഒരു ചെറിയ ടിന്നു കൊണ്ടുവന്നു ചാന്തുപോലുള്ള 'ദാർ' ഓരോ ചിരട്ടയിലും ഒഴിച്ചു. പൂമുഖത്തുള്ള ഓരോരുത്തരുടെ കയ്യിലും കൊടുത്തു. ഓരോ ബ്രഷും.

പിണ്ടാരി പത്തിരുന്നൂറു വാൾപോസ്റ്ററുകൾ അട്ടക്കളയിൽ കൊണ്ടുവന്നിട്ട് എണ്ണാൻ തുടങ്ങി. ബാലൻ പശ കടലാസ്സു തുണ്ടുകളിൽ സമമായി വിളമ്പി ഭാഗിച്ചു പൊതിഞ്ഞു വെച്ചു.

"കമ്യൂണിസ്റ്റ്പാർട്ടി സിന്ദാബാദ്"

"സാമ്രാജ്യത്വം നശിക്കട്ടെ."

വാൾ പോസ്റ്ററുകളിലുള്ള മുദ്രാവാക്യങ്ങൾ ഞങ്ങളുടെ അട്ടക്കളയിൽ കിടന്നു മിന്നി.

"ഒക്കെ ഒരുങ്ങിയില്ലേ?" ഗോപാലൻ അട്ടക്കളയിൽ വന്നന്വേഷിച്ചു:— "മജിസ്ട്രേട്ട കോടതി, താലൂക്ക കച്ചേരി, പോലീസ്സലൈൻ. റജിസ്ട്രാപ്പീസ്, സ്കൂളുകൾ— എല്ലാ ദിക്കിലും ഈ മുദ്രാവാക്യം പതിയണം."

"ആൾ റൈററ്"—പിണ്ടാരി എഴുന്നേററു നിന്നു പറഞ്ഞു: "ഞാനൊരു നല്ല സൂത്രം കണ്ടിട്ടുണ്ട്. അതു ഞാനൊപ്പിക്കാം."

"അതെന്താ?"—ഗോപാലൻ ചോദിച്ചു.

"അതു ഞാനിപ്പോൾ പറയില്ല."

"പറയാതെ ചെയ്യാൻ പാടില്ല."

"ഹേ: പറഞ്ഞാലതിൻെറ രസം പോവില്ലേ?"

"നീ വല്ല വിഡ്ഢിത്തവും കാട്ടി കുഴപ്പമുണ്ടാക്കും. എന്നോട്ട് പറ."

"കച്ചേരിപ്പടിക്കലെ ടി. ബി. യിൽ തുക്കിസ്സായ്യിൻെറ കാറു നിൽക്കുന്നുണ്ട്. അതിൻെറ ബാക്കിൽ ഒരു വാൾപോസ്റ്ററു പതിക്കണം. നാളെ കാലത്ത് മൂപ്പർ സ്ഥലം വിടും. എന്നാൽ ആ കാറു പോകുന്നിടത്തൊക്കെ നല്ലൊരു പ്രോപ്പഗണ്ടായി."

"തരക്കേടില്ല. അടി" ഗോപാലൻ സമ്മതിച്ചു:—"ബസ്സ്സ്റ്റാൻറ്. റെയിൽവേസ്റ്റേഷൻ അങ്ങനെ എല്ലാ ദിക്കിലും. നാല്യ മണിയുടെ മുമ്പേ ഒട്ടിച്ചു പോരണം."

ആ രാത്രിഞ്ചരന്മാരായ സന്നദ്ധഭടന്മാർ പുറപ്പെട്ടു.

"വല്ല പുലിമടയിലും പോയി തലയിടരുത് കേട്ടോ" ഗോപാലൻ പിണ്ടാരിക്ക വീണ്ടും താക്കീതു കൊടുത്തു. "പിടിയിൽ പെട്ടാൽ ആറു മാസം ജയിലിൽ കിടക്കേണ്ടിവരും"

"അതിൻെറ സ്വാദും ഒന്നറിയാലോ"—പിണ്ടാരി പറഞ്ഞു.

"അതിപ്പോ വേണ്ടാ"

"എന്നാൽ വേണ്ടാ"

"ഉഷാർ, പൊയ്ക്കോളിൻ" ഗോപാലൻ കല്പന കൊടുത്തു; അവർ സ്ഥലം വിട്ടു.

ബാലനും ഗോപാലനും കിടാവും ഊണു കഴിച്ചു. ബാലനും കിടാവും സ്ഥലം വിട്ടു. ഗോപാലൻ മുകളിൽ പോയി കിടന്നു.

ഞാനും മുത്തശ്ശിയും അമ്മയും ഊണു കഴിച്ചു. പാത്രങ്ങളെടുത്തു വെച്ചു കിടന്നു. ഞാൻ കിടന്ന ഉടനെ ഉറങ്ങി. എൻെറ തലച്ചോറിലെ ചിന്തകളും മനോരഥങ്ങളും സ്വപ്നത്തിൽ ചലച്ചിത്രങ്ങളിലെന്നപോലെ കണ്ടു. ചില സ്വപ്നങ്ങൾ മനോഹരങ്ങളായിരുന്നു. ചിലതു ഭയങ്കരങ്ങളും.

ഞാൻ കാലത്തു് എഴുന്നേററു വാതിൽ തുറന്നു നോക്കുമ്പോൾ ഒരാൾ പൂമുഖത്തു മൂടിപ്പുതച്ചു കിടന്നുറങ്ങുന്നതാണു് കണ്ടതു്. ആ പുതപ്പിൻെറ ഉള്ളിൽനിന്നു 'ഘർ—ഘർ' എന്ന കൂർക്കംവലി കേട്ടിരുന്നു. ആളാരാണെന്നു് എനിക്കു മനസ്സിലായില്ല.

ഞാൻ കാലും മുഖവും കഴുകി അടുക്കള അടിച്ചു തളിച്ചു വൃത്തിയാക്കി അടുപ്പിൽ തീപ്പിടിപ്പിച്ചു ചായയുണ്ടാക്കാൻ ശ്രമിച്ചപ്പോഴേയ്ക്കും ഗോപാലൻ താഴത്തേക്കു വന്നു. ആ കുംഭകർണ്ണനെ വിളിച്ചുണർത്തി. അതു പിണ്ടാരി കേശവമേനോനായിരുന്നു.

"ചായയുണ്ടോ മിസ്ട്രസ്സേ?"—രണ്ടുപേരും കൂടി അടുക്കളയിൽ വന്നപ്പോൾ കേശവമേനോൻ ചോദിച്ചു.

"വെള്ളം തിളക്കട്ടെ"—ഞാൻ പറഞ്ഞു.

"ഇന്നലെ എന്തൊക്കെയുണ്ടായി?"–ഗോപാലൻ ചോദിച്ചു.

"ഞാൻ പറഞ്ഞപോലെയൊക്കെ ചെയ്തു"–കേശവമേനോൻ തുടന്നു: "തുക്കിസ്സായ്പ് ഇന്നങ്ങനെ കാറിൽ പോവുമ്പോൾ നാട്ടുകാർ വായിക്കും നമ്മുടെ മുദ്രാവാക്യങ്ങൾ."

"ആരെങ്കിലും കണ്ടോ? എല്ലാവരും മടങ്ങി വീട്ടുകളിലെത്തിയിട്ടില്ലേ?"

"എല്ലാവരും മടങ്ങിയിരിക്കുന്നു."

"എന്താ മുണ്ടിലൊക്കെ?" ഞാൻ ചോദിച്ചു.

"ഓ—ാ–ദാറിന്റെ ചിരട്ട മുണ്ടിൽ മറിഞ്ഞുപോയി."

"താനെന്തിന് ഇങ്ങോട്ട് പോന്നു?"–ഗോപാലൻ ചോദിച്ചു.

"നല്ല ചോദ്യം!"—കേശവമേനോൻ തുടന്നു:—"നാടായ നാട്ടിലൊക്കെ, ചുമരായ ചുമരിന്മേൽ മുഴുവൻ ദാറുകൊണ്ടെഴുതിയിട്ട ഞാനീ മുണ്ടും ചുററി കച്ചേരിപ്പടിക്കൽ കിടന്ന തിരിഞ്ഞാൽ ആപത്തുണ്ടാവില്ലേ?"

"തനിക്ക വേറെ മുണ്ടില്ലേ?"—ഗോപാലൻ ചോദിച്ചു.

"ഇല്ല—"

"ഓ, ഒരു തറവാട്ടുകാരനായിട്ട്" ഗോപാലൻ പറഞ്ഞു.

"അച്ഛൻ ചാവട്ടെ, എടാ, അച്ഛൻ ചാവട്ടെ. അപ്പോൾ കേശവൻ മുണ്ട് കുത്തു കുത്തായിട്ടാണ് എടുക്കുക."

ചായയുണ്ടാക്കിക്കഴിഞ്ഞു. ഞാൻ അവക്ക് രണ്ടാൾക്കും കൊടുത്തു.

"എനിക്കൊരു മുണ്ടും കുപ്പായവും വേണം" കേശവമേനോൻ ആവശ്യപ്പെട്ടു.

"കൈത്തണ്ടയിലും കാലിന്മേലും അവിടേയും ഇവിടേയും ഒക്കെ ദാറുണ്ട്. അമ്പലക്കുളത്തിൽ പോയി വൃത്തിയായൊന്നു് കുളിക്കു"—ഗോപാലൻ തുടന്നു:- "ഇവനെവിടെനിന്നാ മുണ്ടും കുപ്പായവും കൊടുക്കുന്നതു്?"

"ബാലന്റെ ഒരു മുണ്ടു് വേണമെങ്കിൽ ഞാൻ കൊടുക്കാം. അവന്റെ കുപ്പായം മേനോനു് പാകമാവില്ല" ഞാൻ പറഞ്ഞു.

"ഒരു കീറക്കുപ്പായം ഞാൻ കൊടുക്കാം" ഗോപാലൻ തുടന്നു:-"കുത്തിക്കൊന്ന കൊലപ്പുള്ളി ചോരത്തുണിയും ച്യുററി നടക്കുമ്പോലെ ഇങ്ങനെ നടക്കാൻ ഇയാളെ വിട്ടുകൂടാ. കുറച്ചു എണ്ണയും സോപ്പും കൊടുക്കു മിസ്സ്റസ്സേ."

ഞാൻ കുറച്ചു എണ്ണയും സോപ്പും ഒരു തോത്തും കേശവമേനോനു് കൊണ്ടുവന്നു കൊടുത്തു. മൂപ്പർ കുളിക്കാൻ പോയി.

"വല്ലാത്തൊരു ജീവിയാണു്!" ഗോപാലൻ തുടന്നു: "ഒരു കാൎയ്യത്തിനുറച്ചിറങ്ങിയാൽ അതു നേടാതെ മടങ്ങില്ല"

ഗോപാലൻ മുകളിലേയ്ക്കു് പോയി. ഞാനെന്റെ ജോലികൾ ഓരോന്നായി ചെയ്തു തീൎത്തു. മേനോൻ കുളിച്ചു വന്നു. മൂപ്പരുടെ മുണ്ടും കുപ്പായവും അവിടെയിട്ടു; പകരം ബാലന്റെ ഒരു മുണ്ടും ഗോപാലന്റെ ഒരു കുപ്പായവും എടുത്തുടുത്തു മൂപ്പർ അടുക്കളെയിൽ വന്നു. കുറച്ചു കഞ്ഞി മുക്കിക്കുടിച്ചു് ഒരു ബീഡിയും കത്തിച്ചു പടി കടന്നു. ഞാൻ പതിവുപോലെ കഞ്ഞി കുടിച്ചു സ്കൂളിലേയ്ക്കു് പോയി.

ഞാൻ സ്കൂളിൽ ചെന്നു കയറിയയുടനെ കണ്ടതു് വെള്ള വലിച്ച ചുമരിന്മേൽ ഭംഗിയായി എഴുതിയ മുദ്രാവാക്യങ്ങളാണു്.

"കമ്യൂണിസ്റ്റു് പാർട്ടി സിന്ദാബാദ്"

"സാമ്രാജ്യത്വം നശിക്കട്ടെ"

"ഈ ചുവരൊക്കെ ഇങ്ങനെ കേട വരുത്തിയ നായ്ക്കളെ വേണ്ടതുണ്ട്‌" ഞങ്ങളുടെ സ്കൂളിലെ ഹെഡ്മാസ്റ്ററായ രാമൻകുട്ടി നായർ പിറുപിറുക്കുന്നതു ഞാൻ കേട്ടു.

"എന്താ പറയണത്‌?" ഞാൻ ചോദിച്ചു.

"തെക്കുംമുറി പറമ്പിലെ ചുമരായ ചുമരിന്മേലൊക്കെ ഇങ്ങനെ എഴുതിയിട്ടുണ്ട്‌. ചെത്തുവഴിയിലെ മരങ്ങളിലൊക്കെ കടലാസ്സിലെഴുതി പതിച്ചിട്ടുണ്ട്‌. വല്ലാത്തൊരു ചെകുത്താൻ പണി"

"എന്താ ഈ കമ്യൂണിസ്റ്റ്‌ പാർട്ടി എന്നുവെച്ചാൽ" ഞാൻ ചോദിച്ചു.

"റഷ്യയിലുള്ള ഒരു സംഘമാണ്‌" രാമൻകുട്ടി നായർ വിവരിച്ചു തന്നു: "ഹിമാലയപർവ്വതവും കുന്നിയൻ കുന്നും ഒപ്പമാക്കണമെന്നു പറയുന്ന ഒരു സംഘം."

"അതെന്തിനാ നമ്മുടെ ചുവരിന്മേൽ എഴുതിയിരിക്കുന്നതു്?" ഞാൻ ചോദിച്ചു.

"തെമ്മാടികൾ"–രാമൻകുട്ടി നായർ കുട്ടികളോട്‌ ബെല്ലടിക്കാൻ കല്പിച്ചു.

സമയം ഒരു പന്ത്രണ്ടു മണിയായപ്പോഴേയ്ക്കും സബ്ബ്‌ ഇൻസ്പെക്ടരും സർക്കിൾ ഇൻസ്പെക്ടരും ഹെഡ്കോൺസ്റ്റബിളും ഒന്നു രണ്ട്‌ പോലീസുകാരും ഞങ്ങളുടെ സ്കൂളിൽ വന്നു. ഹെഡ്മാസ്റ്റർ പരിഭ്രമിച്ചു പുറത്തു ചെന്നു.

"ഇതാരെഴുതി?"–സർക്കിൾ ഇൻസ്പെക്ടർ ചോദിച്ചു.

"നിശ്ചയമില്ല" ഹെഡ്മാസ്റ്റർ പറഞ്ഞു.

"ഇവിടെ കമ്യൂണിസ്റ്റുകാരുണ്ടോ?"–ഇൻസ്പെക്ടർ ചോദിച്ചു.

"സോഷ്യലിസ്റ്റ്കാരുണ്ട്‌"

"ഇതൊക്കെ ചുമരിന്മേൽ വെച്ചുകൊണ്ടിരിക്കാനാ ഭാവം?"

"ഞങ്ങളെന്താ ചെയ്യേണ്ടതു്? ആരാ എഴുതിയതെന്നു് ഞങ്ങൾക്കറിഞ്ഞുകൂടാ."

"മര്യാദയ്ക്കു് മാച്ചു കളഞ്ഞോളിൻ—ഇല്ലെങ്കിൽ......" വന്ന പാടെ ഇൻസ്പെക്ടർ മടങ്ങി.

"മായ്ക്കണമെങ്കിൽ അഞ്ച്യ നാരായം കുമ്മായം വേണം" ഹെഡ്മാസ്റ്റർ പിറുപിറുത്തുകൊണ്ടു് ക്ലാസ്സിലേയ്ക്കുപോയി.

കമ്യൂണിസ്റ്റു് പാർട്ടിയുടെ ഒരു മന്ത്രവാദംകൊണ്ടു് ബ്രിട്ടീഷ്സാമ്രാജ്യത്വത്തിന്റെ ചെകുത്താൻ ഇളകി നടക്കാൻ തുടങ്ങിയിരിക്കുന്നു. ഹായ്, വല്ലാത്തൊരു മന്ത്രവാദം!



# മഹിളാസംഘടന

പൊതുജനങ്ങളുടെ മുമ്പിൽ കമ്യൂണിസ്റ്റ്പാർട്ടി പൊട്ടിപ്പുറപ്പെട്ടതു പെട്ടെന്നായിരുന്നു. തെക്കുംമുറിയും വടക്കുംമുറിയും നടുവട്ടത്തും മാത്രമല്ല കേരളത്തിൽ മുഴവനും കമ്യൂണിസ്റ്റ്പാർട്ടിയുടെ ആ രണ്ടു മുദ്രാവാക്യങ്ങൾ പൊട്ടിപ്പുറപ്പെട്ടതു് ഒരൊററ ദിവസമാണു്. ബ്രിട്ടീഷ് സാമ്രാജ്യത്വത്തിൻെറ പൊല്ലീസ് കണ്ണും തലയുമെടുത്തു് അന്വേഷിച്ചു. അവക്കു് ആ പ്രസ്ഥാനത്തിൻെറ ഉറവിടം കണ്ടുപിടിക്കാൻ സാധിച്ചില്ല.

ചുമരിന്മേൽ മുദ്രാവാക്യം പ്രത്യക്ഷപ്പെട്ടുകഴിഞ്ഞതിൻെറ ശേഷം ഒരാഴ്ചയ്ക്കുള്ളിൽ ഡിപ്യൂട്ടിഇൻസ്പെക്ടർ ഞങ്ങളുടെ സ്കൂൾ സന്ദർശിച്ചു. ചുമരിന്മേലുള്ള എഴുത്തു് ഉടനെ മായ്ച്ചു റിപ്പോർട്ടുചെയ്യണമെന്നു് ഇൻസ്പെക്ഷൻ പുസ്തകത്തിലെഴുതി റിക്കാർട്ടാക്കുകയുണ്ടായി. രാമൻകുട്ടിനായർ അധ്യേ നാരായം കുമ്മായപ്പൊടി കലക്കി ആ അക്ഷരങ്ങളുടെ മേലെ അടിച്ചുനോക്കി. ഫലമുണ്ടായില്ല. 'ദാററി'ലെഴുതിയ അക്ഷരങ്ങൾ പച്ച നിറത്തിൽ പ്രത്യക്ഷപ്പെട്ടു. സ്കൂൾ കുട്ടികൾ ആ അക്ഷരങ്ങളുടെ അടുത്തുചെന്നു് —ക–മ്യൂ–ണി–സ്റ്റ് പാ–ർട്ടി—സിന്ദാബാദ്ദ് എന്നു പെറുക്കിപ്പെറുക്കി വായിച്ചു. കുട്ടികൾ ആ മുദ്രാവാക്യം റോട്ടിൽവെച്ചു വിളിച്ചുപറഞ്ഞു.

ആ അക്ഷരങ്ങൾ മായിച്ചുകളയാൻ രാമൻകുട്ടിനായർ ഒരു പരിശ്രമവുംകൂടി നടത്തി. ഒരു കുമ്മായപ്പണിക്കാരനെ വിളിച്ചു; ചുമരിന്മേൽ നിന്നു 'കമ്പഴ'കൊണ്ടു ആ അക്ഷരങ്ങൾ ചുരണ്ടി എടപ്പിച്ചു മണ്ണിഴക്കിയശേഷം വീണ്ടും വെള്ളവലിപ്പിച്ചു നോക്കി. അപ്പോൾ അക്ഷരങ്ങൾ പഴയ ചുവരിൽ പുത്തൻ കുമ്മായത്തിന്റെ വ്യത്യസ്ത വർണ്ണത്തിൽ പ്രത്യക്ഷപ്പെട്ടു.

"ഇതെന്തൊരാപത്ത്; എന്നെക്കൊണ്ടാവില്ല" എന്നു പിറുപിറുത്തുകൊണ്ട് ഹെഡ്മാസ്റ്റർ ആ അക്ഷരങ്ങളോടുള്ള പോരാട്ടം അവസാനിപ്പിക്കുകയാണുണ്ടായത്.

പറയത്തക്ക സംഭവങ്ങളൊന്നുമില്ലാതെ ദിവസങ്ങൾ പൊയ്ക്കൊണ്ടിരുന്നു. ഇടയ്ക്കിടയ്ക്കു കമ്മ്യൂണിസ്റ്റ്പാർട്ടിയുടെ മുദ്രാവാക്യങ്ങൾ ഉൾക്കൊള്ളുന്ന വാൾപോസ്റ്ററുകളും ചുമരെഴുത്തുകളും അവിടവിടെ പ്രത്യക്ഷപ്പെട്ടുകൊണ്ടിരുന്നു. കർഷകസംഘത്തിന്റെ അഭിപ്രായഗതികൾ ഉൾക്കൊള്ളുന്ന കിസാൻ സംഘടനകൾ അവിടവിടെ രൂപീകരിച്ചു പ്രവർത്തിക്കാൻ തുടങ്ങിയിരുന്നു. ടീച്ചേഴ്സ് യൂണിയൻ സംഘടന ശക്തിപ്പെട്ടുകൊണ്ടിരുന്നു. പറയത്തക്ക വ്യവസായശാലകളൊന്നുമില്ലാത്ത ഞങ്ങളുടെ താലൂക്കിൽ ബീഡിത്തൊഴിലാളികളുടേയും ചില സംഘടനകൾ അവിടവിടെ പൊട്ടിമുളയ്ക്കുകയും വാടിക്കരിയുകയും ചെയ്തുകൊണ്ടിരുന്നു.

"ഒരു മഹിളാസംഘമുണ്ടാക്കണം" ഞാനുറച്ചു; കുളക്കടവുപ്രസംഗങ്ങൾകൊണ്ടു മാത്രം അതുണ്ടാക്കാനാവില്ലെന്ന് എനിക്കു ബോധ്യപ്പെട്ടു. ഞാനൊരു ദിവസം നായരുവീട്ടിലെ നന്ദിനിയെ അവളുടെ വീട്ടിൽ ചെന്നു കാണുവാനുറച്ചു.

"ഞാനിന്നുച്ചക്കങ്ങോട്ടു വരാം"— ഒരു ദിവസം കാലത്തു കുളിക്കുമ്പോൾ ഞാൻ നന്ദിനിയോടു പറഞ്ഞു: "നോക്കു കുറെ വിശേഷം പറയണം."

"വായോ." നന്ദിനി ക്ഷണിച്ചു.

"നെല്ലിക്ക നല്ലവണ്ണം മൂത്തോ?"—പണ്ടു ഞാൻ സ്കൂളിലേയ്ക്കു പോകുമ്പോൾ നായരുവീട്ടിൽ പോയിരുന്നതും അവരുടെ പടിക്കൽ കൊഴിഞ്ഞു കിടക്കുന്ന മൂത്ത നെല്ലിക്ക പെറുക്കി സഞ്ചിയിലിട്ടു സ്കൂളിലേയ്ക്കു പോയിരുന്നതും സ്കൂളിലെ മദ്ധ്യാഹ്നവിശ്രമവേളകളിൽ ആ നെല്ലിക്ക മുഴുവനും ഞങ്ങൾ മൂന്നുപേരും കൂടി സമമായി ഭാഗിച്ചു തിന്നശേഷം പച്ചവെള്ളം കുടിച്ചു മധുരം നുകർന്നിരുന്നതും എല്ലാം എന്റെ സ്മൃതിപഥത്തിൽ ഉയർന്നു. ഞങ്ങളുടെ ആ പഴയ സ്കൂളുകാരി നളിനിയുടെ ഓർമ്മ വന്നപ്പോൾ ഞാൻ പറഞ്ഞു: "പാവം നളിനി അഞ്ചു കുട്ടികളുടെ അമ്മയായി."

"ഇൻസ്പെക്ടരെപ്പളും തല്ലുംത്രെ."—നന്ദിനി തുടർന്നു:— "കഴിഞ്ഞ ഓണക്കാലത്തു വന്നപ്പോൾ അവിട്ടത്തുന്നാൾ പാട്ടുപാടിക്കളി കാണാൻ മനക്കൽ വന്നു. ഞങ്ങള് കുറച്ചു നേരം വിശേഷംപറഞ്ഞു നിന്നു. അപ്പോഴേയ്ക്കും പോവാൻ വൈകി. ഒരാള് വന്നാൽ തല്ലുകൊള്ളണം എന്നുവെച്ചാൽ എനിയ്ക്കു വയ്യേ."

"എന്താ ഒരു തല്ലുകൊണ്ടാൽ?"—ഞാൻ തുടർന്നു ചോദിച്ചു—"അവരെത്ര ബുദ്ധിമുട്ടുന്നുണ്ട് പെണ്ണുങ്ങൾക്കുവേണ്ടി! ഉടുക്കാനും തേക്കാനും തരുന്നു! ഓണം വിഷു തിരുവാതിരകൾക്ക് വേണ്ടതൊക്കെ കൊണ്ടുവന്നു തരുന്നു! പണ്ടങ്ങളുണ്ടാക്കി കെട്ടിക്കുന്നു! കാഴ്ചയും വേലയും കാട്ടിത്തരാൻ കൊണ്ടുപോണു! കുറിവെച്ചു പണമുണ്ടാക്കിത്തരുന്നു. ഇങ്ങനെ അവരെത്ര കഷ്ടപ്പാട് സഹിക്കുന്നുണ്ട്. അങ്ങനെ ബുദ്ധിമുട്ടുമ്പോൾ അവർക്കു ദ്വേഷ്യം വന്നാൽ ഒന്നു തച്ചുവെങ്കിൽ അതു കൊണ്ടാലെന്താ? പിന്നെ നളിനിക്കാച്ചാൽ അഞ്ഞൂറു തല്ലു വീതം കൊള്ളാം. അവളെ അയാള് എല്ലാ ചിലവും കൊടുത്തിട്ടാ കൊണ്ടുനടക്കണത്."

"എങ്ങനെയായാലും എന്നെ ഒരാള് തല്ലില്ല. എനിക്കാ സംശയല്യ" നന്ദിനി തുടന്നു: "അങ്ങനത്തെ ആളാണ് ആലോചിക്കാൻ വരണതെങ്കിൽ ഞാൻ സമ്മതിക്കില്ല."

"ആലോചിക്കാൻ വരുമ്പോൾത്തന്നെ ആളുടെ സ്വഭാവം അറിയാൻ കഴിയ്യോ? ചക്കയൊന്നുമല്ലല്ലോ ചൂന്നുനോക്കാൻ?"

"അതൊക്കെ കണ്ടാലറിയാം."

"അതെങ്ങനെ?"

"അതൊക്കെ അറിയാം."

"എന്നാലും?"

"മീശയുള്ള ആളാണെങ്കിൽ ഞാൻ സമ്മതിക്കില്ല."

"മീശയുള്ളാള് തല്ലും?" ഞാൻ പൊട്ടിച്ചിരിച്ചുകൊണ്ടു ചോദിച്ചു.

"നളിനിയുടെ നായർക്ക് ഇത്രയ്ക്കു നീളം മീശയുണ്ട്." നന്ദിനി ചൂണ്ടുവിരലിന്മേൽ ഒന്നര ഇഞ്ചോളം നീളത്തിൽ പെരുവിരൽകൊണ്ടടയാളപ്പെടുത്തി നളിനിയുടെ നായരുടെ മീശയുടെ ഭയാനകത വെളിപ്പെടുത്തി.

"എനിയ്ക്കു മീശ ഇഷ്ടമല്ല. ഹെ: കരിന്തേരട്ടപോലെ ചുണ്ടത്തു മീശയുംവെച്ചു.........കണ്ടാൽ ചെട്ടികളാണെന്നു തോന്നും."

"അതിനു പെണ്ണുങ്ങൾക്കു ഇഷ്ടംപോലെ അവരവർക്കുള്ള ആളെ തിരഞ്ഞെടുക്കാൻ തരാവില്യല്ലോ"—ഞാൻ പറഞ്ഞു.

"അവരവർക്കിഷ്ടമുള്ള ആളു വരുമ്പോ മതി"—നന്ദിനി തുടന്നു: എനിയ്ക്കു രണ്ടുമൂന്നാള് വന്നന്വേഷിക്കാഞ്ഞിട്ടൊന്നുമല്ല. ഞാൻ ക്ക് വേണ്ടാന്നു പറഞ്ഞു."

"എന്തെ, അവയ്ക്കൊക്കെ മീശയുണ്ടായിരുന്നുവോ?".

ആ സംഭാഷണം അധികം നീളാൻ ഇടവന്നില്ല. അപ്പോഴേയ്ക്കും നാലകത്തെ ലക്ഷ്മിക്കുട്ടിയമ്മ കുളിക്കാൻ വന്നു.

"കുളിച്ചു ചെല്ലുമ്പോഴേയ്ക്കു നേരം വൈകേപ്പാ ആവോ" —ലക്ഷ്മിക്കുട്ടിയമ്മ എന്നോടു ചോദിച്ചു: —"നാണ്യേ പ്പൊ നേരം എന്തായി? ഒമ്പതുമണിയായെ്ാ?" അവർ ബദ്ധപ്പെട്ടു പല്ലുതേച്ചു,

"ഒമ്പതായിട്ടുണ്ടാവും." ഞാൻ തുടന്നു:—എന്താ ഇന്നിത്ര വലിയൊരു ബദ്ധപ്പാട്?"

"ഇൻസ്പെക്ടർ പറഞ്ഞേടക്കണു 'ഇരിടി'യിലേയ്ക്കു ചെല്ലാൻ. അവരിപ്പൊ അവിടെയാണ്. നളിനിക്ക് ഇതൊമ്പതാം മാസാണ്. ഒമ്പതും പത്തും ഭേദല്യാന്നാപറയ്ാ: എപ്പളാന്ന് നിശ്ചണ്ടോ? അയാൾക്കിവിടെ കൊണ്ടാക്കാൻ പോരാൻ എടയില്ല. അവടെയൊക്കെ കമ്യൂണിസ്റ്റുകാരുടെ ലഹളയാത്രെ." പല്ലുതേക്കുന്നതിൻെറ ഇടയിൽത്തന്നെ ലക്ഷ്മിക്കുട്ടിയമ്മ തുരുതുരെ പ്രസംഗിച്ചു. അവർ കുലുക്കഴിഞ്ഞു തുപ്പിക്കൊണ്ടു പറഞ്ഞു:—"ഈ പേററ് അവടെ വെച്ചിട്ടു മതി എന്നാ ഇൻസ്പെക്ടര് പറഞ്ഞതു്. എന്തെങ്കിലും സഹായത്തിനു് എന്നോടങ്ങട്ടു ചെല്ലാനും പറഞ്ഞു. ബസ്സ് ഒമ്പതരക്ക്ാ. അതങ്ങട്ടു ചെന്നാൽ അപ്പൊ വണ്ടീംണ്ടത്രെ. പോവന്നെ."

"അപ്പോ രണ്ടുമൂന്നു മാസം അവിടെ താമസിക്കേണ്ടി വരും. ഇല്ല്യേ?"

"ഞാനത്രയൊന്നും താമസിക്കില്ല. പെററു് ഇരുപത്തെട്ടു കഴിഞ്ഞാൽ ഞാൻ പോരും. എൻെറ മൊതലൊക്കെ ഇവിടെയാ കിടക്കണെതേയ്."—അവർ സംസാരിക്കുകയും കാലടികൾ തേക്കുകയും ഒപ്പം ചെയ്തു. "കുട്ടി ആറായി അവൾക്ക്. ഈ വയററില്ലുള്ളതാറാമത്തെയാണ്." അവർ ബ

ദ്ധപ്പെട്ട താളിയുരച്ചുകൊണ്ടു പാശ്ചാത്തപിച്ചു—"ഈശ്വ രാ ഗുരുവായൂരപ്പാ സന്തതി ഏറിയിട്ട പറയല്ലേ—േ—ഭഗ വാനേ."

"മൂന്നു പെൺകുട്ടിയല്ലേ?" നന്ദിനി ചോദിച്ചു.

"ഒരാങ്കുട്ടി. നാലു പെങ്കുട്ടിയും" ലക്ഷ്മിക്കുട്ടിയമ്മ താളി പിഴിഞ്ഞു തേച്ചുകൊണ്ടു തുടന്നു: "ഇപ്പളത്തെ ഒരാണായാൽ നന്നായിരുന്നു. വയററിലെന്താണാവോ" അവർ ബദ്ധപ്പെട്ടു മുഖം തേച്ചു വെള്ളത്തിലറങ്ങി മുങ്ങി.

"ഈശ്വരാ രക്ഷിക്കണേ, എന്റെ തേവരേ. വലയ്ക്കാതെ ജീവൻ കളയണേ" ലക്ഷ്മിക്കുട്ടിയമ്മ മുങ്ങിക്കയറി തല കെട്ടിപ്പിഴിഞ്ഞുകൊണ്ടു പ്രാർത്ഥിച്ചു.

"ഞാനുച്ചയ്ക്ക് അങ്ങോട്ടു വരാം."—കുളത്തിൽനിന്നു ക യറിക്കൊണ്ട് ഞാൻ പറഞ്ഞു.

"എന്താ നായരുവീട്ടില് വിശേഷിച്ച്?"—ലക്ഷ്മിക്കു ട്ടിയമ്മ ചോദിച്ചു.

"വിശേഷിച്ചുണ്ടായിട്ടു വേണോ നാണിക്കങ്ങോട്ടു വ രാൻ?" നന്ദിനി ചോദിച്ചു.

"അവൾക്ക് എപ്പോളും കോൺഗ്രസ്സല്ലെ?"—ലക്ഷ്മിക്കു ട്ടിയമ്മ തുടന്നു: —"ഞാൻ കണ്ടിട്ടില്ലേ, ഈ നാണി അട്ടത്ത വീട്ടിലെങ്ങാനും പോണതും പെങ്കിടാങ്ങളായി വിശേഷം പറയണതും. ഇത്ര അടുത്തല്ലെ, അവടെ അവള് വന്നിട്ട പ ത്തുപന്ത്രണ്ടു കൊല്ലമായിടക്കണ."

ലക്ഷ്മിക്കുട്ടിയമ്മ പറഞ്ഞതു ശരിയായിരുന്നു. പണ്ടു ന ളിനിയെക്കാണാൻ ഞാൻ പോയതും അബൂബക്കർ വാതി ല്ക്കൽ എത്തിനോക്കി എന്നെ മാടിവിളിച്ചതും ലക്ഷ്മിക്കുട്ടി യമ്മ ചിരിത്ത പറഞ്ഞതുമെല്ലാം എനിക്കോർമ്മവന്നു. പിന്നെ ഇതുവരെ പോയിട്ടില്ല. ഞാൻ വീട്ടിലേക്കു നടന്നു.

"അവൾക്ക് എപ്പോഴും കോൺഗ്രസ്സല്ലേ..." എന്നു തുടങ്ങി ലക്ഷ്മിക്കുട്ടിയമ്മ പറഞ്ഞ വാക്കുകൾ എന്റെ ഉള്ളിൽ കിടന്നു മുഴങ്ങി. ഞാൻ പെൺകിടാങ്ങളോട് സംസാരിക്കാറില്ല. അവരെന്റെ പേരിൽ ആരോപിച്ച കുറ്റം അതാണ്. കൂടുതൽ അടുത്തിടപഴകിക്കൊണ്ട് സ്ത്രീകളുടെ ഇടയിൽ ജീവിക്കണമെന്നു ഞാനുറച്ചു.

അന്നുച്ചയ്ക്കുതന്നെ ഞാൻ നായരുവീട്ടിലേയ്ക്കു പോയി. കിടാവും ലക്ഷ്മിക്കുട്ടിയമ്മയും ഞാനും എന്നിൽക്കണ്ട കുറ്റം തീർക്കാനുറച്ചിറങ്ങിയതാണ്. ഞാൻ ചെന്നു കയറിയപ്പോൾ ശങ്കരൻകുട്ടിയും അവിടെയുണ്ടായിരുന്നു. ശങ്കരൻകുട്ടിയുടെ വലിയമ്മയുടെ മകളാണ് നന്ദിനി. ഞാൻ മുസലിയാരുടെ സ്കൂളിൽ ടീച്ചറായിരുന്നപ്പോൾ ശങ്കരൻകുട്ടിയും അവിടെയുണ്ടായിരുന്നു. വായനശാലാപ്രവർത്തനത്തിലും ഞങ്ങളൊന്നിച്ചു പ്രവർത്തിച്ചിട്ടുണ്ട്. അതിന്നുശേഷമാണ് ശങ്കരൻകുട്ടി മേനോനായിപ്പോയതു്. ഞാൻ ശങ്കരൻകുട്ടിയെ കണ്ടിട്ടുതന്നെ നാലഞ്ചുകൊല്ലം കഴിഞ്ഞിരുന്നു. ആ കാലഘട്ടത്തിന്നിടയിൽ അയാൾക്കെന്തു മാററം വന്നിരിക്കുന്നുവെന്നെനിക്കറിയാമായിരുന്നില്ല. ആകൃതി വളരെ വ്യത്യാസപ്പെട്ടിരിക്കുന്നു. മെലിഞ്ഞിരുന്ന മനുഷ്യൻ തടിച്ചിരിക്കുന്നു. കുമ്പ തുങ്ങിയിരിക്കുന്നു. കുറച്ചൊരു 'കഷണ്ടി'യുമുണ്ടായിരിക്കുന്നു.

"എന്നു വന്നു?"—ഞാൻ ശങ്കരൻകുട്ടിയോടന്വേഷിച്ചു.

"ഇന്നുച്ചയ്ക്കു്."

"എത്ര ദിവസത്തെ താമസമുണ്ടാവും?"

"നാളെ ഉച്ചതിരിഞ്ഞാൽ പോവും." ശങ്കരൻകുട്ടി തുടർന്നു: "കണ്ടിട്ടു കാലം കുറച്ചായി."

"കുറച്ചായി. നല്ലപോലെ തടിച്ചിരിക്കുന്നുവല്ലോ." ഞാനഭിപ്രായപ്പെട്ടു.

"അച്ഛാ ചായ."–ചുരുൾ മുടിയും കുടക്കടുക്കനും ചങ്ങ

ലയും സ്വച്ഛന്ദ്യവും കിലുങ്ങുന്ന തളയുമുള്ള ഒരു കൊച്ചുമി ടുക്കൻ വന്നു ശങ്കരൻകുട്ടിയെ വിളിച്ചു.

"കുട്ടീ വരു"—ഞാനാ കൊച്ചുമിടുക്കനെ വിളിച്ചുകൊണ്ടു ചോദിച്ചു. "മകനാ? എത്ര കുട്ടികളുണ്ടു്?

"അതേ–രണ്ടു്."—ശങ്കരൻകുട്ടി പറഞ്ഞു.

"ആരാ?"—ആ കൊച്ചുമിടുക്കൻ എന്നെപ്പററി അന്വേഷിച്ചു.

"വരു, ഞാനൊന്നെടുക്കട്ടെ"—ഞാൻ കൈ നീട്ടി.

കുടയട്ടെയതൻ കവിളുകളിലാടിക്കമൊറു് തല കുലുക്കിക്കൊണ്ടു് ആ കുട്ടി പറഞ്ഞു:

"ഞാൻ വരില്ല."

"എന്താ പേരു്."

"പേരോ?"

"ആ. എന്താ പേരു് പറയൂ." ഞാൻ പതുക്കെ പതുക്കെ കുട്ടിയുടെ അടുത്തേയ്ക്കു നീങ്ങിയിരുന്നു. ആ വിരുതൻ ഒഴിഞ്ഞുമാറുവാനും ശ്രമിച്ചുകൊണ്ടിരുന്നു. "എന്താ കുട്ടിക്കു് പേരു്?"—ഞാൻ ശങ്കരൻകുട്ടിയോടു തന്നെ ചോദിച്ചു.

"ഉണ്ണി എന്നു വിളിക്കും. പേരു് പുരുഷോത്തമനെന്നാണു്." ശങ്കരൻകുട്ടി പറഞ്ഞു.

"ഉണ്ണി, ഞാനൊന്നെടുക്കട്ടെ"—ഞാൻ കെഞ്ചി. പക്ഷേ, ഉണ്ണി എന്നെ ഒഴിഞ്ഞുമാറി ശങ്കരൻകുട്ടിയുടെ അടുത്തേയ്ക്കു നീങ്ങി. അയാൾ കിടക്കുന്ന ചാരുകസേരയിലേയ്ക്കു കയറിക്കഴിഞ്ഞു.

ഉണ്ണിയെ ഒന്നെടുക്കാനെൻെറ കൈ തരിച്ചു. ആ കവിളുത്തു തെരുതെരെ ചുംബിക്കാനെൻെറ ചുണ്ടു കൊതിച്ചു. അവനെ മാറിലമത്തിപ്പിടിച്ചാലിംഗനം ചെയ്യുവാനെൻെറ ഹൃദയം കിടന്നുപിടച്ചു.

"ചായ കാലായിരിക്കണു" നന്ദിനി വന്നു ശങ്കരൻകുട്ടി യെ വിളിച്ചുകൊണ്ടു തുടന്നു: "വായൊ നാണി, അകത്തേയ്ക്കു വായൊ."

ഞാൻ ആ കുട്ടിയുടെ ഓരോ ചലനവും സൂക്ഷിച്ചുനി ല്ക്കുകയായിരുന്നു. എനിക്കവനെ പിടി കിട്ടണം; ഒന്നെടുക്ക ണം അതിന്നുള്ള തഞ്ചംപാർത്തിരിക്കുകയായിരുന്നു ഞാൻ. ശങ്കരൻകുട്ടി എഴുന്നേററു. ഞങ്ങൾ അകത്തേയ്ക്കു നടന്നു. ഉണ്ണി അച്ഛൻെറ വിരൽ പിടിച്ചുകൊണ്ടു നടന്നു. അവന്നു് എന്നെ പേടിയോ പരിചയക്കേടൊ ഒക്കെ ഉണ്ടായിരുന്നു.

ശങ്കരൻകുട്ടി വടക്കിനിയിൽച്ചെന്നു ചായ കഴിക്കാനി രുന്നു. അയാളുടെകൂടെത്തന്നെ എനിയ്ക്കും ചായ തരാൻ അ യാൾ നന്ദിനിയോടു പറഞ്ഞു.

"വേണ്ട. ഞങ്ങളൊപ്പം കഴിച്ചോളാം" ഞാൻ പറ ഞ്ഞു. സ്ത്രീകളുടെകൂടെ കൂടാൻ ചെന്ന ഞാൻ പിന്നേയും പു രുഷൻെറ ഒപ്പമിരുന്നു ചായ കഴിച്ചാലോ?

"മേനോൻപണി കിട്ടിയശേഷം ഞാൻ പൊതുപ്രവ ത്തനത്തിലൊന്നും പങ്കു കൊള്ളാറില്ല"—ശങ്കരൻകുട്ടി തുട ന്നു:—"പൊതുപ്രവത്തനം ജീവിതനിവ്വഹണത്തിനു തടസ്സ മാണു്."

"അതു ശരിയാവാം. പക്ഷേ, എല്ലാവരും പൊതുപ്രവ ത്തനത്തിൽനിന്നു് ഒഴിഞ്ഞുപോയാൽ ബ്രിട്ടീഷുകാർ നാടുവി ട്ടു പോവുമോ?" ഞാൻ ചോദിച്ചു.

"ആരു പോയിട്ടും ആരു വന്നിട്ടും വലിയ കാര്യമൊന്നു മില്ല."—ശങ്കരൻകുട്ടി തുടന്നു: "ഈ കോൺഗ്രസ്സുകാരും സോ ഷ്യലിസ്റ്റുകാരും കമ്യൂണിസ്റ്റുകാരും ഒക്കെ ഒരുപോലെ സ്വാത്ഥികളാണു്."

"സ്വാത്ഥികളാണെങ്കിൽ അവരെന്തിനു അടിയും വെ

ടിയും കൊള്ളുന്നു? എന്തിനു ജയിലിൽ പോകുന്നു?—ഞാൻ ചോദിച്ചു.

"അതും ഒരുതരം സ്വാതന്ത്ര്യം"—ശങ്കരൻകുട്ടി തുടർന്നു; "ഇപ്പോൾ പുറപ്പെട്ട കമ്യൂണിസ്റ്റ്കാരെക്കൊണ്ടുള്ള ശല്യം ചില്ലറയല്ല. അവർ നല്ല നല്ല ചുമതലകളൊക്കെ കേട്ടുവരുത്തുകയാണ്."

"നിങ്ങളുടെ അംശത്തിൽ വായനശാലയുണ്ടോ? ഞാൻ ചോദിച്ചു: "പൊതുജനങ്ങൾക്ക് അറിവുണ്ടാക്കാനുള്ള പ്രവർത്തനമെന്തെങ്കിലും നടത്തിക്കൂടെ?"

"പ്രവർത്തിക്കാൻ തുടങ്ങിയാൽ തുടങ്ങിയവർ മാത്രമുണ്ടാവു. ഈ നാട്ടുകാരെ വിശ്വസിച്ച് ഒന്നും ചെയ്തുകൂട. നാണിയമ്മയ്ക്കുതന്നെ അറിഞ്ഞുകൂടെ ഈ വായനശാലയ്ക്കുവേണ്ടി ഞാൻ പത്തിരുപത്തഞ്ചുറുപ്പിക നഷ്ടപ്പെട്ടിരിക്കുന്നു."

"നമ്മളുടെ പ്രവൃത്തിയുടെ ഫലമായി ആ വായനശാല ഇപ്പോഴും അവിടെ നില്ക്കുന്നുണ്ടല്ലോ. പത്രങ്ങൾ വരുത്തി ആളുകൾ വായിക്കുന്നുണ്ട്. അറിവു സമ്പാദിക്കുന്നുണ്ട്."

"ഏതായാലും ഇനി ഞാൻ പൊതുപ്രവർത്തനത്തിലൊന്നും തലയിടില്ലെന്നുറപ്പിച്ചിരിക്കുന്നു." ശങ്കരൻകുട്ടി ചായകുടിച്ചു പുറത്തേയ്ക്കു പോവാനൊരുങ്ങുമ്പോൾ ചോദിച്ചു:—"എന്തേ പോന്നത്? വിശേഷിച്ചൊന്നുമില്ലല്ലോ?"

"വിശേഷിച്ചൊന്നുമില്ല. നിങ്ങളെയൊക്കെയൊന്നു കാണാൻ"—ഞാൻ തുടർന്നു: "പണ്ട് സ്കൂളിലേയ്ക്കു പോകുമ്പോഴാ ഞാനിവിടെയൊക്കെ വന്നിട്ടുള്ളത്. ഇന്നു സ്കൂളില്ല. അപ്പൊ ഒന്നു പോന്നു."

ശങ്കരൻകുട്ടി പുറത്തേയ്ക്കു പോയി. ഉണ്ണി അകത്തുചെട്ടു. ഞാൻ ആ വിരുതനെ കടന്നുപിടിച്ചു വാരിയെടുത്തു. ചില പ്രതിഷേധാക്ഷരങ്ങളൊക്കെ പുറപ്പെടുവിച്ചുവെങ്കിലും, ഏ

ന്റെ പിടിയിലമൎന്നപ്പോൾ അവനപേക്ഷിച്ചു;— "എന്നെ വിടൂ. ഞാൻ ഉമ്മറത്തേയ്ക്കു പോട്ടെ."

"ഞാനൊന്നുമ്മവെക്കട്ടെ?" ഞാൻ ചോദിച്ചു.

"ഉം"—ഉണ്ണി സമ്മതിച്ചു.

ഞാനെനിയ്ക്കു മതിയാവോളം ആ ഓമനക്കുട്ടിയുടെ പൂങ്കവിളിലുമ്മവെച്ചു. എന്നിലുറങ്ങിക്കിടക്കുന്ന മാതൃത്വം ഉണൎന്നെഴുന്നേല്ക്കുംപോലെ എനിയ്ക്കു തോന്നി.

നന്ദിനി ചായ കൊണ്ടുവന്നു. അവൾ കുറച്ചുറക്കെ വിളിച്ചു പറഞ്ഞു:—"വരൂ ഏട്ടത്ത്യമ്മേ."

"എന്താ ഏടത്തിയമ്മയ്ക്കു പേര്?"—ഞാൻ ചോദിച്ചു.

"പാറുക്കുട്ടിയെന്നു്" നന്ദിനി ഒരു പലകവെച്ചു് എന്നെ ക്ഷണിച്ചു: "ഇരിക്കൂ. ചായ കുടിച്ചോളൂ."

ഞാനിരുന്നു. ആ തഞ്ചം നോക്കി ഉണ്ണി എന്റെ പിടി വിട്ടൊഴിഞ്ഞു പോയി. പാറുക്കുട്ടിയമ്മയും വന്നു. അവരുടെ കൈയിൽ അവരുടെ ഇളയ കുട്ടിയുമുണ്ടായിരുന്നു.

"എന്താ കുട്ടിക്ക പേര്?" ഞാനന്വേഷിച്ചു.

"ദേവയാനി എന്നു്" —പാറുക്കുട്ടിയമ്മ പറഞ്ഞു.

"എന്തായി പ്രായം?"—ഞാൻ ചോദിച്ചു.

"കഴിഞ്ഞ മാസത്തിലേ ചോറു കൊടുത്തതു്."

ആ കുട്ടിക്കു് ഉണ്ണിയോളം സൌന്ദൎയ്യമുണ്ടായിരുന്നില്ല. കുറച്ചു് ഉന്തിയ നെററിയും വട്ടക്കണ്ണും 'കഷണ്ടി' വന്നതുപോലെയുള്ള ചെന്നികളും. ആ കുട്ടിയിൽ പററിനില്ക്കാതെ എന്റെ കണ്ണുകൾ ഉണ്ണിയെ തേടിപ്പോയി. പക്ഷേ അവൻ വടക്കിനിയിൽനിന്നു പുറത്തുപോയിരുന്നു.

ഞാൻ നായരുവീട്ടിലേയ്ക്കു പോയതു മഹിളാസംഘം പ്രവൎത്തനത്തിന്നായിരുന്നു. എന്നാൽ അതെങ്ങനെ തുടങ്ങ

ണം? എനിക്കൊരെത്തും പിടിയും കിട്ടിയില്ല. ഞങ്ങൾ പല വർത്തമാനങ്ങളും പറഞ്ഞു. നേരം പോവുകയാണ്. പതിററടിപ്പൂക്കൾ വിരിഞ്ഞു. അവസാനം ഞാൻ നന്ദിനിയോട് ചോദിച്ചു: "ഇപ്പോൾ വാനശാലയിൽനിന്നു പുസ്തകങ്ങളൊന്നും എടുത്തു വായിക്കാത്തതെന്താ?"

"ആരും കൊണ്ടുതരാനില്ല നാണ്വേ്യ"—നന്ദിനി തുടൎന്നു:—"കുട്ട്യേട്ടൻ പോവുന്നതുവരെ അവര് പുസ്തകങ്ങളെടുത്തുകൊണ്ടുവന്നു തന്നിരുന്നു. അവര് മേനോനായി പോയപ്പോൾ അതിന്നാളില്ലാതായി. നീയ്യെന്നെങ്കിലും നല്ല കഥാപുസ്തകം വായിക്കാൻ കൊണ്ടുവന്നു തായോ"

"മാസം ഈരണ്ടണ തന്നോ. എന്നിട്ട് വായനശാലയിൽ മെമ്പറായിക്കോ. ഞാൻ കുളിക്കാൻ വരുമ്പോ പുസ്തകം കൊണ്ടുവന്നു തരാം."

"എന്റെ കയ്യിലിപ്പൊ ഇല്ല. ഞാൻ തരാം." നന്ദിനി തുടൎന്നു: "വെറുതെയിരിക്കുമ്പോൾ വല്ലതും വായിക്കാലോ."

അങ്ങനെ മഹിളാസംഘം ഉണ്ടാക്കാമെന്നു് ആശിച്ചു ചെന്ന ഞാൻ വായനശാലാപ്രവൎത്തനം നടത്തി മടങ്ങി. പോരുമ്പോൾ നാലകത്തുകൂടെയാണു് പോന്നതു്. ലക്ഷ്മിക്കുട്ടിയമ്മ അവിടെയില്ല. കുമ്മിണിയമ്മയും മക്കളും മാത്രമേ അവിടെയുള്ളു. ഏതായാലും അന്നു തെണ്ടാൻ പുറപ്പെട്ട ദിവസമാണു്. ഞാനവിടേയും കയറി.

"ഇന്നെന്താ, വഴിയൊക്കെ പിഴച്ചുവോ?" ഞാൻ കയറിച്ചെല്ലുന്നതു കണ്ട കുമ്മിണിയമ്മ ചോദിച്ചു; അവരെന്നെ എതിരേല്ക്കാൻ മുററത്തിറങ്ങി നിന്നു.

"നിങ്ങളെയൊക്കെയൊന്നു കാണാൻ വരന്നെ" ഞാൻ പറഞ്ഞു.

"എങ്ങോട്ടേ പോയിരുന്നതു്?" അവർ വീണ്ടും ചോദിച്ചു.

"ഞാൻ നായരുവീട്ടിൽ പോയി."

"കല്യാണിക്കുട്ട്യേ, നിന്റെ ടീച്ചറിതാ വന്നടക്കണു. ഒരു കിണ്ടി വെള്ളം കൊണ്ടുവന്നു കൊടുക്കു്. ഒന്നു കാല്യ കഴുകിക്കോട്ടെ." കുഞ്ഞിണിയമ്മ മകളെ വിളിച്ചു പറഞ്ഞു.

"കാല്യ കഴുകാനൊന്നും നില്ക്കാനിടയില്ല. ഞാൻ പോവ്വാണു്."

"ഇത്ര എടയില്ലെങ്കിൽ പിന്നെയെന്തിനാ ഇങ്ങോട്ടു കയറിയതു്?" അവർ പരിഭവിച്ചു.

കല്യാണിക്കുട്ടി ഒരു കിണ്ടി വെള്ളം എന്റെ മുമ്പിൽ കൊണ്ടുവന്നുവെച്ചുകൊണ്ടപേക്ഷിച്ചു: "കാല്യ കഴുകു ടീച്ചർ. എടത്തി ചായയ്ക്കു വെള്ളം വെച്ചിട്ടുണ്ടു്."

"അയ്യോ, എനിക്കിപ്പോൾ ചായ വേണ്ടിയിരുന്നില്ല." ഞാൻ കല്യാണിക്കുട്ടി കൊണ്ടുവന്ന വെള്ളക്കിണ്ടി എടുത്തുകൊണ്ടു തുടർന്നു: "നല്ല കളിയടക്ക കൂട്ടി ഒരു വെററില തിന്നാൽ മതി. ലക്ഷ്മിക്കുട്ടിയമ്മയുടെ കളിയടക്കയ്ക്കു നല്ല സ്വാദുണ്ടു്."

ഞാൻ കാല്യ കഴുകി കോലായിൽ കയറി. അപ്പോഴേയ്ക്കും കല്യാണിക്കുട്ടി ഒരു പുൽപ്പായ കൊണ്ടുവന്നു വിരിച്ചിരുന്നു എനിക്കിരിക്കാൻ.

"ദേവയാന്യേ"—കുഞ്ഞിണിക്കുട്ടിയമ്മ വിളിച്ചുപറഞ്ഞു: "വെള്ളം തിളച്ചാൽ പറ. ഞാനങ്ങട്ടു വന്നു ചായപ്പൊടിയും പഞ്ചസാരയും എടുത്തു തരാം."

"ഇരിക്കു ടീച്ചർ"—കല്യാണിക്കുട്ടി അപേക്ഷിച്ചു. സമയം വൈകിയിരുന്നുവെങ്കിലും ഞാനവരുടെ ആതിഥ്യങ്ങൾ സ്വീകരിക്കാൻ ഒരുങ്ങിയിരുന്നു.

ദേവയാനി വാതിൽക്കൽ വന്നുനിന്നു എന്നെ നോക്കി. അവളേയും ഞാൻ പഠിപ്പിച്ചിട്ടുണ്ടു്. പത്തുപതിന്നാലു വയ

സ്സായ ഒരു കൊച്ചു സുന്ദരിയാണവൾ. ലക്ഷ്മിക്കുട്ടിയമ്മയുടെ സൗന്ദര്യം കുമ്മിണിക്കുട്ടിയമ്മയിൽനിന്ന ദേവയാനിയിലേയ്ക്കും ഒഴുകിവന്നതാണു്.

"ഇത്ര ശമ്പളൊക്കെ കിട്ടമ്പോൾ നിണക്കെന്താ കാതിലേയ്ക്കും കഴുത്തിലേയ്ക്കും വല്ലതും ഉണ്ടാക്കിയിട്ടുവ്വ്"?" കുമ്മിണിക്കുട്ടിയമ്മ എന്നോടു് ചോദിച്ചു.

"എങ്ങിനെയായാലും പെൺകിടാങ്ങളു് കഴുത്തിലെന്തെങ്കിലും കെട്ടണം. നെട്ടമംഗല്യം ഇല്ലാത്ത അകത്തുള്ളാളു കളെപ്പോലെ നടന്നൂടാ."

"അതു ശരിയാണു്. ഇനി ഗ്രാൻറു കിട്ടമ്പോൾ രണ്ടു പവൻ വാങ്ങി ഒരു ചങ്ങലയുണ്ടാക്കണം." ഞാൻ പറഞ്ഞു: "എന്തെങ്കിലും ഒന്ന വേണം. ഞാനിനി നിങ്ങളുടെ ശിഷ്യത്തിയായേക്കാം."

ഇതിനിടയിൽ ദേവയാനിയും കുമ്മിണിക്കുട്ടിയമ്മയും തമ്മിൽ എന്തോ സ്വകാര്യം പറഞ്ഞു.

"അതിനെന്നോടിത്ര ചോദിക്കണോ?" കുമ്മിണിക്കുട്ടിയമ്മ ദേവയാനിയോടു് ഉറക്കെ ചോദിച്ചു: "വരും എന്ന വെച്ചാൽ പറഞ്ഞേക്കു്."

"എന്താ അതു്?"—ഞാനന്വേഷിച്ചു.

"മററന്നാൾ അവളുടെ പിറന്നാളാ. ചതയം. അതിന ടീച്ചറെ ക്ഷണിക്കട്ടെ എന്ന ചോദിക്കാ പെണ്ണു്. നിയ്യ് വരേ്വാ?". അവർ തുടന്നു:– "മററന്നാൾ സ്കൂളൊന്നും ഇല്ലല്ലൊ. വായോ."

ദേവയാനി എൻെറ മുഖത്തുററുനോക്കി. അവൾക്കു് എൻെറ വായിൽനിന്ന പുറപ്പെടുന്ന മറുപടി കേൾക്കാനുള്ള ഉൽക്കണ്ഠ ആ നോട്ടത്തിൽ ഓളം വെട്ടിയിരുന്നു.

"ഞാൻ വരാം."

"വരാമെന്നു പറഞ്ഞിട്ട വരാതിരിക്കരുതേ ടീച്ചർ"—ദേവയാനി അപേക്ഷിച്ചു.

"ഞാൻ വരും"—സദ്യയുണ്ടോ? പഞ്ചസാരപ്പായസമുണ്ടായിരിക്കുമോ?"

"ടീച്ചറു വരും എന്നുവെച്ചാൽ പഞ്ചസാരപ്പായസം വെക്കാം"—ദേവയാനി തുടൎന്നു:—"പാലിവിടെയുണ്ട്. പഞ്ചാര വാങ്ങിയാൽ മതീലൊ."

"എന്നാൽ വച്ചോ ഞാൻവരാം." ഞാനുറപ്പു കൊടുത്തു.

"വെള്ളം തിളച്ചു അമ്മേ, വെള്ളം തിളച്ചു"—അതുവരെ അടുക്കളയിൽ തീ നീക്കിയിരുന്ന കല്യാണിക്കുട്ടി പാറിവന്നു പറഞ്ഞു. കുമ്മിണിക്കുട്ടിയമ്മ അകത്തേയ്ക്കു പോയി.

"ടീച്ചറു് കളിയായിട്ടു പറഞ്ഞതാണോ? ടീച്ചറു വരില്ലേ?"—ദേവയാനി വീണ്ടും ചോദിച്ചു.

"വരും" ഞാൻ തുടൎന്നു ചോദിച്ചു: "ദേവയാനി വല്ലതും വായിക്കാറുണ്ടോ?"

"എന്താ വായിക്കണതു്?" അവൾ തുടൎന്നു:—"ഇവിടെയൊരു രാമായണം പുസ്തകം മാത്രമുണ്ടു്."

"അതു വായിക്കാറുണ്ടോ?"

"കൎക്കടകമാസത്തിൽ മാത്രം വായിക്കും."

"ദേവയാനി വായിക്കണം. വായനശാലയിൽ മെമ്പറായി ചേൎന്നാൽ നല്ല പുസ്തകങ്ങൾ കിട്ടും. അതൊക്കെ വായിക്കണം."

"വായിക്കണമെന്നൊക്കെയുണ്ടു്. പക്ഷേ, മെമ്പറായി ചേരാൻ മുത്തശ്ശി കാശു തരില്ല."

"എന്നാൽ നമുക്കു് കഴുത്തിലുള്ള ചങ്ങലയെടുത്തു വിററു കാശുണ്ടാക്കാം."—ഞാൻ തമാശ പറഞ്ഞു ചിരിച്ചു.

അപ്പോഴേയ്ക്കും കുഞ്ഞിണിക്കുട്ടിയമ്മ ചായ കൊണ്ടുവന്നുവെച്ചു.

"ഇതു കുടിക്ക് ചൂടാറണ്ടാ" കുഞ്ഞിണിക്കുട്ടിയമ്മ പറഞ്ഞു.

"നിങ്ങളെന്നോടു പറഞ്ഞില്ലേ ഒരു ചങ്ങല കഴുത്തില് വേണമെന്ന്. ഞാൻ ഒരു ചങ്ങലയുണ്ടാക്കാൻ നിശ്ചയിച്ചു. ഇനി എനിയ്ക്കു നിങ്ങളോടും പറയാനുണ്ട്. ദേവയാനിക്കു വായിക്കാൻ ഒരു പുസ്തകം വാങ്ങിക്കൊടുക്കണം. സ്കൂളിലേക്കു പോകുന്നില്ലെങ്കിലും അവളെന്തെങ്കിലും വായിച്ചു പഠിക്കട്ടെ."

"എന്നെ ഹൈസ്കൂളിലേയ്ക്കു പറഞ്ഞയക്കണമെന്നു മുത്തശ്ശിയോട് ഞാനെത്ര പറഞ്ഞു. അവര് സമ്മതിച്ചില്ല." ദേവയാനി ആവലാതിപ്പെട്ടു.

"കുട്ടികളെന്തെങ്കിലും വായിച്ചറിവുണ്ടാക്കട്ടെ. മാസം രണ്ടണ കൊടുത്ത് അവളെയൊന്നു വായനശാലാമെമ്പറാക്ക. അവിടെ പത്തുരണ്ടായിരം പുസ്തകങ്ങളുണ്ട്. ഓരോന്നായി അതൊക്കെ എടുത്തു വായിച്ച് അവളറിവുണ്ടാക്കിക്കോട്ടെ."

"ഞാൻ വായനശാലയിൽ മെമ്പറായിച്ചേരട്ടെ അമ്മേ?" ദേവയാനി ചോദിച്ചു. അവൾ തുടന്നു:—"മുത്തശ്ശിയോടൊന്നും പറയണ്ടാ."

"എന്റെ മുത്തശ്ശി നിന്റെ മുത്തശ്ശിയെക്കാളും പഴമക്കാരത്തിയായിരുന്നു. ഇപ്പോൾ അവരുടെ സ്വഭാവം പട്ടുപോലെയായിരിക്കുന്നു"—ഞാൻ പറഞ്ഞു.

"അമ്മ അറിഞ്ഞാൽ ഒന്നിനും സമ്മതിക്കില്ല."

"പുസ്തകം വായിച്ചാലെന്താ ഒരു തരക്കേട്?"—ദേവയാനി തുടന്നു:— "ആ കായ വെട്ടിവിററ കാശു തരു. ഞാൻ ടീച്ചറുടെ കയ്യിൽക്കൊടുത്ത് വായനശാലയിൽ മെമ്പറാവട്ടെ."

"എടുത്തോ"—കുമ്മിണിക്കുട്ടിയമ്മ സമ്മതം കൊടുത്തു.

ഞാൻ ചായ കഴിച്ചു. ഗ്ലാസ്സു കഴുകിവെച്ചു. വേഷ്ടിത്തലപ്പുകൊണ്ടു മുഖം തുടച്ചു. പോവാനൊരുങ്ങി.

"ഇതാ ടീച്ചർ എടുണ"—ദേവയാനി തുടന്നു:—നല്ല നല്ല കഥാപുസ്തകങ്ങളെടുത്തു കൊടുത്തയക്കണം. കല്യാണിക്കുട്ടിയുടെ കയ്യിൽ കൊടുത്തയച്ചാൽ മതി."

അങ്ങനെ നാലകത്തെ ദേവയാനി വായനശാലയിലെ അംഗമായി. അവൾ എൻെറ്റയുടെ പടിക്കലെററം വന്നു.

"മറെറന്നാൾ വരണേ"—ഞങ്ങൾ പിരിയുമ്പോൾ ദേവയാനി അപേക്ഷിച്ചു. "മുത്തശ്ശി ഇവിടെയില്ലല്ലോ. നമുക്ക് പഞ്ചാരപ്പായസം വെക്കാം."

ഞാൻ തലകുലുക്കി സമ്മതിച്ചു. ഈ മുത്തശ്ശിമാർ എന്തൊരു വിലങ്ങുതടികളാണ്. ഞാൻ ആലോചിച്ചു. "അവർ സ്നേഹത്തിൻെറ ചങ്ങലകൊണ്ടു് പുതിയ തലമുറയെ പിന്നോട്ടു വലിക്കുകയാണ്. കുതിച്ചു മുന്നോട്ടുനീങ്ങാൻ കെൽപ്പുണ്ടെങ്കിൽ അവരേയുംകൊണ്ടു് പുതിയ തലമുറക്കു മുന്നോട്ടം നീങ്ങാം. ദേവയാനിക്കതിനുള്ള കഴിവുണ്ടാവുമോ?"

ഞാൻ രണ്ടുമൂന്നു ദിവസം എൻെറ നാട്ടിലെ ഇടത്തരക്കാരുടെ വീട്ടുകളിൽ കയറിയിറങ്ങി. ആ വീട്ടിലെ ചെറുപ്പക്കാരികളൊക്കെ എന്നെ സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്നുണ്ടെന്നെനിക്കനുഭവപ്പെട്ടു. ആദ്യകാലത്തു വായനശാലയിൽനിന്നു പുസ്തകമെടുത്തു വായിച്ചിരുന്നവരെയെല്ലാം ഞാൻ വീണ്ടും വായനശാലാസംഘടനയിൽ കൊണ്ടുവന്നു.

ദേവയാനിയുടെ പിറന്നാളിന്നാൾ ഞാൻതന്നെ പ്രസിഡണ്ടും ദേവയാനി സിക്രട്ടറിയുമായി ഒരു മഹിളാസംഘം രൂപീകരിച്ചുവെന്നു റിക്കാർട്ടാക്കി.

# എൻെറ ജ്യേഷ്ഠത്തി

"തമ്പുരാൻ മനക്കിലൊന്നു ചെല്ലാൻ പറഞ്ഞു നാണ്യോട്ട്." ഒരു ദിവസം ഉച്ച തിരിഞ്ഞപ്പോൾ കുറിപ്പിരിവുകാരൻ കുഞ്ഞൻ നായർ വന്നു പറഞ്ഞു.

"എന്തിനാ?"—ഞാനന്വേഷിച്ചു.

"എന്തിനാന്നൊന്നും എനിക്ക നിശ്ചല്ല്യ"

"എന്നാലെനിക്കൊട്ട് വരാനും തരല്ല്യ"

മദിരാശി മന്ത്രിസഭ കാർഷികാശ്വാസനിയമം പാസ്സാക്കിയ തഞ്ചത്തിൽ പാട്ടബാക്കി തീർത്തടച്ച് കോടതിയിൽനിന്നു മുറി വാങ്ങിയ ശേഷം ഞങ്ങളും മനക്കിലെ കാര്യസ്ഥനും തമ്മിൽ യാതൊരു ബന്ധവുമുണ്ടായിരുന്നില്ല. അതിനു ശേഷം പല അടിയന്തരങ്ങളും മനക്കൽ കഴിയുകയുണ്ടായി. വലിയ തമ്പുരാൻെറ ചെറിയമ്മ മരിച്ച പിണ്ഡം ഉണ്ടായി. മകൻ തമ്പുരാൻെറ വേളിയും കുടിവെപ്പുമുണ്ടായി. നാട്ടിലുള്ള മറ്റെല്ലാവരും കാഴ്ചവെയ്ക്കുകയും ശ്രമത്തിനു ചെല്ലുകയും ചെയ്തു. എന്നാൽ അങ്ങനെയൊരു ബഹളം നാട്ടിൽ നടന്ന കഥ മാത്രമേ ഞങ്ങൾക്കറിയാമായിരുന്നുള്ളു.

കന്നി-മകരം കാലങ്ങളിൽ വടിസ്ലേറ്റും പാട്ടത്തിനു വല കണക്കാക്കി പണവുമായി ബാലൻ മനക്കലെ പത്താ

യപ്പുരയിൽ ചെല്ലും. പണം കൊടുക്കും, രശീതി വാങ്ങും, പോരും. അക്കൊല്ലത്തെ കന്നിയിലെ പത്തിനാറ് പാട്ട വും ഞങ്ങൾ വടിച്ചിരിയ്ക്കുന്നു. പിന്നെ എന്തിനാണെന്നെ കാണാൻ ആവശ്യപ്പെടുന്നതു്? എനിക്കൊരെത്തും പിടിയും കിട്ടിയില്ല.

"ഞാനെന്താ മനക്കൽ ചെന്നു പറയേണ്ടതു്? അണ ക്കു വരാനെടയുണ്ടോ? എപ്പൊ വര്വാ?"— കുഞ്ഞൻ നായർ ചോദിച്ചു.

"എന്തിനാ, നിങ്ങൾക്കൊന്നും നിശ്ചല്ലേ? ബാലനെ പറഞ്ഞയച്ചാൽ മതിയോ?" ഞാൻ ചോദിച്ചു.

"വലിയ തമ്പുരാൻ അർളിച്ചെയ്തിട്ടു കാര്യസ്ഥനാ എ ന്നോടു് പറഞ്ഞതു്."

"ഞാൻ നാളെ വരാം" ഞാൻ കുററിപ്പിരിവുകാരനെ അയച്ചു.

അന്നു രാത്രി കമ്യൂണിസ്റ്റ് പ്രവത്തകന്മാർ ഞങ്ങളുടെ വീട്ടിൽവെച്ചു യോഗം ചേൎന്നിരുന്നു. പ്രവത്തകന്മാരുടെ എ ണ്ണം കൂടിക്കൊണ്ടു വന്നിരുന്നതു് അമ്പതോളമായിരുന്നു. അ ന്നു രാത്രി വാൾപോസ്റ്റർ പതിക്കാനുള്ള ഒരുക്കങ്ങളുണ്ടു്.

എല്ലാ സഖാക്കളും സ്ഥലം വിട്ടപ്പോൾ ഗോപാലനും കിടാവും എന്നെ മുകളിലേയ്ക്കു് വിളിച്ചു.

"എന്തായി മഹിളാസംഘം?" കിടാവന്വേഷിച്ചു.

"അതും ഇന്നാട്ടിലുണ്ടു്" ഞാൻ ചിരിച്ചുകൊണ്ടു തുടൎന്നു:

"എല്ലാററിൻേറയും ഉറവിടം ഇവിടെയാണു്. ഞാൻ പ്രസിഡണ്ടു്, ദേവയാനി സിക്രട്ടറി. അങ്ങനെയൊരു സംഘം."

"എത്ര മെമ്പർമാരുണ്ടു്?" കിടാവു് ചോദിച്ചു.

"നാല്പതോളം ചെറുപ്പക്കാരികളുണ്ടെന്നു പറയാം. മെമ്പർഷിപ്പൊന്നും ശരിക്കടച്ചവരല്ല. എങ്കിലും എല്ലാവരും വായന തുടങ്ങിയിട്ടുണ്ട്. പണ്ടത്തെ വായനശാലാപ്രവർത്തനത്തിന്റെ സജീവരൂപം. അത്രമാത്രം."

"മുട്ടാതെ വായിക്കട്ടെ"

ഗോപാലൻ തുടർന്നു:— "തിരുവാതിരക്കാലത്തൊരു ദിവസം ഒരു മീററിങ്ങ് നടത്തണം. വെറും വായനശാലാപ്രവർത്തനം മാത്രമായാൽ പോരാ."

"പിന്നെ എന്തു ചെയ്യണമെന്നാണ് സഖാവിന്റെ അഭിപ്രായം?"

"അവക്ക് 'പൊളിററിക്സ്'ണ്ടാക്കണം"–ഗോപാലൻ തുടർന്നു:—"അവരെ 'പൊളിററിക്കലാ'യി വളർത്തിക്കൊണ്ടു വരണം."

"എന്നുവെച്ചാൽ?" ഞാൻ വിചാരിച്ചതുതന്നെ കിടാവു് ചോദിച്ചു.

"അവരെ നമുക്കുപയോഗിക്കാൻ സാധിക്കണം" ഗോപാലൻ പറഞ്ഞു.

"നോൺസൻസ്"—കിടാവു് പൊട്ടിച്ചിരിച്ചുകൊണ്ടു് ചോദിച്ചു: "മഹിളകളെ നിനക്കുപയോഗിക്കാൻ കിട്ടണം അല്ലേ?"

ഗോപാലൻ ഇളിഭ്യനായി ഇരുന്നു.

"പേടിക്കണ്ടാ മിസ്റ്ററസ്സേ. ഇജ്ജാതിയൊന്നും അവരോടു് പറയരുതേ—അവർ നല്ലവണ്ണം വായിക്കട്ടെ. പഠിക്കട്ടെ. ഇടയ്ക്കിടയ്ക്കു രാജ്യകാര്യങ്ങൾ അവക്ക വിവരിച്ചുകൊടുക്കണം. യുദ്ധത്തെപ്പററി, കോൺഗ്രസ്സിന്റെ പ്രവർത്തനങ്ങളെപ്പററി, കമ്യൂണിസ്റ്റ് പാർട്ടിയുടെ ആശയങ്ങളെപ്പററി—എല്ലാം അവക്കൊരു ബോധമുണ്ടാക്കിക്കൊടുക്കണം. നി

ങ്ങൾ നമ്മുടെ രാഷ്ട്രീയ ക്ലാസ്സുകളിൽ പങ്കെടുക്കുക. മനസ്സി ലാകുന്നതു് നിങ്ങളുടെ മഹിളാസഖാക്കളോടു് പറയുക. ഇ ത്രയും ചെയ്താൽ മതി. അവരിൽ നമ്മളുടെ പ്രവർത്തനത്തോ ടു് അനുഭാവമുള്ളവരെ തിരഞ്ഞുപിടിക്കുക. അവരിൽ നി ന്നു നമ്മളുടെ പ്രവർത്തനത്തിനു കഴിയുന്ന സഹായങ്ങളെ ല്ലാം നേടുക."

"ഇതുതന്നെയാണു് ഞാനും പറഞ്ഞതു്"—ഗോപാലൻ പറഞ്ഞു.

"എന്നാലും മഹിളകളെ നമുക്കുപയോഗിയ്ക്കാൻ കിട്ടണ മെന്നൊരു പുരുഷൻ പറയുമ്പോൾ എന്തു വിചാരിക്കും?" കിടാവു തുടന്നു:—"ഒന്നും പരിഭ്രമിക്കാനില്ല. കടലാസ്സുസം ഘടനകളുണ്ടായിട്ടു കാര്യമില്ല. അഭിപ്രായഗതിയുണ്ടാക്കിയ ശേഷം പതുക്കെ അവരെ വർഗ്ഗസംഘടനകളിലെത്തിക്കുക."

"ഞാൻ ശ്രമിക്കാം" ഞാൻ പറഞ്ഞു.

"ഈ നാട്ടിൽ സംഘടനയുണ്ടെന്നു പറഞ്ഞിട്ടും കടലാ സ്സിലെഴുതിവെച്ചിട്ടും കാര്യമില്ല. നാണിയെങ്ങിനെ വളർന്നു വോ അതുപോലെ മററുള്ളവരെ പതുക്കെ പതുക്കെ വളർത്ത ണം. അവരുടെ വിജ്ഞാനം വളർത്തണം. അവരിൽ സ്വാത ന്ത്ര്യബോധമുളവാക്കണം. അവരുടെ പുരോഗതിക്കു വില ങ്ങു നിൽക്കുന്നവരെ, സാമദാനഭേദദണ്ഡങ്ങളൊക്കെ പ്ര യോഗിച്ചു് തട്ടിനീക്കത്തക്ക മനക്കരുത്തു് അവരിലുളവാ ക്കണം."

"ഞാൻ ശ്രമിക്കാം" അപ്പോഴും ഞാൻ പറഞ്ഞു.

"എനിയ്ക്കു മറെറാരു കാര്യം ചോദിക്കാനുണ്ടു്. നല്ല പോലെ ആലോചിച്ചു് ഉത്തരം പറയണം" കിടാവെൻെറ മുഖത്തുററുനോക്കി.

"പറയാം" ഞാൻ ഒരു വിനീതശിഷ്യയെപ്പോലെ ഉ ത്തരം പറഞ്ഞു.

"നാണി കല്യാണം കഴിക്കാനൊരുക്കമുണ്ടോ?"

ഗോപാലനും കിടാവും എന്റെ മുഖത്തു്നോക്കി.

"എന്തേ?" ഞാൻ ചോദിച്ചു.

"കല്യാണം കഴിക്കാനൊരുക്കമുണ്ടെങ്കിൽ ആ കാര്യത്തെപ്പറ്റി ആലോചിക്കണമെന്നുണ്ടു്" ഗോപാലൻ പറഞ്ഞു.

"ആരാ?" ഞാൻ ചോദിച്ചു.

"ആരായാലും" ഗോപാലൻ പറഞ്ഞു.

"ആരായാലും ഒരുക്കമില്ല. ആളെ കേട്ട ശേഷം ആലോചിച്ചു പറയും" ഞാൻ പറഞ്ഞു.

"ഗുഡ്. ഗുഡ്. ഗുഡ്" കിടാവു പറഞ്ഞു: "സഖാവേ, നാണിയിൽനിന്നു താങ്കൾക്കു് പലതും പഠിക്കാനുണ്ടു്."

"ചാത്തു നായർക്കൊരു കല്യാണം കഴിക്കണം. അയാളുടെ വീട്ടിൽ ആളില്ല, നാണിയെ കല്യാണം കഴിക്കുന്നതു് അയാൾക്കു സമ്മതമാണു്. നാണിക്കോ?" കിടാവു വിവരിച്ചുകൊണ്ടു ചോദിച്ചു.

"എനിക്കു സമ്മതമാണു്" ഞാൻ പറഞ്ഞു: "ബാലൻ വല്ലതും പറഞ്ഞുവോ?" ഞാൻ ചോദിച്ചു.

"ബാലനു സമ്മതമാവും" ഗോപാലൻ തുടർന്നു: "നാണിക്കു സമ്മതമാണെങ്കിൽ ഈ വൃശ്ചികത്തിൽത്തന്നെ കഴിക്കണം."

"കഴിക്കാം" ഞാൻ സമ്മതിച്ചു.

"പൊയ്ക്കോളൂ"—കിടാവു പറഞ്ഞു.

ഞാൻ അകത്തേയ്ക്കു പോന്നു. മുത്തശ്ശിയുടെ അടുത്തു വന്നു എന്റെ വിരിപ്പു വിരിച്ചു കിടന്നു, പല മനോരാജ്യ

ങ്ങളിൽക്കൂടെ എന്റെ ചിന്ത യാത്രചെയ്തു. അവസാനം അതു ക്ഷീണിച്ചു മയങ്ങി.

ഞാൻ കാലത്തെഴുന്നേററു കുളിച്ചു ചായ കഴിച്ചു മനക്കലേക്കു പുറപ്പെട്ടു. പുറപ്പെട്ടപ്പോൾ ഒമ്പതുമണി കഴിഞ്ഞിരുന്നു. അതുവരേയും ബാലനും പിണ്ടാരി കേശവനും മററും വന്നിരുന്നില്ല. ഞാൻ മനക്കലേക്കു പോയി.

മനക്കലെ പടികടന്നു ഞാൻ പൂമുഖമുററത്തിറങ്ങി

"അങ്ങട്ടു വടക്കൊററത്തേയ്ക്കു ചെന്നാൽ മതി"—പൂമുഖപ്പടിയിന്മേൽ ചമ്രംപടിഞ്ഞിരുന്നു ചെല്ലം മുമ്പിൽ വെച്ചു മുറുക്കുന്ന അച്ഛൻതമ്പ്രാൻ കല്പിച്ചു. ഞാൻ ഇടത്തോട്ടു തിരിഞ്ഞു വടക്കുഭാഗത്തേക്കു പോയി.

"തേതീ, അവള് വന്നടക്കണു"— അമ്മത്തമ്പുരാട്ടി വിളിച്ചു പറയുന്നതു കേട്ടു.

വളരെ താമസിക്കാതെ, ഒന്നരയും മുണ്ടും ബ്ളൗസുമായി ഒരു ചെറുപ്പക്കാരി വടക്കെ കോലായിലേയ്ക്കു വന്നു ചോദിച്ചു: "കുറച്ചു നേരമായോ വന്നിട്ട്?"

"ഇതാ ഇപ്പോ വന്നിട്ടേ ഉള്ളു" ഞാൻ പറഞ്ഞു.

"ചായ കഴിച്ചോ?"

"വീട്ടിൽനിന്നു കഴിച്ചിട്ടാ വരണത്."

"വരാൻ പറഞ്ഞതു് ഞാനാ" ആ യുവതി തുടർന്നു:— "എനിയ്ക്കു കുറച്ചു പഠിയ്ക്കണം. മാസ്റ്റർമാരെ വെച്ചു പഠിപ്പിയ്ക്കാൻ ഇവിടെ അച്ഛനൊന്നും സമ്മതമാവില്ല. മിസ്ട്രസ്സുമാരെ അന്വേഷിച്ചപ്പോ പറഞ്ഞു ഇങ്ങനെ ഒരാളുണ്ടെന്ന്."

"തരക്കേടില്ല"

"മിസ്ട്രസ്സിനു എപ്പോ സമയണ്ടാവ്വാ. ദിവസം ഒന്നൊന്നര മണിക്കൂറ് മതി"

''സ്കൂളുണ്ട്. രാവിലെയാവാം''

''ഇവിടെ ഒരേഴ മണിക്ക് വന്നാൽ മതി. ഒമ്പതു മ ണിക്ക് പോവാം''

''വരാം''

''എന്നാൽ നാളെ മുതൽക്ക തന്നെ ആയിക്കോട്ടെ. ഞാൻ ഒരുങ്ങിയിരിക്കാം''

''വരാം''

''ശമ്പളത്തിൻെറ കാര്യം?''

''ഇവിടെ നിശ്ചയിച്ചാൽ മതി''

''ഞാനൊന്നു ചോദിക്കട്ടെ''—കുട്ടിത്തമ്പുരാട്ടി തുടൎന്നു:— ''എനിക്കധികമൊന്നും മോഹമില്ല. കഷ്ടിച്ച് എഴുതാനും വായിക്കാനും കണക്ക കൂട്ടാനും വശാക്കിത്തന്നാൽ മതി''

''എനിക്കു കഴിയുംപോലെയൊക്കെ പഠിപ്പിക്കാം''

''എന്നാൽ നാളെ നേരത്തേ വരൂ.''

വളരെയധികം തറവാടിത്തമുള്ള കുട്ടിത്തമ്പുരാട്ടി കാ ര്യം പറഞ്ഞുറപ്പിച്ച ഉടനെ അകത്തേക്കു പോയി. ഞാൻ ചെന്ന വഴിയെ മടങ്ങിപ്പോന്നു. പോരുമ്പോൾ പത്തായപ്പു രക്കോലായിൽ നില്ക്കുന്ന കാര്യസ്ഥൻ എന്നെ തുറിച്ചു നോ ക്കിയിരുന്നു.

''നീയ്യ് കേട്ട്വോ നാണ്യേ''

ഞാൻ ചെന്നു വീട്ടിലെ കോലായിൽ കയറും മുമ്പെ മു ത്തശ്ശി ചോദിച്ചു:—''ബാലനേയും ചാത്തു നായരേയും കേ ശവമേനോനേയും ഒക്കെ പോലീസ്സു പിടിച്ചുവത്രേ.''

''ആരാ പറഞ്ഞതു്?''

''ആരോ ഒരാള്. മുകളിലേയ്ക്കു പോയിട്ടുണ്ട് ഇപ്പൊ''

എനിയ്ക്കു് ആ വർത്തമാനത്തിൽ അത്ഭുതമൊന്നും തോന്നിയില്ല. തലേ ദിവസം അവർ വാൾപോസ്റ്റർ പതിക്കാൻ പോയതാണു്. പോലീസ് സ്റ്റേഷന്റെ ഉമ്മറത്തുകൂടി പോസ്റ്റർ പതിക്കാൻ പ്ലാനുണ്ടായിരുന്നു. ആ പ്രവർത്തനത്തിനിടയിൽ ഒരു കോൺസ്റ്റബിൾ കണ്ടാൽ മതി, അറസ്റ്റ് ചെയ്യും.

ഒളിവിലുള്ള രണ്ടു പേർ മുകളിലുണ്ടു്. അവരെ സംബന്ധിച്ച വല്ല വർത്തമാനവും അറസ്റ്റു് ചെയ്യപ്പെട്ടവരിൽനിന്നു പുറത്തു വന്നാൽ രക്ഷാസങ്കേതം പൊളിയും. അവർക്കു മറെറാരു സുരക്ഷിത സ്ഥലം കണ്ടുവെക്കണം. എനിയ്ക്കാണെങ്കിൽ സ്കൂളിലേയ്ക്കു പോകാനുള്ള സമയമായിരിയ്ക്കുന്നു. എന്തു ചെയ്യണമെന്നാലോചിച്ചുറക്കാൻ ഞാൻ മുകളിലേയ്ക്കു ചെന്നു.

കിടാവു പുസ്തകങ്ങളും മുണ്ടുകളുമെല്ലാം ഭാണ്ഡം കെട്ടി വെച്ചിരിക്കുന്നു. അദ്ദേഹം എന്നോടു് യാത്ര പറയാനൊരുങ്ങി നിൽക്കുകയാണു്.

"എങ്ങോട്ടാ?" കയറിച്ചെന്ന ഉടനെ ഞാൻ ചോദിച്ചു.

"സ്ഥലമൊന്നു മാറണം" കിടാവു് പറഞ്ഞു.

"ഇല്ലത്തു പോയോ?" ചാരുകസാലയിൻ കിടക്കുന്ന ചെറുപ്പക്കാരൻ എന്നോടു് ചോദിച്ചു. ഞാനത്ഭുതംകൊണ്ടമ്പരന്നു. പരുത്തിക്കാട്ടു മനക്കിലെ കുട്ടിത്തമ്പുരാൻ!

"പോയി"—ഞാൻ പറഞ്ഞു.

"തേതി എന്തു പറഞ്ഞു?"

"കുറച്ചു പഠിയ്ക്കണമെന്നു പറഞ്ഞു."

"കഷ്ടിച്ചു് തപ്പിത്തടഞ്ഞു് മലയാളം വായിക്കാമെന്നു തോന്നുന്നു."

"ഞാൻ നാളെ മുതൽക്കു് ചെല്ലാമെന്നു് പറഞ്ഞിട്ടുണ്ടു്"

"ഞങ്ങൾ പോകട്ടെ?" കിടാവു ചോദിച്ചു.

"പച്ചപ്പകലോ?"

"സർച്ചുണ്ടായാൽ ആപത്താ" കിടാവു തുടൻു: "സക്കലറുകളും മററും സ്ഥലം മാററി വെക്കണം. ഇപ്പോൾത്തന്നെ."

"സ്ഥലം മാററി വെക്കാം."

"എനിക്കിപ്പോൾത്തന്നെ സ്ഥലം മാറാം. പകലെ നടന്നാലും ഈ നാട്ടിൽ എന്നെ അറിയുന്നവരധികമില്ല. ഗോപാലനു രാത്രിയേ സ്ഥലം മാറാനൊക്കു. ഇന്നു രാത്രി അയാളും സ്ഥലം മാറും."

"എങ്ങോട്ട്?"—ഞാനന്വേഷിച്ചു.

"അങ്ങിനെയൊന്നും അന്വേഷിക്കരുതു്"— കിടാവ് തുടൻു: "സ്ഥലം ഏർപ്പാട്ട് ചെയ്തിട്ടുണ്ട്. എന്നാലും ഇരുട്ടാവുന്നതുവരെ ഇവിടെ ഇരുന്നുകൂടാ. അടുത്തൊരു വീട്ടിലേയ്ക്കു മാറണം."

"സൌകര്യപ്പെട്ടത്താം"— ഞാനന്വേഷിച്ചു:— "അറസ്റ്റ് ചെയ്തവരെ എന്തു ചെയ്യും?"

"അഞ്ചോ ആറോ മാസം ശിക്ഷിച്ചേയ്ക്കും" കിടാവ് നിർവ്വികാരനായി തുടൻു:—"ദാറിൻെറ ചിരട്ടയോടെ പിടിച്ചതാ. വാദിക്കാൻ പോയിട്ടൊന്നും കാര്യമില്ല. ബാലൻ മടങ്ങി വരുന്നതുവരെ വീട്ടുകാര്യങ്ങൾക്കു വിഷമം വരുമോ?"

"അതൊന്നുമില്ല."

"ഞങ്ങളിറങ്ങട്ടെ"—കിടാവ് എഴുന്നേററു.

"എൻെറ കുറിപ്പു തരുന്ന കൂലിക്കാരൻെറ പക്കൽ കിടാവിൻെറ സാമാനം കൊടുത്തയക്കണം" കുട്ടിത്തമ്പ്രാനെഴുന്നേററു നടന്നു.

"അടുത്തു കാണാം"—കിടാവ് മനോഹരമായ ഒരു പുഞ്ചിരിയോടെ യാത്ര പറഞ്ഞുകൊണ്ടിറങ്ങി.

രണ്ടു മാണിക്യക്കല്ലുകളിൽ ഒന്നു സുരക്ഷിതമായി എന്നെനിക്കു തോന്നി. മറേറതിനെ സൂക്ഷിക്കേണ്ട ചുമതല എന്നിൽ നിക്ഷിപ്തമായിരിക്കുകയാണു്. എങ്ങോട്ട് കൊണ്ടുപോകണം? എങ്ങനെ സൂക്ഷിക്കണം? അതായി എൻെറ ആലോചന. എല്ലാററിനും പുറമേ ഞങ്ങളുടെ വീട്ടിൽ കമ്യൂണിസ്റ്റ് പാർട്ടിയോട്ട് ബന്ധപ്പെട്ട പല കടലാസ്സുകളുമുണ്ട്. അവയും സ്ഥലം മാററണം.

ഞാൻ ബാലൻെറ പെട്ടികളെല്ലാം പരിശോധിച്ചു. കണ്ട കടലാസ്സുകളെല്ലാം പെറുക്കി ഒരു കൊട്ടയിൽ നിറച്ചു. ഒക്കത്തുവെച്ചു. ഗോപാലനേയും കൂട്ടി കന്നിടവഴിയിൽക്കൂടെ പുറത്തു കടന്നു. നേരെ നാലകത്തേക്കു ചെന്നു. നളിനിയുടെ പ്രസവ ശുശ്രൂഷയ്ക്കു പോയിരുന്ന ലക്ഷ്മിക്കുട്ടിയമ്മ തിരിച്ചു വന്നിട്ടുണ്ടായിരുന്നില്ല. അതുകൊണ്ടു് അന്നു വൈകുന്നേരംവരെ ഗോപാലനെ അവിടെ താമസിപ്പിയ്ക്കാൻ സാധിക്കുമെന്നു ഞാൻ വിശ്വസിച്ചു.

ഞാനും ഗോപാലനും പൂമുഖത്തു കയറി.

"ഇന്നെന്താ ഒരു കുറത്തിയുടെ മട്ടിൽ ഈ നേരത്തു്?"—കുമ്മിണിക്കുട്ടിയമ്മ അന്വേഷിച്ചു.

"ഒന്നുമില്ല"—ഞാൻ തുടൎന്നു ചോദിച്ചു:—"എവിടുത്തു ദേവയാനി?"

"അവൾ കുളിക്കാൻ പോയിരിക്കുന്നു"—കുമ്മിണിക്കുട്ടിയമ്മ പറഞ്ഞു.

ഞാൻ സ്കൂളിലേയ്ക്കു കല്പനയ്ക്കെഴുതിയിരുന്നില്ല, എനിയ്ക്കവിടെയെത്താൻ വൈകിയിരുന്നു. ഇരിക്കപ്പൊറുതിയി

ല്ല. നില്ക്കപ്പൊറുതിയുമില്ല. ഞാൻ ചോദിച്ചു:—"വരാറായില്ലേ?"

"ഇപ്പോ അങ്ങട്ട് പോയിട്ടേയുള്ളു" കുമ്മിണിക്കുട്ടിയമ്മ തുടന്നു ചോദിച്ചു:—"ഇതാരാ?"

"എന്തു പറയണം?"— ഞാനാലോചിച്ചു. ഒരെത്തും പിടിയും കിട്ടിയില്ല. "ഇതോ—ഇതു്" ഞാൻ പരുങ്ങി.

"എന്താ നാണ്യേ കുറെ കുപ്പായക്കാര് പോണതു്?"—ഞാൻ വിഷമിക്കുമ്പോൾ കുമ്മിണിക്കുട്ടിയമ്മ പാടത്തേക്ക ചൂണ്ടിക്കൊണ്ട ചോദിച്ചു. അതുകൊണ്ടു് ഞാൻ ഗോപാലനെപ്പററി ഒന്നും പറയേണ്ടി വന്നില്ല. "പോലീസുകാരാ" ഞാൻ കുമ്മിണിക്കുട്ടിയമ്മക്കു വിവരിച്ചു കൊടുത്തു. ലാത്തിയും തോക്കുമായി ഒരഞ്ചാറു പോലീസുകാർ ഞങ്ങളുടെ വീടിൻെറ പടി കടക്കുന്നതു ഞാൻ കണ്ടു.

"ഇനിയെന്തു വേണം?"—ഞാൻ ഗോപാലനോടു് ചോദിച്ചു.

"അവിടെയൊന്നുമില്ലല്ലോ?" ഗോപാലൻ ചോദിച്ചു:—"സക്കുലറുകളോ കടലാസ്സുകളോ ഒന്നും?"

"ഒന്നുമില്ല"

"എന്നാൽ അവർ സച്ച് ചെയ്തോട്ടെ"—ഗോപാലൻ തുടന്നു:—"പതിവുപോലെ നേരേ സ്കൂളിലേക്കു പൊയ്ക്കോളൂ."

"മുത്തശ്ശിയും അമ്മയും പേടിക്കും"

"അവരവിടെയൊക്കെത്തിരഞ്ഞു പൊയ്ക്കോളും"

"എന്താ നാണ്യേ?"—കുമ്മിണിക്കുട്ടിയമ്മ ചോദിച്ചു.

"ഞങ്ങൾ കുറച്ചു വിഷമത്തിലാണു് കുമ്മിണിക്കുട്ടിയമ്മേ" ഞാൻ തുടന്നു:—"ഈയാളെയാണു് പോലീസുകാർ തിരയുന്നതു്. നിങ്ങൾ ഈയാളെ പോലീസുകാർ പോകുന്നതുവരെ അകത്തു കടത്തിയിരുത്തി രക്ഷിച്ചു തരണം."

കമ്മിണിക്കുട്ടിയമ്മ അന്തംവിട്ടു നിന്നു.

"ഇന്നു വൈകുന്നേരം ഈയാൾ ഇവിടെനിന്നു പൊയ്ക്കോളും. അതുവരെ മതി" ഞാൻ അപേക്ഷിച്ചു.

"എന്തിനാ ഈയാളെ പോലീസുകാർ തിരയണത്?"— കമ്മിണിക്കുട്ടിയമ്മ എന്നോട്ട് പതുക്കെ ചോദിച്ചു.

"ഇയാളൊരു കമ്യൂണിസ്റ്റുകാരനാണ്. ഗവർമ്മേണ്ടിന്ന് ഇയാളെ പിടിക്കണം. ജയിലിലിടണം." ഞാൻ വിവരിച്ചു കൊടുത്തു.

"അമ്മയറിഞ്ഞാൽ കൊല്ലും" കമ്മിണിക്കുട്ടിയമ്മ തുടർന്നു:—"ഏതായാലും ഇന്നു വന്നില്ലേ. ഇനി ഇങ്ങട്ടു കൊണ്ടു വരരുതേ—ട്ടോ"

എനിക്കു ശ്വാസം നേരേ വീണു. അകത്തു കടത്തിയിരുത്താൻ അവർ സമ്മതിച്ചില്ലെങ്കിൽ ഞാനെന്തു ചെയ്യും. നാലകത്ത് സർച്ചു ചെയ്യുകയുണ്ടാവില്ല. ആ വീട്ടിലൊരു സബ്ബ്ഇൻസ്പെക്ടർക്ക് വിവാഹബന്ധമുണ്ട്. ആ സ്ഥലം എന്നെന്നേയ്ക്കും ഒരു രക്ഷാസ്ഥലമായി കിട്ടിയിരുന്നുവെങ്കിൽ എത്ര നന്നായിരുന്നു? ഞാൻ ആലോചിച്ചു.

"അകത്തേയ്ക്കു പോന്നോളൂ" ഞാൻ എന്റെ കുടയുമായി അകത്തു കടന്നു. മുകളിലേക്കു കയറി ഗോപാലനെ നളിനിയുടെ അറയിലിരുത്തി താഴത്തേക്കു പോന്നു.

"വൈകുന്നേരം അയാളെ കൊണ്ടുപോവാനാളു വരും. നിങ്ങളൊന്നും പേടിക്കേണ്ട" ഞാൻ തുടർന്നു:—"ഗവർമ്മേണ്ടിന്ന് എതിരായിട്ടുള്ള കോൺഗ്രസ്സുകാരനാണ്. കൃഷിക്കാരുടെ സഭ കൂടിയപ്പോൾ പ്രസംഗിച്ചില്ലേ? അയാളാണ്. ഗോപാലൻ"

"തെക്കുംമുറി പറമ്പിൽ നിന്നു കാര്യസ്ഥനെ തല്ലാൻ പറഞ്ഞിയ ആളോ?"—കമ്മിണിക്കുട്ടിയമ്മ ചോദിച്ചു.

"അയാള് തന്നെ" ആ വീരാരാധനാത്രപമായ ചോദ്യത്തിന്മേൽ പിടിച്ചുകൊണ്ടു് ഞാൻ തുടന്നു:—"പാവപ്പെട്ടവരുടെ കാൎയ്യങ്ങൾക്കു വേണ്ടിയിട്ടാണു് അയാളിങ്ങനെ ഒളിച്ചു നടക്കുന്നതു്."

"എനിക്കിതൊക്കെ ഇഷ്ടാണു്" കുമ്മിണിക്കുട്ടിയമ്മ തുടന്നു:—"പക്ഷേ അമ്മയ്ക്കു ദേവയാനി ബ്ളൗസിടുന്നതു തന്നെ ഇഷ്ടല്ല"

"അവരൊക്കെ പഴയ ആളുകളല്ലേ? എന്റെ മുത്തശ്ശി എങ്ങനെയായിരുന്നു. ഇപ്പോൾ നല്ല ആളായിരിക്കുന്നു." മുത്തശ്ശി എന്ന ഓൎമ്മ വന്നപ്പോൾ എന്റെ ചിന്താഗതി വീട്ടിലേയ്ക്കു പറന്നു. അവിടെ പോലീസുകാർ എന്തൊക്കെ കാട്ടുന്നുണ്ടാവുമെന്നു ഞാനാലോചിച്ചു.

ദേവയാനി കുളിച്ചു വന്നു. ഞാനവളോട്ടു് കാൎയ്യങ്ങളൊക്കെ തുറന്നു പറഞ്ഞു. അപ്പോഴേക്കും രാധാകൃഷ്ണമേനോൻ അവിടെ വന്നു ചേൎന്നു.

"ഇതെന്താ വഴി പിഴച്ച ഒരേർപ്പാടു്."—കുമ്മിണിക്കുട്ടിയമ്മ ചോദിച്ചു.

"ഒക്കെ വഴി പിഴച്ച ഏൎപ്പാടാണു്."—രാധാകൃഷ്ണമേനോൻ എന്നെവിളിച്ചു വൎത്തമാനങ്ങളൊക്കെ അന്വേഷിച്ചു.

"ഞാൻ വല്ലാതെ പേടിച്ചു. ഇന്നലത്തെ അറസ്റ്റും പോലീസിന്റെ വരവും കൂടി ആയപ്പോൾ പെട്ടു എന്നു വിചാരിച്ചു.", രാധാകൃഷ്ണമേനോൻ കുമ്മിണിക്കുട്ടിയമ്മയോട്ടു് പറഞ്ഞു: "കുമ്മിണ്യേടത്തി ഞങ്ങളെ രക്ഷിച്ചു."

"രക്ഷിക്കണ്ടേ?"—കുമ്മിണിക്കുട്ടിയമ്മയും ചോദിച്ചു.

"മേനോനെന്താ ഏടത്തി എന്നു വിളിക്കുന്നതു്?"—ഞാനത്ഭുതത്തോടെ ചോദിച്ചു.

"നിണക്കറിഞ്ഞൂടെ?"—കുഞ്ഞിണിക്കുട്ടിയമ്മ തുടൎന്നു:— "ഞാൻ പാലപ്പുറത്തെ മകളാ."

"എന്നാൽ ഞാനിനി പോകട്ടെ, മേനോൻ ഇന്നു സ്കൂളിലേയ്ക്കു പോകണ്ടാ."—ഞാൻ പറഞ്ഞു.

"ഞാൻ ലീവെടുത്തിട്ടില്ല. പോലീസ് വരുന്നതു് കണ്ടപ്പോൾ പിന്നാലെ വന്നതാണു്."

"നിയമവിരുദ്ധങ്ങളായ കടലാസ്സുകളൊക്കെ ഒരു കൊട്ടയിലാക്കി ഇവിടെ മുകളിൽ വെച്ചിട്ടുണ്ടു്. ഗോപാലനും മുകളിലുണ്ടു്. കിടാവു് രക്ഷപ്പെട്ടിരിക്കുന്നു."

"ദേവയാന്യേ, ചായക്കു വെള്ളം അടുപ്പത്തു വെക്കു്. നീയെന്താ നോക്കി നിക്കണെതു്."— കുഞ്ഞിണിക്കുട്ടിയമ്മ ആതിഥ്യമൎയ്യാദയ്ക്കൊരുങ്ങി.

പോലീസുകാർ വന്ന വഴിയെ മടങ്ങിപ്പോകുന്നതു് ഞാൻ കണ്ടു. ഞങ്ങളെല്ലാവരും അവർ പോകുന്നതു് നോക്കി നിന്നു. ഒരു നായാട്ടിനു പോയി ഒന്നും കിട്ടാതെ മടങ്ങിപ്പോരുന്നവരുടെ മട്ടുണ്ടായിരുന്നു അവൎക്കു്.

"എന്നിട്ടു് ഞാൻ പോകട്ടെ" ഞാൻ രാധാകൃഷ്ണമേനോനോടു് തുടൎന്നു പറഞ്ഞു: "ഒരു കല്പനക്കത്തെഴുതിത്തന്നാൽ ഞങ്ങളുടെ പണിക്കാരനെ പറഞ്ഞയച്ചു നിങ്ങളുടെ സ്കൂളിൽ എത്തിക്കാം. എനിക്കു് ഒരു മണിക്കൂർ വൈകും അത്രേയുള്ളൂ. വൈകുന്നേരത്തേയ്ക്കു് സ്ഥലം ഏൎപ്പാടു് ചെയ്തു് ആളു വരും. അതുവരെ ഈ ബന്ധുവീട്ടിൽ താമസിച്ചോളൂ."

രാധാകൃഷ്ണമേനോൻ ഒരു കല്പനക്കെഴുതി എന്നെ ഏല്പിച്ചു മുകളിലേക്കു പോയി. ഞാൻ കുതി കുതിച്ചു വീട്ടിലേയ്ക്കു് നടന്നു. അമ്മയും മുത്തശ്ശിയും എത്ര കണ്ടു പരിഭ്രമിച്ചിട്ടുണ്ടാവുമെന്നറിയാതെ സ്കൂളിലേക്കു് പോവാൻ എനിക്കു് ധൈൎയ്യമുണ്ടാവില്ല.

"മുത്തശ്ശി പേടിച്ചോ?" ഞാൻ ചെന്നു കയറിയ ഉടനെ ചോദിച്ചു. "പോലീസുകാരെന്തു ചെയ്തു?"

"എന്താ ചെയ്യുണതു്?" മുത്തശ്ശി തുടന്നു: "നോട്ടം മാളൂനോട്ടം പുറത്തു കടന്നു നില്ക്കാൻ പറഞ്ഞു. ബടെ അകത്തൊരാളുണ്ടോ എന്നു നോക്കാനാണെന്നും പറഞ്ഞു. ഞങ്ങളിങ്ങട്ട പുറത്തു കടന്നു നിന്നു. അവരകത്തു കടന്നു എല്ലാദിക്കിലും നോക്കി പുറത്തേയ്ക്കു പോന്നു."

"നിങ്ങളോടൊന്നും ചോദിച്ചില്ലേ?"

"ഒരു ഗോപാലൻ നായരുണ്ടോ ബടെന്നു ചോദിച്ചു."

"അപ്പോ മുത്തശ്ശി എന്തു പറഞ്ഞു?"

"ബടെള്ളോനു് ചങ്കരൻ ന്നാ പേര്. കുട്ടൻ ന്നാ വിളിക്ക്ാ. ഓൻ ഭാര്യ വീട്ടിലാ താമസം എന്നും പറഞ്ഞു ഞാൻ" മുത്തശ്ശി തുടന്നു ചോദിച്ചു; "നീയ്യിന്നു സ്കൂളിലേയ്ക്കു പോകണില്ലേ?"

"പോണം"— ഞാൽ തുടന്നു ചോദിച്ചു:– "കഞ്ഞിയുണ്ടോ?"

"കഞ്ഞിവെക്കാൻ അടുപ്പത്തു വെള്ളം വെച്ചപ്പളാ ചൊകന്ന തൊപ്പിക്കാരുടെ വരവു്."

ഞാൻ അകത്തേക്ക കടക്കാതെ തന്നെ സ്വാലൻെറ വീട്ടിലേയ്ക്കു് പോയി. അവൻെറ പക്കൽ രാധാകൃഷ്ണമേനോൻെറ കല്പനക്കത്തു് അയാളുടെ സ്കൂളിലേയ്ക്കു കൊടുത്തയച്ചു. എൻെറ സ്കൂളിൽ ചെന്നു സമയം കാണിച്ചു് ഒപ്പിട്ടു ക്ലാസ്സിൽ ചെന്നു പാഠമെടുത്തു. പന്ത്രണ്ടു കൊല്ലത്തെ സ്കൂൾ ടീച്ചർ ജീവിതത്തിൽ കല്പനക്കെഴുതാതെ അത്രയും വൈകി സ്കൂളിൽ ചെല്ലുക എന്ന കൃത്യവിലോപം എന്നെ സംബന്ധിച്ചു് അതു് ആദ്യത്തേതായിരുന്നു.

അന്നു ഞാൻ ഒന്നും കഴിച്ചില്ല. ചായപോലും കഴിച്ചില്ല. പതിവു സമയത്തു് സ്കൂൾ വിട്ടു് വീട്ടിൽ വന്നു കുറച്ചു

ചായ കഴിച്ചു്, നാലകത്തു പോയി. കിടാവിൻെറ സാമാ. നങ്ങൾ കൊട്ടത്തയച്ചിരിക്കുന്നു. ഗോപാലൻ ഉല്ലാസവദന നായി രാധാകൃഷ്ണമേനോനോട്ട് സൊള്ളുകയാണു്. എനി ക്കു സമാധാനമായി.

"ഈ കല്യമാലൊക്കെയുണ്ടായതുകൊണ്ടു് രാധാകൃഷ്ണ നെ ഒന്നു കാണാറായി." കുഞ്ഞിണ്ണിക്കുട്ടിയമ്മ തുടന്നു:—"ഞാൻ അയാളെ കണ്ടിട്ടു തന്നെ പത്തു പന്ത്രണ്ടു കൊല്ലം കഴിഞ്ഞു. തലേലെഴുത്തുണ്ടെങ്കിൽ എൻെറ ദേവയാനിക്കു പാകാ." അ വരുടെ ഉള്ളിലുണ്ടായിരുന്ന ആശ അടങ്ങാതെ പുറത്തു ചാടി.

എനിക്കും അതു തോന്നിയിരുന്നു. ഞാനൊന്നും പറ ഞ്ഞില്ല. ഒന്നു ചിരിച്ചു. അത്രമാത്രം.

സഹപ്രവത്തകരിൽ മൂന്നു പേർ പോലീസിൻെറ പി ടിയിൽ പെട്ടു് സബ്ബ്ജയിലിൽ ഇരിക്കുകയാണു്. അവ രിൽ ഒരാളനുജൻ, മററൊരാൾ ഭാവി വരൻ, മൂന്നാമത്തെ മ നുഷ്യൻ എന്തു തിന്നാലും മതിയാവാത്ത—എത്ര ബീഡി വ ലിച്ചാലും തൃപ്തിയാവാത്ത—പിണ്ടാരി കേശവമേനോൻ. മററു രണ്ടു പേരെ ഓത്തപ്പോഴും എനിക്കു് കഷ്ടം തോന്നിയി ല്ല. ഒരു ബീഡിക്കുററിപോലും കിട്ടാതെ മീശമേൽ തിരു പ്പിടിച്ചിരുന്നു സമയം നീക്കുന്ന കേശവമേനോനെ ഓത്ത പ്പോൾ എനിക്കു നെടുവീർപ്പു വന്നു.

ബാലനില്ലെങ്കിലും ഞങ്ങളുടെ വീട്ടിലെ കൃഷി സ്ഥാല നെക്കൊണ്ടു് നടത്തിക്കാൻ കഴിയും. കേശവമേനോൻ ജ യിലിൽ പോയതിൽ വ്യസനിക്കാൻ ഒരാളുമില്ല! ചാത്തു നായരെ സംബന്ധിച്ചാണു് എൻെറ ഹൃദയം പിടച്ചതു്. ഒരു വൃദ്ധമാതാവും രോഗിണിയായ സഹോദരിയും മാത്രമു ള്ള ആ കുടുംബം അയാളുടെ ശമ്പളം കൊണ്ടാണു് പുലരു ന്നതു്. അയാൾ ഹരിജനസമാജബഹിഷ്കരണ സമരത്തിൽ

ജയിലിൽ പോയിട്ടുതന്നെ അവർ വിഷമിച്ചുവെന്നു ചാത്തു നായർ പറഞ്ഞതു് ഓർമ്മയിൽ വന്നു. ഇപ്പോൾ വീണ്ടും പോലീസിന്റെ പിടിയിൽ പെട്ടിരിക്കുന്നു. തീർച്ചയായും അയാളെ ശിക്ഷിക്കും. ഞാൻ അയാളുടെ വീട്ടിൽ പോയി അവരുടെ ജീവിതസൌകര്യങ്ങളെപ്പററി അന്വേഷിക്കാൻ തീർച്ചയാക്കി.

കുട്ടിത്തമ്പുരാട്ടിയുമായുണ്ടായ കരാറനുസരിച്ചു പിറേറന്നു ഞാൻ മനക്കിലേയ്ക്കു പോയില്ല. എനിയ്ക്കു സുഖമുണ്ടായിരുന്നില്ല. ഒരു ഊന്നുവടിയുമെടുത്തു് ഞാൻ ചാത്തു നായരുടെ വീട്ടിലേയ്ക്കു നടന്നു.

എന്റെ വീട്ടിൽ നിന്നു തികച്ചും നാലു നാഴിക നടന്നേ ചാത്തു നായരുടെ വീട്ടിലെത്തു. ഞാൻ കാലത്തു എട്ടു മണിക്കു മുമ്പു് ചാത്തു നായരുടെ വീട്ടിലെത്തി.

"എവിടുന്നാ വരണതു്?"—ഉമ്മറത്തിരുന്നു് എന്തോ മരുന്നു നറുക്കുന്ന ചാത്തു നായരുടെ അമ്മ ചോദിച്ചു.

"ഞാൻ തെക്കുംമുറിയിൽ നിന്നാണു്."

"എന്താ വിശേഷിച്ചു്?"

"ഒന്നുമില്ല"—ഞാൻ തുടന്നു ചോദിച്ചു:— "ചാത്തു നായരെവിടെ?"

"മിനിഞ്ഞാന്നു വൈകുന്നേരം ഊണു കഴിച്ചു ഇവിടെ നിന്നു പോയതാണു്. ഇതുവരെ വന്നിട്ടില്ല."

പാവം! ആ അമ്മ മകന്റെ വത്തമാനം ഒന്നും അറിഞ്ഞിട്ടില്ല.

"എന്തിനാ ചാത്തു നായരെ അന്വേഷിക്കണെതു്?"—അവർ ചോദിച്ചു.

"ഒന്നു കാണണമെന്നു വിചാരിച്ചു."

"എപ്പാ വര്ാന്നു് എനിയ്ക്കു നിശ്ചല്ല്യേ?"–അവരൊരു നെടുവീർപ്പിട്ടു തുടന്നു:– "ഇവിടെ നിന്നു പോയാൽ പിന്നെ ഇവിട്ടത്തെ കൂട്ടം ഇല്ല."

"അയാളുടെ പെങ്ങളുടെ സുഖക്കേടെങ്ങനെയിരിയ്ക്കുന്നു?"

"ഒരു ഭേദവുമില്ല, ഇന്നേക്കു കുറച്ചധികമാണു്. ഒരു മരുന്നു വാങ്ങിക്കൊണ്ടുവന്നു കൊടുക്കാൻ........."അവർ തുടന്നതു് മുഴമിച്ചില്ല:–"ഒന്നും പറയണ്ട" അങ്ങനെ അവസാനിപ്പിച്ചു.

"മരുന്നു ഞാൻ വാങ്ങിക്കൊണ്ടുവന്നു തരാം" ഞാൻ തുടന്നു ചോദിച്ചു: "എവിടെ പോണം"

"ഗോവിന്ദൻ വൈദ്യരുടെ വീട്ടിൽ പോണം" ആ അമ്മ തുടന്നു: "ഒരു പാട് മരുന്നു് അയാളു് വെറുതെ തന്നടക്കണു. ഒരു നാലണ കൊടുക്കാൻ എന്റെ കയ്യിലില്ല." ആ അമ്മ പൊട്ടിക്കരഞ്ഞു.

"എന്തിനാ കരയണതു്?" ഞാൻ സമാധാനിപ്പിക്കാൻ ശ്രമിച്ചു; "പണം വല്ലവരോടും ചോദിച്ചാൽ കിട്ടില്ലേ?"

"ആരാ കുട്ട്യേ തരണതു്?" അവർ സഗദ്ഗദം തുടന്നു: "ഒരു ചെക്കന്റെ ശമ്പളംകൊണ്ടാ ഞങ്ങളു് കഴിഞ്ഞുകൂടണതു്. അവൻ നാട്ടിലു് മുഴവൻ നടന്നു കടം വാങ്ങി ശ്ശി ചികിത്സിച്ചു. ഒരു ഫലൊല്ല"

"ഞാനൊന്നു കാണട്ടെ?"

"കുട്ടി എവിട്ടത്തെയാ?"

"ഞാനോ? ഞാൻ" എന്താണു് പറയേണ്ടതെന്നു ഞാനാലോചിച്ചു. അവസാനം പറഞ്ഞു: "ഞാൻ തെക്കുംമുറിയിലുള്ളതാണു്, ഒരു സ്കൂൾ മിസ്ട്രസ്സാ"

"പണത്തിനാവെര്ക്കും അല്ലേ? ഞാൻ അവൻ വന്നാൽ പറയാം." ആ അമ്മ തുടൻ: "ൻെറ ചാത്തു തരാതിരിക്കില്ല. ഇനിയത്തെ ഗ്രാണ്ട കിട്ടീട്ട വേണ്ടിവരും."

ചാത്തു നായർ ഏതോ ഒരു മിസ്ട്രസ്സിനോട്ട് അഞ്ചുറുപ്പിക കടം വാങ്ങിയിട്ടുണ്ടെന്നു ഞാൻ ഊഹിച്ചു.

"അമ്മേ—ഹേ"—അകത്തു നിന്ന് ഒരു കരയെ തുടൻ ദയനീയമായൊരു നിലവിളിയുയൻ. ചാത്തു നായരുടെ അമ്മ അകത്തേയ്ക്കു പോയി. ഞാൻ പിന്നാലെയും.

"എനിയ്ക്കു വല്ലാതെ വലയുണു. എന്തു വെള്ളമെങ്കിലും ഇത്തിരി തന്നു."

"എന്തു വെള്ളം ഞാൻ തരണ്ടതു്?"– ചാത്തു നായരുടെ അമ്മ തുടൻ:–"ഇബടെ രണ്ടു മണി ജീരകവും കൂടിയില്ലല്ലോ."

"കഞ്ഞി മതി" ആ ജ്യേഷ്ഠത്തി പറഞ്ഞു.

ചാത്തു നായരുടെ അമ്മ വിങ്ങി വിങ്ങിക്കരഞ്ഞു.

"അമ്മ കരയണ്ട"–ജ്യേഷ്ഠത്തി പറഞ്ഞു:– "അരിയുണ്ടാവില്ലാ അല്ലേ?"

ഞാൻ ചാത്തു നായരുടെ ജ്യേഷ്ഠത്തിയുടെ അടുത്തു ചെന്നിരുന്നു. അവക്കു പനിക്കുന്നുണ്ടായിരുന്നു.

"എന്തു വെള്ളാ വേണ്ടതു്? എൻെറ കയ്യിൽ കാശുണ്ടു്? ഞാൻ കൊണ്ടുവന്നു തരാം."–ഞാൻ പറഞ്ഞു.

"കാപ്പീടെ വെള്ളം" അവർ പറഞ്ഞു.

ഞാനെൻെറ മടിയിൽ നിന്നു അഞ്ചുറുപ്പികയുടെ നോട്ടെടുത്തു ചാത്തു നായരുടെ അമ്മയ്ക്കു കൊടുത്തുകൊണ്ടു് പറഞ്ഞു: "അടുത്ത ചായപ്പീടികയിൽ പോയി വേഗം ഇത്തിരി കാപ്പി വാങ്ങിക്കൊണ്ടു് വന്നോളൂ."

ആ അമ്മ നോട്ട് വാങ്ങി മുറിയിൽ നിന്നു പുറത്ത് പോയി.

"ഹാവൂ" ജ്യേഷ്ഠത്തി തലയുരുട്ടിക്കൊണ്ട് പറഞ്ഞു:–

"ദാഹിക്കുണൂലോ–ാ"

"കാപ്പി ഇപ്പോ കൊണ്ടുവരും"– ഞാൻ സമാശ്വസിപ്പിക്കാൻ ശ്രമിച്ചു.

അവക്കൊരു കുര വന്നു. ഒരു കുട്ടക്കുര. പൊട്ടിയ ഓടിന്റെ ചിലമ്പൽപോലെയുള്ള കുരയുടെ ശബ്ദം നേർത്തു നേർത്തു വന്നു. അവർ പിടഞ്ഞെഴുന്നേററു. ഇരുന്നു വീണ്ടും കുരച്ചു തുടങ്ങി. വളരെ നേരത്തെ കുരയുടെ ഫലമായിട്ട് ഒരു ചോരക്കട്ട പുറത്തു ചാടി.

"ഉൗം നിലത്തു" അവർ തളർന്നു എന്റെ മേനിയിൽ ചാരി. ആവർത്തിച്ചു: "ഹാവൂ."

"ഞാൻ പ്പൊ വരാം" ഒരു ഗ്ലാസ്സുമായി വന്ന ചാത്തുനായരുടെ അമ്മ യാത്ര പറഞ്ഞു.

"അമ്മേ–ദ"–ഏടത്തി അവരുടെ തല എന്റെ മേൽ വെച്ചുരുട്ടി. "പണ്ടു കണ്ടിട്ടും കൂടിയില്ലാത്തൊരാളുടെ...അവർ കിതച്ചുകൊണ്ടു നിർത്തി. അവർ വല്ലാതെ വിയർത്തിരുന്നു.

"വീശിത്തരണോ?" ഞാൻ ചോദിച്ചു.

അവർ വേണമെന്നു തല കുലുക്കി. ഞാൻ അവരെ പതുക്കെ വിരിപ്പിൽ കിടത്തി. വളയിൽ തിരുകിയിരുന്ന കീറവിശറി എടുത്തു വന്നു പതുക്കെ വീശി. അവർ കുറച്ചിട കൺചിമ്മിക്കിടന്നു.

കുടുംബവും രാഷ്ട്രീയപ്രവർത്തനവും തമ്മിൽ പൊരുത്തമില്ലാത്തതുപോലെ എനിക്കു തോന്നി. ആ ചെറുപ്പക്കാരൻ

രാജ്യത്തിന്നുവേണ്ടി ജയിലിൽ പോയിരിക്കുകയാണ്. അയാളുടെ കുടുംബം അനാഥമായി വലയുന്നു. അല്ലെങ്കിൽ അയാൾകൂടി അടുത്തുണ്ടെങ്കിൽ എന്തു ചെയ്യാൻ കഴിയും! സ്കൂൾ ടീച്ചർക്കുള്ള ഗ്രാൻറാണ് അയാൾക്കാകെയുള്ള വരുമാനം. അതും ഇല്ലാതാവാനാണ് പോകുന്നതു്. ഒരു ദിവസം പ്രവൃത്തി കഴിഞ്ഞു മടങ്ങിപ്പോന്നവൻ കല്പനസ്സമ്മോദ്യം അപേക്ഷിക്കാതെ സ്വതന്ത്രനായി നടന്നു ജയിലിൽ പോയാൽ മാനേജർ അയാൾക്കു പകരം മറ്റൊരാളെ നിയമിക്കുകയില്ലേ? ആറുമാസത്തേയോ ഒരുകൊല്ലത്തേയോ ശിക്ഷ കഴിഞ്ഞു മടങ്ങിവരുമ്പോൾ ഉണ്ടായിരുന്ന ജോലി അതേവിധം നിലനില്ക്കുമോ?

വളരെയധികം താമസിക്കാതെ അമ്മ കാപ്പി വാങ്ങിക്കൊണ്ടുവന്നു. ക്ഷീണിച്ചു മയങ്ങിക്കിടന്നിരുന്ന ജ്യേഷ്ഠത്തിക്കു കാപ്പി കൊടുത്തു. ജ്യേഷ്ഠത്തി അതു മുഴുവൻ ഒന്നിച്ചു കുടിച്ചു.

"ആ പണം ഇങ്ങോട്ടു മടക്കിത്തരണ്ടാ"—ഞാൻ തുടന്നു:—"നിങ്ങൾ വേഗം പോയി വൈദ്യരെ കൂട്ടിക്കൊണ്ടുവന്നു ഇവക്ക് മരുന്നുണ്ടാക്കിക്കൊടുത്തോളൂ. വൈദ്യരെ കണ്ടു വരുന്നതുവരെ ഞാൻ ഇവരുടെ അടുത്തിരിക്കാം."

"എൻെറ ഭഗവാനേ..." ചാത്തുനായരുടെ അമ്മ തുടന്നു; എന്താ കുട്ടിക്ക് ഇങ്ങനെ തോന്നാൻ! ഇവിടെ ഒരു മണി അരിയില്ല. ജീരകം വാങ്ങാനൊരു മുക്കാലില്ല. അങ്ങനെയുള്ളൊരു സമയത്തു് എവിട്ടുന്നുവന്നു എൻെറ കുട്ടി..."

"ഒന്നും പറയാൻ നില്ക്കാതെ പോയി വൈദ്യരെ കൂട്ടിക്കൊണ്ടു വരൂ. പൊയ്ക്കോളൂ."

കറുത്തു മെലിഞ്ഞു് അകത്തോട്ടു വളഞ്ഞ ആ അമ്മ പുറത്തു കടന്നു. മുഷിഞ്ഞു കീറിയ ഒരു തോർത്തെടുത്തു മാറത്തിട്ടു കുതിച്ചു നടന്നു.

"എന്താ പേര്?" ജ്യേഷ്ഠത്തി എന്നോടു ചോദിച്ചു.

"നാണി എന്ന്"

"മിസ്റ്റ്റസ്സാണല്ലേ?"

"അതെ."

ഞങ്ങളുടെ അപ്പുവിന് ട്രെയിനിങ്ങിനു പോവാൻ പണം കൊടുത്തത് നിങ്ങളല്ലേ?"

"അതെ."

"മിനിഞ്ഞാന്നു പോവുമ്പോൾ ഇവിടെ വെക്കാനരിയില്ല"—ജ്യേഷ്ഠത്തി തുടന്നു:—"ആരോടെങ്കിലും കടം വാങ്ങി അരി കൊണ്ടുവരാമെന്നും പറഞ്ഞു പോയതാ. എവിടെ പോയിടക്കണെ ആവോ."

"കാര്യം തുറന്നു പറഞ്ഞാലോ?" ഞാനാലോചിച്ചു. പക്ഷേ, അതു പറയാനെൻെറ നാവു പൊങ്ങിയില്ല.

"അമ്മക്കും വയ്യ"—ജ്യേഷ്ഠത്തി തുടന്നു:—"എവിടുന്നെങ്കിലും ഒരു കുട്ടിയെ കൊണ്ടുവരാൻ പറഞ്ഞാൽ അവൻ കൂട്ടാക്കില്ല."

കുറച്ചിട ഞങ്ങളൊന്നും പറഞ്ഞില്ല. ചാത്തു നായർ വരുന്നതുവരെ ആ കുടുംബം പുലത്തേണ്ടതു് എൻെറ കടമയായെനിക്കു തോന്നി. മാസം അയ്യഞ്ചുറുപ്പിക കൊടുത്താൽ അവക്കു പുലരാം. കുട്ടിത്തമ്പുരാട്ടിയുടെ ട്യൂഷനു കിട്ടുന്ന സംഖ്യ ആ വകക്കു ചിലവാക്കാമെന്നു ഞാൻ ഉറച്ചു; ഇങ്ങനെ അനാഥമായി കിടക്കുന്ന കുടുംബത്തെ ഓത്തു് ആ പൊതുപ്രവത്തകൻ എത്ര വേദനയനുഭവിക്കുന്നുണ്ടാകുമെന്നോത്തപ്പോൾ ഞാൻ നീറിപ്പോയി.

"അവൻെറ കുററല്ല"—ജ്യേഷ്ഠത്തി തുടന്നു:—"ഒന്നിനെ കൊണ്ടുവന്നാൽ അതിനേയും പെലത്തണ്ടേ? ഈ

...ധം മാറില്ല. എന്നാൽ എനിക്കങ്ങട്ട ചാവാം. അതും ഇല്ല." അവർ കണ്ണു തുടച്ചു ചെരിഞ്ഞു കിടന്നു.

"വേണ്ടാത്തതൊന്നും പറയണ്ട."–ഞാൻ ഉപദേശിച്ചു. "മാറാത്ത സുഖക്കേടൊന്നും വന്നിട്ടില്ല. നമുക്കു ചികിത്സിക്കണം."

"കാശു വേണ്ടെ മിസ്റ്റ്റസ്സ്?" അവർ തുടർന്നു:---"ഒരു ത്തൻെറ പന്ത്രണ്ടര ഉറുപ്പിക ഉണ്ട്. അതുകൊണ്ട എന്തൊക്കെ വേണം?"

മനുഷ്യനു ജീവിക്കാൻ കാശില്ല. ഒക്കെ ബ്രിട്ടീഷ്സാമ്രാജ്യത്വം തട്ടിയെടുക്കുകയാണ്. അതിനെ കെട്ടു കെട്ടിച്ചേ നാട്ടും നാട്ടുകാരും നന്നാവൂ. അതിനുള്ള സമരം നാടൊട്ടുക്ക നടക്കുകയാണ്. ആ സമരത്തിൽ ഇത്തരത്തിലുള്ള ആയിരം കുടുംബങ്ങൾ തകരും. സ്വതന്ത്ര ഇന്ത്യയിൽ ഈ വിഷമ സ്ഥിതികളൊക്കെ ഇല്ലാതാവും. ഞാൻ ആലോചിച്ചു.

ആ ജ്യേഷ്ഠത്തി ഇടക്കിടയ്ക്കു കുറേശ്ശ ചോര തുപ്പിക്കൊണ്ടിരുന്നു. കിടന്നു കുരച്ചാൽ അവൾക്കു കഫം കിട്ടില്ല. കുര വന്നാൽ പിടഞ്ഞെഴുന്നേല്ക്കണം. എഴുന്നേററാൽ ക്ഷീണിക്കും. ക്ഷീണിച്ചാൽ അവശയായി വിയർത്തു വീഴും. ഞാൻ അവരെ ശുശ്രൂഷിച്ചുകൊണ്ടിരുന്നു.

പതിനൊന്നു മണിയായപ്പോഴേയ്ക്കും അമ്മയും വൈദ്യരും വന്നു. വൈദ്യർ രോഗിയെ പരിശോധിച്ചു. ചില ഗുളികകളും ലേഹ്യവും കൊടുത്തു. ചാത്തു നായരുടെ അമ്മ വൈദ്യരോട്ട ചോദിച്ചു:

"എൻെറ കുട്ടിക്കു ഒന്നു എണീററു നടക്കാറാവോ വൈദ്യരെ?"

"മനസ്സിരുത്തി ചികിത്സിച്ചാൽ നിത്യവൃത്തിയ്ക്കൊക്കെ ആവും." വൈദ്യർ തുടർന്നു:—"തീരെ വിട്ടുപോവില്ല."

"കിടക്കപ്പൊറുതിയാക്കിത്തന്നാൽ മതി" —ചാത്തു നായരുടെ അമ്മ പറഞ്ഞു.

"പനിയൊന്നു വിടട്ടെ." വൈദ്യർ തുടന്നു:—"രണ്ടു മൂന്നുറുപ്പിക ചിലവാക്കി ഒരു ലേഹ്യം ഉണ്ടാക്കി അതും ആട്ടിൻപാലും കഴിച്ചാൽ ഗുണാവും."

"ഇതേ എന്റെ കയ്യിലുള്ളു." ആ അമ്മ ഒരുറുപ്പിക വൈദ്യരുടെ കയ്യിൽ കൊടുത്തു.

"ഒക്കെ ഞാൻ മാഷ് വന്നിട്ട് വാങ്ങിക്കോളാം." വൈദ്യർ തുടന്നു: ഇതുകൊണ്ടു മരുന്നൊക്കെ നേരെയാക്കി ക്കൊടുക്കിൻ. പറങ്ങൊടിയമ്മാളെ" വൈദ്യർ ആ ഉറുപ്പിക മടക്കിക്കൊടുത്തു യാത്രപറഞ്ഞു പിരിഞ്ഞു.

"കുഞ്ഞുകുട്ട്യേ"—പറങ്ങൊടിയമ്മ തുടന്നു:—"നമ്മുടെ അപ്പുനെ പിന്നേം പൊല്ലീസുകാരു പിടിച്ചു ജയ്ല്ലിലു കൊണ്ടുപോയീത്രേ, വൈദ്യരു പറഞ്ഞു."

അമ്മയും മകളും മുഖത്തോടു മുഖം നോക്കി. ആ രണ്ടു പേരും കണ്ണുനീരിൽ കുളിച്ചു. ആ നാലു കണ്ണുകളുടെ നടുക്കു നില്ക്കുന്ന ഞാൻ വെന്തു നീറി.

"എങ്ങിനെയാഞ്ഞി ദിവസം കഴിയ്ാ ഭഗവാനെ"—പറങ്ങോടിയമ്മ മാറത്തടിച്ചു.

"കരയണ്ട"—ഞാൻ തുടന്നു: "എങ്ങനെയെങ്കിലും കഴിയും. ഞാനിടക്കിടക്കൊക്കെ വന്നന്വേഷിക്കും. നിങ്ങള് പട്ടിണി കിടക്കേണ്ടിവരില്ല."

"കുട്ടി എവിട്ടത്തെയാ?"

"ഞാൻ ഇവിട്ടത്തെയാണെന്നു വിചാരിച്ചോളു."

"പണ്ട് അപ്പുന് ട്രെയിനിങ്ങിനു പോവാൻ പണം കടം കൊടുത്തത് ഈ മിസ്റ്ററസ്സാ." ജേഷ്ഠത്തി പറഞ്ഞുമനസ്സിലാക്കിക്കൊടുത്തു.

"ഞാൻ പോട്ടെ." ഞാൻ യാത്രപറഞ്ഞുകൊണ്ടു തുടന്നു: "ആ മരുന്നിനെഴുതിത്തന്ന കടലാസ്സിങ്ങോട്ടു തന്നോളു. ഞാൻ വല്ലവരുടെ കയ്യിലും വാങ്ങിക്കൊടുത്തയയ്ക്കാം. ബാക്കിയുള്ള പണത്തിനു അരി വാങ്ങിക്കോളൂ. ചാത്തു നായരു വരുന്നതുവരെ കഷ്ടപ്പെടേണ്ടിവരില്ല. ഞാനേററു."

ഈശ്വരൻ തോന്നിച്ചതായിരിക്കും" പറങ്ങോടിയമ്മ പറഞ്ഞു.

"അല്ല." ഞാൻ തുടന്നു—"ചാത്തുനായർ രാജ്യത്തിനു വേണ്ടി ജയിലിൽ പോയതാണ്. അപ്പോൾ രാജ്യക്കാർ അതിനെപ്പററി ആലോചിക്കും."

പറങ്ങോടിയമ്മ അനുയാത്ര ചെയ്തു.

"ഞാൻ മററന്നാൾ വരാം." ഞാൻ തുടന്നു: "അത്യാവശ്യം വേണ്ടതു മടിക്കാതെ പറഞ്ഞോളൂ. ഞാൻ തരാം."

അവരൊന്നും പറയാതെ കരഞ്ഞു.

"കരയരുതു്. ഇനി എന്താ വേണ്ടതു്?"

"ഇപ്പോൾ ഒന്നും വേണ്ട."

"മരുന്നു സന്ധ്യയ്ക്കു മുമ്പേ ആരെങ്കിലും കൊണ്ടുവന്നു തരും."

ഞാൻ തിരിഞ്ഞുനോക്കാതെ നടന്നു. കുറേ ദൂരം പോയി തിരിഞ്ഞുനോക്കിയപ്പോഴും പറങ്ങോടിയമ്മ എന്നെത്തന്നെ നോക്കി നില്ക്കുന്നതു ഞാൻ കണ്ടു.

●

# 'ക്വിററ് ഇന്ത്യാ'

പിണ്ടാരി കേശവമേനോനേയും ചാത്തുനായരേയും ബാലനേയും ആറു മാസം വീതം ശിക്ഷിച്ചു. ഞാൻ മനക്കലെ കുട്ടിത്തമ്പുരാട്ടിയുടെ ട്യൂഷനു കിട്ടുന്ന പ്രതിഫലം പറങ്ങോടിയമ്മക്ക് എത്തിച്ചുകൊടുത്തുകൊണ്ടു് അവരെ സഹായിച്ചു. ആ അമ്മയും മകളും എന്നെ ഒരു ദേവസ്ത്രീയെപ്പോലെ ബഹുമാനിച്ചു.

വളരെക്കാലത്തെ സമരത്തിൻെറ ഫലമായി അദ്ധ്യാപകനു മൂന്നു മാസം കൂടുമ്പോൾ ഗ്രാൻറനുവദിക്കാൻ തുടങ്ങിയിരുന്നു. റിക്കാർട്ടു പ്രകാരം മുമ്മൂന്നു മാസം കൂടുമ്പോൾ ഗ്രാൻറനുവദിക്കുമെങ്കിലും അനുഭവത്തിൽ അഞ്ചും ആറും മാസം കൂടുമ്പോഴാണു് കാശു കണികാണാൻ കിട്ടിയിരുന്നതു്.

ലോകമഹായുദ്ധം പൊട്ടിപ്പുറപ്പെട്ടതോടുകൂടി മട്ടാകെ മാറി. സാധനങ്ങൾക്കു വില വർദ്ധിച്ചു. മനുഷ്യരുടെ ജീവിതസൌകര്യം കുറഞ്ഞു കുറഞ്ഞു വന്നു.

പട്ടാളത്തിലേക്കാളെ എടുത്തു തുടങ്ങി. പാവപ്പെട്ട കൃഷിക്കാരും തൊഴിലാളികളും എല്ലാം യുദ്ധത്തിൻെറ തീയിൽ ആത്മാഹുതി ചെയ്യുവാൻ പാററകളെപ്പോലെ പറന്നു ചെ

ന്നു. ദേശീയബോധമില്ലാത്ത അദ്ധ്യാപകരുടെ ഒരു വിഭാഗം മെച്ചപ്പെട്ട ശമ്പളം കൊതിച്ചു പട്ടാളത്തിൽ ചേരാൻ തുടങ്ങി. അപ്പോൾ ടീച്ചേഴ്സ് യൂണിയൻ ഒരു മുദ്രാവാക്യം മുന്നോട്ടു വെച്ചു:

"അദ്ധ്യാപനം രാഷ്ട്രസേവനം; രാഷ്ട്രസേവനം ജീവിതലക്ഷ്യം."

സുഖമായ ഭക്ഷണം, അന്തസ്സുള്ള ഉടുപ്പ്, താമസിക്കാൻ നല്ല വീട്, എല്ലാററിനും പുറമേ ആകർഷകമായ ശമ്പളം—ഇതൊക്കെ വെച്ചു നീട്ടിക്കൊണ്ടു ബ്രിട്ടീഷുസാമ്രാജ്യത്വം ജനതയെ വല വെച്ചു പിടിക്കുമ്പോൾ, രാഷ്ട്രസേവനത്തിനുറച്ചു നിൽക്കാൻ നല്ല ജിതേന്ദ്രിയത്വം ആവശ്യമാണു്. അതില്ലാത്തവർ മരണത്തിന്റെ വായിലേക്കു കുതിച്ചുകൊണ്ടിരുന്നു; യൂണിയന്റെ മേല്പറഞ്ഞ മുദ്രാവാക്യം ആ ഒഴുക്കിനൊരണ കെട്ടി.

ഫാസിസവും നാസിസവും കഴുകന്റെ പിളർന്ന കൊക്കുപോലെ ഇന്ത്യയുടെ നേർക്കെത്തിക്കൊണ്ടിരിക്കുകയാണു്. കോൺഗ്രസ്സ് വ്യക്തി സത്യഗ്രഹം തുടങ്ങി, നേതാക്കളൊക്കെ ജയിലിലായി. ഇന്ത്യ തിളച്ചു മറിയാൻ തുടങ്ങി. 'യുദ്ധം വേണ്ട' എന്ന മുദ്രാവാക്യം മുഴക്കിയിരുന്നുവെങ്കിലും പട്ടു ക്കുററൻ കമ്പനികൾ യുദ്ധോപകരണങ്ങൾ ഉല്പാദിപ്പിച്ചു ബ്രിട്ടീഷുസാമ്രാജ്യത്വത്തിനു മുമ്പിൽ അടിയറ വെച്ചു ലാഭമുണ്ടാക്കിക്കൊണ്ടിരുന്നു. അദ്ധ്യാപക സംഘടന ഉറച്ച നിലപാടെടുത്തു് വിദ്യാഭ്യാസം നിലനിർത്താൻ പരിശ്രമിച്ചു.

"ഈ യുദ്ധം നമ്മുടെ യുദ്ധം" ഒരു ദിവസം കാലത്തു കമ്യൂണിസ്റ്റ് പാർട്ടിയുടെ പുതിയ മുദ്രാവാക്യം പ്രത്യക്ഷപ്പെട്ടു. ജാപ്പക്രമികൾ ഇന്ത്യയുടെ അതിർത്തിയിലേക്കു നീങ്ങുന്നു. ഹിററ്ലരുടെ പട്ടാളം കിഴക്കോട്ടു നീങ്ങി നീങ്ങി, സോവിയററു റഷ്യയെ ആക്രമിക്കാൻ തുടങ്ങിയ സന്ദർഭത്തിൽ ബ്രി

ട്ടനും സോവിയററു യൂണിയനും അമേരിക്കയും മററും ചേൎന്നു സഖ്യശക്തികളായി പോരാടാൻ തുടങ്ങിയപ്പോൾ യുദ്ധത്തിന്റെ സ്വഭാവത്തിലാകെ മാററം വന്നുവെന്നു പാർട്ടി നേതൃത്വം അതിന്റെ കീഴിലുള്ള പ്രവൎത്തകൎക്കു വിവരിച്ചുകൊടുത്തു. പാർട്ടിയിലെ ഭൂരിഭാഗവും ആ അഭിപ്രായത്തെ ശരിവെച്ചുവെങ്കിലും അവിടവിടെ ചിലർ പാർട്ടിയിൽ നിന്നു വിട്ടുപോയി. പൊതുപ്രവൎത്തനത്തിൽ കൂട്ടുകാരനായിരുന്ന രാധാകൃഷ്ണമേനോനു ജനകീയയുദ്ധമുദ്രാവാക്യം അംഗീകരിക്കാൻ കഴിഞ്ഞില്ല. ഞങ്ങളുടെ വീട്ടിലെ മുകളിൽവെച്ചു ഗോപാലനും രാധാകൃഷ്ണമേനോനും തമ്മിൽ അഭിപ്രായവ്യത്യാസമുണ്ടായി,

"ഈ അവസരത്തിൽ സ്വാതന്ത്ര്യം പിടിച്ചെടുക്കണം". രാധാകൃഷ്ണമേനോൻ പറഞ്ഞു: "ശത്രുവിനു് ആപത്തണയുന്ന അവസരത്തിൽ ആഞ്ഞടിക്കണം."

"സാമ്രാജ്യത്വത്തെക്കാൾ ആപല്ക്കരമാണു് ഫാസിസം. ചട്ടിയിൽനിന്നടുപ്പിലേക്കു ചാടാൻ ശ്രമിക്കുന്നതിൽ പരം അബദ്ധമില്ല" ഗോപാലൻ പറഞ്ഞു.

"എന്തു പറഞ്ഞാലും ശരി" രാധാകൃഷ്ണമേനോൻ ഉറപ്പിച്ചു പറഞ്ഞു:—"ബ്രിട്ടീഷുസാമ്രാജ്യത്വത്തെ സഹായിക്കണമെന്നു പറയുകയാണെങ്കിൽ ആ പാർട്ടിയുമായി യാത്ര പറയുകയല്ലാതെ നിർവ്വാഹമില്ല"

"എന്നാൽ കെട്ടുകെട്ടാം" ഗോപാലൻ പറഞ്ഞു:—"അല്ലാതെ ഞാനെന്തു പറയാനാ? ഈ അവസരത്തിൽ ഇന്ത്യക്കാർ ബ്രിട്ടനെ കെട്ടുകെട്ടിക്കാൻ രാജ്യവ്യാപകമായ സമരം നടത്തുകയാണെങ്കിൽ ഇന്ത്യ ജാപ്പാന്റെ ഫാസിസ്റ്റ് പിടിയിൽ അമൎന്നുപോകും."

"ജാപ്പാൻകാർ ഇന്ത്യയെ സഹായിക്കാനാണു് വരുന്ന

തു്. സുബാസ് ബോസിൻെറ നേതൃത്വത്തിൽ വലിയൊരു വിമോചന സൈന്യം രൂപീകരിക്കപ്പെട്ടിട്ടുണ്ടു്."

"ഇതു് ജനകീയ യുദ്ധമാണു്. ഫാസിസത്തേയും നാസിസത്തേയും തോല്പിക്കുവാൻ ഇന്ത്യ ഒരുങ്ങണം. ആയുധം കിട്ടുകയാണെങ്കിൽ അതെടുത്തിട്ടുകൂടി ഒരുങ്ങണം. ജാപ്പാൻകാരെ ചെറുക്കണം. തൊഴിലാളികളുടേയും കൃഷിക്കാരുടേയും ആവശ്യങ്ങൾ കഴിയുന്നതും അനുവദിപ്പിച്ചുകൊണ്ടു് സാമ്രാജ്യത്വത്തെ ഞെരുക്കണം."

"ഈ അഭിപ്രായം ഇതുവരെ എവിടെയായിരുന്നു?" രാധാകൃഷ്ണമേനോൻ ആവേശത്തോടെ തുടന്നു:—"ഇതുവരെ റഷ്യ യുദ്ധത്തിൽ കൂടിയിരുന്നില്ല. അപ്പോൾ നമ്മളും കൂടിയില്ല. ഇപ്പോൾ റഷ്യയെ ആക്രമിച്ചു. റഷ്യ യുദ്ധത്തിൽ പെട്ടു. അപ്പോൾ നമ്മളും പെടണം. ഇതല്ലേ പാർട്ടിയുടെ നയം? എനിക്കു് ഇന്ത്യയാണു് വലുതു്, റഷ്യയല്ല."

"ഇന്ത്യയെ ജാപ്പാനു കാഴ്ചവെയ്ക്കാനാണോ ഒരുക്കം?" ഗോപാലൻ ചോദിച്ചു.

"ബ്രിട്ടൻെറ അടിമയായി ഇതുവരെ കഴിഞ്ഞില്ലേ? ഇനി കുറച്ചു് അങ്ങനെയായിക്കോട്ടെ" രാധാകൃഷ്ണമേനോൻ തുടന്നു: "കുറമല്ല നിങ്ങളെ റഷ്യൻ അഞ്ചാംപത്തിക്കാരാണെന്നു പറയുന്നതു്. വാസ്തവം അങ്ങനെയാണു്."

"ഷട്ടപ്പ്"—ഗോപാലൻ അലറി: "ഇനിയൊന്നും പറയണ്ട. തന്നെ പാർട്ടിയിൽ നിന്നു പുറത്താക്കിയിരിക്കുന്നു. ഇന്തരക്കാരെ പാർട്ടിയിൽ വെച്ചു പുലത്താൻ നിവൃത്തിയില്ല."

"ഞാൻ ഇന്നലെ തന്നെ പുറത്തു പോവാൻ ഒരുക്കമൊണു്" രാധാകൃഷ്ണമേനോൻ എഴുന്നേററു: "ഇതു തൻേറയും എൻേറയും തറവാട്ടു കാര്യമൊന്നുമല്ല. ഞാൻ ബ്രിട്ടീഷ്സാ

സ്രാജ്യത്വത്തിനെതിരായി മരിക്കാനും കൂടി ഒരുക്കമാണ്. നേതാജിയ്ക്കു തെററു പററിയിട്ടില്ല. അദ്ദേഹമാണ് ശരി."

"നിന്റെ ഒരു നേതാജി!" ഗോപാലൻ തുടന്നു:—"അവൻ ജാപ്പാന്റെ അഞ്ചാംപത്തിയാണ്." ഇതു പറഞ്ഞു മുഴമിച്ചില്ല. ഗോപാലന്റെ ചെകിടത്തൊരടി വീണു.

"അവനോ?"—രാധാകൃഷ്ണമേനോൻ വീണ്ടും കയ്യോങ്ങി. അപ്പോഴേയ്ക്കും ഗോപാലൻ അയാളുടെ കൈ കടന്നു പിടിച്ചിരുന്നു. ഞാൻ അമ്പരന്നു നിന്നു.

"അവനാണത്രേ-അവൻ!" രാധാകൃഷ്ണമേനോൻ തുടന്നു: "നേതാജിയെപ്പററി ഒരക്ഷരം പറഞ്ഞാൽ വായിലെ പല്ലൊന്നു കാണില്ല. നോക്കിക്കോ."

"പിന്നേയ്"—ഞാൻ ഒരുവിധം ശാന്തയായി പറഞ്ഞു: —"നിങ്ങൾ തമ്മിലുള്ള യുദ്ധം ഇവിടെവച്ചു വേണ്ട. ഇതു് രണ്ടാളുടേയും തറവാട്ടുകാര്യമല്ലല്ലോ. മേനോൻ പുറത്തു പോണം"

"പോയ്ക്കോളാം"—അയാൾ തുടന്നു:—"ഇനി ഇങ്ങോട്ട് വരുന്നുമില്ല."

"എന്നോട്ട് ദേഷ്യപ്പെടരുതു്"—ഞാൻ തുടന്നു:– "ഗോപാലനോട്ട് ഇപ്പോൾ പുറത്തു പോവാൻ പറയാൻ നിവൃത്തിയില്ല. അയാളൊളിവിലല്ലേ? നിങ്ങളോടേ എനിയ്ക്കു പറയാൻ നിവൃത്തിയുള്ളൂ. പിന്നെ ഗോപാലൻ പറയുന്നതാണ് ശരിയെന്നാണ് എന്റെ അഭിപ്രായം."

"ഈ പട്ടികയിൽ ഞാനില്ല"

ഗോപാലന്റെ പിടി വിട്ടുവിപ്പിച്ചുകൊണ്ടു് രാധാകൃഷ്ണമേനോൻ കോണിയിറങ്ങി മുററത്തെത്തി.

"രാധാകൃഷ്ണൻ"—ഗോപാലൻ വിളിച്ചു.

"പോടാ"—രാധാകൃഷ്ണമേനോൻ തിരിഞ്ഞു നിന്നു പറഞ്ഞു: "ഞാൻ റഷ്യയുടേയും നിന്റേയും പട്ടിക്കുട്ടിയല്ല" അയാൾ കുതിച്ചു പടി കടന്നു.

"ഒഴുക്കിനെതിരായി നീന്തണം"—ഗോപാലൻ തുടൻു: "വളരെ എളുപ്പമല്ല."

"അടി എത്ര കണ്ടു വേദനിച്ചു"—ഞാൻ ചോദിച്ചു.

"ഓക്കാതിരിക്കുമ്പോളല്ലേ? കണക്കിനു കൊണ്ടു. സാരമില്ല"—ഗോപാലൻ തുടൻു:—"ഇനി കൂടുതൽ മനസ്സിരുത്തണം. കൂടുതൽ ശ്രദ്ധമായ രക്ഷാസ്ഥലങ്ങൾ കണ്ടുപിടിക്കണം."

രാധാകൃഷ്ണമേനോന്റെ ദേശാഭിമാനത്തെ ഞാൻ ബഹുമാനിച്ചു. പക്ഷേ, അയാൾ ഗാഢമായി ചിന്തിക്കാതെ ഒരു ജാപ്പേജൻറായി മാറുന്നതിൽ എന്റെ ഹൃദയത്തിൽ വല്ലാത്തൊരസ്വാസ്ഥ്യമുണ്ടായി. അന്നു രാത്രി എനിക്കുറങ്ങാൻ സാധിച്ചില്ല. ആ ആത്മാത്ഥതയുള്ള രണ്ടു സഖാക്കളുടെ മദ്ധ്യത്തിൽ ഞാൻ കിടന്നരഞ്ഞു പോകുന്നതുപോലെ എനിക്കു തോന്നി. യൂണിയൻ പ്രവത്തനത്തിലും മററു രാഷ്ട്രീയപ്രവത്തനത്തിലും രാധാകൃഷ്ണമേനോൻ എന്റെ വലംകയ്യായിരുന്നു. ആ കൈ അററുപോവുകയാണ്. മാത്രമല്ല, ഒരു പക്ഷേ, ശത്രുവാവാൻ തുടങ്ങുക കൂടിയാണ്.

വെളുപ്പാൻ കാലത്തു് ഞാനൊന്നു മയങ്ങി. ഒരു ഭയങ്കരസ്വപ്നം എന്നെ പൊട്ടിക്കരയിച്ചു. ഗോപാലനെ ഒരു കൊച്ചു വീട്ടിൽനിന്നറസ്റ്റു ചെയ്തു നിത്തിയിരിക്കുന്നു. ചാത്തു നായരും ബാലനും തല പൊട്ടി അവശരായ നിലയ്ക്കു് നിലംപൊത്തിക്കിടക്കുന്നു. ബാലനെ ഒരു പോലീസുകാരൻ ഷൂസിട്ട കാലുകൊണ്ടു് ചവിട്ടിയരയ്ക്കുകയാണ്. അവൻ വെള്ളത്തിനുവേണ്ടി എന്നെ വിളിച്ചു കരയുന്നു. ഞാൻ വെള്ളവുമായി മുന്നോട്ടു നീങ്ങി. പോലീസുകാരിൽ ഒരാൾ എ

ന്റെ മണിക്കണ്ഠത്തിൽ ലാത്തി കൊണ്ടടിച്ചു. വെള്ളപ്പാത്രം നിലത്തു വീണു. ഞാൻ തേങ്ങിത്തേങ്ങിക്കരഞ്ഞു.

"യുദ്ധത്തിനു സഹായിക്കെടീ" രാധാകൃഷ്ണമേനോൻ ക്രുദ്ധിയാക്കുന്നതുപോലെ എനിയ്ക്കു തോന്നി.

"നാണ്വേ. നാണ്വേ," മുത്തശ്ശി എന്നെ പിടിച്ചു കുലുക്കിക്കൊണ്ട് ചോദിച്ചു:–"നീയെന്തിനാ കരയണതു്? ഏ്?"

ഞാൻ ഉണൎന്നുവെങ്കിലും കിടക്കുന്ന സ്ഥലവും സന്ദൎഭവും ഓൎമ്മിക്കാൻ ഒന്നു രണ്ട് മിനുട്ടോളം സമയമെടുക്കേണ്ടിവന്നു. "എന്താ—എന്താ?"—മുത്തശ്ശി ഇടവിടാതെ ചോദിച്ചുകൊണ്ടിരുന്നു.

"ഒന്നുമില്ല മുത്തശ്ശ്യേ" ഞാൻ തുടൎന്നു:–"ഞാനൊരു പേടി സ്വപ്നം കണ്ടു."

"ഹാവൂ. ഞാൻ വല്ലാതെ പേടിച്ചു"— മുത്തശ്ശി പറഞ്ഞു.

"എന്താ?"—ഗോപാലൻ അയാളുടെ ലതർബാഗുമായി താഴത്തേക്കിറങ്ങി വന്നു ചോദിച്ചു. അയാൾ ടോർച്ച് അടിച്ചുകൊണ്ട് തുടൎന്നു:—"എന്താ മുത്തശ്ശി പറയണതു്?"

"പെണ്ണു വെറുതെ നിലവിളിക്ക്വാ. ഞാനും പേടിച്ചു"

"എന്തേ?" ഗോപാലൻ എന്നോട്ട് ചോദിച്ചു.

"ഒന്നുമില്ല"—ഞാൻ തുടൎന്നു: "വല്ലാത്തൊരു പേടി സ്വപ്നം."

"അതൊന്നും സാരമില്ല" ഗോപാലൻ തുടൎന്നു:–"ഞാനിപ്പോൾ പോകുന്നു. നമുക്ക് ഒന്നോ രണ്ടോ പുതിയ ഷൽട്ടറുകൾ കണ്ടുപിടിയ്ക്കണം. ഈ ഭാഗത്തു വരുമ്പോൾ താമസിയ്ക്കാൻ."

"തനിച്ചാണോ പോണതു്?" ഞാൻ ചോദിച്ചു.

"അതെ"—ഗോപാലൻ തുടന്നു: "രാധാകൃഷ്ണന്റെ സുഖക്കേടെത്ര വേഗം മാറുമെന്നു തോന്നുന്നില്ല. കൂടുതൽ കരുതിയിരിക്കണം. ഞാൻ ഇറങ്ങട്ടെ അടുത്തു കാണാം."

"സമയമെന്തായി?" ഞാൻ ചോദിച്ചു.

"മൂന്നര കഴിഞ്ഞു" ഗോപാലൻ തുടന്നു;— "പൊതുവാളോടു് നാളെ രാത്രി വടക്കനാക്കാട്ടിൽ വരാൻ പറയണം."

വടക്കനാക്കാട്ട് എന്നതു പാർട്ടി സഖാക്കൾക്കു മാത്രം അറിവുള്ള ഒരു രക്ഷാസങ്കേതത്തിന്റെ പേരായിരുന്നു. ഗോപാലൻ വാതിൽ തുറന്നു പുറത്തു കടന്നു. മുത്തശ്ശി ഗോപാലനെ പുറത്താക്കി വാതിലടച്ചു മടങ്ങി വന്നു.

"ഇന്നലെ എന്തേ രാധാകൃഷ്ണമേനോനും ഗോപാലനും കൂടി ഒറക്കൊറക്കെ പറഞ്ഞോണ്ടിരുന്നതു്?" മുത്തശ്ശി അന്വേഷിച്ചു.

"അവരെന്തൊക്കെയോ പറഞ്ഞു" ഞാൻ അശ്രദ്ധ നടിച്ചു മറുപടി പറഞ്ഞു. എങ്കിലും എന്റെ കരളിൽ ആരംഗം നിന്നു നൃത്തം വെച്ചു.

നേരം പുലന്നു; ഞാൻ കുട്ടിത്തമ്പുരാട്ടിയുടെ ടൃഷന്നു പോയി. അന്നു് ആ ശമ്പളം വാങ്ങി, പറങ്ങോടിയമ്മയ്ക്കു് എത്തിച്ചു കൊടുക്കേണ്ടതു് എന്റെ ചുമതലയായിരുന്നു. കുഞ്ഞുക്കുട്ടിയമ്മയ്ക്കു കുറച്ചാശ്വാസമാണെങ്കിലും അന്നു മരുന്നു വാങ്ങേണ്ടതുണ്ടായിരുന്നു. പിന്നെ അവക്കു് അരിക്കുള്ള കാശും അതു തന്നെയായിരുന്നു.

"ഒന്നു രണ്ടു ഷൽട്ടറുകൾ" അതായിരുന്നു എന്റെ മുമ്പിലുണ്ടായിരുന്ന പ്രശ്നം. ഞങ്ങളുടെ വീടു് സുരക്ഷിതമല്ല. ചാത്തു നായരുടെ വീട്ടും സുരക്ഷിതമാവാനിടയില്ല. ഒരിക്കൽ ജയിലിൽ പോയവനെ ഗവമ്മേണ്ടു് സൂക്ഷിച്ചു നോക്കുമായിരുന്നു. പിന്നെയൊന്നുള്ളതു് നാലകത്തെ വീടാണു്.

അവിടെ ലക്ഷ്മിക്കുട്ടിയമ്മ വന്നിരിക്കുന്നു. കൂടെ നളിനിയും കുട്ടികളുമുണ്ടു്. നളിനിക്കൊരു പക്ഷവാതമാണു്. ഇടത്തെ കാലിനു ബലമില്ലാതെ മലന്നു കിടക്കാനേ അവക്കു കഴിയൂ. അവിടെ സൌകര്യപ്പെടുകയില്ല. കമ്യൂണിസ്റ്റു് പാർട്ടിയോടു ബന്ധപ്പെട്ട കുറെ കടലാസ്സുകളുള്ളതു് ദേവയാനി സൂക്ഷിച്ചു തരും. അത്രമാത്രം.

"ഷെൽട്ടറുകൾ" ഞാൻ ഉഴറി.

ട്യൂഷൻ കഴിഞ്ഞു മടങ്ങി വന്നു ഞാൻ നേരത്തേ സ്കൂളിലേയ്ക്കു പുറപ്പെട്ടു. മനക്കൽ നിന്നു വാങ്ങിയ പണം പറഞ്ഞോടിയമ്മയ്ക്കെത്തിച്ചു കൊടുക്കാൻ സ്വാലനെ ഏല്പിക്കണം. ഞാൻ തെക്കും മുറി പറമ്പിലുള്ള സ്വാലൻെറ വീട്ടിൽ ചെന്നു. അതുവരെ പലപ്പോഴും ഞാൻ ആ പണിക്കാരൻെറ വീട്ടിൽ പോയിട്ടുണ്ടു്. അന്നുവരെ ആ പുരപണിയൊന്നു കണ്ടിട്ടില്ല. അന്നു അകത്തു കടന്നു് ഒന്നു പരിശോധിക്കണമെന്നു നിശ്ചയിച്ചു.

"സ്വാലൻെറ പുരപണിയൊക്കെ ഒന്നു കാണണമല്ലോ" ഞാൻ ചെന്ന ഉടനെ പറഞ്ഞു.

"ഇതിൻെറ ഉള്ളിലെന്തൊക്കെയുണ്ടു്?"

"ഒക്കെ കടന്നു നോക്കിക്കോളി" സ്വാലൻ സമ്മതം തന്നു.

"ഞാീം വറാറായില്ലേ ഞമ്മടെ വാലംകുട്ടി?"—സ്വാലൻെറ വീട്ടുകാരി കുഞ്ഞിക്കതീജ ഉമ്മ സഹതാപത്തോടെ ചോദിച്ചു.

"ഇനിയും രണ്ടു മാസം കഴിയണം, ഉമ്മേ. ഇന്നേയ്ക്കു നാലു മാസമേ ആയിട്ടുള്ളു"—ഞാൻ വിവരിച്ചു കൊടുത്തു.

"ഇതൊന്നു ചാത്തു നായരുടെ വീട്ടിൽ കൊണ്ടുപോയി കൊടുത്തു വരണം സ്വാലൻ" ഞാൻ അഞ്ചുറുപ്പിക സ്വാലൻെറ പക്കൽ കൊടുത്തു.

കുഞ്ഞിക്കതീജഉമ്മ വെളുത്തു തടിച്ച നല്ല മുഖശ്രീയുള്ള ഒരമ്മയാണ്. ഉമ്മറത്തെ രണ്ടു പല്ലു തേഞ്ഞിട്ടുണ്ട്. എപ്പോഴും മുറുക്കും. അവക്കെന്നെ വലിയ കാര്യമാണ്. ഞാനുണ്ടായിട്ടാണ് അവരും നാലു കുട്ടികളും പട്ടിണിയില്ലാതെ കഴിഞ്ഞുകൂടുന്നതെന്നാണവരുടെ വിശ്വാസം. സ്ഥാലൻെറ വീട്ടുകാർക്ക് അടിയന്തിരാവശ്യമുള്ളതെന്തും ഞങ്ങൾ കടം കൊടുക്കും. പലിശയൊന്നുമില്ലാതെ കൊടുത്ത സംഖ്യ മടക്കിത്തരും. ഞങ്ങളുടെ വീട്ടിലെന്തു വിശേഷിച്ചുണ്ടെങ്കിലും സ്ഥാലൻെറ വീട്ടുകാർക്ക് കൊടുക്കും. അങ്ങനെ തന്നെ സ്ഥാലൻെറ വീട്ടിൽ പെരുന്നാളുണ്ടാവുമ്പോൾ പപ്പടവും വെളിച്ചെണ്ണയും കൂട്ടാൻ വെക്കാനുള്ള സാധനങ്ങളും ഒരു തൊട്ടിക്കൊട്ടയിലാക്കി തേഞ്ഞ കുററിപ്പല്ലു കാട്ടി ചിരിച്ചുകൊണ്ടു് ഉമ്മ കൊണ്ടുവന്നു തരും. ഒരു കുടുംബംപോലെ നാരകത്തെ വീട്ടുകാരും സ്ഥാലൻെറ വീട്ടുകാരും കഴിഞ്ഞു കൂടി.

ഞങ്ങളുടെ വീട്ടിൽ, മുകളിൽ ചിലരൊക്കെ വന്നു താമസിക്കാറുണ്ടെന്നും അവർ ഒളിവിലാണെന്നും അവരെപ്പററി പുറത്തൊന്നും പറഞ്ഞുകൂടന്നും സ്ഥാലനും കുടുംബവും മനസ്സിലാക്കിയിട്ടുണ്ട്. ഒരു ദിവസം രാത്രി കിടാവിൻെറ കൂടെ സ്ഥാലന് വളരെ ദൂരത്തൊരിടത്തു പോവേണ്ടി വന്നു. അന്ന് അവനു നല്ല കോളായിരുന്നു. കിടാവവന്നു രണ്ടുറുപ്പികയും നല്ലൊരു കോളർ ബനിയനും കൊടുത്തു.

"നല്ല പഷ്ട് മനിസൻ" അതാണ് സ്ഥാലനു കിടാവിനെപ്പററിയുള്ള അഭിപ്രായം.

സ്ഥാലൻ ചാത്തു നായരുടെ വീട്ടിലേക്കു പോയി. ഞാൻ സ്ഥാലൻെറ വീട്ടിനകത്തു കടന്നു. ഇരുപത്തൊമ്പതു് പതിനാറിലൊരു പടിഞ്ഞാററിയും മൂന്നു പുറംതാഴ്‌വാരവുമുള്ള ആ വീട്ടിൽ വെളിച്ചം കടക്കില്ല. കിളിക്കൂടുപോലുള്ള രണ്ടു ജനവാതിലുകളുണ്ട്. അവയ്ക്കു രണ്ടിനും കൂടെ ഒന്നര മൈക്കക

തിരിയുടെ വെളിച്ചം അകത്തു കടത്തി വിടാൻ കഴിയില്ല. പടിഞ്ഞാററിയിൽ രണ്ടു മുറികളുണ്ട്. തെക്കെ മുറിയുടെ മീതെ നല്ല മുളകൾ നിരത്തി മേലേ പരമ്പിട്ടു തട്ടുണ്ടാക്കിയിരിക്കുന്നു. അതാണ് സ്വാലൻെറ ആപ്പീസു മുറി. ഒരു ഓടമുള കൊണ്ടു കെട്ടിയ അയ്ക്കോലിൽ കിടാവു കൊടുത്ത ബനിയനും സ്വാലൻെറ പണിമുണ്ടും കിടപ്പുണ്ട്. മാവിൻെറ പലകകൾ കൂട്ടിച്ചേർത്തുണ്ടാക്കിയ ഒരു കൊച്ചു പെട്ടി സ്വാലൻെറ കട്ടിലിൻെറ ചുവട്ടിലുണ്ട്. ഒരു കോളാമ്പി തലക്കൽ നിലത്തു വെച്ചിരിക്കുന്നു. പുറത്തേയ്ക്കു ഓവില്ല, ഒളിവിലുള്ള സഖാവിനു മൂത്രമൊഴിക്കണമെങ്കിൽ പുറത്തു വരികതന്നെ വേണ്ടിവരും.

"ഞങ്ങൾക്കാവശ്യം വന്നാൽ നിങ്ങളൊരു സഹായം ചെയ്യില്ലേ?" എല്ലാം നോക്കിക്കണ്ടു പുറത്തു കടന്ന ശേഷം ഞാൻ ഉമ്മയോടു ചോദിച്ചു.

"ൻറാളക്ക് എന്തു വേണമെങ്കിലും ഞാനും ൻെറ മാപ്പിളയും ചെയ്യും." ഉമ്മ സന്തോഷത്തോടെ സമ്മതിച്ചു.

"വേണ്ടിവന്നാൽ ഒരാളെ ആരും അറിയാതെ ഇവിടെ താമസിപ്പിച്ചുകൂടെ" ഞാൻ ചോദിച്ചു.

"താമസിപ്പിക്കൊക്കെ ചെയ്യാലൊ. പക്ഷെ അതല്ല. കുട്ട്യോള് വല്ലോരോടും പറഞ്ഞാലോന്നാ"—ഉമ്മ പറഞ്ഞു—"ഓററ ഓത്തു പള്ളില് പോയി പറഞ്ഞാലോ?"

"മുഹമ്മദുകുട്ടിക്കു കള്ളിയൊക്കെ അറിയാം. കദീജയോടു ഞാൻ പറഞ്ഞു ശരിപ്പെടുത്തിക്കൊള്ളാം." ഞാൻ തുടന്നു: "അവരൊന്നും പുറത്തു പറയില്ല."

"ന്നാൽ ഒരു തെററും വരൂല"— ഉമ്മ ഉറപ്പിച്ചു.

"എന്നാലുമ്മ സ്വാലനോടു പറഞ്ഞു അവനെ സമ്മതിപ്പിക്കണം. ഇനി ആവശ്യം വന്നാൽ ആളെ ഇങ്ങോട്ടയക്കും."

"ഇപ്പൊത്തന്നെ വേണോങ്ങക്ക്. ആളെ ഇങ്ങട്ടയച്ചൂടി." ഉമ്മ തുടൎന്നു: "ന്റെ മാപ്പളക്ക് ഓലോടൊക്കെ പെരുത്തു തന്തോഷാ. ന്നാള് ആ കറുത്ത മനിയന്റെ കൂടെ തുണക്ക പോയിട്ട കാണണ കാണണ മക്കാനിന്നൊക്കെ ചായ മാങ്ങിക്കൊട്ടത്തുത്രെ."

"എന്നാൽ ഞാൻ പോട്ടെ." ഞാൻ മുററത്തിറങ്ങി തുടൎന്നു: "ഒന്നാണ് ബുദ്ധിമുട്ട്..."

"അതെന്താ?" ഉമ്മ ചോദിച്ചു.

"അകത്തു വെളിച്ചമില്ല. പിന്നെ മൂത്രമൊഴിക്കാൻ ഓറ്വം ഇല്ല." ഞാൻ തുടൎന്നു; "ഒളിവിലുള്ള ആള് പകലെ പുറത്തിറങ്ങിയാൽ പററില്ലല്ലോ."

"അതിനൊക്കെ വഴിയുണ്ടാവോ." ഉമ്മ വിവരിച്ചു തന്നു. "ഒരു കുഞ്ഞുക്കുട്ടക്ക വാങ്ങിവെച്ചോട്ടെ. മോന്തിക്ക് എടുത്തു പുറത്തു കൊണ്ടുപോയി ഇത്താൽ പോരെ? മനിയന്മാര്ക്ക് സൊകക്കേട്ടെ വന്നാലെങ്ങനയാ?"

"ഒരു ഷെൽട്ടറായി" എനിക്ക സമാധാനമായി. വാഴയിൽ കല്യാണിയുടെ വീട്ടുകൂടി കിട്ടുകയാണെങ്കിൽ നല്ലൊരു ഷെൽട്ടറുകൂടിയായി എന്നു ഞാനാലോചിച്ചു. അന്നു വൈകുന്നേരം സ്ക്കൂൾ വിട്ട ശേഷം അവളുടെ വീട്ടിലൊന്നു പോകണമെന്നു ഞാനുറച്ചു.

സ്ക്കൂൾ വിട്ട ഉടനെ ഞാൻ വാഴയിൽ കല്യാണിയുടെ വീട്ടിലേക്കു നടന്നു. അമ്പലത്തിന്റെ പിന്നിൽ പടിഞ്ഞാറുവടക്ക്—മാറി ആകാശം മുട്ടുന്ന ഒരു പൂവമുള്ളതാണ് വാഴയിൽക്കാരുടെ വളപ്പ്. ആ നാട്ടിലെ കാലങ്കോഴികളുടെ ജന്മഗൃഹമാണ് ആ പൂവം. എവിടെനിന്നു നോക്കിയാലും ആ പൂവം ഉയൎന്നുനില്ക്കുന്നതു കാണാം. അവിടെ കല്യാണിയും അവളുടെ അമ്മയും ഒരാങ്ങളക്കുട്ടിയും മാത്രമേയുള്ളൂ.

വീട്ടിന്ന തട്ടുണ്ട്. ആ വീട്ട കിട്ടുകയാണെങ്കിൽ വളരെ സൗ. കര്യമായിരുന്നു. പക്ഷേ, അവളുടെ അമ്മ ഒരു 'പടവെട്ടി ക്കാളി'യാണ്. അവരെന്തു പറയുമെന്നായിരുന്നു എനിക്കു ണ്ടായിരുന്ന ഭയം.

ഞാൻ വാഴയിൽച്ചെന്നു കയറിയപ്പോൾ കല്യാണിയു ണ്ടായിരുന്നില്ല. അവൾ വാരിയത്തേയ്ക്കു നെല്ലു കുത്താൻ പോയിരുന്നു. കുഞ്ഞനും അവിടെയുണ്ടായിരുന്നില്ല. അവനു മനക്കിലെ പശുക്കളെ നോക്കലായിരുന്നു പണി. അവൻ പശുക്കളെ മുളയ്ക്കാൻ പോയിരിക്കുന്നു. ചിരുതേയിയമ്മ കു റെ ചക്കക്കുരുവെട്ടുത്തു് നുറുക്കി തൊലി കളയുകയാണ്.

"എന്താ ഇന്നു് ഇതിലെയൊക്കെ നടക്കണതു്?" ചി രുതേയിയമ്മ ചോദിച്ചു.

"അങ്ങനെ പോന്നു"—ഞാൻ ഒരൊഴുക്കൻ മറുപടി കൊടുത്തു.

"എന്നാലും?"—ചിരുതേയിയമ്മ വിട്ടില്ല.

"എടുത്തു? കല്യാണി?"

"എന്താ, കല്യാണിയോടെ പറയൂ? എന്നാലെനിക്കൊ ട്ടും കേൾക്കും വേണ്ട."

"നിങ്ങളോടും പറയാം." ഞാൻ തുടന്നു:—"ഒരാൾക്കു് പത്തു ദിവസം ചോറുകൊടുക്കാൻ കഴിയൊ ഇവിടെ എന്ന ന്വേഷിക്കാനാണ്" ഒരു മാഷാ." ഞാൻ ഒരു സൂത്രം എടു ത്തു കൂട്ടി.

"ബടെ ഓട്ടലൊന്നും അല്ല."

"നമ്മുടെ നാട്ടിൽ ഹോട്ടലുകളൊന്നും ഇല്ലാത്തതുകൊ ണ്ടുതന്നെയാണ് ഞാൻ ചോദിക്കണതു്. മര്യാദക്കു് ചില വിനു തരും."

"അതു നാരകത്തായിക്കൂടെ? ബടെത്തരല്യ." ചിരുതേ

യിയമ്മ തുടന്നു:—"ബടെ വല്ലപ്പളും ഒക്കെയാണ്' അടുപ്പിൽ തീപൂട്ട്വാ. ബട്ടത്തെ ഇല്ലായയും വല്ലായയും മററാരാളെ അറിയിക്കണ്ടലോ."

"അതൊന്നും സാരല്യ. അയാളുടെ ചിലവിനു വേണ്ടതു പിശുക്കു കൂടാതെ തരും. വെച്ചു വിളമ്പിക്കൊടുക്കണതിനു വല്ലതും വേറെയും തരും."

"അതു വേണ്ടാ നാണ്വേ, ഒന്നിനക്കേണ്ണം പോന്ന ഒരു പെണ്ണ്' ആരും ഇല്ലാണ്ടിരിക്കണെ ദിക്കില്' വാല്യക്കാരെ പാർപ്പിച്ചൂടാ!"

"അവരവരുടെ നില അവരവരുടെ കയ്യിലുണ്ടായാൽ ഒരു തരക്കേടും വരില്ല."

"എനിക്കിതു രണ്ടും ആണ്' പേടി. ചോറുകൊടുക്കാന്നു പറഞ്ഞു വേണ്ടപോലെ കൊടുക്കാൻ കഴിഞ്ഞില്ലെങ്കിൽ അതൊരു മോശം. പിന്നെ പതിനെട്ടും തികഞ്ഞു് പന്തലിച്ചുനിക്കണ ഒരു പെണ്ണും."

"ആട്ടെ, നിങ്ങളാലോചിക്കിൻ"—ഞാൻ തുടന്നു: "നാളത്തന്നെ വേണമെന്നില്ല; ഒരാഴ്ച കഴിഞ്ഞിട്ടായാലും മതി. ഒട്ടക്കത്തെ കയ്യിന്നു സ്കൂള് തുറക്കുമ്പോഴെക്കായാലും മതി."

ഒരുവിധത്തിൽ ഇട്ടിച്ചിരിയമ്മ സമ്മതിച്ചു കിട്ടിയാൽ മതി. പിന്നെയൊക്കെ വേണ്ടതുപോലെയാക്കാമെന്നെനിക്കുറപ്പുണ്ടായിരുന്നു. കമ്യൂണിസ്റ്റ്'പാർട്ടിയുടെ പല റിക്കാർട്ടുകളും കല്യാണിയാണ്' എനിക്കു സൂക്ഷിച്ചു തന്നിരുന്നതു്. കുഞ്ഞനും ആള വിരുതനാണ്'. അവൻ വാൾപോസ്റ്ററു പതിക്കാനും സന്ദേശങ്ങൾ എത്തിക്കാനും മിടുമിടുക്കനാണ്'. ബാലനേയും മററും അറസ്റ്റ്'ചെയ്ത ദിവസം അവൻ പോലീസിന്റെ പിടിയിൽ പെടാതെ സൂത്രത്തിൽ രക്ഷപെട്ടതാണ്'.

ഒഴിഞ്ഞുനില്ക്കുന്ന ഗുഡ്സ് വണ്ടികളുടെ പെട്ടിയുടെ ചുവട്ടിൽ ഇരുന്ന വാൾപോസ്റ്ററിന്മേൽ പശ തേച്ചുകൊടുക്കുകയായിരുന്നു അവന്റെ ജോലി. അവൻ പശതേച്ച പോസ്റ്ററുകൾ രാധാകൃഷ്ണമേനോനു കൊടുക്കുകയും അയാളതു വാഗണുകളിൽ പതിക്കുകയുമായിരുന്നു ചെയ്യുന്നത്. അപ്പോഴാണ് പോലീസുനായാട്ട് വന്നത്. രാധാകൃഷ്ണമേനോൻ ഓടി രക്ഷപ്പെട്ടു. പോലീസുകാർ, പതിച്ച പോസ്റ്ററിന്റെ അടുത്തു വന്നു പോക്കററുലാമ്പു പിടിച്ചു അതു അടർത്തിയെടുത്തു സ്ഥലം വിടുന്നതുവരെ ശ്വാസമടക്കിയിരുന്നിട്ടാണ് അവൻ രക്ഷപ്പെട്ടത്.

"ഇവിടെ താമസിപ്പിക്കാമെങ്കിൽ മാസം പതിനഞ്ചുറുപ്പിക വീതം അയാൾ ചിലവിനു തരും." ഞാൻ ചിരുതേയിയമ്മയെ പ്രലോഭിപ്പിച്ചുകൊണ്ടു തുടൎന്നു: "നിങ്ങൾക്കു സാധിക്കില്ലെങ്കിൽ അയാൾ വേറെ വല്ല ദിക്കിലും അന്വേഷിച്ചോളും. ബുദ്ധിമുട്ടാണെങ്കിൽ വേണ്ട."

അക്കാലത്തു ഒരു ഹയർഗ്രൈൻറു ടീച്ചൎക്കു പന്ത്രണ്ടുറുപ്പികതന്നെ ശമ്പളമില്ല. അങ്ങിനെയുള്ള മാസ്റ്ററെ താമസിപ്പിക്കാനാണ് പതിനഞ്ചുറുപ്പിക കൊടുക്കാമെന്നു പറയുന്നത്. ഒരു കുടുംബത്തിനു തികച്ചും സുഖമായി കഴിഞ്ഞുകൂടാനുള്ള ഒരു തുക!

"ബടെ ആവാമെന്നു പറഞ്ഞേക്കു"—എന്റെ സൂത്രം കുറിക്കുകൊണ്ടു. ആ വെള്ളിനാണ്യങ്ങളുടെ മധുരസ്മരണയുടെ മുമ്പിൽ ചിരുതേയിയമ്മയുടെ എല്ലാ പ്രതിഷേധങ്ങളും തകൎന്നു തരിപ്പണമായി.

ഒരു ചാക്ക് ഒന്നാംതരം അരിക്കു പത്തുറുപ്പികയാവാൻ തുടങ്ങുന്ന ആ കാലഘട്ടത്തിൽ ഒരാളുടെ ചിലവിനു പതിനഞ്ചുറുപ്പിക കൊടുക്കുന്നതു കുറച്ചധികമാണെന്നു അറിയാ

ഞ്ഞിട്ടൊന്നുമല്ല. അത്ര സംഖ്യ ചിലവാക്കിയാലും ഒരു സുര ക്ഷിതമായ സ്ഥലം കിട്ടുമല്ലൊ എന്നു ഞാനാശ്വസിച്ചു.

പാർട്ടിറിക്കാർഡുകളിൽ ഉപയോഗിക്കാൻ വാഴയിൽ ക്കാരുടെ വീട്ടിനു 'മധുര' എന്നും സ്വാലന്റെ വീട്ടിനു 'തൃശ്ശി നാപ്പള്ളി' എന്നും നാമകരണം ചെയ്തു. സുരക്ഷിതങ്ങളായ രണ്ടു ഷെൽട്ടറുകൾ കിട്ടിയിട്ടുണ്ടെന്നു ഞാൻ പാർട്ടിയുടെ താലൂക്ക് കമ്മിററിക്കു റിപ്പോർട്ടു ചെയ്തു.

കൂട്ടത്തിൽ പറയട്ടെ, പാർട്ടി നിയമവിരുദ്ധമായി പ്ര വർത്തിക്കുമ്പോൾ ഞാൻ എനിക്കു സ്വീകരിച്ചിരുന്നതും പാ ട്ടിറിക്കാർഡുകളിൽ ഉപയോഗിച്ചിരുന്നതുമായ പേർ രാധ യെന്നായിരുന്നു. രാധാകൃഷ്ണമേനോൻ പിണങ്ങിപ്പിരിഞ്ഞ പ്പോൾ എന്റെ പേർ രാധാകൃഷ്ണനെന്നാക്കി മാററി. രാധാ കൃഷ്ണമേനോന്റെ കാര്യപ്രാപ്തിയെ പ്രശംസിച്ചുകൊണ്ട് ഡിസ്ത്രിക്റ്റ് കമ്മിററി സിക്രട്ടറിയുടെ ഒരു സർട്ടിഫിക്കററ് എ നിക്കു സിദ്ധിച്ചു.

ഞാൻ പാർട്ടിയോടു സ്നേഹവും ബഹുമാനവുമുള്ള പ ലരിൽനിന്നുമായി പത്തുറുപ്പികയിൽ കുറയാത്ത ഒരു സംഖ്യ സംഭാവന പിരിച്ചിരുന്നു; ഒളിവിലുള്ള പാർട്ടിപ്രവർത്തക ന്മാരുടെ ഭക്ഷണത്തിനു പല വീടുകളിൽനിന്നും പിടിയരി യായി ഒരു പറയോളം അരിയും.

ഗോപാലനും കിടാവും മധുരയിലും തൃശ്ശിനാപ്പിള്ളിയി ലും ഇടയ്ക്കിടയ്ക്കു വന്നു താമസിച്ച്, പ്രാദേശികസഖാക്കൾക്കു നേതൃത്വം നൽകിക്കൊണ്ടിരുന്നു.

"ക്വിററ് ഇന്ത്യ"—ഒരു ദിവസം പ്രഭാതത്തിൽ തെ ക്കുംമുറി ഭാഗത്തിലെ ചുമരുകളിലൊക്കെ ഈ മുദ്രാവാക്യം പ്രത്യക്ഷപ്പെട്ടു. ഇംഗ്ലീഷിൽ Do or Die എന്ന മുദ്രാവാക്യ വും. പാർട്ടിയുടെ പ്രവർത്തനത്തോളം തന്നെ ശക്തിയുള്ള മ ററൊരു നിഗൂഢസംഘടന പ്രവർത്തിക്കുന്നുണ്ടെന്നു ആ മുദ്രാ വാക്യം പരസ്യപ്പെടുത്തി.

# ജാപ്പ് വിരോധം

വൈദ്യരുടെ സശ്രദ്ധമായ ചികിത്സകൊണ്ടു് കുഞ്ഞുകുട്ടിയമ്മയുടെ സുഖക്കേടൊരു വിധം മാറി. ആവക്ക് പരാശ്രയമില്ലാതെ തൻകാര്യങ്ങൾ നടത്താമെന്ന ദിക്കായിരിക്കുന്നു. യുദ്ധകാല പരിതഃസ്ഥിതികൊണ്ടു് സാധനവില കയറിക്കൊണ്ടിരിക്കയാണെങ്കിലും ഞാൻ കൊടുക്കുന്ന അഞ്ചുറുപ്പികകൊണ്ടു പറഞ്ഞോടിയമ്മ. ഒരുവിധം ദിവസങ്ങൾ ഉന്തിനീക്കിക്കൊണ്ടിരുന്നു. ഷെൽട്ടറുകൾ സുരക്ഷിതങ്ങളാണു്. ഞാൻ കൃത്യമായി സ്കൂളിൽ പോയിക്കൊണ്ടിരുന്നു.

ഞങ്ങളുടെ സ്കൂളിലുണ്ടായിരുന്ന രണ്ടു സെക്കൻഡറി ട്രെയിൻഡധ്യാപകന്മാർ, യുദ്ധസേവനത്തിനുപോയി സ്ഥലം ഒഴിവായിരിക്കുകയാണു്. കുറച്ചുദിവസം മൂന്നാളുകളായി അഞ്ചു ക്ലാസ്സുകൾ നടത്തിപ്പോന്നു. പൊതുവാളും വാരിയരും കുഞ്ഞനും കൂടി ഇടയ്ക്കിടയ്ക്കു വാൾപോസ്റ്റർ പതിച്ചുകൊണ്ടു് കമ്യൂണിസ്റ്റ്പാർട്ടിയുടെ അഭിപ്രായഗതി നാട്ടിൽ പ്രചരിപ്പിച്ചിരുന്നു. അദ്ധ്യാപകസംഘടന വിദ്യാഭ്യാസം നിലനിർത്താൻ പ്രതിജ്ഞചെയ്തുകൊണ്ടുതന്നെ ഉറച്ചു നില്ക്കുകയാണു്.

ആഗസ്റ്റ് എട്ടാംതീയതി. ഗാന്ധിജിയടക്കമുള്ള ഉയർന്ന നേതാക്കളെ അറസ്റ്റ്ചെയ്ത വിവരം കാട്ടുതീപോലെ പര

ന്നു. ജനങ്ങൾ ക്ഷുഭിതരായിരുന്നു. ഹൈസ്കൂളുകളിലും കോളേജുകളിലുമുള്ള വിദ്യാർത്ഥികൾ പഠിപ്പു മുടക്കി, പുറത്തുവന്നു. പല ഭാഗത്തും നാശകപ്രവർത്തനങ്ങൾ നടന്നു. ഞങ്ങളുടെ വീട്ടിന്നടുത്തുള്ള റെയിൽവേയിലെ ഒന്നുരണ്ടു ഇരുമ്പുപാളങ്ങൾ ആരോ വലിച്ചുനീക്കി. അറബിക്കടലിൽ ജാപ്പാന്റെ റബ്ബർ ബോട്ടുകൾ കണ്ടുവെന്നും, ചിലർ ഫറോക്കിൽ ഇറങ്ങിയെന്നും മററും സരസ്വതീപ്രസാദംപോലെ ആളുകൾ പറഞ്ഞു പരത്തി. സ്കൂൾ ഡിപ്യൂട്ടിഇൻസ്പെക്ടർ ശങ്കരനാരായണനെഴുത്തച്ഛൻ ബ്രിട്ടീഷ്സാമ്രാജ്യത്വത്തിന്റെ യുദ്ധപ്രചാരണത്തിലെ സജീവപ്രവർത്തകനായിത്തീർന്നു. രാധാകൃഷ്ണമേനോൻ സ്കൂളിൽനിന്നു വിട്ടു പാതിയിലധികം ഒളിവിലായ മട്ടിൽ പ്രവർത്തിക്കുവാൻ തുടങ്ങി. എന്റെ ബാലനും ചാത്തു നായരും കേശവമേനോനും, ശിക്ഷാവധി കഴിഞ്ഞു മടങ്ങി വന്നു. കമ്യൂണിസ്റ്റ്പാർട്ടിയുടെ നിരോധനം നീക്കിയെങ്കിലും ഒളിവിലുണ്ടായിരുന്നവരുടെ വാറന്റുകൾ പിൻവലിച്ചില്ല.

"പടയ്ക്കൊരുങ്ങുക നാട്ടാരെ നാം പടിക്കലെത്തീ ജാപ്പാൻസൈന്യം" എന്നൊരു പാട്ടു സർവ്വത്ര പ്രചരിച്ചു. കമ്യൂണിസ്റ്റ്പാർട്ടി ജാപ്പ്വിരോധമേളകൾ നടത്താൻ പരിപാടിയിട്ടു.

ഒരു ദിവസം 'മധുര'യിൽ വെച്ചു പാർട്ടിയിലുള്ള പ്രവർത്തകന്മാരുടെ ഒരു യോഗം കൂടി. ഗോപാലനും കിടാവും ആ യോഗത്തിൽ പങ്കെടുത്തിരുന്നു. ബാലൻ, ചാത്തുനായർ, കേശവമേനോൻ, പൊതുവാൾ, വാരിയർ, കുഞ്ഞൻ മുതലായവർ പങ്കെടുത്ത ആ യോഗത്തിൽവെച്ചു തെക്കംമുറി പറമ്പിലെ വായനശാലക്കടുത്തുവെച്ച് ഒരു ജാപ്പ്വിരോധമേള നടത്തുവാൻ പരിപാടിയിട്ടു. വിവിധ കലാപരിപാടികളോടുകൂടി ജനസമുദായത്തെ മുഴുവൻ ജാപ്പ്വിരോധി

കളാക്കാൻ ഓരോ സഖാവും കഴിവിന്റെ അങ്ങേത്തലവരെ പ്രവത്തിക്കുമെന്നു തീരുമാനിച്ചു. ജാപ്പേജന്റുകളുടെ പ്രവത്തനത്തിൽനിന്നു നാട്ടിലെ ഗതാഗതത്തെ നിലനിത്തുവാൻ റെയില്പുകളും പാലങ്ങളും കാത്തുരക്ഷിക്കണമെന്നും തീരുമാനിച്ചു.

വൈകുന്നേരം ഏഴു മണിയായാൽ ആറു സഖാക്കൾ—ബാലൻ, ചാത്തു നായർ, കേശവമേനോൻ, പൊതുവാൾ, വാരിയർ, കുഞ്ഞൻ—ഇവർ വടിയും കട്ടാരവുമായി റെയിൽവെ കാക്കാൻ പുറത്തു പോവും. ഗവമ്മേണ്ടും കാവലിന്നേപ്പാട്ട ചെയ്തിട്ടുണ്ടായിരുന്നു. എന്നാൽ ആ ഏർപ്പാടിനു കമ്യൂണിസ്റ്റ് പരിപാടിയുമായി യാതൊരു ബന്ധവുമുണ്ടായിന്നില്ല. പോല്ലീസുകാർ, ശിപ്പായികൾ, അംശം കോൽക്കാരന്മാർ അങ്ങിനെയുള്ള ഒരു വലിയ വിഭാഗം താഴ്ന്ന ശമ്പളക്കാരെ റെയിൽവേ കാവലിനു ഗവമ്മേണ്ടു നിശ്ചയിച്ചു.

ആ കാവലിന്നിടയിൽ നടന്ന രസകരമായ ഒരു കഥ വാഴയിൽ കുഞ്ഞൻ പറഞ്ഞതു ഞാനിപ്പോഴും ഓക്കുന്നുണ്ട്.

ഉൾനാട്ടിൽനിന്നു വന്ന ഒരു കാവൽക്കാരൻ കൈ കാട്ടിക്കാലിന്റെ അടുത്തുനിന്നു റയിൽ കാക്കുകയായിരുന്നു. രാത്രി മൂന്നു മണിയായിരിക്കണം. പെട്ടെന്നു കൈകാട്ടിക്കാലിൽനിന്നു ഒരു ശബ്ദമുണ്ടായി. അതുവരെ ചുവന്ന നിറത്തിൽ കത്തിയിരുന്ന വെളിച്ചം പച്ചയായി മാറി. നേരെ നിന്നിരുന്ന കൈകാട്ടിക്കാലിന്റെ കൈ താണിരുന്നു. കോൽക്കാരൻ കുതി കുതിച്ചു മണ്ടി. അയാൾ കരഞ്ഞിരുന്നു. പരിഭ്രമിച്ചിരുന്നു. ഭയപ്പെട്ടിരുന്നു.

വളരെ താമസിയാതെ, സ്റ്റേഷൻ മാസ്റ്ററും പോർട്ടർമാരുംമററും സ്ഥലത്തെത്തി. റെയിലിന്മേൽ സവ്വത്ര തിരച്ചിൽ തുടങ്ങി. ഏതോ ഒരുകൂട്ടം ജാപ്പേജൻറുമാർ റെയില്പ വലിച്ചിരിക്കുന്നു. വണ്ടി മറിച്ചിടാൻ ഏന്തോ ചെയ്തിരിക്കുന്നു.

അതായിരുന്ന കോല്ക്കാരന്റെ റിപ്പോർട്ട്. ഒരെത്തുംപിടിയും കിട്ടാതെ വളരെ നേരം തിരഞ്ഞു. വണ്ടി ചൂളം വിളിച്ചു കൊണ്ടു വരവായി.

"ആ കോൽക്കാരൻ എവിടെപ്പോയി" സ്റ്റേഷൻമാസ്റ്റർ അലറി.

"ഇവിടെയുണ്ട്"—പേടിച്ചു വിറച്ചുകൊണ്ടു കോൽക്കാരൻ സ്റ്റേഷൻമാസ്റ്ററുടെ മുമ്പിൽ ഹാജരായി. അപ്പോഴേക്കു വണ്ടി വന്നു കയ്കാട്ടിക്കാലിന്റെ അടുത്തുനിന്നു. ഡ്രൈവറും ഗാഡും മററു ചിലരും വണ്ടിയിൽനിന്നിറങ്ങി.

"എന്തുപററി?"—എല്ലാവരും അന്വേഷിച്ചു.

"ഞാൻ ഈ കയ്കാട്ടിക്കാലിന്റെ ചുവട്ടിൽ കാവൽ നില്ക്കുകയായിരുന്നു." കോൽക്കാരൻ പരിഭ്രമിച്ചുകൊണ്ടു തുടർന്നു—"ഞാൻ ആ കാലിന്റെ മുകളിലുള്ള ചുവന്ന വെളിച്ചത്തിൽത്തന്നെ ദൃഷ്ടിയുറപ്പിച്ചിരുന്നു. പെട്ടെന്നു 'ക്ടെ' എന്നൊരു ശബ്ദവും കമ്പി വലിഞ്ഞു പൊട്ടുന്ന ശബ്ദവും കേട്ടു. ആ വിളക്കു പച്ച നിറമായി. നേരെ നിന്നിരുന്ന കൈ ഒടിഞ്ഞു തൂങ്ങിയിരുന്നു. ഞാൻ അടുത്തൊക്കെ നോക്കി. ഒരാളേയും കണ്ടില്ല. ഇപ്പോൾ അതു നേരെതന്നെയായിരിക്കുന്നു. ചുവന്ന വെളിച്ചമാണ്. കൈ നേരെ നില്ക്കുന്നു. നേരാണ് യജമാനനെ ഞാൻ കണ്ണിന്റെ പോള കൂട്ടിയിട്ടില്ല," കോല്ക്കാരൻ സത്യം ചെയ്തു.

പൊർട്ടർ പൊട്ടിച്ചിരിച്ചുകൊണ്ടു പറഞ്ഞു:—"ഞാൻ സീഗനൽ കൊടുത്തപ്പോൾ കൈ താണതാണ്."

എല്ലാവരും വിഡ്ഢികളായി സ്ഥലം വിട്ടു. പോർട്ടർ ആഫിസ്സിൽച്ചെന്നു വീണ്ടും സിഗ്നൽ കൊടുത്തിട്ടാണു വണ്ടി പോയതു്. കുഞ്ഞൻ ആ കോല്ക്കാരന്റെ കഥ പറഞ്ഞു് ഭയം അഭിനയിക്കുന്നതു കാണേണ്ടതുതന്നെയാണ്.

"ജാപ്പാൻ വരുന്നു" —പൊതുവാൾ നാടിന്റെ മുക്കിലും മൂലയിലും നടന്നു പ്രചാരവേല ചെയ്തു. ജാപ്പാക്രമണത്തിൽനിന്നു നാട്ടു രക്ഷിക്കാൻ ജനങ്ങളെ അണിനിരത്തേണ്ട സമ്മേളനത്തിനു പണം പിരിച്ചു. അയാളുടെ പ്രചാരവേലകൊണ്ടു പൊറുതി മുട്ടിയ നാട്ടാർ അയാൾക്കൊരു ബിരുദം അനുവദിച്ചുകൊടുത്തു— "ജാപ്പാൻ മാഷ്!"

"ക്വിററ് ഇന്ത്യ" —"ജയ്ഹിന്ദ്" —റഷ്യൻചാരന്മാരെ തുരത്തുക" —"ഡു ഓർ ഡൈ" തുടങ്ങിയ മുദ്രാവാക്യങ്ങൾ പ്രതിദിനം പ്രത്യക്ഷപ്പെടാറുണ്ടായിരുന്നു. കേശവമേനോൻ ജയിലിൽനിന്നു വന്നപ്പോൾ കൂടുതൽ ഉറച്ച കമ്യൂണിസ്റ്റ്പ്രവർത്തകനാവുകയാണ് ചെയ്തത്. ദേശീയവാദികളുടെ പുതിയ മുദ്രാവാക്യം കണ്ടാൽ കേശവമേനോനു കലി കയറും. അയാൾ അലറും: "ആ ചെററയെ കണ്ടാൽ ഞാൻ അവന്റെ കാലടിച്ചൊടിക്കും."

ജയിലിൽനിന്നു വന്നതിനുശേഷം കേശവമേനോൻ അനുജനെ കണ്ടിരുന്നില്ല. ഒന്നു കാണാൻ കൊതിച്ചു നടന്നു തിരിഞ്ഞു. വളരെ ദിവസത്തേയ്ക്കു കാണാൻ മാത്രം സാധിച്ചില്ല.

"അവനെയൊന്നു കണ്ടിട്ടു രണ്ടു പൊട്ടിക്കണം"—പിണ്ടാരി തുടന്നു: "അവനും അവന്റെയൊരു നേതാജിയും!"

"അടിച്ചു രാഷ്ട്രീയം ഉണ്ടാക്കാനാണോ ഭാവം?"—ഞാൻ വിവരിച്ചു കൊടുക്കും: "അറംഗസീബ് പൊളിഞ്ഞതു് അങ്ങനെയാണ്. ടിപ്പുവിന്റെ അനുയായികൾ ചേലക്കലാപമുണ്ടാക്കി പൊളിച്ചതങ്ങനെയാണ്. അഭിപ്രായഗതി മാററാൻ അടിച്ചിട്ടൊന്നും കാര്യമില്ല. ഉണ്ടെങ്കിൽ നിങ്ങൾ അച്ഛന്റെ നല്ല കുട്ടിയാകേണ്ടതായിരുന്നുവല്ലോ."

"കാര്യമൊക്കെ ശരിയാണ്" പിണ്ടാരി തുടരും:—"അവൻ ഗോപാലനെ അടിച്ചില്ലേ? അവന്റെ അടിയുടെ പൂ

തിയൊന്നു മാററിക്കൊടുക്കണം. അവനെ അടിക്കാൻ എനിക്കധികാരമുണ്ട്."

എന്തു പറഞ്ഞാലും എത്ര വിവരിച്ചുകൊടുത്താലും അയാൾ സമ്മതിക്കില്ല. അയാൾക്കു രാധാകൃഷ്ണമേനോനെ രണ്ടു പൊട്ടിച്ചേ തീരൂ.

ജാപ്പുവിരോധമേളക്കമ്മിററിയുടെ പ്രസിഡണ്ട് കുട്ടിത്തമ്പുരാനായിരുന്നു. സിക്രട്ടറി പൊതുവാളും. വായനശാലയിൽവെച്ചു പരസ്യമായിത്തന്നെ യോഗംകൂടി തീരുമാനങ്ങളെടുത്തു.

പരിശുദ്ധ കോൺഗ്രസ്സുകാരനായ ശങ്കരമേനോൻ ബി. എ. ബി. എൽ. അദ്ധ്യക്ഷനാവാൻ സമ്മതിച്ചു. ഒരു വലിയ വിദ്യാഭ്യാസപ്രവർത്തകനായ പ്രൊഫസർ അന്തോണി മാത്യു പ്രാസംഗികനാവാമെന്നു സമ്മതിച്ചിട്ടുണ്ട്. അദ്ധ്യക്ഷനും പ്രാസംഗികനുമായതുകൊണ്ട് പൊതുജനങ്ങൾ തിങ്ങിക്കൂടുകയില്ല. നല്ല കലാപരിപാടികൾക്കേ ആളുകളെ കൂട്ടാനുള്ള കഴിവുള്ളു. അതിനെന്തു വേണം?

എല്ലാത്തരം കലകളും പ്രകടിപ്പിക്കണമെന്നുണ്ട്. നാടകം, കഥകളി, ഓട്ടൻതുള്ളൽ, അയ്യപ്പൻപാട്ട്, പുള്ളുവൻപാട്ട്, പരിചമുട്ടുംകളി, കൈകൊട്ടിക്കളി, കുമ്മി, കോലാട്ടം —അങ്ങിനെയെല്ലാം.

കുട്ടിത്തമ്പുരാൻകൂടി ജാപ്പ് വിരോധത്തിൽ പങ്കെടുത്തപ്പോഴേക്ക് ജാപ്പ്‌വിരോധപ്രവർത്തനത്തിൽ ആളുകൾ തിങ്ങിക്കൂടി. എന്തിനും തയ്യാറുള്ള പത്തുനൂറു ചെറുപ്പക്കാർ. ആ പ്രവർത്തനംകൊണ്ട് പറയത്തക്ക ആപത്തൊന്നുമുണ്ടാവില്ലെന്നും ജയിലിൽ പോവേണ്ടിവരില്ലെന്നും ബോദ്ധ്യപ്പെട്ടതോടെ കുട്ടിത്തമ്പുരാൻെറ പ്രീതിയാഗ്രഹിക്കുന്ന എല്ലാ ചെറുപ്പക്കാരും അണിനിരന്നു.

"മമ്മുക്കാ" എന്നൊരു നാടകം ആരോ തിരഞ്ഞുപിടി

ച്ചു കൊണ്ടുവന്നു. അതു അഭിനയിക്കുവാൻ തുടങ്ങി. ജാപ്പാൻ കീഴടക്കിയ പ്രദേശത്തു കിടന്നു നരകിക്കുന്ന ഒരു മലയാളിക്കുടുംബത്തിൻെറ കഥയായിരുന്നു അതിലെ ഉള്ളടക്കം.

"ജാപ്പുവിരോധ"കഥകളി നടത്തുന്ന ഒരു സെററുണ്ടെന്നു കേട്ടു. നൂറുറുപ്പിക പ്രതിഫലം കൊടുക്കാമെന്നു കരാറു ചെയ്തു അവരെ വരുത്താൻ തീരുമാനിച്ചു.

ജാപ്പുവിരോധത്തുള്ളൽ, പാഠകം, കുമ്മി, കോലാട്ടം അങ്ങനെ പലതിനും സൗകര്യമുണ്ടായി. സമ്മേളനത്തിൻെറ അവസാനത്തിൽ ഫാസിസത്തിൻെറ ഒരു പ്രതിമ ദഹിപ്പിക്കുവാനും പരിപാടിയുണ്ടായിരുന്നു.

സമ്മേളനദിവസം അടുത്തുവന്നു. വലിയ ഒരു സ്റ്റേജ് കെട്ടിയുണ്ടാക്കി. കഥകളിപ്പെട്ടിയും വേഷക്കാരും വന്നു. അദ്ധ്യക്ഷനും പ്രാസംഗികനും ഉച്ചയ്ക്കുതന്നെ ഹാജരായിരുന്നു. പാർട്ടി നിയമവിരുദ്ധമല്ലെങ്കിലും രണ്ടു മൂന്നു പൊല്ലീസുകാരും ഒരു ചുരുക്കെഴുത്തുകാരനും ഹാജരായിരുന്നു.

അദ്ധ്യക്ഷപ്രസംഗം കഴിഞ്ഞ ഉടനെ ആളുകളെ അമ്പരപ്പിക്കുന്ന ഒരു സംഭവമുണ്ടായി. അദ്ധ്യക്ഷനു ഒരു കുറിപ്പു കിട്ടി. അതിൽ സഖാവു ഗോപാലൻ പ്രസംഗിക്കാൻ സമയം തരണമെന്നപേക്ഷിച്ചിരുന്നു.

"ഇനി ഗോപാലൻ പ്രസംഗിക്കുന്നതായിരിക്കും."—അദ്ധ്യക്ഷൻ വിവരിച്ചു കൊടുത്തു:—"കാര്യപരിപാടിയിൽ ഇനമില്ലെങ്കിലും അദ്ദേഹം ആവശ്യപ്പെട്ടതനുസരിച്ച്, ഞാൻ അദ്ദേഹത്തിനു പ്രസംഗിക്കാൻ സമയമനുവദിച്ചിരിക്കുന്നു."

"കമ്യൂണിസ്റ്റ്പാർട്ടി സിൻറാബാദ്."

"ഇൻക്വിലാബ് സിൻറാബാദ്."

"ഗോപാലൻ സിൻറാബാദ്."

"കോൺഗ്രസ്സ് സിൻറാബാദ്."

"ഫാസിസം മുർദ്ദാബാദ്."

മുദ്രാവാക്യങ്ങളുടെ ബഹളത്തിനിടയിൽ ഗോപാലൻ സ്റ്റേജിൽ പ്രത്യക്ഷപ്പെട്ടു. ആയിരക്കണക്കിനാളുകൾ തള്ളവിരൽത്തുമ്പു നിലത്തൂന്നി തല പൊക്കി രംഗത്തേക്കു നോക്കി നിന്നു.

ഒളിവിൽ പ്രവർത്തിക്കുന്ന ആ കമ്യൂണിസ്റ്റ് പ്രവർത്തകൻ. എവിടെനിന്നു വന്നു, എങ്ങിനെ വന്നു എന്നൊന്നും ഒരാൾക്കും മനസ്സിലാക്കാൻ സാധിച്ചില്ല.

രണ്ടാം ലോകമഹായുദ്ധത്തിന്റെ നിലയെപ്പററിയും കോൺഗ്രസ്സിന്റെ തീരുമാനത്തെപ്പററിയും പാർട്ടിയുടെ പരിപാടിയെപ്പററിയും, ജാപ്പേജൻറന്മാരുടെ പ്രവർത്തനങ്ങളെപ്പററിയും, ഇന്ത്യക്കു സ്വാതന്ത്ര്യം കൊടുക്കാതെ, ചങ്ങലയ്ക്കിട്ടുനിൽക്കുന്ന ബ്രിട്ടന്റെ ധിക്കാരത്തെപ്പററിയും മററും സരസമായി ഒരു മണിക്കൂറിലധികം ഗോപാലൻ പ്രസംഗിച്ചു.

പ്രസംഗം നടന്നുകൊണ്ടിരിക്കുമ്പോൾ ഒരു കാറ് റോട്ടിൽ വന്നു നിന്നു, സബ്ബ്ഇൻസ്പെക്ടരും ആയുധധാരികളായ അഞ്ചാറു പോലീസുകാരും അതിൽനിന്നിറങ്ങി.

"പോലീസ്, പോലീസ്" ആളുകൾ പരിഭ്രമിച്ചിളകി.

"എല്ലാവരും ഇരിക്കണം." ഗോപാലൻ ആവശ്യപ്പെട്ടു: "എന്നെ അറസ്റ്റ് ചെയ്യും. എനിക്കു നിങ്ങളുടെ ശക്തിയിൽ വിശ്വാസമുണ്ട്. സമാധാനത്തോടുകൂടെ ഇരിക്കണം. അധികം താമസിയാതെ ഈ ബ്രിട്ടീഷ്ഗവമ്മെണ്ട് എന്റെ വാറണ്ടു പിൻവലിച്ച് എന്നെ നിരുപാധികമായി വിടും. ഞാൻ നിങ്ങളുടെകൂടെ നിന്നുകൊണ്ട് ഇന്ത്യയെ അഭിമുഖീകരിക്കുന്ന ജാപ്പാക്രമണഭീഷണിയേയും സാമ്രാജ്യത്വത്തിന്റെ കുതന്ത്രങ്ങളേയും തോല്പിച്ച് നമ്മുടെ സ്വാത

ന്ത്ര്യംനേടാൻ പുറത്തുവരും. ശാന്തമായിരിക്കുക.''

ജനങ്ങൾ അടങ്ങിയൊതുങ്ങിയിരുന്നു. ഒരു കൈത്തോക്ക് ചൂണ്ടിക്കൊണ്ട് സബ്ബിൻസ്പെക്ടരും അനുചരന്മാരും രംഗത്തിനു നേരെ ചെന്നു. ആളുകൾ നിന്നിമേഷരായി ശ്വാസംപോലും വിടാതെ തുറിച്ചുനോക്കിക്കൊണ്ടു നിന്നു.

മിന്നൽ വേഗത്തിൽ സബ്ബിൻസ്പെക്ടർ രംഗത്തിലെത്തി.

''ഗോപാലൻ, നിങ്ങൾക്ക് വാറൻറുണ്ട്''—സബ്ബ് ഇൻസ്പെക്ടർ തുടൎന്നു:—''അഞ്ചു മിനുട്ടിനുള്ളിൽ പ്രസംഗം അവസാനിപ്പിക്കണം.'' ഇൻസ്പെക്ടർ കയ്ത്തണ്ടയിലുള്ള റിസ്റ്റ് വാച്ചിൽ കണ്ണു നട്ടു നിന്നു.

''ജാപ്പാക്രമണഭീഷണി ഇന്ത്യയുടെ പടിവാതില്ക്കൽ വന്നു മുട്ടിക്കൊണ്ടിരിക്കുമ്പോഴും ഇന്ത്യയെ അടിമത്തിൻെറ ചങ്ങലകൊണ്ടു വരിഞ്ഞുകെട്ടാമെന്നു വിചാരിക്കുന്ന ബ്രിട്ടീഷ് സാമ്രാജ്യത്വത്തിൻെറ അടിത്തറ ഇളകിയിരിക്കുന്നു. നാം ഒത്തൊരുമിച്ച് പ്രവൎത്തിച്ചാൽ ജാപ്പ് ഫാസിസത്തേയും ബ്രിട്ടീഷ്സാമ്രാജ്യത്വത്തേയും ഒററ അടിക്ക് ഒപ്പം തകൎക്കാം. ഈ വെള്ളക്കാൎക്ക് എന്നേയും ഇന്ത്യയേയും അധികകാലം അടക്കിവെയ്ക്കാൻ കഴിയില്ല. ഞാൻ വളരെ താമസിക്കാതെ നിങ്ങളുടെ നടുവിലെത്തും.'' ഗോപാലൻ മുഷ്ടി ചുരുട്ടിക്കൊണ്ടു തുടൎന്നു:—''ലാൽ സലാം.''

മുഷ്ടി ചുരുട്ടിക്കൊണ്ട് ഞങ്ങളെല്ലാവരും ആ വീരനേതാവിനെ അഭിവാദ്യം ചെയ്തു.

''സാമ്രാജ്യത്വം നശിപ്പിക്കും.''

''ഇൻക്വിലാബ് സിൻറാബാദ്.''

''ഗോപാലൻ സിൻറാബാദ്.''

ആകാശം പൊട്ടിത്തെറിക്കുമാറു മുദ്രാവാക്യങ്ങൾ മുഴങ്ങി. ഗോപാലൻ സബ്ബിൻസ്പെക്ടരുടെ പിന്നാലെ നടന്നു പോയി കാറിൽ കയറി. ആ കാർ സ്ഥലം വിട്ടു.

അങ്ങനെ ഒരു സംഭവമുണ്ടായതായിപ്പോലും കണക്കാക്കാതെ ജാപ്പവിരോധമേള തുടൻറു നടന്നു. പ്രൊഫസർ അന്തോണിമാത്യു പ്രസംഗിച്ചു. അദ്ധ്യക്ഷൻ ഉപസംഹാരപ്രസംഗം നടത്തി. കലാപരിപാടികൾക്കായി രംഗം ഒഴിച്ചുപോന്നു.

"മുഖത്തടിക്കണം" എന്ന ഒരു ജാപ്പവിരോധ കൈകൊട്ടിക്കളിയോടുകൂടിയാണ് കലാപരിപാടികൾ തുടങ്ങിയതു്. കൊച്ചുപെൺകുട്ടികൾ രണ്ടു വരിയായി നിന്നു താലിപീലി കളിക്കുംപോലെ ഒരു ജാപ്പ്‌വിരോധഗാനം പാടി:

"എന്ദ്രഷ്യക്കാരൻ ജാപ്പാൻകാരൻ
ജാപ്പാൻ നല്ല നാട്ടാരെ."

എന്നു് പാടിക്കൊണ്ടു് ഒരു വരിയിലുള്ള പെൺകുട്ടികൾ കൈ കോർത്തുപിടിച്ചുകൊണ്ടു് ചാടിച്ചാടി എതിർവരിയിലെ കുട്ടികളുടെ മുമ്പിൽ ചെന്നു ചാടി മടങ്ങിവന്നു പൂർവ്വസ്ഥാനത്തു നിന്നു.

"ദ്രുഷ്യക്കാരൻ ചൈന മുടിച്ചോൻ
ജാപ്പാൻ വേണ്ടാ നാട്ടാരെ"

എന്നു പാടി മറേറ വരിയിലുള്ള കുട്ടികളും അങ്ങിനെ ചെയ്തു. അരിതരും, തുണിതരും, സ്വാതന്ത്ര്യം തരും, ജാപ്പാൻ വന്നോട്ടെ എന്നു് ഒരു വിഭാഗം കുട്ടികൾ വാദിച്ചപ്പോൾ, ഒന്നും വേണ്ട, ഒക്കെ ഞങ്ങളുണ്ടാക്കിക്കൊള്ളാമെന്നു മറേറ വിഭാഗം പറയുന്ന ആ പാട്ടും ജാപ്പാൻ വേണ്ടാ എന്ന പാട്ടും കളിയും കാണികളെ ആനന്ദിപ്പിച്ചു.

എവിടെ നിന്നോ പ്രത്യേകം വരുത്തപ്പെട്ട ഒരു പാഠകക്കാരൻ ജാപ്പവിരോധപാഠകം പറഞ്ഞു. ജാപ്പവിരോധം ഉള്ളടക്കമായെഴുതിയ ഒരു തുള്ളലും ഉണ്ടായി. തുള്ളൽ ജനങ്ങളെ ആകർഷിച്ചു. അവരിൽ ചിലർ അതിലെ ഈ വരികൾ പിന്നെ പാടുന്നതു ഞാൻ തന്നെ കേൾക്കുകയുണ്ടായി.

"അപ്പംപോലെ പരന്നൊരു മൂക്കും
ജാപ്പാനെ, നിൻ രൂപം വികൃതം"

ആ വരികളും ഇതുപോലെയുള്ള മററു വരികളും കുട്ടികൾ പാടിയിരുന്നു.

നേരം സന്ധ്യയായി. പത്തിരുപതു ഗ്യാസ്‌ലൈററുകൾ തെക്കംമുറിപ്പറമ്പിൽ തെളിഞ്ഞു കത്തി. വായനശാലയിൽ കഥകളിക്കാരും നാടകക്കാരും അണിഞ്ഞൊരുങ്ങുകയാണ്. മുസ്ലീമിങ്ങളുടെ നിസ്കാരത്തിനുവേണ്ടി യോഗനടപടികൾ പതിനഞ്ചു മിനുട്ടുനേരത്തേയ്ക്കു നിർത്തി വെച്ചിരുന്നു. സമ്മേളനത്തോടനുബന്ധിച്ചു നടത്തിയിരുന്ന ചായക്കുബ്ബുകളിൽ തിരക്കു വർദ്ധിച്ചു. കമ്യൂണിസ്റ്റ്പാർട്ടി നടത്തിയിരുന്ന പുസ്തകവില്പനശാലയിലെ പുസ്തകങ്ങളുടെ പേരും ഉള്ളടക്കവും മെഗഫോണിൽക്കൂടെ വിളിച്ചുപറഞ്ഞിരുന്നു. ജാപ്പുവിരോധ പാട്ടുപുസ്തകത്തിലെ പാട്ട് ഒരാൾ പാടി:

"ജാപ്പാൻ കിഴക്കേപ്പുറത്തു,മതേവിധം
ജർമ്മൻ പടിഞ്ഞാപ്പുറത്തും,
ആക്രമിച്ചാക്രമിച്ചിന്ത്യതൻനേക്കെത്തും
ആപൽക്കരമായ കാലം.
നമ്മളെച്ചങ്ങലക്കിന്നുമിട്ടീട്ടുന്നി-
തിമ്മറുനാടൻ ഭരണം."

അങ്ങിനെ ആ പാട്ട് നീണ്ടുപോയി. പഴയ കാലത്തു വേലപ്പറമ്പുകളിലും പൂരപ്പറമ്പുകളിലും മാത്രം കണ്ടിരുന്ന ഒരു തിരക്ക് തെക്കംമുറിപറമ്പിലുണ്ടായിരുന്നു. പിച്ചളപ്പാത്രങ്ങളും, കൽച്ചട്ടികളും, സോപ്പു–ചീപ്പു–കണ്ണാടികളും കൂടി ഉണ്ടായിരുന്നുവെങ്കിൽ ഒരു പൂരപ്പറമ്പിൻെറ മട്ടുണ്ടായിരുന്നു മേളക്ക്.

നിസ്കാരത്തിന്നനുവദിക്കപ്പെട്ട സമയം കഴിഞ്ഞുവെ

ന്നും കലാപരിപാടികൾ തുടങ്ങുകയായി എന്നും കുട്ടിത്തമ്പുരാൻ മൈക്കിൽക്കൂടെ വിളിച്ചുപറഞ്ഞു. ആളുകൾ സംസാരം നിർത്തി ശാന്തരായി ഇരിക്കാൻ തുടങ്ങി.

"ഹീ—ീ—ീ—യേ—ഭ—ഭ" ഒരട്ടഹാസം!

"എവിട്ടുന്നു്?" ആളുകളമ്പരന്നു നോക്കി. രണ്ടു ചെണ്ടക്കാരും ഇലത്താളക്കാരും രംഗത്തെത്തി. ഒരു പൂജക്കൊട്ടു തുടങ്ങി.

ചിക്കിപ്പരത്തിയിട്ട മുടി, നെററിയിലും മാറത്തും കൈകളിലും പൂശിയ ചന്ദനം, കഴുത്തിൽ വലിയൊരു തെച്ചിമാല, പട്ടുകൊണ്ടുള്ള ഒരുത്തരീയം, കൌവെച്ചുടുത്തതിൻെറ മേലെ ചുററിയ പട്ടിൻെറ പുറമെ ചുററിയ അരമണി, കാലിൽ ചിലമ്പു്, വളഞ്ഞ വാളു്. അങ്ങനെ ജാപ്പ്‌വിരോധ വെളിച്ചപ്പാടു് രംഗത്തു വന്നു.

ആ വെളിച്ചപ്പാടു് അട്ടഹസിച്ചുകൊണ്ടു് താളത്തിനൊപ്പിച്ചു നൃത്തം ചവിട്ടി. വാദ്യക്കാർ കലാശം കൊട്ടി, നൃത്തമവസാനിച്ചു.

"ഹീ—ീ—യേ ഭ—ഭ—ഭ"—വെളിച്ചപ്പാടു് ഒരാവണപ്പലകയെടുത്തുകൊണ്ടു രംഗത്തുനിന്നു മുന്നോട്ടു ചാടി. സ്റ്റേജിൻെറ മുമ്പിൽ വിലങ്ങനെ ഓടി. വളഞ്ഞ വാളു് തലയിൽവെച്ചു, ആവണപ്പലകകൊണ്ടു മേടി. "ഹെ്—ഹെ് —ഹെ്" അങ്ങനെ ആ മേട്ടം പത്തുപതിനഞ്ചോളം ഉണ്ടായി. വെളിച്ചപ്പാടു ചോരയിൽ കുളിച്ചു.

"ഹ്ഉം—ഹ്ഉം—ം" വെളിച്ചപ്പാടു കുട്ടിത്തമ്പുരാൻെറ മുമ്പിൽ ചെന്നു കല്പന തുടങ്ങി: "ഹഹ! ഹഹ! സൂക്ഷിച്ചോളണം. ഹഹ! നമ്മുടെ തട്ടകത്തു്—ജാപ്പാൻകാരനെ —കടത്താതെ സൂക്ഷിച്ചോളണം—ഹഹ–ഹ–ഹ–ഹ–ഹ"

ആ വെളിച്ചപ്പാടിൻെറ നിറുകയിൽനിന്നൊലിച്ചി

തുന്ന ചോര മൂക്കിൻെറ പാലത്തിന്മേൽക്കൂടെ ഇറങ്ങി ഇ‌റ്റിറ്റു വീണിരുന്നു.

"ഹ–ഹ–ഹ–ഹ–ഹ–ഹ" വെളിച്ചപ്പാട് തുടന്നു: "സൂക്ഷിച്ചിരുന്നാൽ —ഹ–ഹ–ഹ–ഹ–ഹ–ഹ. എൻെറ മാലോകരെ...ഹ–ഹ–ഹ–ഹ–ഹ–ഹ–മുമ്പിലും പിമ്പിലും ഇടത്തും വലത്തും നടന്നു വേലചെയ്തു സൂക്ഷിക്കാൻ പോന്നോളാണു ഞാൻ. ഹ–ഹ–ഹ–ഹ. നമ്മുടെ തട്ടകത്തു—ഹഹ–ഹഹ—ചിലതുണ്ട്......അവക്കു ഞാൻ...ഒരു പിടിവാരിയിട്ടുണ്ട്...ഹ–ഹ–ഹഹ—വെതക്കണോ...ഹ–ഹ."

ആ വെളിച്ചപ്പാടവസാനിപ്പിച്ചു, വെളിച്ചപ്പാട്ടു നിന്നു വിറച്ചു. കലിയിറങ്ങി. കലിയിറങ്ങിയതോടെ വെളിച്ചപ്പാട്ട് രംഗത്തിരുന്നു. അയാൾ ക്ഷീണിച്ചു തളർന്നിരുന്നു. വെള്ളം വേണമെന്നാവശ്യപ്പെട്ടു. ആരോ ചിലർ ഒരു ഗ്ലാസ്സു വെള്ളം കൊണ്ടുപോയി കൊടുത്തു, വെളിച്ചപ്പാടിനു എഴുന്നേല്ക്കാൻ കഴിഞ്ഞിരുന്നില്ല. അയാളെ സ്റ്റേജിൽനിന്നു താങ്ങിയെടുത്തു കൊണ്ടുപോകേണ്ടതായി വന്നു. വെട്ടുകൊണ്ടു തലയിൽ നല്ല മുറി പററിയിരുന്നു. ചോര കണക്കിലധികം പോയതുകൊണ്ട് അയാൾക്കു ബോധം കിട്ടാൻ രണ്ടു മണിക്കൂറു പിടിച്ചു. ആ വെളിച്ചപ്പാട് വാഴയിൽ കുഞ്ഞനായിരുന്നു.

"മമ്മുക്കാക്ക" എന്ന നാടകവും ജാപ്പുവിരോധ കഥകളിയും നടന്നു. അവസാനമായിരുന്നു ജാപ്പാൻെറ പ്രതിമാദഹനം. ഒരു രാക്ഷസൻെറ വേഷത്തിൽ വയ്ക്കോലും തുണിയും കൊണ്ട് കെട്ടിയുണ്ടാക്കിയ പ്രതിമയുടെ പല അവയവങ്ങളിലും വെടിമരുന്നു നിറച്ചിരുന്നു. പൂക്കററികൾ, പകിരികൾ, അമിട്ടുകൾ, വാണങ്ങൾ ഓലപ്പടക്കങ്ങൾ അങ്ങനെ പലതും.

ജാപ്പ് പ്രതിമയ്ക്കു തീ കൊടുത്തു് ഒരു പത്തു മിനുട്ടുനേ

രം ആ പ്രതിമ നിന്നു കത്തി. പൂക്കററി തീപ്പൊരി വിതറി, പകിരികൾ പാഞ്ഞുപൊട്ടി. അമിട്ടുകൾ ആകാശത്തിൽ ചെന്നു പൊട്ടി വർണ്ണശബളമായ മിഠായികൾപോലെ പരന്നു. വാണങ്ങൾ കൊള്ളിമീനുകളേപ്പോലെ ആകാശത്തുകൂടെ നെയ്യുരുക്കിക്കൊണ്ടു നീങ്ങി.

ജാപ്പവിരോധ മേള കഴിഞ്ഞുവെങ്കിലും വാഴയിൽ കുഞ്ഞന്റെ മുറി ഉണങ്ങാൻ ഒരു മാസം പിടിച്ചു.

"താലപ്പൊലിക്ക് ഭഗവതിയുടെ വെളിച്ചപ്പാട് എടുക്കുന്ന വാളെടുത്തു കളിച്ചാൽ അങ്ങിനെത്തന്നെയാണ്." ചില പഴമക്കാർ അഭിപ്രായപ്പെട്ടിരുന്നു.



# പട്ടാളപ്പൂതി

"രാധാകൃഷ്ണമേനോനെ അറസ്റ്റ് ചെയ്തുവത്രേ"—ഒരു ദിവസം വൈകുന്നേരം പൊതുവാൾ പറഞ്ഞു.

"എവിടുന്ന്?" ഞാൻ ചോദിച്ചു.

"ഫറോക്കിൽ നിന്നാണെന്നാണ് കേട്ടതു്. കയ്യിൽ ബോംബുണ്ടായിരുന്നുവത്രേ" പൊതുവാൾ തുടന്നു:—"വേറെ മൂന്നാളേയും കൂടി അറസ്റ്റ് ചെയ്തിട്ടുണ്ട്"—

"കഷ്ടമായി"—ഞാൻ തുടന്നു:—"ഇത്ര ആത്മാൎത്ഥതയുള്ള ഒരു പ്രവൎത്തകനെ അധികമെങ്ങും കാണില്ല."

"എന്താ പറയുന്നതു്?"—പിണ്ടാരി കേശവമേനോൻ ചോദിച്ചുകൊണ്ട് വന്നു. അദ്ദേഹത്തിന്റെ കൂടെ ചാത്തുനായരുമുണ്ടായിരുന്നു.

"അനുജനെ അറസ്റ്റു ചെയ്തുവെന്ന്"—ഞാൻ പറഞ്ഞു.

"നന്നായി. ഒരു ജാപ്പേജന്റു പോയി"—പിണ്ടാരി തുടന്നു:—"എന്റെ കയ്യിൽ കിട്ടി രണ്ടു പൊട്ടിക്കണമെന്ന് വിചാരിച്ചതു് തരപ്പെട്ടില്ല."

"അതു തരപ്പെടാത്തതാണധികം നന്നായതു്"—ഞാൻ തുടന്നു:—"ഓരോരുത്തൎക്കും ഓരോ രാഷ്ട്രീയാഭിപ്രായഗതിയു

ണ്ടാവും. അതനുസരിച്ചു പ്രവൎത്തിച്ചോട്ടെ. അതിന്നു തല്ലാനും കൊല്ലാനും നില്ക്കുന്നതു് ശരിയല്ല.''

''നിങ്ങൾക്കു് തെററിയിരിക്കുന്നു'' പിണ്ടാരി തുടൎന്നു:—''ഇതു വ്യക്തിപരമായ കാൎയ്യമല്ല. രാഷ്ട്രത്തിൻെറയാണു്. ഒരാളെക്കൊണ്ടു് ഒരു രാജ്യം മുഴുവൻ ആപത്തിലാവുകയാണെങ്കിൽ അയാളെ കാച്ചണം. എന്നെ ആയാലും ശരി.''

''എനിക്കു് ഒരാളെ കാച്ചണമെന്നു പറയുമ്പോൾത്തന്നെ പേടിയാണു്.'' ഞാൻ തുടൎന്നു:—''അതു മാത്രം എനിക്കു വയ്യ.''

''വേണ്ടിവരും. സന്ദൎഭത്തിനനുസരിച്ചു വേണ്ടിവരും'' —ചാത്തു നായർ തുടൎന്നു:—''ഒരു ജാപ്പേജൻറു് വണ്ടി മറിക്കാൻ നില്ക്കുകയാണു് എന്നു വിചാരിക്കുക. അവനതു ചെയ്യുമെന്നുറപ്പായി, എന്നിരിക്കട്ടെ. ഞാനവനെ അടിച്ചു കൊല്ലും. ആ ഹിംസ രാജ്യത്തിൻെറ രക്ഷയ്ക്കാണു്.''

''ഒരു മനുഷ്യനെ കൊല്ലുകയോ? കേൾക്കുമ്പോൾത്തന്നെ എനിക്കു പേടിയാവുന്നു'' ഞാൻ തുടൎന്നു:— ''ഒരു പാമ്പിനെയായാലും ശരി തച്ചുകൊല്ലുന്നതു് കാണാൻ എനിക്കിഷ്ടമില്ല.''

''എല്ലാ വിഷജീവികളേയും കൊല്ലണം. ജാപ്പേജണ്ടൊരു വിഷജീവിയാണു്. ഞാൻ ആത്മാൎത്ഥമായി പറയുകയാണു്.''—പിണ്ടാരി തുടൎന്നു:—''രാധാകൃഷ്ണനെ കൊന്നുവെന്നു കേട്ടാൽ ഞാൻ വ്യസനിക്കില്ല.''

''ഹാവൂ. വല്ലാത്തൊരു ഹൃദയം''—ഞാൻ പറഞ്ഞു.

''ഞങ്ങൾ കുറച്ചാളുകളെ കൊല്ലാനൊരുങ്ങിയിരിക്കുകയാണു്.''—പിണ്ടാരി പറഞ്ഞു.

''ഞങ്ങളെന്നു പറഞ്ഞാൽ?'' പൊതുവാൾ ചോദിച്ചു:

''ഞാനും ചാത്തു നായരും'' പിണ്ടാരി തുടൎന്നു:—''ഞ

ങ്ങൾ പട്ടാളത്തിൽ ചേരാൻ ഉറച്ചിരിക്കുന്നു; രാജ്യരക്ഷയ്ക്കു് അത്യാവശ്യമാണു്."

"നാട്ടിൽ പണിയൊന്നുമില്ലാഞ്ഞിട്ടോ?"–പൊതുവാൾ ചോദിച്ചു.

"അതെ"—ചാത്തു നായരാണു് മറുപടി പറഞ്ഞതു്.

രണ്ടാമതു് ജയിലിൽ പോയി വന്ന ശേഷം ചാത്തു നായർക്ക് അതുവരെ ജോലി കിട്ടിയിരുന്നില്ല. അയാൾ പല മാനേജർമാരേയും സമീപിച്ചു നോക്കി. ഒരാളും അയാളെ നിയമിച്ചില്ല. അയാൾ നിരാശനായിരിക്കുകയായിരുന്നു.

"പാർട്ടിഘടകത്തോടു് വർത്തമാനം പറയാതെ പോവാനാണോ ഭാവം?"—ഞാൻ ചോദിച്ചു.

"അങ്ങനെയൊന്നും പോവില്ല" ചാത്തു നായർ തുടർന്നു.

"ഇന്നോ നാളെയോ തന്നെ നമ്മുടെ ഘടകം മീററു ചെയ്യണം. ഈ കാര്യം ആലോചനയ്ക്കെടുക്കണം. ബാലനോടു് പറഞ്ഞു് യോഗം കൂടാൻ ഏർപ്പാടു് ചെയ്യണമെന്നു വിചാരിച്ചിട്ടാണു് ഞങ്ങളിപ്പോൾ ഇങ്ങോട്ടു പോന്നതു്. ബാലനെവിടെ?"

"ബാലനെങ്ങോട്ടോ പുറത്തു പോയിരിക്കുന്നു" ഞാൻ പറഞ്ഞു; "പട്ടാളത്തിൽ പോകുന്നതു് കഷ്ടമാണെന്നാണു് എൻെറ അഭിപ്രായം."

"ഒരു ജോലിയുമില്ലാതെ ഞാനെങ്ങനെ ജീവിയ്ക്കും?" ചാത്തു നായർ തുടർന്നു:—"ഇതുവരെ നാണിയുടെ സഹായം കൊണ്ടു് അമ്മയും ജ്യേഷ്ഠത്തിയും പട്ടിണി കിടന്നില്ല."

"നാണിയുടെ എന്നു പറയുന്നതിന്നർത്ഥമില്ല" ഞാൻ വിവരിച്ചു കൊടുത്തു: "നമ്മുടെ പാർട്ടിയുടെ എന്നു പറയൂ"

എന്തെങ്കിലുമാവട്ടെ." ചാത്തു നായർ തുടർന്നു:—"ഇപ്പോൾ ഞാൻ നാട്ടിലുണ്ടു്. അതുകൊണ്ടു് ഞാൻ തന്നെയാ

ണ്ട് എന്റെ അമ്മയേയും ജ്യേഷ്ഠത്തിയേയും പുലർത്തേണ്ടതു്. ഒരു ജോലിയുമില്ലാതെ ഞാൻ അവരെയെങ്ങിനെ പുലർത്തും''

''ഏതായാലും പട്ടാളത്തിൽ പോകുന്നതു് ശരിയല്ല'' പൊതുവാൾ പറഞ്ഞു.

''ഇതു് ജനകീയ യുദ്ധമല്ലേ?'' പിണ്ടാരി തുടന്നു ചോദിച്ചു: ''പിന്നെ എന്തുകൊണ്ടു് ദേശാഭിമാനികൾക്കു് പട്ടാളത്തിൽ പോയിക്കൂടാ? വെറുതെ നാട്ടിൽ കിടന്നു തുങ്ങിത്തിരിയുന്നവർ പട്ടാളത്തിൽ പോയി രാജ്യസേവനം നടത്തട്ടെ. ഇവിടെ കട്ടേ—കരടേ എന്നു കിടന്നു നശിക്കണോ?''

''ഇപ്പോഴും ബ്രിട്ടീഷ്സാമ്രാജ്യത്വം ഇവിടെയുണ്ടു്'' ഞാൻ വിവരിച്ചു കൊടുത്തു:—''ഒന്നാമതു് കമ്യൂണിസ്റ്റ്കാരെ പട്ടാളത്തിൽ വെച്ചു പൊറുപ്പിക്കാൻ ഗവർമ്മേണ്ടാരുക്കമില്ല. അറിഞ്ഞാൽ പട്ടാളത്തിൽ നിന്നു പിരിച്ചു വിടും. രണ്ടാമതു് ജനങ്ങളേയും അവരുടെ സമരങ്ങളേയും നയിക്കാതെ ബ്രിട്ടന്റെ ചോററുപട്ടാളമാവലല്ല ജനകീയ യുദ്ധത്തിന്റെ അർത്ഥം.''

''കിസാൻ സംഘങ്ങൾ ശക്തിപ്പെടുത്തുക. ഭക്ഷണക്കമ്മിററികൾ സജീവമാക്കുക. തൊഴിലാളികളെ വളർത്തി അവരുടെ ആവശ്യങ്ങൾക്കുള്ള സമരങ്ങൾ രാജ്യദ്രോഹമാവാത്ത വിധത്തിൽ നയിക്കുക. വിദ്യാഭ്യാസം നിലനിർത്താൻ ടീച്ചർമാനേജർ നാട്ടാരൈക്യം കെട്ടിപ്പടുക്കുക.'' പൊതുവാൾ പ്രവർത്തനത്തിന്റെ ഒരു പട്ടിക വെച്ചുകൊടുത്തു.

''ടീച്ചർ മാനേജർ നാട്ടാരൈക്യം—ഒലക്കപ്പിണ്ണാക്കാണ്'' ചാത്തു നായർ വെറുപ്പോടും അമർഷത്തോടും തുടന്നു:— ''ഞാനൊരു ട്രെയിനിങ്ങ് കഴിച്ച അദ്ധ്യാപകനാണ്. വിദ്യാഭ്യാസം നിലനിർത്താൻ ആത്മാർത്ഥമായി പരിശ്രമിക്കു

കയും ചെയ്യാം. എനിക്കൊരു ജോലി തരാൻ ഇന്നാട്ടിലെ മാനേജർമാർ ഒരുക്കമില്ല.''

''ബ്രിട്ടീഷ്ഗവൺമെണ്ട് കമ്യൂണിസ്റ്റ്കാർക്കൊക്കെ ജോലി എടുത്തു വച്ചു ക്ഷണിക്കുണ്ടെന്നാണോ വിചാരം''—ഞാൻ ചോദിച്ചു.

''അങ്ങനെയൊന്നും വിചാരിച്ചിട്ടല്ല. എനിക്കൊരു ജോലി വേണം. അല്ലാതെ ജീവിക്കാൻ വയ്യ''—ചാത്തു നായർ തുടർന്നു:—''ഞാൻ ഇന്നും കൂടി നാരായണൻ മാനേജരെ കണ്ടു. വടക്കംമുറി സ്കൂളിലെ രണ്ടു സെക്കണ്ടറി ട്രെയിൻറ് അദ്ധ്യാപകന്മാർ പട്ടാളത്തിൽ പോയ ഒഴിവുണ്ട്. എന്നിട്ടും എനിക്കു ജോലി തരില്ലെന്നുറപ്പിച്ചു പറഞ്ഞു.''

''ആരെയെങ്കിലും ചേർത്തു കഴിഞ്ഞുവോ?'' ഞാൻ ചോദിച്ചു.

''കഴിഞ്ഞു. രണ്ടു ഹയർ അൺട്രെയിൻറുമാരെ ചേർത്തു. ഒന്നു മാനേജരുടെ മരുമകൾ തന്നെയാണ്. അയാൾക്കതാണ് ലാഭം. ട്രെയിനിങ്ങ് കഴിയ്ക്കാത്തവർ അഞ്ചും ആറും ഉറുപ്പികയ്ക്കു പണിയെടുത്തുകൊള്ളും.''

''നല്ലപോലെ ആലോചിച്ചുറക്കാതെ പട്ടാളത്തിൽ ചേരരുത്'' ഞാൻ തുടർന്നു: ''എന്തെങ്കിലും ഒരു ജോലിയാവുന്നതുവരെ, എന്നെക്കൊണ്ട് കഴിയുന്നതുപോലെ ഇനിയും ഞാൻ സഹായിക്കാം;''

''എത്ര കാലമാണെന്നു വിചാരിച്ചിട്ടാ ഈ സഹായം?'' ചാത്തു നായർ ചോദിച്ചു.

''ഏതായാലും ഒളിച്ചോടരുത്'' പൊതുവാൾ ഉപദേശിച്ചു. അടുത്ത ദിവസം കിട്ടാവു ഇട്ടിക്കിൽ വരും. അദ്ദേഹത്തിൻെറ അഭിപ്രായം അറിഞ്ഞ ശേഷം ഉറപ്പിക്കാം.''

വളരെ താമസിക്കാതെ ബാലനും കിടാവും വന്നു. ബാലൻ കിടാവിനെ കൂട്ടിക്കൊണ്ടുവരാൻ പോയതായിരുന്നു. 'മധുര'യിൽ പോയി കിടാവിനേയും കൂട്ടി വന്ന ബാലൻ അപ്പോൾത്തന്നെ ഒരു യോഗത്തിനേർപ്പാടു ചെയ്തു.

ബ്രിട്ടീഷ്ഗവമ്മേണ്ടു് പാർട്ടിയെ നിയമ വിധേയമാക്കിയിരുന്നുവെങ്കിലും പല പാർട്ടി പ്രവത്തകന്മാരും ഒളിവിലായിരുന്നു. ചിലരൊക്കെ തടങ്ങൽ തടവിലും. കിടാവു് അപ്പോഴും ഒളിവിലാണു്.

"രാധാകൃഷ്ണമേനോനെ അറസ്റ്റു് ചെയ്തുവല്ലേ?" കിടാവു് കോലായിൽ കയറിയ ഉടനെ ചോദിച്ചു.

"അവൻെറ ഉപദ്രവം തീന്നു" പിണ്ടാരി മറുപടി പറഞ്ഞു.

"രണ്ടാളുടെ ഉപദ്രവവും കൂടി തീരാൻ പോകുന്നുവെന്നു കേട്ടു"—കിടാവു് പുഞ്ചിരി തൂകിക്കൊണ്ടു് തുടന്നു: "ഉപദ്രവങ്ങളൊക്കെ തീരട്ടെ."

"ആരുടെ?" ചാത്തു നായർ ചോദിച്ചു.

"ഇവിടെ രണ്ടു് സഖാക്കളുണ്ടു്" കിടാവു തുടന്നു: "അവക്കു് പട്ടാളത്തിൽ ചേന്നാലേ സുഖമുള്ളു. പട്ടാളത്തിൽ ചേന്നാൽ പിന്നെ അവരുടെ ഉപദ്രവവും ഉണ്ടാവില്ലല്ലോ"

"സുഖത്തിനു വേണ്ടി പട്ടാളത്തിൽ ചേരുകയല്ല" ചാത്തു നായർ തുടന്നു: "നാട്ടിൽ ജീവിക്കാൻ ജോലിയില്ല. ഇതു ജനകീയ യുദ്ധമാണു്. ആ സ്ഥിതിക്കു് പട്ടാളത്തിൽ ചേരുന്നതിലെന്താ തെററു്?"

"തെറേറാ?" കിടാവു തുടന്നു: "ജനകീയയുദ്ധമെന്നാൽ ബ്രിട്ടൻെറ ചോററുപട്ടാളത്തിൽ ചേന്നു ശമ്പളം വാങ്ങലല്ല. നാട്ടിൽ ജനങ്ങളുടെ സജീവ സംഘടനകൾ വളത്തി അവരുടെ ആവശ്യങ്ങൾ നേടിക്കൊണ്ടു തന്നെ ബ്രിട്ടൻെറ

തുല്യനിലയിലുള്ള ഒരു പങ്കാളിയാവുകയാണ് ഇന്ത്യയുടെ ലക്ഷ്യം. അടിമയാവലല്ല. ഈ ലക്ഷ്യം നടപ്പിലാക്കാൻ ബ്രിട്ടൻ തയ്യാറില്ല. ബ്രിട്ടീഷ്ഗവമ്മേണ്ടു് സൈന്യത്തിൽ കമ്യൂണിസ്റ്റ്കാരെ നിലനിർത്തുകയുമില്ല. അതുകൊണ്ടു് ആ പൂതി ഉപേക്ഷിക്കുകയാണ് ഭേദം.''

''എന്നാൽ ഇതു് ജനകീയ യുദ്ധമാണെന്നു് പറയുന്നതിനർത്ഥമില്ല''—കേശവമേനോൻ തുടന്നു: ''ജനകീയ യുദ്ധമാണെങ്കിൽ പട്ടാളം നമ്മുടെയാണ്. പട്ടാളത്തിൽ ചേന്നു സേവനം നടത്തി രാഷ്ട്രത്തെ രക്ഷിക്കലും ഒരാളുടെ കടമയാണ്.''

''പട്ടാളം നമ്മുടെയല്ല. നമ്മുടെയാക്കാനും ഇന്നും സാദ്ധ്യമല്ല. ഇന്ത്യക്കു സ്വാതന്ത്ര്യം കിട്ടിയാലേ അതു ശരിപ്പെടൂ. അതു തരാൻ ബ്രിട്ടൻ തയ്യാറില്ല. ജാപ്പാൻ ഇന്ത്യയെ ആക്രമിച്ചാൽ വെള്ളക്കാരനു നഷ്ടപ്പെടുന്നതു് കോളനിയാണ്. നമുക്കു നമ്മുടെ ജന്മഭൂമിയും. അപ്പോൾ ജാപ്പനുകൂലികളാവാതെ രാജ്യത്തിൻെറ സ്വാതന്ത്ര്യത്തിനു വേണ്ടി ശ്രമിക്കുകയാണ് നമ്മുടെ കടമ. ജനകീയയുദ്ധത്തിൽ സാമ്രാജ്യത്വത്തിൻേറയും ഫാസിസത്തിൻേറയും ഇടക്കുള്ള പാത വളരെ വീതി കുറഞ്ഞതാണ്. മനസ്സിരുത്തിയില്ലെങ്കിൽ രണ്ടിലൊന്നിൻെറ ചേരിയിൽ പെട്ടും. രാധാകൃഷ്ണൻ ജാപ്പാൻെറ ചേരിയിൽ പെട്ടു. കേശവൻ ബ്രിട്ടൻെറ ചേരിയിലുമാവാനാണോ ഭാവം?''

''പിന്നെ ഞങ്ങളെന്തു ചെയ്യണമെന്നാണ് കിട്ടാവിൻെറ അഭിപ്രായം?''—കേശവമേനോൻ ചോദിച്ചു.

''അതോ?''—കിട്ടാവു തുടന്നു:– ''കേശവമേനോൻ പ്രാദേശിക കിസാൻ സംഘടനയിൽ പ്രവത്തിക്കുക; ചാത്തു നായർ അദ്ധ്യാപക യൂണിയനിലും.''

"അദ്ധ്യാപകനായിട്ടല്ലേ അദ്ധ്യാപക യൂണിയനിൽ പ്രവത്തിക്കുക. ജോലി തരാൻ ഒരു മാനേജരില്ല"—ചാത്തു നായർ തുടന്നു:-"ഞാൻ പട്ടാളത്തിൽ ചേരാൻ തീർച്ചപ്പെട്ടുത്തിയിരിക്കുന്നു. പാർട്ടി സമ്മതിക്കണം."

"സമ്മതിച്ചു"—കിടാവു തുടന്നു: "ആ പുതിയും തീരണമല്ലോ. ഒന്നിലധികം പ്രാവശ്യം കമ്യൂണിസ്റ്റായി ജയിലിൽ പോയ ഒരാളെ പട്ടാളത്തിൽ വെച്ചുകൊണ്ടിരിക്കാൻ ബ്രിട്ടന്നു ഭ്രാന്തൊന്നുമില്ല. വളരെ താമസിക്കാതെ പിരിച്ചുവിടും. വന്നശേഷം രാജ്യത്തിന്നു വേണ്ടി വല്ലതും പ്രവത്തിക്കുക."

"ഞാനും പോവുകയാണ്" പിണ്ടാരി തുടന്നു:– "ഇവിടെ ജീവിക്കാൻ വലിയ വിഷമം."

"രാഷ്ട്രീയപ്രവത്തനം വിഷമമില്ലാത്തതാണെന്നു വിചാരിച്ചിട്ടു വന്നതാണോ?"—കിടാവു തുടന്നു:—"തനിക്കു നല്ലതു കച്ചേരിപ്പടിക്കൽ കയറഴിച്ചു വിട്ടു കൊററനാടിനെപ്പോലെ നടക്കുക തന്നെയാണ്."

"ജീവിക്കാൻ നിവൃത്തിയില്ലാഞ്ഞിട്ടാണ്"— ചാത്തു നായർ തുടന്നു:—"ഒരു സ്കൂൾ കിട്ടുമെങ്കിൽ ഞാൻ ആത്മഹത്യക്കൊരുങ്ങുമായിരുന്നില്ല. എന്തു പറഞ്ഞാലും മാനേജർ ജോലി തരാനൊരുക്കില്ല. പാർട്ടിയോട്ടു കൂറില്ലാത്തതുകൊണ്ടു് പട്ടാളത്തിൽ ചേരുകയല്ല. ജീവിക്കണം, വേറെ പോം വഴിയില്ല."

ഭക്ഷണക്ഷാമം മൂർച്ഛിക്കുകയാണ്. നമുക്കു നാടിന്റെ അടിയന്തിരാവശ്യം ഏറെറടുത്തു നടത്തേണ്ട സമയമാണ്. ഭക്ഷണസാധനങ്ങളുടെമേൽ കൺട്രോളും റേഷനും ചുമത്താൻ പ്രക്ഷോഭം തുടങ്ങിയേ തീരൂ. അങ്ങനെ ചെയ്തില്ലെങ്കിൽ ഈ നാടു പട്ടിണികൊണ്ടു് നശിക്കും. നാട്ടിലെ ഭക്ഷണക്കമ്മിററികളുണ്ടാവണം. കൺട്രോളും റേഷനും നട

പ്പാക്കാൻ ഗവമ്മേണ്ടിനെ നിർബ്ബന്ധിക്കണം" കിടാവു് ചോദിച്ചു:—"ഇതൊക്കെ നടപ്പാക്കാൻ നാട്ടിലാരുണ്ടു്?"

"ആരു പോയാലും ജനങ്ങളുടെ പ്രവൎത്തനം നടക്കാതിരിക്കില്ല." പൊതുവാൾ തുടൎന്നു:—"അടുത്ത ദിവസം താലൂക്കു ഭക്ഷണസമ്മേളനം നടത്തുകതന്നെ ചെയ്യും."

"പുതിയ പുതിയ തലമുറകൾ വരികയാണു്."— ബാലൻ തുടൎന്നു: "എന്തിനും തയ്യാറുള്ള ചെറുപ്പക്കാർ അണിയണിയായി വരുന്നുണ്ടു്. പട്ടാളത്തിൽ പോകേണ്ടവർ പോയി വരട്ടെ."

"മിസ്റ്റു്റസ്സേ"–ചാത്തു നായർ എന്നോടു് തുടൎന്നു പറഞ്ഞു:—"ഞാൻ പട്ടാളത്തിൽ ചേരാനുറച്ചു. എനിക്കു ശമ്പളം കിട്ടുന്നതുവരേയും കൂടി അമ്മയേയും പെങ്ങളേയും രക്ഷിക്കണം."

ഞാനൊന്നും പറഞ്ഞില്ല. എന്തു പറയണമെന്നെനിക്കറിഞ്ഞുകൂടായിരുന്നു.

"എന്താ ഒന്നും പറയാത്തതു്?" ചാത്തു നായർ വീണ്ടും ചോദിച്ചു.

"പട്ടാളത്തിലേയ്ക്കു പോകാതെ കഴിച്ചുകൂടെ?" ഞാൻ ചോദിച്ചു.

"ജോലി കിട്ടുകയാണെങ്കിൽ പോവാതെ കഴിക്കാം. പക്ഷേ. അതു കിട്ടണ്ടെ?"—ചാത്തു നായർ ചോദിച്ചു.

"എന്തു പണിയും എടുക്കാൻ നിങ്ങൾ തയ്യാറാണോ?" —ഞാൻ ചോദിച്ചു.

"ഒരുക്കമാണു്" ചാത്തു നായർ പറഞ്ഞു.

"എന്നാൽ കൂടുതൽ ഭക്ഷണസാധനങ്ങളുണ്ടാക്കാൻ കൃഷിപ്പണിക്കിറങ്ങിക്കൊള്ളു. അതിനുള്ള മുടക്കു മുതൽ ഞാൻ തരാം. പട്ടാളത്തിൽ പോകേണ്ട"—ഞാൻ പറഞ്ഞു.

"കേശവമേനോൻ പട്ടാളത്തിലേയ്ക്കു പോകാതെ താലൂക്കിൽ മുഴുവൻ സമയവും പ്രവർത്തിക്കണം. അതിനുവേണ്ട ചിലവു പാർട്ടി തരും"—കിടാവ് തുടർന്നു:— "ഭക്ഷണസമ്മേളനം നടത്തണം. കമ്മിററികളുണ്ടാക്കണം. പട്ടാളത്തിൽ ചേരലല്ല നമ്മുടെ മാർഗ്ഗം."

"അങ്ങനെതായിക്കോട്ടെ" കേശവമേനോനും കീഴടങ്ങി.

ഞാൻ ചാത്തു നായക്കു നൂറുറുപ്പികമുടക്കു മുതൽ കൊടുത്തു. അയാൾ രണ്ടേക്കർ പറമ്പു വെറുമ്പാട്ടത്തിനു വാങ്ങി. കൊള്ളി കുത്താനുറച്ചു. കേശവമേനോൻ മുഴുവൻ സമയവും പ്രവർത്തിക്കുന്ന നേതാവായി ഉയന്നു. അവരുടെ ആ പട്ടാളപ്പനി അങ്ങനെ അടങ്ങി.



# ആനമുട്ടകൾ

ഭക്ഷണക്കമ്മിററികൾ നാട്ടു മുഴുക്കെ ഉടലെടുത്തു. ഗവർമ്മേണ്ടു് കൺട്രോളും റേഷനും നടപ്പിലാക്കി. അംശം മേനോന്മാർ തടിച്ചു കൊഴുക്കാൻ തുടങ്ങി. കരിഞ്ചന്ത നാടൊട്ടുക്കു് നടമാടി. നിയമങ്ങളുടെ പഴുതുകളിൽക്കൂടി ആന ചോരുന്നതു കാണാത്ത ഉദ്യോഗസ്ഥന്മാർ, കടുകു ചോരുന്നതു് കണ്ടു പിടിച്ചു അധികാര വല്പപ്പം കാട്ടി നടന്നു. മണ്ണെണ്ണയ്ക്കു്, പഞ്ചസാരയ്ക്കു്, അരിയ്ക്കു്, തുണിയ്ക്കു്, മററെല്ലാ സാധനങ്ങൾക്കും വില കയറി. ആളുകൾക്കു് വാങ്ങാനാവാത്തവിധം. വാണംപോലെ വിലയുയന്നു. നാഴിയരിയ്ക്കു് നാലണ കൊടുത്താലും കിട്ടാനില്ലെന്ന ദിക്കായി. ആളുകളമ്പരന്നു.

ജനങ്ങൾ ഷെയറുകളെടുത്തു് പരസ്പരസഹായസംഘങ്ങളുണ്ടാക്കി. അവയ്ക്കു നെല്ലെടുപ്പു് അധികാരവും വില്പനയ്ക്കുള്ള അധികാരവും അനുവദിക്കപ്പെട്ടു. ബാലൻ നടുവട്ടം സൊസൈററിയുടെ ഡയരക്ടരായി തിരഞ്ഞെടുക്കപ്പെട്ടു. അവൻ ആത്മാർത്ഥതയോടെ അതിൽ പ്രവർത്തിച്ചുകൊണ്ടിരുന്നു.

ഭക്ഷണക്ഷാമം പരിഹരിക്കാൻ കമ്യൂണിസ്റ്റു് പാർട്ടി മുൻനിന്നു പരിശ്രമിച്ചു. റേഷൻ നിയമപ്രകാരം സൂക്ഷിക്കാനവകാശമുള്ള നെല്ലും വിത്തും മാത്രം സൂക്ഷിച്ചു്, ബാ

ക്കിയുള്ളതു മുഴുവനും ഞങ്ങൾ സൊസൈററിക്ക് അളവ് കൊടുത്തു. ഒരു നേരം അര വയർ അരിയിട്ടുണ്ടാക്കുന്ന ആഹാരം മാത്രം കഴിച്ചു ദിവസം നീക്കേണ്ടി വന്നപ്പോൾ മുത്തശ്ശി പിറു പിറുത്തു: "ഇങ്ങനെ പട്ടിണി കിടന്നു ചാവാൻ എന്നെക്കൊണ്ടാവില്ല."

മുത്തശ്ശിയുടെ ആവലാതിയൊന്നും ബാലൻ വക വെച്ചില്ല. അവൻ നിയമപ്രകാരമുള്ള നെല്ലു മുഴുവനും കൊടുത്തു പട്ടിണി കിടക്കാൻ ഞങ്ങളെ പഠിപ്പിച്ചു. കുണ്ടിൽഖണ്ഡ പച്ചക്കറികൾ വെച്ചു തിന്നു ഞങ്ങൾ ഒരു കൊല്ലം ഉന്തി നീക്കി.

"ഇത്ര ആത്മാർത്ഥതയൊന്നും വയ്യ"—ഒരു കൊല്ലത്തെ അനുഭവം കൊണ്ടും മുത്തശ്ശിയുടെ ആവലാതി കൊണ്ടും ഞാൻ ബാലനോടു പറഞ്ഞു:—"നമുക്കു മുന്നൂററുപത്തഞ്ചു ദിവസത്തേയ്ക്കും ഭക്ഷണത്തിനു വേണ്ട നെല്ല് സൂക്ഷിച്ചു വെച്ച് ബാക്കിയുള്ളതേ സൊസൈററിയിൽ കൊടുക്കാനാവൂ."

"എന്താ ഏട്ടത്തി പറയണത്?" ബാലൻ ചോദിച്ചു:—"നമ്മൾ തന്നെ ഇങ്ങനെ ചെയ്യുന്നുവെങ്കിൽ മററുള്ളവർ ചെയ്യുന്നതിലത്ഭുതമുണ്ടോ? നിയമപ്രകാരമുള്ള നെല്ലു കഴിച്ചു ബാക്കിയുള്ളതു മുഴുവനും കൊടുക്കണം."

"കരിഞ്ചന്തയ്ക്കു വിററു കാശുണ്ടാക്കണമെന്നു ഞാൻ പറയുന്നില്ല" ഞാൻ ഉറപ്പിച്ചു പറഞ്ഞു:—"ഭക്ഷണത്തിനുള്ളത് നമ്മളെടുത്തു വെച്ചു ബാക്കി കൊടുത്തിട്ട് പിന്നേയും നാട് നശിക്കുകയാണെങ്കിൽ നശിച്ചുകൊള്ളട്ടെ."

"അങ്ങനെ പറ നാണ്വേ്യ" മുത്തശ്ശി എന്നെ അഭിനന്ദിച്ചു:—"ഇവൻെറ സൊസൈററി കൊണ്ടുള്ള മുട്ട്—ഹാവൂ. വയറ് കടഞ്ഞിട്ട് രാത്രി ഒറക്കം വരണ്ല്യാന്ന്"

"വല്ല സർച്ചും വന്നാൽ കമ്യൂണിസ്റ്റ്കാർ തന്നെ കരി

ഞ്ചന്ത ചെയ്യുന്നുവെന്ന പരാതി വരില്ലേ ഏട്ടത്ത്യേ?''— ബാലൻ ചോദിച്ചു.

''നമുക്ക് നാലാൾക്ക് ഇരുനാഴിയരി വീതം എട്ടുനാഴിയരിക്ക വേണ്ട നെല്ല് എടുത്തു വെച്ച ശേഷം ബാക്കി നെല്ല് സൊസൈററിയിൽ കൊടുത്താൽ മതി''—ഞാൻ തുടന്നു: ''ഒരു മണി നെല്ല് കൂടുതൽ വേണ്ട. എന്നിട്ടും സർച്ചിനു വന്നാൽ അവരുടെ കണക്ക പ്രകാരമുള്ളതു കഴിച്ചു അധികം കാണുന്നതു് അവർ കൊണ്ടുപൊയ്ക്കോട്ടെ. മുത്തശ്ശിയെ പട്ടിണിക്കിടാൻ ഞാൻ സമ്മതിക്കില്ല.''

ബാലൻ ഒരു നിധം സമ്മതിച്ചു. പക്ഷേ, അവൻെറ മനസ്സാക്ഷി പിടഞ്ഞുകൊണ്ടിരുന്നു.

അംശം മേനോനും അധികാരിയും മുഹമ്മദും ബാലനെതിരായിരുന്നു. അവർ ഒരു ചരടുമായിരുന്നു, മേനോൻ പലരുടെ പക്കൽ നിന്നും കൈക്കൂലി വാങ്ങി മതിപ്പു കുറച്ചു കൊടുത്തു. കൃഷിക്കാരുടെ കയ്യിൽ നിന്നു റൊക്കം വിലയ്ക്കു കിട്ടുന്ന നെല്ലു വാങ്ങി മുഹമ്മദ് കച്ചവടം നടത്തി. അധികാരിയുടെ പരമാധികാരത്തിലുള്ള മണ്ണെണ്ണ—പഞ്ചസാരകൾ ഏതു വഴിക്കു് ചോന്നു പോകുന്നുവെന്നു പാർട്ടി സഖാക്കൾ അന്വേഷണം നടത്തുന്നതിൻെറ നേതൃത്വം ബാലനാണെന്നതായിരുന്നു അദ്ദേഹത്തിൻെറ വിശ്വാസം.

ഹാജി മരിച്ച ശേഷം മുഹമ്മദും അമ്പുബക്കറും തമ്മിൽ ഭാഗിച്ചിരുന്നു. അമ്പുബക്കർ പോലീസിൽ ചേന്നു, ഒന്നു രണ്ടു പ്രമോഷൻ കിട്ടി ഒരു സബ്ബ്ഇൻസ്പെക്ടരായി കഴിഞ്ഞുകൂടുകയാണ്. മുഹമ്മദു കച്ചവടക്കാരനായി് ഉയന്നുയന്നു് വലിയ മുതലാളിയായിരിക്കുന്നു. ഒന്നാന്തരമൊരു ലീഗുകാരനാണെന്നാണ് വെപ്പു്. മണ്ണെണ്ണ, പഞ്ചസാര, തുണി മുതലായ എല്ലാ സാമാനങ്ങളും ധാരാളം സ്റ്റോക്കുള്ളപ്പോഴാണ് അവയ്ക്കു വില കയറാൻ തുടങ്ങിയതു്. കിട്ടാനി

ടത്തോളം വാങ്ങി സൂക്ഷിക്കാൻ മുഹമ്മദിന്റെ പക്കൽ മുടക്കു മുതലുണ്ടായിരുന്നു. മുഹമ്മദു തടിച്ചു തടിച്ചു ഒരു വലിയ മുതലാളിയായി മാറി ജനശത്രുവായി രൂപപ്പെട്ടിരിക്കുകയാണു്; അധികാരിയും മേനോനും മുഹമ്മദിനെ അനുകൂലിച്ചു, മുഹമ്മദു കൊടുക്കുന്ന നക്കാപ്പിച്ചയും വാങ്ങി സ്വാർത്ഥങ്ങൾ നേടി.

“നിങ്ങളുടെ കമ്യൂണിസമൊക്കെ എന്തായാലും എനിക്കു വിരോധമില്ല. എന്നെ തൊട്ടു കളിക്കരുതു്”—മുഹമ്മദ് പലവട്ടവും ബാലനു താക്കീതു കൊടുത്തിരുന്നു. അതോടുകൂടി ഒരു സഹായവാഗ്ദാനവും മുഹമ്മദ് നടത്തിയിരുന്നു:—“ബാലൻ നായർക്കു വേണ്ട മണ്ണെണ്ണയോ, പഞ്ചസാരയോ, മല്ലോ എന്തായാലും ഞാൻ തരും; അതു നിങ്ങളേയോ പാർട്ടിയേയോ പേടിച്ചിട്ടല്ല. കമ്യൂണിസ്റ്റുകാരെ എനിക്കൊരു പേടിയുമില്ല. നിങ്ങളോടുള്ള ഒരു സന്തോഷം; അത്രമാത്രം.”

ബാലൻ മുഹമ്മദിന്റെ വലയിൽ ഒരിക്കലെങ്കിലും കുടുങ്ങിയില്ല. അവൻ ജനങ്ങളുടെ ഭാഗത്തു നിന്നു. ഗവർമ്മേണ്ടു നാട്ടുകാർക്കു് കൊടുക്കാൻ അനുവദിച്ചിരുന്ന മണ്ണെണ്ണയും പഞ്ചസാരയും തുണിയും ശരിക്കു നാട്ടുകാർക്കു് കിട്ടുന്നില്ലെന്ന ആവലാതി ജനങ്ങളുടെ പ്രതിനിധിയെന്ന നിലക്കു അധികാരസ്ഥാനങ്ങളിൽ സമർപ്പിച്ചു കൊണ്ടിരുന്നു. അതിന്റെ ഫലമായി ഒരന്വേഷണപ്രഹസനമുണ്ടാവും. ഉദ്യോഗസ്ഥനെ സന്തോഷിപ്പിച്ചു തിരിച്ചയച്ചു് മുഹമ്മദ് പെരുമ്പറയടിക്കും:—“നാരകത്തെ ബാലൻ നായര് എനിക്കു് രണ്ടാനമുട്ട കൊടുത്തയച്ചു. ഉടച്ചപ്പോ പേടാ.”

“അരിയും തിന്നു ആശാരിച്ചിയേയും കടിച്ചു പിന്നേയും നായ മുന്നോട്ടു്” എന്നു ഒരു പഴമൊഴിയുണ്ടു്. അതുപോലെയാണു് ഈ പുത്തൻ മുതലാളിയുടെ പരാക്രമം. അയാൾ നാട്ടുകാർക്കവകാശപ്പെട്ട റേഷൻ സാധനങ്ങളെടുത്തു കരി

ഞ്ചന്ത നടത്തും. ആക്ഷേപമന്വേഷിക്കാൻ ചെന്നവക്ക്. കൈക്കൂലി കൊടുത്തു മയക്കും. അത്രയും പോരാഞ്ഞിട്ട ആക്ഷേപിച്ചവനെ കൊഞ്ഞനം കാട്ടുകയും ചെയ്യും.

മുഹമ്മദ് ഒരു കൂട്ടം ഇടത്തരക്കാരെ പാട്ടിലാക്കി. അവരെ പാട്ടിലാക്കാനുള്ള എല്ലാ ഉപകരണങ്ങളും മുഹമ്മദിൻെറ പക്കലുണ്ടായിരുന്നതുകൊണ്ട് അവൻ പൊതുജനപിൻബലം നേടി. ഏതു വലിയ കരിഞ്ചന്തയുടെ ആക്ഷേപം ചെന്നാലും അതിനെപ്പററി അന്വേഷിക്കാൻ വരുന്നവരുടെ മുമ്പിൽ മുഹമ്മദ് മര്യാദക്കാരനാണെന്നു തെളിവു കൊടുക്കാൻ കുറച്ചു പേരുണ്ടായിരുന്നു. അവക്ക അതിനുള്ള പ്രതിഫലം രണ്ടു വാര മിൽത്തുണിയോ ഒരു റാത്തൽ പഞ്ചസാരയോ. രണ്ടു കുപ്പി മണ്ണെണ്ണയോ ആയിരുന്നു. പരുത്തിക്കാട്ടു മനക്കലെ തമ്പുരാൻെറ നിലയും വിലയും പ്രതാപവും മുഹമ്മദ് തട്ടിയെടുക്കുകയായിരുന്നു. തുലഞ്ഞുപോകുന്ന ഇടത്തരക്കാരുടെ ജന്മവും കാണവും എന്തു വില കൊടുത്തും വാങ്ങി ഒരു ഭൂപ്രഭുവാകുകകയായിരുന്നു മുഹമ്മദ്. തുലയുന്നവരെ തിരഞ്ഞു പിടിച്ച് കച്ചവടമുറപ്പിച്ച് ഭൂമി കൈമാററം ചെയ്യിക്കുവാൻ മുഹമ്മദിനൊരു കാര്യസ്ഥനുണ്ടായിരുന്നു—ആലിക്കുട്ടി! പരുത്തിക്കാട്ടു മനക്കലെ കാര്യസ്ഥൻെറ അന്തസ്സ് ആലിക്കുട്ടിയിലേയ്ക്കും നീങ്ങിക്കൊണ്ടിരുന്നു. പണ്ട് കാര്യസ്ഥൻ ചെയ്തിരുന്ന ക്രയവിക്രയങ്ങളുടെ ഇന്നത്തെ അമരക്കാരൻ ആലിക്കുട്ടിയായിരിക്കുകയാണ്.

അരിയും തുണിയും മണ്ണെണ്ണയും കിട്ടാത്ത ജനങ്ങളുടെ അരിശം ഒരു ദിവസം മുഹമ്മദിൻെറ രക്ഷാവലയങ്ങളെയെല്ലാം തകർത്തു. നാട്ടിൽ നിന്നു കോയമ്പത്തൂക്ക കയററിക്കൊണ്ടു പോകുകയായിരുന്ന ഒരു ലോറി നെല്ല് ജനങ്ങൾ നടുവട്ടത്തു വെച്ചു തടഞ്ഞു. പത്തഞ്ഞൂറാളുകൾ നിരത്തിൽ നിന്നു. ആളുടെ മേൽ കയററി കൊലക്കുററം ഏറെറടുക്കാതെ,

ലോറി കൊണ്ടുപോകുവാൻ നിവൃത്തിയില്ലാത്ത വിധം ജനങ്ങൾ തിങ്ങിക്കൂടി.

"ബാലൻ നായരേ വേഗം വരണം"—ജാഗ്രവിരോധ വെളിച്ചപ്പാടായിരുന്ന വാഴയിൽ കുഞ്ഞൻ രാത്രി പതിനൊന്ന് മണിക്ക് വീട്ടിൽ വന്നു പറഞ്ഞു: "മുതലാളി നൂറാന മുട്ട വഴിക്കിട്ടിട്ടുണ്ട്."

"എന്താ?"—ബാലൻ അന്വേഷിച്ചു.

"നെല്ലിൻ ലോറി തടഞ്ഞിട്ടുണ്ട്" കുഞ്ഞൻ തുടർന്നു:—"നട്ടുവട്ടത്ത്, റോഡിൽ പന്തഞ്ഞൂറാളുണ്ട്, ചാത്തു നായരും പൊതുവാളും വാര്യരുമൊക്കെ അവിടെയുണ്ട്."

"അവിടെ നെല്ലിന്റെ ഉടമസ്ഥന്മാരാരുമില്ലേ?" ബാലൻ ചോദിച്ചു.

"ഇപ്പോൾ വന്നിട്ടുണ്ടാവും" കുഞ്ഞൻ തുടർന്നു: "ലോറിയിൽ ഡ്രൈവറും ക്ലീനറും മാത്രമേ ഉണ്ടായിരുന്നുള്ളൂ. ആളുകൾ തടഞ്ഞിട്ടും ഡ്രൈവർ ലോറി കൊണ്ടുപോകുവാൻ ഒരു ശ്രമം നടത്തി, ലോറി ഒരാളുടെ മേൽ മുട്ടിച്ചു. ആളുകളൊഴിച്ചില്ല. പോംവഴിയില്ലാതായപ്പോൾ ഡ്രൈവർ ക്ലീനറെ അയച്ചിട്ടുണ്ട്, മുതലാളിയെ വിളിക്കാൻ."

"നെല്ലുകടത്താൻ പെർമിററുണ്ടോ ആവോ?" ബാലൻ ചോദിച്ചു.

"ആദ്യം പെർമിററുള്ള നെല്ലാണെന്നും തടഞ്ഞാൽ ജയിലിലേക്കു പോകേണ്ടിവരുമെന്നും ഒക്കെ ഡ്രൈവർ പറഞ്ഞു. പക്ഷേ ആളുകളൊഴിച്ചില്ല. അവർ ലോറിയുടെ മുമ്പിൽ ഇരുപ്പുറപ്പിച്ചു. ഡ്രൈവർ മുട്ട കുത്തി"— കുഞ്ഞൻ പറഞ്ഞു.

"ആളുകളൊഴിയരുത്" ബാലൻ തുടർന്നു:—"ഞാൻ താലൂക്ക് സപ്ലൈ ആഫീസറെ കാണാൻ പോവുകയാണ്. മുത

ലാളി അവിടെ എത്തും മുമ്പേ എത്തിയിട്ടില്ലെങ്കിൽ പെർമി റ്റുണ്ടാക്കും. പെർമിററുണ്ടാക്കിയാൽ അവർ നമ്മളിൽ ചി ലരുടെ പേരിൽ കേസ്സെടുപ്പിക്കും. ആളുകളോട് അക്രമം കാണിക്കാതിരിക്കുവാൻ പ്രത്യേകം പറയണം,"

"ചാക്കുകളുടെ മൂട്ടലഴിച്ച് നെല്ല് വാരി നാട്ടുകാർക്ക കൊ ടുക്കണമെന്നാണ് സ്രാങ്ക് പറയണത്"—കുഞ്ഞൻ പറഞ്ഞു.

"ആപത്തുണ്ടാക്കരുത്" ബാലൻ തുടർന്നു:—"ഞാൻ ക ച്ചേരിപ്പടിക്കൽ പോയി താലൂക്ക് സപ്ലൈ ആഫീസറെ കൂ ട്ടിക്കൊണ്ടുവരുന്നതുവരെ, നെല്ലിൻലോറി തടഞ്ഞു നിർത്തി യാൽ മതി."

"അതിന്ന ആളുകൾ സമ്മതിക്കുമെന്ന തോന്നുന്നില്ല" കുഞ്ഞൻ തുടർന്നു:—"സ്രാങ്ക് ലോറിയിൽ കയറി രണ്ടു മൂന്ന് ചാക്ക് നിരത്തിലേക്ക് വലിച്ചിട്ടിരിക്കുന്നു. പൊതുവാൾ ത ടഞ്ഞതുകൊണ്ട് ചാക്ക് പൊളിക്കാതിരുന്നതാണ്. നിങ്ങ ളവിടെ വന്നിട്ട പോയാൽ മതി."

"ഒരു സൈക്കിൾ കിട്ടിയാൽ വേഗം കച്ചേരിപ്പടിക്കൽ പോയി വരാമായിരുന്നു."–ബാലൻ അകത്തു കടന്ന പോക്ക റ്റ് ലാമ്പെടുത്തു പുറത്തു വന്ന തുടർന്നു:—"കാര്യം കുഴപ്പത്തി ലാക്കരുത്. അക്രമങ്ങളൊന്നും കാണിക്കരുത്. ഞാൻ കു ഞ്ഞാമുവിന്റെ സൈക്കിൾ വാങ്ങി കച്ചേരിപ്പടിക്കൽ പോ യി സപ്ലൈ ആഫീസറെ കണ്ടു വേഗം സ്ഥലത്തു വരാം."

ബാലനും കുഞ്ഞനും മുററത്തിറങ്ങി. പടിക്കൽ നിന്ന ഒരു പോക്കററ് ലാമ്പിന്റെ വെളിച്ചം മുററത്തു വന്നു പര ന്നു. "ബാലൻ നായരേ"—എന്നൊരു വിളിയും. തുടന്ന കൊണ്ട് ആലിക്കുട്ടിയും കത്തിക്കുത്തു അയമ്മുവും മുററ ത്തെത്തി.

"എങ്ങട്ടാപ്പോ ഒരു പൊറപ്പാട്?"—വന്നു കയറിയ ഉ ടനെ ആലിക്കുട്ടി ചോദിച്ചു.

"കച്ചേരിപ്പടിക്കലേററം" ബാലൻ പറഞ്ഞു.

"അതുപ്പോ വേണ്ട"—ആലിക്കുട്ടി തുടന്നു:—"ങ്ങള് കാല്പ പിടിച്ചാൽ മുകത്തു ചവിട്ടരുതു്. ഞമ്മക്കാക്കാര്യും ബടെ വെച്ച്ന്നെ തീരണം."

"അതങ്ങന്നയാ വേണ്ടതു്" അയമ്മുവും അഭിപ്രായപ്പെട്ടു.

"ഏതു കാര്യം?"—ബാലൻ ചോദിച്ചു.

"ങ്ങളെന്തിനാ ആളെ കല്യാക്കണു?"– ആലിക്കുട്ടി തുടന്നു: "ഓന്റെ ചെറുപ്പംകൊണ്ടു് ഓനങ്ങനെ ചെയ്താൽ ങ്ങള് അതു് കേസ്സാക്കരുതു്."

"ഞാനല്ലല്ലോ നെല്ല് തടഞ്ഞതു്. നാട്ടുകാരാണു് തടഞ്ഞതു്. അവർ പറയുമ്പോലെ ശരിപ്പെടുത്താം."

"നാട്ടുകാരെയൊന്നും എനിക്ക കേക്കണ്ട" ആലിക്കുട്ടി തുടന്നു: "നിങ്ങളെക്കാളും വലിയൊരു നാട്ടുകാരൊന്നും ഇല്ല, നിങ്ങള് വന്നു് ഓലെ ഒക്കെ ഒന്നങ്ങട്ടു് പറഞ്ഞയച്ചാണി. നെല്ല പക്കെ പത്തിരുപതു ചാക്കു് സൊസൈററിയിലേക്കങ്ങട്ടെടുപ്പിച്ചാളി. ആ ചെക്കനെ എടങ്ങറാക്കരുതു്"

"എനിക്കിതൊന്നും കേൾക്കാൻ ഇപ്പോൾ എടയില്ല. ഞാൻ സപ്ലൈ ആഫീസറെ കാണാൻ പുറപ്പെട്ടതാണു്. ആരായാലും നാട്ടുകാരെ മറന്നു് കരിഞ്ചന്ത ചെയ്യരുതു്." ബാലൻ ഒരടി മുന്നോട്ടു വെച്ചു.

"നിങ്ങളങ്ങനെ പോവരുതു. ങ്ങള് ഈ കാണിക്കണതൊന്നും ഒരു വലിമത്തരല്ല. കേസും കൂട്ടവും ഒക്കെ ആക്കാൻ എളുപ്പണ്ടു്. ഒരാളെ ഒന്നിൽ കൊണ്ടെ കുടുക്കാൻ നിങ്ങൾക്ക കഴിഞ്ഞെന്നു വരും. കുടുക്കിൽ നിന്നൂരാൻ ങ്ങളെക്കൊണ്ടാവ്ണ്ടാവില്ല" ആലിക്കുട്ടി തട്ടത്തു.

"ഞാനെന്തു പറയണമെന്നാണു് ആലിക്കുട്ടി പറയണതു്?" ബാലൻ ചോദിച്ചു.

"ഞെളള് നട്ടവട്ടത്തു വന്ന് അവടെ കൂടീട്ടുള്ള ആൾക്കാ രെ ഒക്കെ ഒന്നാ പിരിച്ചയക്കാ" ആലിക്കുട്ടി തുടന്നു: "ഓനെ ഒരു കെണിയിൽപ്പെട്ടുത്തിയിട്ട് ഞമ്മക്ക് കാര്യം ഒന്നു ല്ലല്ലോ."

ആലിക്കുട്ടിയുടെ അഭിപ്രായത്തിൽ കമ്യൂണിസ്റ്റ് പാർട്ടി പ്രവർത്തകനായ ബാലൻ ഒരു ജന്മിയും ആ നെല്ലു തടഞ്ഞ നാട്ടുകാർ ആ ജന്മിയുടെ അനുസരണമുള്ള അടിമകളുമാണ്. ആ നാട്ടുകാർ ബാലൻെറ കല്പന പ്രകാരമാണത്ത് ചെയ്തിരി ക്കുന്നതു്. ബാലൻ നായാട്ടു നായ്ക്കളോടെന്നപോലെ 'പിടി ച്ചോ' എന്നു പറഞ്ഞു. അവർ പോയി പിടിച്ചു. ഇനി മ ടങ്ങി വിളിച്ചാൽ പിടി വിട്ടു പോരികയും ചെയ്യും. ഇതൊ ക്കെയാണ് ആലിക്കുട്ടിയുടെ വിശ്വാസം. ജനങ്ങളുടെ ആ വശ്യത്തിനു രൂപം കൊടുത്തു് അവയെ നിയന്ത്രിക്കുന്ന പൊ തുപ്രവർത്തനത്തിൻെറ യാതൊരറിവും അയാൾക്കുണ്ടായിരു ന്നില്ല.

"ഞാനാരേയും കെണിയിൽ പെടുത്തുന്നില്ല"—ബാലൻ തുടന്നു: "നമ്മുടെ നാട്ടിൽ അരിയ്ക്കും നെല്ലിനും വലിയ ക്ഷാ മമാണ്. ഗവർമ്മേണ്ടു് കൺട്രോളും റേഷനും നടപ്പാക്കിയി ട്ടുണ്ടു്. റേഷൻ തോതു കൊണ്ടു് ഒരാൾക്കു് ജീവിക്കാൻ വ യ്യ. അതും കൊടുക്കാൻ ഗവർമ്മേണ്ടിൻെറ പക്കൽ ഭക്ഷണ ധാന്യമില്ല. അപ്പോഴാണ് ജനങ്ങളുടെ മുമ്പിൽക്കൂടെ കരി ഞ്ചന്ത കൊണ്ടുപോകുന്നതു്. അവരതു് തടഞ്ഞിരിക്കുന്നു. കൂടുതൽ കുഴപ്പങ്ങളൊന്നുമുണ്ടാവാതിരിക്കുവാൻ ആ നെല്ലു് ഗവർമ്മേണ്ടിൽ ഏല്പിക്കുകയാണ് നല്ലതു്."

"അതൊന്നും പററില്ല"—ആലിക്കുട്ടി തുടന്നു:—"ഇതിലും വലിയ കൊലക്കേസുകൾ തന്നെ നാട്ടിൽ വെച്ചു് ഒതുക്കാറു ണ്ടു്. ഞമ്മക്കതു് ബടെ വെച്ചു ഒതുക്കണം."

"അതിനൊന്നും ഞാനാളല്ല"—ബാലൻ ഒരടി കൂടി മു ന്നോട്ടു വെച്ചു.

"നിങ്ങള് ബടെ വരി"—ആലിക്കുട്ടി ബാലൻെറ കൈ കടന്നു പിടിച്ചു വലിച്ചു. തൊഴുത്തിൻെറ അടുത്തേയ്ക്കു കൊണ്ടുപോയി എന്തോ സ്വകാര്യം പറഞ്ഞു.

"അതിനൊന്നും എന്നെ കാക്കണ്ടാ"—ബാലൻ തുടന്നു:— "കൈക്കൂലി വാങ്ങാൻ ഞാൻ ഒരേഡ്യ്കൺസ്റ്റബ്ള്ളല്ലല്ലോ"

"അപ്പോ ങ്ങള് ഓനേ തകരാറാക്കും അല്ലേ?" ആലിക്കുട്ടി ചോദിച്ചു.

"കുറച്ചു കാലമായി മുഹമ്മദ് ഈ കരിഞ്ചന്ത നടത്തുന്നു. ഇപ്പോൾ കിട്ടിയ ഈ പിടി നാട്ടുകാർ വിടില്ല" ബാലൻ തുടന്നു ചോദിച്ചു:—"എത്ര ചാക്കുണ്ട്?"

"ചാക്ക് നൂറിൻെറ അടുത്തുണ്ട്," അയമ്മു പറഞ്ഞു:— "ഇരുപത്തഞ്ചുറുപ്പിക തോതിലെടുത്ത നെല്ലാണ്."

"അപ്പോ ങ്ങള് മൊയമ്മതിനെ സഹായിക്കില്ലല്ലോ?" ആലിക്കുട്ടി ചോദിച്ചു.

"ഈ കാര്യത്തിൽ സഹായിക്കില്ല"— ബാലൻ നടന്നു പടികടന്നു: പിന്നാലെ കുഞ്ഞനും.

ആലിക്കുട്ടിയും അയമ്മുവും ഞങ്ങളുടെ മുററത്തു നിന്ന് എന്തോ സ്വകാര്യം പറഞ്ഞു. രണ്ടു പേരും പോയി. ഞാൻ വാതിലടച്ചു കിടന്നു.

പിറേറന്നു കാലത്ത് എഴുന്നേററു വീട്ടുജോലികൾ കഴിഞ്ഞു സ്കൂളിലേക്കു പോവാനൊരുങ്ങിയപ്പോൾ കുഞ്ഞൻ വന്നു പറഞ്ഞു:—"നെല്ലു തടഞ്ഞതിനു നാലാളെ അറസ്റ്റ് ചെയ്തിരിക്കുന്നു."

"ആരെയൊക്കെ?" ഞാൻ ചോദിച്ചു.

"ബാലൻ നായരെ. ചാത്തു നായരെ, പൊതുവാളെ, വാരിയരെ" കുഞ്ഞൻ തുടന്നു:— "തടഞ്ഞപ്പോൾ നെല്ലിനു

പെർമിററുണ്ടായിരുന്നില്ല. ഇപ്പോൾ പെർമിററുണ്ടായിരിക്കുന്നു.''

''നെല്ലെന്തു ചെയ്തു?''—ഞാൻ ചോദിച്ചു.

''നെല്ലിപ്പോൾ നട്ടുവട്ടം സൊസൈററിയുടേതാണ്. പ്രസിഡണ്ട് തൃക്കണ്ടിയൂർ സൊസൈററിക്ക പെർമിററുപ്രകാരം വിട്ടുകൊടുത്തതാണത്രേ. നെല്ല് തൃക്കണ്ടിയൂക്ക കൊണ്ടുപോയി.''

''അവിടെ കൂടിയിരുന്ന ആളുകളെ എന്തു ചെയ്തു?''

''ആളുകൾ വെളിച്ചാവുന്നതുവരെ അവിടെ നെല്ലും കാത്തിരുന്നു. വെളിച്ചാമ്പ്ളക്ക് നെല്ല് നട്ടുവട്ടം സൊസൈററി പ്രസിഡണ്ടിന്റെ ആയി. ഇന്നലെ രാത്രി മുഹമ്മദും ആലിക്കുട്ടിയും ഉറങ്ങിയിട്ടില്ല. അവർ ഒരു കാറിൽ കയറിയിരുന്ന് ഓട്ടകയായിരുന്നു. പോലീസ് സബ്ബ്ഇൻസ്പെക്ടർ വന്ന് ഇവരെ നാലാളെ അറസ്റ്റ്ചെയ്തു. നെല്ലിൻലോറി തൃക്കണ്ടിയൂക്ക കൊണ്ടുപോയി. ആളുകളൊക്കെ പിരിഞ്ഞുപോയി.''

''അറസ്റ്റ് ചെയ്തു കൊണ്ടുപോവുമ്പോൾ ബാലൻ വല്ലതും പറഞ്ഞോ?'' ഞാൻ ചോദിച്ചു.

''ആവശ്യമാണെങ്കിൽ ജാമ്യത്തിനു ആളെ അയച്ചുകൊടുക്കാൻ പറഞ്ഞിട്ടുണ്ട്.''

''ഇതാണ് ഗവമ്മേണ്ട്'' ഞാൻ പറഞ്ഞു.

പൊതുജനങ്ങൾ ഭക്ഷണ സാധനം കിട്ടാതെ കഷ്ടപ്പെടുമ്പോൾ കരിഞ്ചന്തക്കാരൻ നെല്ലു കടത്തുന്നു. തടഞ്ഞാൽ പെർമിററുണ്ടാവുന്നു. തടഞ്ഞവരെ തടങ്ങലിലാക്കുന്നു. അവരുടെ പേരിൽ കേസ്സെടുക്കുന്നു.

അറസ്റ്റ് ചെയ്തവരെ സ്വന്തം ജാമ്യത്തിൽ വിട്ടു. എങ്കിലും ഗവമ്മേണ്ട് അവരുടെ കേസ്സെടുത്തു ഓരോരുത്തരും ഇരുപത്തഞ്ചുറുപ്പിക വീതം പിഴശിക്ഷ വിധിച്ചു.

"നൂറാനമുട്ടക്കു നൂറുറുപ്പിക'! മുഹമ്മദ് തെക്കുമ്പുറിപ്പീടികയിലിരുന്ന അവഹേളിച്ചു: "എന്നോട്ട് കളിച്ചാലിങ്ങനെയാണ്. വേണ്ട ദിക്കിൽ പെർമിററുണ്ടാവും, മാനത്തിനാ പണം. പത്തഞ്ഞൂറു ചിലവായാലും മാനംപോലെ മടങ്ങിപ്പോന്നു. 'ൻെറ' ആനമുട്ട' കമ്യൂണിസ്റ്റ്കാക്ക് പൊങ്ങില്ല."



# വിവാഹാഭ്യർത്ഥന

ജനങ്ങൾക്കു കരിഞ്ചന്തക്കാരോടുള്ള വിദ്വേഷമനോഭാവം വദ്ധിച്ചുവന്നു. ഭക്ഷണസാധനങ്ങളുടെ ദൗർല്ലഭ്യം ആ വിദ്വേഷാഗ്നിയെ വീണ്ടും വീണ്ടും ആളിക്കത്തിച്ചു. പാവപ്പെട്ട ജനങ്ങൾക്കു് പേയിളകി. അവർ നെല്ലിൻചാക്കോ പഞ്ചസാരച്ചാക്കോ തുണിക്കെട്ടോ മണ്ണെണ്ണട്ടിന്നോ കണ്ടാൽ പിടിക്കുവാൻ തുടങ്ങി. പലപ്പോഴും അവർ നെല്ലിൻചാക്കു് പിടിച്ചു. അതിലുള്ള നെല്ലു മുഴുവൻ പാവങ്ങൾക്കു വാരിക്കൊടുത്തു. ചിലപ്പോൾ നെല്ലുടമ പിടിയ്ക്കപ്പെട്ട നെല്ലുപേക്ഷിച്ചു് അടങ്ങിയിരുന്നു. മറുചിലപ്പോൾ ഉദ്യോഗസ്ഥന്മാരുടെ സഹായത്തോടുകൂടി പിടിക്കപ്പെട്ട നെല്ലിനു പെർമിററുണ്ടാക്കി കേസ്സെടുത്തു് പിടിച്ചുപറിക്കാരെ ശിക്ഷിപ്പിച്ചു.

തെക്കുംമുറിയോ വടക്കുംമുറിയോ നടുവട്ടത്തോ വല്ല നെല്ലുപിടിക്കേസ്സും വന്നാൽ ബാലനും ചാത്തു നായരും പൊതുവാളുമൊക്കെ അതിൽ പ്രതികളാവാതിരിക്കില്ല. നെല്ലു പിടിക്കുന്നതു് ആരായലും കമ്യൂണിസ്റ്റു്കാരാണെന്നായിരുന്നു ഡിപ്പാർട്ടുമെൻറിൻെറ ഉറച്ച വിശ്വാസം. പല കേസ്സുകളിലും ബാലൻ ഒന്നാം പ്രതിയായി. പത്തും അമ്പതും ഉറുപ്പിക വീതം പിഴശിക്ഷയ്ക്കു വിധിക്കപ്പെട്ടു. ഒരു കേസ്സു

മാത്രം വക്കീലിനെ ഏല്പിച്ചു വാദിച്ചതുകൊണ്ടു ശിക്ഷയി ല്ലാതെ വിട്ടുപോന്നു. പക്ഷേ, കേസ്സു നടത്താൻ വന്ന ചില വ്് പിഴയെക്കാളും വലുതായിരുന്നു. നാനൂറോളം ഉറുപ്പിക ആ കേസ്സു നടത്താൻ ചിലവായി.

ചാത്തു നായർ ഞങ്ങളുടെ ഉപദേശം ചെവിക്കൊണ്ട തുകൊണ്ട് പട്ടാളത്തിൽ ചേരുകയുണ്ടായില്ല. ഞങ്ങളുടെ ഉ പദേശം കേട്ടതുകൊണ്ടുമാത്രമായിരുന്നില്ല. പാർട്ടിയിൽ സ ജീവമായി പ്രവർത്തിച്ചവരിൽ ചിലർ പട്ടാളത്തിൽ ചേ ന്നിരുന്നു. അവരെ അഞ്ചാറുമാസത്തിനുള്ളിൽ അതേകാര ണംകൊണ്ട് ഡിസ്ചാർജ്ജ് ചെയ്തിരുന്നു. ആ അനുഭവം കൺമുന്നിൽ കണ്ടതുകൂടിയാവാം പട്ടാളത്തിൽ ചേരാതിരി ക്കാൻ കാരണം. അയാൾ വീട്ടിന്നടുത്ത് ഒരേക്കർ ഭൂമികൂടി വെറുമ്പാട്ടത്തിനേററുവാങ്ങി. ഞങ്ങളോട്ട് ആദ്യം വാങ്ങി യ നൂറുറുപ്പികക്കു പുറമേ മുന്നൂറുറുപ്പിക കൂടി കടം വാങ്ങി. പണ്ടു കയ്യിലുണ്ടായിരുന്നതും പുതിയതായി ഏററുവാങ്ങിയ തുമായ പത്തു പന്ത്രണ്ടുപറ വിത്തിന്റെ പറമ്പു വളച്ചുകെ ട്ടി. അതിൽ പൂളക്കൊള്ളി കുത്തി. സ്വന്തം ജീവിതനിർവ്വഹ ണത്തിനുള്ളതായിരുന്നുവെങ്കിലും, ആ പ്രവൃത്തി ദേശസ്നേ ഹപരമായിരുന്നു. താലൂക്കു കച്ചേരി മുററത്തും സ്കൂൾ വളപ്പി ലും പോലീസ്സ്റ്റേഷന്റെ മുമ്പിൽപ്പോലും അധികോല്പാദ നമുദ്രാവാക്യത്തിന്റെ പേരിൽ കൊള്ളിയും വള്ളിയും കു ത്തുന്ന അക്കാലത്ത് ചാത്തു നായരുടെ കൊള്ളിക്കൃഷിയിൽ അയാളും പൊതുജനങ്ങളും അഭിമാനംകൊണ്ടു. ഒരു സ്കൂൾ കിട്ടിയില്ലെങ്കിലും ചാത്തു നായക്കു മാനമായ ജോലിയു ണ്ടായി.

ചാത്തു നായക്ക് അദ്ധ്യാപകജോലിപോലെത്തന്നെ ര സകരമായിരുന്നു കൃഷിപ്രവൃത്തിയും. കൈവശമുള്ള ഭൂമി മുഴവനും ഫലഭൂയിഷ്ഠമാക്കാൻ അയാൾ കിണഞ്ഞു പരിശ്ര

മിച്ചു. നല്ല കരുത്തുള്ള ഒരു കൂലിക്കാരനെക്കാളധികം പണി യെടുക്കാൻ അയാൾക്കു കഴിയുമായിരുന്നു. ഒരു കൊല്ലത്തെ നിരന്തരാദ്ധ്വാനംകൊണ്ട് ഒന്നാമത്തെ വിളവെടുത്തു. ആ വിള ആയിരത്തിയിരുന്നൂറുറുപ്പികയ്ക്കാണ് കച്ചവടക്കാർക്ക കൊടുത്തത്. ഞങ്ങൾ കൊടുത്ത നാനൂറുറുപ്പിക കടം വീട്ടി ത്തന്ന ശേഷം അയാൾക്ക് ആയിരത്തോളം ഉറുപ്പിക മുടക്കു മുതലുണ്ടായി. അയാൾ വീണ്ടും വിളയിറക്കി.

പറമ്പിലെ കൊള്ളിത്തലപ്പുകൾ ജീവിതവിജയത്തി ൻെറ കൊടിക്കൂറകൾ പോലെ ആടിക്കളിച്ചുകൊണ്ടിരിക്കു മ്പോൾ, പുതിയ ഭാഗ്യംകൂടി ചാത്തു നായരെ അനുഗ്രഹി ച്ചു. വടക്കുംമുറി സ്കൂളിലുണ്ടായിരുന്ന രണ്ടദ്ധ്യാപകന്മാർ ഒപ്പം പട്ടാളത്തിൽ ചേർന്നുകൊണ്ട് അവിടേക്കൊരു ട്രെ യിനിങ്ങ് കഴിച്ച അദ്ധ്യാപകൻെറ ആവശ്യം അടിയന്തി രമായി. നാരായണൻനായർ മാനേജർ ചാത്തു നായരെ അ വിടെ നിയമിച്ചു. ഭാഗ്യം ഒന്നിനു പുറകെ മറ്റൊന്നായി അ യാളുടെ തലയിലേക്കു കയറിച്ചെന്നു. പറങ്ങോടിയമ്മയുടെ വിശ്വാസപ്രകാരം ചാത്തു നായർക്കു ശുക്രദശ തുടങ്ങുകയാ യിരുന്നു.

ഇത്രയൊക്കെയായിട്ടും ചാത്തു നായർക്ക് സൈ്വരമുണ്ടാ യില്ല. കുഞ്ഞുകുട്ടിയമ്മയുടെ സുഖക്കേട് അനുദിനം വദ്ധിച്ചു കൊണ്ടേ ഇരുന്നു. ആ വരട്ടുകുര അവരെ അനുദിനം ശോ ഷിപ്പിച്ചുകൊണ്ടേയിരുന്നു. ഒരീക്കലമേൽ തറച്ച കടലാവ ണക്കു കായപോലെ ആ മെലിഞ്ഞ ദേഹത്തിൽ തിളങ്ങുന്ന കണ്ണും പല്ലും ഉള്ള ജ്യേഷ്ഠത്തിയുടെ തല ആ സ്നേഹസമ്പ ന്നനെ വേദനിപ്പിച്ചു. അവരുടെ ചിലമ്പിച്ച കുര ആ ചെ റുപ്പക്കാരൻെറ കരളിൽ കവിണക്കല്ലുകളെറിഞ്ഞു. അയാൾ ആ ഭയങ്കര വ്യാധിയോടു പടവെട്ടാൻ കിട്ടുന്നതൊക്കെ ചി ലവാക്കിക്കൊണ്ടിരുന്നു.

ഗോപാലനെ ബ്രിട്ടീഷുസാമ്രാജ്യത്വസർക്കാർ നിരുപാധികമായി വിട്ടയച്ചു. നാടൊട്ടുക്ക പട്ടിണിയും പകർച്ചവ്യാധിയും നടമാടുന്ന ആ കരിഞ്ചന്തക്കാലത്തു ഭക്ഷണക്കമ്മിററിയുടെ പ്രവർത്തനം സജീവമാക്കാൻ ആ പൊതുപ്രവർത്തകൻ താലൂക്കിൻെറ മുക്കിലും മൂലയിലും ഓടി നടന്നു. അംശന്തോറും ഭക്ഷണസമ്മേളനങ്ങൾ നടത്തപ്പെട്ടു. നല്ലവരായ കോൺഗ്രസ്സുകാരും സോഷ്യലിസ്റ്റ്കാരും ഫോർവേഡ് ബ്ളോക്കുകാരും എല്ലാം ആ പ്രസ്ഥാനത്തിൽ തോളോടുതോൾ ചേർന്നുനിന്നു പ്രവർത്തിച്ചതുകൊണ്ടു് ഒരോ പൊതുയോഗവും വമ്പിച്ച വിജയമായിരുന്നു. ബാലനും പൊതുവാളും വാഴയിൽ കുഞ്ഞനുമെല്ലാം ആ പ്രസ്ഥാനത്തിൽ അഘോരാത്രം ആണ്ടു മുങ്ങി. പിണ്ടാരി കേശവൻ താലൂക്ക് ഭക്ഷണക്കമ്മററിയുടെ സിക്രട്ടറിയായി പ്രസംഗങ്ങളുടെ പെരുമാരിയുമായി നടന്നു. അയാളുടെ മേൽനോട്ടത്തിൽ കരിഞ്ചന്തക്കാരുടെ കാട്ടാളത്തംകൊണ്ടു് പാവപ്പെട്ടവർ കോളറച്ചെകുത്താൻെറ പിടിയിൽ കിടന്നു നരകിക്കുന്ന രംഗങ്ങൾ ചിത്രീകരിക്കുന്ന ഒരു നാടകസ്സെററുണ്ടായിരുന്നു. ആ നാടകം കരിഞ്ചന്തക്കാരോടു് വിദ്വേഷവും അമർഷവുമുണ്ടാക്കിക്കൊണ്ടു് നൂറു കണക്കിൽ അരങ്ങേറി. 'ചെകുത്താൻ' എന്ന ആ നാടകത്തിൻെറ കർത്താവും പ്രധാന നടനും അയാൾതന്നെയായിരുന്നു.

ഞങ്ങളുടെ അംശത്തിലും ഒരു ഭക്ഷണസമ്മേളനം നടന്നു. കുട്ടിത്തമ്പുരാൻ ആ സമ്മേളനത്തിലും സജീവമായ പങ്കു വഹിച്ചു. നടുവട്ടം സ്കൂളിൻെറ മുമ്പിൽ കെട്ടിയുണ്ടാക്കിയ പന്തലിൽ നടന്ന ആ ഭക്ഷണസമ്മേളനത്തിന്നു മുഹമ്മദുകുട്ടി സംഭാവന തന്നിരുന്നു. നേതാക്കന്മാരുടെ പ്രസംഗങ്ങളും തുള്ളലും നാടകവുമെല്ലാം കഴിഞ്ഞപ്പോഴേയ്ക്കും നേരം പ്രകാശമായിരുന്നു. നാടകത്തിലെ ഒരു പ്രധാന കഥാപാത്രമായ കരിഞ്ചന്തക്കാരൻ, മുഹമ്മദാണെന്നു പോലും ആ

നാട്ടുകാൎക്കു തോന്നത്തക്കവിധം ആ നാടകം വമ്പിച്ച വിജയമായി. കരിഞ്ചന്തക്കാരൻെറ പിന്നിൽ ടിന്നു മുട്ടി കൂക്കുവിളിക്കുന്ന കുട്ടികളുടെ രംഗം ഞങ്ങളുടെ നാട്ടിലെ കുട്ടികൾ അഭിനയിച്ചുകൊണ്ടിരുന്നു. ഒരു ദിവസം മുഹമ്മദ് പുറത്തിറങ്ങിയപ്പോൾ ചില കൊച്ചു കുട്ടികൾ "ചെകുത്താൻ മുർദ്ദാബാദ്" എന്നു വിളിച്ചാൎത്തു. അതോടെ ഭക്ഷണക്കമ്മററി മുഴുവൻ കമ്യൂണിസ്റ്റാണെന്നു് മുഹമ്മദ് മുദ്രകുത്തി. ബാലൻ കുട്ടികൾക്കു് ചായ വാങ്ങിക്കൊടുത്തു് കല്പിച്ചുകൂട്ടി മുഹമ്മദിനെ അപമാനിച്ചതാണെന്നുകൂടി ആ മനുഷ്യൻ തെക്കുംമുറി പീടികയിലിരുന്നു പറഞ്ഞു.

നാരായണൻ നായരുടെ വിദ്യാഭ്യാസപ്രചരണംപോലെത്തന്നെയായിരുന്നു മുഹമ്മദിൻെറ കച്ചവടവും. പണം പെരുത്തപ്പോൾ മുഹമ്മദ് തെക്കുംമുറിപ്പറമ്പിലുള്ള കച്ചവടത്തിനു പുറമെ, ആദ്യം നട്ടുവട്ടത്തും തുടൎന്നു തെക്കുംമുറിയും ഓരോ കച്ചവടപ്പീടിക തുറന്നു. അവിടെയൊക്കെ വിശ്വസ്തന്മാരായ കൂലിക്കാരെ നിൎത്തി പ്രവൃത്തിയെടുപ്പിച്ചു. മുഹമ്മദിൻെറ പീടികകൾ, ബ്രിട്ടൻെറ കോളനികളെപ്പോലെ പരന്നു കിടന്നു.

നട്ടുവട്ടത്തു നടന്ന ഭക്ഷണസമ്മേളനത്തിൻെറ പിറേറന്നു ഞാൻ സ്കൂളിലേയ്ക്കു പോയില്ല, കലാപരിപാടികൾ കണ്ടുകൊണ്ടു രാത്രി മുഴുവനും ഉറക്കമൊഴിച്ചിരുന്നതുകൊണ്ടു ഞാൻ കല്പനക്കെഴുതി. നേരത്തെ കുളിച്ചു ഊണു കഴിച്ചു. ബാലൻ കച്ചേരിപ്പടിക്കലുള്ള താലൂക്കുഭക്ഷണസമ്മേളനശ്രമത്തിനു പോയിരുന്നതുകൊണ്ടു് ഞാൻ ഉമ്മറത്തുതന്നെ ഒരു പായ വിരിച്ചു കിടന്നു. കിടന്നതറിയാതെ ഉറങ്ങിപ്പോയി.

"തമ്പ്രാട്ട്യേ—തമ്പ്രാട്ട്യേ." എന്നൊരു വിളി കേട്ടുകൊണ്ടാണു് ഞാൻ ഉണൎന്നതു്. ഒരു ചെറുമത്തീണ്ടാപ്പാടം ദൂരെ

നിന്നുകൊണ്ടു് ഒരു തള്ളച്ചെറുമി എന്നെ വിളിക്കുകയായിരുന്നു. ആ പാവപ്പെട്ട സ്ത്രീ എത്രനേരം അങ്ങനെനിന്നു വിളിച്ചുവോ ആവോ. ഞാൻ പതുക്കെ വിളികേട്ടു. എഴുന്നേററു കോട്ടുവായിട്ടു.

"എന്താ" ഞാൻ വിളിച്ചുചോദിച്ചു. "ആരാ?"

"ഇതടിയനാ"—അവൾ തുടന്നു: "നിങ്ങളോട്ടു ചാത്തു എളാറുടെ വീട്ടിലെററം ഒന്നു വേഗം ചെല്ലാൻ പറഞ്ഞു എളാറുടെ അമ്മ."

"എന്താ വിശേഷിച്ചു്?"

"ആ ചെറ്യമ്രാളക്കു് അറമവയ്യ. എളാറവിടെയൊട്ടില്ലാനും. വല്യമ്രാളു് മാത്രേള്ളു അവിടെ.:'

"എത്രകണ്ടുമുണ്ടു്"—ഞാൻ അന്വേഷിച്ചു.

"നല്ലൊണ്ടു്, ചാതത്തിൻെറ ദണ്ണംതന്നെണ്ടു്ത്രെ. പക്കെങ്കിൽ ഇപ്പത്തിനന്നെ കഴിഞ്ഞിട്ടുണ്ടാവും."

ഞാൻ പിടഞ്ഞെഴുന്നേററു.

പിറേറന്നു നടക്കുന്ന താലൂക്കുഭക്ഷണസമ്മേളനത്തിൻെറ പ്രവൃത്തികൾക്കായി ബാലനും ചാത്തു നായരും ഗോപാലനുമൊക്കെ ഞങ്ങളുടെ വീട്ടിൽനിന്നാണു് പോയതു്. പോകുമ്പോൾത്തന്നെ ചാത്തു നായക്കു് വീട്ടിൽ ചെന്നന്വേഷിക്കണമെന്നുണ്ടായിരുന്നു, പക്ഷേ, ഗോപാലൻെറ നിർബ്ബന്ധംകൊണ്ടു് അതു ചെയ്യാതെ സ്ഥലം വിട്ടതാണു്.

ചാത്തു നായരുടെ വീട്ടിൽ എഴുപതോടടുത്ത പറങ്ങോടിയമ്മയും ആ ദീനക്കാരിയും മാത്രമേ ഉള്ളു. വല്ല ആപത്തും സംഭവിച്ചെങ്കിലോ എന്നു വിചാരിച്ചു് ആ അമ്മ എന്നെ സഹായത്തിനു വിളിച്ചതാണു്.

ഞാൻ മുത്തശ്ശിയോടു വർത്തമാനം പറഞ്ഞു് ഉടനെ പുറപ്പെട്ടു.

സമയം മൂന്ന് മണിയായപ്പോഴേയ്ക്ക് ഞങ്ങൾ ചാത്തു നായരുടെ വീട്ടിലെത്തി. ജ്യേഷ്ഠത്തി ഇടവിടാതെ കുരയ്ക്കുകയാണ്. അവൎക്ക് ശ്വാസം മുട്ടിയിരുന്നു. കട്ടിലിൽ വിരിച്ച പായയിൽ മടക്കിവെച്ച കോസറിയിൽ ചാരിയിരുന്നു കുരക്കുന്ന അവരുടെ വാരിയെല്ലുകൾ എണ്ണിപ്പെറുക്കത്തക്കവിധം വ്യക്തമായി കാണാമായിരുന്നു, അവർ തെള്ളിത്തെള്ളി ക്കരച്ചു. ആ ഓരോ കുരയിലും മരണവേദന മുററിനിന്നിരുന്നു. വെറുതെ കുരക്കുകയെന്നല്ലാതെ ആ കട്ടംകുരക്കാം കഫം പുറത്തെടുക്കാൻ കഴിഞ്ഞിരുന്നില്ല.

പറങ്ങോടിയമ്മ അവരുടെ മാറിടം വിയൎപ്പിച്ചുകൊണ്ടിരിക്കുകയായിരുന്നു. നിലത്ത് ഒരു ചീനച്ചട്ടിയിൽ മിന്നിത്തിളങ്ങുന്ന കനലുണ്ടായിരുന്നു. മെഴുക്ക് പുരട്ടിയ ഒരു ഇരുമ്പുകരണ്ടി ചൂട് പിടിപ്പിച്ച് കിഴി അതിൽ ഇട്ട് സഹിക്കാവുന്ന ചൂടോടെ എടുത്തു മാറത്ത് ഉഴിയുകയായിരുന്നു. അവരുടെ കണ്ണുനീർ ഇടക്കിടയ്ക്ക് ചീനച്ചട്ടിയിൽ വീണു 'ശി' എന്നൊരു ശബ്ദമുണ്ടാക്കിക്കൊണ്ടിരുന്നു.

"ആ—ാ—ാ—വൂ"—എന്നെ കണ്ട ഉടനെ പറങ്ങോടിയമ്മ ഒരു നെടുവീൎപ്പിട്ടു. "ഇനി വല്ലതും വന്നാലും ഒരു സമാധാനമുണ്ടല്ലൊ."—അവരാശ്വസിച്ചു.

"ഒന്നും വരില്ല"—ഞാനാശ്വസിപ്പിച്ചുകൊണ്ടു തുടൎന്നു: "ചികിത്സിച്ചാൽ മാറുമെങ്കിൽ നമുക്കു മാററാം."

"ഒരഞ്ഞൂറുറുപ്പികയായി അപ്പു ഇവളുടെ സുഖക്കേടിനു വേണ്ടി ചിലവാക്കുന്നു. ഒരു ഭേദം വേണ്ടേ?"—പറങ്ങോടിയമ്മ തുടൎന്നു: "ഇന്നലെ അവൻ പോകുമ്പോൾ കുറച്ചു ഭേദമായിരുന്നു. ഇന്നു കാലത്തേക്കാണ് ഈ വീൎപ്പുമുട്ടു കണ്ടത്".

"ഇബടെ"—പായയിൽ തൊട്ടുകാട്ടിക്കൊണ്ടു് ജ്യേഷ്ഠത്തി തുടൎന്നു: "ഇരിക്ക് നാണ്വേ്യ." അവരൊരു കൂട്ടക്കുരകുരച്ചു. കുരയുടെ അവസാനത്തിൽ ഒരു ചെറിയ കഫക്കട്ട

ചോരയോടുകൂടി വായിലേക്കയെന്നുവന്നു. അതു് അടുത്തുള്ള കോളാമ്പിയിലേയ്ക്കു തുപ്പി. ആ തുപ്പൽ കോളാമ്പിയുടെ വക്കത്തു് രക്തപങ്കിലമായി ഭയങ്കരമായി വെട്ടിത്തിളങ്ങി.

"എൻെറ കരളിൻെറ കഷ്ണമാണതു്"—ജ്യേഷ്ഠത്തി തുടന്നു:—"ആരേയും ബുദ്ധിമുട്ടിക്കാതെ വേഗമങ്ങോട്ടു കഴിഞ്ഞാൽ മതിയായിരുന്നു."

"സുഖക്കേടു വന്നാൽ ബുദ്ധിമുട്ടാതെ കഴിയോ?"—ഞാൻ ചോദിച്ചു.

പാറഞ്ഞോടിയമ്മ ഒരു കിഴി ക്കൂടി ചൂടുപിടിപ്പിച്ചു. ആ കിഴിയുടെ ചൂടിൻെറ കട്ടപ്പം കൈകൊണ്ടു തൊട്ടുനോക്കി പരിശോധിച്ച ശേഷം മകളുടെ മാറത്തേയ്ക്കുയത്തി.

"മതിയമ്മേ"—കുരയുടെ ക്ഷീണംകൊണ്ടവശയായ ജ്യേഷ്ഠത്തി കാലുകൾ നിവത്തി കൊസറയിലേയ്ക്കു മലന്നു തലയുരുട്ടിക്കൊണ്ടു തുടന്നു: "എനിയ്ക്കു വല്ലാതെ ക്ഷീണിക്കുന്നു ഒരു......"വീണ്ടും ഒരു കുട്ടക്കുര അവരുടെ വാക്കുകളെ തട്ടിത്തെറിപ്പിച്ചു.

"ഇതുംകൂടി ഉഴിയട്ടെ" അമ്മ കിഴി മാറത്തുവെച്ചു. ജ്യേഷ്ഠത്തി ചെരിഞ്ഞുകിടന്നപേക്ഷിച്ചു:

"വായുഗുളിക കലക്കിത്തരൂ. ഈ വായുമുട്ടലൊന്നു നിന്നെങ്കിലൊ—ാ?"

ജ്യേഷ്ഠത്തിയുടെ ശ്വാസഗതി വേഗത്തിലായി. ഓരോ ചലനത്തിലും "ഖർ" എന്ന ഒരു ശബ്ദം മുഴങ്ങിക്കൊണ്ടിരുന്നു. ആ ശരീരത്തിൽ വഴി മുട്ടിത്തിരിയുന്ന പ്രാണവായു അവരുടെ ചേതനയെ ഞെരുക്കി. അവർ ബോധമററു മലന്നു കിടന്നു.

"കുഞ്ഞുകുട്ട്യേ—േ"—പാറഞ്ഞോടിയമ്മ മകളെ വിളിച്ചുനോക്കി: "ഇന്നു രണ്ടുമൂന്നു പ്രാവശ്യമായി ഇങ്ങനെ കാണുന്നു. ശ്വാസത്തിൻെറ ദണ്ണണ്ടോ നാണിക്കറിയോ?"

"എനിക്കറിയില്ലേ–ഽ"— ഞാനെന്റെ അജ്ഞത വെളിവാക്കി.

"ഒരാള് മരിക്കണെതു ഇതുവരെ ഞാൻ കണ്ടിട്ടില്ല." പറങ്ങോടിയമ്മ തുടൻു ചോദിച്ചു: "ആ വൈദ്യരെ ഒന്നു വിളിച്ചുകാണിച്ചാലോ?"

"തരക്കേടില്ല"—ഞാൻ തുടൻു: "ഞാനും ഒരാൾ മരിക്കുന്നതു കണ്ടിട്ടില്ല, എനിക്കൊന്നുമറിഞ്ഞുകൂട."

"കുഞ്ഞുകുട്ട്യേ–ഽ"—പറങ്ങോടിയമ്മ മകളെ വീണ്ടും വീണ്ടും വിളിച്ചു. അവരുടെ കണ്ണുകളിൽനിന്നു ബാഷ്പം ധാര മുറിയാതെ വീണിരുന്നു. ആ മകൾ വിളി കേട്ടില്ല. "ഖറകറ"—ശബ്ദത്തോടെ ആ മകളുടെ ശ്വാസം നിന്നു നൃത്തം ചവിട്ടിയിരുന്നു.

"ഞാനൊരുഴക്ക് ജീരകക്കഷായം വെക്കട്ടെ" പറങ്ങോടിയമ്മ തുടൻു: "ഇങ്ങനെ കിടക്കുമ്പോൾ അടുത്തൊരാളില്ലാതെ വിട്ടുപോവാൻ നിവൃത്തിയുണ്ടോ? ഇങ്ങനെ കണ്ടിട്ടാണ് ചക്കിയെ വിളിച്ചു പറഞ്ഞയച്ചതു്. നാണിക്കു ബുദ്ധിമുട്ടായി അല്ലേ?"

"ബുദ്ധിമുട്ടാതെ കഴിയോ"—ഞാൻ തുടൻു:–"അങ്ങോട്ടും ഇങ്ങോട്ടും സഹായിക്കാനല്ലേ മനുഷ്യജന്മം?"

"ഞാനിപ്പോൾ കഷായം ഉണ്ടാക്കിക്കൊണ്ടുവരാം." ആ അമ്മ മകളെ എന്റെ കയ്യിൽ ഏല്പിച്ചു പുറത്തുപോയി.

ഞാൻ കട്ടിലിന്മേൽ ഇരുന്നു. ആ ജേഷ്ഠത്തിയുടെ മാറിലും വാരിയെല്ലിലും പതുക്കെപ്പതുക്കെ തലോടിക്കൊണ്ടിരുന്നു. വിയർത്ത നെററിയിൽ പററിപ്പിടിച്ചുകിടക്കുന്ന അവരുടെ തലനാരുകൾ മന്ദം മന്ദം മാടിയൊതുക്കി, വളയിൽ തിരുകിവെച്ചിരുന്ന ഒരു വിശറിയെടുത്തു പതുക്കെ വീശിക്കൊടുത്തു. നിമിഷങ്ങൾ നീങ്ങിനീങ്ങിപ്പോയി. ജ്യേഷ്ഠത്തി വീണ്ടും കുരച്ചു.

"ആ—വൂ—ഊ—ം"—അവർ ഞെരങ്ങി. ബോധക്കേടിന്റെ അടിത്തട്ടിൽനിന്നു ചേതനയെ വാരിയെടുത്തുയർത്തത്തക്ക വേദനയുടെ കരാളരൂപം ആ മുഖത്തു നിഴലിച്ചു.

ആ കുരയും വെറുതെയായിരുന്നു. കഫം മുറിച്ചെടുത്തിരുന്നില്ല. ഒരു മാടപ്രാവു കുറുകുംപോലെ ഞെരങ്ങിക്കൊണ്ട് അവർ കണ്ണടച്ചു കിടന്നു. ഞാൻ അവരെ വീശിക്കൊണ്ടിരുന്നു.

പറങ്ങോടിയമ്മ ഒരു പിഞ്ഞാണത്തിൽ ജീരകക്കഷായം ശരിപ്പെടുത്തിക്കൊണ്ടുവന്നു. അവരുടെ ചൂണ്ടുവിരൽ കഷായത്തിൽ കിടന്നു കുതിരുന്ന വായുഗുളികയെ മഥിച്ചുകൊണ്ടിരുന്നു.

"കുഞ്ഞുകുട്ട്യേ" ആ അമ്മ വാത്സല്യപൂർവ്വം മകളെ വിളിച്ചു. "ഇതാ വായുഗുളിക, ഇതു കുടിക്കു.

ആ വാത്സല്യത്തിന്റെ ശീതളധാരക്കും ജ്യേഷ്ഠത്തിയെ ഉണർത്താൻ കഴിഞ്ഞില്ല. ഞങ്ങൾ ഒരു സ്പൂണുകൊണ്ട് ആ കഷായം പതുക്കെപ്പതുക്കെ ജ്യേഷ്ഠത്തിയുടെ വായിലൊഴിച്ചുകൊടുത്തു.

"ഞാൻ വേഗം പോയി ആ വൈദ്യരെ കൂട്ടിക്കൊണ്ടു വരാൻ ചാക്കിയെ പറഞ്ഞയക്കട്ടെ." പറങ്ങോടിയമ്മ വീണ്ടും പുറത്തുപോയി.

ഞാൻ ആ ജ്യേഷ്ഠത്തിയെ ശുശ്രൂഷിച്ചുകൊണ്ടിരുന്നു.

ഒരു പത്തു മിനുട്ടു കഴിഞ്ഞപ്പോഴേക്കും ജ്യേഷ്ഠത്തി കണ്ണു മിഴിച്ചു. അവരുടെ ശ്വാസഗതി ക്രമമാകാൻ തുടങ്ങി. കുറേനേരം അവരെന്റെ മുഖത്തു നോട്ടം ഉറപ്പിച്ചു നിർത്തി.

"ഞാനൊന്നു ചോദിക്കട്ടെ" അവർ സോൽക്കണ്ഠം എന്റെ മറുപടി പ്രതീക്ഷിച്ചു.

"ഇനിയും എന്തിനാണ് അതു നീട്ടിക്കൊണ്ടുപോകുന്നതു്.?"

"ഏതു്?" ആദ്യം ഞാനൊന്നൊഴിഞ്ഞുമാറി.

"രണ്ടു കൂട്ടർക്കും സമ്മതമായിട്ടും അതു് കഴിക്കാതിരിക്കുന്നതെന്തിനാ?" ജ്യേഷ്ഠത്തി തുടർന്നു: "അപ്പു പറഞ്ഞു നാണിക്കു സമ്മതമാണെന്നു്. ഞങ്ങൾക്കാണെങ്കിൽ ഇന്നലെത്തന്നെ സമ്മതമാണു്. അപ്പു പറഞ്ഞതു നേരല്ലേ—നാണിക്കു സമ്മതമല്ലേ?"

"അങ്ങനെയൊക്കെ ആലോചിക്കുകയുണ്ടായി."

"എന്നാൽ ഇനിയതു നീട്ടരുതു്," ഞാൻ ഇങ്ങനെ ഒരു മഹാപാപിയായി. എനിയ്ക്കും അമ്മയ്ക്കും അപ്പു ഒരു കുട്ടിയെ കൊണ്ടുവന്നു കാണാനുള്ള മോഹം പറഞ്ഞാൽ തീരില്ല. ഞാൻ മരിക്കുന്നതിനുമുമ്പെ അതു കാണാൻ കഴിയില്ലേ?" ജ്യേഷ്ഠത്തി എന്റെ മുഖത്തുറ്റുനോക്കി.

"ഈ സമ്മേളനം കഴിഞ്ഞു ബാലനും ഗോപാലനും ഇങ്ങോട്ടുവരട്ടെ" ഞാൻ തുടർന്നു: "വളരെ താമസിക്കാതെ നടത്താം."

"അവരവരുടെയാണെന്നു് പറഞ്ഞു് ഒരാൾ സഹായത്തിനുണ്ടെങ്കിൽ എത്ര സമാധാനമുണ്ടു്."

"ഞാൻ ഇതുവരെ നിങ്ങളന്യരാണെന്നു നടിച്ചിട്ടുണ്ടോ?"

"ഇല്ലേ—ഏ—ഇല്ല" ജ്യേഷ്ഠത്തി തുടർന്നു: "നാണിയുണ്ടായിരുന്നില്ലെങ്കിൽ ഞങ്ങളിതിനുമുമ്പെ പെരുവഴി തെണ്ടിയിരുന്നേനെ."

"ഞാനത്ര വലിയ ഒരു സഹായമൊന്നും ചെയ്തിട്ടില്ല. ഒന്നോ രണ്ടോ പ്രാവശ്യം പത്തോ നൂറോ ഉറുപ്പിക കടം തന്നിട്ടുണ്ടെങ്കിൽ അതു വീട്ടിത്തരുകയും ചെയ്തിരിക്കുന്നു. പിന്നെ ആളെക്കൊണ്ടുള്ള സഹായമാണു്. നിങ്ങളെപ്പോൾ ആളെ പറഞ്ഞയച്ചാലും ഞാൻ വരും. ഞാനല്ല, കമ്യൂണിസ്റ്റ്കാരൊക്കെ വരും."

"എന്നാലും എന്റെ എന്നു പറയുമ്പോൾ താടി കീഴ്പ്പോട്ടല്ലാതെ വരില്ല" ജ്യേഷ്ഠത്തി തുടൎന്നു ചോദിച്ചു:

"എന്താ ഇതു നടത്താനൊരു വിരോധം?"

"വിരോധമൊന്നുമില്ല." ഞാൻ തുടൎന്നു—"അവിടെ ഒരാളില്ല. അവിടേയ്ക്കും ഒരാളെ കൊണ്ടുവരണം."

"അതും വേണം"—ജ്യേഷ്ഠത്തി തുടൎന്നു: "ബാലനൊരു കുട്ടിയെ കൊണ്ടുവരാൻ വൈകിയിട്ടൊന്നുമില്ല."

"അതൊന്നുമില്ല"—ഞാൻ തുടൎന്നു:—"അവരു വരുന്ന കന്നിമാസത്തിലെ ആയില്യം വന്നാൽ ഇരുപത്തിനാലായി. നാലു ദിവസം ഇവിടെ വന്നു താമസിക്കണമെന്നു വന്നാൽ അവിടെയാരാ. മുത്തശ്ശിക്കു വയസ്സായില്ലേ? അമ്മക്കും വയ്യാതായി."

"എന്നാൽ രണ്ടുംകൂടി ഒന്നിച്ചു നടത്തണം"—ജ്യേഷ്ഠത്തി കുരച്ചുകുരച്ചുകൊണ്ടവസാനിപ്പിച്ചു: "ഈ മാസത്തിൽത്തന്നെ കഴിക്കണം. എനിക്കതു കഴിഞ്ഞിട്ടുവേണം മരിക്കാൻ."

"അതുകഴിഞ്ഞാൽ മരിക്കുകയാണെങ്കിൽ കല്യാണം വേണ്ടെന്നു വെക്കാം. എന്നാൽ മരിക്കില്ലല്ലോ—"

"നാണിക്കെപ്പോഴും കളിയാണ്."

"മരിക്കണമെന്നുണ്ടോ?"

"ഒരാളക്ക് മരിക്കണമെന്നുണ്ടാവോ"—ജ്യേഷ്ഠത്തി തുടൎന്നു: "ചെമ്പിൽ അമ്പഴങ്ങ പുഴുങ്ങിത്തിന്നാലും മരിക്കാതിരിക്കാനല്ലേ ആളുകൾക്ക് മോഹം? എന്റെ വേദനയും മറ്റുള്ളവരുടെ കഷ്ടപ്പാടും വിചാരിക്കുമ്പോൾ മരിച്ചാൽ മതി എന്നു തോന്ന്ണേ്."

"ആരാ അവിടെ സംസാരിക്കണതു? കുഞ്ഞുകുട്ട്യാ"?—

എന്നു ചോദിച്ചുകൊണ്ടു് പാറങ്ങോടിയമ്മ അറയിൽ കടന്നു തുടന്നു:– "വൈദ്യരെ വിളിച്ചുകൊണ്ടുവരാൻ ചക്കിയെ അയച്ചിട്ടുണ്ടു്, ഇപ്പോൾ കണ്ടാൽ ഒരു ദണ്ഡവും ഇല്ല."

"വൈദ്യരേതായാലും വന്നോട്ടെ." ഞാൻ തുടന്നു–"എത്രകണ്ടു കനമുണ്ടെന്നു മനസ്സിലാക്കാമല്ലോ.

"എപ്പളാ അപ്പു വര്ാ–നാണിക്കു നിശ്ചണ്ടോ?" പാറങ്ങോടിയമ്മ എന്നോടു ചോദിച്ചു—"സഭ നാളെയല്ലെ? മററന്നാൾ രാവിലേക്കെങ്കിലും എന്റെ കുട്ടി വരില്ലേ?"

"മററന്നാൾ വരേണ്ടതാണു്." ഞാൻ തുടന്നു:—"രാവിലേയ്ക്കെത്തിയില്ലെങ്കിലും വൈകുന്നേരത്തേയ്ക്കു് എത്താതിരിക്കില്ല."

"ഇവളുടെ ദണ്ണം എപ്പളാണു് അധികമാവാന്നു നിശ്ചല്ല. രാത്രിയാവ്ച്ചാൽ എനിക്കു പേടിയാണു്." പാറങ്ങോടിയമ്മ തുടന്നു:—"ഇങ്ങനെ മീററിങ്ങാണു്, പ്രസംഗാണു് എന്നൊക്കെ പറഞ്ഞു നടന്നാൽ—ഒരു ദിവസം വരുമ്പോൾ—"

"അവൻ നാട്ടുകാരുടെ ഗുണത്തിന്നാണു് ഇതൊക്കെ ചെയ്യുണതു്." പാറങ്ങോടിയമ്മയെ മുഴമിക്കാൻ ജേഷ്ടത്തി സമ്മതിച്ചില്ല—"ഈ നാട്ടുകാക്കൊക്കെ അപ്പു എന്നുവെച്ചാൽ ജീവനാണു്."

ആ ജ്യേഷ്ഠത്തിക്കു് സ്വന്തം അനുജന്റെ ജീവിതത്തെപ്പററി അടക്കിയാലടങ്ങാത്ത അഭിമാനമുണ്ടായിരുന്നു. ആ അഭിമാനത്തിൽ അവരുടെ മുഖം മിന്നിത്തിളങ്ങി.

"എനിക്കു് വയസ്സുരുപത്തെട്ടായി"—പാറങ്ങോടിയമ്മ തുടന്നു: "ഒരുത്തിയുള്ളതു് ഇങ്ങനെ കിടക്കാ. ഒരു പെൺകുട്ടിയെ ഇവിടെ കൊണ്ടുവന്നാക്കിയിട്ടാണു് ഇവനിങ്ങനെ തെണ്ടിനടക്കുന്നതെങ്കിൽ എന്തെങ്കിലും ഒരു സഹായത്തിനാളാവില്ലേ? ഇടക്കെങ്കിലും വയ്യാന്നു തോന്നുമ്പൊ ഒരു മുക്കിലിരുന്നൂടെ? അതുമാത്രം അവൻ ചെയ്യില്ല."

"അതും ബുദ്ധിമുട്ടാവില്ലേ?"—ഞാൻ തുടന്നു:— "ആ പെണ്ണു പെറും; അതിനു കുട്ടിയുണ്ടാവും. അതിനു വല്ല സുഖക്കേടുമുണ്ടാവും. അതു കരയും. ഒടുക്കം വയസ്സുകാലത്തു ആ കുട്ടിയെ എടുത്തു് ഓടേണ്ടിവരും." —ഞാൻ പൊട്ടിച്ചിരിച്ചു.

"ഇങ്ങനെ പറയരുതേ നാണ്യേ" പറഞ്ഞോടിയമ്മ തുടന്നു:— 'ഒരു കുട്ടിയുടെ കുഞ്ഞിക്കാലു കാണാൻ ഇവിടെ എ' നിയ്ക്കും ഇവൾക്കും എത്ര മോഹമുണ്ടെന്നു നിനക്കറിയില്ല.'

"എന്റെ മുത്തശ്ശിയും പറയാറുണ്ടു്."

"എന്നാൽ ഇനിയെന്തിനാ താമസിക്കണതു്?" പറഞ്ഞോടിയമ്മ തുടന്നു: "അപ്പു എന്നോടൊക്കെ പറഞ്ഞതേക്കണ്ട. അതു വേഗമങ്ങോട്ടു നടത്തിക്കൂടെ? അവർ എന്റെ മുഖത്തുററുനോക്കി.

"നടത്താം."—ഞാൻ തുറന്നു സമ്മതിച്ചു.

"ഈ മാസത്തിൽത്തന്നെ നടത്തണം. കേമമായിട്ടു നടത്തണം."

"അങ്ങനെ ആയിക്കൊള്ളട്ടെ."

"കുഞ്ഞുകുട്ടിക്കു് ഇപ്പോ കുറച്ചു ഭേദണ്ടു് ഇല്ലെ?" പറഞ്ഞോടിയമ്മ തുടന്നു: "ഞാൻ വല്ലാതെ പേടിച്ചിട്ടാണു് ചക്കിയെ വിളിച്ചു് അങ്ങോട്ടു പറഞ്ഞയച്ചതു്. ഇനി ആ വൈദ്യര് വരുമ്പോൾ എന്താ പറയ്വാ?"

"ഉണ്ടായതൊക്കെ പറയ്വാ"— ഞാൻ പറഞ്ഞു.

"വെറുതെ ആ വൈദ്യരേയും ബുദ്ധിമുട്ടിച്ചു" പറഞ്ഞോടിയമ്മ തുടന്നു: "അയാൾക്കു് ഞങ്ങളെ നല്ല ഇഷ്ടണ്ടു്. അപ്പു ജയില്ലിൽ ആയിരുന്നപ്പോൾ എത്ര ഗുളികയാണു് അയാൾ തന്നടക്കണതു്. കൊടുത്താലൊന്നും വാങ്ങിയിരുന്നില്ല, കഴിഞ്ഞ കൊല്ലം പൂളക്കൊള്ളി പറിച്ചു് പണം കിട്ടിയപ്പോൾ അപ്പു അയാളെ വിളിച്ചുവരുത്തി നല്ല രണ്ടു മുണ്ടും പത്തുറുപ്പികയും കൊടുത്തു."

"ബാലനു വല്ല ദിക്കിലും കണ്ടുവെച്ചിട്ടുണ്ടോ?" കുഞ്ഞുകുട്ടിയമ്മയാണ് ചോദിച്ചതു്.

"അമ്മാമയുടെ ഒരു കുട്ടിയെ കൊണ്ടുവരണമെന്നാണ് എന്റെ മോഹം." ഞാൻ തുടന്നു:– "അവൻ വല്ല കുട്ടിയേയും കണ്ടുവെച്ചിട്ടുണ്ടോ ആവോ."

"എന്തായാലും വേണ്ടില്ല. ഒക്കെ വേഗം കഴിഞ്ഞുകാണണമെന്നേയുള്ളു എനിക്കു്"—പറങ്ങോടിയമ്മ തുടന്നു: "അടുപ്പു ഇങ്ങടുവന്നാൽ നീട്ടാൻ പാടില്ല. നിങ്ങളു രണ്ടാളും കൂടി ഒക്കെ തീർച്ച്യാക്കിയിട്ടുണ്ടെങ്കിലും ഞാൻ ഞങ്ങളുടെ തറവാട്ടിലെ ഗോപാലനെ അങ്ങോട്ടയക്കാം. നാണി അമ്മാമനേയും ഒന്നു വരുത്ത്യാൽ മതി."

പറങ്ങോടിയമ്മ ഞങ്ങളുടെ വിവാഹത്തെപ്പററി പലതും ആസൂത്രണം ചെയ്തുകഴിഞ്ഞിരുന്നു. ഞാനെല്ലാം സമ്മതിച്ചു.

"ഇനി പേടിക്കാനൊന്നുമില്ലല്ലോ"—ഞാൻ തുടന്നു: "ഞാൻ ഇപ്പോൾ പോകട്ടെ."

"ഇനി എപ്പോഴാ തകിടംമറിയണതാവൊ. എനിക്കു രാത്രിയാവ്വാച്ചാൽ പേടിയാണ്. ഇപ്പോ പോവണ്ടാ എന്നു വെച്ചൂടെ?"

"ഇപ്പോൾ കണ്ടാൽ ഭേദമല്ലെ? ഞാനിപ്പോൾ പോവാണ്. വൈദ്യരോടു വരാനും പറഞ്ഞിട്ടുണ്ടല്ലോ. പണം വല്ലതും വേണോ?"

"വേണ്ടാ. ഇപ്പോ ഇവിടെയുണ്ടു്. എന്റെ മകള് തന്ന പണംതന്നെയാണ്. അതിൽനിന്നുണ്ടായതേ ഇവിടെയുള്ളു." ആ അമ്മയുടെ കണ്ണിലും മുഖത്തും കൃതജ്ഞത വഴിഞ്ഞൊഴുകി.

"ഞാനിറങ്ങട്ടെ"—ഞാൻ ജ്യേഷ്ഠത്തിയോടു യാത്രപ

റഞ്ഞു പുറത്തു കടന്നു. പാറങ്ങോടിയമ്മയും എന്നെ അനുഗമിച്ചു. ഞങ്ങൾ മുററത്തിറങ്ങി. പടിക്കലെത്തിയപ്പോൾ പറങ്ങോടിയമ്മ പറഞ്ഞു:—"ഞാൻ ഞങ്ങടെ ഗോപാലനെ അങ്ങടയക്കാം ദിവസം നിശ്ചയിക്കാൻ."

"എൻെറ കുട്ടി വേഗം ഇവിടത്തെയായി വരൂ." ആ അമ്മ എന്നെ മാറോടുചേർത്തു മുകന്നു:—"എൻെറ അപ്പുവിനു ഭാഗ്യംണ്ട്"'—ഇതു പറയുമ്പോൾ അവരുടെ കണ്ഠം ഇടറിയിരുന്നു. കണ്ണുകൾ തുളുമ്പിയിരുന്നു.



# കറ കളഞ്ഞ കരം

ബാലൻ താലൂക്കഭക്ഷണ സമ്മേളനം കഴിഞ്ഞു മടങ്ങി വന്നു. കൂടെ ഗോപാലനുമുണ്ടായിരുന്നു. അന്ന് വെള്ളിയാഴ്ചയായിരുന്നതുകൊണ്ട് എനിയ്ക്കു സ്കൂളുണ്ടായിരുന്നില്ല. സ്കൂളുണ്ടായിരുന്നതുകൊണ്ടും സഹോദരിയ്ക്കു സുഖക്കേട് ഭേദമില്ലെന്നറിഞ്ഞതുകൊണ്ടും ചാത്തു നായർ അയാളുടെ വീട്ടിലേയ്ക്കു പോയിരുന്നു. ബാലൻ പറഞ്ഞതനുസരിച്ച് ഞാൻ കുറച്ച് ചായയുണ്ടാക്കി ഉമ്മറത്തേയ്ക്ക് ചെന്നപ്പോൾ, മുത്തശ്ശിയും ഗോപാലനും തമ്മിൽ വലിയൊരു വാദപ്രതിവാദമാണ്. നാട്ടിൽ നടപ്പുള്ള കൺട്രോൾകൊണ്ടും റേഷനിങ്ങുകൊണ്ടും യാതൊരു ഫലവുമില്ലെന്നാണ് മുത്തശ്ശിയുടെ അഭിപ്രായം. ഉള്ള അരിമണിയിട്ട കഞ്ഞി വെച്ചു കുടിക്കാനും കൂടി സമ്മതിക്കാത്ത സക്കാർ നശിച്ചുപോകണമെന്നാണ് അവരുടെ പ്രാത്ഥന. ഗോപാലൻെറ അഭിപ്രായം നേരേ മറിച്ചും. ബാലൻ ഗോപാലൻെറ ഭാഗത്താണ്. വാദപ്രതിവാദത്തിൽ മുത്തശ്ശി തോല്ക്കാൻ തുടങ്ങുകയാണ്. അപ്പോഴാണ് ചായയുംകൊണ്ട് ഞാൻ ഉമ്മറത്തെത്തിയത്.

"എനിക്കു കേൾക്കണ്ടാ" മുത്തശ്ശി തുടൎന്നു:—"നിങ്ങടെ കൺട്രോള്! വല്യെ വല്യെ ആളുകൾക്ക് കൺട്രോളുമില്ല റേഷനുമില്ല. നിയമമാണെങ്കിൽ അതു എല്ലാവക്കും ഒരു

പോലെയാവണം അവർ'' വെററിലയിൽ ചുണ്ണാമ്പു തേച്ചു.

"അതു ശരിയാണ്''—ഗോപാലനും സമ്മതിച്ചു.

"വലിയ വലിയ ആളുകൾക്ക് സദ്യ കഴിക്കാം. ഗ്ലാസ്സെട്ടു വിളക്കു കത്തിക്കാം. പഞ്ചാരയിട്ടു പ്രതോൻ വെക്കാം'' മുത്തശ്ശി തുടന്നു: "ഇവിടെ കഞ്ഞിയേ വെക്കാവൂ. തലേത്തേക്കണ എണ്ണയാണ് വിളക്കു കത്തിക്കാൻ; പഞ്ചാരയിട്ട ചായ കുടിച്ചു കാലം മറന്നു. ഈ പ്രമാണീടെ നിയമമാണ്''—മുത്തശ്ശി ബാലനെ ചൂണ്ടിക്കൊണ്ടവസാനിപ്പിച്ചു.

"പഞ്ചസാരയിട്ട ചായ കുടിച്ചാൽ പ്രമേഹം വരും മുത്തശ്ശ്യേ. മനക്കലെ വലിയ തമ്പ്രാനതല്ലേ?'' ബാലൻ ചിരിച്ചുകൊണ്ടു പറഞ്ഞു.

"ഇവിടെ അടുത്തുള്ള നായന്മാര് വീട്ടിലേയൊക്കെ മുമ്മൂന്നു റാത്തല് പഞ്ചാരയുണ്ട്. ഇവിടേക്കു മാത്രം ഒരു റാത്തല്'' മുത്തശ്ശിക്കു അമർഷം സഹിച്ചില്ല അവർ ആക്രോശിച്ചു. "എനിക്കു ഇവററിൻെറ പഞ്ചാരയും വേണ്ടാ മണ്ണെണ്ണയും വേണ്ടാ. ഇപ്പളത്തെ അധികാരീടെ പവറാ ഇത്. നാരകത്തവക്കെന്താ കുറവ്. ഇവരെന്താ എൻെറ കാർഡിൽ വെട്ടിക്കുറച്ച് ഒരു റാത്തലാക്കാൻ?''

"നാരകത്തവക്ക് ഒരു കുറവുമില്ല''—ഗോപാലൻ സമ്മതിച്ചുകൊടുത്തു. അയാൾ തുടന്നു:– "ഇനി കണക്കുണ്ടാക്കുമ്പോൾ നമുക്കു മൂന്നു റാത്തലാക്കിക്കണം.''

"ഒക്കെ ബാലനെ പറഞ്ഞാൽ മതി''—മുത്തശ്ശി തുടന്നു: "ഇവിടത്തെ കണക്കിൽ പഴയ അധികാരി അഞ്ചു റാത്തൽ ചേർത്തിര്ന്നു. ഇപ്പളത്തെ അധികാരിയാണ് വെട്ടിക്കുറച്ചത്. നാട്ടുകാക്ക് പഞ്ചാരയും മണ്ണെണ്ണയും കൂട്ടിക്കൊടുക്കണം എന്നു പറയാൻ ഇവനു വേണ്ടും. ഇവിട്ടത്തെ കാര്യം മാത്രം പറയില്ല.''

"ആ ചായ കുടിക്കൂ"– ഞാൻ കൊണ്ടുചെന്നു വെച്ചിട്ടു കുറച്ചു നേരമായിരുന്നു. ഗോപാലൻ വാദപ്രതിവാദത്തിൽ മുഴുകിയിരുന്നതുകൊണ്ടു് അതെടുത്തു കുടിച്ചില്ല. ഞാൻ ഓർമ്മിപ്പിച്ചു.

"പഞ്ചസാരയില്ലല്ലോ?" ഗോപാലൻ ചോദിച്ചു.

"പഞ്ചസാര!"–മുത്തശ്ശി തുടർന്നു: "പന്നിക്കുട്ടിയാണു്! കണ്ട്റോളിന്റെ ആളല്ലേ? പഞ്ചാരയില്ലാതെ കുടിക്കണം."

ഗോപാലൻ ചായയെടുത്തു ഒരിറക്കു കുടിച്ചു. ഗ്ലാസു വിടെ വെച്ചു.

"ഉണ്ടെങ്കിൽ ഒരു തരി കൊടുക്കു്" മുത്തശ്ശി എന്നോടു് പറഞ്ഞു.

"ഒരു തരിയില്ല മുത്തശ്ശ്യേ" ഞാൻ തുടർന്നു:— "ഉണ്ടെങ്കിൽ ഞാൻ പഞ്ചസാരയിടാതെ കൊടുക്ക്വോ?"

റേഷനും കണ്ട്റോളും വന്ന ശേഷം ഞങ്ങൾ മധുരമില്ലാത്ത ചായ കുടിക്കാൻ തികച്ചും പഠിച്ചിരുന്നു. മുത്തശ്ശിക്കു മാത്രം അതു വയ്യ. അവർ അയൽപക്കത്തുകാരുടെ കാർഡിന്നു രണ്ടണയും നാലണയും കൊടുത്തു വാങ്ങും. അതുപ്രകാരമുള്ള പഞ്ചസാര സമ്പാദിക്കും. പെട്ടിയിൽ വെച്ചു പൂട്ടും. മുത്തശ്ശിക്കു രാവിലെ മാത്രമേ ചായയാവശ്യമുണ്ടായിരുന്നുള്ളു. ആ ചായയിൽ ധാരാളം പഞ്ചസാര ചേർത്തു കുടിക്കും. അവരുടെ പെട്ടിയിൽ എപ്പോഴും ഒന്നു രണ്ടു റാത്തൽ പഞ്ചസാര സൂക്ഷിച്ചുണ്ടാവാതിരിക്കയില്ല. ഞങ്ങളാരും അതു ചോദിക്കാറില്ല. തറവാട്ടു മാനേജുമെൻറൊഴിഞ്ഞ ശേഷം അവർക്കു പൂട്ടിവെയ്ക്കാൻ കിട്ടിയ ഒരു നിധിയാണു് പഞ്ചസാര. പഞ്ചസാര വാങ്ങാൻ അവർ മാസത്തിൽ രണ്ടും മൂന്നും ഉറുപ്പിക ബാലനോടോ എന്നോടോ വാങ്ങിയിരുന്നു. സ്വാലന്റെ ഉമ്മയാണു് ആ കരിഞ്ചന്തക്കച്ചവടം നടത്താൻ അവർക്കുണ്ടായിരുന്ന തുണക്കാരി.

"ന്നാ—" മടിയിൽ നിന്നു പെട്ടിയുടെ താക്കോലെടുത്തു് എന്റെ മുമ്പിലേക്കിട്ടുകൊണ്ടു് അവർ തുടന്നു: "കുടിക്കട്ടെ കണ്ട്റോള്കാര് പഞ്ചസാരച്ചായ. എന്റെ പെട്ടിയിലുണ്ടു് ഒരിത്തിരി.

"പഴമക്കാരു പഴമക്കാരു തന്നെ" ഗോപാലൻ മുത്തശ്ശിയെ പുകഴ്ത്തി:— "തറവാട്ടമര്യാദ മുത്തശ്ശിയോടു് പഠിക്കണം. വലിയ മിസ്ട്രസ്സായാൽ പോരാ?"

"എനിക്കങ്ങനെ നാണക്കേടാവ്ണ്" മുത്തശ്ശി തുടന്നു:—നമ്മുടെയൊക്കെ വീട്ടിൽ ഒരു വിരുന്നുകാരൻ വന്നാൽ ഒരു പിടി ചോറു കൊടുത്തിട്ടു് ഇനി ഇല്ലാന്നു പറഞ്ഞാൽ നന്നോ?"

"നന്നല്ല" ഗോപാലൻ സമ്മതിച്ചു.

"ഈ മിസ്ട്രസ്സ് ഇന്നാളൊരു ദിവസം ഇവിടെ വന്നു രണ്ടു മൂന്നു ചെറുപ്പക്കാക്ക് ഒരു പിടി വററു കൊടുത്തിട്ടു ശേഷനാ ഇനി ഇല്ലാന്നു പറഞ്ഞു" മുത്തശ്ശി തുടന്നു:— "എനിക്കിങ്ങനെ നാണക്കേടു് തോന്ന്ാ. ഇവൾക്കതൊന്നും പറയാൻ ഒരു മടിയും ഇല്ല! അതിലൊരാള്് വല്യെ ഒരു സ്ഥാനി നായരായിരുന്ന്ത്രെ എവിട്ടത്തെയാണ്—്—" മുത്തശ്ശി ആലോചിച്ചു നോക്കി. ഒരെത്തും പിടിയും കിട്ടിയില്ല. ഒടുക്കം അവരെന്നോടു ചോദിച്ചു:— "ആ തടിച്ച മീശക്കാരൻ ആരായിരുന്നു നാണ്വ്യേ?"

"ആരായിരുന്നു?"—ഗോപാലനും അന്വേഷിച്ചു.

"എം. കെ. ഉണ്ണി"—ഞാൻ പഞ്ചസാരപ്പെട്ടി തുറക്കാൻ താക്കോലെടുത്തുകൊണ്ടു പറഞ്ഞു. ഉണ്ണിത്തറ നായരുവീട്ടിലെ ഒരംഗമാണു്. വിദ്യാത്ഥി മുന്നണിയിൽ പ്രവത്തിക്കുന്ന ആ ചെറുപ്പക്കാരൻ കിടാവിനെ കാണാൻ വന്നതായിരുന്നു. വിശന്നുവലഞ്ഞ ആ ചെറുപ്പക്കാരൻ അന്നു രാത്രി

രണ്ടു റാത്തൽ ചുട്ട കൊള്ളിക്കിഴങ്ങും ഒരു കൊട്ടത്തേങ്ങയും തിന്നു തീർക്കുകയുണ്ടായി.

“പാവം”–മുത്തശ്ശി തുടന്നു:– “ആ കുട്ടി അന്നു കൊള്ളിക്കിഴങ്ങു ചുട്ട തിന്നിട്ടാ ജീവിച്ചതു്.”

ഞാൻ മുത്തശ്ശിയുടെ പെട്ടി തുറന്നു പഞ്ചസാരയെടുത്തു കൊണ്ടുവന്നു. ബാലൻേറയും ഗോപാലൻേറയും ചായയിലിട്ടു ചായയാററാൻ മറെറാരു ഗ്ലാസ്സും കൊണ്ടുവന്നു് കൊടുത്തു.

“നൊട്ടി നുണച്ചു കുടിച്ചോ”– ബാലൻ ചായ കുടിക്കുമ്പോൾ മുത്തശ്ശി പറഞ്ഞു: “മുത്തശ്ശി വാങ്ങി വെച്ചതു കുടിക്കാൻ നല്ല രസണ്ടല്ലോ ഇല്ലേ? ആ അധികാരിയോടു് മാസത്തിൽ ഈരണ്ടു റാത്തല്ലു് കൂടി വാങ്ങാൻ വയ്യാത്തോണെ”

“ഞാൻ കയ്ക്കണെ ചായ കുടിച്ചോളാം മുത്തശ്ശ്യേ” ബാലൻ നിർവ്വികാരനായി പറഞ്ഞു:–“എന്നെക്കൊണ്ടാവില്ല അധികാരിയുടെ അടിയും കാലും പിടിക്കാൻ.”

“നശിക്കണേ–എൻെറ പരുത്തിക്കാട്ടെ തേവരേ.” അതുവരെ കാലും നീട്ടിയിരുന്നു മുറുക്കാനുണ്ടാക്കിയിരുന്ന മുത്തശ്ശി അവിടെ നിന്നെഴുന്നേററു തുടന്നു: “ഈ കൺട്രോളും കൊണ്ടു നടക്കണവരൊക്കെ നശിക്കണേ”–അവർ ഉള്ളിൽ തട്ടി പ്രാർത്ഥിച്ചു കൊണ്ടു നടന്നു.

“എങ്ങോട്ടാ?”—ഗോപാലൻ ചോദിച്ചു.

“ഇതൊന്നു ചതക്കാൻ” മുത്തശ്ശി കയ്യിലെ വെററിലയും അടയ്ക്കയും കാട്ടിക്കൊടുത്തു. അവർ വടക്കെപ്പുറത്തേക്കു പോയി. ബാലനും പുറത്തേക്കെങ്ങോ ഇറങ്ങി. ആ ഉമ്മറത്തു ഞാനും ഗോപാലനും തനിച്ചായി.

“എനിക്കൊരു കാര്യം പറയാനുണ്ടു്”—ഞാൻ ചുററുപാടും നോക്കിക്കൊണ്ടു പറഞ്ഞു.

"എന്താ?"—ഗോപാലൻ സോൽക്കണ്ഠം ചോദിച്ചു:

"ഈ കമ്യൂണിസ്റ്റ്കാർക്കൊന്നും കല്യാണം പാടില്ലേ?"

"പാടില്ലെന്നാരു പറഞ്ഞു?"

"പാടില്ലെന്ന നിയമമില്ലല്ലോ?"

"ഇല്ല."

"എന്നാൽ വളരെ താമസിക്കാതെ ഒരു കല്യാണം കഴിക്കണം."

"ആര്? ഞാനോ?!"

"ഗോപാലനും കഴിക്കേണ്ടതാണ്."—ഞാൻ തുടൎന്നു:—"ഇവിടെ ബാലനെക്കൊണ്ടൊരു കല്യാണം കഴിപ്പിക്കണം. ഗോപാലനതൊന്നു പറയണം."

അപ്രതീക്ഷിതമായിരുന്നു എൻെറ ഈ അഭിപ്രായ പ്രകടനം.

"എന്താ ഇപ്പോൾ ഇത്ര ബദ്ധപ്പാട്?"—ഗോപാലൻ തുടൎന്നു:—"ബാലനു പത്തിരുപത്തഞ്ചു വയസ്സല്ലേ ആയുള്ളു."

"ഇവിട്ടത്തെ ബുദ്ധിമുട്ട് കണ്ടുകൂടെ? അമ്മയ്ക്കാണെങ്കിൽ വയ്യ. മുത്തശ്ശിക്കു ഇനി വല്ല പണിക്കും ആവുമോ? എനിയ്ക്കാണെങ്കിൽ സ്കൂളുണ്ട്. വല്ലതും സഹായിക്കാൻ ഒരു പെൺകുട്ടിയുണ്ടായാൽ നന്ന്; അവനെക്കൊണ്ടൊന്നു സമ്മതിപ്പിക്കണം. അവൻ വല്ല ദിക്കിലും കണ്ടു വെച്ചിട്ടുണ്ടോ എന്നൊന്നു ചോദിക്കണം."

"ഞാൻ ചോദിക്കാം" ഗോപാലൻ തുടൎന്നു: "നിങ്ങളുടെ കാൎയ്യത്തിന്നല്ലേ ബദ്ധപ്പാട്?" ഗോപാലൻ ചിരിച്ചു. എനിക്കല്പം ലജ്ജ തോന്നി. ഞാൻ അങ്ങനെ പരുങ്ങി നില്ക്കുമ്പോഴാണ് മുത്തശ്ശി വന്നതു്.

അവർ ആ രംഗം നല്ലപോലെ നോക്കിക്കണ്ടു ചോദിച്ചു; "എട്ടുണ്ണു ബാലൻ" അവർ തുടൎന്നു: "എന്താ നിങ്ങൾ

സ്വകാര്യം പറയണതു്? എനിക്കു കേൾക്കാൻ പാടില്ലാ ത്തതാ?''

''ഞങ്ങൾ കുറച്ചു സ്വകാര്യം പറയാണു് മുത്തശ്ശ്യേ'' ഞാൻ ചിരിച്ചുകൊണ്ടു പറഞ്ഞു.

''കല്യാണം വേണത്രേ''— ഗോപാലൻ ചോദിച്ചു:— ''എന്താ മുത്തശ്ശി പറയുന്നതു്?''

വേണം എന്നു ഞാൻ വിചാരിച്ചാൽ പോരല്ലോ'' മു ത്തശ്ശി തുടൻ്നു: ''ഞാൻ ഒരു പാടു് പെണ്ണുങ്ങളെ കണ്ടിട്ടു ണ്ടു്. ഇങ്ങനെ ഒരുത്തിയെ കണ്ടിട്ടില്ല. പെണ്ണുങ്ങളായാൽ ചില ചിരിയോ കളിയോ ഒക്കെയുണ്ടാവില്ലേ? ഓരോരോ പെ ണ്ണുങ്ങളു് കുഴഞ്ഞാടണതു കണ്ടാൽ മതി. അതൊന്നുല്ല എ ൻെറ നാണിക്കു്.''

''ബാലനൊരു പെൺകുട്ടിയെ കൊണ്ടുവരണം എന്നാ ണു് നാണി പറയണതു്''— ഗോപാലൻ വിശദീകരിച്ചു കൊടുത്തു.

''അതുപ്പോ കാലായിട്ടില്ല''—മുത്തശ്ശി തുടൻ്നു:– ''ആദ്യം നാണിക്കൊരാളു വരട്ടെ; എന്നിട്ടാലോചിക്കാം. ചെക്കനു് ഇരുപത്തഞ്ചു വയസ്സായിട്ടില്ല. അപ്പളക്കു് പെണ്ണിനെ കൊ ണ്ടുവരുണു!''

മുത്തശ്ശി അങ്ങനെ പറഞ്ഞു എന്നേയുള്ളു. അവരുടെ അഭിപ്രായങ്ങളൊന്നും അവിടെ നടക്കില്ലെന്നു വ്യക്തമായ റിയാമായിരുന്നതുകൊണ്ടു് അവർ സ്വരം താഴ്ത്തി. തുടന്നു ചോദിച്ചു.

''ആരാ പറഞ്ഞതു്? ബാലൻ പറഞ്ഞോ?''

''നാണിയാണു് പറയുന്നതു്'' ഗോപാലൻ പറഞ്ഞു.

''അവളുടെ ആദ്യം കഴിയട്ടെ''–മുത്തശ്ശി എന്നെ അപ ലപിച്ചു:–''ഇവളാണോ പെണ്ണോ? ആണുങ്ങളെപ്പോലെ ന

ടക്കണെ ഒരുത്തിയെ വല്ലവരും തിരിഞ്ഞുനോക്കോ? കൊമ്പൻ മീശ ഇല്ലാന്നേള്ളൂ ഇവൾക്കു്."

"എന്നാൽ മുത്തശ്ശി ഒരാളെ കൊണ്ടുവന്നു തരു"—ഞാൻ പറഞ്ഞു.

"ഒരിക്കൽ കൊണ്ടുവന്നു തന്നതു കളഞ്ഞിട്ടല്ലേ"—മുത്തശ്ശി ഉടനെ തിരുത്തി:—"അതു മോശമായിരുന്നു. എന്നാലും"

"ആട്ടെ"—ഞാൻ ചോദിച്ചു. "ഇവിടെ ഒരു പെൺകുട്ടിയുണ്ടാവുന്നതു് ആവശ്യമല്ലേ? ബാലനെക്കൊണ്ടു് ഒരു കുട്ടിയെ കൊണ്ടുവരുവിക്കാൻ നോക്കു്."

"ബാലനൊരു കുട്ടിയെ കൊണ്ടുവന്നാലൊന്നും ഇവിട്ടത്തെയാവില്ല, എനിയ്ക്കു ഇവിടെയൊരു കുട്ടിയുണ്ടായിക്കാണാനാ മോഹം" അവർ തുടന്നു ചോദിച്ചു: "അതിനെന്താ വഴി?"

"ഞാനൊരാളെ കൊണ്ടുവരാം"—ഞാൻ തുടന്നു ചോദിച്ചു:—"ഞാനൊരാളെ കൊണ്ടുവരുന്നതു് മുത്തശ്ശിക്കു സമ്മതമാണോ?"

"അതേ"

"ആരെയായാലും?"

"അവരവരുടെ സ്വജനമായാൽ നന്നു്" മുത്തശ്ശി തുടന്നു: "നായന്മാരു് ജാതിയിൽ ആരായാലും വിരോധമില്ല. അതിലും താണ ജാതിക്കാരാണാച്ചാൽ......" അവർ മുഴമിച്ചില്ല.

"ബാലനൊരു പെണ്ണിനെ കൊണ്ടുവരാൻ സമ്മതിക്കും എന്നു് വെച്ചാൽ ഞാനൊരാണിനെ കൊണ്ടുവന്നോളാം."

"മാററായിട്ടാണെങ്കിൽ കഴിഞ്ഞോട്ടെ. എന്താ ഗോപാലൻ നായരേ?" മുത്തശ്ശി പിന്നേയും എതിർത്തു—"അവനിപ്പോൾ ബദ്ധപ്പാടൊന്നും ആയിട്ടില്ല എന്നാലും......"

"എനിക്കൊരാള് വന്നു. ഞാൻ ഇവിടെ നിന്നു പോയി. പിന്നെ ഇവിടുത്തെ പണിയ്ക്കാരാ? മുത്തശ്ശി പറയൂ" –ഞാൻ വിവരിച്ചുകൊടുത്തു. "അമ്മയ്ക്കു തന്നെ ഇവിടുത്തെ പണിയൊക്കെ കഴിക്കാൻ കഴിയേ്വാ? മുത്തശ്ശിക്കു വല്ലതും സഹായിക്കാൻ കഴിയേ്വാ?"

"അ: ആ"–മുത്തശ്ശി അത്ഭുതത്തോടെ ചോദിച്ചു:—"ഒരാള് വന്നാൽ പോവാനാ നിക്കണതു്?"

"വരുന്ന ആളുടെ ഇഷ്ടവും കുറച്ചൊക്കെ നോക്കേണ്ടിവരില്ലേ?"

"ആരെ ആള് വരാൻ നിശ്ചയിച്ചിട്ടുണ്ടോ?"–മുത്തശ്ശി ചോദിച്ചു: "ആരാ?" അവരുടെ കണ്ണുകളിൽ ജിജ്ഞാസ ഓളം വെട്ടി.

"ഇവിടെ കാണാറുള്ള ചാത്തുവായാൽ മുത്തശ്ശിയ്ക്കു സമ്മതമാണോ?" ഗോപാലനാണു് ചോദിച്ചതു്.

"ആരായാലും എനിയ്ക്കു സമ്മതമാണു്. അതങ്ങോട്ടു് കഴിഞ്ഞു കാണാനത്രക്കു മോഹമുണ്ടു്."—മുത്തശ്ശി തുടർന്നു:— "പക്ഷേ."

"പിന്നെയെന്താ പക്ഷേ?" ഗോപാലൻ ചോദിച്ചു.

"പക്ഷേ വല്യേ പണക്കാരനൊന്നും അല്ല"—മുത്തശ്ശി അഭിപ്രായം പ്രകടിപ്പിച്ചു—"പണക്കാരനല്ലെങ്കിലും നല്ല തണ്ടും തടിയുമുള്ള വാലിയക്കാരനാണു്."

"എന്നാൽ, ബാലനോടൊന്നു ചോദിക്കു"—ഞാൻ അകത്തേക്കു പോവാനൊരുങ്ങിയപ്പോഴേക്കു ബാലനും വന്നു. ബാലൻ ഒരു പാക്കററു് സിഗരററും തീപ്പെട്ടിയും ഗോപാലൻെറ കയ്യിൽ കൊടുത്തു.

"ഇതത്ര സ്വകാര്യമൊന്നുമാക്കേണ്ട. ബാലനോടു് നാണിക്കു തന്നെ നേരിട്ടു ചോദിക്കാം"—ഗോപാലൻ പറഞ്ഞു.

"എന്താ അതു്?"—ബാലൻ അന്വേഷിച്ചു.

"ബാലനെക്കൊണ്ടൊരു കല്യാണം കഴിപ്പിക്കണമെന്നു നാണി. വേണ്ടാ എന്നു മുത്തശ്ശി. ബാലനെന്തു പറയുന്നു?" ഗോപാലൻ ചോദിച്ചു.

"ഈ കാര്യത്തിൽ ഞാൻ മുത്തശ്ശിയുടെ ഭാഗത്താണു്, ഇപ്പോൾ വേണ്ടാ" ബാലൻ തുടന്നു:— "ഇപ്പോൾത്തന്നെ വേണമെന്നെന്താ? ഞാൻ യാതൊരു കുഴപ്പവും ഈ നാട്ടിലുണ്ടാക്കുന്നില്ലല്ലോ. പിന്നെയെന്താ പിടിച്ചു കെട്ടാനിത്ര ബദ്ധപ്പാടു്?"

"ബാലൻ ഞാൻ പറഞ്ഞതു കൂട്ടാക്കുമോ?" ഞാൻ ചോദിച്ചു.

"ഇതുവരെ ഏട്ടത്തി പറഞ്ഞതെന്തെങ്കിലും കൂട്ടാക്കാതിരുന്നിട്ടുണ്ടോ?" ബാലൻ ചോദിച്ചു.

"എന്നാൽ ബാലൻ വളരെ താമസിക്കാതെ കല്യാണം കഴിക്കണമെന്നാണു് എൻെറ ആവശ്യം" ഞാൻ പറഞ്ഞു.

"എന്താ ഇത്ര ബദ്ധപ്പാടു്? അതു പറഞ്ഞു മനസ്സിലാക്കിത്തന്നാൽ അക്കാര്യം ആലോചിക്കാം" ബാലൻ തുടന്നു:- "എന്നെക്കൊണ്ടു വല്ല അപവാദവും കേട്ടിട്ടുണ്ടോ?"

"അപവാദം കേൾക്കലാണു് കല്യാണം കഴിക്കാനുള്ള ആദ്യത്തെ കാരണമെന്നൊന്നും മാർക്സു് പറഞ്ഞിട്ടില്ല" ഗോപാലൻ കളിയാക്കി.

"നാണിക്കൊരാളു് ആലോചിക്കുന്നുണ്ടു്. അവളു് പോയാൽ ഇവിടെ ഒരാളു് വേണ്ടേ?" മുത്തശ്ശി ചോദിച്ചു.

"ഇവിടെ ഒരു പണിക്കാരത്തിയെ വെക്കാം"—ബാലൻ പറഞ്ഞു.

"ബാലനു് ഇന്ന ദിക്കിൽ വേണമെന്നു വല്ല അഭിപ്രായവുമുണ്ടോ?"—ഞാൻ ചോദിച്ചു.

''ഞാൻ ഇതുവരെ ഇങ്ങനെ ഒരു കാര്യം ആലോചിച്ചി ട്ടില്ല.'' ബാലൻ പറഞ്ഞു.

''എന്നാൽ ഞാൻ പറയട്ടെ''—ഞാൻ തുടന്നു:—''ബാ ലൻ അമ്മാമയുടെ കുഞ്ഞിമാളുവിനെ കൊണ്ടുവരണം. അ വക്കൊക്കെ സമ്മതമാണെങ്കിൽ.''

''അതു മാത്രം വേണ്ടാ.'' മുത്തശ്ശി തുടന്നു:—''കൈക്കോ ട്ടിന്റെ ജീവനാണ് ആ വകയ്ക്കൊക്കെ''—മുത്തശ്ശി അമ്മാ യിയോടുള്ള കത്തിജ്ജ്വലിക്കുന്ന വിദ്വേഷം വെളിവാക്കി.

''മുത്തശ്ശിയുടെ ജീവൻ ഏത്തക്കൊട്ടയുടെയാണല്ലേ? എനിക്കതൊന്നും കേൾക്കണ്ടാ''—ഞാൻ തുടന്നു:—''അവരു് വളരെ കഷ്ടത്തിലാണ്. ഒരു കച്ച കൊട്ടക്കണതു് അവൾ ക്കായിക്കോട്ടെ. അമ്മാമയ്ക്കു് അതൊരു സഹായമാവും,''

''അതു വേണ്ടതാണ്'' ഗോപാലൻ തുടന്നു: ''മുത്തശ്ശി ഇക്കാര്യത്തിൽ വാശി പിടിക്കരുതു്. ആ ബന്ധം പുതുക്കി പുലത്തണം''

''ഞാൻ പറഞ്ഞാൽ ആരും കൂട്ടാക്കില്ല. അത്ര നല്ല വ കയൊന്നുമല്ല പള്ള്യാലിൽക്കാര്. നാരകത്തെ പെരത്തറ യുടെ മൂലക്കല്ലു് പുഴക്കാൻ നോക്കിയവളാണ് ചിരുതേയി'' മുത്തശ്ശി അമ്മായിയുടെ ഭൂതകാല ചരിത്രം വിവരിച്ചു തന്നു കൊണ്ടവസാനിപ്പിച്ചു: നാണിക്കും ബാലനും സമ്മതമാണെ ങ്കിൽ എനിക്കൊന്നും പറയാനുമില്ല.''

''ബാലനെന്തു പറയുന്നു? ബാലനു സമ്മതമാണെങ്കിൽ ഞാൻ അമ്മായിയുടെ വീട്ടിൽ പോയി അവരുടെ അഭിപ്രാ യമറിഞ്ഞുവരാം. ഒന്നു പറയൂ'' ഞാൻ ബാലന്റെ മുഖത്തു റ്റു നോക്കി.

''ഒക്കെ ഏടത്തി നിശ്ചയിച്ചാൽ മതി'' ബാലൻ തുട ന്നു:—''എനിക്കൊരു കല്യാണം കഴിക്കണം. ഇത്ര പെട്ടെ

ന്നു് വേണമെന്നു് ഞാൻ വിചാരിച്ചിരുന്നില്ല.

"എന്നാൽ ഞാൻ നാളെത്തന്നെ പോവാം"—ഞാൻ പറഞ്ഞു.

"അപ്പോൾ നിൻെറ എന്നാ?"–മുത്തശ്ശി ചോദിച്ചു.

"അതു് അവരല്ലെ നിശ്ചയിക്കാൻ?" ഞാൻ തുടന്നു:— 'അമ്മാമക്കും അമ്മായിക്കും ഒക്കെ സമ്മതമാണെങ്കിൽ രണ്ടും കൂടി ഒരു ദിവസം ഇവിടെവെച്ചു നടത്താം."

"കുറച്ചു കേമമായിട്ടു് കഴിച്ചു കളയാമെന്നു വെച്ചാൽ അരി വെക്കാൻ പാടില്ലല്ലോ"—മുത്തശ്ശിക്കതായിരുന്നു ആവലാതി:–"കൺട്രോളു്കാ്പ് കുററമൊന്നും ഉണ്ടാക്കിത്തീർക്കില്ലെങ്കിൽ കേമമായിട്ട കഴിക്കായിരുന്നു. വല്ല കുററവും ഉണ്ടാക്കിത്തീർക്ക്വോ?"

"അതൊക്കെ നോക്കു പൊടി പാററണം"— ഗോപാലൻ മുത്തശ്ശിയെ പിൻതാങ്ങി:–"കൺട്രോളുണ്ടെന്നു വെച്ചു് കല്യാണം കഴിക്കാതെ കഴിയേ്ാ?"

"ഒരു പത്തു പറ അരി വെക്കണം"–മുത്തശ്ശി തുടന്നു:– "ഇബടെ മയ്യാദക്കൊരു സദ്യ കഴിച്ചിട്ടു് ഒരു പാട്ടു കാലായി. ഇതു കേമമായി കഴിക്കണം. ൻെറ പിണ്ണ്യാക്കൊ ഒപായത്തിൽ കഴിച്ചാൽ മതി. ഇതു കേമമായിക്കോട്ടെ നാണ്യേ. എന്തേ ഗോപാലൻ നായരേ?"

"ആയിക്കോട്ടെ"–ഗോപാലൻ അനുസരിച്ചു.

"ൻെറ പിണ്ണത്തിനുണ്ണാൻ ഞാൻ ഉണ്ടാവില്ലലോ." മുത്തശ്ശി പൊട്ടിച്ചിരിച്ചുകൊണ്ടു് തുടന്നു:–'കാളൻ ഓലൻ എരിശ്ശേരി—അവിലു്, സാമ്പറു്, നാരങ്ങ. പുളിഞ്ചി, കായ, ചേന വറുത്തതു്, വല്യ പപ്പടം, പഞ്ചാര, ശക്കരപ്പേരി, രണ്ട കൂട്ടം പ്രൊാതോൻ"–സദ്യയുടെ വട്ടം പറഞ്ഞു കഴിഞ്ഞപ്പോഴേക്കു അവരുടെ നാവിൽ വെള്ളമൂറുന്നു. അവരതു് ഇറക്കി.

മുത്തശ്ശിക്കു പൊതുവിൽ സന്തോഷമായിരുന്നു. അവരുടെ ചിരകാലാഭിലാഷം സാക്ഷാൽക്കരിക്കാൻ പോവുകയാണ്. അവർ ആ മംഗളകർമ്മത്തിനു മാററുകൂട്ടാൻ അടിയന്തിരാവശ്യമുള്ള ഒരഭിപ്രായവും കൂടി പാസ്സാക്കി:— "മനക്കലെ കുട്ടിത്തമ്പുരാൻെറ പെട്ടിപ്പാട്ടും വേണം."—അവർ സംശയിച്ചുകൊണ്ടു ചോദിച്ചു—"നീയ്യ് കുട്ടിത്തമ്പുരാട്ടിയെക്കൊണ്ട് ചോദിപ്പിച്ചാൽ തമ്പ്രാൻ പെട്ടിപ്പാട്ടു തരില്ലേ നാണ്യേ."

"അതൊക്കെ കിട്ടും" ഞാൻ പറഞ്ഞു.

"ഒക്കെ നന്നായി" മുത്തശ്ശി തുടർന്നു:—"ബാലനു അവിടെത്തന്നെ വേണോ നാണ്യേ—േ. എനിക്കാ ചേട്ടടെ മുഖം കണ്ടാൽ ദേഷ്യം വരും" അവർക്ക് അമ്മായിയോടുണ്ടായിരുന്ന വിദ്വേഷം ആളിക്കത്തി.

"ഇതൊക്കെ നടക്കണെമെന്നുണ്ടോ മുത്തശ്ശിക്ക്?" ബാലൻ ചോദിച്ചു.

"ൻെറ നാണിക്ക് ഒരാളുണ്ടായിക്കാണണമെന്നുണ്ട്" മുത്തശ്ശി പറഞ്ഞു.

"നാണിക്കൊരാള് വരണമെങ്കിൽ ബാലനൊരാളെ കൊണ്ടുവരണം" ഞാൻ പറഞ്ഞു.

"ഞാൻ ഒരാളെ കൊണ്ടുവരണമെങ്കിൽ അതു അമ്മാമയുടെ മകളെയാണ്. അതു നടക്കണമെങ്കിൽ മുത്തശ്ശി നടത്തിക്കണം" ബാലൻ കുറച്ചൊരു ഗൌരവത്തോടെ തുടർന്നു:— "കാര്യമൊക്കെ കഴിഞ്ഞിട്ടു മുത്തശ്ശിക്കു ഇഷ്ടമല്ലെങ്കിൽ അതു കുറച്ചു കുഴപ്പത്തിനുള്ള വഴിയാവും."

"നാണി നടത്തണതൊക്കെ എനിക്കു സമ്മതമാണ്" മുത്തശ്ശി പോകാൻ തുടങ്ങി. ബാലൻ അവരെ പിടിച്ചു നിത്തിക്കൊണ്ട് ചോദിച്ചു:—"എങ്ങോട്ടാ പോണതു്? മുത്തശ്ശി

പോയി അമ്മായിയെ കണ്ടു പറഞ്ഞു ഉറപ്പിച്ചു പോന്നാലേ എനിക്കു കല്യാണം വേണ്ടു.''

''വിട്ട് ബാലാ''—മുത്തശ്ശി കുതറിക്കൊണ്ടു തുടന്നു:—''അതിനെനിക്കു നടക്കാൻ വയ്യല്ലോ.''

''ഞാൻ മനക്കലെ മഞ്ചല് വാങ്ങിത്തരാം''—ബാലൻ പറഞ്ഞു: ''എൻെറ കല്യാണാലോചനയ്ക്കു മുത്തശ്ശി മഞ്ചലിൽ കയറിയങ്ങനെ പോണം.''

''എന്നെ വിട്ട്''—മുത്തശ്ശി തുടന്നു:—''അതിനു നാണി പോയാൽ മതി. ഞാനില്ല അവരുടെ അവിടേയ്ക്ക്.''

''എന്നാലെനിക്കൊട്ടു കല്യാണവുമില്ല''—ബാലൻ തുടന്നു:—''ഞാൻ കല്യാണം കഴിക്കാതെ ഏടത്തിയും കല്യാണം കഴിക്കില്ല.''

''ബാലനൊരു കുട്ടിയെ കൊണ്ടുവന്നാലേ എനിക്കു കല്യാണമുള്ളൂ'' ഞാനുറപ്പിച്ചു പറഞ്ഞു.

''ഞാൻ പോണോ ഗോപാലൻ നായരേ?'' ബാലൻെറ പിടിയിൽ നില്ക്കുന്ന മുത്തശ്ശി പരിഭ്രമിച്ചു ചോദിച്ചു.

''വേണം''—ബാലൻ തുടന്നു:—മുത്തശ്ശിക്കു അമ്മാമനോടും അമ്മായിയോടും തീരാത്ത പകയുണ്ടെങ്കിൽ അതു മാറണം. മാറില്ലെങ്കിൽ എനിക്കും എൻെറ ഏടത്തിക്കും കല്യാണമില്ല.''

''എന്നെ വിട്ട് ബാലാ''

മുത്തശ്ശി ദീനദീനം അപേക്ഷിച്ചു. അവർ തുടന്നു സത്യം ചെയ്തു:—''പരുത്തിക്കാട്ടെ തേവരാണ സത്യം. എനിക്കു ശങ്കരനോടും ചിരുതേയിയോടും കുട്ടികളോടും ഇന്നു മുതല്ക്കു യാതൊരലോഹ്യവും ഇല്ല.''

''എന്നാൽ എപ്പളാ മഞ്ചലേല്പിക്കേണ്ടതു്?''—ബാലൻ മുത്തശ്ശിയെ വിട്ടുകൊണ്ടു് പറഞ്ഞു:—''മുത്തശ്ശി ചെന്നു് അ

മ്മായിയോട്ട പറഞ്ഞു കുഞ്ഞുമാളുവിനെ എനിക്കു വാങ്ങി ക്കൊണ്ടുവന്നു തരണം.''

''രാക്ഷസൻ! എന്റെ കയ്യുളുക്കി''—മുത്തശ്ശിയവിടെയിരുന്നു. അവർ ഗോപാലനോട്ട് ചോദിച്ചു—''ഞാൻ പോണോ?''

''മുത്തശ്ശി പോണ്ടാ''–ഗോപാലൻ സമാശ്വസിപ്പിച്ചു. ''നാണി പോയി ശങ്കരൻ നായരോടും ചിരുതേയിയമ്മയോടും ഇങ്ങട്ടു വരാൻ പറയട്ടെ. അവരിവടെ വരുമ്പോൾ മുത്തശ്ശി പറഞ്ഞാൽ മതി, കുഞ്ഞിമാളുവിനെ ബാലനു കൊട്ക്കണമെന്നു്.''

''അതു മതി''—മുത്തശ്ശിക്കു സന്തോഷമായി:–''എന്നാൽ ബാലനും നാണിയും കൂടി ഇന്നു തന്നെ പൊയ്ക്കോട്ടെ.''

''എന്നാൽ ഇനി താമസിക്കേണ്ടാ. ബാലനു നാളെ വേറെ പണിയുണ്ട്''–ഗോപാലൻ തുടന്നു:–''താലൂക്കു് സപ്ലൈ ആഫീസ്സറെ കാണണം. ആ കൂട്ടത്തിൽ കല്യാണാവശ്യത്തിനു പത്തിരുപത്തഞ്ചാൾക്കുള്ള റേഷനും കുറച്ചു മണ്ണെണ്ണയും പഞ്ചസാരയും ആവശ്യപ്പെടാം.''

ഞങ്ങളന്നു തന്നെ മുത്തശ്ശിയുടെ അനുവാദത്തോട്ടു കൂടി വിവാഹാലോചനയ്ക്കു പോയി.

# പുതിയ കണ്ണി

കഴിഞ്ഞകാലത്തിന്റെ കറകൾ കഴുകിക്കളയുവാൻ ബാലനും ഞാനും കൂടി അമ്മായിയുടെ വീട്ടിലേയ്ക്കു പുറപ്പെട്ടു. ഞങ്ങൾ അന്നു വൈകുന്നേരം അവിടെയെത്തി. ഞങ്ങൾ ഒരു പെരുമാരിയുംകൊണ്ടാണ് അങ്ങോട്ടു ചെന്നതു്. അമ്മാമ ഉമ്മറത്തിരുന്നു ഒരു മുടിക്കോലു മുടിയുകയായിരുന്നു. കുടയുണ്ടായിരുന്നുവെങ്കിലും ഞാൻ നനഞ്ഞൊലിച്ചിരുന്നു. ഞങ്ങളങ്ങനെ ആ സമയത്തു് അവിടെ ചെല്ലുമെന്നു അമ്മാമ സ്വപ്നേപി വിചാരിച്ചിരുന്നില്ല. അവർ പെട്ടെന്നു് എഴുന്നേററു നിന്നു കുറച്ചിട അത്ഭുതസ്തബ്ധനായി.

''രണ്ടാളുംകൂടി എവിടുന്നാ?'' അമ്മാമ ചോദിച്ചു.

''അവിടന്നുതന്നെ.'' ബാലൻ പറഞ്ഞു.

''വിശേഷിച്ചൊന്നും ഇല്ലല്ലോ.''—അമ്മാമ തുടന്നു:—''വല്ല മീററിങ്ങിന്നും പോയിവരാ്വും എന്നു വിചാരിച്ചു ഞാൻ.''

''വിശേഷിച്ചൊന്നുമില്ല'' ഞാനാണുത്തരം പറഞ്ഞതു്. ''കുറേ കാലായില്ലോ അമ്മാമ ഇപ്പോ അങ്ങട്ടുവന്നിട്ടു്. ഒന്നു കാണാൻ വന്നതാ.''

''ഇബടെ എപ്പോഴും തിരക്കാണു്.''—അമ്മാമ അക

ത്തേയ്ക്കു വിളിച്ചുപറഞ്ഞു: "കുഞ്ഞിമാളൂപ്പാ, ഇവിടെ ചില രൊക്കെ വന്നിട്ടുണ്ട്. എട്ടത്തു അമ്മ?"

"അമ്മ കുളിക്കാൻ പോയിട്ടക്കണു"—എന്നു പറഞ്ഞു കൊണ്ടു് കുഞ്ഞിമാളു പുറത്തുവന്നു ചോദിച്ചു: "ആരാ?"

"നീയ്യറിയെ്ാ?"—അമ്മാമ ചോദിച്ചു.

കാൽമുട്ടുവരെ എത്തുന്ന ഒരു തോർത്തുമുണ്ടു ചുററി മു ഷിഞ്ഞുനാറിയ ഒരു ബ്ളൌസിട്ടുകൊണ്ടു നിൽക്കുന്ന കു ഞ്ഞിമാളു കുറേ നേരം ബാലനെ നോക്കി. അവൾ ഇടക്കി ടയ്ക്കു കണ്ണു തുടച്ചിരുന്നു. അവളുടെ നെററിയിൽ എന്തോ പു ഴുക്കമരുന്നു് അരച്ചു തേച്ചിരുന്നു. മുടി പാറിപ്പരന്നിരുന്നു.

"നാണ്യേ ഇങ്ങോട്ടകത്തേയ്ക്കു കയറിക്കൊ." അമ്മാമ തുടന്നു:—"കുഞ്ഞിമാളു അറിഞ്ഞില്ലാ ഉവ്വോ? എന്റെ നാ ണിയും ബാലനുമാണു്."

ഞാൻ തിണ്ണയിൽനിന്നു സാരിത്തലപ്പു പിഴിയുകയാ യിരുന്നു. അവിടെനിന്നു കോലായിലേയ്ക്കു കയറിക്കൊണ്ടു ചോദിച്ചു:—"കുഞ്ഞിമാളു എന്നേയും അറിയില്ലേ?"

"നിങ്ങളെ ഞാനറിഞ്ഞു; ഇവരെ ആദ്യം അറിഞ്ഞി ല്ല." കുഞ്ഞിമാളു പറഞ്ഞു.

"ഒക്കെ നനഞ്ഞടക്കണു. എന്തെങ്കിലും ഒന്നു ഈറൻ മാററാൻ കൊട്ടക്കു" അമ്മാമ തുടന്നു: "ബാലനു് ന്റെ ആ വല്യെ മുണ്ടു് എട്ടത്തുകൊണ്ടുവന്നു കൊട്ടക്കു്."

"എനിയ്ക്കു വേണ്ടാ" ബാലൻ പറഞ്ഞു.

"വേണ്ടെങ്കിൽ വേണ്ട" അമ്മാമ തുടന്നു: "നാണി അ കത്തേയ്ക്കു കടന്നോ. കുഞ്ഞിമാളു എന്തെങ്കിലും തരും. ഈറൻ മാററിക്കോ. ഇബടെ ചേലയും കുപ്പായവുമൊന്നുമുണ്ടാ വില്ല."

"ഒരു മുണ്ടു കിട്ടിയാൽ മതി." ഞാൻ തുടന്നു:— "സാരി

യൊന്നും വേണ്ടാ. കുപ്പായം നനഞ്ഞിട്ടില്ല.''

ഞാൻ കുഞ്ഞിമാളുവിന്റെ കൂടെ അകത്തേയ്ക്കു കടന്നു.

''എന്താ സുഖക്കേട്?'' ഞാൻ കുഞ്ഞിമാളുവിനോടു ചോദിച്ചു.

''ചെങ്കണ്ണാണ്''—കുഞ്ഞിമാളു തുടന്നു:– ''ഇവിടെ ഞങ്ങൾക്കെല്ലാവർക്കും ഉണ്ടായി.''

ഞങ്ങൾ രണ്ടുപേരും അമ്മായിയുടെ അറയിലേയ്ക്കു കടന്നു. വലിയ ജനലൊന്നുമില്ലാത്തതുകൊണ്ട് പകൽവെളിച്ചം അധികമൊന്നും ആ മുറിയിലേയ്ക്ക് വന്നിരുന്നില്ല. മഴക്കാറു മൂടിപ്പിടിച്ച ആ സായാഹ്നത്തിൽ അവിടെ വിളക്കിന്റെതന്നെ ആവശ്യമുണ്ടായിരുന്നു. മുമ്പുറവും താഴപ്പുരയുമുള്ള ഒരു കൊച്ചു പടിഞ്ഞാററിയാണ് ആ വീട്. അകത്തെ അറയ്ക്കു തട്ടില്ല. ചില മരക്കഷണങ്ങൾവെച്ച് മീതെ പരമ്പിട്ടു തട്ടാക്കിയിരിക്കുകയാണ്. അതിലൊരു കട്ടിൽപത്തായമുണ്ട്. ആ പത്തായത്തിന്റെ ഉള്ളിലും മേലേപ്പുറത്തും ചുവട്ടിലുമായി അവരുടെ സകല സാധനങ്ങളും ഒതുക്കിയിരുന്നു. ആ പത്തായത്തിനുവേണ്ട ഇടം കഴിഞ്ഞാൽ പിന്നെ കഷ്ടിച്ചു രണ്ടാൾക്കു കിടക്കാനുള്ള ഒഴിവേ അതിലുള്ളു. ആ കൊച്ചു കൂരയിൽ വളരെ ചെറുതല്ലാത്ത ആ കുടുംബം വളരെയധികം ഞെങ്ങിഞെരുങ്ങിയാണ് കഴിയുന്നതു്.

കുഞ്ഞിമാളു എനിയ്ക്കു സാമാന്യം വെളുത്ത ഒരു മുണ്ടെടുത്തു തന്നു. ഞാൻ സാരിയഴിച്ചു പിഴിഞ്ഞു. ആ അറയിലുള്ള അയക്കോലിൽ ഉണക്കാനിട്ടു. മുണ്ടു മാറി.

''കണ്ണിലെത്രകണ്ടുണ്ട്?''—ഞാൻ ചോദിച്ചു.

''നല്ലോണം ഉണ്ടായിരുന്നു. ഇപ്പോൾ കുറെ ഭേദമാണ്. വല്ലാതെ കരടിറങ്ങിയിരുന്നു.''

ഞങ്ങൾ അകത്തേയ്ക്കു കടന്ന ഉടനെ ഒരു തൊപ്പിക്കുട

ധ്യമെടുത്തു അമ്മാമ പുറത്തേക്കിറങ്ങിയിരുന്നു. അമ്മായിയും കുട്ടികളും കുളിച്ചുവരുമ്പോൾ ഒരു മൂരി തൊടിയിലുള്ള എന്തോ തിന്നു നശിപ്പിക്കുകയാണ്.

"അരക്കൻ മൂരിയല്ലേ, കുത്തിയിട്ട പയറൊക്കെ തിന്നുന്നതു്? നിങ്ങളെന്താ കണ്ടുംകൊണ്ടിരിക്കുന്നതു?" ആ പകലറുതിയുടെ അരണ്ട വെളിച്ചത്തിൽ ആളറിയാതെ അമ്മായി വിളിച്ചു ചോദിച്ചുകൊണ്ടു തുടന്നു: "പത്മനാഭാ—ചിന്നമ്മുനെ ഇങ്ങോട്ടു തന്നളാ. ആ മൂരിയെ ഒന്നു തൊഴുത്തിലാക്കി കെട്ടിവന്നാ."

"അതു കണ്ടുംകൊണ്ടു് ഇവിടെ ഇരിക്കാണലൊ അല്ലേ?" അമ്മായിയും മക്കളും കോലായിൽ കയറി ചോദിച്ചപ്പോഴേയ്ക്കു കുഞ്ഞിമാളു പുറത്തു കടന്നു പറഞ്ഞു—"അതച്ഛനല്ലമ്മേ."

"ആരാ?"—അമ്മായി തുടന്നു:—"ഞാൻ വിചാരിച്ചു ലൊ—ആ പയറു തിന്നുന്നതു കണ്ടുംകൊണ്ടിവിടെ ഇരിക്കാൻ ഇന്നു വല്ല കലിയുംകൊണ്ട ദിവസാവും എന്നു്"

ബാലൻ ഒരക്ഷരം മിണ്ടാതെ തൂണുപോലെ ഇരുന്നു.

"അമ്മായെ്യ ഇന്നു ചില വിരുന്നുകാരൊക്കെയുണ്ടു"—ഞാൻ ബാലനെ ശാസിച്ചു:– "എന്താ ബാലാ നിനക്കു മിണ്ട്യാല്."

"എന്താ ഞാൻ മിണ്ടണതു്–" ബാലൻ തുടന്നു: "മൂരി വളപ്പിൽ നിക്കണതു ഞാൻ കാണായ്കയല്ല. ഇറങ്ങി തെളിച്ചാൽ എവിടെയാണു് കെട്ടേണ്ടതെന്നു് എനിക്കറിയേ്ാ."

"ആരാ അമ്മേ, ആരാ?" കുട്ടികളന്വേഷിച്ചു തുടങ്ങി.

ആ കുട്ടികളെ ഞങ്ങളാരും കണ്ടിരുന്നില്ല. കുഞ്ഞുമാളുവിനെ മാത്രമേ അവിടെ കൊണ്ടുവന്നിട്ടുള്ളു, അവൾക്കു മൂന്നുനാലു വയസ്സായിട്ടാണു് അമ്മായി താഴെ പെററതു്. അ

വരാരും ഞങ്ങളേയും അറിയില്ല. അമ്മാമയും മുത്തശ്ശിയും തമ്മിലുള്ള അലോക്യം കാരണം അമ്മായി ഞങ്ങളുടെ വീട്ടിൽ വിരുന്നു താമസിക്കാൻ വന്നിരുന്നില്ല. അമ്മായിയുടെ വീട്ടിൽ പറയത്തക്ക വിശേഷമൊന്നും ഇല്ലാതിരുന്നതുകൊണ്ടു് ഞാനും ബാലനും അങ്ങോട്ടും പോയിരുന്നില്ല. പാട്ടബാക്കിതീർന്നു ഞങ്ങൾക്കു് ഇരിക്കപ്പൊറുതിയായപ്പോൾ ഞാനും ബാലനും കൂടി അമ്മാമക്കു് ഒരു സഹായം ചെയ്തു. അമ്മായിയുടെ വകയായുണ്ടായിരുന്ന പള്ള്യാലിന്മേലുള്ള കടം വീട്ടാനും ഒരു ജോടി കന്നു വാങ്ങുവാനുമായി മുന്നൂറുറുപ്പിക കൊടുത്തു. അവർക്കു് അതുകൊണ്ടുതന്നെ വലിയ സമാധാനമായിരുന്നു. ഞങ്ങളുടെ തറവാട്ടുമുതലിന്മേൽ അമ്മാമയ്ക്കുള്ള അവകാശം ഒഴിമുറി തരാമെന്നുപോലും അവർ പറഞ്ഞു. പക്ഷെ, ഞാൻ പറഞ്ഞതനുസരിച്ചു് ആ സംഖ്യയ്ക്കു് ഒരു ലക്ഷ്യംപോലും വാങ്ങിയില്ല. അതു വെറും ഒരു സഹായം മാത്രമായിരുന്നു.

പള്ള്യാലിന്റെ കടം വീടിയതോടുകൂടി അവർക്കു നൂറു പറ നെല്ലു പാട്ടം കിട്ടാവുന്ന കൃഷിഭൂമിയുണ്ടായി. ആ നെല്ലുകൊണ്ടു് അവർ കഞ്ഞികുടിച്ചുകിടക്കുകയാണു്. നല്ല ഒരു ജോഡി കന്നുള്ളതുകൊണ്ടു് അമ്മാമ സ്വന്തം കൃഷിപ്പണി കഴിഞ്ഞശേഷം മററുള്ളവരുടെ കൃഷിപ്പണിക്കു പൂട്ടിക്കൊടുത്തു 'ഏറ്കൂലി' വാങ്ങിയിരുന്നു. അതിനും പുറമെ അവർ അയൽപ്പക്കത്തുള്ള നായന്മാരുടെ കൂലിവേലയ്ക്കും പോയിരുന്നു. നായന്മാരിൽ താണവരുടെ കൂലിവേലക്കു പോകുന്നതു മോശമാണെന്നൊരാഭിജാത്യബോധം അവർക്കുണ്ടായിരുന്നു. അങ്ങനെ വിഷമിച്ചാണു് അമ്മാമ കഴിഞ്ഞുകൂടിയിരുന്നതു്.

"എവിടുന്നാ വരണതു്?" അമ്മായിയും അതേ ചോദ്യം ചോദിച്ചു. അവരുടെ വിശ്വാസവും ഞങ്ങൾ മറെറങ്ങോ പോയിവരുമ്പോൾ അവിടെ കയറിയതാണെന്നായിരുന്നു.

"വീട്ടിൽനിന്നു്" ഞാൻ പറഞ്ഞു.

"രണ്ടാളുംകൂടി."

"ഞങ്ങൾ രണ്ടാളുംകൂടി അമ്മായിയുടെ വീട്ടിൽ വിരുന്നു താമസിക്കാൻ വന്നതാണു്." ഞാൻ തുടന്നു ചോദിച്ചു: "എന്താ അങ്ങനെ പാടില്ലെന്നുണ്ടോ?"

"പതിവില്ലാത്തതു കണ്ടപ്പോൾ ചോദിച്ചതാണു്"—അമ്മായി തുടന്നു:—"ഒന്നു വരാത്തതിലേ ഞങ്ങൾക്കൊക്കെ അലോഗ്യമുള്ളു. ഞങ്ങൾക്കു കഷ്ടപ്പാടാണെന്നു വിചാരിച്ചു വരാതിരിക്കല്ലേ? കുട്ടികളുടെ അച്ഛമ്മയ്ക്കു് സുഖക്കേടൊന്നുമില്ലല്ലോ?"

"ഒരു സുഖക്കേടുമില്ല" അമ്മാമ പുറത്തുപോയി ചില പീടികസ്സാമാനങ്ങളും വാങ്ങി വന്നു. അകത്തേയ്ക്കു കടന്നു. അവർ ഞങ്ങളെ വിരുന്നൂട്ടാൻ കഷ്ടപ്പെടുകയാണെന്നും എനിയ്ക്കു മനസ്സിലായി.

"ഇവിടെ ഒന്നകത്തേയ്ക്കു വന്നാ" —അമ്മാമ കുറച്ചു പരുഷമായി, ശാസനസ്വരത്തിൽ തുടന്നു:- "വത്തമാനങ്ങളൊക്കെ പിന്നെ പറയാം."

അമ്മായി അകത്തേയ്ക്കു പോയി. കൂടെ കുട്ടികളും. ഉമ്മറത്തു ഞാനും ബാലനും തനിച്ചായി.

നിങ്ങളെന്നെ കഷ്ടത്തിലാക്കാ്ണു് ഏടത്ത്യേ"—ബാലൻ പറഞ്ഞു.

"അതെന്താ?—ഞാൻ ചോദിച്ചു.

"ഇവിടെ ആകെ വിഷമത്തിലാണു്. എനിക്കു വലിയ ഭാരം വരും."

"ഒരു ഭാരവും വഹിക്കാതെ കഴിയ്യോ ബാലാ?—"—ഞാൻ തുടന്നു: "കഴിയുംപോലെ എന്താച്ചാൽ സഹായിക്കണം. നമ്മുടെ അമ്മാമയല്ലേ?"

"'നിങ്ങളാ എന്നെ വളർത്തിയതു്. ഞാൻ നിങ്ങള പറയണതൊക്കെ ചെയ്യാം. പക്ഷേ..." ബാലൻ എന്തോ പറയാൻ തുടങ്ങിയപ്പോഴേയ്ക്കും അമ്മാമ ഒരു നിലവിളക്കുമായി ഉമ്മറത്തെത്തി.

"വായയ്ക്കു് രുചിവഴി വല്ലതും കഴിക്കണമെങ്കിൽ" അമ്മാമ തുടന്നു; "നാണ്യേ, നിയ്യുംകൂടി ഒന്നടുക്കളയിൽ കടന്നൊ. ഇവിടെ ഒരൊററ ഒന്നിനും കൈപ്പുണ്യമില്ല. ഞാനുണ്ടു് ഇത്തിരി പരിപ്പും ഒരു തേങ്ങയും അവിടെ കൊണ്ടുവന്നു വച്ചിട്ടുണ്ടു്."

"അതെയതെ"— അമ്മായി അകത്തുനിന്നു വിളിച്ചുപറഞ്ഞു:—അവളിപ്പോൾ അടുക്കളെപ്പണിക്കു വന്നതല്ലേ? നിയ്യവടെ ഇരുന്നോ നാണ്യേ. കൈപ്പുണ്യമൊന്നുമില്ലെങ്കിലും ഒരു ചോറും കൂട്ടാനും ഉണ്ടാക്കാൻ എനിക്കും വേയ്ക്കും.''

"ഞാനകത്തേയ്ക്കു വരാം അമ്മായ്യേ"—ഞാൻ അകത്തേയ്ക്കു കടന്നു.

"കൈപ്പുണ്യമില്ലാഞ്ഞിട്ടൊന്നും അല്ല നാണ്യേ"—അമ്മായി തുടന്നു: അവക്കു് അമ്മാമ പറഞ്ഞതു് അവമാനമായി തോന്നിയിരുന്നു. ഒരു വീട്ടമ്മയ്ക്കു കൈപ്പുണ്യമില്ലെന്നു പറഞ്ഞാൽ അവരതു തിരുത്തേണ്ടതല്ലേ? "കാശയച്ചാലേ കറി നന്നാവൂ. താളോ തകരയോ ചക്കയോ കൊള്ളിക്കിഴങ്ങോ വെറും ഉപ്പിട്ടു് ആരു വെച്ചാലും എരിശേരിയും പുളിശേരിയും ഒന്നും ആവില്ല."

ഞാനും അമ്മായിയും അടുക്കളയിൽ ചെന്നു. ചെങ്കണ്ണുള്ള കുഞ്ഞിമാള അടുപ്പിൽ തീയൂതുകയായിരുന്നു. അവളുടെ കണ്ണിൽനിന്നും മൂക്കിൽനിന്നും വെള്ളം വന്നിരുന്നു.

"ഇങ്ങട്ടു് മാറിനില്ക്കു്" അമ്മായി തുടന്നു:—"ചെങ്കണ്ണിനു നല്ല ചികിത്സയാണു് തീയൂതല്ലു്. ഒരു കൊള്ളി വിറ

കില്ല, ഇന്നു് ഒരു തേക്കിൻെറ കുററി കിളച്ചുവാങ്ങി വെട്ടി പ്പൊളിച്ചു തന്നതാ. വെള്ളം കുടിച്ചു ചീത്ത വിറകു്!"

"ഒരിററു മണ്ണെണ്ണ ഒഴിച്ചു ഒരു തിരി കത്തിച്ചുവെ ച്ചാൽ മതി"—ഞാൻ പറഞ്ഞു,

"മണ്ണെണ്ണയുണ്ടു്കിലല്ലേ?" അമ്മായി തുടൎന്നു: —ഇവി ടെക്കു് മാസത്തിൽ ഒരു കുപ്പി മണ്ണെണ്ണയുണ്ടു്. മണ്ണെണ്ണ വ രുമ്പോൾ ഇവിടെ കാശുണ്ടാവില്ല—കാശുണ്ടാക്കിച്ചെല്ലു മ്പോഴെക്കു് അതു കഴിഞ്ഞിട്ടുണ്ടാവും. ഇന്നലെ രണ്ടുംകൂടി ഒത്തതുകൊണ്ടു് അരക്കുപ്പി മണ്ണെണ്ണ കിട്ടിയതാണു്. അതു് അട്ടപ്പിൽ പാരണതോ മറേറാ കണ്ടാൽ ഇവിടെ പൊര മലത്തും."

"എന്നാൽ നല്ലപോലെ പുകഞ്ഞു പിടിക്കട്ടെ." ഞാൻ തുടൎന്നു: "അമ്മായിക്കു ബുദ്ധിമുട്ടായിയല്ലേ ഞങ്ങളീനേരത്തു വന്നതു്?"

"ഇങ്ങനെ ഇടയ്ക്കു ബുദ്ധിമുട്ടാൻ തരാവാത്തതിലേ എ നിയ്ക്കു വ്യസനമുള്ളു. ബാലനാദ്യം വരല്ലെ ഇവിടെ? നാണി കുട്ടിക്കാലത്തോറെറ ഒരു കുറി വന്നിട്ടുണ്ടു്."

"ഇത്ര ഇരുട്ടാക്കണ്ടിയിരുന്നില്ല വരാൻ. അങ്ങനെ പററി. നിങ്ങളുടെ അത്താഴംവെപ്പൊക്കെ കഴിഞ്ഞിട്ടിററി ഇ പ്പൊ വെക്കാൻ ബുദ്ധിമുട്ടേണ്ടിവന്നില്ലേ?" ഞാൻ തുടൎന്നു: "ഉള്ളതുകൊണ്ടു കഴിച്ചാൽ മതി അമ്മായ്യെ. ഇനി ഇ പ്പോൾ വെക്കും ഒന്നും വേണ്ട."

"ആററുനോററു വന്ന വിരുന്നുകാരാ." അമ്മായി തുട ൎന്നു; "ഞങ്ങൾ പട്ടിണിക്കാരാച്ചാലും വന്നോരെ പട്ടിണി കിടത്താറില്ല. ആരും വരാറോം ഇല്ല. ഞങ്ങൾക്കൊരു തറ വാടിത്തമുണ്ടല്ലോ. വിരുന്നുകാരെ പട്ടിണിയ്ക്കിടെ?"

"ഇപ്പോൾ തറവാടിത്തമൊക്കെ ഇല്ലാതായിടക്കണ അ

മ്മായെയ്യ്'' ഞാൻ വിവരിച്ചുകൊടുത്തു: "ഏതു വലിയ തറവാട്ടിലും ഇപ്പോൾ റേഷനും കണ്ട്റോളുമാണ്. നിയമപ്രകാരം വയറു നിറച്ചുണ്ണാനും പാടില്ല."

"ഇവിടെ വന്നാൽ ഞങ്ങള് വയറു നിറച്ചു ചോറു തരും."—അമ്മായി അടുപ്പിലെ തീയൂതാൻ പോയി. ഞാൻ കുഞ്ഞിമാളുവിനെ കൂട്ടി വടക്കെ മുററത്തേയ്ക്കിറങ്ങി.

അന്നൊരു വെളുത്ത നവമിയായിരുന്നു. ചന്ദ്രൻ അപ്പോഴുന്നാണെങ്കിലും ചക്രവാളത്തിന്റെ കിഴക്കെ ഭിത്തിയിൽ ഉയർന്നു നിന്നിരുന്നു. മഴക്കാറൊഴിഞ്ഞിരുന്നതുകൊണ്ടു നിലാവു മിന്നിമിന്നിത്തിളങ്ങിയിരുന്നു. വൃക്ഷാഗ്രങ്ങളിൽ നിന്നു വീഴുന്ന വെള്ളത്തുള്ളികൾ വാഴയിൽക്കൊണ്ടു "റും റും" എന്നൊരു ശബ്ദമുണ്ടാക്കിക്കൊണ്ടിരുന്നു. കിണറുവക്കത്തുള്ള എത്തക്കാലിൽ പടർത്തിയിരുന്ന മുല്ലവള്ളിയിൽ നിന്നു പരിമളമിളകിക്കൊണ്ടിരുന്നു. ഞാനും കുഞ്ഞിമാളുവും കിണററിൻകരയിലേയ്ക്കു നീങ്ങി. ഒന്നു രണ്ടു മുല്ലപ്പൂക്കളെറുത്തു.

"കുഞ്ഞിമാളു എത്രവരെ പഠിച്ചു?" ഞാൻ ചോദിച്ചു.

"ഇവിടെ കുന്നത്തെ സ്കൂളില് നാലിൽ പഠിക്കുമ്പളാണ അമ്മ പെററതു്. പിന്നെ പഠിച്ചില്ല." അവൾ തുടർന്നു:—"ക്ക് പിന്നേയും പഠിക്കണമെന്നുണ്ടായിരുന്നു. അച്ഛൻ സമ്മതിച്ചില്ല."

"പുസ്തകങ്ങളൊക്കെ വായിക്കാറുണ്ടോ?" ഞാൻ ചോദിച്ചു.

"എന്തു് പുസ്തകാ വായിക്കണെതു്?" അവൾ തുടർന്നു: "ഇവിടെ തലയും വാലും ഇല്ലാത്തൊരു രാമായണമുണ്ടു്."

"അതെങ്കിലതു്. അതു വായിക്കാറുണ്ടോ?"

"ഒരു നാലഞ്ചുകൊല്ലം മുമ്പൊക്കെ കക്കിടകമാസ

ത്തിൽ തപ്പിത്തടഞ്ഞു വായിച്ചിരുന്നു. പിന്നെ ഇബടെ പ ണിയ്യൊക്കെ വേണം ഞാൻ. എപ്പളാ വായിക്കണെതു?''

,,ഇപ്പോ കുഞ്ഞിമാളുവിനു് എത്ര വയസ്സായി?''

''പതിനേഴ തികഞ്ഞു. പതിനെട്ടാവാണു്, ഈ ചിങ്ങ ത്തില്യ്.''

''ഞാൻ കുഞ്ഞിമാളുവിനോടു് ഒരു കാര്യം ചോദി ക്കാൻ വന്നതാ. കുഞ്ഞിമാളു തുറന്നുപറയില്ലേ?''

''എന്താ?''

''എനിക്കെൻെറ ബാലനു ഒരു പെൺകുട്ടിയെ കൊ ണ്ടുവരണം എന്നുണ്ടു്. കുഞ്ഞിമാളുവിനെ കൊണ്ടുപോണം എന്നാണെൻെറ മോഹം. കുഞ്ഞിമാളുവിനു് അതു സമ്മത മാണോ?''

കുഞ്ഞിമാളു അമ്പരന്നു നിന്നു. അവളൊന്നും പറ ഞ്ഞില്ല.

''എന്താ ഒന്നും പറയാത്തതു്? കുഞ്ഞിമാളുവിനു സ ന്തോഷവും സമ്മതവുമാണെങ്കിൽ മതിയല്ലോ അമ്മാമനോ ടും അമ്മായിയോടും ചോദിക്കാം.''

''ക്ക് ൻെറ അച്ഛൻേറിടക്ക പോരാൻ മോഹാക്കെ ണ്ടു്'' കുഞ്ഞിമാളു തുടന്നു—''ൻെറ അമ്മ ന്നെ പറഞ്ഞയ ക്കില്ല.''

''അമ്മയ്ക്കും അച്ഛനും ഒക്കെ സമ്മതമാണെങ്കിലോ?''

''എന്നാലെനിയ്ക്കും സമ്മതമാണു്.''

''എന്നാൽ ഞാൻ അച്ഛനോടും അമ്മയോടും ചോദിക്ക ട്ടെ. അവക്ക സമ്മതമാണെങ്കിൽ നമുക്ക കല്യാണം നടത്ത ണം. ബാലനെ ഇഷ്ടല്ലേ!''

''ഞാൻ എന്താ പറയേണ്ടതു്. ഞാൻ കണ്ടിട്ടുതന്നെ

യില്ല.''

''കുഞ്ഞിമാളു വേറെ വല്ലവരേയും സ്നേഹിക്കുന്നുണ്ടോ?''

''എനിക്കെല്ലാവരേയും ഇഷ്ടാണ്.''

''അതല്ല ചോദിക്കണത്.''

''പിന്നെ?''

''കുഞ്ഞിമാളുവിന് ഏതെങ്കിലും ഒരാളെത്തന്നെ കല്യാണം കഴിക്കണമെന്നുണ്ടോ? ഇപ്പഴത്തെ ചെറുപ്പക്കാരികളൊക്കെ അങ്ങനെ ചിലരെ കണ്ടുവെക്കാറുണ്ട്.''

''ഞാനാരേയും കണ്ടുവെച്ചിട്ടില്ല.''

''എന്നാൽ ഞാൻ അച്ഛനോടും അമ്മയോടും പറഞ്ഞു് അവർക്ക് സമ്മതമാണെങ്കിൽ ഈ മാസത്തിൽത്തന്നെ നടത്തണം.''



കുഞ്ഞിമാളുവും ഞാനും അകത്തേയ്ക്കു കടന്നു. അമ്മായി തീപ്പിടിപ്പിച്ചു വെള്ളം അടുപ്പത്തു വച്ചുകഴിഞ്ഞിരുന്നു. പത്മനാഭൻ ഒരു തേങ്ങാമുറി ചിരകിക്കൊണ്ടിരിക്കുകയാണ്. അടുക്കളയിലുള്ള മണ്ണെണ്ണ വിളക്കു എണ്ണവററി കെടാൻ തുടങ്ങുകയായിരുന്നു.

''കുഞ്ഞിമാളെച്ചാ—ാ'' അമ്മായി ഉറക്കെ വിളിച്ചു പതുക്കെ പറഞ്ഞു: ''ആ അറയിൽപ്പോയി ഇത്തിരി മണ്ണെണ്ണ എടുത്ത് ഈ വിളക്കൊന്നു കത്തിച്ചുവെച്ചാ. അച്ഛനറിയണ്ടാ.''

''പത്മനാഭാ. നാളികേരം ഞാൻ ചിരകാം'' ഞാൻ പറഞ്ഞു.

''ഉൗം—ഉ'' വായിൽ ചിരവിയ തേങ്ങ ചവച്ചുമത്തിക്കൊണ്ട് പത്മനാഭൻ മൂളി.

''ആ തേങ്ങയൊക്കെ തിന്നുകഴിക്കണ്ടാ പത്മനാഭാ''—

അമ്മായി സ്വരംതാഴ്ത്തി തുടന്നു:– "അച്ഛൻ കണ്ടുംകൊണ്ടുവന്നാൽ കൊല്ലും."

കുഞ്ഞിമാളു വിളക്കിൽ എണ്ണയൊഴിച്ചു തെളിയിച്ചു. അമ്മായി അരിയെടുത്തുകൊണ്ടുവന്നു, ഞാനും അമ്മായിയും കൂടി അരി കഴുകുവാൻ കിണററിൻകരയിലേയ്ക്കു പോയി. ഞാൻ അമ്മായിക്കു വിളക്കു കാട്ടിക്കൊടുത്തു. ഞങ്ങൻ ചെന്നതിൻെറ ഉദ്ദേശം അമ്മായിയോടു പറഞ്ഞു. അമ്മായിക്കും അതു സമ്മതമായിരുന്നു. എങ്കിലും അവർ പറഞ്ഞു;—"ഇതുകൊണ്ടു പിന്നെക്കൊരു പൊല്ലാപ്പാവരുതു്. നെൻെറ മുത്തശ്ശിക്കു് കലിയിളകുകയാണെങ്കിൽ ൻെറ കുട്ടി കഷ്ടത്തിലാവും."

"മുത്തശ്ശിയുടെ കലിയൊക്കെ ഇപ്പോൾ മാറിയിരിക്കുന്നു. പിന്നെ മുത്തശ്ശിയല്ലല്ലോ അവളെ കല്യാണം കഴിക്കുന്നതു്." ഞാൻ തുടന്നു:— "പഴയകാലത്തു കഴിഞ്ഞതൊന്നും ഇനി അയവിറക്കണ്ട. ഞാനോ ബാലനോ അമ്മയോ നിങ്ങളോടു വല്ലതും പറഞ്ഞിട്ടുണ്ടോ?"

"ഇല്ല" അമ്മായി തുടന്നു: "നിങ്ങളു് ചെയ്ത ഉപകാരം എനിയ്ക്കു് നല്ല നിശ്ചയമുണ്ടു്. നിയ്യു് കൊടുത്ത മുന്നൂറുറുപ്പികകൊണ്ടാണു് ഉള്ള പള്ള്യാല്യ് പോവാതെ കയ്യിൽ കിടക്കുന്നതു്."

"അമ്മായിക്കു് നല്ല സമ്മതമല്ലേ?" ഞാൻ തുടന്നു: "ഞങ്ങൾക്കൊരു പെൺകുട്ടിയെ കൊണ്ടുവരാതെ കഴിയില്ല. അങ്ങനെ ചെയ്യുമ്പോൾ അതു് ഇവിടെനിന്നായിക്കോട്ടെ എന്നു വിചാരിച്ചു. ബാലൻ വേറൊരു കുട്ടിയെ കൊണ്ടുവന്നാലും ഞങ്ങടെ മുത്തശ്ശി അവിടെയുണ്ടാവും."

"എനിക്കു സമ്മതമാണു്"—അമ്മായി തുടന്നു: "ഞാൻ അവിടെ വന്നിറങ്ങിപ്പോരാൻ അത്ര സങ്കടപ്പെട്ടിട്ടുണ്ടു്. അതുവിചാരിച്ചു പറഞ്ഞു."

"ഇതു പണ്ടത്തെ കാലമല്ല, തമ്മിൽ തല്ലാനല്ല ഞങ്ങളൊന്നും ജീവിക്കുന്നതു്." ഞാൻ തുടൎന്നു:—"ഞങ്ങൾക്കു് നാളെ പ്രകാശത്തിനുതന്നെ പോണം. കാൎയ്യങ്ങളൊക്കെ ഇപ്പോ പറഞ്ഞു തീൎച്ചപ്പെടുത്തണം.

"നാളെ ഇവിടെ താമസിച്ചിട്ടു പോയാൽ മതി നാണ്യേ"—അമ്മായി തുടൎന്നപേക്ഷിച്ചു: "നാളു പോവരുതു്".

"എനിക്കു് സ്കൂളുണ്ടു്."

"അമ്മേ ഈ വെള്ളം തിളച്ചു" —കുഞ്ഞിമാളു വിളിച്ചുപറഞ്ഞു.

ഞങ്ങൾ കഴുകിയ അരിയുമായി അകത്തേക്കു കടന്നു. അപ്പോഴേക്കു് അമ്മാമ കുളിച്ചുവന്നിരുന്നു. അവർ ഈറൻ മാറി ഭസ്മംതൊട്ടശേഷം അടുക്കളയിലേക്കു വന്നു. അമ്മാമ അടുക്കളയിലേക്കു വന്നപ്പോൾ പത്മനാഭൻ നാമം ജപിച്ചുകൊണ്ടു പുറത്തേക്കൊഴിഞ്ഞു. കുഞ്ഞിമാളു അകത്തുറക്കിക്കിടത്തിയിരുന്ന കുട്ടിയുണൎന്നതുകൊണ്ടു് അകത്തേക്കു പോയി. ചെന്ന കാൎയ്യം പറയാൻ അതൊരു നല്ല സമയമാണെന്നെനിക്കു തോന്നി.

"അമ്മാമടെ കൃഷിപ്പണിയൊക്കെ എന്തായി?" ഞാൻ ചോദിച്ചു.

"പള്ള്യാലല്ലേ?"—അമ്മാമ തുടൎന്നു: "ഒക്കെ തോലും ചോറും ആക്കി ഇട്ടിട്ടുണ്ടു്."

"കൃഷിപ്പണിയൊക്കെ വേഗം കഴിക്കണം." ഞാൻ തുടൎന്നു:— "ബാലനെക്കൊണ്ടു് ഒരു കല്യാണം കഴിപ്പിക്കണമെന്നുണ്ടു്. ഈ മാസത്തിൽത്തന്നെ വേണം."

"നന്നായി"—അമ്മാമ അന്വേഷിച്ചു:—"വല്ല ദിക്കിലും അന്വേഷിച്ചിട്ടുണ്ടോ?"

"കണ്ടുവെച്ചിട്ടൊക്കെയുണ്ട്. അതൊക്കെ നേരെ നട ത്തിത്തന്നാൽ മതി."—ഞാൻ തുടന്നു:—"ഇതൊക്കെ ഇപ്പോൾത്തന്നെ പറയണതു നാളെ പ്രകാശത്തിനു ഞങ്ങൾക്ക പോകണം എന്നുള്ളതുകൊണ്ടാണ്."

"എവിടെയാണ്?" അമ്മാമ ചോദിച്ചു. അവരെൻെറ മുഖത്തു നോക്കി. ആ നോട്ടത്തിൽ അവർ കുഞ്ഞിമാളുവിനെ പിടിച്ചു ബാലനെ ഏല്പിക്കാൻ നില്ക്കുന്നതുപോലെ എനിയ്ക്കു തോന്നി.

"അമ്മാമയ്ക്കു സമ്മതമാണെങ്കിൽ കുഞ്ഞിമാളുവിനെ കൊണ്ടുപോകണമെന്നാണ് ഞങ്ങൾക്ക മോഹം." ഞാൻ തുടന്നു ചോദിച്ചു: "നിങ്ങൾക്ക സമ്മതമല്ലേ?"

"അതു ചോദിക്കണോ?" അമ്മാമതുടന്നു:—"എനിക്കിതങ്ങട്ടു പറയാൻ വയ്യല്ലോ എന്നു വിചാരിച്ചിരിക്കയാണ് ഞാൻ."

"ആരേയെങ്കിലും കണ്ടു നല്ല ഒരു ദിവസം നിശ്ചയിച്ച് അതങ്ങട്ടു നടത്തണം." ഞാൻ പറഞ്ഞു.

"അൻെറ മുത്തശ്ശിക്ക സമ്മതല്ലേ?"

"ആവേണ്ടതാണ്, അതു നിങ്ങള് വന്നു ചോദിക്കണം. ബാലനു സമ്മതമാണ്, എനിക്കും."

"എന്നിട്ടു ഞാനവിടെ വന്നിട്ട് അമ്മയോടു പറയണം. എന്നാണോ നിയ്യ് പറയണതു്?" അമ്മാമ ചോദിച്ചു.

"അതെ" ഞാൻ തുടന്നു:—"അതാണ് അതിൻെറ മര്യാദ."

"എന്നാൽ ഞാൻ വരാം." അമ്മാമ തുടന്നു: "നീയ്യൊരു ബുദ്ധിയുള്ള കുട്ടിയാണ്. നിയ്യ് പറയണതൊക്കെ ഞാൻ കൂട്ടാക്കണം."

"ഇനി അത്താഴം കഴിഞ്ഞിട്ടൊന്നും പറയാനില്ല" ഞാൻ തുടന്നു: "അമ്മാമക്ക് ഒഴിവുള്ള ദിവസം അങ്ങട്ട് വര്വാ. മുത്തശ്ശിയോട്ട വത്തമാനങ്ങളൊക്കെ പറയ്വാ. പണിക്കരെ വിളിച്ച് ദിവസം നിശ്ചയിക്ക്വാ."

"അങ്ങനെ ആയിക്കോട്ടെ." അമ്മാമ അമ്മായിയോട്ട ചോദിച്ചു: "അണക്ക് സമ്മതല്ലേ?"

"നിങ്ങടെ മരുമകനും മകളുമാണ്. ഞാനെന്താ പറയണത്? ഒക്കെ നിങ്ങള് നിശ്ചയിച്ചാൽ മതി." അമ്മായി പറഞ്ഞു.

"എന്നിട്ടെന്നാ അമ്മാമ അങ്ങോട്ട വര്വാ?" ഞാൻ തുടന്നു പറഞ്ഞു: "അന്നേക്ക് കുഞ്ഞുണ്ണിപ്പണിക്കരോട്ടും ഒന്നു വരാൻ പറയാം. നല്ലൊരു ദിവസം നോക്കാൻ."

"ഞാൻ മററന്നാൾ വരാം." അമ്മാമ സമ്മതിച്ചു.

"ഞങ്ങള് നാളെ രാവിലെ പോവും. ഇതു പറയാനാ വന്നതു്."

അങ്ങനെ ഞങ്ങൾ ബാലന്റെ വിവാഹകാര്യം ഉറപ്പിച്ചു. അമ്മാമന്റേയും അമ്മായിയുടേയും വിരുന്നുണ്ട് പിറേറന്നു കാലത്തു ഞങ്ങൾ മടങ്ങി,

# ഒരു കൂജാവും നാലു ഗ്ലാസ്സും

പറയത്തക്ക ആഘോഷങ്ങളൊന്നുമില്ലാതെ, എന്റേയും ബാലന്റേയും വിവാഹം കഴിഞ്ഞു. ഞങ്ങളുടെ വീട്ടിൽ വച്ചാണ് കുഞ്ഞിമാളുവിന്റേയും വിവാഹമുണ്ടായതു്. അമ്മായിക്കു അവരുടെ വീട്ടിൽ വച്ചു തന്നെ കഴിക്കണമെന്ന് അതിയായ ആഗ്രഹമുണ്ടായിരുന്നു. പക്ഷേ, റേഷനും കൺട്രോളുമുണ്ടായിരുന്നതുകൊണ്ടും, എന്റെ കല്യാണം അവിടെ വച്ചു നടത്തുന്നതുകൊണ്ടും അമ്മാമക്ക് രണ്ടും നടത്താൻ അധികാരാവകാശങ്ങളുണ്ടായിരുന്നതുകൊണ്ടും കുഞ്ഞിമാളുവിന്റെ വിവാഹവും അവിടെത്തന്നെയാണുണ്ടായതു്. വിവാഹത്തിനു പത്തു നാല്പതു പേരെ മാത്രമേ ക്ഷണിച്ചിരുന്നുള്ളു. ഏററവും അടുത്ത ബന്ധുക്കളെ മാത്രം. കമ്യൂണിസ്റ്റ് സുഹൃത്തുക്കളിൽ ഗോപാലനും കേശവമേനോനും പൊതുവാളും മാത്രമേ ഉണ്ടായിരുന്നുള്ളു.

വിവാഹത്തിനു ശേഷം നല്ല ഒരു ടീ പാർട്ടി നടത്തുവാൻ ഞങ്ങൾ പരിപാടിയിട്ടു. താലൂക്കിലുള്ള എല്ലാ പൊതുപ്രവർത്തകന്മാരേയും പങ്കെടുപ്പിക്കാൻ ഞങ്ങൾ തീരുമാനിച്ചു; ബാലൻ കച്ചേരിപ്പടിക്കൽ പോയി ക്ഷണക്കത്തടിപ്പിച്ചു. ആയിരം നേന്ത്രക്കായ വാങ്ങി. പഴനുറുക്കും വറു

ത്ത. ഉപ്പേരിയും ചായയും. അതു മതിയാവോളം. ഇതായി രുന്നു ടീ പാർട്ടിയുടെ വട്ടം.

ആഘോഷമില്ലാതെ കല്യാണം കഴിച്ചതു മുത്തശ്ശിക്കു തീരെ പിടിച്ചില്ല. അവർ ആവലാതി പറഞ്ഞുകൊണ്ടിരുന്നു:—

"ഒരു പെറന്നാൾ സദ്യ ഇതിലും നന്നാവാറുണ്ട് നാണ്യേ. ഒരിത്തിരി പ്രതോൻ! വല്ലാത്തൊരു കല്യാണം!"

"വല്ലാത്തൊരു കല്യാണം"— എന്നതു് മുത്തശ്ശിയുടെ പല്ലവിയായിരുന്നു. അവർ കണ്ടവരോടൊക്കെ കല്യാണത്തിൻെറ നിസ്സാരത പ്രകടിപ്പിച്ചു. ഒരു പത്താള് തികച്ചുണ്ടായില്ല. സദ്യയുണ്ടായില്ല; പെട്ടിപ്പാട്ടുണ്ടായില്ല. കെട്ടി വിതാനമുണ്ടായില്ല.

ചാത്തു നായരുടെ വീട്ടിൽ നിന്നു് അയാളുടെ അമ്മയും അമ്മയുടെ അകന്ന ആങ്ങളയായ ഗോപാലൻ നായരും വന്നിരുന്നു. ഗോപാലനും പൊതുവാളും കേശവമേനോനും ചാത്തു നായരും മററും അവിടെ നിത്യരാണു്. അവരെ ആരു കണക്കാക്കാനാണു്. അമ്മായിയും കുട്ടികളും അമ്മായിയുടെ കുടുംബക്കാരിൽ ചിലരുമാണു് ആ ഭാഗത്തുനിന്നുണ്ടായിരുന്നതു്. ഒരു സാമ്പാറും പെരട്ടിയുപ്പേരിയും പപ്പടവും മാത്രമുള്ള ഒരൂണിൻെറ വട്ടമല്ലാതെ സദ്യയൊന്നുമുണ്ടായിരുന്നില്ല. ഞങ്ങളുടെ അയൽപ്പക്കത്തുള്ള സ്കൂൾമാസ്റ്റർമാരൊക്കെയുണ്ടായിരുന്നു. അടുത്ത അയൽപ്പക്കക്കാരും. മാനേജരായ നാരായണൻ നായരെ പ്രത്യേകം ക്ഷണിച്ചിരുന്നു.

എല്ലാററിനും പുറമേ പച്ചപ്പകലാണു് കല്യാണമുണ്ടായതു്. മാലയോ മോതിരമോ ഒന്നും കൈമാറിയില്ല. ഉമ്മറത്തു ഒരു വിളക്കു കൊളുത്തി വച്ചിരുന്നു, മുമ്പിൽ ഒരഷ്ടമംഗല്യപ്പാത്രവും. അവിടെ കൂടിയിരുന്ന ആളുകളെ സാക്ഷിയാക്കിക്കൊണ്ടു് ചാത്തു നായർ എനിക്കു് രണ്ടു മുണ്ടു്

തന്നു. ബാലൻ കുഞ്ഞിമാളുവിനും രണ്ടു് മുണ്ടു് കൊടുത്തു. നാരായണൻ നായർ മാനേജർ ഫില്ലപ്പു ചെയ്തു ഫോറത്തിൽ ഞങ്ങളൊപ്പിട്ടു. സാക്ഷികൾ നാരായണൻ നായരും ഗോപാലനുമായിരുന്നു. അങ്ങനെയാണു് ഞങ്ങളുടെ കല്യാണം കഴിഞ്ഞതു്.

"വല്ലാത്തൊരു കല്യാണം"— ഇതൊക്കെ കഴിഞ്ഞപ്പോൾ മുത്തശ്ശി അവരുടെ പ്രതിഷേധം രേഖപ്പെടുത്തി. നിഷ്പ്രഭമായ കല്യാണത്തിനൊരു മോടി കൂട്ടാൻ മുത്തശ്ശി അപേക്ഷിച്ചു:—"ചങ്കരാ—ഒന്നു് ആർക്കെങ്കിലും ചെയ്യിൻ കുട്ടരേ. ഒരു കല്യാണണല്ലോ അല്ലേ?"

പക്ഷേ ആ അപേക്ഷ ഒരാളും ശ്രദ്ധിച്ചില്ല. അവർ ഗോപാലനെ സമീപിച്ചു. ഒന്നാക്കാൻ അപേക്ഷിച്ചു. എല്ലാ സഖാക്കളെക്കാളും അവരുടെ ഇഷ്ടത്തിനു നില്ക്കുന്ന ആൾ ഗോപാലനാണെന്നവക്കറിയാം. അതുകൊണ്ടു് അവർ ഗോപാലന്റെ പിന്നിൽ വിടാതെ കൂടി, ഗോപാലൻ അതിനു നേതൃത്വം കൊടുത്തു. ഗോപാലൻ തന്നെ മുററത്തിറങ്ങി. തലയ്ക്കു കൈ വച്ചു് "ആ–റ–പ്പ്–്–്–" എന്നു് നീട്ടി ആർത്തു. വാഴയിൽ കുഞ്ഞനും മററു ചില ചെറുപ്പക്കാരുമായി പത്തു പന്ത്രണ്ടു ചെറുപ്പക്കാർ അവിടം ശബ്ദായമാനമാക്കി, മുത്തശ്ശി അവരുടെ കൂടെ നിന്നിരുന്നു; അപ്പോൾ മാത്രം അവൎക്കൊരുല്ലാസം തോന്നി. അവർ പൊട്ടിച്ചിരിച്ചു. അവർ പറഞ്ഞ പണി ഭംഗിയായി ചെയ്തു വകയ്ക്കുള്ള കൂലി അപ്പോൾ തന്നെ ഗോപാലനു കൊടുക്കുകയും ചെയ്തു. ഒരു പ്രാവശ്യം മുറുക്കാൻ.

ആയിരം നേന്ത്രക്കായും ഒരു ടിന്നു വെളിച്ചെണ്ണയും ഒരു കുട്ടിച്ചാക്കിൽ പഞ്ചസാരയുമായി ബാലൻ കച്ചേരിപ്പടിക്കൽ നിന്നു വന്നപ്പോൾ മുത്തശ്ശി അമ്പരന്നു.

"ഇതൊക്കെ എന്തിനാ?" മുത്തശ്ശി അന്വേഷിച്ചു: "കള്ളൻ കടന്നതിന്റെ ഏഴാംപക്കാ വിളിച്ചു നിലവിളി?"

"ഇതു് ടീ പാർട്ടിക്കാണു് മുത്തശ്ശ്യേ?"—ബാലൻ പറഞ്ഞു.

"ഇതൊക്കെയോ?" അവരത്ഭുതപ്പെട്ടു.

"പത്തഞ്ഞൂറാളിൽ കുറയാതെ ടീ പാർട്ടിക്കുണ്ടാവും. എല്ലാവർക്കും മതിയാവോളം പഴന്നുറുക്കും വറുത്തുപ്പേരിയും കൊടുക്കണം."—ബാലൻ തുടന്നു:—"നല്ല ചായയും. ഈ ചാക്കിൽ നിറച്ചു പഞ്ചസാരയാണു്."

മുത്തശ്ശിയുടെ കണ്ണുകൾ വിടർന്നു. കണ്ട്രോളു് കാലത്തു് അത്രയധികം പഞ്ചസാര കിട്ടുമെന്നു് അവർക്കു് ആലോചിയ്ക്കാൻ പോലും കഴിഞ്ഞിരുന്നില്ല. "ഇതൊക്കെ എവിടുന്നു കിട്ടി?"

"വാങ്ങി"—ബാലൻ തുടന്നു:—"നാല്പതു റാത്തൽ പഞ്ചസാരയുണ്ടു്. എല്ലാവർക്കും നല്ല പഞ്ചസാരച്ചായ കൊടുക്കും."

"ഇവിടെ പത്തഞ്ഞൂറാളുക്കു് ചായ കൊടുക്കണതെങ്ങിനെയാ?" മുത്തശ്ശി തുടന്നു:

"മഴക്കാലമല്ലേ? മുന്നാളുക്കു് അകത്തേയ്ക്കു് കടക്കണമെങ്കിൽ നാലാളു പുറത്തേയ്ക്കു പോരണ്ടേ?"

"തെക്കുംമുറി സ്കൂളിൽവെച്ചാണു്" ബാലൻ പറഞ്ഞു.

"ഓ—ാ—ാ" അവരുടെ മുഖം വാടി: "അതും തരാവില്ല്യാ എനിക്കു്. ഇബടെ വെച്ചിട്ടൊന്നും ഉണ്ടാവില്ലേ?"

"ഇവിടെ വെച്ചിട്ടു ഇതൊക്കെയുണ്ടാക്കും. സ്കൂളിൽ വെച്ചിട്ടു ചായ കൊടുക്കും"—ബാലൻ വിവരിച്ചുകൊടുത്തു.

"ഈ പഞ്ചാരയൊക്കെ ചിലവാവേ്ാ?"—മുത്തശ്ശി സാകാംക്ഷം ചോദിച്ചു:—"ഈ പഞ്ചാരക്കു് എന്താ വില?"

"റാത്തലിനു ഒരുറുപ്പിക"—ബാലൻ വിവരിച്ചു കൊടുത്തു:—"കരിഞ്ചന്തപ്പഞ്ചസാരയാണു്."

"അയ്യയ്യോ"—മുത്തശ്ശി പരിഭ്രമിച്ചു:—"അപ്പോ നാല്ലുരുപ്പികയായില്ലേ പഞ്ചാരക്ക തന്നെ?"

"ആയി"—ബാലൻ പറഞ്ഞു: "വല്യേ കല്യാണം കഴിക്കാഞ്ഞിട്ടല്ലേ മുത്തശ്ശി പാറഞ്ഞോന്നു്? പഞ്ചാരക്ക തന്നെ നാല്ലുരുപ്പിക."

"ബടെ മതിയായിരുന്നു. ഞാനൊന്നും അനുഭവിക്കരുതു് എന്നു വിചാരിച്ചിട്ടല്ലേ?"—മുത്തശ്ശി നെടുവീർപ്പോടെ തുടന്നു:—"എൻെറ ഓരി പഞ്ചാര ങ്ങടു തന്നാൽ മതി"

"മുത്തശ്ശിക്കെത്ര പഞ്ചാര വേണം? മതിയാവോളം തരാം" ബാലൻ പറഞ്ഞു.

"എനിക്കെൻെറ കുപ്പിബ്ഭരണിക്കൊരു ഭരണി!" അവർ തുടന്നു ചോദിച്ചു, "ഒരു ഭരണി പഞ്ചാര എനിക്ക തന്നാലും ടീ പാർട്ടിക്ക തികയില്ലേ?"

"തികയില്ലെങ്കിൽ അപ്പോൾ വേറെ വാങ്ങിക്കോളാം. മുത്തശ്ശിക്ക സന്തോഷമാവണം" ബാലൻ തുടന്നു: "കല്യാണം മോശമായി എന്നു മുത്തശ്ശി എല്ലാവരോടും പറയുന്നുണ്ടു്. കല്യാണത്തിൻെറ ടീ പാർട്ടിയെങ്കിലും നന്നായി എന്നു മുത്തശ്ശി എല്ലാവരോടും പറയണം."

"നീയെന്നെ കളിപ്പിക്കല്ലെ? ഒരു ഭരണി പഞ്ചാര നീയ്യെനിക്ക തരോ? ഞാനെൻെറ കുപ്പിബ്ഭരണി എടുത്തു കൊണ്ടുവരട്ടേ? എ്യ?"

"കൊണ്ടുവന്നോളു, ഇപ്പോൾത്തന്നെ തരാം"—ബാലൻ പറഞ്ഞു.

മുത്തശ്ശി ചിരിച്ചുകൊണ്ടു് അകത്തേയ്ക്കു പോയി. അവരുടെ ഭരണി എടുത്തു കൊണ്ടുവന്നു. ഒരു നാലു് റാത്തൽ പഞ്ചസാര കൊള്ളുന്ന സ്ഫടിക ഭരണിയായിരുന്നു അതു്. ബാലൻ പഞ്ചസാരച്ചാക്കു് ഉമ്മറത്തേക്കെടുത്തുവെച്ചഴി

ച്ചു. ഒരട്ടക്കപാത്രം കൊണ്ടു് പഞ്ചസാര കോരി ഒരു കൊ ച്ചു കുട്ടിയുടെ കയ്യിലെന്നപോലെ മുത്തശ്ശിയുടെ ഭരണിയിൽ പകന്നു കൊടുത്തു. രണ്ടു മൂന്നു പാത്രം ഒഴിച്ചപ്പോഴേക്കും ഭര ണി നിറയാൻ തുടങ്ങി. അവർ ഭരണി പതുക്കെ കുലുക്കി. ബാലൻ ഒരു പാത്രവും കൂടി കോരി ഭരണി നിറച്ചുകൊടു ത്തു. മുത്തശ്ശി ഭരണി ഒന്നുകൂടി കുലുക്കി നോക്കി.

"ഇനിയും കുലുക്കി നിറച്ചാൽ അതു് പൊട്ടും മുത്ത ശ്ശ്യേ"—ഞാൻ പറഞ്ഞു.

"ഇതു് നോക്കു് നാണ്വേ നല്ല പഞ്ചാര"—മുത്തശ്ശി പഞ്ച സാരബ്ഭരണി അടച്ചുവെച്ചു് ചാക്കിൽ നിന്നു അരി വാ രി നോട്ടം നോക്കും പോലെ ഒരു പിടി വാരി എന്നെ കാ ട്ടിത്തന്നു വിവരിച്ചു:—"ഇപ്പോൾ ചില പഞ്ചാര ഒണങ്ങ ത്തവിട്ട നനച്ചു കുഴച്ചുവെച്ചപോലെയിരിക്കും. ഇതു നല്ല തരി!" അവരത്ഭുതം പ്രകടിപ്പിച്ചു. വാരിയ പഞ്ചസാരയിൽ പകുതിയോളം ചാക്കിലിട്ട ശേഷം ബാക്കിയുള്ളതു് വായി ലാക്കി.

"ടീ പാർട്ടിക്കു തികഞ്ഞില്ലെങ്കിൽ മുത്തശ്ശി ഈ പഞ്ച സാര ഞങ്ങൾക്കു തരേണ്ടി വരും"—ബാലൻ തുടന്നു: "മുത്ത ശ്ശിക്കു് ഇത്രയ്ക്കു് പഞ്ചസാര വേറെ വാങ്ങിത്തരാം."

"അതൊന്നും വേണ്ട" മുത്തശ്ശി ഭരണിയെടുത്തു. "തി കഞ്ഞില്ലെങ്കിൽ വേറെ വാങ്ങിക്കൊള്ളിൻ"—അവർ തിരി ഞ്ഞു നോക്കാതെ നടന്നു. ആ പോക്കിൽ സ്വാതന്ത്ര്യത്തിൻേറ യും സാമർത്ഥ്യത്തിൻേറയും സന്തോഷത്തിൻേറയും അലകളു ണ്ടായിരുന്നു.

കുഞ്ഞിമാളു അമ്മയുടെ കുട്ടിയായി അടുക്കളയിൽ കൂടി യിരിക്കുകയാണു്. അവളൊരു നാണം കുണുങ്ങിയായിരുന്ന തുകൊണ്ടു് പുറത്തേക്കൊന്നും വന്നിരുന്നില്ല.

ഞാനും ബാലനും സ്വാലനും കൂടി തൊഴുത്തിനോടടുപ്പിച്ച് ഒരു കൂട്ടുണ്ടാക്കി അറുനൂറു നേന്ത്രക്കായ പുകയിലിട്ടു. നാനൂറു കായ വറുക്കാനുള്ളതായിരുന്നു. വാഴയിൽ കുഞ്ഞനും കൂട്ടുകാരും വന്നു വറുക്കാനുള്ള കായ തൊലി കളയാൻ തുടങ്ങി. ബാലൻ മനക്കൽ പോയി കായ വറുക്കാനുള്ള ഉരുളി വാങ്ങിക്കൊണ്ടു വന്നു.

തൊഴുത്തിന്റെ തെക്കെത്തലക്കലുള്ള നെല്ലുകുത്തു പുരയിൽ വലിയൊരടുപ്പു കൂട്ടി. കായ വറുക്കാനേർപ്പാടു് ചെയ്തു.

വാഴയിൽ കുഞ്ഞന്റെ വലിയമ്മയുടെ മകൻ ഗോവിന്ദൻകുട്ടി നായരായിരുന്നു വറവിന്റെ മൂത്ത പട്ടർ. അയാൾ നല്ല ഒരു പാചക കലാവിദഗ്ദ്ധനായിരുന്നു, അയൽപ്പക്കത്തുള്ള കല്യാണസ്സദ്യക്കു വിഭവങ്ങൾ വെച്ചൊരുക്കിക്കൊടുത്തു കൂലി വാങ്ങി അതും ഒരു വരുമാനമായി കണക്കാക്കിയിരുന്ന മനുഷ്യനാണ് അയാൾ. നല്ല പ്രസരിപ്പും വായാടിത്തവുമുള്ള അയാൾ മദിരാശിയിലെ ഒരു ഹോട്ടലിൽ മൂന്നു നാലു കൊല്ലം രാമയ്യരെന്ന പേരിൽ പണിയെടുത്തിട്ടുണ്ടു്. അവിടെ നിന്നാണ് പാചകകലയിൽ വൈദഗ്ദ്ധ്യം നേടിയതു്. നാട്ടിലുണ്ടാകുന്ന വിവാഹസ്സദ്യകളുടെ നടത്തിപ്പിന്നു് അയാൾക്കു രണ്ടോ മൂന്നോ അനുസരണമുള്ള പിണ്ടിപ്പണിക്കാരെ കൊടുത്താൽ മതി. എല്ലാ വിഭവങ്ങളും നല്ല നിലയിൽ പാകം ചെയ്തു ശരിപ്പെടുത്തും. മതിയാവോളം മുറുക്കാനും, ബീഡിയും കൊടുക്കണം. വിറകു നനവല്ലെങ്കിൽ എണ്ണക്കു ചിലവു വളരെയധികമാവും. അഞ്ചുറുപ്പികയും രണ്ടു മുണ്ടുമാണ് കൂലി. ഉറുപ്പിക കിട്ടിയില്ലെങ്കിലും മുണ്ടു കിട്ടണമെന്നു് നിർബ്ബന്ധമുണ്ടു്. കൊടുക്കുന്ന മുണ്ടു നല്ലതല്ലെങ്കിൽ ആ വീട്ടുകാരെപ്പറ്റി അയാൾ പരസ്യപ്പെടുത്തുന്ന ചീത്തത്തങ്ങൾ കുന്നുകൂടി ഹിമാലയത്തോളം ഉയരും. മുണ്ടു നല്ലതാണെങ്കിലും അതുപോലെത്തന്നെയാണ്. ആ തറവാട്ടുകാരുടെ നന്മകളാവും കുന്നുകൂട്ടുക. പാചകകലാവിദഗ്ദ്ധനായതു

കൊണ്ടു് അയാൾക്കു് രാമയ്യൻ ഗോവിന്ദൻകുട്ടി എന്നൊരു
ബിരുദം നാട്ടുകാർ കല്പിച്ചനുവദിച്ചു കൊടുത്തിരുന്നു.

കായ വറുത്തു തരുവാൻ ഞങ്ങൾ ഗോവിന്ദൻകുട്ടിയെ
ഏല്പിച്ചിരുന്നു. അയാളും ചാത്തു നായരും കൂടി കൃത്യം അ
ഞ്ചു മണിക്കു് ഹാജരായി. കായ നുറുക്കാൻ പററിയ ന
ല്ലൊരു മേശക്കത്തിയോടുകൂടിയാണു് അയാൾ വന്നതു്.

"എടുത്തു മുറുക്കാനും സിക്രട്ടുമൊക്കെ?"–വന്നു കയറി
യ ഉടനെ രാമയ്യൻ ഗോവിന്ദൻകുട്ടി അന്വേഷിച്ചു:–"അ
യാൾ കായ പൊളിച്ചിട്ടുന്ന കൊട്ടയിലേക്കു് നോക്കിക്കൊ
ണ്ടു ശാസിച്ചു: "കുരങ്ങന്മാരേ, എവിട്ന്ന വന്നതാടാ നിങ്ങ
ളൊക്കെ. വടക്കേക്കൊട്ടിൽ നിന്നിറങ്ങിയതാണോ? എത്ര
കഴമ്പാണു് തോടിൽക്കൂടെ കളയണതു്?"

രാമയ്യൻ ഗോവിന്ദകുട്ടി ഒരു നല്ല സ്റ്റഡിക്ലാസ്സു കൊടു
ത്തു. കായയെടുക്കുക. കടയും തലയും മുറിക്കുക. ഏണു
കോണാക്കി വരയുക. വരയുമ്പോൾ കഴമ്പിലേക്കു് കത്തി
യുടെ വായത്തല ആണ്ടു പോകരുതു്. ഒരു തല അല്പം അ
കത്തി മനസ്സിരുത്തിപ്പൊളിക്കുക. കുഞ്ഞനും കൂട്ടുകാരും കൂടു
തൽ ശ്രദ്ധിച്ചു ജോലി തുടങ്ങി. കോഴിക്കോട്ടങ്ങാടിയിൽ
കായക്കുലയിൽ നിന്നു കഴമ്പെടുത്തു് കുലയങ്ങിനെത്തന്നെ
തൂക്കുമെന്നും അതു കണ്ടാൽ നല്ല കായക്കുല തൂക്കിയതാണെ
ന്നു തോന്നുമെന്നും അയാൾ വിവരിച്ചു കൊടുത്തു.

"വിറകു നന്നല്ലേ ബാലാ" ഗോവിന്ദൻകുട്ടി തുടങ്ങി:—
"നന്നല്ലെങ്കിൽ എണ്ണ ഒരരട്ടിന്നു കൂടി വാങ്ങിക്കോളണ്ടു്."

"വിറകൊക്കെ നന്നു്"— ഞാൻ തുടങ്ങി:—"വറക്കു
മ്പോൾ കരിക്കാഞ്ഞാൽ മതി."

"ഊററി എടുക്കാൻ കൊട്ടയും ചട്ടുകവും കൊണ്ടുവന്നി
ട്ടുണ്ടോ?" ഗോവിന്ദൻകുട്ടി ചോദിച്ചു.

"ചട്ടകം കൊണ്ടുവന്നിട്ടുണ്ട്"'—ബാലൻ തുടന്നു:—"ഊററുകൊട്ടയില്ല; ഇപ്പോൾ കൊണ്ടുവരുവിക്കാം. സിഗരററു കൊണ്ടുവരുവിക്കണോ? മുറുക്കാൻ ഇവിടെയുണ്ടു്."

"സിഗരററൊന്നും വേണ്ട കുട്ട്യേ—വലിയ വലിയ കല്യാണം നടക്കണ ദിക്കിൽ ഞാൻ വലിയ കേമനാണെന്നു തോന്നിക്കാൻ സിഗരററാവശ്യപ്പെട്ടും. അതും കൂടി അങ്ങോട്ടു് നശിക്കട്ടെ എന്നേ ഞാൻ വിചാരിക്കാറുള്ളു."—ഗോവിന്ദൻകുട്ടി പറഞ്ഞു.

ബ്ബാലൻ മനക്കൽനിന്നു ഊററുകൊട്ട വാങ്ങാൻ കുഞ്ഞനെ പറഞ്ഞയച്ചു.

"ഇതു നേരേ ഒരേ കനത്തിൽ നുറുക്കാൻ ആക്കാ വെക്ക്'ാ"—ഗോവിന്ദൻകുട്ടി ചോദിച്ചുകൊണ്ടു തുടന്നു: "പല കനവുംമായാൽ ചിലതു കരിയും മററു ചിലതു മൂക്കില്ല"

"ഞാനാവാം"—ചാത്തു നായർ പറഞ്ഞു. "ഒരു പിശാങ്കത്തി കൊണ്ടുവന്നു തരൂ"—ചാത്തു നായർ എന്നോടു് പറഞ്ഞു.

അവിടെ കറിക്കത്തിയേ ഉണ്ടായിരുന്നുള്ളു. അതു കനം കൂട്ടതലാണു്. കുഞ്ഞന്റെ കയ്യിൽ ഒരു കഠാരക്കത്തിയുണ്ടായിരുന്നു. അവന്റെ ട്രൌസറിന്റെ പോക്കററിൽ നിന്നു ബാലനതെടുത്തു കൊടുത്തു.

"ഇതെന്തു കത്തിയാ? ഇതു വല്ലവരേയും കുത്തിക്കൊല്ലാനേ പററു. കായ നുറുക്കാൻ ഇങ്ങനത്തെ മേശക്കത്തി വേണം." ഗോവിന്ദൻകുട്ടി അയാളുടെ കയ്യിലുണ്ടായിരുന്ന മേശക്കത്തി കാട്ടി അതിന്റെ മൂച്ച്യൊന്നു് പരിശോധിച്ചു് അഭിമാനം കൊണ്ടു.

ചാത്തു നായരും ഗോവിന്ദൻകുട്ടിയും കൂടി കായ നുറുക്കാനിരുന്നു. മുഴുവൻ വട്ടത്തിൽ നുറുക്കണമെന്നാണു് ബാ

ലന്റെ അഭിപ്രായം. വട്ടത്തിൽ നുറുക്കുന്നതു് കോഴിക്കോടൻ കച്ചവടത്തിന്നേ പററൂ എന്നും മലയാളികൾക്കു നാലാക്കി കീറി നുറുക്കുന്നതാണു് അന്തസ്സെന്നുമായിരുന്നു ഗോവിന്ദൻകുട്ടിയുടെ അഭിപ്രായം.

"സദ്യയ്ക്കു് നല്ലതു് നാലാക്കിക്കീറി വറുക്കുന്നതാണു്, ഇതു ടീ പാർട്ടിക്കല്ലേ. വട്ടത്തിൽ മതി"— ബാലനഭിപ്രായപ്പെട്ടു. എനിയ്ക്കും ബാലന്റെ അഭിപ്രായമായിരുന്നു.

അങ്ങനെ കായ വട്ടത്തിൽ നുറുക്കി വറുക്കാൻ തീർമാനിച്ചു.

ഞാനും കുഞ്ഞിമാളുവും കൂടി നെല്ലുകുത്തു പുരയിലെ വലിയ അടുപ്പിൽ ഉമിയും ചകിരിയും ഇട്ടു തീപ്പിടിപ്പിച്ചു കൊടുത്തു, ഗോവിന്ദൻകുട്ടിയുടെ നേതൃത്വത്തിൽ വലിയ 'വറവുരുളി' അടുപ്പത്തു് കയററി ഒരു ടിന്നു എണ്ണ മുഴുവനും ഒഴിച്ചു. അങ്ങനെ ഉപ്പേരി വറവിന്റെ ബഹളം അങ്ങോട്ടു് മാററി. ഉമ്മറം ഒഴിവാക്കി. ഞാനും ബാലനും കൂടി ടീ പാർട്ടിക്കു ക്ഷണിക്കേണ്ടവരുടെ ലിസ്റ്റുണ്ടാക്കി. അച്ചടിച്ചു കൊണ്ടുവന്നിരുന്ന ക്ഷണക്കത്തിന്മേൽ വിലാസമെഴുതി മടക്കി കെട്ടിവെച്ചു. ഞങ്ങളുടെ താലൂക്കിലുള്ള എല്ലാ പൊതു പ്രവർത്തകന്മാരേയും ലിസ്റ്റിൽ ഉൾപ്പെടുത്തിയിരുന്നു.

അന്നൊരു ബുധനാഴ്ചയായിരുന്നു. അടുത്ത ഞായറാഴ്ചയായിരുന്നു പാർട്ടി. രാത്രി നാലുമണിയോടു കൂടി ഉപ്പേരി വറവു കഴിഞ്ഞു. കത്തുകൾ മേൽവിലാസമെഴുതിത്തീർന്നു.

പിറേറന്നു കാലത്തുതന്നെ തപാലിലയക്കാനുള്ള ക്ഷണക്കത്തുകൾ പോസ്റ്റു് ചെയ്തു. മററുള്ളവ മേൽവിലാസക്കാർക്കെത്തിക്കാൻ കുഞ്ഞനെ ഏല്പിച്ചു. ഞാൻ മനക്കൽ പോയി കുട്ടിത്തമ്പുരാട്ടിയേയും തമ്പുരാനേയും ക്ഷണിച്ചു പോന്നു.

മുത്തശ്ശിക്കു സ്കൂളിലേക്കു പോരണമെന്നുണ്ട്, പക്ഷെ ബാലനതു വേണ്ടെന്നു പറയുകയാണ്. അവരെന്നെ ശരണം പ്രാപിച്ചു:—"ഞാനും പോരട്ടേ നാണ്വേ?"—അവരാവലാതിപ്പെട്ടു: "ബാലൻ വേണ്ടാ എന്നാണ് പറയണതു്"

"അതൊക്കെ ബുദ്ധിമുട്ടാവും. മുത്തശ്ശിക്കു വേണ്ടതൊക്കെ ഇവിടെയുണ്ടല്ലോ. പിന്നെ എന്തിനാ പോരണതു്?" ഞാൻ ചോദിച്ചു.

"അവിടുത്തെ മീററിങ്ങും പ്രസംഗവും ഒക്കെ കേക്കാനാ!' മുത്തശ്ശി എന്റെ മുഖത്തു് ഉററു നോക്കി.

"പോന്നോളു മുത്തശ്ശ്യേ ഞാൻ കൊണ്ടുപോവാം"—കുഞ്ഞിമാളുവാണ് പറഞ്ഞതു്.

"പോരട്ടെ?" മുത്തശ്ശി വീണ്ടും ചോദിച്ചു: "നിങ്ങൾക്കൊക്കെന്നെ കൊണ്ടുപോവാൻ നാണക്കേടാവും അതല്ലേ?"

"ഒന്നുല്ല്യ"—കുഞ്ഞിമാളു തുടന്നു: "എനിക്കൊരു നാണക്കേടുല്ല്യ"

"ഞാൻ നടന്നോണ്ടു"—മുത്തശ്ശി തുടന്നു:—"വല്ല കയററവും കയറുമ്പോൾ എന്റെ കയ്യൊന്നു പിടിച്ചാൽ മതി" അവക്കു സന്തോഷമായി. അവർ നന്ദിയോടുകൂടി കുഞ്ഞിമാളുവിനെ നോക്കി.

ഞായറാഴ്ച രാവിലെ മനക്കൽ നിന്നു രണ്ടു കാതൻചെമ്പുകളും അടുക്കു പാത്രങ്ങളും ചായക്കെററിലുകളും കൊണ്ടുവന്നു. പഴം വേവിക്കാനേർപ്പാടു് ചെയ്തു. കച്ചേരിപ്പടിക്കൽ നിന്നു പന്ത്രണ്ടു ഡസൻ കപ്പും സാസറും വരുത്തി. അതിന്റേയും മേൽനോട്ടം ഗോവിന്ദൻകുട്ടിയ്ക്കായിരുന്നു.

ബാലനും ചാത്തു നായരും ഒരു മണിക്കു തന്നെ സ്കൂളിലേയ്ക്കു പോയി. സ്കൂളിലുള്ള രണ്ടു ഹോളുകളിൽ ഒന്നിൽ ബെഞ്ചുകൾ പിടിച്ചിട്ടു ടീ പാർട്ടിക്കൊരുക്കി. മറേറ ഹാ

ളിൽ പായ വിരിച്ചു മീററിങ്ങിനേർപ്പാടു ചെയ്തു. ഒരു കാതൻ ചെമ്പിൽ ചായക്കുള്ള വെള്ളം അടുപ്പത്തു വെച്ചു തിളപ്പിച്ചു.

ഒരു മൂന്നു മണിയായപ്പോഴേക്കു കിടാവും ഗോപാലനും പൊതുവാളും കേശവമേനോനുമെത്തി കിടാവിന്റെ വാറണ്ടു് പിൻവലിച്ചിരുന്നു. ഗോപാലന്റെ അദ്ധ്യക്ഷതയിൽ നടത്താൻ നിശ്ചയിച്ചിരുന്ന അനുമോദനയോഗം കിടാവിന്റെ അദ്ധ്യക്ഷതയിലാക്കാൻ തീരുമാനിച്ചു. ആ കമ്യൂണിസ്റ്റ് നേതാവിന്റെ സാന്നിദ്ധ്യം എനിക്കത്യന്തം സന്തോഷകരമായിരുന്നു.

അയൽവക്കത്തുള്ള ചെറുപ്പക്കാരികളെല്ലാം ഞങ്ങളുടെ വീട്ടിൽ വന്നു ചേർന്നു. നായരവീട്ടിലെ നന്ദിനി, നാലകത്തെ ലക്ഷ്മിക്കുട്ടിയമ്മ, കുമ്മിണിയമ്മ, കല്യാണിക്കുട്ടി, ദേവയാനി, വാഴയിൽ കല്യാണി, ജാനകി, അമ്മുക്കുട്ടി അങ്ങനെ അന്നാട്ടിലുള്ള പത്തു മുപ്പത്തഞ്ചു സ്ത്രീകൾ ഞങ്ങളുടെ വീട്ടിലെത്തി. അവരെ കണ്ടപ്പോൾ കിടാവു് എന്നെ വിളിച്ചു ചോദിച്ചു: "മഹിളാസംഘം എങ്ങനെ? ഇവരൊക്കെ മെമ്പർമാരാണോ?"

"ചിലരൊക്കെ മെമ്പർമാരാണു്. സംഘമൊന്നും ശരിപ്പെട്ടിട്ടില്ല. ചിലരൊക്കെ പുസ്തകം വായിക്കും എന്നു മാത്രം." ഞാൻ തുടർന്നു:–"സ്കൂളിലേക്കു നടന്നോളു. ഞങ്ങളിപ്പോൾ വരാം."

"കുഞ്ഞിമാളേ-ാ-ാ" എന്നു വിളിച്ചുകൊണ്ടു് സ്കൂളിലേക്കു പോവാനൊരുങ്ങിപ്പുറപ്പെട്ട മുത്തശ്ശി ഉമ്മറത്തേക്കു വന്നു. അവരുടെ ആ നില്പ് പഴമയുടെ സൌന്ദര്യപ്രദർശനമായിരുന്നു.

ഒരു തെക്കൻമുറിയാണു് അവരുടുത്തിരുന്നതു്. കരയുള്ള ഒരു തോർത്തുകൊണ്ടു പുതച്ചിരുന്നു. നരച്ച തലമുടി വൃ

ത്തിയായി ചീകി മിനുക്കി പിന്നോട്ട കെട്ടിവെച്ചിരുന്നു. ക ണ്ണെഴുതി കുറിയിട്ട ചാന്തുകുത്തിനില്ക്കുന്ന അവർ അവക്കുള്ള പണ്ടങ്ങളും എടുത്തു കെട്ടിയിരുന്നു. കുററിവച്ച രാശിപ്പണ ങ്ങളും പരന്ന തകിട്ടുകളും പച്ചക്കല്ലുവെച്ച തെക്കൻതാലി യും, കറപ്പുചരടിന്മേൽ കോത്തതാണ് അവരുടെ പണ്ടം. കൈവിരലിൽ ഉരുൾമോതിരങ്ങളും. മടിക്കുത്തിൽ മുറുക്കാനു ള്ളതെല്ലാം ഒരു പൊതിയാക്കിവെച്ചിട്ടുണ്ട്. ഉത്സാഹംതുളു മ്പുന്ന ആ മുഖത്ത് ഒരു കറയററ പുഞ്ചിരി മിന്നത്തിളങ്ങി യിരുന്നു. അവർ ചുററുപാട്ടുമൊന്നു നോക്കി. കിടാവിനെ കണ്ടു ചോദിച്ചു:

"എപ്പളേ വന്നതു്?" മുത്തശ്ശി തുടന്നു: "ഇപ്പോൾ പൊ ല്ലീസുകാര് തിരയാനൊന്നും വരില്ലേ?"

"ഇല്ല." കിടാവു തുടന്നു: "ഇപ്പോ വന്നു. മുത്തശ്ശി സ്കൂളി ലേക്കില്ലേ?"

"വയ്യെങ്കിലും പോര്ന്നാ നിശ്ചയിച്ചു. നാണിയും ബാ ലനും ഒക്കെ പോരണ്ട പോരണ്ടാന്നു പറയാണ്." അവർ തുടന്നു: "എന്തുവന്നാലും വേണ്ടില്ല ഞാൻ പോരാന്നു നിശ്ച യിച്ചു. ൻെറ കുട്ടിന്നെ കൊണ്ടുപൊയ്ക്കോളാം എന്നു പറ ഞ്ഞു." അവർ അഭിമാനത്തോടെ നിന്നു.

"ആരാ നിങ്ങടെ കുട്ടി?" ഗോപാലൻ തുടന്നു: "നാണി യും ബാലനുമല്ലാതെ?"

"ൻെറ കുട്ടി കുഞ്ഞിമാളു" അവർ ചുററുപാട്ടും ഒന്നു നോക്കി സ്വരം താഴ്ത്തി പറഞ്ഞു; "നല്ല സ്വഭാവാ പെണ്ണി ൻെറ. ആ തള്ളടെ ചേട്ടത്തരങ്ങളൊന്നൂല്ല ഇപ്പൊ ക ണ്ടാല്."

"ശ്രമം പൊടിപാററണം." ഗോപാലൻ തുടന്നു: "ക ല്യാണത്തിൻെറ ടീപാർട്ടിയൊക്കെ കഴിഞ്ഞിട്ട ഒരു കൈ കൊട്ടിക്കളിയും വേണം."

"വേണം—" മുത്തശ്ശി തുടന്ന് കിടാവിനോടാവലാതി. പ്പെട്ടു: "ഞാനെന്റെ ബാലനോടും നാണിയോടും ഒക്കെ പറഞ്ഞു. കല്യാണം സാമാന്യംപോലെ കഴിക്കണം എന്ന്. ഒരു പിറന്നാൾസദ്യയോളവുംകൂടി കേമമായില്ല! എന്നിട്ടിപ്പോൾ അതിന്റെ പകരത്തിനാത്രെ ഈ ടീപാർട്ടി. കല്യാണത്തിനെന്തേ കണ്ടില്ല?"

"വരാനൊത്തില്ല."—കിടാവു തുടന്നു:—"ഇന്നല്ലെ ശാരിക്കുള്ള കല്യാണം. അപ്പോഴേക്ക വന്നില്ലേ?"

"വന്നേ വന്നു"—മുത്തശ്ശി സമ്മതിച്ചു. "പോണ്ടവരൊക്കെ വേണം. വേഗം വരില്ലേ?—ഞാനങ്ങട്ട നടക്കട്ടെ. 'കൊച്ചി കൊച്ചി' നടന്നിട്ട് അവിടെ എന്താണ്ടു? അവർ അകത്തേയ്ക്കു തിരിഞ്ഞുനിന്നു മഹിളാസംഘത്തോടു പറഞ്ഞു: "ലക്ഷ്മിക്കുട്ട്യേ, ഞാനങ്ങട്ട നടക്കട്ടെ; വേഗം വരിൻ." അവർ വീണ്ടും കുഞ്ഞിമാളുവിനെ വിളിച്ചു.

കുഞ്ഞിമാളു പുറത്തുവന്നു. അവൾ അതുവരെയും അകത്തു വിഷമിക്കുകയായിരുന്നു. അവൾക്കു സാരിയുടുക്കാനറിഞ്ഞിരുന്നില്ല. ഉൾഭാഗത്ത് ഒതുക്കി കുത്തേണ്ട ഞൊറി ചിന്നിച്ചിതറി തുള്ളൽക്കാരന്റേതുപോലെ കിടന്നിരുന്നു. ഞാൻ അവളെ വിളിച്ചുകൊണ്ടുപോയി സാരി വൃത്തിയായുടുപ്പിച്ചു.

"അപ്പോഴേക്ക് അവളെ പിടിച്ചുകൊണ്ടുപോയി."—മുത്തശ്ശി ആവലാതിപ്പെട്ടു. അവർ വിളിച്ചുപറഞ്ഞു: "ന്റെ ആ മുണ്ടൻവടിയും ഇങ്ങൊട്ടെടുത്തോ നാണ്യേ."

ഞാൻ മുത്തശ്ശിയുടെ മുണ്ടൻവടിയുമായി പുറത്തു വന്നു.

"ഇങ്ങട്ടുകൊണ്ടാ" മുത്തശ്ശി വടി വാങ്ങിക്കൊണ്ടു ചോദിച്ചു:—"എടുത്തു കുഞ്ഞിമാളു? നിയ്യെങ്ങട്ടെ അവളെ കൊണ്ടുപോയത്?"

അപ്പോഴേക്കും കുഞ്ഞിമാളു വന്നു. മുത്തശ്ശിയും കുഞ്ഞിമാളുവും പതുക്കെ സ്കൂളിലേയ്ക്കു നടന്നു.

വീടു കാക്കാൻ അമ്മയെ ഏല്പിച്ചുകൊണ്ടു ഞങ്ങളെല്ലാവരും പുറത്തിറങ്ങി.

ഞങ്ങൾ സ്കൂളിലെത്തി. മീററിങ്ങ്ഹാൾ പുതിയ കെട്ടിടമായിരുന്നു. പഴയ കെട്ടിടത്തിന്റെ മുമ്പിൽ അത്രതന്നെ വലുപ്പത്തിൽ ഉണ്ടാക്കിയ പുത്തൻകെട്ടിടത്തിന്റെ തെക്കേത്തലയ്ക്കൽ നാലഞ്ചു കസേലകളിട്ടിരുന്നു. നടുക്കുള്ള കസേലയുടെ മുമ്പിലുള്ള മേശ ചന്തമുള്ള ഒരു വിരികൊണ്ടു മൂടിയിരുന്നു. മേശപ്പുറത്തു തലയിൽ ചന്ദനത്തിരി നിറച്ച കൊച്ചാനക്കുട്ടികളുടെ നാലു പ്രതിമകൾ വെച്ചിരുന്നു. നടുക്കു് ഒരു താലത്തിൽ വെററിലയും അടക്കയും വാസനയുള്ള ചുണ്ണാമ്പിന്റെ പാത്രവുമുണ്ടായിരുന്നു. മററൊന്നിൽ ചെറുനാരങ്ങ ഒതുക്കിവെച്ചിരുന്നു. ഏഴെട്ടു സിഗരററുടിന്നുകളും.

കുട്ടിത്തമ്പുരാനും കുട്ടിത്തമ്പുരാട്ടിയും ഞങ്ങളെത്തുന്നതിനു മുമ്പുതന്നെ എത്തിയിരുന്നു. നാട്ടുകാർ തടിച്ചുകൂടിയിരുന്നു. ആ മീററിങ്ങ്ഹാളിന്റെ തെക്കുകിഴക്കേ മൂല സ്ത്രീകൾക്കൊഴിച്ചിട്ടതാണു്. സ്ത്രീകളെ അവിടെ ഒതുക്കിയിരുത്തി. ഞാൻ ബാലന്റെ അടുത്തേയ്ക്കു ചെന്നു.

ജാതിമതഭേദമെന്യേ നാട്ടുകാർ പങ്കെടുത്തിരുന്നു. മുഹമ്മദും അബുബക്കറും വന്നിട്ടുണ്ടു്. സബ്ബിൻസ്പെക്ടരാണു് അബുബക്കറെങ്കിലും അവൻ എന്നോടുള്ള ബഹുമാനംകൊണ്ടു് അന്നു് ടീപാർട്ടിയിൽ പങ്കെടുക്കുവാൻ വന്നതായിരുന്നു.

"അബുബക്കർ വന്നുവല്ലോ. ഞാൻ വിചാരിച്ചു വരില്ലെന്നു്." ഞാൻ പറഞ്ഞു.

"ടീച്ചറെ മറന്നാൽ പററ്വോ—" അബുബക്കർ തുടന്നു: "ഇതിനുവേണ്ടിത്തന്നെ വന്നതാണു്."

"എനിക്കു സന്തോഷമായി." ഞാൻ തുടൎന്നു: "കമ്യൂണിസ്റ്റ്കാരത്തിയുടെ കല്യാണത്തിന്നു പൊല്ലീസ്സുകാർ വന്നാൽ......?"

"അതിനല്ലെ ഉടുപ്പു മാററി വന്നതു്?"—അവൻ ചോദിച്ചു: "ഞാനെന്താ ചെയ്യേണ്ടതു്?"

"ഒന്നും വേണ്ട"—ഞാൻ തുടൎന്നു: "വന്നതുതന്നെ സന്തോഷമായി."

ചായ കൂട്ടി തയ്യാറാക്കിയിരുന്നു. ആദ്യം സ്ത്രീകൾക്കു ചായകൊടുക്കാമെന്നേൎപ്പാടുചെയ്തു. ഞാൻ കുട്ടിത്തമ്പുരാട്ടിയെ കൂട്ടി പഴയ ഹാളിലേക്കു പോയി. അവിടെ നൂറിലധികം പേൎക്കു് ഒന്നിച്ചിരുന്നു ചായ കുടിക്കാൻ സൌകൎയ്യമുണ്ടായിരുന്നു. ഞങ്ങൾ സ്ത്രീകൾ അറുപതുപേർ തികച്ചുണ്ടായിരുന്നില്ല. ബാക്കി ഭാഗത്തേക്കു പുരുഷന്മാരേയും കൂട്ടി ഒന്നാമത്തെ പന്തി ടീപാട്ടി കഴിഞ്ഞു. ആ മഹിളാസംഘത്തെ മീററിങ്ങ്ഹാളിൽത്തന്നെ കൊണ്ടുവന്നിരുത്തി.

പുരുഷന്മാരുടെ ടീപ്പാട്ടി തുടങ്ങി. ഞങ്ങൾ സ്ത്രീകൾക്കു മുറുക്കാൻ കൊടുത്തു.

വലിയ ഒരു ജഗന്നാഥൻമുണ്ടു ചുററി ഒരു തോൎത്തു് ഇടയിൽ കെട്ടി കുററിപ്പുറിരിവുകാരൻ കുഞ്ഞൻനായർ അതിലെ അലഞ്ഞുനടന്നിരുന്നു. അയാൾ ഒന്നാം പന്തിയിൽത്തന്നെ ചായ കുടിച്ചിരുന്നു. അപ്പോൾ ഒന്നു മുറുക്കാൻ കിട്ടാൻ പരുങ്ങുകയാണു്.

"ഇത്തിരി ഇങ്ങട്ടുതന്നാ." കുഞ്ഞൻനായർ മുറുക്കാൻ ചോദിച്ചു.

"ഇതാ." ഞാൻ ഒരു നാലഞ്ചു പ്രാവശ്യം മുറുക്കാനുള്ള വെററിലയും അടയ്ക്കയും പുകലയും വാസനച്ചുണ്ണാമ്പും എടുത്തു കുഞ്ഞൻ നായൎക്കു കൊടുത്തു.

"എന്താ ഇതിങ്ങനെ ചുകന്നിരിക്കണത്" കുഞ്ഞൻ നായർ ചോദിച്ചു.

"അതൊ"—ഞാൻ ചിരിച്ചുകൊണ്ടു തുടന്നു:—"അതു കമ്യൂണിസ്റ്റ് ചുണ്ണാമ്പാ."

കുഞ്ഞൻ നായരും ചിരിച്ചു. അയാൾക്കു സന്തോഷമായിരിക്കുന്നുവെന്ന് ആ മുഖഭാവം വിളിച്ചുപറഞ്ഞു. കുറേനേരം ഞാൻ അയാളെത്തന്നെ ഉററുനോക്കി. എൻെറ കരളിൽ അയാളുടെ ജീവചരിത്രത്തിൻെറ പല രംഗങ്ങളും തെളിഞ്ഞു മാഞ്ഞു.

കിട്ടാവും ഗോപാലനും കേശവമേനോനുമെല്ലാം എത്തി. അവരുടേയും ചായകുടി കഴിഞ്ഞു. എല്ലാവരും മീററിങ്ങുഹാളിൽ പ്രവേശിച്ചു. ചന്ദനത്തിരികൾ കത്തിച്ചു. അവയുടെ പുക ഉയന്നുകൊണ്ടിരുന്നു. കേശവമേനോൻ ഒരു കാര്യപരിപാടി എഴുതിക്കൊണ്ടുവന്നു എന്നെ കാണിച്ചു. അതിൽ അദ്ധ്യക്ഷസ്വീകരണം, അദ്ധ്യക്ഷൻെറ ഉപക്രമപ്രസംഗം, അനുമോദനം, സമ്മാനദാനം, മറുപടി, ഉപസംഹാരം ഇങ്ങനെ പല പരിപാടികളുമുണ്ടായിരുന്നു.

"ഇതുപോരെ?" കേശവമേനോൻ ചോദിച്ചു.

"മതി." ഞാനഭിപ്രായം പറഞ്ഞു.

അവിടെ കൂട്ടന്ന യോഗത്തിൻെറ ഉദ്ദേശം വിവരിച്ചുകൊണ്ടു ഗോപാലൻ കിട്ടാവിനെ അദ്ധ്യക്ഷസ്ഥാനത്തേയ്ക്കു ക്ഷണിച്ചു. കിട്ടാവു് മനോഹരമായ ഒരു പുഞ്ചിരിയോടുകൂടി ആ സ്ഥാനം സ്വീകരിച്ചു. അപ്പോഴേക്കാണ് മുത്തശ്ശിയും കുഞ്ഞിമാളുവുംകൂടി ഹാളിൽ കടന്നത്.

"നാണ്വേ്യ ഞാനെവിടെയാ ഇരിക്കേണ്ടത്?" മുത്തശ്ശി കുറച്ചുറക്കെ എന്നെ വിളിച്ചു ചോദിച്ചു. അവർ ആ ഹാളിൽ തിങ്ങിവിങ്ങിക്കൂടിയിരുന്ന നാട്ടുകാരെ കണ്ടത്ഭുതത്തോടെ നിന്നു.

"ഇവിടെയിരിക്കണം" ഗോപാലൻ മുത്തശ്ശിയെ പിടിച്ചുകൊണ്ടു് അദ്ധ്യക്ഷൻെറ കസേലയുടെ അടുത്തേയ്ക്കു നീങ്ങി. ആ കസേലയുടെ ഇടത്തുഭാഗത്തും വലത്തുഭാഗത്തും ഈരണ്ടു കസേലകളുണ്ടായിരുന്നു. വലത്തുഭാഗത്തു് അററത്തുള്ള കസേലയിൽ കുട്ടിത്തമ്പുരാട്ടിയാണു് ഇരുന്നിരുന്നതു്. അടുത്തു് അദ്ധ്യക്ഷനോടു തൊട്ടു കിടക്കുന്ന കസേല ഒഴിവായിരുന്നു. ഗോപാലൻ മുത്തശ്ശിയെ അവിടെ ഇരുത്താൻ ശ്രമിച്ചു. അവക്കു് അവിടെ ഇരിക്കാൻ മടിയും പരിഭ്രമവുമായിരുന്നു.

"ഇബടെ വേണ്ട." എന്നു പറഞ്ഞു മുത്തശ്ശി പിടഞ്ഞു. പതുത്തിക്കാട്ടു മനസ്സിലെ കുട്ടിത്തമ്പുരാട്ടിയുടെ കൂടെയിരിക്കാൻ അവൾക്കർഹതയില്ലെന്നവർ വിശ്വസിച്ചിട്ടുണ്ടാവണം. പോരാത്തതിനു കുട്ടിത്തമ്പുരാൻ ഇടത്തുഭാഗത്തും.

"ഇവിടെത്തന്നെ വേണം."—ഗോപാലൻ അല്പം ശക്തി പ്രയോഗിച്ചു് അവരെ അവിടെ ഇരുത്തുകതന്നെ ചെയ്തു. മുത്തശ്ശി നന്നെ പരിഭ്രമിച്ചിരുന്നു. അവരുടെ ആ പരിഭ്രമം ഒരു കലാപ്രകടനംപോലെ കാണികളെ പൊട്ടിച്ചിരിപ്പിച്ചു.

കിടാവും തമ്പുരാനും തമ്പുരാട്ടിയും ബാലനും ഞാനും മററു പലരും പറഞ്ഞിട്ടാണു് അവരുടെ ഇരുപ്പുറച്ചതു്.

കിടാവു് രണ്ടുമൂന്നു മിനുട്ടു് നീണ്ടു നിന്ന ഒരദ്ധ്യക്ഷപ്രസംഗം നടത്തി. ആ അദ്ധ്യക്ഷപ്രസംഗത്തിൽ സാധാരണ ഇടത്തരക്കാർ നടത്തുന്ന ആഡംബരപൂർണ്ണമായ വിവാഹാഘോഷങ്ങളിൽ നിന്നു ഞങ്ങടേതിന്നുള്ള പ്രത്യേകത ചൂണ്ടിക്കാട്ടിയിരുന്നു. നവദമ്പതികളായിത്തീന്ന ഞങ്ങൾക്കു മംഗളമാശംസിക്കുകയും ചെയ്തിരുന്നു. ഗോപാലൻ വൈവാഹികജീവിതത്തിൻെറ മനോഹാരിതയും, ദമ്പതികൾ തമ്മിലുണ്ടാവേണ്ട ഹൃദയൈക്യവും, ഏതു വിപത്തും നേരിടാനു

ണ്ടാവേണ്ട മനക്കരുത്തും ഉൽബോധിപ്പിച്ചുകൊണ്ടു ഞങ്ങ ളെ അനുമോദിച്ചു.

പിണ്ടാരികേശവമേനോൻ, താലൂക്ക് കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ വക ഒരു സമ്മാനം ഞങ്ങൾക്കു തന്നു. ആ സ മ്മാനം ഞങ്ങൾക്കുവേണ്ടി ബാലൻ ഏററുവാങ്ങി. ഒരു കൂ ജാവും നാലു് ഗ്ലാസ്സുകളും.

''ഈ സമ്മാനം താലൂക്ക് കമ്മ്യൂണിസ്റ്റ്പാർട്ടിയുടെ ഒരു പ്രതിനിധി എന്ന നിലയ്ക്കു ഞാൻ തരികയാണ്.'' എന്നു പ റഞ്ഞുകൊണ്ടു് പിണ്ടാരി തുടന്നു: ''ഈ കൂജാവിൽ നാലു ഗ്ലാസ്സ് പാലു കൊള്ളും. കിടക്കാൻ തുടങ്ങുമ്പോൾ നാലുപേ രുംകൂടി ഇതുന്നു ഓരോ ഗ്ലാസ്സ് പാലു കുടിക്കുക. സാധാരണ മരുമക്കത്തായക്കാരുടെ ഇടയിൽ കാണാറുള്ള ദുർമ്മുഖങ്ങ ളൊന്നുമില്ലാതെ നാത്തൂന്മാർ തമ്മിൽ ഐക്യമുണ്ടാവട്ടെ. വല്ല വിധത്തിലും നിങ്ങൾതമ്മിൽ തെററിപ്പിരിയേണ്ടിവ രികയാണെങ്കിൽ ഈ കൂജാവു താലൂക്ക് പാർട്ടി ആഫീ സിൽ ഹാജരാക്കുവാൻ ഞാൻ ബാലനെ ഏല്പിക്കുന്നു. ഗ്ലാ സ്സുകൾ നിങ്ങൾക്കെടുക്കാം.''

ഇതു പറഞ്ഞപ്പോൾ ഹാളാകെ പൊട്ടിച്ചിരിച്ചു.

''അതു കൊടുത്തേക്കൂ.'' കുട്ടിത്തമ്പുരാൻ തമ്പുരാട്ടിയോടു പറഞ്ഞു.

''ഈ ശുഭമുഹൂർത്തത്തിൽ'' കുട്ടിത്തമ്പുരാട്ടി തുടന്നു: ''എ ൻെറ ഒരദ്ധ്യാപികകൂടിയായ നാണിയ്ക്കു് എൻെറ വക ഒരു ചെറിയ സമ്മാനം.'' അവർ ഒരു മോതിരം എനിയ്ക്കു സമ്മാ നിച്ചു. അരപ്പവൻ കൊണ്ടുള്ള ആ മോതിരത്തിന്മേൽ അരി വാളും ചുററികയും കൊത്തിവെച്ചിരുന്നു.

താലൂക്ക് ടീച്ചേഴ്സ് യൂനിയൻെറ പ്രതിനിധി എന്ന നിലയ്ക്കു പൊതുവാൾ എനിക്കൊരു ഫൗണ്ടൻപെൻ സമ്മാ നം തന്നു.

സ്കൂൾ മാനേജർ നാരായണൻ നായർ എനിക്കും ചാത്തു നായക്കും ഓരോ കവർ തന്നു. അതിൽ ഓരോന്നിലും അഞ്ചു റുപ്പികയുടെ ഓരോ നോട്ടായിരുന്നു.

ഗോപാലൻ കിസാൻസംഘത്തിന്റെ പേരിൽ ഞങ്ങൾക്കു നാലുപേക്കും ഓരോ ഒട്ടമാവിൻതൈ സമ്മാനിച്ചു.

പലരും ഞങ്ങൾക്കു സമ്മാനങ്ങൾ തന്നു. സോപ്പ്, കണ്ണാടി, തുണിത്തരങ്ങൾ. പണം, ശീലക്കുട, പുസ്തകങ്ങൾ അങ്ങനെ പലതും. ഒരു അര മണിക്കൂറോളം ആ പരിപാടി നീണ്ടു നിന്നു. അവസാനം അദ്ധ്യക്ഷൻ അടുത്ത പരിപാടിയിലേയ്ക്കു നീങ്ങാൻ തുടങ്ങിയപ്പോൾ അബൂബക്കർ എഴുന്നേററു. അവൻ അദ്ധ്യക്ഷന്റെ അടുക്കൽ വന്നു മേശപ്പുറത്തു കൈകുത്തിക്കൊണ്ടു പറഞ്ഞു:

"കാടത്തത്തിലേയ്ക്കു പോവാൻ തുടങ്ങിയിരുന്ന എന്നെ നേർവഴിക്കു പോവാൻ പ്രേരിപ്പിച്ചതു് ഈ ടീച്ചറായിരുന്നു. ഈ സമയത്തു് എന്റെ ഓർമ്മക്കായി ഈ എളിയ സമ്മാനം ടീച്ചർ സ്വീകരിക്കണം."

അബൂബക്കർ, കൈത്തണ്ടയിൽ കിടന്നിരുന്ന വിലപിടിച്ച വാച്ചഴിച്ചു എന്റെ നേക്കു നീട്ടി. അപ്പോൾ എന്റെ കണ്ണുകൾ നിറഞ്ഞിരുന്നു. കണ്ണിൽ നിറഞ്ഞ വെള്ളം ഒരു വെള്ളച്ചില്ലുപോലെ മിന്നി, ആ ചില്ലിൽക്കൂടെ പാത്തുമ്മക്കുട്ടിയുടെ ചിററു പൊട്ടിച്ച കുററത്തിനു് എന്റെ മുമ്പിൽ കണ്ണിറുക്കിചിമ്മി കൈ നീട്ടി അടി വാങ്ങാൻ നില്ക്കുന്ന അബൂബക്കറെ ഞാൻ കണ്ടു.

അബൂബക്കർ വാച്ചു് എന്റെ കൈയിൽത്തന്നുകൊണ്ടു് തുടന്നു: "ബദ്ധപ്പാടുണ്ടു് ടീച്ചർ. ഞാൻ പോകട്ടെ" അവൻ സ്ഥലം വിട്ടു.

മുത്തശ്ശി അതൊക്കെ കണ്ടു് അന്തം വിട്ടിരിക്കുകയായിരുന്നു.

"മുത്തശ്ശിക്കു വല്ലതും പറയാനുണ്ടോ?"—ഗോപാലൻ ചോദിച്ചു.

"ഒക്കെ നന്നായി"—മുത്തശ്ശി തുടന്നു:—"ഞ്ഞി വേഗം ന്റെ നാണിക്കൊരു കുട്ടിണ്ടായിക്കണ്ടാൽ മതി. ന്നാൽ എനിക്കു മരിക്കാം."—അവർ പറഞ്ഞതു് എല്ലാവരും കേട്ടുവോ എന്നറിഞ്ഞുകൂട, ആ ഹാൾ പൊട്ടിച്ചിരിയിൽ കിടന്നു ഓളംവെട്ടി.

ബാലൻ ഞങ്ങളുടെ പ്രതിനിധി എന്ന നിലയ്ക്കു് കൃതജ്ഞത രേഖപ്പെടുത്തി.

അദ്ധ്യക്ഷന്റെ ഉപസംഹാരപ്രസംഗത്തോടെ യോഗം പിരിച്ചുവിട്ടു.

ആ ടീപ്പാർട്ടി നന്നായി എന്നു എല്ലാവരും പറഞ്ഞിരുന്നു. പക്ഷേ, എന്റെ കരളിന്റെ അടിത്തട്ടിൽനിന്നു വിഷാദത്തിന്റെ ഒരു കൊച്ചു കുമിള ഉയന്നു വന്നിരുന്നു. ഒരാൾകൂടി ആ യോഗത്തിൽ സംബന്ധിക്കേണ്ടതുണ്ടായിരുന്നു. അദ്ധ്യാപകമുന്നണിയിൽ എന്റെ സഹപ്രവത്തകനായിരുന്ന രാധാകൃഷ്ണമേനോൻ. അദ്ദേഹം അപ്പോഴും ജയിലിൽ കിടക്കുകയായിരുന്നു. അതോത്തപ്പോൾ എന്നിൽനിന്നൊരു നെടുവീർപ്പുയന്നു.

